സ്സാരം, മദ്ധ്യസ്ഥം, പഞ്ചായവിധി, തീൎപ്പ.

**Arbitrator**, *s.* പഞ്ചായക്കാരൻ, മദ്ധ്യസ്ഥൻ, വിധികൎത്താവ, ന്യായാധിപതി.

**Arbour**, *s.* വല്ലരം, വള്ളിക്കുടിൽ, കാനൽ, വൃക്ഷങ്ങളുടെ ചില്ലികൾ കൊണ്ട പിന്നപ്പെട്ട പന്തൽ.

**Arc**, *s.* വട്ടത്തിൽ ഒരു ഭാഗം, വളവ.

**Arch**, *s.* വളവ, വട്ടത്തിൽ ഒരു ഭാഗം; വളവായിട്ടപണിതസ്ഥലം; വില്ല, ധനു.

**Arch**, *v. a.* വളെക്കുന്നു, വളവുവളെക്കുന്നു, വളവായിട്ട പണിയുന്നു.

**Arch**, *a.* അഗ്രെസരമായുള്ള, പ്രധാനമായുള്ള, പ്രവരമായുള്ള.

**Archangel**, *s.* പ്രധാന ദൈവദൂതൻ, ദൂതപ്രവരൻ.

**Archbishop**, *s.* പ്രധാന ബിശൊപ്പ, പ്രധാന മെല്പട്ടക്കാരൻ, ഗുരുപ്രവരൻ.

**Archbishopric**, *s.* പ്രധാന ബിശൊപ്പിന്റെ സ്ഥാനമാനം, പ്രധാന മെല്പട്ടക്കാരന്റെ സ്ഥാനമാനം.

**Archdeacon**, *s.* അൎക്കിദിയാക്കൊൻ, ബിശൊപ്പിന്റെ കാൎയ്യസ്ഥൻ.

**Archdeaconry**, *s.* അൎക്കിദിയാക്കൊന്റെ സ്ഥാനം, അൎക്കിദിയാക്കൊന്റെ ഇടവക.

**Arched**, *a.* വളെക്കപ്പെട്ട, വളവായിട്ട വളഞ്ഞ.

**Archer**, *s.* വില്ലാളി, വില്ലുകാരൻ, ധനുൎദ്ധരൻ, എവുകാരൻ.

**Archery**, *s.* വില്ലുവിദ്യ, ധനുൎവിദ്യ, എയിത്ത.

**Architect**, *s.* ശില്പി, ശില്പാശാരി, ശില്പശാസ്ത്രി, തച്ചുശാസ്ത്രി.

**Architecture**, *s.* ശില്പശാസ്ത്രം, തച്ചുശാസ്ത്രം.

**Arctic**, *a.* വടക്കുള്ള, ഉത്തര.

**Ardency**, *s.* തീക്ഷ്ണത, ഉഷ്ണത; പരിതാപം; ശുഷ്കാന്തി, താല്പൎയ്യം, ഉത്സാഹം; ഉഗ്രത.

**Ardent**, *s.* തീക്ഷ്ണതയുള്ള, ഉഷ്ണതയുള്ള; താല്പൎയ്യമുള്ള, ഉത്സാഹമുള്ള, താപമുള്ള.

**Ardour**, *s.* തീക്ഷ്ണത, ഉഷ്ണത; പരിതാപം, ശുഷ്കാന്തി, താല്പൎയ്യം, ഉത്സാഹം.

**Arduous**, *a.* വിഷമമുള്ള, പ്രയാസമുള്ള; കഠിനമായുള്ള.

**Area**, *s.* മൈതാനം, കളം, തറ, എല്ലെക്കകത്ത ഉൾപ്പെട്ട ഭൂമി.

**Areca-nut**, *s.* അടെക്കാ, പാക്ക.

**Argue**, *v. a.* വ്യവഹരിക്കുന്നു, ന്യായം കൊണ്ട പറയുന്നു, തൎക്കിക്കുന്നു; ബൊധം വരുത്തുന്നു; മത്സരിക്കുന്നു.

**Arguer**, *s.* വ്യവഹാരി, തൎക്കി.

**Argument**, *s.* വ്യവഹാരം, അദ്ധ്യാഹാരം, ന്യായം, തൎക്കം; മത്സരം, ഹെതു.

**Argumentative**, *a.* വ്യവഹരിക്കുന്നു, വ്യവഹാരമുള്ള, തൎക്കമുള്ള.

**Arian**, *s.* ആരിയുസമതക്കാരൻ, ആരിയൻ.

**Arid**, *a.* വരണ്ട, ഉണങ്ങിയ, ശുഷ്കമായുള്ള.

**Aries**, *s.* മെടരാശി, മെഷരാശി.

**Arise**, *v. n.* ഉദിക്കുന്നു; എഴുനീല്ക്കുന്നു; ഉണ്ടാകുന്നു; ഉയിൎക്കുന്നു; ഉത്ഭവിക്കുന്നു; ജനിക്കുന്നു; പൊങ്ങുന്നു; കയറുന്നു.

**Aristocracy**, *s.* ബഹുനായകം.

**Aristocratical**, *a.* ബഹുനായകമുള്ള.

**Arithmetic**, *s.* കണക്കധികാരം, കണക്ക, ഗണിതം, ഗണിതശാസ്ത്രം.

**Arithmetical**, *a.* കണക്കധികാര സംബന്ധമുള്ള.

**Arithmetician**, *s.* കണക്കധികാരി, കണക്കൻ, ഗണിതശാസ്ത്രി.

**Ark**, *s.* പെട്ടകം, യാനപാത്രം; ഉഭയസമ്മതത്തിന്റെ പെട്ടകം.

**Arm**, *s* കൈ, കരം, ഭുജം, ബാഹു; മരത്തിന്റെ കൊമ്പ; അഴി, കൈവഴി; ബലം, പരാക്രമം.

**Arm**, *v. a. & n.* ആയുധം കൊടുക്കുന്നു, ആയുധം ധരിപ്പിക്കുന്നു, അണിയിക്കുന്നു; ആയുധം ധരിക്കുന്നു.

**Armament**, *s.* യുദ്ധസന്നാഹം, യുദ്ധസൈന്യം; യുദ്ധകപ്പൽക്കൂട്ടം.

**Armhole**, *s.* കക്ഷം, ബാഹുമൂലം.

**Armistice**, *s.* കുറെ കാലത്തെക്ക ശണ്ഠനിൎത്തിവെക്കുക.

**Armlet**, *s.* കരഭൂഷണം, കൈവള, ബാഹുവലയം; സമുദ്രത്തിലെ കൈവഴി, അഴി.

**Armoniac**, *s.* നവസാരം.

**Armory**, *s.* ആയുധശാല, ശസ്ത്രശാല, കളരി.

**Armour**, *s.* ആയുധവസ്ത്രം, കവചം, ശരീരത്രാണനത്തിനുള്ള ആയുധങ്ങൾ.

**Armourer**, *s.* ശസ്ത്രമാൎജ്ജൻ.

**Armpit**, *s.* കക്ഷം, ബാഹുമൂലം.

**Arms**, *s. plu.* ആയുധങ്ങൾ; യുദ്ധം; ശ്രീമാന്മാരുടെ ചിഹ്നങ്ങൾ.

**Army**, *s.* സൈന്യം, സെന.

**Aromatic**, *a.* അതിവാസനയുള്ള, അതിസുഗന്ധമുള്ള.

**Around**, *ad.* വട്ടമായി, ചുറ്റും.

**Arouse**, *v. a.* ഉണൎത്തുന്നു, എഴുനീല്പിക്കുന്നു; ഉദ്യൊഗിപ്പിക്കുന്നു.

**Arrack**, *s.* താകരം, റാക്ക, ചാരായം, മദ്യം.

**Arraign**, *v. a.* ക്രമപ്പെടുത്തുന്നു; വിസ്താരത്തിന കൊണ്ടുവന്ന നിൎത്തുന്നു; കുറ്റം ചുമത്തുന്നു, കുറ്റപ്പെടുത്തുന്നു.

Arraignment, *s.* വിസ്താരത്തിന കൊണ്ടു വന്ന നിൎത്തുക; കുററം ചുമത്തൽ.

Arrange, *v. a.* ക്രമപ്പെടുത്തുന്നു, അടുക്കുന്നു, ഒതുക്കുന്നു, ഒതുക്കിവെക്കുന്നു, നിരത്തിവെക്കുന്നു; പറഞ്ഞുബൊധിക്കുന്നു, ചട്ടംകെട്ടുന്നു.

Arrangement, *s.* ക്രമം, നിര, ഒതുക്കം, ചട്ടം.

Array, *s.* അണിവകുപ്പ, അണി, നിര, ക്രമം; ഉടുപ്പ, അലങ്കാരം.

Array, *v. a.* അണിവകുക്കുന്നു, നിരത്തിവെക്കുന്നു, ക്രമപ്പെടുത്തുന്നു; ഉടുപ്പിക്കുന്നു, ചമയിപ്പിക്കുന്നു, അലങ്കരിപ്പിക്കുന്നു.

Arrear, *s.* നില്പ, നിലവ, കുടിശ്ശിക.

Arrearage, *s.* നില്പ, നിലവ.

Arrest, *s.* തടവ, തടങ്ങൽ, മുട്ടമറിപ്പ, മറിപ്പ, വിരൊധം, നിൎത്തൽ.

Arrest, *v. a.* തടുക്കുന്നു, തടങ്ങൽ ചെയ്യുന്നു, മുട്ടമറിപ്പാക്കുന്നു, പാട്ടപാൎക്കുന്നു, മറിപ്പിൽ ഇരുത്തുന്നു, വിരൊധിക്കുന്നു, പിടിക്കുന്നു; തടുത്തിടുന്നു, തടയുന്നു, നിൎത്തികളയുന്നു.

Arrival, *s.* വരവ, ആഗമനം.

Arrive, *v. n.* വരുന്നു, വന്നെത്തുന്നു, വന്നു ചെരുന്നു, ആഗമിക്കുന്നു, എത്തുന്നു, ചെരുന്നു, പ്രാപിക്കുന്നു.

Arrogance, *s.* തണ്ടുതപ്പിതം, അഹംഭാവം, അഹങ്കാരം, ഡംഭം; നിഗളം, വൻ പ.

Arrogant, *a.* തണ്ടുതപ്പിതമുള്ള, അഹംഭാവമുള്ള, അഹങ്കാരമുള്ള, ഡംഭമുള്ള, വൻ പുള്ള.

Arrogate, *v. a.* ഘോഷം പറയുന്നു, അകാൎയ്യം പറയുന്നു, വൻപ പറയുന്നു.

Arrow, *s.* അമ്പ, അസ്ത്രം, ബാണം.

Arrow-root, *s.* കൂവ.

Arsenal, *s.* ആയുധശാല.

Arsenic, *s.* പാഷാണം, അരിതാരം.

Art, *s.* വിദ്യ, സൂത്രം, വ്യാപാരം; കൌശലം, കുശലത; തന്ത്രം, ഉപായം.

Artery, *s.* ധാതുനാഡി, മൎമ്മം, ജീവസ്ഥാനം.

Artful, *a.* കരകൌശലമുള്ള, കൌശലമുള്ള, വിദ്യയുള്ള; തന്ത്രമുള്ള, ഉപായമുള്ള.

Artfulness, *s.* പടുത്വം, സാമൎത്ഥ്യം; കുശലത; തന്ത്രം, ഉപായം.

Article, *s.* പെർചൊല്ലിന മുമ്പെ നില്ക്കുന്ന ഒരു വാക്ക, as *a*, *an*, *the;* സംഗതി; വസ്തു, ഉരുപ്പടി; നിയമം; ഒരു ദ്രവ്യം, ഇനം; അവസ്ഥ.

Articulate, *v. a.* ഉച്ചരിക്കുന്നു, ചൊല്ലുകളെ ക്രമമായുച്ചരിക്കുന്നു, വ്യക്തമായിചൊല്ലുന്നു; ചട്ടങ്ങളെ വെക്കുന്നു.

Articulation, *s.* അസ്ഥികളുടെ സന്ധി, വ്യക്തമായുള്ള ഉച്ചരണം, ചൊല്ലുകളെ ക്രമപ്പെടുത്തുക; ചെടികളുടെ കമ്പ.

Artifice, *s.* കൃത്രിമം, വഞ്ചന, തന്ത്രം, ഉപായം; കൌശലം, സൂത്രം; കൌശലപണി; തൊഴിൽ.

Artificer, *s.* ശില്പി, കരകൌശലക്കാരൻ, തൊഴിലാളി; കമ്മാളൻ, സൂത്രക്കാരൻ, താന്ത്രികൻ; പണിക്കാരൻ.

Artificial, *a.* കരകൌശലമുള്ള, കൌശലപണിയുള്ള; കൃതിയായുള്ള, തന്ത്രമുള്ള; കൃത്രിമമുള്ള, കൌശലം കൊണ്ടുണ്ടാക്കപ്പെട്ട.

Artillery, *s.* പീരങ്കിമുതലായുള്ള പടകൊപ്പ.

Artisan, *s.* സൂത്രപ്പണിക്കാരൻ, ശില്പി; തൊഴിലാളി, കൃതിക്കാരൻ; പണിക്കാരൻ.

Artist, *s.* വിദ്യയുള്ളവൻ, സൂത്രക്കാരൻ, കൌശലപ്പണിക്കാരൻ, ശില്പകൎമ്മാദിനിപുണൻ.

Artless, *a.* കൃത്രിമമില്ലാത്ത, കപടമില്ലാത്ത.

As, *conj.* പൊലെ, പ്രകാരം, അതകൊണ്ട, പൊൾ.

Asafœtida, *s.* കായം, പെരിങ്കായം.

Ascend, *v. a.* & *n.* കരെറുന്നു, കെറുന്നു, എറുന്നു, കെറിപ്പൊകുന്നു, പൊങ്ങുന്നു, ആരൊഹണം ചെയ്യുന്നു; ഉയരുന്നു, അധികപ്പെടുന്നു, ഉന്നതപ്പെടുന്നു, അതിക്രമിക്കുന്നു, ആക്രമിക്കുന്നു.

Ascendant, *s.* ഉന്നതി, ഉയരം; ശക്തി, പ്രവരത; കാരണസ്ഥാനം, മൂപ്പ.

Ascendant, *a.* ഉന്നതിയുള്ള, പ്രവരതയുള്ള, കവിഞ്ഞുള്ള; ശ്രെഷ്ഠതയുള്ള, അധികമായുള്ള, പ്രതിപത്തിയുള്ള.

Ascendency, *s.* ശക്തി, അധികാരം, പ്രവരത, അധിഗമനം, അധിക്രമം, ഉയൎച്ച.

Ascension, *s.* കരെററം, ആരൊഹണം, ഊൎദ്ധ്വഗതി, ഊൎദ്ധ്വപ്രാപ്തി; അധിക്രമം.

Ascent, *s.* കരെററം, കയററം, ആരൊഹണം, ഉത്പാദനം; ഉയരം, ഉയൎച്ച, ഉന്നതി; ശ്രെഷ്ഠത, അധിക്രമം.

Ascertain, *v. a.* നിശ്ചയപ്പെടുത്തുന്നു, സ്ഥാപിക്കുന്നു, സ്ഥിതിവരുത്തുന്നു; നിശ്ചയിക്കുന്നു; നിശ്ചയമറിയുന്നു.

Ascertainment, *s.* നിശ്ചയം, വെസ്ഥ, പ്രതിപത്തി, നിൎദ്ധാരണം, വ്യവസ്ഥിതി.

Ascetic, *s.* തപസി, തപസ്വി, വൈരാഗി, തപൊധനൻ.

Ascribe, *v. a.* ചുമത്തുന്നു, ആരൊപിക്കുന്നു, ഏല്പിക്കുന്നു; ആക്കുന്നു, ആക്കിതിക്കുന്നു, വകവെക്കുന്നു.

**Ash**, *s.* ഒരു വക വൃക്ഷം, അശൊക.

**Ashamed**, *a.* ലജ്ജയുള്ള, ലജ്ജപ്പെട്ട, നാണമുള്ള.

**Ashes**, *s.* ചാരം, ചാമ്പൽ, ഭസ്മം, ഭൂതി.

**Ashore**, *ad.* കരയിൽ, കരെക്ക, തീരത്ത.

**Aside**, *ad.* ഒരു ഭാഗത്ത, ഒരു ഭാഗത്തെക്ക; വെറെ.

**Ask**, *v. a.* ചൊദിക്കുന്നു, അൎത്ഥിക്കുന്നു, യാചിക്കുന്നു, അഭ്യൎത്ഥനം ചെയ്യുന്നു, അപെക്ഷിക്കുന്നു.

**Asker**, *s.* ചൊദിക്കുന്നവൻ, അൎത്ഥി, യാചകൻ.

**Asking**, *s.* അൎത്ഥന, യാചന, അപെക്ഷ.

**Aslant**, *ad.* കൊട്ടമായി, ചാച്ചായി, ചരിവായി.

**Asleep**, *ad.* ഉറക്കത്തിൽ, നിദ്രാണം.

**Asp**, *s.* വെന്തിരൻപാമ്പ, കാട്ടുമൂൎഖൻ; ഒരു വക വൃക്ഷം.

**Aspect**, *s.* നൊട്ടം, നൊക്ക, ആലൊകനം, ഭാവം; കിടപ്പിന്റെ അവസ്ഥ; ഭക്തിഭാവം: കാഴ്ച, ഭക്തി, ദൎശനം.

**Asperate**, *v. a.* കൎക്കശമാക്കുന്നു, പരുപരയാക്കുന്നു, കരുകരുപ്പാക്കുന്നു.

**Asperity**, *s.* പരുപരുപ്പ; കൎക്കശം, കരുകരുപ്പ; തിക്തത, കഠിനത, മൂൎഖത.

**Asperse**, *v. a.* ദൂഷ്യം പറയുന്നു, നിന്ദിച്ചു പറയുന്നു, പഴിപറയുന്നു.

**Aspersion**, *s.* ദൂഷ്യം, ദൂഷ്യവാക്ക; നിന്ദവാക്ക, ദുറ, പഴി, പഴിവാക്ക, പഴിദൊഷം.

**Aspirant**, *s.* ആഗ്രഹി, ശ്രദ്ധാലു, അത്യാശയുള്ളവൻ, ഉന്നതഭാവമുള്ളവൻ, സ്പൎദ്ധയുള്ളവൻ.

**Aspirate**, *v. a.* പൂൎണ്ണമായുച്ചരിക്കുന്നു; ഉറച്ചുച്ചരിക്കുന്നു, പൂൎണ്ണശ്വാസത്തൊടെ ഉച്ചരിക്കുന്നു.

**Aspirer**, *s.* അത്യാഗ്രഹി, ഉന്നതഭാവമുള്ളവൻ, ശ്രദ്ധയുള്ളവൻ.

**Aspiration**, *s.* അധികാഗ്രഹം, ശ്രദ്ധ; ഉന്നതഭാവം; പൂൎണ്ണൊച്ചാരണം.

**Aspire**, *v. n.* എററവും ആഗ്രഹിക്കുന്നു, ആശപെടുന്നു, വാഞ്ഛിക്കുന്നു, ഭാവിക്കുന്നു.

**Asquint**, *ad.* കൊട്ടമായി, കൊൺനൊട്ടമായി, കൊങ്കണ്ണായി.

**Ass**, *s.* കഴുത, ഖരം, ഗൎദ്ദഭം; മുട്ടാളൻ.

**Assail**, *v. a.* കയ്യെററം ചെയ്യുന്നു, മെൽവീഴുന്നു, ആക്രമിക്കുന്നു, അതിക്രമിക്കുന്നു; പടകെറുന്നു, ചെറുക്കുന്നു; ആക്ഷെപിക്കുന്നു, വാഗ്വാദം ചെയ്യുന്നു, വാക്തൎക്കം ഉണ്ടാക്കുന്നു.

**Assailable**, *a.* ആക്രമിക്കാകുന്ന, അതിക്രമിക്കാകുന്ന.

**Assailant**, *s.* കയ്യെററക്കാരൻ, ആക്രമി, അതിക്രമകാരൻ, വാക്തൎക്കമുണ്ടാക്കുന്നവൻ.

**Assassin**, *s.* അറുകുലക്കാരൻ, കൊല്ലി, കുത്തികൊല്ലി, ചതിച്ചുകൊല്ലുന്നവൻ, കുലപാതകൻ.

**Assassinate**, *v. a.* ചതിച്ചുകൊല്ലുന്നു, കുത്തികൊല്ലുന്നു, കുലപാതകം ചെയ്യുന്നു.

**Assassination**, *s.* കുത്തിക്കുല, ചതിച്ചുകുല, കുലപാതകം.

**Assault**, *s.* കയ്യെററം, അതിക്രമം, അഭിക്രമം, ആക്രമം, കലഹം.

**Assaulter**, *s.* കയ്യെററക്കാരൻ, അതിക്രമി, ആക്രമകാരൻ.

**Assay**, *v. a.* പരിശൊധന ചെയ്യുന്നു; ലൊഹാദിപരീക്ഷ ചെയ്യുന്നു, ലൊഹങ്ങളെ ഉരകല്ലിൽ ഉരച്ചുനൊക്കുന്നു; ശ്രമിക്കുന്നു.

**Assay**, *s.* പരിശൊധന, ലൊഹാദിപരീക്ഷ, ധാതുവാദം; ശ്രമം.

**Assayer**, *s.* ധാതുവാദി, ലൊഹാദിപരീക്ഷകൻ, ലൊഹങ്ങളെ പരിശൊധിക്കുന്നവൻ; തങ്കശാല വിചാരിപ്പുകാരൻ.

**Assemblage**, *s.* കൂട്ടം, സമൂഹം, സഞ്ചയം, സമുച്ചയം, ജനക്കൂട്ടം.

**Assemble**, *v. a.* കൂട്ടുന്നു, കൂടിവരുത്തുന്നു, യൊഗം കൂട്ടുന്നു, കൂട്ടംകൂട്ടുന്നു.

**Assemble**, *v. n.* കൂടുന്നു, വന്നുകൂടുന്നു, കൂട്ടംകൂടുന്നു.

**Assembly**, *s.* സഭ, സംഘം, യൊഗം, കൂട്ടം, സമൂഹം.

**Assent**, *s.* സമ്മതം, അനുസരം, അനുമതം, അനുജ്ഞ.

**Assent**, *v. n.* സമ്മതിക്കുന്നു, അനുവദിക്കുന്നു, അനുജ്ഞ ചെയ്യുന്നു.

**Assert**, *v. a.* ഉണ്ടെന്നപറയുന്നു, നിശ്ചയമായിപറയുന്നു, സ്ഥാപിക്കുന്നു, തീൎത്തപറയുന്നു; പൂൎവപക്ഷം പറയുന്നു; വഴക്കപറയുന്നു, വ്യവഹരിക്കുന്നു.

**Assertion**, *s.* നിശ്ചയവാക്ക, വാക്കതിട്ടം, പൂൎവപക്ഷം.

**Assess**, *v. a.* വരിഇടുന്നു, വരിപതിക്കുന്നു; കരംപതിക്കുന്നു, കണ്ടെഴുതുന്നു.

**Assessment**, *s.* വരി, കരംപതിവ, കണ്ടെഴുത്ത, ആയക്കെട്ട.

**Assessor**, *s.* വരിയിടുന്നവൻ, കണ്ടെഴുത്തുകാരൻ, തടസ്ഥൻ.

**Asseveration**, *s.* പ്രമാണവാക്ക, നിശ്ചയവാക്ക, സൂക്ഷ്മവചനം.

**Assiduity**, *s.* ജാഗ്രത, ശുഷ്കാന്തി, താത്പൎയ്യം, കൎമ്മശീലത.

**Assiduous**, *a.* ജാഗ്രതയുള്ള, ശുഷ്കാന്തിയുള്ള, താത്പൎയ്യമുള്ള, ഉത്സാഹമുള്ള, കൎമ്മശീലമായുള്ള.

**Assign**, *v. a.* കുറിക്കുന്നു, നെമിക്കുന്നു; നിയമിക്കുന്നു, നിശ്ചയിക്കുന്നു; ആക്കിവെക്കുന്നു, എല്പിച്ചുകൊടുക്കുന്നു; മറെറാരുത്തന്റെ പെരിൽ എഴുതികൊടുക്കുന്നു, തീർ് എഴുതുന്നു; ന്യായംപറയുന്നു; മുഖാന്തരം കാണിക്കുന്നു.

**Assignable**, *a.* കുറിക്കാകുന്ന, നെമിക്കാകുന്ന; നിയമിക്കതക്ക, മറെറാരുത്തന്റെ പെരിൽ എഴുതി കൊടുക്കതക്ക; ന്യായമുള്ള.

**Assignation**, *s.* കുറി, നെമം; നിയമം, ആക്കൽ; എല്പിച്ചുകൊടുക്കുക, മറെറാരുത്തന്റെ പെരിൽ എഴുതികൊടുക്കുക, തീർവെഴുത്ത.

**Assignee**, *s.* കാൎയ്യസ്ഥൻ, ആൾപെർ; ഒരു കാൎയ്യത്തെ നടത്തിപ്പാൻ മറെറാരുത്തനാൽ നിയമിക്കപ്പെട്ടവൻ.

**Assignment**, *s.* നെമം, നിയമിപ്പ, എല്പിപ്പ, ആക്കൽ, മറെറാരുത്തന ആക്കുക, മറെറാരുത്തന്റെ പെരിൽ എഴുതുന്നത.

**Assimilate**, *v. a.* അനുരൂപമാക്കുന്നു, തുല്യമാക്കുന്നു; ഒന്നിനെ മറെറാന്നിനെ പൊലെയാക്കുന്നു, സമമാക്കുന്നു.

**Assimilation**, *s.* അനുരൂപം, ഉപമാനം, തുല്യത, ഒന്നിനെ മറെറാന്നിനെ പൊലെയാക്കുക.

**Assist**, *v. a.* സഹായിക്കുന്നു, തുണെക്കുന്നു, ഉപകാരംചെയ്യുന്നു, രക്ഷിക്കുന്നു; ഉതകുന്നു, ഉപയൊഗിക്കുന്നു, ഉപകരിക്കുന്നു.

**Assistance**, *s* സഹായം, തുണ, ഉപകാരം, ഉതവി, ഒത്താശ.

**Assistant**, *s.* സഹായക്കാരൻ, സഹായി; തുണക്കാരൻ, ഉപകാരി.

**Assize**, *s.* ന്യായവിസ്താരത്തിന കൂടുന്ന സ്ഥലവും സമയവും; താപ്പ, വില, നിരക്ക, നീതി നിശ്ചയിക്കുക; അളവ, വീതം.

**Assize**, *v. a.* താപ്പ, വില, നിരക്ക ഇവ നിശ്ചയിക്കുന്നു.

**Associate**, *v. a. & n.* സഖിത്വം കൂട്ടുന്നു, ചങ്ങാതിത്വം കൂട്ടുന്നു; ഒരുമ്പെടുന്നു, ഒരുമിച്ചു കൂടുന്നു, സഖിത്വം കൂടുന്നു, ചങ്ങാതിത്വം കൂടുന്നു; അനുചരിക്കുന്നു, ചെൎന്നിരിക്കുന്നു, സംസൎഗ്ഗം ഉണ്ടാകുന്നു; കൂട്ടുമായി നടക്കുന്നു.

**Associate**, *s.* സഖി, ചങ്ങാതി, കൂട്ടുകാരൻ, കൂട്ടാളി, അനുചാരി, വകക്കാരൻ.

**Association**, *s.* ഐകമത്യം, ഐക്യത; സംഘം, സാഹിത്യം; സഖിത്വം, സഖ്യത; കൂട്ടുവ്യാപാരം; സംബന്ധം.

**Assort**, *v. a.* വകതിരിക്കുന്നു, തരം തിരിക്കുന്നു, വകവകയായിനിരത്തുന്നു.

**Assortment**, *s.* തരന്തിരിച്ചിൽ, വകതിരിച്ചിൽ; തരന്തിരിവ, വകതിരിവ.

**Assuage**, *v. a.* ശമിപ്പിക്കുന്നു, ശാന്തതപ്പെടുത്തുന്നു, ആററുന്നു, കുറെക്കുന്നു; ഉപശാന്തിവരുത്തുന്നു, ശാന്തമാക്കുന്നു.

**Assuage**, *v. n.* കുറയുന്നു, അറുന്നു.

**Assuasive**, *a.* ശാന്തകരമായുള്ള, ശമിപ്പിക്കുന്ന, ഉപശാന്തിവരുത്തുന്ന.

**Assume**, *v. a.* കൈക്കൊള്ളുന്നു, എടുക്കുന്നു; എല്ക്കുന്നു, ധരിക്കുന്നു: നടിക്കുന്നു, ധാൎഷ്ട്യംപറയുന്നു, അഹംഭാവം പറയുന്നു; ന്യായമില്ലാതെ തനതെന്ന വഴക്ക പറയുന്നു, അകാൎയ്യം പറയുന്നു; കാരണം കൂടാതെ ഊഹിക്കുന്നു, വിചാരിക്കുന്നു, ഭാവിക്കുന്നു; പ്രത്യെകമാക്കുന്നു.

**Assumer**, *s.* അഹംഭാവി, അഹമ്മതിക്കാരൻ, ഗൎവ്വിഷ്ഠൻ.

**Assuming**, *a.* അഹങ്കാരമുള്ള, അഹംഭാവമുള്ള, ഗൎവ്വമുള്ള.

**Assumption**, *s.* കൈക്കലാക്കുക, എടുക്കുക; ധാരണം; നടിപ്പ, അഹംഭാവം; ന്യായമില്ലാതുള്ള വഴക്ക, കാരണം കൂടാതുള്ള ഊഹം; ഊൎദ്ധ്വലൊകപ്രാപ്തി.

**Assurance**, *s.* നിശ്ചയം; ഉറപ്പുള്ള വിശ്വാസം; തിട്ടം; സ്ഥിരത; ധാൎഷ്ട്യം; നിലജ്ജ; ധൈൎയ്യം; ആശാബന്ധം; അസംശയം; സാക്ഷി, ബൊധം; ജാമ്യം.

**Assure**, *v. a.* നിശ്ചയം പറയുന്നു, നിശ്ചയം വരുത്തുന്നു, നിശ്ചയപ്പെടുത്തുന്നു; സ്ഥിരപ്പെടുത്തുന്നു; തിട്ടം വരുത്തുന്നു.

**Assured**, *a.* നിശ്ചയമുള്ള, സംശയമില്ലാത്ത; ധാൎഷ്ട്യമുള്ള.

**Asterisk**, *s.* നക്ഷത്രം പൊലെ * ഇങ്ങിനെയുള്ള അടയാളം.

**Asterism**, *s.* നക്ഷത്രം, താര, ഭം.

**Asthma**, *s.* നെഞ്ചടെപ്പ, കാസശ്വാസം.

**Asthmatical**, *a.* നെഞ്ചടെപ്പുള്ള.

**Astonish**, *v. a.* വിസ്മയിപ്പിക്കുന്നു, ആശ്ചൎയ്യപ്പെടുത്തുന്നു, ആശ്ചൎയ്യം തൊന്നിക്കുന്നു; അത്ഭുതപ്പെടുത്തുന്നു; ഭ്രമിപ്പിക്കുന്നു.

**Astonishment**, *s.* ആശ്ചൎയ്യം, അത്ഭുതം, ചിത്രം, വിസ്മയം; ഭ്രമം.

**Astound**, *v. a.* വിസ്മയിപ്പിക്കുന്നു; ഭ്രമിപ്പിക്കുന്നു.

**Astral**, *a.* നക്ഷത്രങ്ങളൊടുചെൎന്ന.

**Astray**, *ad.* വഴിതെററായി, വഴിപിഴയായി.

**Astringency**, *s.* കഷായരസം, ചവൎപ്പ; തുവരം; ബന്ധനം, ചുരുക്കൽ.

**Astringent**, *a.* ചവൎപ്പുള്ള; ബന്ധിക്കുന്ന.

**Astrologer**, *s.* ജ്യൊതിഷക്കാരൻ.

**Astrological**, *a.* ജ്യൊതിഷസംബന്ധമുള്ള.

**Astrology**, *s.* ജ്യൊതിഷം, ജ്യൊതിശ്ശാസ്ത്രം.

**Astronomer**, *s.* ഗണിതശാസ്ത്രി, ഗണിതകാരൻ.

**Astronomical**, *a.* ഗണിതശാസ്ത്ര സംബന്ധമുള്ള.

**Astronomy**, *s.* ഗണിതശാസ്ത്രം, ഗണിതം.

**Asunder**, *ad.* പ്രത്യേകമായി, വെവ്വെറായി, വെറുപിരിവായി.

**Asylum**, *s.* ആശ്രയസ്ഥലം, സങ്കെതസ്ഥലം.

**At**, *prep.* അടുക്കൽ, യിൽ, കൽ, ഒടെ, കൊണ്ട.

**Atheism**, *s.* നിരീശ്വരത്വം, നാസ്തികത, വെദനിന്ദ, ദൈവം ഒന്നുമില്ലെന്നുള്ള വിചാരം.

**Atheist**, *s.* നിരീശ്വരൻ, നാസ്തികൻ, ലൊകായതികൻ, വെദനിന്ദകൻ.

**Atheistical**, *a.* നാസ്തികതെക്കടുത്ത, ദൈവഭക്തിയില്ലാത്ത.

**Athirst**, *a.* ദാഹമുള്ള.

**Athletic**, *a.* ശരീരപുഷ്ടിയുള്ള, ദെഹദൃഢമുള്ള, ശരീരബലമുള്ള, കൊഴുത്ത; മല്ലയുദ്ധം സംബന്ധിച്ച.

**Athwart**, *ad.* കുറുക്കെ, വിലങ്ങത്തിൽ, പ്രതികടമായി.

**Atlas**, *s.* ഭൂഗൊളപടങ്ങൾ അടങ്ങിയിരിക്കുന്ന പുസ്തകം.

**Atmosphere**, *s.* ആകാശം, വ്യൊമം, അന്തരിക്ഷം, അംബരം.

**Atmospherical**, *a.* അന്തരിക്ഷസംബന്ധമുള്ള.

**Atom**, *s.* അണു, കണം, ലെശം, തരി.

**Atone**, *v. n.* ഇണങ്ങുന്നു, യൊജിക്കുന്നു; പ്രതിശാന്തിയാകുന്നു, ഒരുംപെട്ടായിരിക്കുന്നു.

**Atone**, *v. a.* ഇണക്കുന്നു, യൊജിപ്പിക്കുന്നു; പ്രതിശാന്തിവരുത്തുന്നു, പരിശാന്തിവരുത്തുന്നു, പരിഹാരം ചെയ്യുന്നു; പ്രായശ്ചിത്തം ചെയ്യുന്നു.

**Atonement**, *s.* യൊജിപ്പ, യൊജ്യത; പ്രതിശാന്തി, പരിശാന്തി, പരിഹാരം, പ്രായശ്ചിത്തം.

**Atrocious**, *s.* കൊടിയ, കൊടുതായുള്ള, കഠൊരമുള്ള, ഭയങ്കരമുള്ള, വഷളായുള്ള; ദുഷ്കരമായുള്ള, ഘൊരമായുള്ള,

**Atrocity**, *s.* കഠൊരം, ഭയങ്കരം, അതിദുഷ്ടത, മഹാ പാപം, ദുഷ്കർമ്മം, ഘൊരം.

**Attach**, *v. a.* തടഞ്ഞിടുന്നു, തടങ്ങൽചെയ്യുന്നു, പിടി കൂടുന്നു, വിരൊധിക്കുന്നു; കണ്ടുകെട്ടുന്നു; പിടിക്കുന്നു; പിടിപ്പിക്കുന്നു, പററിക്കുന്നു, പററകൂടുന്നു; പക്ഷമാക്കുന്നു; അനുരാഗപ്പെടുത്തുന്നു, പ്രിയമാക്കുന്നു, സംബന്ധപ്പെടുത്തുന്നു.

**Attachment**, *s.* പററ, ചെച്ച, സംബന്ധം, പ്രിയം, പക്ഷം, അനുരാഗം, ഭക്തി; തടങ്ങൽ, വിരൊധം, കണ്ടുകെട്ട.

**Attack**, *v. a.* എതിൎക്കുന്നു, എതിരിടുന്നു, നെരിടുന്നു, എതിരെല്ക്കുന്നു; ആക്രമിക്കുന്നു, പിടിക്കുന്നു.

**Attack**, *s.* എതിൎപ്പ, അഭിഗ്രഹം, ആക്രമം, കയ്യെററം, പിടിത്തം.

**Attain**, *v. a.* സമ്പാദിക്കുന്നു, ലഭിക്കുന്നു, പ്രാപിക്കുന്നു, ഒപ്പം എത്തുന്നു, ചെല്ലുന്നു, സമമാകുന്നു.

**Attain**, *v. n.* എത്തുന്നു, അടുത്തുചെരുന്നു, പ്രാപിക്കുന്നു, ചെന്നുപററുന്നു.

**Attainable**, *a.* സമ്പാദിക്കതക്ക, പ്രാപിക്കതക്ക, ലഭിക്കതക്ക, പ്രാപ്യമായുള്ള.

**Attainder**, *s.* അപരാധം ചുമത്തുക; കന്മഷം, മലിനത; അശുദ്ധത.

**Attainment**, *s.* പ്രാപ്തി, സംപ്രാപ്തി, സമ്പാദ്യം, സമ്പാദനം.

**Attaint**, *v. a.* കറപ്പെടുത്തുന്നു; കന്മഷപ്പെടുത്തുന്നു; കറപററിക്കുന്നു; അശുദ്ധിയാക്കുന്നു; അവമാനപ്പെടുത്തുന്നു; വഷളാക്കുന്നു, കെടുക്കുന്നു; അപരാധം ചുമത്തുന്നു.

**Attaint**, *s.* ദൊഷം; കറ, കന്മഷം, ഊനം; അശുദ്ധം.

**Attempt**, *s.* പ്രയത്നം, യത്നം, ശ്രമം; ഉദ്യൊഗം, ഉത്സാഹം, പ്രവൃത്തി, ചെയ്വാനുള്ള നൊട്ടം.

**Attempt**, *v. a.* യത്നം ചെയ്യുന്നു, ശ്രമിക്കുന്നു, ഉദ്യൊഗിക്കുന്നു, ഉത്സാഹിക്കുന്നു, ചെയ്വാൻ നൊക്കുന്നു.

**Attend**, *v. a.* മനസ്സു വെക്കുന്നു, വിചാരിക്കുന്നു; പരിചരിക്കുന്നു, ശുശ്രൂഷിക്കുന്നു; അനുയാനം ചെയ്യുന്നു; ഹാജരായിരിക്കുന്നു; കൂടെയിരിക്കുന്നു; ചെന്നിരിക്കുന്നു; ഫലിക്കുന്നു; കാത്തിരിക്കുന്നു.

**Attend**, *v. n.* ശ്രദ്ധിക്കുന്നു; ശ്രദ്ധകൊടുക്കുന്നു, ചെവികൊള്ളുന്നു, താത്പൎയ്യപ്പെടുന്നു; താമസിക്കുന്നു; കാത്തിരിക്കുന്നു.

**Attendance**, *s.* പരിചാരകം; പാൎശ്വസെവ; ശുശ്രൂഷ; പരിജനം, അകമ്പടി, കൂട്ടായ്മ; അനുയാത്ര, അനുഗമനം; വിചാരം, ശ്രദ്ധ.

**Attendant**, *a.* കൂടെയുള്ള, സംബന്ധമുള്ള.

**Attendant**, *s.* പരിചാരകൻ; പരിജനത്തിലൊരുത്തൻ, അകമ്പടിക്കാരൻ, പാൎശ്വഗൻ, പാൎശ്വസെവി; കൂടുന്നവൻ; ഫലം, സംബന്ധം.

**Attent**, *a.* വിചാരമുള്ള, ജാഗ്രതയുള്ള, ശ്രദ്ധയുള്ള, താത്പൎയ്യമുള്ള.

**Attention**, *s.* വിചാരം, മനസ്സു വെക്കുക; ശ്രദ്ധ, ജാഗ്രത, താത്പൎയ്യം, ശുഷ്കാന്തി; സക്തി.

**Attentive**, *a.* ശ്രദ്ധയുള്ള, ജാഗ്രതയുള്ള, താത്പൎയ്യമുള്ള.

**Attenuate**, *v. a.* നെപ്പിക്കുന്നു, നെൎമ്മയാക്കുന്നു.

**Attenuation**, *s.* നെപ്പ്, നെൎമ്മ, മെലിവ.

**Attest**, *v. a.* സാക്ഷിപറയുന്നു, സാക്ഷീകരിക്കുന്നു; സാക്ഷി വെക്കുന്നു.

**Attestation**, *s.* സാക്ഷി, സാക്ഷീകരണം.

**Attire**, *v. a.* ഉടുപ്പിക്കുന്നു, അണിയിക്കുന്നു, ചമയിക്കുന്നു.

**Attire**, *s.* ഉടുപ്പ, ആട, ഉടുപുടവ; കലക്കൊമ്പ.

**Attitude**, *s.* നില്ക്കുന്ന വിധം, നില, ഇരിപ്പ, ഇരുത്തം.

**Attorney**, *s.* കാൎയ്യക്കാരൻ, കയ്യാൾ, കാൎയ്യസ്ഥൻ, വക്കീൽ, ആൾപെർ.

**Attract**, *v. a.* ആകൎഷിക്കുന്നു, വശീകരിക്കുന്നു, വലിക്കുന്നു; മൊഹിപ്പിക്കുന്നു, ആഗ്രഹിപ്പിക്കുന്നു, ഉൾപ്പെടുത്തുന്നു.

**Attraction**, *s.* ആകൎഷണം, വശീകരം, വലിച്ചിൽ; മൊഹനം; ആഗ്രഹിപ്പിക്കുന്നത.

**Attractive**, *a.* വശീകരമായുള്ള, വലിക്കുന്ന; മൊഹനീയമായുള്ള, ആഗ്രഹിപ്പിക്കുന്ന; ഉൾപ്പെടുത്തുന്ന.

**Attribute**, *v. a.* ആരൊപിക്കുന്നു, ചുമത്തുന്നു, മെലെയാക്കുന്നു, പെരിൽ ആക്കുന്നു, ആക്കുന്നു, കാരണമാക്കുന്നു, ആക്കിതീക്കുന്നു.

**Attribute**, *s.* ലക്ഷണം, ഗുണം; വിശെഷണം, വിശെഷം; സംബന്ധം; കീൎത്തി.

**Attributive**, *a.* ചുമത്തതക്ക; വിശെഷണമായുള്ള.

**Attrition**, *s.* ഉരച്ചിൽ, തെച്ചിൽ; തെയ്പ; ഖെദം.

**Avail**, *v. a. & n.* ഫലിക്കുന്നു, ഫലിപ്പിക്കുന്നു; സഫലമാകുന്നു, സഫലമാക്കുന്നു, സാധിക്കുന്നു, പ്രയൊജനമാകുന്നു, പ്രയൊജനമുണ്ടാകുന്നു; ഉപകരിക്കുന്നു, ഉപകരിപ്പിക്കുന്നു.

**Avail**, *s.* പ്രയൊജനം, ഫലം; സഫലം; ഉപകാരം, സാദ്ധ്യം.

**Available**, *a.* പ്രയൊജനമുള്ള, ഉപകാരമുള്ള, ഫലമുള്ള; സാദ്ധ്യമുള്ള; ശക്തിയുള്ള, ബലമുള്ള.

**Avarice**, *s.* ലുബ്ധ, ലൊഭം, ദുൎമ്മൊഹം; അത്യാഗ്രഹം, ദ്രവ്യാഗ്രഹം.

**Avaricious**, *a.* ലുബ്ധുള്ള, ലൊഭമുള്ള, അത്യാഗ്രഹമുള്ള, ദ്രവ്യാഗ്രഹമുള്ള, ദുൎമ്മൊഹമുള്ള.

**Avariciousness**, *s.* അൎത്ഥാഗ്രഹം, അൎത്ഥാതുരത.

**Auction**, *s.* എലം, ലെലം.

**Auctioneer**, *s.* എലമിടുന്നവൻ, ലെലക്കാരൻ.

**Audacious**, *a.* ധൈൎയ്യമുള്ള, തുനിവുള്ള; പ്രഗത്ഭമായുള്ള, ധാൎഷ്ട്യമുള്ള, നാണംകെട്ട, തന്റെടമുള്ള, ധൃഷ്ടമായുള്ള.

**Audaciousness**, *s.* ധാൎഷ്ട്യം, നാണകെട.

**Audacity**, *s.* ധൈൎയ്യം, തുനിവ; പ്രഗത്ഭത, ധാൎഷ്ട്യം, അകനിന്ദ, ഗൎവ്വം, തന്റെടം, ധൃഷ്ടത.

**Audible**, *a.* ചെവി കെൾക്കതക്ക, ശ്രാവ്യമായുള്ള, കെൾക്കതക്ക, ഉറെക്കയുള്ള.

**Audience**, *s.* ശ്രവണം, പറവാനുള്ള അനുവാദം; ശ്രൊതാക്കൾ, ചെവികൊടുത്തകെൾക്കുന്നവർ; കൂടികാഴ്ച.

**Audit**, *s.* കണക്കശൊധന, കണക്കുതീൎച്ച.

**Audit**, *v. a.* കണക്ക ശൊധന ചെയ്യുന്നു, കണക്ക തീൎച്ച ചെയ്യുന്നു.

**Auditor**, *s.* ചെവികൊടുത്ത കെൾക്കുന്നവൻ; കണക്കശൊധനക്കാരൻ, കണക്ക സൂക്ഷ്മം വരുത്തുന്നവൻ: സമ്പ്രതി, മെലെഴുത്തുപിള്ള, വലിയ മെലെഴുത്തുപിള്ള.

**Auditory**, *s.* ചെവികൊടുത്ത കെൾക്കുന്ന സംഘം, കെൾക്കുന്ന സ്ഥലം, പാഠകം കെൾക്കുന്ന ശാല.

**Avenge**, *v. a.* പകതീൎക്കുന്നു, പകവീട്ടുന്നു, പകമീളുന്നു, പകരം ചെയ്യുന്നു, പകരത്തിന പകരം ചെയ്യുന്നു, പ്രതികാരം ചെയ്യുന്നു; ശിക്ഷിക്കുന്നു.

**Avenged**, *a.* പകതീൎക്കപ്പെട്ട; ശിക്ഷിക്കപ്പെട്ട.

**Avenger**, *s.* പകതീൎക്കുന്നവൻ, പ്രതികാരം ചെയ്യുന്നവൻ, പ്രതിക്രിയക്കാരൻ.

**Avenue**, *s.* നടക്കാവ, വഴി, മാൎഗ്ഗം.

**Aver**, *v. a.* തീൎത്തപറയുന്നു; നിശ്ചയം പറയുന്നു, ഉണ്ടെന്ന പറയുന്നു.

**Average**, *s.* ശരാശരി; ഇടത്തരം, മദ്ധ്യം.

**Averment**, *s.* സാക്ഷിതെളിച്ചിൽ.

**Averse**, *a.* വെറുപ്പുള്ള, വിരക്തമായുള്ള, അരുചിയുള്ള, അരൊചകമുള്ള, വിസമ്മതമുള്ള, മനസ്സുകെട്ടുള്ള.

**Aversion**, *s.* വെറുപ്പ, പക, വിരക്തി; അരുചി, അരൊചകം, നീരസം; വിസമ്മതം, മനസ്സുകെട, ഇഷ്ടകെട, അപ്രിയം.

**Avert**, *v. a.* അകററുന്നു, തിരിക്കുന്നു; തെററി കഴിക്കുന്നു, നിവാരണം ചെയ്യുന്നു.

**Auger**, *s.* തുരപ്പണം, തമര.

**Aught**, *s.* യാതൊരു വസ്തു.

**Augment**, *v. a.* വൎദ്ധിപ്പിക്കുന്നു, അധികമാക്കുന്നു, കൂട്ടിവെക്കുന്നു; വലിയതാക്കുന്നു, ഉയൎത്തുന്നു.

**Augment**, *v. n.* വൎദ്ധിക്കുന്നു, അധികമാകുന്നു, വലിയതാകുന്നു.

**Augmentation**, *s.* വൎദ്ധനം, വൃദ്ധി, കൂടുതൽ, കരെററം, ഉയൎച്ച.
**Augur**, *s.* ശകുനം നൊക്കുന്നവൻ.
**Augur**, *v. n.* ശകുനം നൊക്കുന്നു, ലക്ഷണം പറയുന്നു; ഊഹിക്കുന്നു.
**Auguration**, *s.* ശകുന പരീക്ഷ, ശകുന ലക്ഷണം, നിമിത്തം.
**Augury**, *s.* ശകുനനൊട്ടം, ലക്ഷണനൊട്ടം, നിമിത്തം.
**August**, *a.* മഹനീയമായുള്ള, മാഹാത്മ്യമായുള്ള, മഹത്വമുള്ള.
**August**, *s.* ചിങ്ങമാസം.
**Aviary**, *s.* പക്ഷിക്കൂട, പഞ്ജരം, പക്ഷി വളൎക്കും കൂട.
**Avidity**, *s.* അത്യാശ, അത്യാഗ്രഹം; ആസക്തി; കൊതിത്തരം, ബുഭുക്ഷ.
**Aunt**, *s.* അപ്പന്റെ എങ്കിലും അമ്മയുടെ എങ്കിലും സഹൊദരി; അമ്മാവി, ഇളയമ്മ.
**Avocation**, *s.* വെലെക്കുള്ള വിളി, തൊഴിൽ, വിളി, കാൎയ്യനിബന്ധം.
**Avoid**, *v. a.* അകററുന്നു, നീക്കുന്നു; ഒഴിക്കുന്നു; നിവാരണം ചെയ്യുന്നു, വൎജ്ജിക്കുന്നു.
**Avoidable**, *a.* അകററാകുന്ന, ഒഴിക്കാകുന്ന, നിവാരണം ചെയ്യാകുന്ന.
**Avoidance**, *s.* അകററൽ, ഒഴിച്ചിൽ; നിവാരണം; വൎജ്ജനം.
**Avoirdupois**, *a.* ൧൬ ഔൻസ് കൂടിയ തൂക്കമുള്ള.
**Avouch**, *v. a.* ഉണ്ടെന്ന പറയുന്നു, തിട്ടം പറയുന്നു, നിശ്ചയം പറയുന്നു; ഒരുത്തന വെണ്ടി സാക്ഷി പറയുന്നു; നെരെ ബൊധം വരുത്തുന്നു, നീതീകരിക്കുന്നു.
**Avow**, *v. a.* ഉള്ളതെന്ന നിശ്ചയം പറയുന്നു; സ്ഥിരപ്പെടുത്തി പറയുന്നു, തെളിച്ചുപറയുന്നു, തീൎത്തുപറയുന്നു, എററുപറയുന്നു; നെരുബൊധംവരുത്തുന്നു.
**Avowable**, *a.* തെളിച്ച പറയാകുന്ന, തീൎത്ത പറയാകുന്ന.
**Avowal**, *s.* നെരുബൊധം വരുത്തുന്ന വാക്ക, തീൎച്ചവാക്ക, നിശ്ചയവാക്ക; പരസ്യവാക്ക.
**Avowedly**, *ad.* പരസ്യമായി, സ്പഷ്ടമായി.
**Auricular**, *a.* ചെവികെൾക്കതക്ക; രഹസ്യമുള്ള, ചെവിയിൽ പറയുന്ന; കെൾവിയുള്ള.
**Auspice**, *s.* പക്ഷിശകുനം; അനുകൂലത, ആദരവ, ആശ്രയം, ശരണം, സഹായം, ഒത്താശ, മുഖാന്തരം.
**Auspicious**, *a.* നല്ലശകുനമുള്ള; ശുഭമുള്ള, അനുകൂലതയുള്ള; ഭാഗ്യമുള്ള.
**Austere**, *a.* ഉഗ്രമായുള്ള, കഠിനമായുള്ള, കടുപ്പമുള്ള, കൊടുതായുള്ള, കഠൊരമായുള്ള, രൂക്ഷമുള്ള.
**Austerity**, *s.* ഉഗ്രത, കാഠിന്യത, കൊടുമ, കടുപ്പം; രൂക്ഷത; തപസ്സ.
**Authentic**, *a.* യഥാൎത്ഥമായുള്ള, സത്യമുള്ള, പ്രബലമുള്ള, മൂലമായുള്ള, തെളിവുള്ള.
**Authenticate**, *v. a.* നെരുസ്ഥാപിക്കുന്നു, സ്ഥിരപ്പെടുത്തുന്നു, സാക്ഷികൊണ്ട തെളിയിക്കുന്നു, പ്രബലപ്പെടുത്തുന്നു, യഥാൎത്ഥമായി തെളിയിക്കുന്നു, നെരുബൊധം വരുത്തുന്നു.
**Authenticity**, *s.* ആദിമൂലമാകുന്ന സാക്ഷി, മൂലം, യഥാൎത്ഥം, സാക്ഷാലുള്ളത, പ്രമാണം.
**Author**, *s.* കാരണൻ, ഹെതുഭൂതൻ, ഗ്രന്ഥകൎത്താവ.
**Authoritative**, *a.* അധികാരമുള്ള, കല്പനയൊട കൂടിയ, കൎശനമുള്ള.
**Authority**, *s.* അധികാരം; ശക്തി, വിശ്വാസം; ആധിപത്യം; വരുതി; പ്രമാണം; സഹായം, വശം; സാക്ഷി, വിശ്വാസയൊഗ്യത.
**Authorize**, *v. a.* അധികാരം കൊടുക്കുന്നു; അനുജ്ഞകൊടുക്കുന്നു, വരുതികൊടുക്കുന്നു, നീതിപ്പെടുത്തുന്നു; അധികാരം കൊണ്ട സ്ഥിരപ്പെടുത്തുന്നു; നെരുബൊധം വരുത്തുന്നു, നെരുതെളിയിക്കുന്നു; വിശ്വസിക്കുന്നു.
**Autography**, *s.* ഒരുത്തന്റെ സ്വന്ത കയ്യെഴുത്ത.
**Autumn**, *s.* ഫലമനുഭിക്കുന്ന കാലം.
**Auxiliary**, *s.* സഹായി, ഒത്താശക്കാരൻ.
**Auxiliary**, *a.* സഹായം ചെയ്യുന്ന, സാഹിത്യമായുള്ള, തുണചെയ്യുന്ന.
**Await**, *v. a.* നൊക്കിപാൎക്കുന്നു; കാത്തിരിക്കുന്നു, താമസിക്കുന്നു; വെച്ചിരിക്കുന്നു.
**Awake**, *v. a.* ഉണൎത്തുന്നു, എഴുനീല്പിക്കുന്നു; ഉദ്യൊഗിപ്പിക്കുന്നു, ജാഗ്രതപ്പെടുത്തുന്നു.
**Awake**, *v. n.* ഉണരുന്നു, ഉണൎന്നിരിക്കുന്നു.
**Awake**, *a.* ഉണൎന്നിരിക്കുന്ന, ഉണൎച്ചയുള്ള, ജാഗ്രതയുള്ള.
**Award**, *v. a.* വിധിനിശ്ചയിക്കുന്നു, തീൎപ്പ ചെയ്യുന്നു, വിധിക്കുന്നു.
**Award**, *s.* തീൎപ്പ, വിധി, നിശ്ചയിച്ച വിധി.
**Aware**, *a.* അറിഞ്ഞിരിക്കുന്ന, ഒൎമ്മയുള്ള; ജാഗ്രതയുള്ള, സൂക്ഷ്മമുള്ള.
**Aware**, *v. n.* ഒൎമ്മപ്പെടുന്നു; ജാഗ്രതപ്പെടുന്നു, അറിയുന്നു.
**Away**, *ad.* അകലെ, ഇല്ലാതായി; പൊ; പൊപൊ; പൊടാപൊ, വഴിയിൽ.

**Awe**, *s.* വണക്കമുള്ള ഭയം, ഉൾഭയം, ഭക്തി, ശങ്ക; അച്ചടക്കം, ബഹുമാനം.

**Awful**, *a.* ഭയഭക്തിയുണ്ടാക്കുന്ന, അച്ചടക്കമുള്ള; ഭയങ്കരമുള്ള.

**Awfulness**, *s.* ഭയങ്കരത; ഭയഭക്തി, അച്ചടക്കം, ഭയങ്കര അവസ്ഥ.

**Awhile**, *ad.* അല്പകാലമായിട്ടു, കുറെനെരമായിട്ടു.

**Awkward**, *a.* ഭടാചാരമുള്ള, അനാചാരമുള്ള, അവലക്ഷണമായുള്ള; കന്നവെലയുള്ള, കൈമിടുക്കില്ലാത്ത: വികടമുള്ള.

**Awkwardness**, *s.* ഭടാചാരം, അവലക്ഷണം, അനാചാരം, വശകെട: കന്നവെല, കൈമിടുക്കില്ലായ്മ, അകൌശലം; ചെഷ്ടകെട; വികടം.

**Awl**, *s.* ചക്കിലിയന്റെ സൂചി, തുളെക്കുന്ന സൂചി.

**Awn**, *s.* നെല്ലിന്റെയൊ മറ്റ ചില ധാന്യത്തിന്റെയൊ ഒക, കതിരിന്റെ വാൽ.

**Awning**, *s.* വിതാനം, മെല്ക്കെട്ടി, പന്തൽ; മറ.

**Awry**, *ad.* കൊട്ടമായി, വളവായി, ചരിവായി, കൊങ്കണ്ണായി.

**Axe**, *s.* കൊടാലി, മഴു.

**Axiom**, *s.* സാക്ഷാൽ സത്യം, സാക്ഷാൽ വാക്യം, സിദ്ധാന്തം.

**Axis**, *s.* ഭൂഗൊള ചക്രത്തിന്റെ നടുവിൽ കൂടെയുള്ള രെഖ, അച്ചുതണ്ട.

**Axle, Axle-tree**, *s.* വണ്ടിയുടെ അച്ച, കടയാണി.

**Ay**, *ad.* ഉവ്വ, അതെ.

**Azure**, *a.* ആകാശവൎണ്ണമുള്ള, ഇളനീലവൎണ്ണമുള്ള.

---

## B.

**Baa**, *v. n.* ആടുപൊലെ കരയുന്നു.

**Baa**, *s.* ആടിന്റെ കരച്ചിൽ.

**Babble**, *v. n.* ചെറിയ പൈതൽ പൊലെ പറയുന്നു; ജല്പിക്കുന്നു; തുമ്പില്ലാതെ പറയുന്നു; രഹസ്യങ്ങളെ പറയുന്നു; വളരെ സംസാരിക്കുന്നു.

**Babble**, *s.* ജല്പം, തുമ്പില്ലാത്തസംസാരം.

**Babbler**, *s.* ജല്പനൻ, ജല്പാകൻ; തുമ്പില്ലാതെ പറയുന്നവൻ, അധികം സംസാരിക്കുന്നവൻ, വായാടി.

**Babe**, *s.* ശിശു, കൊച്ചുകുട്ടി, കൊച്ചുകുഞ്ഞ.

**Baboon**, *s.* മൎക്കടം, വാനരം, വലിയ കുരങ്ങ.

**Baby**, *s.* ശിശു; ചെറുപാവ.

**Babyhood**, *s.* ശിശുത്വം, ശൈശവം.

**Bachelor**, *s.* വിവാഹം കഴിയാത്തവൻ, ബ്രഹ്മചാരി; ശാസ്ത്രപാഠശാലയിൽ ആദ്യപദവി എററവൻ.

**Back**, *s.* പിൻപുറം, മുതുക; പുറം, പൃഷ്ഠം, പൃഷ്ഠഭാഗം.

**Back**, *ad.* തിരികെ; പുറകൊട്ട; പിൻപുറത്ത, പിന്നിൽ; കീഴ്നാളിൽ; പ്രതി, വീണ്ടും, പിന്നെയും.

**Back**, *v. a.* കുതിര എറുന്നു; കുതിരനടത്തുന്നു; പുറത്ത കെററുന്നു: ഒത്താശചെയ്യുന്നു, സഹായിക്കുന്നു; സ്ഥിരപ്പെടുത്തുന്നു; പിമ്പുണ ചെയ്യുന്നു;

**Backbite**, *v. a.* കുരളപറയുന്നു, എഷണി പറയുന്നു; കുണ്ടണിക്കുട്ടുന്നു, നൊണപറയുന്നു.

**Backbiter**, *s.* കുരളക്കാരൻ, എഷണിക്കാരൻ, കുണ്ടണിക്കാരൻ, നൊണയൻ; മിത്രഭെദക്കാരൻ.

**Backbiting**, *s.* കുരള, എഷണി, കുണ്ടണി.

**Backgammon**, *s.* ചൂതുകളി, ചൂതുപൊര.

**Backroom**, *s.* പുറമുറി, പിൻപുറത്തെ മുറി.

**Backside**, *s.* പിമ്പുറം, പുറം, പൃഷ്ഠഭാഗം.

**Backslide**, *v. n.* പിൻവാങ്ങുന്നു, പിൻവഴുതുന്നു, മതം ത്യജിക്കുന്നു.

**Backslider**, *s.* പിൻവാങ്ങുന്നവൻ, പിൻവഴുതുന്നവൻ, മതത്യാഗി.

**Backsliding**, *s.* പിൻവാങ്ങൽ, പിൻവഴുതൽ, മതത്യാഗം.

**Backward, backwards**, *ad.* പുറകൊട്ട, പുറകൊട്ടെക്ക, പുറത്തെക്ക, പിന്നൊക്കം, മടിയായി; മട്ടപ്പായി; കീഴ്നാളിൽ; മറുപാടായി.

**Backward**, *a.* മനസ്സില്ലാത്ത, മനസ്സുകെടായുള്ള, താല്പൎയ്യമില്ലാത്ത; പിൻനില്ക്കുന്ന, മടിയുള്ള, ഉദാസിനതയുള്ള, ബുദ്ധിമട്ടുപ്പുള്ള; മന്ദബുദ്ധിയുള്ള; താമസമുള്ള, മറുപാടുള്ള.

**Backwardness**, *s.* മനസ്സുകെട, താല്പൎയ്യമില്ലായ്മ; മടി, ഉദാസീനത, ബുദ്ധിമട്ടുപ്പ; മന്ദബുദ്ധി; താമസം.

**Bacon**, *s.* ഉപ്പിട്ടു ഉണങ്ങിയ പന്നിയിറച്ചി.

**Bad**, *a.* കെട്ട, ചീത്ത, ആകാത്ത, വഷളായുള്ള, അധമമായുള്ള, കങ്കരമായുള്ള; ദുൎഭാഗ്യമുള്ള; ദുർ, ദുഷ്ട, ദൊഷമുള്ള, തില്ല; വ്യാധിയുള്ള, ദീനമുള്ള.

**Badge**, *s.* അടയാളം, മുദ്ര, വില്ല.

**Badness**, *s.* കെട, ചീത്തത്വം, ആകായ്മ, വഷളത്വം, അധമത്വം, ദുഷ്ടത, ദുഷ്ടം.

**Baffle**, *v. a.* ഉപായമായി വഞ്ചിക്കുന്നു, ത

ഗികന്നു, നിഷ്ഫലമാക്കുന്നു, വ്യൎത്ഥമാക്കുന്നു; വികടമാക്കുന്നു; ബുദ്ധിമുട്ടപ്പ വരുത്തുന്നു; തൊല്പിക്കുന്നു; തട്ടുകെട വരുത്തുന്നു.

**Bag**, *s.* ഉറുപ്പ, സഞ്ചി; നെല്പട; ചാക്ക; ചട്ടം.

**Bag**, *v. a.* ഉറപ്പയിലാക്കുന്നു.

**Baggage**, *s.* സെനയുടെ സാമാനം, കൊപ്പ, പ്രയാണകൊപ്പ, സാമാനം; നിസ്സാരയായ സ്ത്രീ.

**Bail**, *s.* പിണ, ജാമ്യം; അനുബാധി; പിണിയാൾ, ജാമ്യകാരൻ.

**Bail**, *v. a.* ജാമ്യം കൊടുക്കുന്നു, ജാമ്യം എല്ക്കുന്നു, ജാമ്യം നിൎത്തുന്നു, മൂന്നാമൻ നില്ക്കുന്നു.

**Bailable**, *a.* ജാമ്യം കൊടുക്കാകുന്ന, ജാമ്യത്തിൽ വിടുകയാകുന്ന.

**Bailiff**, *s.* ന്യായസ്ഥലത്തെ ഒരു കീഴുദ്യൊഗസ്ഥൻ, മറിപ്പകാരൻ, മുളക്കാരൻ: കൃക്കിവിചാരിപ്പകാരൻ.

**Bait**, *v. a. & n.* ഇരയിടുന്നു; വഴിയാത്രയിൽ പ്രാണധാരണത്തിന ഭക്ഷിക്കുന്നു; ഭക്ഷണത്തിന ഒരു സ്ഥലത്ത താമസിക്കുന്നു.

**Bait**, *s.* ഇര; പ്രയാണത്തിലുള്ള ഭക്ഷണം; പരീക്ഷ, ആകൎഷണം.

**Bake**, *v. a.* അടുപ്പിൽ ചുടുന്നു, ചുട്ടുവെവിക്കുന്നു, പചിക്കുന്നു, പുഴുങ്ങുന്നു.

**Bakehouse**, *s.* അപ്പപുര.

**Baker**, *s.* അപ്പംചുടുന്നവൻ, അപ്പക്കാരൻ, പാചകൻ.

**Balance**, *s.* ത്രാസ്സു, തുലാസ്സ; രണ്ടു കാൎയ്യങ്ങളെ ഒത്തുനൊക്കുക; തൂക്കത്തിൽ മിച്ചം, ഇരിപ്പ; കണക്കിൽ തന്നതപൊകെ ഉള്ള ശിഷ്ടം, നിലവ; തുലാം; സമനില; തുലാരാശി.

**Balance**, *v. a.* തൂക്കിനൊക്കുന്നു, ശരിപ്പെടുത്തുന്നു; സമനിലനിൎത്തുന്നു, കണക്കുതീൎക്കുന്നു; ഇരിപ്പ തീൎക്കുന്നു.

**Balcony**, *s.* പ്രഗ്രീവം, വീട്ടുജനെലിന മുമ്പാകെയിരിക്കുന്ന ഭംഗിയുള്ള പുറവാരം.

**Bald**, *a.* മൊട്ടത്തലയായുള്ള, കഷണ്ടിയുള്ള, ഖല്വിടമായുള്ള, മുണ്ഡിതമായുള്ള; മുടിയില്ലാത്ത; അലങ്കാരമില്ലാത്ത, ഭംഗിയില്ലാത്ത; സാരമില്ലാത്ത.

**Baldness**, *s.* മൊട്ട, കഷണ്ടി; രൊമമില്ലായ്മ; എഴുത്തിന്റെ ഭംഗികെട.

**Bale**, *s.* ചരക്കുകെട്ട, തുണ്ട, കെട്ട.

**Bale**, *s.* അരിഷ്ടത, വിപത്ത, ദുഃഖം.

**Bale**, *v. a.* തെകികളയുന്നു, കൊരികളയുന്നു.

**Baleful**, *a.* അരിഷ്ടതയുള്ള, വിപത്തുള്ള; ദുഃഖമുള്ള; പൊല്ലാപ്പുള്ള; നാശകരമായുള്ള.

**Balk**, *s.* ചീലാന്തി, തുലാം; അന്തരം; ആശാഭംഗം, ബുദ്ധിമുട്ടപ്പ, തട്ടുകെട, അപജയം.

**Balk**, *v. a.* ഭംഗംവരുത്തുന്നു; വ്യൎത്ഥമാക്കുന്നു; മുട്ടിപ്പിക്കുന്നു; തട്ടിക്കുന്നു, തെറ്റിക്കുന്നു; വിട്ടുകളയുന്നു.

**Ball**, *s.* ഉരുള, പിണ്ഡം; പന്ത, വട്ടം; ആട്ടകളി, വിളയാട്ടുകളി, ഉല്ലാസമുള്ള ആട്ടം.

**Ballad**, *s.* ഒരു പാട്ട, ഹീനമായുള്ള പാട്ട.

**Ballast**, *s.* കപ്പൽ സ്ഥിരഗതിയാകുന്നതിന കെറ്റുന്ന അടിഭാരം.

**Balloon**, *s.* ആയറിന്റെ ശക്തികൊണ്ട ഊൎദ്ധ്വഗമനത്തിനായിട്ട ഉണ്ടാക്കപ്പെട്ട യന്ത്ര വാഹനം; തൂണിന്റെ മുകളിൽ ഉള്ള ഉണ്ട.

**Ballot**, *s.* കുറി, ചീട്ടി, യൊഗ്യായൊഗ്യപരീക്ഷ.

**Ballot**, *v. a.* ഉണ്ടകൾ ഇട്ട യൊഗ്യഭാഗ്യം പരീക്ഷിക്കുന്നു; ചീട്ടിടുന്നു.

**Balm**, *s.* നല്ലവാസനയുള്ള ഒരു വിധ തൈലം; വെദന ശമിപ്പിക്കുന്ന വസ്തു.

**Balm**, *s.* ഒരു ചെടിയുടെ പെർ, പനിക്കൂൎക്ക.

**Balsam**, *s.* തൈലം, ലെപം, തൈലമരുന്നു.

**Balsamic**, *a.* തൈലം ചെൎന്ന, നല്ലവാസനയുള്ള, ശാന്തകരമായുള്ള, ശമിപ്പിക്കുന്ന.

**Baluster**, *s.* ചെറു തൂണ.

**Balustrade**, *s.* ചെറുതൂണുകൾ കൊണ്ടുള്ള അഴിനിര, ചീനവെലി.

**Bamboo**, *s.* മുള, കണിയാരം.

**Bamboozle**, *v. a.* കബളിപ്പിക്കുന്നു, വഞ്ചിക്കുന്നു.

**Ban**, *s.* വിളിച്ചുചൊൽ; പരസ്യം, പ്രസിദ്ധമാക്കുക: ശാപം, ഭ്രഷ്ട, വിരൊധം.

**Ban**, *v. a.* ശപിക്കുന്നു; പുറത്താക്കുന്നു, ഭ്രഷ്ടാക്കുന്നു, പുറത്ത തള്ളുന്നു.

**Band**, *s.* കെട്ട, ബന്ധം, ബന്ധനം; നാട; കൂട്ടം, യൊഗം; വസ്ത്രാലങ്കാരം; അന്യൊന്യബന്ധം, കൂട്ടുകെട്ട; ആയുധക്കൂട്ടം; വിശെഷമായുള്ള കഴുത്തുകെട്ട; ശില്പശാസ്ത്രത്തിൽ വളര.

**Band**, *v. a.* കെട്ടുന്നു, ബന്ധിക്കുന്നു; ഒന്നിച്ച കൂട്ടുന്നു, കൂട്ടമായിട്ട കൂട്ടുന്നു; ഒന്നിച്ചു കൂടുന്നു; ശീലകൊണ്ടൊ നാടകൊണ്ടൊ കെട്ടുന്നു.

**Bandage**, *s.* മുറിവിനെ കെട്ടുന്ന കെട്ട, കെട്ട, നാട, ബന്ധനം.

**Bandbox**, *s.* കനമില്ലാത്ത ശീലകളിത്യാദി ഇടുന്ന കനംകുറഞ്ഞ പെട്ടി.

**Bandit**, *s.* ദെശത്തിന്ന പുറത്താക്കപ്പെട്ട കള്ളൻ.

**Banditti**, *s. plu.* വഴികള്ളന്മാർ, പിടിച്ചുപറിക്കാർ.

**Bandy**, *s.* കാരകൊട്ട തടി, വളഞ്ഞവടി.

**Bandy**, *v. a.* കാരകൊട്ടുന്നു, പന്തടിക്കുന്നു; പിടിച്ചുകളിക്കുന്നു.

**Bandyleg**, *s.* കവകാൽ, പ്രഗതജാനു.

**Bandylegged**, *a.* കവകാലുള്ള, പ്രഗതജാനുവായുള്ള.

**Bane**, *s.* വിഷം, നഞ്ചു; നാശം, കെട, പൊല്ലാപ്പ.

**Baneful**, *a.* വിഷമുള്ള; നാശകരമായുള്ള, കെട്ടുള്ള.

**Banefulness**, *s.* നശീകരണം.

**Bang**, *v. a.* അടിക്കുന്നു, അറയുന്നു, മുട്ടുന്നു, പ്രഹരിക്കുന്നു: ഇടിക്കുന്നു, അലയുന്നു.

**Bang**, *s.* വടികൊണ്ടുള്ള അടി, അടി, അറച്ചിൽ, പ്രഹരം; ഇടിവ, അലച്ചിൽ.

**Banish**, *v. a.* ദെശത്തിനു പുറത്താക്കുന്നു, നാട്ടുകടത്തുന്നു; ആട്ടികളയുന്നു, ഭ്രഷ്ടാക്കികളയുന്നു; അയച്ചുകളയുന്നു, നിവാരണം ചെയ്യുന്നു.

**Banishment**, *s.* ദെശത്തിനു പുറത്താക്കൽ, നാടുകടത്തൽ, ദെശഭ്രഷ്ടാവസ്ഥ, ആട്ടികളക.

**Bank**, *s.* എറിക്കര, കര, ചിറ, വരമ്പ, പുറന്തട, മൺപുറം, തീരം; പണശാല.

**Bank**, *v. a.* കരപിടിപ്പിക്കുന്നു, ചിറയിടുന്നു, വരമ്പിടുന്നു, തടം കൊരുന്നു; പണശാലയിൽ ദ്രവ്യം വെക്കുന്നു.

**Bank-bill**, *s.* പണശാലയിലെ ഉണ്ടിക.

**Banker**, *s.* ശറാപ്പ, പൊൻവാണിഭക്കാരൻ.

**Bankrupt**, *a.* കടം തീൎപ്പാൻ നിൎവ്വാഹമില്ലാത്ത; നിരാധാരമായുള്ള.

**Bankrupt**, *s.* കടം തീൎപ്പാൻ മുതലില്ലാതെയായവൻ, കടം തീൎപ്പാൻ നിൎവ്വാഹമില്ലാതായവൻ; നിരാധാരമായവൻ.

**Bankruptcy**, *s.* കടം തീൎപ്പാൻ നിൎവ്വാഹമില്ലായ്മ; നിരാധാരത്വം.

**Banner**, *s.* കൊടി, ചിഹ്നം, പടകൊടി.

**Bannerol**, *s.* ചെറിയ കൊടി.

**Bann, banns**, *s.* ഇന്നവർ വിവാഹം ചെയ്വാൻ പൊകുന്നു എന്ന പള്ളിയിലുള്ള വിളിച്ചുചൊൽ.

**Banquet**, *s.* വിരുന്ന, സദ്യ, ഭക്ഷ്യഭൊജനം.

**Banquet**, *v. a. & n.* വിരുന്ന കഴിക്കുന്നു, സദ്യകഴിക്കുന്നു, വിരുന്ന കഴിയുന്നു.

**Banter**, *s.* പരിഹാസം, അവഹാസം.

**Banter**, *v. a.* പരിഹസിക്കുന്നു, അവഹസിക്കുന്നു.

**Banterer**, *s.* പരിഹാസി, അവഹാസക്കാരൻ.

**Bantling**, *s.* ശിശു, കൊച്ചുകുഞ്ഞ.

**Baptism**, *s.* ബപ്തിസ്മ, ജ്ഞാനസ്നാനം, ജ്ഞാനാഭിഷെകം.

**Baptismal**, *a.* ജ്ഞാനസ്നാന സംബന്ധമുള്ള.

**Baptist**, *s.* ബപ്തിസ്തൻ, ജ്ഞാനസ്നാനകൻ.

**Baptistery**, *s.* ജ്ഞാനസ്നാനം കഴിക്കുന്ന സ്ഥലം.

**Baptize**, *v. a.* ബപ്തിസ്മ ചെയ്യുന്നു, ജ്ഞാനസ്നാനം കഴിക്കുന്നു.

**Bar**, *s.* എഴുക, തഴുത, ചീപ്പ, സാക്ഷാ; തടവ, അടപ്പ; മണൽതിട്ട; വ്യവഹാരസ്ഥലം; കൊടതിയിൽ കുറ്റക്കാരെ നിൎത്തുന്ന സ്ഥലം; വിരൊധം; അന്തരം: വീണവായനയിൽ നെരെ നില്ക്കുന്ന ഒരു രെഖ.

**Bar**, *v. a.* തഴുതിടുന്നു, ചീപ്പ ഇടുന്നു, അടെക്കുന്നു; തടവിടുന്നു, വിരൊധിക്കുന്നു, വിഘ്നം വരുത്തുന്നു.

**Barb**, *s.* താടിക്കു പകരം ഉണ്ടാകുന്നത; അമ്പിന്റെ ഉടക്ക, ചൂണ്ടലിന്റെ നാക്ക; കുതിര കഞ്ചുകം; ഒരു വക കുതിര.

**Barb**, *v. a.* ക്ഷൌരം ചെയ്യുന്നു, കുതിരകൾക്ക കഞ്ചുകം ധരിപ്പിക്കുന്നു; അമ്പിൽ ഉടക്ക വെക്കുന്നു.

**Barbarian**, *s.* കന്നൻ, കന്നമൊടിക്കാരൻ, ക്ഷുദ്രനൻ, കാട്ടാളൻ, പുളിന്ദൻ; ഭടാചാരൻ, മൂഢൻ; അന്യദെശക്കാരൻ; ദയയില്ലാത്തവൻ, ക്രൂരൻ.

**Barbarism**, *s.* ഭടഭാഷ, ഭടത്വം, കന്നത്വം, കന്നമൊടി; ഖരാചാരം, മൃഗസ്വഭാവം; ക്രൂരത.

**Barbarity**, *s.* കന്നമൊടി, ഭടാചാരം; ക്രൂരത, മൃഗസ്വഭാവം; ഭടഭാഷ, കൊച്ചുള്ള വാക്ക.

**Barbarous**, *a.* കന്നമൊടിയുള്ള, ഭടാചാരമുള്ള; മൂഢതയുള്ള; മൃഗസ്വഭാവമുള്ള, ക്രൂരതയുള്ള.

**Barber**, *s.* ക്ഷൌരികൻ, ക്ഷൌരക്കാരൻ.

**Bard**, *s.* കവി, കവിതക്കാരൻ; മംഗലപാഠകൻ, മാഗധൻ.

**Bare**, *a.* നഗ്നമായുള്ള, മൂടപ്പെടാത്ത; അലങ്കരിക്കപ്പെടാത്ത, ശുദ്ധമുള്ള; നെൎത്ത; സൂക്ഷ്മമായുള്ള, തെളിഞ്ഞ, സാധുവായുള്ള; തന്നെ, മാത്രം.

**Bare**, *v. a.* നഗ്നമാക്കുന്നു; ഊരിയെടുക്കുന്നു, അഴിച്ചെടുക്കുന്നു; സൂക്ഷ്മമാക്കുന്നു.

**Barefaced**, *a.* നാണംകെട്ട, മുഖലജ്ജയില്ലാത്ത.

**Barefacedness**, *s.* ലജ്ജയില്ലായ്മ, നാണംകെട, മുഖലജ്ജയില്ലായ്മ.

**Barefoot**, *a.* വെറുങ്കാലുള്ള, പാദരക്ഷകൂടാതെയുള്ള.

**Bareheaded**, *a.* വെറുംതലയുള്ള, തല മൂടാതെയുള്ള, മൊട്ടത്തലയുള്ള.

**Bareness**, *s.* നഗ്നത, അമാംസത, ദരിദ്രത.

**Bargain**, *s.* ഉടമ്പടി, നിയമം, കച്ചൊടം, കൊൾ, കൊട്ടകൾ.

**Bargain**, *v. a.* ഉടമ്പടിചെയ്യുന്നു, അച്ചാരം കൊടുക്കുന്നു.

**Barge**, *s.* വഞ്ചി, വലിയതൊണി, പടവ.

**Bargeman**, *s.* വഞ്ചിക്കാരൻ, തൊണിക്കാരൻ.

**Bark**, *s.* മരത്തിന്റെ തൊലി, തൊൽ; ചീരം; ചെറുകപ്പൽ; കുര.

**Bark**, *v. a.* തൊൽ അടക്കുന്നു, മരത്തൊൽ ഉരിക്കുന്നു.

**Bark**, *v. n.* കുരെക്കുന്നു, നാ പൊലെ കുരെക്കുന്നു, നിലവിളിക്കുന്നു.

**Barking**, *s.* കുര, നായുടെ കുര.

**Barley**, *s.* വാൽകൊതമ്പ, യവം.

**Barm**, *s.* മണ്ഡം, മദ്യത്തിന്റെ നുര.

**Barn**, *s.* കളപ്പുര, പത്തായപ്പുര.

**Barometer**, *s.* കാററിൻ ഭാരത്തെയും അതിന്റെ മാററങ്ങളെയും അറിവാൻ തക്ക സൂത്രം.

**Baron**, *s.* കൎത്താവ, കൈമ്മൾ; ഇടവക കൎത്താവ, ഇടപ്രഭു, ഒരു ശ്രേഷ്ഠ ഉദ്യൊഗസ്ഥൻ.

**Baronage**, *s.* കൎത്താവിൻ സ്ഥാനമാനം, ഇടവക സ്ഥാനം.

**Baronet**, *s.* അവകാശമായുള്ള കീഴത്തെ ബഹുമാനസ്ഥാനം.

**Barrel**, *s.* ഒരു മരപാത്രം, പീപ്പക്കുററി, തൊക്കിന്റെ കുഴൽ, കുഴൽ.

**Barren**, *a.* അനപത്യതയുള്ള, അഫലമായുള്ള, ഫലം തരാത്ത, മച്ചി, തരിശ, തില്ല, കഷ്ടിപ്പുള്ള; ബുദ്ധികുറവുള്ള.

**Barrenness**, *s.* അനപത്യത്വം, അഫലത, വിളയായ്മ; കഷ്ടിപ്പ, ബുദ്ധികുറവ.

**Barricade**, *s.* പടയിൽ ശത്രുക്കൾ കടന്നുവരാതിരിപ്പാൻ ഉണ്ടാക്കിയ കൊട്ട, തടങ്ങൽ, തടവ, വിരൊധം.

**Barricade**, *v. a.* വഴി അടെക്കുന്നു, അടച്ചുകളയുന്നു, തടങ്ങൽ ചെയ്യുന്നു, തടവുണ്ടാക്കുന്നു.

**Barrier**, *s.* കൊട്ട, ഉറപ്പുള്ള സ്ഥലം; അടെവ; അതിര, ദെശത്തിന്റെ അതൃത്തി.

**Barrister**, *s.* വ്യവഹാരശാസ്ത്രി, ന്യായസ്ഥലത്തിൽ ആലൊചനക്കാരൻ.

**Barrow**, *s.* കൈകൊണ്ട തള്ളിനടത്തുന്ന ഉരുൾവണ്ടി.

**Barter**, *s.* തമ്മിൽ മാററം, കൈമാററം, പരിവൎത്തനം, പരിവൃത്തി.

**Barter**, *v. a.* ചരക്കിന ചരക്ക മാററുന്നു, തമ്മിൽ മാററുന്നു, കൈമാററം ചെയ്യുന്നു, പരിവൎത്തിക്കുന്നു.

**Base**, *a.* ഹീനതയുള്ള, ദൊഷമുള്ള, നീചമായുള്ള, കെട്ട, വഷളയായുള്ള; അധമമായുള്ള; ഔദാൎയ്യമില്ലാത്ത; താണ; പരസ്ത്രീയിൽ ജനിച്ച; കള്ള നാണിഭമായുള്ള; ഗംഭീരമായുള്ള.

**Base**, *s.* അടി, ചുവട, പീഠിക; മൂലാധാരം; വാദ്യത്തിൽ ഗംഭീരസ്വരം.

**Baseness**, *s.* ഹീനത്വം, നീചത്വം; വഷളത്വം; കിഴിവ, കള്ളനാണിഭം; പരസ്ത്രീയിൽ ജനനം; സ്വരത്തിന്റെ ഗംഭീരം.

**Base-viol**, *s.* ഷഡ്ജസ്വരമുള്ള വീണ.

**Bashful**, *a.* ലജ്ജാശീലമുള്ള, നാണമുള്ള; സങ്കൊചമുള്ള.

**Bashfulness**, *s.* ലജ്ജാശീലം, സങ്കൊചം, മന്ദാക്ഷം, നാണം, ലജ്ജ.

**Basil**, *s.* തുളസി; മുന.

**Basilisk**, *s.* ഒരു വക പാമ്പ; വിരിയൻ പാമ്പ; ഒരു വക പീരങ്കി.

**Basin**, *s.* കൈയും മുഖവും കഴുകുന്നതിനുള്ള പാത്രം, കുഴികിണ്ണം; കുളം; മലകൾ ചുററിലുമിരിക്കുന്ന ഇടകടൽ; കപ്പലുകളെ പണിയുന്നതിനും നന്നാക്കുന്നതിനുമുള്ള സ്ഥലം; തുലാസിന്റെ തട്ട.

**Basis**, *s.* അടിസ്ഥാനം; അടി; പീഠിക; മൂലം; മൂലസ്ഥാനം, ആധാരം, മൂലാധാരം.

**Bask**, *v. n.* കുളിർകായുന്നു, വെയിൽകായുന്നു, വെയിൽ തട്ടുന്നു, വെയിൽ കൊള്ളുന്നു.

**Basket**, *s.* കൊട്ട, ക്രട, വട്ടി, പെടം.

**Basket-maker**, *s.* കൊട്ടയുണ്ടാക്കുന്നവൻ, കുറവൻ.

**Bass**, *s.* പള്ളിയിൽ പെരുമാറുന്ന പാ.

**Bass**, *a.* ഗംഭീരമായുള്ള, ഷഡ്ജധ്വനിയായുള്ള.

**Bass-relief**, *s.* കൊത്തുപണി.

**Bassoon**, *s.* ഊതുന്ന ഒരു വക കുഴൽ.

**Bastard**, *s.* കൌലടെയൻ, കുലടാപുത്രൻ; ഉത്തമമല്ലാത്ത; കള്ളമായുള്ള, വ്യാജമായുള്ള.

**Baste**, *v. a.* വടികൊണ്ട അടിക്കുന്നു; ചുട്ടുപൊരിക്കുന്ന ഇറച്ചിയിന്മെൽ വെണ്ണ കൊരുന്നു.

**Bastinado**, *s.* തല്ല, അറച്ചിൽ; തടികൊണ്ട ഉള്ളങ്കാലിലുള്ള അടി.

**Bastion**, *s.* കൊത്തളം.

**Bat**, *s.* നരിച്ചീര, വാവൽ; പന്തടിക്കുന്നതിനുള്ള തടി.

**Batch**, *s.* ഒരു തവണയായി ചുട്ട അപ്പം,

ഒന്നിച്ച ഒരു മച്ചമായി ഉണ്ടാക്കപ്പെട്ട വസ്തുകൾ.

Bate, *v. a. & n.* കുറെക്കുന്നു; ഇളെക്കുന്നു, താഴ്ത്തുന്നു; നീക്കുന്നു; കുറയുന്നു, കുറഞ്ഞുപൊകുന്നു.

Bath, *s.* കുളിക്കുന്ന സ്ഥലം, സ്നാനസ്ഥലം; കുളി, സ്നാനം; ശരീരത്തിൽ പുറമെയുള്ള ചൂട, വിയൎപ്പ; ഒര അളവ.

Bathe, *v. a.* കുളിക്കുന്നു, കുളിപ്പിക്കുന്നു; സ്നാനം ചെയ്യുന്നു; നനെക്കുന്നു, നീരാട്ടുന്നു; ചൂടുവെള്ളം കൊണ്ട നീരുമാൎദവം വരുത്തുന്നു.

Bathing, *s.* കുളി, സ്നാനം.

Bating, *prep.* കൂടാതെ, ഒഴികെ.

Batoon, *s.* ഗദ, പൊന്തി.

Battalion, *s.* സെനാമുഖം, പട്ടാളം, സെനയിൽ ഒരു കൂട്ടം.

Batten, *v. a.* തടിപ്പിക്കുന്നു, പുഷ്ടിയാക്കുന്നു; വളംപിടിപ്പിക്കുന്നു, അടിച്ചൊതുക്കുന്നു.

Batten, *v. n.* തടിക്കുന്നു, പുഷ്ടിയാകുന്നു.

Batten, *s.* വീതികുറഞ്ഞൊരു അടിപ്പലക, അടിത്തടി.

Batter, *s.* മാവ, വെള്ളം, മുട്ട ഇവ കലൎത്തിയ സാധനം.

Batter, *v. a.* ഇടിക്കുന്നു, ഇടിച്ചുകളയുന്നു, അടിച്ചുനിരത്തുന്നു; തകൎത്തുകളയുന്നു; ചതെക്കുന്നു; അടികൊണ്ട തെമാനം വരുത്തുന്നു.

Battering-ram, *s.* മുട്ടികയന്ത്രം.

Battery, *s.* ഇടിച്ചുതകൎത്തൽ; നിരത്തൽ; പീരങ്കിനിര, വെടികൊട്ട; പീരങ്കിച്ചട്ടം; വലിയ ഇടിച്ചിൽ.

Battle, *s.* യുദ്ധം, ശണ്ഠ, പട, പൊർ, സംഗ്രാമം, സമരം, അഭിസന്താപം.

Battle, *v. n.* യുദ്ധം ചെയ്യുന്നു, ശണ്ഠയിടുന്നു.

Battle-array, *s.* അണിനിര, യുദ്ധസന്നാഹം.

Battle-axe, *s.* യുദ്ധത്തിനുള്ള കൊടാലി, വെണ്മഴു, പരശു. കുഠാരം.

Battlement, *s.* കൊട്ട, മൊച്ചാവ, മെല്പഴുതുള്ള ചുവര, വെടിപ്പഴുത.

Bawble, *s.* സാരമില്ലാത്ത വസ്തു, വിലപിടിയാത്ത വസ്തു, കളിക്കൊപ്പ; അല്പകാൎയ്യം, അല്പവൃത്തി.

Bawbling, *a.* സാരമില്ലാത്ത, അല്പവൃത്തിയായുള്ള.

Bawd, *s.* തായ്ക്കിഴവി, ഗണെരുക.

Bawdiness, *s.* തെറി, അസഭ്യം.

Bawl, *v. n.* ഉറക്കെ പറയുന്നു, അട്ടഹാസിക്കുന്നു, തൊള്ളയിടുന്നു; അലറുന്നു; നിലവിളിക്കുന്നു.

Bawling, *s.* അട്ടഹാസം, തൊള്ള, അലച്ച.

Bay, *a.* മരവട്ടിനിറമുള്ള.

Bay, *s.* കൂടാകടൽ, അകകടൽ, ഉൾക്കടൽ: നിരൊധം.

Bay, *s.* ബഹുമാനമുള്ള കിരീടം, വിരുതുമുടി.

Bay, *v. a.* നായെപൊലെ കുരെക്കുന്നു; അകത്ത അടെക്കുന്നു.

Bayonet, *s.* കുഴൽക്കുന്തം.

Be, *v. n.* ആകുന്നു, ഇരിക്കുന്നു, ഭവിക്കുന്നു.

Beach, *s.* കടൽകര, തീരം, സമുദ്രതീരം, കടല്പുറം, തീരദെശം.

Beacon, *s.* അടയാളത്തിനായിട്ട ഉയൎന്ന സ്ഥലത്ത വെക്കപ്പെട്ട ദീപസ്തംഭം; കപ്പല്കാൎക്കായിട്ട ഉണ്ടാക്കപ്പെട്ട അടയാളം.

Bead, *s.* മാലമണി, മണി, കൊന്തക്കുരു.

Beadle, *s.* കൊല്കാരൻ, ചെൎമാനക്കാരൻ.

Beagle, *s.* നായാട്ടുനാ.

Beak, *s.* പക്ഷിയുടെ കൊക്ക, ചുണ്ട, തുണ്ഡം, ചഞ്ചു; പക്ഷിയുടെ കൊക്കപൊലെ ഇരിക്കുന്ന യാതൊരു വസ്തുവിന്റെ മുന.

Beaker, *s.* കിണ്ടി; വാലുള്ള പാത്രം.

Beal, *s.* പൊള്ളം, കുരു.

Beal, *v. n.* പഴുക്കുന്നു, ചലംവെക്കുന്നു, പൊള്ളെക്കുന്നു.

Beam, *s.* ഉത്തരം, തുലാം, ചൂഴിക, തലൂതം; ത്രാസിന്റെ തണ്ട; കലയുടെ കൊമ്പ; രഥത്തിന്റെ ദണ്ഡ; പടപ്പുതടി; കിരണം, രശ്മി.

Beam, *v. n.* പ്രകാശിക്കുന്നു, ശൊഭിക്കുന്നു.

Beamy, *a.* കിരണമുള്ള, രശ്മിയുള്ള, പ്രകാശമുള്ള, കൊമ്പുള്ള.

Bean, *s.* അവരെക്കാ; പയറ.

Bear, *v. a.* ചുമക്കുന്നു; വഹിക്കുന്നു; എടുത്തുകൊണ്ടുപൊകുന്നു; കൊണ്ടുപൊകുന്നു; താങ്ങുന്നു; മനസ്സിൽ വെക്കുന്നു; സഹിക്കുന്നു; അനുഭവിക്കുന്നു, ക്ഷമിക്കുന്നു; ശെഷിയാകുന്നു, കായ്ക്കുന്നു; പ്രസവിക്കുന്നു; സ്ഥാനമാനം ലഭിക്കുന്നു; ആദരിക്കുന്നു; എല്ക്കുന്നു; സന്ധിച്ചുപൊകുന്നു, കൊണ്ടുനടക്കുന്നു; ഉത്തരവാദിയായിരിക്കുന്നു; ഉണ്ടാക്കികൊടുക്കുന്നു; നടക്കുന്നു; നിൎബന്ധിക്കുന്നു; നടത്തുന്നു; തട്ടിക്കുന്നു, വഞ്ചിക്കുന്നു; അപഹരിക്കുന്നു.

Bear, *v. n.* കഷ്ടപ്പെടുന്നു, സഹിക്കുന്നു, ഫലവത്തായിരിക്കുന്നു, ഫലിക്കുന്നു; സാധിക്കുന്നു; നടക്കുന്നു; നെരെ ഇരിക്കുന്നു, സ്ഥിരമായി നില്ക്കുന്നു.

Bear, *s.* കരടി; രണ്ട നക്ഷത്രങ്ങളുടെ പെർ.

Beard, *s.* താടി, താടിരൊമം, മീശ, ദംഷ്ട്രികം; ധാന്യത്തിന്റെ ഒക.

Beard, *v. a.* താടിയിലെ രൊമം പറിക്കുന്നു, താടിയിൽ പിടിക്കുന്നു; നെരെ വിരൊധിക്കുന്നു.

Bearded, *a.* താടിയുള്ള, മീശയുള്ള; ഒകൻ; ഉടക്കുള്ള.
Beardless, *a.* താടിയില്ലാത്ത; യവ്വനമുള്ള.
Bearer, *s.* എടുക്കുന്നവൻ, ചുമട്ടുകാരൻ, കൊണ്ടുപൊകുന്നവൻ; താങ്ങുന്നവൻ; ശവം എടുക്കുന്നവൻ; കായിക്കുന്ന വൃക്ഷം; താങ്ങ, മുട്ട, ഊന്ന.
Bearing, *s.* ഒരു സ്ഥലവും മറ്റൊരു സ്ഥലവും തമ്മിലുള്ള കിടപ്പിന്റെ അവസ്ഥ; ആസ്ഥാനം; ശീലഭെദം; നടപ്പ; കാഴ്ച; വഹനം, സഹനം.
Beast, *s,* മൃഗം; ജന്തു; ജീവജന്തു; മൃഗശീലൻ.
Beastliness, *s.* മൃഗസ്വഭാവം; ക്രൂരഭാവം.
Beastly, *a.* മൃഗസ്വഭാവമുള്ള; നിർദ്ദയം.
Beat, *v. a.* പ്രഹരിക്കുന്നു, അടിക്കുന്നു, തല്ലുന്നു, ഇടിക്കുന്നു; കുത്തുന്നു; വടികൊണ്ട ഖണ്ഡിക്കുന്നു; വാദ്യംകൊട്ടുന്നു; താളംപിടിക്കുന്നു; ഇടിച്ചുകളയുന്നു; വഴിത്താരയിടുന്നു, ഒതുക്കുന്നു; ജയിക്കുന്നു; തൊല്പിക്കുന്നു; ബുദ്ധിമുട്ടിക്കുന്നു; പായിക്കുന്നു; വില പറഞ്ഞ കുറെക്കുന്നു.
Beat, *v.n.* നാഡിഅനങ്ങുന്നു, ഒഴുക്കപൊലെ അലെക്കുന്നു; കൊട്ടുകാററപൊലെ അടിക്കുന്നു; വാതില്ക്കൽ തട്ടുന്നു, മുട്ടുന്നു; പിടയുന്നു, നെഞ്ചു കതെക്കുന്നു; അലയുന്നു; ഇളകിതെട്ടുന്നു; പാഞ്ഞുചെല്ലുന്നു.
Beater, *s.* കൊട്ടുതടി; കൊട്ടുവടി, കൊട്ടുകൊൽ; മുട്ടിക; അടിക്കുന്നവൻ, കൊട്ടുന്നവൻ.
Beatific, *a.* പരമാനന്ദമുള്ള, പരഗതിയുള്ള.
Beatify, *v. a.* പരമാനന്ദം പ്രാപിപ്പിക്കുന്നു; പരഗതി വരുത്തുന്നു; മൊക്ഷം കൊടുക്കുന്നു; ഭാഗ്യം ലഭിപ്പിക്കുന്നു.
Beating, *s.* അടി, ഇടി, തല്ല, പ്രഹരം, ഖണ്ഡനം, അനക്കം.
Beatitude, *s.* പരമാനന്ദം, മൊക്ഷം; ഭാഗ്യം.
Beau, *s.* ശൃംഗാരി, മണ്ഡനൻ, അലങ്കാരശീലൻ, മെനികാരൻ.
Beaver, *s.* ഒരു വക നീർ നായ; നീർനായുടെ രൊമം കൊണ്ട ഉണ്ടാക്കപ്പെട്ട തൊപ്പി.
Beauteous, *a.* അഴകുള്ള, കൊമളമായുള്ള, സുന്ദരമായുള്ള; രമണീയം, രമ്യമായുള്ള.
Beautiful, *a.* സൌന്ദൎയ്യമുള്ള, മനൊഹരമായുള്ള, ചാരുവായുള്ള, ഭംഗിയുള്ള, ദിവ്യമായുള്ള, ചന്തമുള്ള.
Beautify, *v. a.* അലങ്കരിക്കുന്നു, ചന്തം വരുത്തുന്നു, ഭംഗിവരുത്തുന്നു, ശൃംഗാരിക്കുന്നു, മൊടിയാക്കുന്നു; ശൊഭിപ്പിക്കുന്നു.
Beauty, *s.* സൌന്ദൎയ്യം, ചന്തം, അഴക, മൊടി, ഭംഗി, കാന്തി, ശൊഭ; സുന്ദരൻ, സുന്ദരി.
Becalm, *v. a.* ശാന്തതവരുത്തുന്നു, സാവധാനമാക്കുന്നു. To be becalmed, കാററില്ലാതെപൊകുന്നു.
Because, *conj.* എന്തെന്നാൽ, എന്തകൊണ്ടെന്നാൽ, ഹെതുവായി, നിമിത്തം.
Beck, *v. n.* തലകൊണ്ട ആംഗികം കാട്ടുന്നു; കണ്ണുകാട്ടുന്നു.
Beck, *s.* തലകൊണ്ടുള്ള ആംഗികം; ആംഗികകല്പന.
Beckon, *v. n.* ആംഗികം കാട്ടുന്നു.
Become, *v. n.* ആയ്ത്തമയുന്നു, ഭവിക്കുന്നു, ആയിതീരുന്നു, ആകുന്നു.
Become, *v. n.* ചെൎച്ചയാകുന്നു, യൊഗ്യമാകുന്നു, തക്കതാകുന്നു, അൎഹതയാകുന്നു, അടുത്തതാകുന്നു.
Becoming, *a.* ചെൎച്ചയുള്ള, യൊഗ്യതയുള്ള, യുക്തമായുള്ള; ഉത്തമമായുള്ള, കമനീയമായുള്ള.
Becomingness, *s.* ചെൎച്ച, ചാരുത്വം, യൊഗ്യത, അൎഹത; കമനീയത, ഭംഗി.
Bed, *s.* വിരിപ്പ, കിടക്ക, മെത്ത, മഞ്ചകം, പൎയ്യങ്കം, കട്ടിൽ; തൊട്ടത്തിലെ തടം, പാത്തി; വെള്ളച്ചാൽ; വരമ്പ; പാക്കനിലം.
Bed, *v.n. & a.* കിടക്കുന്നു, ശയിക്കുന്നു, കിടപ്പാൻ പൊകുന്നു; കിടക്കയിൽ കിടത്തുന്നു; തടത്തിൽ നട്ടുന്നു; നിരകളായി വെക്കുന്നു.
Bedabble, *v. a.* നനെക്കുന്നു, വെള്ളംതെറിപ്പിക്കുന്നു.
Bedaggle, *v. a.* ചെറാക്കുന്നു, ചെളി തെറിപ്പിക്കുന്നു.
Bedash, *v. a.* ചെറുതെറിപ്പിക്കുന്നു, അഴുക്കാക്കുന്നു.
Bedawb, *v. a.* പൂശുന്നു, പിരട്ടുന്നു; മുഷിക്കുന്നു, അഴുകാക്കുന്നു; ചീത്തയാക്കുന്നു.
Bedazzle, *v. a.* അധികവെളിച്ചം കൊണ്ട കണ്ണിമപ്പിക്കുന്നു, കഞ്ഞൊച്ചിക്കുന്നു.
Bedchamber, *s.* ഉറക്കറ, കിടക്കപ്പുര, കിടക്കുമുറി, ശയനഗൃഹം.
Bedclothes, *s.* വിരിപ്പുതുണികൾ.
Bedcurtain, *s.* കട്ടിൽതിര.
Bedding, *s.* കിടക്കകൊപ്പ, വിരിപ്പ.
Bedeck, *v. a.* വിദാനിക്കുന്നു, അലങ്കരിക്കുന്നു, ഉടുപ്പിക്കുന്നു, ചമയിക്കുന്നു.
Bedew, *v. a.* മഞ്ഞുകൊണ്ടെന്ന പൊലെ നനെക്കുന്നു, ഠംഠനാക്കുന്നു.
Bedfellow, *s.* കൂട്ടുശയനക്കാരൻ, കൂട്ടുകിടക്കുന്നവൻ.
Bedim, *v. a.* ഇരുളാക്കുന്നു, അന്ധതപ്പെടുത്തുന്നു, മങ്ങിപ്പിക്കുന്നു.

**Bedlam**, *s.* ഭ്രാന്തന്മാരെ പാൎപ്പിക്കുന്ന പുരം.
**Bedlamite**, *s.* ഭ്രാന്തൻ.
**Bedmaker**, *s.* വിരിപ്പ വിരിക്കുന്നവൻ, കിടക്ക വിരിക്കുന്നവൾ.
**Bedpost**, *s.* കട്ടിൽകാൽ.
**Bedpresser**, *s.* കുഴിമടിയൻ, മടിയൻ.
**Bedraggle**, *v. a.* ഉടുപ്പിനെ അഴുക്കാക്കുന്നു, മുഷിക്കുന്നു.
**Bedrid**, *a.* കിടപ്പായ, കട്ടിലിൽ കിടപ്പായ, വിരിപ്പിൽ കിടപ്പായ.
**Bedstead**, *s.* മഞ്ചം, മഞ്ചകം, കട്ടിൽ.
**Bedtime**, *s.* കിടക്കുന്ന നെരം, ശയന സമയം.
**Bee**, *s.* തെനീച്ച, ഒരംച്ച, ഭൃംഗം.
**Beech**, *s.* ഒരു വക വൃക്ഷത്തിന്റെ പെർ.
**Beef**, *s.* മാട്ടിറച്ചി, ഗൊമാംസം; കാള, പശു.
**Beefeater**, *s.* ഗൊളക.
**Beehive**, *s.* തെൻകൂട, തെനീച്ചക്കൂട.
**Been**, *The part. pret. of* To be, ആയിരുന്ന, ആയ.
**Beer**, *s.* ഒരു വക പാനീയം.
**Beetle**, *s.* വണ്ട; കൊട്ടൊടി, മുട്ടിക, കൂടം.
**Beetleheaded**, *a.* ഭൊഷത്വമുള്ള, ജളത്വമുള്ള.
**Beeves**, *s. plu. of* Beef, മാടുകൾ, കരിങ്കന്നകൾ.
**Befall**, *v. n.* സംഭവിക്കുന്നു, ഭവിക്കുന്നു, ഉണ്ടാകുന്നു.
**Befit**, *v. n.* യൊഗ്യമാകുന്നു, ചെൎച്ചയാകുന്നു, ചെരുന്നു.
**Befool**, *v. a.* ബുദ്ധിമന്ദമാക്കുന്നു, ഭൊഷത്വം കളിപ്പിക്കുന്നു, തട്ടിക്കുന്നു.
**Before**, *prep.* മുമ്പിൽ, മുമ്പെ, മുമ്പാകെ.
**Before**, *ad.* പൂൎവം, മുമ്പിനാൽ, മുൻ, മുന്നം, മുന്നിൽ, മുന്നെ, മുന്നമെ.
**Beforehand**, *ad.* മുമ്പിനാലെ, മുമ്പെ തന്നെ, മുമ്പിൽ കൂട്ടി.
**Beforetime**, *ad.* പൂൎവത്തിൽ, പണ്ട, മുമ്പിനാൽ.
**Befoul**, *v. a.* അഴുക്കാക്കുന്നു, മുഷിക്കുന്നു.
**Befriend**, *v. a.* സ്നെഹം കാട്ടുന്നു, ഉപകാരം ചെയ്യുന്നു; ആദരിക്കുന്നു.
**Beg**, *v. n.* ഭിക്ഷ എടുത്ത ജീവനം കഴിക്കുന്നു, തെണ്ടി നടക്കുന്നു.
**Beg**, *v. a* അൎത്ഥിക്കുന്നു, യാചിക്കുന്നു, അപെക്ഷിക്കുന്നു, ഇരക്കുന്നു, അഭ്യൎത്ഥനം ചെയ്യുന്നു.
**Beget**, *v. a.* ജനിപ്പിക്കുന്നു, ഉത്ഭവിപ്പിക്കുന്നു.
**Beggar**, *s.* ഭിക്ഷക്കാരൻ, ഭിക്ഷുകൻ, ഭിക്ഷാശി, ഇരപ്പാളി, തെണ്ടി; യാചകൻ, അൎത്ഥി, ഇരപ്പൻ.
**Beggar**, *v. a.* അഗതിയാക്കുന്നു, ദരിദ്രതപ്പെടുത്തുന്നു.
**Beggardliness**, *s.* ഇരപ്പാളിത്വം, അഗതിത്വം, അകിഞ്ചനത്വം, ലുബ്ധ, ആഭാസത്വം.
**Beggary**, *s.* അഗതിത്വം, ദാരിദ്ര്യം.
**Begin**, *v. a. & n.* ആരംഭിക്കുന്നു, തുടങ്ങുന്നു, ഉപക്രമിക്കുന്നു, പ്രാരംഭിക്കുന്നു; കൊള്ളിടുന്നു, പ്രവെശിക്കുന്നു; ഉൽപാദിക്കുന്നു, ഉത്ഭവിക്കുന്നു, ഉണ്ടാകുന്നു.
**Beginner**, *s.* ആരംഭിക്കുന്നവൻ, പ്രാരംഭിക്കുന്നവൻ.
**Beginning**, *s.* ആദി, ആരംഭം, ഉപക്രമം, തുടസ്സം, ഉത്ഭവം.
**Begird**, *v. a.* കച്ചകെട്ടുന്നു; ചുററികൊള്ളുന്നു, വളഞ്ഞുകൊള്ളുന്നു.
**Begone**, *interj.* പൊ, പൊടാ, പൊടി.
**Begotten**, *part.* ജനിക്കപ്പെട്ട, ജനിച്ച, ജാതമായ, ഉണ്ടായ.
**Begrime**, *v. a.* അഴുക്കാക്കുന്നു, കരികൊണ്ട മുഷിക്കുന്നു.
**Beguile**, *v. a.* വഞ്ചിക്കുന്നു, ചതിക്കുന്നു; കബളിപ്പിക്കുന്നു, തട്ടിക്കുന്നു; ഉപായമായി ഉല്ലാസപ്പെടുത്തുന്നു.
**Begun**, *part.* ആരംഭിക്കപ്പെട്ട, തുടങ്ങിയ.
**Behalf**, *s.* പക്ഷം, പാൎശ്വം; നിമിത്തം, പ്രതി, വെണ്ടി.
**Behave**, *v. n.* നടക്കുന്നു, നടന്നുകൊള്ളുന്നു.
**Behaviour**, *s.* നടപ്പ, ശീലഭെദം, ചരിത്രം, ചരിതം.
**Behead**, *v. a.* തലവെട്ടികളയുന്നു, ശിരഛെദംചെയ്യുന്നു.
**Behest**, *s.* കല്പന, ആജ്ഞ.
**Behind**, *prep.* പിന്നിൽ, പിന്നാലെ, പിൻ, പിമ്പെ, പിമ്പുറത്തിൽ, പിന്നൊക്കി, പിന്നൊക്കം.
**Behindhand**, *ad.* പിന്നില്ക്കുന്നതായി.
**Behold**, *v. a.* കാണുന്നു, നൊക്കുന്നു.
**Behold**, *interj.* കണ്ടാലും, ഇതാ, അതാ; അഹൊ.
**Beholden**, *a.* കടംപെട്ട, ഋണപ്പെട്ട, സംബന്ധപ്പെട്ട, വെണ്ടുന്ന.
**Beholder**, *s.* കൂടെയിരുന്ന കാണുന്നവൻ, കാഴ്ചക്കാരൻ.
**Behoof**, *s.* ലാഭം, ആദായം, പ്രയൊജനം.
**Behoove**, *v. n.* യൊഗ്യമാകുന്നു, ചെൎച്ചയാകുന്നു, യുക്തമാകുന്നു, മുറയാകുന്നു, ഉത്തമമാകുന്നു.
**Being**, *s.* തത്വം, സത്ത, സ്ഥിതി, വിദ്യമാനം, ഇരിക്കുന്നത.

**Be it so,** അങ്ങിനെയായാലും; അങ്ങിനെ ആകട്ടെ.

**Belabour,** *v. a.* അറയുന്നു, ഉറക്കെതല്ലുന്നു, ഇടിക്കുന്നു.

**Belay,** *v. a.* വഴി അടെച്ചുകളയുന്നു; പതിയിരുത്തുന്നു; മുറുകെകെട്ടുന്നു.

**Belch,** *v. n.* എമ്പക്കം തട്ടുന്നു, എമ്പക്കമിടുന്നു.

**Belch,** *s.* എമ്പക്കം, എമ്പൽ, എമ്പലം.

**Beleaguer,** *v. a.* വളെക്കുന്നു, കുടുക്കുന്നു, തടങ്ങൽചെയ്യുന്നു, വഴിഅടച്ചുകളയുന്നു.

**Belfounder,** *s.* മണി വാക്കുന്നവൻ.

**Belfry,** *s.* മണിമെട, മണിമാളിക, മണി തൂക്കി അടിക്കുന്ന സ്ഥലം.

**Belie,** *v. a.* മറുവെഷം ധരിക്കുന്നു; വ്യാജം പറയുന്നു; ഒരുത്തനെകൊണ്ട നുണ പറയുന്നു; ഒരുത്തന്റെ പെരിൽ ഇല്ലാത്തതും ദൊഷവും പറയുന്നു.

**Belief,** *s.* വിശ്വാസം, ശ്രദ്ധ, ആശ്രയം, മനനം; മതം.

**Believe,** *v. a. & n.* വിശ്വസിക്കുന്നു; ശ്രദ്ധിക്കുന്നു; വിശ്വസിച്ചിരിക്കുന്നു; വിശ്വാസം വെക്കുന്നു; പ്രമാണിക്കുന്നു, പ്രമാണമാക്കുന്നു; നന്നായി ബൊധിക്കുന്നു.

**Believer,** *s.* വിശ്വസിക്കുന്നവൻ, വിശ്വാസി.

**Belike,** *ad.* പക്ഷെ.

**Bell,** *s.* വാൎക്കപ്പെട്ടമണി, മണി.

**Belle,** *s.* ഉല്ലാസമുള്ള കൌമാരി.

**Belligerent,** *a.* യുദ്ധംചെയ്യുന്ന, പൊരാടുന്ന.

**Bellow,** *v. n.* മുക്കുറയിടുന്നു, അലറുന്നു, ഉരമ്പുന്നു; ഉറക്കെ ശബ്ദമിടുന്നു.

**Bellows,** *s.* തീ ഊതുന്ന, ചൎമ്മപ്രഭെദിക.

**Belly,** *s.* വയറ, ഉദരം, കുക്ഷി; പള്ള.

**Belly-ache,** *s.* വയറുനൊവ, വയററുനൊവ.

**Bellyful,** *s.* വയറുനിറ, ഉദരപൂരണം.

**Belly-god,** *s.* ബഹുഭക്ഷകൻ; ഗണപതി.

**Belman,** *s.* മണിയടിക്കുന്നവൻ, മണിയടിച്ചു പ്രസിദ്ധപ്പെടുത്തുന്നവൻ, തമുക്കടിക്കുന്നവൻ.

**Belmetal,** *s.* ഒട, മണിവാക്കുന്ന ലൊഹം.

**Belong,** *v. n.* ഉള്ളതാകുന്നു, ചെൎന്നിരിക്കുന്നു, അടുത്തിരിക്കുന്നു, സംബന്ധിച്ചിരിക്കുന്നു, ഉൾപ്പെട്ടിരിക്കുന്നു.

**Beloved,** *a.* പ്രിയമുള്ള, സ്നെഹമുള്ള, ആരൊമലായ.

**Below,** *prep.* കീഴെ, താഴെ.

**Below,** *ad.* കീഴെ, താഴെ, അധസ്സാൽ, അടിയിൽ.

**Belt,** *s.* വാറ, തൊൽവാറ, കച്ച, നടുക്കെട്ട.

**Bemoan,** *v. n.* പുലമ്പുന്നു, പ്രലാപിക്കുന്നു, ദുഃഖിക്കുന്നു, കരയുന്നു, സങ്കടപ്പെടുന്നു.

**Bench,** *s.* പീഠം, വങ്ക, ന്യായാസനം; പീഠത്തിലിരിക്കുന്ന ആളുകൾ.

**Bencher,** *s.* ന്യായശാസ്ത്ര പ്രമാണി.

**Bend,** *v. a.* വളെക്കുന്നു; ചായിക്കുന്നു, വണക്കുന്നു; മടക്കുന്നു; വില്ലുകുലെക്കുന്നു, വഴക്കുന്നു.

**Bend,** *v. n.* വളെയുന്നു; ചായുന്നു; വണങ്ങുന്നു, കുനിയുന്നു, മടങ്ങുന്നു, വഴങ്ങുന്നു.

**Bend,** *s.* വളവ, മടക്ക, ചാച്ചു.

**Bender,** *s.* വളെക്കുന്നവൻ; വളെക്കുന്ന ആയുധം.

**Beneath,** *prep.* അടിയിൽ, താഴെ, കീഴെ.

**Beneath,** *ad.* കീഴെ, താഴെ.

**Benediction,** *s.* ആശീൎവാദം, അനുഗ്രഹം, വാഴ്ത്തു.

**Benefaction,** *s.* ഉപകാരം, പ്രയൊജനം; ദാനം, ധൎമ്മം, ചെയ്ത സഹായം.

**Benefactor,** *s.* ഉപകാരി, ധൎമ്മിഷ്ഠൻ.

**Benefactress,** *s.* ഉപകാരി, ധൎമ്മിഷ്ഠ.

**Benefice,** *s.* ഉപകാരം, പരൊപകാരം, സഹായം; പള്ളിയിലെ പട്ടക്കാൎക്ക ഉപജീവനത്തിനായിട്ട കല്പിച്ച കൊടുക്കുന്നത.

**Beneficence,** *s.* ധൎമ്മിഷ്ഠത, ഔദാൎയ്യം, സഹായം.

**Beneficent,** *a.* ധൎമ്മിഷ്ഠതയുള്ള, ഔദാൎയ്യമുള്ള, ദയയുള്ള.

**Beneficial,** *a.* ഉപകാരമുള്ള, പ്രയൊജനമുള്ള, ലാഭമുള്ള, ഉതവിയുള്ള, സഫലമായുള്ള.

**Benefit,** *s.* ഉപകാരം, പ്രയൊജനം, ഗുണം, ലാഭം, ഉതവി, ഉപയൊഗം, സാദ്ധ്യം, ഫലം.

**Benefit,** *v. a.* പ്രയൊജനംവരുത്തുന്നു, ഉപകരിപ്പിക്കുന്നു, ഉപകാരം ചെയ്യുന്നു.

**Benefit,** *v. n.* പ്രയൊജനപ്പെടുന്നു, ഉപകരിക്കുന്നു, ലാഭമാകുന്നു, ഫലമാകുന്നു.

**Benevolence,** *s.* ദയ, പരൊപകാരം, ധൎമ്മശീലം.

**Benevolent,** *a.* ദയയുള്ള, പ്രീതിയുള്ള, ധൎമ്മശീലമുള്ള.

**Benighted,** *a.* രാത്രികാലത്തിൽ അകപ്പെട്ട, രാചെന്ന: അന്ധതപ്പെട്ട, അന്ധകാരത്തിലകപ്പെട്ട.

**Benign,** *a.* ദയയുള്ള, കൃപയുള്ള, സൽഗുണമുള്ള, കനിവുള്ള; ജന്മാന്തരമുള്ള, സുഖകരമായുള്ള.

**Benignity,** *s.* ദയ, കൃപ, സൽഗുണം, കനിവ; ജന്മാന്തരം, സൌഖ്യം.

**Bent**, *s.* വളവ, വളച്ചിൽ; കുടിലത, ചാ സ്സ; അതിശക്തി; മനസ്സുവെക്കുക; മന സ്സ; മനൊഭേദം; നിശ്ചയം; തെളിവ. ഒരു വക പുല്ല.

**Bent**, *part.* വളെക്കപ്പെട്ട, ചായിക്കപ്പെട്ട; നിശ്ചയിക്കപ്പെട്ട, തെളിഞ്ഞ.

**Benumb**, *v. a.* തരിപ്പിക്കുന്നു, വിറങ്ങലി പ്പിക്കുന്നു.

**Benzoin**, *s.* സാമ്പ്രാണി.

**Bequeath**, *v. a.* മരണപത്രികയിൽ എ ഴുതികൊടുക്കുന്നു; ദാനം ചെയ്യുന്നു.

**Bequest**, *s.* മരണപത്രികയിൽ എഴുതി കൊടുക്കപ്പെട്ടത, ദാനം.

**Bereave**, *v. a.* ഇല്ലാതാക്കുന്നു, എടുത്തുക ളയുന്നു; അപഹരിക്കുന്നു; ഉരിക്കുന്നു.

**Bereavement**, *s.* ഇല്ലായ്മ; അപഹാരം; നഷ്ടം, ഉരിച്ചിൽ, ഉരിവ.

**Berry**, *s.* ഒരു ചെറിയ പഴം.

**Beryl**, *s.* ഒരു രത്നക്കല്ല.

**Beseech**, *v. a.* യാചിക്കുന്നു, അപെക്ഷി ക്കുന്നു, പ്രാൎത്ഥിക്കുന്നു, അൎത്ഥിക്കുന്നു, കെ ഞ്ചുന്നു.

**Beseem**, *v. n.* യൊഗ്യമാകുന്നു, ചെൎച്ചയാ കുന്നു, ഭംഗിയാകുന്നു, ലക്ഷണമാകുന്നു.

**Beset**, *v. a.* വളെയുന്നു, വളഞ്ഞുകൊള്ളു ന്നു; കുടുക്കുന്നു; ബുദ്ധിമുട്ടിക്കുന്നു, ചഞ്ചല പ്പെടുത്തുന്നു.

**Beside, besides**, *prep. & ad.* അരികെ; അല്ലാതെ, അല്ലാതെ കണ്ട, കൂടാതെ.

**Besiege**, *v. a.* വളയുന്നു; തടങ്ങൽ ചെ യ്യുന്നു; നിരൊധിക്കുന്നു, വിരൊധിക്കുന്നു.

**Besieger**, *s.* വളയുന്നവൻ, തടങ്ങൽ ചെ യ്യുന്നവൻ.

**Besmear**, *v. a.* പൂശുന്നു, മെഴുകുന്നു; മു ഷിക്കുന്നു, അഴുക്കാക്കുന്നു.

**Besom**, *s.* ചൂല.

**Besot**, *v. a.* ഭ്രാന്തിയുണ്ടാക്കുന്നു: ബുദ്ധിമാ ന്ദ്യംവരുത്തുന്നു.

**Bespatter**, *v. a.* ചെറുതെറിപ്പിക്കുന്നു, അ ഴുക്കാക്കുന്നു; ദൂഷ്യംവരുത്തുന്നു.

**Bespeak**, *v. a.* മുമ്പുകൂട്ടിപറയുന്നു; മുമ്പു കൂട്ടികല്പിക്കുന്നു; തിരിച്ചുകാട്ടുന്നു.

**Bespeaker**, *s.* മുമ്പുകൂട്ടിപറയുന്നവൻ.

**Best**, *s.* എല്ലാററിലും നല്ല, മഹാ നല്ല, അനുത്തമം, ഉത്തമം.

**Bestead**, *v. a.* പ്രയൊജനപ്പെടുത്തുന്നു; ഉപകരിപ്പിക്കുന്നു, ഉണ്ടാക്കികൊടുക്കുന്നു.

**Bestial**, *a.* ജന്തുത്വമായുള്ള, മൃഗസ്വഭാവ മുള്ള, ജന്തുപ്രായം.

**Bestiality**, *s.* ജന്തുത്വം, മൃഗസ്വഭാവം.

**Bestir**, *v. a.* ഇളക്കുന്നു, ഉദ്യൊഗിപ്പിക്കു ന്നു, ഉത്സാഹിപ്പിക്കുന്നു.

**Bestow**, *v. a.* കൊടുക്കുന്നു, തരുന്നു, നല്കു ന്നു; കല്പിച്ചുകൊടുക്കുന്നു; ദാനംചെയ്യു ന്നു; വെക്കുന്നു, സംഗ്രഹിക്കുന്നു.

**Bestride**, *v. a.* കവെച്ചുകടക്കുന്നു: കവെ ക്കുന്നു; ചാടികടക്കുന്നു.

**Bet**, *s.* പന്തയം; ഒട്ടം; വാത.

**Bet**, *v. a.* പന്തയംകെട്ടുന്നു; ഒട്ടംകെട്ടു ന്നു; വാതകൂറുന്നു.

**Betake**, *v. a.* എടുക്കുന്നു; പൊയ്ക്കളയുന്നു, ഒടിപൊകുന്നു.

**Betel-nut**, *s.* പാക്ക, അടക്കാ.

**Bethink**, *v. a.* ഒൎക്കുന്നു, വിചാരിച്ചുനൊ ക്കുന്നു, ചിന്തിക്കുന്നു.

**Bethral**, *v. a.* അടിമപ്പെടുത്തുന്നു, ജയി ക്കുന്നു.

**Betide**, *v. n.* സംഭവിക്കുന്നു, ഭവിക്കുന്നു, ആയിതീരുന്നു.

**Betime, betimes**, *ad.* നെരത്തെ, കാലെ, തക്കത്തിൽ, തക്കസമയത്ത, വെഗം, അതി കാലത്തെ.

**Betoken**, *v. a.* സൂചിപ്പിക്കുന്നു, അടയാളം കാട്ടുന്നു; മുമ്പുകൂട്ടികാണിക്കുന്നു.

**Betray**, *v. a.* കാണിച്ചുകൊടുക്കുന്നു; രഹ സ്യത്തെ വെളിപ്പെടുത്തുന്നു, കാണിക്കുന്നു; അപകടപ്പെടുത്തുന്നു; ചതിക്കുന്നു, ചതി വായിട്ട ഏല്പിക്കുന്നു, ഒററുന്നു.

**Betrayer**, *s.* ചതിയൻ, ദ്രൊഹി.

**Betroth**, *v. a.* വിവാഹം പറഞ്ഞ നിശ്ച യിക്കുന്നു, ബന്ധുത്വം പറഞ്ഞ ചെൎക്കുന്നു.

**Betrust**, *v. a.* വിശ്വസിച്ച എല്പിക്കുന്നു; ഭരമെല്പിക്കുന്നു.

**Better**, *a.* എറനല്ല, വാശി; വിശെഷമു ള്ള; എറനല്ലത; മറെറാന്നിൽ അധികം.

**Better**, *v. a.* ശമിപ്പിക്കുന്നു; നന്നാക്കുന്നു, ഉപകാരംവരുത്തുന്നു; വിശെഷതപ്പെടു ത്തുന്നു, വൎദ്ധിപ്പിക്കുന്നു.

**Bettor**, *s.* പന്തയം കെട്ടുന്നവൻ, വാത കൂറുന്നവൻ.

**Between, betwixt**, *prep.* നടുവിൽ, മ ദ്ധ്യെ, നടുവെ, ഇടയിൽ, തമ്മിൽ.

**Bevel**, *s.* ഒരു വിധം മട്ടം.

**Beverage**, *s.* പാനം, കുടിപ്പാനുള്ള വ സ്തു; പാനീയം.

**Bewail**, *v. n.* പുലമ്പുന്നു, പ്രലാപിക്കുന്നു, വിലാപിക്കുന്നു, ദുഃഖിക്കുന്നു, കരയുന്നു.

**Beware**, *v. n.* കരുതികൊള്ളുന്നു, ഒൎത്തു കൊള്ളുന്നു; ജാഗ്രതയായിരിക്കുന്നു; സൂ ക്ഷിക്കുന്നു.

**Bewilder**, *v. a.* വഴിതെററിക്കുന്നു, അന്ധാ ളിപ്പിക്കുന്നു, മലെപ്പിക്കുന്നു, ഭ്രമിപ്പിക്കുന്നു, മയക്കുന്നു.

**Bewitch**, *v. a.* ആഭിചാരംചെയ്യുന്നു, സ്തം ഭനവിദ്യകൊണ്ട മയക്കുന്നു, ഭ്രമിപ്പിക്കു ന്നു.

**Bewitchery**, *s.* ആഭിചാരം, സ്തംഭനവിദ്യ, ക്ഷുദ്രപ്രയൊഗം.
**Bewray**, *v. a* കാണിച്ചുകൊടുക്കുന്നു, പ്രസിദ്ധമാക്കുന്നു, ചതിക്കുന്നു.
**Beyond**, *prep.* അപ്പുറം, അപ്പുറത്ത; അക്കരെ; മെലെ, അതി, അധികം.
**Bezoar**, *s.* ഗൊരൊചനം.
**Bias**, *s.* ചാച്ചിൽ, ചായിവ.
**Bias**, *v. a.* ചായിക്കുന്നു, ഒരു വശത്തെക്കചരിക്കുന്നു.
**Bib**, *v. n.* കൂടക്കൂടെ കുടിക്കുന്നു, തെരുതെരെ കുടിക്കുന്നു.
**Bibber**, *s.* കുടിയൻ, കള്ളുകുടിയൻ, മദ്യപാനി.
**Bible**, *s.* വെദപുസ്തകം.
**Biblical**, *a.* വെദപുസ്തകസംബന്ധമുള്ള.
**Bibliotheca**, *s.* പുസ്തകശാല.
**Bicker**, *v. n.* കൂടക്കൂടെ പൊരുതുന്നു; പൊരാടുന്നു; കലഹിക്കുന്നു.
**Bickerer**, *s.* പൊരാളി, പൊരുകാരൻ; കലഹക്കാരൻ.
**Bickering**, *s.* പൊര; പൊരാട്ടം; കലഹം.
**Bid**, *v. a.* വിളിക്കുന്നു, ക്ഷണിക്കുന്നു; കല്പിക്കുന്നു; ആജ്ഞാപിക്കുന്നു; ചെയ്യാൻ പറയുന്നു; ചൊല്ലുന്നു; വിലചൊദിക്കുന്നു, വിലപറയുന്നു.
**Bidden**, *part.* വിളിക്കപ്പെട്ട; കല്പിക്കപ്പെട്ട; ആജ്ഞാപിതം; വിലപറഞ്ഞ.
**Bidder**, *s.* ക്ഷണിക്കുന്നവൻ, കല്പിക്കുന്നവൻ, വിലപറയുന്നവൻ.
**Bidding**, *s.* കല്പന, ആജ്ഞാപനം; വിലപറക.
**Bide**, *v. a.* സഹിക്കുന്നു, കഷ്ടപ്പെടുന്നു.
**Bide**, *v. n.* പാക്കുന്നു, വസിക്കുന്നു.
**Biding**, *s.* ഇരിപ്പിടം, വാസസ്ഥലം; സഹനം.
**Biennial**, *a.* രണ്ടു വൎഷകാലത്തെക്കുള്ള; രണ്ടു വൎഷകാലമായിരിക്കുന്ന, രണ്ടാണ്ടു നില്ക്കുന്ന.
**Bier**, *s.* പ്രെതമഞ്ചം, ശവമഞ്ചം.
**Biestings**, *s.* ഇളമ്പാൽ.
**Bifarious**, *a.* ഇരട്ടയായ, ഇരുമടക്കായുള്ള.
**Big**, *a.* വണ്ണമുള്ള, വലിയ; ഗൎഭമുള്ള; ഡംഭുള്ള, പെരുമയുള്ള.
**Bigamist**, *s.* ദ്വിഭാൎയ്യൻ, രണ്ടുഭാൎയ്യക്കാരൻ.
**Bigamy**, *s.* ദ്വിഭാൎയ്യത്വം.
**Bigbellied**, *a.* കുടവയറുള്ള; ഗൎഭമുള്ള.
**Bight**, *s.* ഉൾക്കടൽ.
**Bigness**, *s.* തടി, വണ്ണം, സ്ഥൂലത, സ്ഥൂലിപ്പ.
**Bigot**, *s.* കപടഭക്തിക്കാരൻ.
**Bigoted**, *a.* കപടഭക്തിയുള്ള.
**Bigotry**, *s.* കപടഭക്തി.
**Bile**, *s.* പിത്തം, മായു; പരു.
**Bilge**, *s.* കപ്പൽ, തൊണി ഇവയുടെ അടിത്തട്ട.
**Bilgewater**, *s.* കപ്പലിന്റെ അടിത്തട്ടിലെ വെള്ളം.
**Bilious, biliary**, *a.* പിത്തമുള്ള.
**Bilk**, *v. a.* വഞ്ചിക്കുന്നു, ചതിക്കുന്നു.
**Bill**, *s.* പക്ഷിയുടെ കൊക്ക; വാക്കത്തി, വെട്ടുകത്തി.
**Bill**, *s.* ചീട്ട, കുറിമാനം; ഉണ്ടിക; വരസ്യകടലാസ.
**Billet**, *s.* ചെറിയചീട്ട, കുറിമാനം.
**Billet**, *v. a.* പാപ്പിക്കുന്നു; യുദ്ധഭടന്മാരെ കുടിപാപ്പിക്കുന്നു.
**Billiards**, *s.* മെശപ്പുറത്ത ഉണ്ടകളും വടികളും കൊണ്ട വിളയാടുന്നു.
**Billow**, *s.* അല, ഒളം, തിരമാല.
**Bin**, *s.* പത്തായം, മരമുറി.
**Bind**, *v. a.* കെട്ടുന്നു, ബന്ധിക്കുന്നു; മുറുക്കുന്നു; വരിയുന്നു, വരിഞ്ഞുകെട്ടുന്നു; ചുററികെട്ടുന്നു; കൂട്ടികെട്ടുന്നു; നിബന്ധിക്കുന്നു, നിബന്ധം ചെയ്യുന്നു; കാവലിലാക്കുന്നു.
**Bind**, *v. n.* മുറുകുന്നു, മുറുകിപ്പൊകുന്നു, നിബന്ധപ്പെടുന്നു.
**Binder**, *s.* പുസ്തകം കെട്ടുന്നവൻ; ചുരുട്ടുകളെ കെട്ടുന്നവൻ; നാട, കെട്ടുന്നശീല.
**Binding**, *s.* കെട്ട, മുറുക്ക, വരിച്ചിൽ, കെട്ടിവരിച്ചിൽ, ബന്ധനം.
**Biographer**, *s.* ഒരുത്തന്റെ നടപ്പുവിശെഷങ്ങളെ എഴുതുന്നവൻ, മനുഷ്യരുടെ വൃത്താന്തങ്ങളെ എഴുതുന്നവൻ.
**Biographical**, *a.* ചരിത്രസംബന്ധമുള്ള.
**Biography**, *s.* മനുഷ്യരുടെ ചരിത്രപുസ്തകം, ജനചരിത്രപുസ്തകം.
**Biped**, *s.* ഇരുകാലുള്ളജന്തു; ദ്വിപാൽമൃഗം, രണ്ടു കാലുള്ള.
**Bird**, *s.* പക്ഷി, പറവ, കൊഴി.
**Birdcatcher**, *s.* വെടൻ, വെട്ടക്കാരൻ, കാട്ടാളൻ; പക്ഷികളെ പിടിക്കുന്നവൻ.
**Birdcage**, *s.* പക്ഷിക്കൂട, പഞ്ജരം.
**Birdlime**, *s.* പക്ഷികളെ പിടിപ്പാൻ വെക്കുന്ന പശ.
**Birth**, *s.* ജനനം, പിറപ്പ, പിറവി, ജന്മം, അവതാരം, ഉത്ഭവം, സന്തതി, ഇരിപ്പിടം.
**Birthday**, *s.* പിറനാൾ, ജനനദിവസം.
**Birthplace**, *s.* ജനനസ്ഥലം, ജന്മഭൂമി.
**Birthright**, *s.* ജനനാവകാശം, ജന്മാധികാരം.
**Biscuit**, *s.* ഉണക്കപ്പം, അട, മുറുക്ക, മുറുക്കപ്പം.

**Bisect**, *v. a.* അദ്ധിക്കുന്നു, രണ്ടിക്കുന്നു, വപ്പാതിയാക്കുന്നു, രണ്ടുഭാഗമായി പിരിക്കുന്നു.

**Bisection**, *s.* പപ്പാതിയാക്കുന്നത, രണ്ടായിട്ടുള്ള പകുതി.

**Bishop**, *s.* ബിശൊപ്പ, മെല്പട്ടക്കാരൻ, ആദെക്ഷാവ.

**Bison**, *s.* കടമാൻ.

**Bissextile**, *s.* അധിവത്സരം; നന്നാലസംവത്സരം കൂടുമ്പൊൾ വരുന്ന സംവത്സരം.

**Bit**, *s.* കപണം, തുണ്ട, നുറുക്ക; കുതിരയുടെ വായിൽ ഇടുന്ന കടിഇരിമ്പ.

**Bitch**, *s.* പട്ടിച്ചി, കുത്തി, ചൊക്കി.

**Bite**, *v. a.* കടിക്കുന്നു, കൊത്തുന്നു; എരിക്കുന്നു; കാരുന്നു; കുററടിപറയുന്നു; നീററലുണ്ടാക്കുന്നു; കാരംപിടിക്കുന്നു; വഞ്ചിക്കുന്നു, ചതിക്കുന്നു, കള്ളന്ത്രാണം കാട്ടുന്നു.

**Bite**, *s.* കടി, കുത്ത, കൊത്ത; വഞ്ചന, ചതിവ; കള്ളന്ത്രാണം; ചതിയൻ.

**Biter**, *s.* കടിക്കുന്നവൻ; ഇരകൊത്തുന്ന മത്സ്യം; കുററടിക്കാരൻ, ചതിയൻ, കള്ളന്ത്രാണം കാട്ടുന്നവൻ.

**Bitter**, *a.* കൈപ്പുള്ള, തിക്തതയുള്ള; വിരക്തിയുള്ള; കഠിനമായുള്ള, ഉഗ്രമുള്ള; അരിഷ്ടതയുള്ള, ദുഃഖമുള്ള; കുററടിയുള്ള, നിന്ദയുള്ള.

**Bitterness**, *s.* കൈപ്പ, തിക്തത; എരിവ, വിരക്തി, നീരസം; കഠിനത, ക്രൂരത; കുററടി; മൂച്ചവാക്ക; ദുഃഖം.

**Bitumen**, *s.* വെള്ളമണ്ണ, പശയുള്ള മണ്ണ.

**Blab**, *v. a.* അധികമായി സംസാരിക്കുന്നു; രഹസ്യങ്ങളെ വെളിപ്പെടുത്തുന്നു.

**Blab**, *s.* രഹസ്യങ്ങളെ വെളിപ്പെടുത്തുന്നവൻ, ജല്പകൻ, വിടുവായൻ.

**Blabber**, *s.* കണ്ടതും കെട്ടതും പറയുന്നവൻ, വിടുവായൻ.

**Black**, *a.* കറുത്ത; ഇരുണ്ട; കരും; ദുമ്മുഖമായുള്ള; ദുഷ്ട, ദുഷ്ടതയുള്ള, ദുഃഖമുള്ള.

**Black**, *s.* കറുമ്പൻ, കറുമ്പി; കറുപ്പവണ്ണം; കറുപ്പ, കറുപ്പവസ്ത്രം, കണ്ണിലെ കറുപ്പ.

**Black**, *v. a.* കറുപ്പിക്കുന്നു, കറുപ്പാക്കുന്നു, ഇരുളിക്കുന്നു; ദുഷ്കീൎത്തിപ്പെടുത്തുന്നു.

**Blackman**, *s.* കറുത്തമനുഷ്യൻ, കറുമ്പൻ, കാപ്പിരി.

**Blacken**, *v. a.* കറുപ്പിക്കുന്നു, കറുപ്പാക്കുന്നു, മഷിയിടുന്നു; കറപ്പെടുത്തുന്നു, ദുഷ്കീൎത്തിപ്പെടുത്തുന്നു.

**Blacken**, *v. n.* കറുക്കുന്നു, ഇരുളാകുന്നു.

**Black-guard**, *s.* ദുഷ്ടൻ, തെമ്മാടി.

**Black-lead**, *s.* കാരീയം.

**Blackness**, *s.* കറുപ്പവണ്ണം, കറുപ്പ; ഇരുൾ, അന്ധകാരം.

**Blacksmith**, *s.* കൊല്ലൻ, കരുവാൻ, കമ്മകാരൻ.

**Bladder**, *s.* ഉതളി, മൂത്രാശയം; പൊള്ളം.

**Blade**, *s.* അലക, വാളലക; ചുറുക്കുള്ളവൻ.

**Blade**, *s.* പുല്ലിന്റെ താൾ, നെല്ലിന്റെ ഒല, പൂവിന്റെ തണ്ട.

**Blade-bone**, *s.* തൊൾപ്പലക.

**Blain**, *s.* പൊളുകം, പൊള്ളം; പരു.

**Blame**, *v. a.* കുററപ്പെടുത്തുന്നു, കുററം ചുമത്തുന്നു, അപവാദം പറയുന്നു, ആക്ഷെപം പറയുന്നു, നിന്ദിക്കുന്നു.

**Blame**, *s.* കുററം, അപവാദം, ആക്ഷെപം, ദൂഷണം, നിന്ദ.

**Blameable**, *a.* കുററപ്പെടുത്തതക്ക, നിന്ദിക്കതക്ക, കുററമുള്ള.

**Blameableness**, *s.* കുററപ്പാട, നിന്ദ, അപവാദം.

**Blameless**, *a.* കുററമില്ലാത്ത, കുററം ചുമത്തപ്പെടാത്ത, അപവാദമില്ലാത്ത, നിരപരാധമുള്ള, നിർദ്ദൊഷമുള്ള.

**Blamelessness**, *s.* കുററമില്ലായ്മ; നിരപരാധം.

**Blameworthy**, *a.* അപവാദയൊഗ്യമായുള്ള.

**Blanch**, *v. a.* വെളുപ്പിക്കുന്നു, തൊലിക്കുന്നു; മാച്ചുകളയുന്നു; വിട്ടുകളയുന്നു.

**Bland**, *a.* മയമുള്ള, മൃദുത്വമുള്ള, മാൎദ്ദവമുള്ള, മരുക്കമുള്ള; പ്രിയമുള്ള.

**Blandish**, *v. a.* മയംവരുത്തുന്നു, മാൎദ്ദവമാക്കുന്നു; മൃദുവാക്ക പറയുന്നു.

**Blandishment**, *s.* പ്രിയവാദം, ഇഷ്ടവാക്ക; തക്കാരം, മൃദുവാക്ക; മുഖസ്തുതി, പ്രശംസ; താലൊലം, ലാളനം.

**Blank**, *a.* വെള്ളയായുള്ള, എഴുതാതുള്ള, അലെഖമായുള്ള; മങ്ങലുള്ള; കലങ്ങിയ, പ്രാസമില്ലാത്ത.

**Blank**, *s.* ശൂന്യം, ശൂന്യസ്ഥാനം; ശൂന്യചിട്ടി; വെറുംകടലാസ, അലെഖം.

**Blanket**, *s.* വെള്ളകമ്പിളി, കമ്പിളി; കരിമ്പടം.

**Blaspheme**, *v. a.* ദൈവദൂഷണം പറയുന്നു, ദുഷിക്കുന്നു, ദൂഷ്യം പറയുന്നു.

**Blasphemer**, *s.* ദൈവദൂഷണക്കാരൻ, ദൂഷണക്കാരൻ, ദൂഷകൻ.

**Blasphemous**, *a.* ദൈവദൂഷണമുള്ള, ദൂഷണമുള്ള.

**Blasphemy**, *s.* ദൈവദൂഷണം, ദൂഷണം.

**Blast**, *s.* പാഞ്ഞടിക്കുന്ന കാററ, കൊടുങ്കാററ; ഉവക്കാററ; കുഴൽ ഊത്ത, ഊത്ത, ധാന്യകരിവ, പുഴുക്കുത്ത.

**Blast**, *v. a.* പെട്ടന്നബാധകൊണ്ട ശിക്ഷിക്കുന്നു; ചീയിക്കുന്നു; ഉണക്കുന്നു, കരിക്കു

ന്നു; ഉപദ്രവിക്കുന്നു; ഭംഗംവരുത്തുന്നു, ഭ്രമിപ്പിക്കുന്നു.

**Blaze**, *s.* ജ്വാല; അഗ്നിപ്രകാശം; പ്രസ്ഥാപനം; ശ്രുതി.

**Blaze**, *v. n.* ജ്വലിക്കുന്നു, കത്തുന്നു, പ്രസ്ഥാപമാകുന്നു.

**Blaze**, *v. a.* ജ്വലിപ്പിക്കുന്നു; പ്രസിദ്ധമാക്കുന്നു; പ്രസ്ഥാപിക്കുന്നു, ശ്രുതിപ്പെടുത്തുന്നു; കത്തിക്കുന്നു.

**Blazon**, *v. a.* വൎണ്ണിക്കുന്നു; വിസ്തരിച്ചു പറയുന്നു; ശൃംഗാരിക്കുന്നു, അലങ്കരിക്കുന്നു; പുകഴ്ത്തിപറയുന്നു; കെൾവിപ്പെടുത്തുന്നു, ശ്രുതിപ്പെടുത്തുന്നു.

**Bleach**, *v. a & n.* അലക്കുന്നു, വെളുപ്പിക്കുന്നു, വെണ്മയാക്കുന്നു; വെളുക്കുന്നു, വെണ്മയാകുന്നു.

**Bleak**, *a.* വിളൎച്ചയുള്ള, മഞ്ഞളുള്ള; തണുപ്പുള്ള, ശീതമുള്ള, കുളിൎമ്മയുള്ള.

**Bleakness**, *s.* കുളിൎമ്മ, തണുപ്പ, ശീതം.

**Bleaky**, *a.* കുളിൎമ്മയുള്ള, തണുപ്പുള്ള.

**Blear**, *a.* പീളയുള്ള, കണ്ണൊലിച്ചിലുള്ള, ചുളുമുള്ള; മഞ്ഞളുള്ള, കാഴ്ച കുറഞ്ഞ.

**Blear**, *v, a.* പീളയടിക്കുന്നു, കണ്ണിന മങ്ങൽ വരുത്തുന്നു.

**Blearedness**, *s.* ചില്ലം, കണ്ണൊലിച്ചിൽ, ചീക്കണ്ണ; മങ്ങൽ.

**Blear-eyed**, *a.* ചീങ്കണ്ണുള്ള, ചില്ലമുള്ള, കണ്ണൊലിച്ചിലുള്ള, വലച്ചിലുള്ള.

**Bleat**, *v. n.* ആടുപൊലെ കരയുന്നു.

**Bleat**, **bleating**, *s.* ആടുകരച്ചിൽ.

**Bleed**, *v. n.* ചൊര ഒലിക്കുന്നു; ചൊര പൊലെ ഇറ്റുവീഴുന്നു, ചൊരചൊട്ടുന്നു.

**Bleed**, *v. a.* ചൊര ഒലിപ്പിക്കുന്നു, രക്തം ചാടിക്കുന്നു, കുത്തിച്ചു രക്തം കളയുന്നു.

**Bleeding**, *s.* ചൊരയൊലിപ്പ, രക്തം ചാട്ടൽ.

**Blemish**, *v. a.* ഊനം വരുത്തുന്നു, കുറ വരുത്തുന്നു, വികൃതിയാക്കുന്നു; ദുഷ്കീൎത്തിപ്പെടുത്തുന്നു, കറയാക്കുന്നു.

**Blemish**, *s.* ഊനം, കുറ, കുറച്ചിൽ, കറ, തെററ, കളങ്കം; ദുഷ്കീൎത്തി, അവമാനം.

**Blench**, *v. n.* ചൂളുന്നു, ചുരുങ്ങുന്നു, പിൻചൂളുന്നു.

**Blend**, *v. a.* കലൎത്തുന്നു, കൂട്ടികലക്കുന്നു, മിശ്രമാക്കുന്നു; ചീത്തയാക്കുന്നു, വഷളാക്കുന്നു.

**Bless**, *v. a.* ആശീൎവ്വദിക്കുന്നു, അനുഗ്രഹിക്കുന്നു; വാഴ്ത്തുന്നു; സ്തുതിക്കുന്നു, പ്രശംസിക്കുന്നു; ഭാഗ്യം വരുത്തുന്നു.

**Blessed**, *a.* ആശീൎവ്വദിക്കപ്പെട്ട, അനുഗ്രഹിക്കപ്പെട്ട, ഭാഗ്യമുള്ള.

**Blessedness**, *s.* ഭാഗ്യം, പുരുഷാൎത്ഥം; പരലൊക ഭാഗ്യം, പരമാനന്ദം, പരഗതി, മൊക്ഷം, ദൈവാനുകൂലം.

**Blessing**, *s.* ആശീൎവ്വാദം, അനുഗ്രഹം, ദൈവാനുഗ്രഹം; വരം, ഗുരുത്വം; ജന്മാന്തരം.

**Blight**, *s.* പുഴുക്കുത്ത, ചീച്ചിൽ.

**Blight**, *v. a.* ചീയിക്കുന്നു, ഉണക്കുന്നു; നിഷ്ഫലമാക്കുന്നു, ഫലമില്ലാതാക്കുന്നു.

**Blind**, *a.* കുരുടുള്ള, കാഴ്ചയില്ലാത്ത; അന്ധതയുള്ള, ദൃഷ്ടിയില്ലാത്ത, ഇരുണ്ട; മൂഢതയുള്ള; ശ്രദ്ധമായുള്ള.

**Blind**, *v. a.* കുരുടാക്കുന്നു, കണ്ണൊഴ്ചയില്ലാതാക്കുന്നു, അന്ധതപ്പെടുത്തുന്നു; മൂഢതയാക്കുന്നു; ചൊട്ടിക്കുന്നു, കബളിപ്പിക്കുന്നു, ചതിക്കുന്നു.

**Blind**, *s.* മറ, മറവ; മറുമായം; തട്ടിപ്പ.

**Blindfold**, *v. a.* കണ്ണുമൂടികെട്ടുന്നു; അന്ധതപ്പെടുത്തുന്നു.

**Blindfold**, *a.* കണ്ണെകെട്ടായുള്ള, കണ്ണെകെട്ടീട്ടുള്ള.

**Blindly**, *ad.* കാഴ്ചകൂടാതെ, കുരുടനെ പൊലെ, വിചാരം കൂടാതെ, അവിവെകമായി, അന്ധതയൊടെ.

**Blindman's Buff**, *s.* കണ്ണെകെട്ടികളി.

**Blindness**, *s.* കുരുട, അന്ധത, പൊട്ടകണ്ണ, കാഴ്ചകെട: അജ്ഞാനം, അന്ധകാരം.

**Blindside**, *s.* ബലഹീനത, ബുദ്ധിമാന്ദ്യം.

**Blindworm**, *s.* കുരുടിപാമ്പ, ഇരുതലമൂരി.

**Blink**, *v. n.* ഇമെക്കുന്നു, വലച്ചിലായി കാണുന്നു, ചിമിട്ടുന്നു, ചിമ്മുന്നു.

**Blinkard**, *s.* ചിമിട്ടുകണ്ണൻ.

**Bliss**, *s.* പരമാനന്ദം, പരഗതി; ഭാഗ്യം; സന്തൊഷം, ആനന്ദം.

**Blissful**, *a.* ആനന്ദമുള്ള, ഭാഗ്യമുള്ള, സന്തൊഷമുള്ള.

**Blister**, *s.* പൊള്ളം, പൊള്ളൽ; പൊള്ളെക്കുന്ന കാരം; പരു.

**Blister**, *v. n.* പൊള്ളുന്നു, കുമളിക്കുന്നു.

**Blister**, *v. a.* പൊള്ളെക്കുന്നു, പൊള്ളിക്കുന്നു.

**Blithe**, *a.* ഉന്മെഷമുള്ള, ചൊടിപ്പുള്ള, മനൊരമ്യമുള്ള, മൊടിയുള്ള.

**Blithness**, **blithsomeness**, *s.* ഉന്മെഷം, ചൊടിപ്പ, മൊടി, മനൊരമ്യം.

**Bloat**, *v. a.* ചീപ്പിക്കുന്നു, വീപ്പിക്കുന്നു, വീങ്ങിക്കുന്നു.

**Bloat**, *v. n.* ചീക്കുന്നു, വീക്കുന്നു, വീങ്ങുന്നു.

**Bloatedness**, *s.* ചീപ്പ, വീപ്പ, വീക്കം, വീങ്ങൽ.

**Blobber**, *s.* നീൎപ്പൊള, നീൎക്കുമള.

**Blobberlipped**, *a.* അധരം വീങ്ങീട്ടുള്ള.

**Block**, *s.* മുട്ടം, മുട്ടി, കട്ട; കപ്പി; മട്ടം; കുററക്കാരെ ശിരഛെദം ചെയ്യുന്നതിനുള്ള മുട്ടിക്കത്തി; മുട്ട, തടവ; മുട്ടാളൻ.

**Block**, *v. a.* അടെക്കുന്നു, മുട്ടിക്കുന്നു, വഴിയടെക്കുന്നു.
**Blockade**, *s.* മുട്ടിപ്പ, മുട്ട, തടങ്ങൽ.
**Blockade**, *v. a.* മുട്ടിക്കുന്നു, വഴിയടെക്കുന്നു, രസ്തുകൾ മുട്ടിക്കുന്നു; തടങ്ങൽ ചെയ്യുന്നു, വഴിമുട്ടിക്കുന്നു.
**Blockhead**, *s.* മടയൻ, മൂഢൻ, വിഡ്ഡി.
**Blockhouse**, *s.* വഴികൊട്ട, കാവൽകൊട്ട.
**Block-tin**, *s.* ശുദ്ധവെള്ളീയം.
**Blockish**, *a.* മന്ദബുദ്ധിയുള്ള.
**Blood**, *s.* ചൊര, രക്തം, രുധിരം; സന്തതി, വംശം, ചാർച്ച; കുലം; കുലപാതകം.
**Blood**, *v. a.* ചൊരപിരട്ടുന്നു, രക്തം തെറിപ്പിക്കുന്നു; കൊപിപ്പിക്കുന്നു.
**Bloodguiltiness**, *s.* രക്തപ്പക, കുലകുററം, കുലപാതകം.
**Bloodiness**, *s.* രക്തപ്പിരൾച്ച.
**Bloodless**, *a.* രക്തമില്ലാത്ത; ചത്ത, അറുകുലയല്ലാത്ത.
**Bloodshed**, *s.* രക്തചൊരിച്ചിൽ, അറുകുല, വധം.
**Bloodshedder**, *s.* കുലപാതകൻ, കുലക്കാരൻ.
**Bloodshedding**, *s.* രക്തചൊരിച്ചിൽ, ചൊരയൊലിപ്പ; കുലപാതകം.
**Bloodshot**, *a.* ചൊരചൊരയായുള്ള, ചൊരനിറഞ്ഞ, ചുവന്ന.
**Bloodsucker**, *s.* ഒന്ത, അട്ട; ഒരംച്ച, ചൊര കുടിക്കുന്ന വക പ്രാണി; കുലപാതകൻ.
**Bloodthirsty**, *a.* രക്തപ്രിയമുള്ള.
**Bloodvessel**, *s.* രക്തനാഡി, രക്തസ്ഥാനം, രക്തപാത്രം.
**Bloody**, *a.* രക്തംപിരണ്ട; രക്തമായുള്ള; രക്തപ്രിയമുള്ള, കഠൊരമായുള്ള.
**Bloom**, *s.* പൂക്കൽ; പൂ, പുഷ്പം; വിടൎച്ച, ചെമ്പരം; യൌവനം, രക്തപ്രസാദം.
**Bloom**, *v. n.* പൂക്കുന്നു, പുഷ്പിക്കുന്നു, വിടരുന്നു; ബാലവയസ്സൊടിരിക്കുന്നു.
**Bloomy**, *a.* പൂക്കളുള്ള, പുഷ്പിച്ചിരിക്കുന്ന; യൌവനമുള്ള, രക്തപ്രസാദമുള്ള.
**Blossom**, *s.* പൂ, പുഷ്പം.
**Blossom**, *v. a.* പൂക്കുന്നു, പുഷ്പിക്കുന്നു, വികസിക്കുന്നു.
**Blot**, *v. a.* കിറുക്കുന്നു, കുത്തികളയുന്നു, മായ്ക്കുന്നു; കറയാക്കുന്നു, കറപ്പെടുത്തുന്നു, കളങ്കമാക്കുന്നു; ഇരുട്ടുന്നു; അവകീൎത്തിപ്പെടുത്തുന്നു, അവമാനപ്പെടുത്തുന്നു.
**Blot**, *s.* കിറുക്ക, കുത്ത, മാച്ച, കറ, കളങ്കം; അവകീൎത്തി.
**Blotch**, *s.* ഉണിൽ, നണിൽ, മറു, മറുക; പൊള്ളം, കുരു.
**Blow**, *s.* അടി, കുത്ത; കല്ലെറ; യദൃച്ഛയായുള്ള ദുഃഖം, ദണ്ഡം, ഒരു പ്രവൃത്തി.
**Blow**, *v. n.* കാററവീശുന്നു; കതെക്കുന്നു, വിടയുന്നു, ശ്വാസം വിടുന്നു; വിടരുന്നു; ഊതുന്നു; വികസിക്കുന്നു, വിടരുന്നു; കാററുകൊണ്ട ശബ്ദിക്കുന്നു; പറന്നപൊകുന്നു; പൊട്ടിപൊകുന്നു.
**Blow**, *v. a.* കാററടിക്കുന്നു; ഊതുന്നു; ചീൎപ്പിക്കുന്നു, വീൎപ്പിക്കുന്നു; ഉതലിപ്പിക്കുന്നു; ഊതി അനത്തുന്നു; ശ്രുതിപ്പെടുത്തുന്നു, ഊതികെടുത്തുന്നു; മൂക്കചീററുന്നു; വെടിമരുന്നുകൊണ്ട നശിപ്പിക്കുന്നു.
**Blowze**, *s.* അഴിമതിക്കാരി, രക്തപ്രസാദമുള്ളവൾ.
**Blowzy**, *a.* വെയിൽ കൊണ്ട മുഖം ചുവന്ന; രക്തപ്രസാദമുള്ള.
**Blubber**, *s.* തിമിംഗിലനെയ്യ.
**Blubber**, *v. n.* ചീക്കുന്നു; കരഞ്ഞുകരഞ്ഞു മുഖം വീക്കുന്നു.
**Bludgeon**, *s.* കുറുവടി, ചൊട്ടാവടി.
**Blue**, *a.* നീലമായുള്ള, നീലനിറമായുള്ള; കുഞ്ഞിതമുള്ള.
**Blue**, *v. a.* നീലനിറമാക്കുന്നു.
**Bluebottle**, *s.* ഒരു പുഷ്പത്തിന്റെ പെർ; നീലയീച്ച.
**Blueness**, *s.* നീലനിറം, നീലവൎണ്ണം; ഇളനീലം.
**Bluff**, *a.* തടിച്ച, വലിയ, വീൎത്ത; വികൃതിപമുള്ള, അനാചാരമുള്ള.
**Bluish**, *a.* ഇളനീലമായുള്ള.
**Blunder**, *v. n.* പിഴെക്കുന്നു, തപ്പിതംചെയ്യുന്നു; തെററിപൊകുന്നു: ഇടറുന്നു; കൈപ്പിഴവരുന്നു, കൈമൊശം വരുന്നു.
**Blunder**, *v. a.* വിചാരം കൂടാതെ കലൎത്തുന്നു.
**Blunder**, *s.* പിഴ, തപ്പിതം, തെററ, കൈപ്പിഴ.
**Blunderbuss**, *s.* മുണ്ടൻ തൊക്ക; തപ്പിതക്കാരൻ, മൂഢൻ.
**Blunderer**, *s.* തപ്പിതക്കാരൻ, മടയൻ, മന്ദബുദ്ധിയുള്ളവൻ, മൂഢൻ.
**Blunt**, *a.* മൂൎച്ചയില്ലാത്ത, മഴുന്നനയുള്ള; മുനയില്ലാത്ത; മന്ദബുദ്ധിയുള്ള; അനാചാരമുള്ള, ഉപചാരമില്ലാത്ത; തിട്ടുക്കമുള്ള.
**Blunt**, *v. a.* മൂൎച്ചയില്ലാതാക്കുന്നു, മഴുന്നനെയാക്കുന്നു; മിതമാക്കുന്നു; രുചിയില്ലാതാക്കുന്നു.
**Bluntness**, *s.* മൂൎച്ചയില്ലായ്മ; അനാചാരം, ഉപചാരമില്ലായ്മ; തിട്ടുക്കം.
**Blur**, *s.* കറ, കുറ, ഊനം, തെററ, കളങ്കം; അവകീൎത്തി.
**Blur**, *v. a.* കറയാക്കുന്നു, മായ്ക്കുന്നു, കളങ്കമാക്കുന്നു; അവകീൎത്തിപ്പെടുത്തുന്നു.
**Blurt**, *v. a.* വിചാരം കൂടാതെ പറയുന്നു.
**Blush**, *v. n.* ലജ്ജാഭാവംകാട്ടുന്നു, ലജ്ജിക്കു

ന്നു, ചെമ്മുഖം കാട്ടുന്നു, വിക്ഷണ്ഡഭാവം കാട്ടുന്നു.

**Blush**, *s.* ലജ്ജ, ലജ്ജകൊണ്ടുള്ള ചെമ്മുഖം, വിക്ഷണ്ഡഭാവം.

**Bluster**, *v. n.* ഇരെക്കുന്നു, അലറുന്നു, കൊടുങ്കാററടിക്കുന്നു; തൊള്ളയിടുന്നു, വമ്പപറയുന്നു.

**Bluster**, *s.* ഇരെപ്പ, അലച്ച, തൊള്ള, അമളി.

**Blusterer**, *s.* ഇരച്ചിൽകാരൻ, അമളിക്കാരൻ, വമ്പപറയുന്നവൻ, ഊററക്കാരൻ.

**Blusterous**, *a.* ഇരെപ്പുള്ള, അലച്ചയുള്ള, കലശലുള്ള.

**Boar**, *s.* ആൺപന്നി.

**Board**, *s.* പലക, പലകപ്പടി; മെശ; ആഹാരം, ഊൺ; ആലൊചനസഭ, സംഘം; കപ്പൽതട്ട.

**Board**, *v. a. & n.* ബലാല്കാരമായി കപ്പലിൽ കെറുന്നു; ആക്രമിക്കുന്നു; പലക നിരത്തുന്നു; വിടുതിക്ക പാൎപ്പിക്കുന്നു; വിടുതിക്ക പാൎക്കുന്നു.

**Board-wages**, *s.* ഊൺചിലവ.

**Boarder**, *s.* വിടുതിക്കാരൻ.

**Boarding-school**, *s.* പഠിക്കുന്നവർ പഠിപ്പിക്കുന്നവരൊട കൂടെ പാൎക്കുന്ന പള്ളിക്കൂടം.

**Boarish**, *a.* പന്നിസ്വഭാവമുള്ള, ക്രൂരതയുള്ള.

**Boast**, *v. a. & n.* വമ്പപറയുന്നു, വലിപ്പം പറയുന്നു; ഊററം പറയുന്നു; ആത്മപ്രശംസ ചെയ്യുന്നു.

**Boast**, *s.* വമ്പുവാക്ക, ഊററം, ആത്മപ്രശംസ.

**Boaster**, *s.* വമ്പപറയുന്നവൻ, ഊററം പറയുന്നവൻ, തടിമിടുക്കകാരൻ.

**Boasting**, *s.* ഊററവാക്ക, ആത്മപ്രശംസനം, തടിമിടുക്ക.

**Boat**, *s.* തൊണി, വള്ളം, വഞ്ചി, പടവ.

**Boatman**, *s.* തൊണിക്കാരൻ, വള്ളക്കാരൻ, വഞ്ചിക്കാരൻ.

**Boatswain**, *s.* പടവ തണ്ടൽ.

**Bob**, *v. a. & n.* കണ്ടിക്കുന്നു; അടിക്കുന്നു, അറയുന്നു; വഞ്ചിക്കുന്നു; തമ്മിൽ തമ്മിൽ എറിഞ്ഞുകളിക്കുന്നു.

**Bob**, *s.* തൊങ്ങൽ, കൊണ്ട; തലമുടിപ്പിന്നൽ; അടി.

**Bobbin**, *s.* നൂൽ ചുരുത്തുന്ന മരം.

**Bobtail**, *s.* മുറിവാൽ.

**Bobtailed**, *a.* വാൽ മുറിഞ്ഞ, മുറിവാലുള്ള.

**Bode**, *v. a.* ശകുനംകാട്ടുന്നു, മുമ്പുകൂട്ടികാണിക്കുന്നു, മുന്നടയാളം കാട്ടുന്നു.

**Bode**, *v. n.* ശകുനമായിരിക്കുന്നു, മുന്നടയാളപ്പെടുന്നു.

**Bodice**, *s.* രവുക.

**Bodiless**, *a.* ശരീരമില്ലാത്ത, അശരീരി.

**Bodily**, *a.* ശരീരപ്രകാരമായ, ശരീരസംബന്ധമുള്ള; നെരായുള്ള, സാക്ഷാലുള്ള.

**Bodkin**, *s.* വലിയ സൂചി, നൂൽകൊൎക്കുന്നതിനുള്ള സൂചി.

**Body**, *s.* ശരീരം, ദെഹം, അംഗം; മൂൎത്തി, സാക്ഷാലുള്ളത; അന്യൊന്യമായിരിക്കുന്ന കൂട്ടം; സൈന്യങ്ങളുടെ കൂട്ടം.

**Body-clothes**, *s.* കുതിരയെ മൂടുന്ന ശീല.

**Bog**, *s.* ചതുപ്പുനിലം, ഒരംറൻനിലം.

**Boggle**, *v. n.* ഞെട്ടുന്നു, ഞെടുങ്ങുന്നു; പിൻച്ചെല്ലുന്നു; സംശയിക്കുന്നു, പെടിക്കുന്നു.

**Boggler**, *s.* സംശയിക്കുന്നവൻ, ഞെടുക്കമുള്ളവൻ, ഭീരു.

**Boggy**, *a.* ചളുപ്പുതറയുള്ള, കുണ്ടൻ.

**Boil**, *s.* പരു.

**Boil**, *v. n.* തിളെക്കുന്നു, കായുന്നു, വെകുന്നു, വെവുന്നു, ചൂടാകുന്നു.

**Boil**, *v. a.* തിളെപ്പിക്കുന്നു, കാച്ചുന്നു; വെവിക്കുന്നു, വെക്കുന്നു, പാകം ചെയ്യുന്നു, പചിക്കുന്നു, ചൂടാക്കുന്നു.

**Boiler**, *s.* വെപ്പുപാത്രം; വെവിക്കുന്നതിനുള്ള പാത്രം; വെപ്പുകാരൻ.

**Boiling**, *s.* തിളെപ്പ, വെകൽ, വെപ്പ, വെവ, പാകം, പാചകം.

**Boisterous**, *a.* കലശലായുള്ള, ഇരച്ചിലുള്ള, അലച്ചയുള്ള, കൊടുതായുള്ള, കൊള്ളുള്ള; തൊള്ളയുള്ള, അമളിയുള്ള, അമ്പരപ്പുള്ള.

**Bold**, *a.* ധൈൎയ്യമുള്ള, തുനിച്ചിലുള്ള, ദൃഢമായുള്ള; പ്രഗത്ഭമായുള്ള, ധാൎഷ്ട്യമുള്ള, നാണംകെട്ട, ഗൎവ്വമുള്ള.

**Bolden**, *v. a.* ധൈൎയ്യപ്പെടുത്തുന്നു, ദൃഢപ്പെടുത്തുന്നു; വിശ്വസിപ്പിക്കുന്നു.

**Boldface**, *s.* ക്രൂരഭാവം; ധാൎഷ്ട്യം, അഹംഭാവം, ഗൎവ്വം, നാണക്കെട, മുഖലജ്ജയില്ലായ്മ.

**Boldfaced**, *a.* ധാൎഷ്ട്യമുള്ള, മുഖലജ്ജയില്ലാത്ത, അഹംഭാവമുള്ള.

**Boldness**, *s.* ധൈൎയ്യം, തുനിവ, ഉറപ്പ, ദൃഢത, ക്രൂരത, വിശ്വാസം, അഹംഭാവം.

**Boldly**, *v. a.* ധൈൎയ്യത്തൊടെ, തുനിവൊടെ; ലജ്ജകൂടാതെ.

**Bole**, *s.* കാവിമണ്ണ; തായ്മരം, അടിമരം; ഒരു അളവ.

**Boll**, *s.* ധാന്യത്തിന്റെ തണ്ട.

**Boll**, *v. n.* തണ്ടുണ്ടാകുന്നു.

**Bolster**, *s.* നീണ്ട തലയിണ, ചെറിയ മെത്ത.

**Bolster**, *v. a.* തലയിണമെൽ ചാരിക്കുന്നു, ചെറിയ മെത്തകൊണ്ട മുറിവിനെ

താങ്ങുന്നു; ആദരിക്കുന്നു, പാലിക്കുന്നു.
Bolt, *s.* അമ്പ; ഇടി; മിന്നൽപിണര; സാക്ഷാ, ഒടാമ്പൽ, ചീപ്പ; മെല്ലട്ടുള്ള ചാട്ടം; വിലങ്ങ.
Bolt, *v. a.* സാക്ഷായിടുന്നു, അടെക്കുന്നു, പൂട്ടുന്നു; വെഗം വിഴുങ്ങുന്നു, കുറുമ്മുന്നു; ജല്ലിക്കുന്നു, വിട്ടുവാ പറയുന്നു; വിലങ്ങിടുന്നു: അരിക്കുന്നു, കൊഴിക്കുന്നു; കിണ്ണാണിക്കുന്നു; വെടിപ്പാക്കുന്നു.
Bolt, *v. n.* പാഞ്ഞുവെഗം പുറപ്പെടുന്നു, ചാടിപ്പൊകുന്നു, ഒടിപ്പൊകുന്നു.
Bolter, *s.* മുറം, അരിപ്പ, ചല്ലട.
Bolting-house, *s.* മാവ അരിക്കുന്ന സ്ഥലം.
Boltsprit or Bowsprit, *s.* കപ്പലിന്റെ അണിയത്തിൽ വെക്കുന്ന ചായിവുള്ള പാമരം.
Bolus, *s.* ഒരു വലിയ ഗുളിക.
Bomb, *s.* വലിയ മുഴക്കം; തീക്കുടുക്ക.
Bombard, *s.* ഒരു വക വലിയ തൊക്ക.
Bombard, *v. a.* പീരങ്കിപ്പട വെട്ടുന്നു, വലിയ തൊക്ക മുതലായവ കൊണ്ട വെടി വെക്കുന്നു.
Bombardier, *s.* പീരങ്കിക്കാരൻ.
Bombardment, *s.* പീരങ്കിപ്പട, വലിയ വെടിപ്പട.
Bombast, *s.* ഊററവാക്ക, വമ്പവാക്ക
Bombastic, വമ്പുള്ള, ഇരച്ചിലുള്ള.
Bond, *s.* കെട്ട, ബന്ധനം, ബന്ധം; സംബന്ധം; കടംചീട്ട, ആധാരം; പാറാവ; അടിമ.
Bondage, *s.* അടിയായ്മ, അടിമ, കൈങ്കൎയ്യം, ദാസ്യം; കാവൽ.
Bondmaid, *s.* അടിയാട്ടി, അടിയാൾ, കിങ്കരി, ദാസി.
Bondman, *s.* അടിയാൻ, അടിമ, കിങ്കരൻ, ദാസൻ.
Bondservant, *s.* അടിമ, അടിയാൻ, ദാസൻ.
Bondservice, *s.* അടിമവെല, ദാസ്യപ്രവൃത്തി, കിങ്കരത്വം, കൈങ്കൎയ്യം.
Bondslave, *s.* അടിമ.
Bondsman, *s.* അടിയാൻ; ജാമ്യക്കാരൻ.
Bondwoman, *s.* അടിയാൾ, ദാസി.
Bone, *s.* എല്ല, അസ്ഥി; മീൻമുള്ള; അക്ഷങ്ങൾ.
Bone, *v. a.* എല്ലുകളെ മാംസത്തിൽനിന്ന എടുക്കുന്നു.
Bonelace, *s.* പരുമൻ നാടാ, മുഴപ്പുള്ള നാടാ.
Boneless, *a.* അസ്ഥിയില്ലാത്ത; മയമുള്ള.
Boneset, *v. a.* ഉടഞ്ഞ എല്ലുകളെ നെരെ വെച്ചുകെട്ടുന്നു.
Bonesetter, *s.* ഉടഞ്ഞ എല്ലുകളെ നെരെ വെച്ചുകെട്ടുന്നവൻ.
Bonfire, *s.* സന്തൊഷകാൎയ്യത്തെ കുറിച്ച കൊളുത്തുന്ന തീ കമ്പ ബാണം.
Bonnet, *s.* കുല്ലാത്തൊപ്പി, സ്ത്രീകൾ ഇടുന്ന തൊപ്പി.
Bonnily, *ad.* വിശെഷമായി, ചന്തമായി, ഭംഗിയായി, മൊടിയായി.
Bonny, *a.* വിശെഷമുള്ള, ഭംഗിയുള്ള, ഉന്മെഷമുള്ള.
Bony, *a.* അസ്ഥികളുള്ള, എല്ലുകൾ നിറഞ്ഞ.
Booby, *s.* ബുദ്ധിമന്ദൻ, മൂഢൻ, മുട്ടാളൻ; ഒരു പക്ഷിയുടെ പെർ.
Book, *s.* പുസ്തകം, ഗ്രന്ഥം; പകുപ്പ, കാണ്ഡം.
Book, *v. a.* പുസ്തകത്തിൽ എഴുതി വെക്കുന്നു, പുസ്തകത്തിൽ പതിക്കുന്നു, പുസ്തകത്തിലാക്കുന്നു.
Bookbinder, *s.* പുസ്തകങ്ങളെ കെട്ടുന്നവൻ.
Bookkeeper, *s.* വലിയ കണക്കപ്പിള്ള, പുസ്തകത്തിൽ കണക്ക എഴുതുന്നവൻ.
Book-keeping, *s.* കൊടുക്കൽ വാങ്ങൽ കണക്ക പുസ്തകങ്ങളെ എഴുതുന്ന വിദ്യ.
Booklearned, *a.* പുസ്തകപാഠമുള്ള, പുസ്തകഗ്രാഹ്യമുള്ള, നല്ല വില്പത്തിയുള്ള.
Booklearning, *s.* പുസ്തകപാഠം, ഗ്രന്ഥജ്ഞാനം.
Bookseller, *s.* പുസ്തക വിക്രിയകൻ, പുസ്തകം വില്ക്കുന്നവൻ.
Bookworm, *s.* പുസ്തകപാഠകൻ, ഗ്രന്ഥജ്ഞൻ; പുസ്തകപ്പുഴ.
Boom, *s.* കപ്പലുകളിൽ വിലങ്ങത്തിൽ ഇടുന്ന പാമരം, കപ്പച്ചാലിന വിലങ്ങത്തിൽ ഇടുന്ന അഴിമരം.
Boom, *v. n.* പാഞ്ഞൊടുന്നു, പായകൊടുത്ത പാഞ്ഞൊടുന്നു.
Boon, *s.* ദാനം, പ്രദാനം, വരം, സമ്മാനം, സൌജന്യം, പ്രാൎത്ഥന.
Boon, *a.* മൊദമുള്ള, ഉന്മെഷമുള്ള, ആമൊദമുള്ള.
Boor, *s.* അനാചാരക്കാരൻ, നാടൻ, കാട്ടാളൻ, കന്നൻ.
Boorish, *a.* അനാചാരമുള്ള, കന്നത്വമുള്ള.
Boorishness, *s.* അനാചാരം, കന്നമൊടി.
Boot, *v. a.* ആദായപ്പെടുത്തുന്നു: മുട്ടച്ചെരിപ്പുകൾ ഇടിയിക്കുന്നു.
Boot, *s.* ആദായം, ലാഭം, പ്രയൊജനം; മുട്ടച്ചെരിപ്പ; കവച്ചു, കൊള്ള.
Booted, *a.* മുട്ടച്ചെരിപ്പിട്ട.
Booth, *s.* പലകകൾ കൊണ്ടെങ്കിലും, ഒലകളൊ, കൊമ്പുകളൊ കൊണ്ടെങ്കിലും ഉണ്ടാക്കപ്പെട്ട പന്തൽ.

Bootless, *a.* അപ്രയോജനമുള്ള, ലാഭമില്ലാത്ത.

Booty, *s.* കൊള്ള, കവൎച്ച, അപഹൃതം.

Bopeep, *s.* പൈതങ്ങളുടെ ഒരു ജാതി കളി, ഒളിച്ചുകളി.

Borable, *a.* തുളയുന്ന, തുളയത്തക്ക.

Borax, *s.* പൊൻകാരം.

Border, *s.* വക്ക, ഓരം, വിളിമ്പ; അററം, അതിര, അതൃത്തി, തീരം.

Border, *v. a. & n.* ഓരമിടുന്നു, വിളിമ്പ വെച്ചുതൈക്കുന്നു, അതിരവെക്കുന്നു; അടുക്കുന്നു, തൊടുന്നു; എത്തുന്നു; അതൃത്തി പാറുന്നു, അടുത്ത അതിരിൽ ഇരിക്കുന്നു.

Borderer, *s.* അതിരിൽ പാൎക്കുന്നവൻ, അതൃത്തിക്കുടിയാൻ.

Bore, *v. a.* തുളെക്കുന്നു, ദ്വാരമുണ്ടാക്കുന്നു.

Bore, *v. n.* തുളയുന്നു; ഒരു ദിക്കിലൊട്ടു പൊകുന്നു.

Bore, *s.* തുള; ദ്വാരം; തുരപ്പണം; തുളമാനം.

Borer, *s.* തുരവകാരൻ; തുരപ്പണം, തുരപ്പൻ.

Born, *part.* ജനിച്ച, പിറന്ന.

Borne, *part.* ചുമക്കപ്പെട്ട, ചുമന്ന, വഹിക്കപ്പെട്ട; താങ്ങിയ; സഹിച്ച.

Borrow, *v. a.* കടം വാങ്ങുന്നു, കടം കൊള്ളുന്നു, വായ്പവാങ്ങുന്നു; എരവവാങ്ങുന്നു; മറ്റൊരുത്തന്റെ വസ്തു പെരുമാറുന്നു.

Borrower, *s.* വായ്പവാങ്ങുന്നവൻ, മുട്ടുവായ്പക്കാരൻ.

Bosom, *s.* മാറിടം, നെഞ്ച, ഹൃദയം, മടി.

Bosom, *v. a.* മടിയിൽ വെക്കുന്നു, മടിയിൽ ഒളിക്കുന്നു, മടിയിൽ മറെക്കുന്നു.

Boss, *s.* കുമിഴ, മൊട്ട, മുഴ, മുഴന്ത, കുമ്പ.

Botanical, *a.* ഔഷധികളൊട ചെൎന്ന.

Botanist, *s.* ഔഷധികളെയും മൂലികളെയും മററും അറിയുന്ന വിദ്വാൻ.

Botany, *s.* ഔഷധികൾ മൂലികൾ മുതലായവയുടെ ഗുണാഗുണങ്ങളെ അറിയുന്ന വിദ്യ.

Botch, *s.* പരു, വ്രണം; മൂട്ട, മൂട്ടൽ, ഭടവെല; വൃത്തികെട്ടുള്ള വെല, കീറിയ വസ്ത്രത്തിൽ മൂട്ടിയ കണ്ടം.

Botch, *v.a.* മൂട്ടുന്നു, ഒരു വസ്ത്രത്തിൽ കണ്ടം വൃത്തികെടായി മൂട്ടുന്നു, ഭടവെല ചെയ്യുന്നു, ഒരു വെല വൃത്തികെടായി ചെയ്യുന്നു.

Botcher, *s.* പഴയ വസ്ത്രങ്ങളിൽ കണ്ടം മൂട്ടുന്നവൻ, മൂട്ടൽപണിക്കാരൻ, ഭടവെല ചെയ്യുന്നവൻ.

Both, *a.* രണ്ട, ഇരു.

Both, *ad.* അങ്ങിനെ തന്നെ.

Bottle, *s.* കുപ്പി, ചെറിയ ഭരണി; കുപ്പിയിൽ കൊള്ളുന്നത.

Bottle, *v. a.* കുപ്പിയിലാക്കുന്നു.

Bottom, *s.* അടി, അടിവാരം, അടിസ്ഥാനം, ചുവട, മുരട; താഴ്വര, ആഴം; അതൃത്തി; ബുദ്ധിയുടെ ആഴം; കപ്പൽ; നൂലുണ്ട; മദ്യത്തിന്റെ മട്ട.

Bottom, *v. a. & n.* അടി ഉറപ്പായി ഊന്നി കെട്ടുന്നു; അടി ഉറപ്പിക്കുന്നു; അടി ഉറെക്കുന്നു, സ്ഥാപിതമാകുന്നു.

Bottomless, *a.* പാതാളമായുള്ള, അടിയില്ലാത്ത, മൂടില്ലാത്ത, അഗാധമുള്ള.

Bough, *s.* കൊമ്പ, ശാഖ, ശിഖ, ശിഖരം.

Bought, *part.* കൊണ്ട, വാങ്ങിയ, മെടിച്ച.

Bought, *s.* മടക്ക, അടുക്ക, കെട്ട, ചുററ.

Bounce, *v. n.* തെറിക്കുന്നു, കൊണ്ട ബലത്താൽ തെറിക്കുന്നു, ഉതെക്കുന്നു, തെറിച്ചുപൊകുന്നു, പെട്ടന്ന ചാടിപൊകുന്നു; ഊററംപറയുന്നു, വമ്പ പറയുന്നു, ആത്മപ്രശംസ ചെയ്യുന്നു.

Bounce, *s.* തെറിപ്പ, പെട്ടന്ന അടിച്ച അടി, പെട്ടന്നുള്ള പൊട്ടൽ, ഉതെപ്പ, വെടിമുഴക്കം; ഊററവാക്ക, ആത്മപ്രശംസ, ഭീഷണി.

Bouncer, *s.* കുതിക്കുന്നവൻ, ചാട്ടക്കാരൻ; ആത്മപ്രശംസക്കാരൻ; ഭീഷണിക്കാരൻ; അസത്യവാദി.

Bouncing, *s.* മുഴക്കം, പൊട്ടൽ, ചാട്ടം, തെറിപ്പ, ഉതെപ്പ.

Bound, *s.* എല്ക, അതൃത്തി, അവധി, വാട; ചാട്ടം, കുതിപ്പ; തെറിപ്പ; അടക്കം.

Bound, *v. a.* അതൃത്തിപ്പെടുത്തുന്നു, എല്കയാക്കുന്നു; എല്കക്കുൾപ്പെടുത്തുന്നു; തെറിപ്പിക്കുന്നു, ചാടിക്കുന്നു.

Bound, *v. n.* ഉതെക്കുന്നു, ചാടുന്നു; തെറിക്കുന്നു, പിൻതെറിക്കുന്നു: അതൃത്തിപ്പെടുന്നു, എല്കയിൽ ഉൾപ്പെടുന്നു, അററം പാറുന്നു.

Bound, *part.* കെട്ടപ്പെട്ട, ബന്ധിക്കപ്പെട്ട, കല്പിതമായുള്ള, വെണ്ടുന്ന.

Bound, *a.* ഇന്നെടത്തെക്ക പൊകുന്ന, നിശ്ചയിച്ചുപൊകുന്ന.

Boundary, *s.* അതിര, അതൃത്തി, എല്ക, അവധി.

Bounden, *part.* ബന്ധിക്കപ്പെട്ട, കടംപെട്ട, ചെയ്യെണ്ടുന്ന, വെണ്ടുന്ന.

Bound-stone, bounding-stone, *s.* അതൃത്തിക്കല്ല; വിളയാട്ടുകല്ല.

Boundless, *a.* അതിരററ, അതിരില്ലാത്ത, അനന്തമായുള്ള, അനവധിയുള്ള, അമിതമായുള്ള.

Bounteous, *s.* ഔദാൎയ്യമുള്ള, ധാരാളമുള്ള, ദാനശീലമുള്ള.

Bounteousness, *s.* ഔദാൎയ്യം, ഉദാരത്വം, ധാരാളം.

**Bountiful**, *a.* ഔദാൎയ്യമുള്ള, ഉദാരമായുള്ള, ദാനശീലമുള്ള, ദയയുള്ള.
**Bountifulness**, *s.* ഔദാൎയ്യം, ഉദാരത്വം, ധാരാളം, നന്മ.
**Bounty**, *s.* ഔദാൎയ്യം, ഉദാരത്വം, ദാനം, നന്മ.
**Bouse**, *v. n.* മദ്യപാനം ചെയ്യുന്നു, നന്നായി കുടിക്കുന്നു.
**Bousy**, *a.* ലഹരി പിടിച്ച, മദ്യപാനം ചെയ്ത, നന്നായി കുടിച്ച.
**Bout**, *s.* പ്രാവശ്യം, പരിവൃത്തി, തവണ.
**Bow**, *v. a.* വളെക്കുന്നു, വണക്കുന്നു, കനിഞ്ഞആചാരം ചെയ്യുന്നു; താഴ്ത്തുന്നു, കീഴടക്കുന്നു.
**Bow**, *v. n.* വളെയുന്നു, വളഞ്ഞ പൊകുന്നു; വണങ്ങുന്നു, കുനിയുന്നു, കുമ്പിടുന്നു, മുട്ടുകുത്തുന്നു, കൈവണങ്ങുന്നു; കീഴടങ്ങുന്നു.
**Bow**, *s.* കൈവണക്കം, ആചാരം; വളവ.
**Bow**, *s.* വില്ല, ധനുസ; ചരടിന്റെ വളച്ചുകെട്ട, മുടഞ്ഞുകെട്ട; കപ്പലിന്റെ അണിയത്തിലെ വളവ.
**Bow-bent**, *a.* വളഞ്ഞ, വില്ലുപൊലെ വളഞ്ഞ, വളവുള്ള.
**Bow-legged**, *a.* കാൽ വളഞ്ഞിട്ടുള്ള, പ്രഗതജാനുവായുള്ള.
**Bowels**, *s.* കുടൽകൾ, കുടർകൾ; അന്തൎഭാഗങ്ങൾ; ആൎദ്രകരുണ, കനിവ, മനസ്സലിവ.
**Bower**, *s.* വള്ളിക്കുടിൽ, വള്ളികെട്ട, നികുഞ്ജം.
**Bowl**, *s.* കുണ്ടൻപിഞ്ഞാണം, കുഴികിണ്ണം, വട്ടക, താലപ്പിഞ്ഞാണം.
**Bowl**, *s.* പന്ത, വട്ട.
**Bowl**, *v. a.* പന്തകളിക്കുന്നു, പന്തുരുട്ടുന്നു; ഉരുട്ടുന്നു; പന്തെറിയുന്നു.
**Bowler**, *s.* പന്തകളിക്കുന്നവൻ, വട്ടുകളിക്കുന്നവൻ; ഉരുട്ടുന്നവൻ.
**Bowman**, *s.* വില്ലൻ, വില്ലാളി, വില്ലുകാരൻ, ധനുൎദ്ധരൻ.
**Bowstring**, *s.* വിൽഞാണ, ഞാണ, ധനുൎഗ്ഗുണം.
**Bowyer**, *s.* വില്ലൻ, വില്ലുകാരൻ, ധനുഷ്മാൻ; വില്ലുണ്ടാക്കുന്നവൻ.
**Box**, *s.* മരപ്പെട്ടി, പെട്ടി, പെട്ടകം, ചെപ്പ, അളുക്ക; പണപ്പെട്ടി; കൂത്തരങ്ങത്തിലുള്ള ഇരിപ്പിടം.
**Box**, *v. a.* പെട്ടിയിലാക്കുന്നു.
**Box**, *s.* കൈകൊണ്ടുള്ള അടി, കുത്ത.
**Box**, *v. a.* കൈകൊണ്ട അടിക്കുന്നു, കുത്തുന്നു; മല്ലടിക്കുന്നു, മുഷ്ടിയുദ്ധം ചെയ്യുന്നു.
**Boxer**, *s.* അടിക്കുന്നവൻ, മല്ലൻ, മല്ലടിക്കാരൻ, മുഷ്ടിയുദ്ധം ചെയ്യുന്നവൻ.
**Boxing**, *s.* മുഷ്ടിയുദ്ധം, മല്ലിടിത്തം.
**Boy**, *s.* ആൺപൈതൽ, ബാലൻ, ബാലകൻ, ചെക്കൻ; കുമാരൻ, കുട്ടൻ; വെലക്കാരൻ; കുത്സവാക്ക.
**Boyhood**, *s.* ബാല്യം, ബാല്യാവസ്ഥ, കുമാരത.
**Boyish**, *s.* ബാല്യമായുള്ള, ബാലബുദ്ധിയുള്ള, ബാലഭാവമുള്ള, അല്പതരമായുള്ള.
**Boyishness**, *s.* ബാല്യം, ബാല്യസ്വഭാവം, ബാലബുദ്ധി, അല്പബുദ്ധി.
**Boyism**, *s.* ബാല്യഭാവം, അല്പബുദ്ധി.
**Brabble**, *s.* ശണ്ഠ, കലശൽ, കലമ്പൽ.
**Brabble**, *v. n.* കലശൽക്കൂട്ടുന്നു, കലമ്പുന്നു, ശണ്ഠയിടുന്നു.
**Brace**, *v. a.* വരിഞ്ഞുകെട്ടുന്നു, മുറുക്കുന്നു; വളയടിക്കുന്നു; വളച്ചുകെട്ടുന്നു.
**Brace**, *s.* കെട്ട, വരിച്ചിൽ, വള, മുറുക്ക; ഇണ, ജൊട; കുതിരകൊപ്പ; (അച്ചടിയിൽ) വളഞ്ഞ വര.
**Bracelet**, *s.* കങ്കണം, കരഭൂഷണം, വള, കൈവള, മുട്ടക.
**Bracer**, *s.* കെട്ട, വള, മുറുക്ക.
**Bracket**, *s.* ഊന്നുകാൽ, (അച്ചടിയിൽ) ചതിരവര.
**Brackish**, *a.* ഉവരുള്ള, ഉപ്പുള്ള.
**Brackishness**, *s.* ഉവര, ഉപ്പിൻജ്വാല.
**Brad**, *s.* നെരിയ ആണി, കുടയില്ലാത്ത ആണി.
**Brag**, *v. n.* വമ്പ പറയുന്നു, ഊററം പറയുന്നു, ആത്മപ്രശംസ ചെയ്യുന്നു, തടിമുറണ്ട പറയുന്നു, വീട്ടുമിട്ടുക്ക പറയുന്നു.
**Brag**, *s.* വമ്പവാക്ക, തടിമിടുക്ക, തടിമുറണ്ട, ഊററവാക്ക.
**Braggadocio**, *s.* വമ്പവാക്കുകാരൻ, തടിമിടുക്കുകാരൻ, തടിമുറണ്ട പറയുന്നവൻ, ആത്മപ്രശംസക്കാരൻ.
**Braggart**, *a.* തടിമിടുക്കുള്ള, തടിമുറണ്ടുള്ള, ആത്മപ്രശംസയുള്ള.
**Braggart, bragger**, *s.* തടിമിടുക്കുകാരൻ, വമ്പവാക്കുകാരൻ, വീട്ടുമിടുക്കുകാരൻ, ആത്മപ്രശംസക്കാരൻ; ഊററവാക്കുകാരൻ.
**Braid**, *v. a.* മടയുന്നു, പിന്നുന്നു; മടക്കുന്നു, ചുരുട്ടുന്നു.
**Braid**, *s.* മടച്ചിൽ, പിന്നൽ, മടഞ്ഞകെട്ട; പിന്നൽക്കച്ച, നാടാ.
**Braided**, *part.* മടഞ്ഞ, പിന്നിയ, മടക്കിയ.
**Brain**, *s.* തലച്ചൊറ, ബുദ്ധി.
**Brainish**, *a.* തലക്കാച്ചില്ലുള്ള, ഭ്രാന്തുള്ള, ഉഷ്ണതയുള്ള.
**Brainless**, *s.* ബുദ്ധിയില്ലാത്ത, വിചാരമില്ലാത്ത, മൊഷത്വമുള്ള.

Brainpan, *s.* തലച്ചോറിരിക്കുന്ന പാത്രം, തലയൊട, തലമണ്ട, കപാലം.

Brainsick, *a.* ബുദ്ധിക്കു സ്വസ്ഥാനമില്ലാത്ത, തലതിരിച്ചിലുള്ള.

Brake, *s.* മുൾപടപ്പ്; വക്കനാര നന്നാക്കുന്നതിനുള്ള ആയുധം; മാവു കുഴെക്കുന്ന മരവി.

Bramble, *s.* മുൾചെടി, ഞെരിഞ്ഞിൽ മുള്ള.

Brahman, *s.* ബ്രാഹ്മണൻ, വിപ്രൻ.

Bran, *s.* തവിട, ഉമ്മി.

Branch, *s.* വൃക്ഷത്തിന്റെ കൊമ്പ, കവരം, ശാഖ; കിളച്ചിൽ, ചിനെപ്പ; വംശവഴി; വംശം; ആററിന്റെ കൈവഴി; കലയുടെ കൊമ്പ; വിളക്കിന്റെ കവരം.

Branch, *v. n.* കിളെക്കുന്നു, കൊമ്പവിടുന്നു, ചിനെച്ചുപൊട്ടുന്നു; വകതിരിയുന്നു; വെവ്വെറായി പിരിയുന്നു.

Branch, *v. a.* കൊമ്പുകളായിട്ട വിഭാഗിക്കുന്നു, വെവ്വെറായി പിരിക്കുന്നു; വകതിരിക്കുന്നു.

Branchless, *a.* കൊമ്പില്ലാത്ത, കിളച്ചിലില്ലാത്ത.

Branchy, *a.* കൊമ്പുള്ള, കിളച്ചിലുള്ള, ശാഖയുള്ള.

Brand, *s.* തീകൊള്ളി; വാൾ; മിന്നൽപിണർ; കാച്ചിൽ, ചൂട; അപകീൎത്തി.

Brand, *v. a.* ചൂടിടുന്നു, കാച്ചിക്കുന്നു, ചൂടുവെക്കുന്നു; അപകീൎത്തി ഉണ്ടാക്കുന്നു, ദുഷ്കീൎത്തി വരുത്തുന്നു.

Brandish, *v. a.* കുലുക്കുന്നു, വീശുന്നു.

Brandy, *s.* ഒരുവിധം ചാരായം; ബ്രാന്തി എന്ന മദ്യം.

Brangle, *s.* ശണ്ഠ, കലഹം, പിണക്കം, വക്കാണം.

Brangle, *v. n.* ശണ്ഠയിടുന്നു, പിണങ്ങുന്നു, വക്കാണിക്കുന്നു, കലഹിക്കുന്നു.

Brangler, *s.* വക്കാണക്കാരൻ, ശണ്ഠക്കാരൻ.

Branny, *a.* തവിടുള്ള, അഴുക്കുള്ള.

Brasen, *a.* പിച്ചളകൊണ്ടുണ്ടാക്കപ്പെട്ട, പിച്ചളകൊണ്ടുള്ള.

Brasier, *s.* മൂശാരി, കന്നാൻ.

Brasil, *s.* ചപ്പങ്ങം.

Brass, *s.* പിച്ചള.

Brass, *a.* പിച്ചളയായുള്ള, പിച്ചളകൊണ്ടുള്ള.

Brassy, *a.* പിച്ചളയുള്ള, പിച്ചളപൊലെ ഉറപ്പുള്ള; മുഖലജ്ജയില്ലാത്ത.

Brat, *s.* ഒരു പൈതൽ, (കുത്സവാക്ക,) സന്തതി.

Bravado, *s.* വമ്പവാക്ക, തടിമിടുക്ക, തടിമുറണ്ട, ഊററവാക്ക.

Brave, *a.* ശൌൎയ്യമുള്ള, പരാക്രമമുള്ള, ധീരതയുള്ള, ധൈൎയ്യമുള്ള, ശൂരതയുള്ള, മെച്ചമുള്ള, ശ്രേഷ്ഠമായുള്ള, ശോഭനമായുള്ള, വിശെഷമുള്ള.

Brave, *v. n.* പൊൎക്കുവിളിക്കുന്നു, ശൌൎയ്യം പറഞ്ഞ ഭയപ്പെടുത്തുന്നു, വമ്പ കാട്ടുന്നു; എതിരിടുന്നു, നെരെ നില്ക്കുന്നു, ഉറച്ചു നില്ക്കുന്നു.

Bravely, *ad.* ശൌൎയ്യമായി, ധൈൎയ്യമായി, ധീരതയായി, വിശെഷമായി, മനൊദൃഢമായി.

Bravery, *s.* ശൌൎയ്യം, പരാക്രമം, ധീരത, ധൈൎയ്യം, ശൂരത, മനൊദൃഢം, മനൊബലം; ആണത്വം; അഹംഭാവം; ആഡംബരം, കൊലാഹലം, ഊററം, വമ്പ.

Bravo, *s.* കൂലിക്കായിട്ട കൊല്ലുന്നവൻ, കുലക്കാരൻ.

Brawl, *v. n.* അട്ടഹാസിക്കുന്നു, തൊള്ളയിടുന്നു, കലഹിക്കുന്നു, കലശലുണ്ടാക്കുന്നു, നിലവിളിക്കുന്നു.

Brawl, *s.* കലഹം, തൊള്ള, കലശൽ, കലമ്പൽ, നിലവിളി, അട്ടഹാസം.

Brawler, *s.* കലഹക്കാരൻ, തൊള്ളക്കാരൻ, കലമ്പൽക്കാരൻ, ശണ്ഠക്കാരൻ, പിണക്കക്കാരൻ.

Brawn, *s.* ദശപ്പ, മാംസപുഷ്ടി, കരബലം; ദെഹബലം, വണ്ണം, സ്ഥൂലിപ്പ; ആണ്ണിയിറച്ചി.

Brawniness, *s.* അതിബലം, അതിശക്തി, ഉറപ്പ, ഉരം.

Brawny, *a.* ദശപ്പുള്ള, മാംസമുള്ള, തടിപ്പുള്ള, വണ്ണമുള്ള, ഉരമുള്ള.

Bray, *v. a.* ഉരലിൽ ഇടിക്കുന്നു, പൊടിക്കുന്നു.

Bray, *v. n.* കഴുതപൊലെ കരയുന്നു; കതറുന്നു, നിലവിളിക്കുന്നു.

Bray, *s.* കഴുതക്കരച്ചിൽ; നിലവിളി, മുഴക്കം, ഇരച്ചിൽ.

Brayer, *s.* കഴുതക്കരച്ചിൽക്കാരൻ; മഷി അരെക്കുന്ന സാധനം.

Braze, *v. a.* പിച്ചളപൊതിയുന്നു, പിച്ചളകൊണ്ട വിളക്കുന്നു; നാണമില്ലാതാക്കുന്നു.

Brazen, *a.* പിച്ചളകൊണ്ടുള്ള; നാണംകെട്ട; അഹംഭാവമുള്ള.

Brazen, *v. n.* നാണക്കെട കാട്ടുന്നു, ലജ്ജകൂടാതെ പറയുന്നു.

Brazenface, *s.* നാണംകെട്ടവൾ, മുഖലജ്ജയില്ലാത്തവൾ; നാണംകെട്ടവൻ.

Brazenfaced, *a.* നാണംകെട്ട, മുഖലജ്ജയില്ലാത്ത, ഗൎവ്വമുള്ള; തുനിച്ചിലുള്ള.

Brazenness, *s.* പിച്ചളപൊലെയുള്ള കാഴ്ച; നാണക്കെട.

Brazier, *s.* കന്നാൻ, മൂശാരി.

**Breach**, *s.* ഒടിച്ചിൽ, ഉടവ, ഒടിവ, പൊട്ടൽ; വിടച്ച, വിടവ, ഇടിവ, മുറിവ, ഭംഗം; ഭിന്നത, ലംഘനം, വ്യത്യാസം, കലഹം; അപകാരം.

**Bread**, *s.* അപ്പം, കൊതമ്പപ്പം; ആഹാരം; ഉപജീവനം.

**Bread-corn**, *s.* കൊതമ്പ, അപ്പം ഉണ്ടാക്കുന്ന ധാന്യം.

**Breadth**, *s.* അകലം, വീതി, പരപ്പ, വിസ്താരം.

**Break**, *v. a.* ഒടിക്കുന്നു, ഉടെക്കുന്നു, പൊട്ടിക്കുന്നു, നുറുക്കുന്നു; ഇടിക്കുന്നു, മുറിക്കുന്നു, ഭിന്നിപ്പിക്കുന്നു; നശിപ്പിക്കുന്നു, ഇടിച്ചുപൊളിക്കുന്നു; ഇണക്കുന്നു; ഇടിച്ചുകളയുന്നു, തകൎത്തുന്നു; ക്ഷയിപ്പിക്കുന്നു; മനസ്സിടിക്കുന്നു; പ്രാപ്തികെടവരുത്തുന്നു; വീട്ടാവതല്ലാതാക്കുന്നു; തൊലിപ്പൊട്ടിക്കുന്നു; ചട്ടമഴിക്കുന്നു; ഭംഗംവരുത്തുന്നു; ലംഘിക്കുന്നു; നിൎത്തുന്നു, ഖണ്ഡിക്കുന്നു; മുടക്കുന്നു, വിയൊഗിപ്പിക്കുന്നു, അകററുന്നു; വിട്ടയക്കുന്നു.

*To break the back*, ഒരുത്തനെ ദരിദ്രനാക്കുന്നു.

*To break down*, ഇടിച്ചുകളയുന്നു.

*To break fast*, രാവിൽ ഒന്നാമത ഭക്ഷിക്കുന്നു.

*To break ground*, കിടങ്ങുതുരക്കുന്നു; നിലം മുറിക്കുന്നു.

*To break the heart*, മനസ്സിന മഹാവ്യാകുലമുണ്ടാക്കുന്നു.

*To break the neck*, കഴുത്തിന്റെ എല്പുതെറിക്കുന്നു.

*To break off*, ഉടച്ചുകളയുന്നു; മുടക്കുന്നു.

*To break off a business*, ഒരു കാൎയ്യത്തെ നിൎത്തലാക്കുന്നു; ഒരു വെല നിൎത്തുന്നു.

*To break up*, വെൎപിരിക്കുന്നു.

*To break up*, തുറക്കുന്നു, തുറന്നിടുന്നു.

*To break up*, പിരിച്ചയക്കുന്നു; പട്ടാളം പിരിക്കുന്നു.

*To break one's sleep*, ഉറങ്ങുന്നഒരുത്തനെ ഉണൎത്തുന്നു.

*To break through difficulties*, തടവുകളെ ജയിക്കുന്നു.

*To break wind*, കീൾശ്വാസം വിടുന്നു; വളിവിടുന്നു.

**Break**, *v. n.* ഒടിയുന്നു, ഉടയുന്നു, പൊട്ടുന്നു, ഭിന്നിക്കുന്നു; തെറിക്കുന്നു, പൊട്ടി ഒഴുകുന്നു; വെളുക്കുന്നു, പ്രഭാതമാകുന്നു, വളരുന്നു; പൊട്ടിപ്പുറപ്പെടുന്നു; മുറവിളിക്കുന്നു; വീട്ടാവതല്ലാതാകുന്നു, കടക്കാരനാകുന്നു; ക്ഷയിക്കുന്നു; തമ്മിൽ പറഞ്ഞതീരുന്നു; അകലുന്നു, തമ്മിൽ ഇടയുന്നു, പിരിയുന്നു, വൈരമുണ്ടാകുന്നു; പൊട്ടിപ്പൊകുന്നു; അകത്തെക്കകടക്കുന്നു, പ്രവെശിക്കുന്നു; ഒഴിയുന്നു, ഒഴിഞ്ഞുപൊകുന്നു; പൊയ്ക്കളയുന്നു.

*To break forth*, പുറപ്പെടുന്നു, മുളെക്കുന്നു.

*To break from*, ബലംകൊണ്ട വിട്ടുപൊകുന്നു.

*To break in*, ഉൾപ്രവെശിക്കുന്നു, കടക്കുന്നു.

*To break loose*, അടിമവിട്ട ഒഴിയുന്നു; കെട്ടുപൊട്ടിച്ച പൊയ്ക്കളയുന്നു.

*To break off*, വിട്ടുമാറുന്നു, വിട്ടുപൊകുന്നു.

*To break off from*, ബലംകൊണ്ട വിട്ടുപൊയ്പൊകുന്നു.

*To break out*, ഉണ്ടാകുന്നു.

*To break out*, ദെഹത്തിൽനിന്ന പൊട്ടിപ്പുറപ്പെടുന്നു, കുരുക്കുന്നു.

*To break out*, അഴിമതിയായിതീരുന്നു, ശിഥിലമായിതീരുന്നു.

*To break up*, നിൎത്തലാകുന്നു; ഇടവിടുന്നു.

*To break up*, അലിഞ്ഞുപൊകുന്നു, പൊകുന്നു.

*To break up*, പിരിഞ്ഞുപൊകുന്നു, ഇളവ തുടങ്ങുന്നു.

*To break with*, സ്നെഹം വിട്ട അകലുന്നു.

**Break**, *s.* ഇടിച്ചിൽ, ഇടിവ; ഉടച്ചിൽ, ഉടവ; ഒടിച്ചിൽ, ഒടിവ; ഭിന്നത, മുറിവ; നിൎത്തൽ; നിൎത്ത.

**Breaker**, *s.* ഉടെക്കുന്നവൻ, ഒടിക്കുന്നവൻ, ലംഘിക്കുന്നവൻ; അച്ചടിതെറിക്കുന്ന ഒളം.

**Breakfast**, *v. n.* പ്രാതൽ ഉണ്ണുന്നു, പ്രാതാശം കഴിക്കുന്നു.

**Breakfast**, *s.* പ്രാതൽ, പ്രാതാശം, പ്രാത ഭൊജനം, മുത്താഴം.

**Breakneck**, *s.* കിഴുക്കാന്തൂക്കം, ചെങ്കുത്തുള്ള സ്ഥലം.

**Breakpromise**, *s.* പ്രതിജ്ഞ ലംഘിക്കുന്നവൻ.

**Breast**, *s.* മാറ, മാറിടം, നെഞ്ച; മുല, കുചം, സ്തനം, ഉരസ്സ; ഹൃദയം.

**Breast**, *v. a.* അഭിമുഖീകരിക്കുന്നു.

**Breastbone**, *s.* മാറെല്ല.

**Breast-high**, *a.* മാറൊളം ഉയൎന്ന.

**Breastknot**, *s.* മാറിൽ കെട്ടുന്ന കെട്ട.

**Breastplate**, *s.* പതക്കം, മാൎപ്പതക്കം; കവചം.

**Breastwork**, *s.* കൊട്ടമതിലിന്റെ മാറൊളം ഉയൎന്ന ചുവര.

Breath, *s.* ശ്വാസം, ശ്വസനം, പ്രാണൻ, വീപ്പ്, നിശ്വാസം, വായു: ക്ഷണം, നിമിഷം.

Breathe, *v. n.* ശ്വസിക്കുന്നു, ശ്വാസംവിടുന്നു, വീപ്പുവിടുന്നു; കതെക്കുന്നു; ജീവിക്കുന്നു, നിശ്വസിക്കുന്നു.

Breathe, *v. a.* ശ്വാസം വാങ്ങുന്നു, ശ്വാസം വിടുന്നു; ശ്വാസം കൊണ്ടു വലിക്കുന്നു, ശ്വാസം കൊണ്ടു കളയുന്നു; നടത്തുന്നു; ഊതുന്നു; മന്ത്രിക്കുന്നു, ജപിക്കുന്നു.

Breathing, *s.* ശ്വാസം വിടുതൽ; ശ്വസനം, ശ്വാസം, നിശ്വാസം; മന്ത്രം, ജപം; ശ്വാസം വിടുന്ന ദ്വാരം.

Breathless, *a.* ശ്വാസമില്ലാത്ത; ശ്വാസം വലിക്കുന്ന, ശ്വാസം മുട്ടിയ, ചത്ത.

Bred, *Part. pass. from* To breed, വളൎത്തിയ, വളൎക്കപ്പെട്ട.

Breech, *s.* പൃഷ്ഠം, പിമ്പുറം, മൂട; കാല്ചട്ട; പീരങ്കിയുടെ മൂട.

Breech, *v. a.* കാൽകുപ്പായം ഇടുന്നു; മൂടയിടുന്നു.

Breeches, *s.* കാൽചട്ട, കാൽകുപ്പായം, ചല്ലടം.

Breed, *v. a.* ജനിപ്പിക്കുന്നു, പിറപ്പിക്കുന്നു; ഉണ്ടാക്കുന്നു; യന്ത്രിക്കുന്നു; മുട്ടുന്നു; വളൎക്കുന്നു; അഭ്യസിപ്പിക്കുന്നു.

Breed, *v. n.* ജനിക്കുന്നു, പിറക്കുന്നു; ഉണ്ടാകുന്നു; വളരുന്നു; ഒരു മൂലിലുണ്ടാകുന്നു.

Breed, *s.* ജാതി, കുലം, സന്തതി, വംശം; വിധം, തരം, ഒരു മൂലിലുണ്ടായവ.

Breeder, *s.* വളൎക്കുന്നവൻ; സന്തതിയുണ്ടാകുന്നവക.

Breeding, *s.* വളൎപ്പ്, വളൎത്തൽ; അഭ്യാസം; ആചാരം, പടുതി, മൎയ്യാദ.

Breese, *s.* കടുന്നൽ.

Breeze, *s.* മന്ദവായു, ചെറുകാററ.

Breezy, *a.* കാററ വീശുന്ന, കാററടിക്കുന്ന, കാററുള്ള.

Brethren, *s. pl.* സഹോദരന്മാർ, ജെഷ്ഠാനുജന്മാർ; സ്നേഹിതന്മാർ.

Breviary, *s.* സംക്ഷേപം; റൊമാസഭയിൽ ദിവസംപ്രതിയുള്ള പ്രാൎത്ഥന പുസ്തകം.

Breviat, *s.* സംക്ഷേപം, സംക്ഷിപ്തം, സംഗ്രഹം.

Breviature, *s.* ചുരുക്കം.

Brevier, *s.* അച്ചടിക്കുന്നതിനുള്ള ഒരു വക അക്ഷരം.

Brevity, *s.* ചുരുക്കം, സംക്ഷേപം, സംഗ്രഹം.

Brew, *v. a.* ബീർ എന്ന മദ്യം കാച്ചുന്നു, പല ദ്രവ്യങ്ങൾ കൂട്ടി ഉണ്ടാക്കുന്നു; വട്ടം കൂട്ടുന്നു; ഉണ്ടാക്കിതീൎക്കുന്നു, യന്ത്രിക്കുന്നു.

Brew, *v. n.* ഉണ്ടായിതീരുന്നു, ഉണ്ടാകുന്നു, വട്ടം കൂടുന്നു.

Brewage, *s.* പലവിധ ദ്രവ്യങ്ങൾകൊണ്ടുണ്ടാക്കുന്ന കലൎപ്പ.

Brewer, *s.* ബീരെന്ന പാനീയംകാച്ചുന്നവൻ; കൃതികാരൻ, യന്ത്രി.

Brewhouse, *s.* ചാച്ചപുര.

Brewing, *s.* കാച്ചിയ സംഖ്യ; കാച്ചിയ കണക്ക.

Bribe, *s.* കൈക്കൊഴ, കൊഴ, കൈക്കൂലി, ഉൾകൊഴ, പരിദാനം.

Bribe, *v. a.* കൈക്കൊഴ കൊടുക്കുന്നു.

Briber, *s.* കൈക്കൊഴക്കാരൻ, കൈക്കൂലിക്കാരൻ.

Bribery, *s.* കൈക്കൂലി, കൈക്കൊഴ വ്യാപാരം.

Brick, *s.* ചെങ്കല്ല, ഇഷ്ടികകല്ല, ഇഷ്ടിക; ചെറിയ അപ്പം.

Brick, *v. a.* ഇഷ്ടികപടുക്കുന്നു, ഇഷ്ടിക പണിയുന്നു.

Brickbat, *s.* ഇഷ്ടികനുറുക്ക.

Brickclay, *s.* കളിമണ്ണ.

Brickdust, *s.* ഇഷ്ടികപ്പൊടി, ചെങ്കല്ലിൻ പൊടി.

Brick-kiln, *s.* ഇഷ്ടികചുടുന്ന ചൂള, ആല.

Bricklayer, *s.* കല്ലാശാരി, വെട്ടുകൽപ്പണിക്കാരൻ.

Brickmaker, *s.* ഇഷ്ടിക ഉണ്ടാക്കുന്നവൻ, കുശവൻ.

Bridal, *a.* കല്യാണത്തിനടുത്ത, വിവാഹ സംബന്ധമുള്ള.

Bridal, *s.* കല്യാണസദ്യ, വിവാഹൊത്സവം.

Bride, *s.* കല്യാണപ്പെണ്ണ, കല്യാണസ്ത്രീ, മണവാട്ടി.

Bridebed, *s.* കല്യാണകിടക്ക, വിവാഹ കിടക്ക.

Bridecake, *s.* കല്യാണ അപ്പം, വിവാഹ സമയത്തെക്ക ഉണ്ടാക്കപ്പെട്ട അട.

Bridegroom, *s.* മണവാളൻ, കല്യാണ പുരുഷൻ, വരൻ.

Bridemaid, *s.* തൊഴി.

Brideman, *s.* തൊഴൻ.

Bridge, *s.* പാലം, മൂക്കിന്റെ പാലം, വീണയുടെ പാലം.

Bridge, *v. a.* പാലമിടുന്നു, പാലമിട്ടുവിക്കുന്നു.

Bridle, *s.* കടിഞ്ഞാണം, കടിവാളം; അടക്കൽ.

Bridle, *v. a.* കടിഞ്ഞാണമിടുന്നു; അടക്കുന്നു.

Brief, *a.* ചുരുക്കമുള്ള, കുറിയ.

**Brief**, *s.* ചുരുക്കം, സംക്ഷെപം; ന്യായശാസ്ത്രിമാൎക്ക കൊടുക്കുന്ന സങ്കട കടലാസ; വിളംബരം.
**Briefly**, *ad.* ചുരുക്കത്തിൽ, സംക്ഷെപമായിട്ട.
**Briefness**, *s.* ചുരുക്കം, സംക്ഷെപം.
**Brier**, *s.* കണ്ടകവൃക്ഷം, മുൾചെടി, ചുണ്ട.
**Briery**, *a.* മുള്ളുള്ള, കൎക്കശമുള്ള.
**Brigade**, *s.* ഒരു സെനപ്പകുപ്പ.
**Brigadier**, *s.* ഒരു സെനാപതി.
**Brigand**, *s.* കവൎച്ചക്കാരൻ, കുത്തിക്കവൎച്ചക്കാരൻ, കൊള്ളക്കാരൻ, പറയൻ.
**Brigantine**, *s.* ഒരു ചെറിയ കള്ളക്കപ്പൽ.
**Bright**, *a.* പ്രസന്നമായുള്ള, പ്രകാശമുള്ള, ശൊഭയുള്ള, മിനുസമുള്ള, വിളങ്ങുന്ന; സൂക്ഷ്മമായുള്ള, യശസ്സുള്ള; ബുദ്ധിതെളിഞ്ഞ.
**Brighten**, *v. a.* വിളങ്ങിക്കുന്നു, പ്രകാശിപ്പിക്കുന്നു, ശൊഭിപ്പിക്കുന്നു, മിനുക്കുന്നു; പ്രസാദിപ്പിക്കുന്നു; മൊടിയാക്കുന്നു; യശസ്സുവരുത്തുന്നു.
**Brighten**, *v. n.* പ്രകാശിക്കുന്നു, വിളങ്ങുന്നു, ശൊഭിക്കുന്നു; തെളിയുന്നു; പ്രസാദിക്കുന്നു.
**Brightness**, *s.* പ്രസന്നത, പ്രസാദം, പ്രകാശം, ശൊഭ, വിളക്കം, മിനുസം, ഒളിവ; ഉജ്ജ്വലനം, ജ്വാല, ദീപ്തി; ബുദ്ധിക്രമം.
**Brilliancy**, *s.* പ്രകാശം, ശൊഭ, കാന്തി, തെജസ്സ, മിനുമിനുപ്പ, ദീപ്തി, വിളക്കം.
**Brilliant**, *a.* ശൊഭയുള്ള, ദീപ്തിയുള്ള, തെജസ്സുള്ള, മിനുമിനുപ്പുള്ള, പ്രകാശമുള്ള.
**Brilliant**, *s.* വിശെഷമുള്ള വജ്രക്കല്ല.
**Brilliantness**, *s.* ശൊഭ, മിനുമിനുപ്പ, തെജസ്സ, കാന്തി.
**Brim**, *s.* വക്ക, വിളിമ്പ, ഒരം; വാ; അഗ്രം, കര.
**Brim**, *v. a.* വക്കൊളം നിറെക്കുന്നു, നിറച്ചെന്തിക്കുന്നു, പൂരിക്കുന്നു.
**Brim**, *v. n.* വക്കൊളം നിറയുന്നു, എത്തുന്നു, നിറഞ്ഞെത്തുന്നു.
**Brimful**, *a.* വക്കൊളം നിറഞ്ഞ, നിറഞ്ഞെത്തിയ.
**Brimmer**, *s.* വക്കൊളം നിറഞ്ഞ പാത്രം, പൂൎണ്ണപാത്രം, നിറപാത്രം.
**Brimstone**, *s.* ഗന്ധകം.
**Brinded**, *a.* വരയുള്ള, പുള്ളിയുള്ള, പാണ്ടുള്ള.
**Brindled**, *a.* വരയുള്ള, പുള്ളിയുള്ള.
**Brine**, *s.* ഉപ്പുവെള്ളം, ഉപ്പിലിട്ട വകയുടെ വെള്ളം; സമുദ്രം; കണ്ണുനീർ.
**Bring**, *v. a.* കൊണ്ടുവരുന്നു; വരുത്തുന്നു; നടത്തുന്നു; ആക്കുന്നു; ആക്കിതീൎക്കുന്നു; കൂട്ടികൊണ്ടുവരുന്നു; വിളിപ്പിക്കുന്നു; ആകൎഷിക്കുന്നു; സമ്മതം വരുത്തുന്നു.
*To bring an action against one*, ഒരുത്തന്റെ പെരിൽ അന്യായം ബൊധിപ്പിക്കുന്നു.
*To bring in guilty*, കുറ്റം വിധിക്കുന്നു.
*To bring about*, സാധിക്കുന്നു, നടപ്പാക്കുന്നു.
*To bring back again*, തിരിച്ച കൊണ്ടുവരുന്നു.
*To bring forth*, പെറുന്നു, പ്രസവിക്കുന്നു; പുറപ്പെടുവിക്കുന്നു.
*To bring forth fruit*, കായ്ക്കുന്നു; ഫലം തരുന്നു.
*To bring in*, അടക്കിക്കൊള്ളുന്നു.
*To bring in*, ഉൾപ്രവെശിപ്പിക്കുന്നു, ഉൾപ്പെടുത്തുന്നു.
*To bring off*, നിൎദ്ദൊഷമാക്കുന്നു, നിൎമ്മലമാക്കുന്നു, കുറ്റമില്ലാതാക്കുന്നു.
*To bring over*, പക്ഷത്തിലാക്കുന്നു, പാൎശ്വത്തിലാക്കുന്നു, മനസ്സുവരുത്തുന്നു.
*To bring out*, കാണിക്കുന്നു, കാട്ടുന്നു.
*To bring under*, കീഴടക്കുന്നു.
*To bring up*, വളൎക്കുന്നു; അഭ്യസിപ്പിക്കുന്നു.
**Bringer**, *s.* കൊണ്ടുവരുന്നവൻ; കല്പനക്കാരൻ.
**Brinish**, *a.* ഉപ്പുരസമുള്ള; ലവണരസമുള്ള.
**Brinishness**, *s.* ഉപ്പുരസം, ലവണം.
**Brink**, *s.* വക്ക, ഒരം, കര, വിളിമ്പ.
**Briny**, *a.* ഉപ്പുരസമുള്ള.
**Brisk**, *a.* ചുറുക്കുള്ള, ഉന്മെഷമുള്ള, ആമൊദമുള്ള; ചൊടിപ്പുള്ള, ഉദ്ധമുള്ള, ബലമുള്ള; വീൎയ്യമുള്ള.
**Brisket**, *s.* വെണ്ണെഞ്ച.
**Briskly**, *ad.* ചുറുക്കായി, ഉന്മെഷമായി, ഉദ്ധമായി.
**Briskness**, *s.* ചുറുക്ക, ഉന്മെഷം, ചുണ, ചൊടിപ്പ; ഉദ്ധത.
**Bristle**, *s.* പന്നിയുടെ കുഞ്ചിരൊമം; ബലത്തരൊമം.
**Bristle**, *v. a. & n.* രൊമത്തെ എഴുമ്പിക്കുന്നു; കൊപിക്കുന്നു; പന്നിരൊമം പൊലെ എഴുന്നിരിക്കുന്നു.
**Bristly**, *a.* എഴുന്ന രൊമമുള്ള, പരുപരയുള്ള.
**Bristol-stone**, *s.* ഒരു വക വൈരം.
**British**, *a.* ഇങ്ക്ലാന്തദെശത്തിനടുത്ത.
**Briton**, *s.* ഇങ്ക്ലിഷ്ക്കാരൻ.
**Brittle**, *a.* ഉടയുന്ന വകയായുള്ള, പൊട്ടിപ്പൊകുന്ന വകയായുള്ള.
**Brittleness**, *s.* ഒടിഞ്ഞുപൊകുന്നത, [illegible]പ്പം.

**Broach**, *s.* ഇറച്ചിചുടുന്നതിനുള്ള ഇരിമ്പുകൊൽ.

**Broach**, *v. a.* ചുടുവാനുള്ള ഇറച്ചി കുത്തികൊൾക്കുന്നു, കൊൾക്കുന്നു, കുത്തുന്നു; തുളച്ചുതുറക്കുന്നു; തുറന്നെടുക്കുന്നു; ഒരു കാൎയ്യം പറയുന്നു; വെളിയിൽ പറയുന്നു; കാരണമായിതീരുന്നു.

**Broacher**, *s.* ഇറച്ചിചുടുന്നതിനുള്ള ഇരിമ്പുകൊൽ; കാരണഭൂതൻ, ഒരു കാൎയ്യത്തെ പ്രസിദ്ധമാക്കുന്നവൻ.

**Broad**, *a.* അകലമുള്ള, വീതിയുള്ള, വിസ്താരമുള്ള; തെളിഞ്ഞ, തുറന്ന; പരികനായുള്ള, നെൎമ്മയല്ലാത്ത; അസഭ്യമായുള്ള, അവചാരമായുള്ള.

**Broad**, *as long*, ശരികുശരി.

**Broad-cloth**, *s.* വീതിയുള്ള നെൎത്ത ചകലാസ.

**Broaden**, *v. a.* & *n.* അകലമാക്കുന്നു, വിസ്താരമാക്കുന്നു, വീതിയാക്കുന്നു; അകലമാകുന്നു, വിസ്താരമാകുന്നു.

**Broadside**, *s.* കപ്പലിന്റെ ഒരു ഭാഗം; യുദ്ധകപ്പലിൽ ഒരു ഭാഗത്തുള്ള പീരങ്കികളെ എല്ലാം ഒരുമിച്ച ഒഴിക്കുക.

**Brocade**, *s.* കസവുള്ള ഒരു ജാതിപ്പട്ട.

**Brocaded**, *a.* കസവപ്പൂ ഇട്ട നെയിതതായുള്ള.

**Brocage**, *s.* തരക; പഴഞ്ചരക്ക വ്യാപാരം; കാൎയ്യംനടത്തൽ.

**Broccoli**, *s.* ഒരു വക ചീര.

**Brock**, or badger, *s.* തകസ.

**Brocket**, *s.* രണ്ട വയസ്സുചെന്ന ചെമ്മാൻ.

**Brogue**, *s.* ഒരു വക ചെരിപ്പ; ഭെദവാക്ക, ഭെദത്വം.

**Broider**, *v. a.* ചിത്രം തൈക്കുന്നു.

**Broidery**, *s.* ചിത്രത്തയ്യൽ.

**Broil**, *s.* കലഹം, കലശൽ, അമളി.

**Broil**, *v. a.* ചുടുന്നു, തീക്കനലിന്മെൽ വറുക്കുന്നു, പൊരിക്കുന്നു, വരട്ടുന്നു.

**Broil**, *v. n.* വെയിൽകൊള്ളുന്നു, ചൂടുകൊള്ളുന്നു.

**Broke**, *v. n.* തരക നടക്കുന്നു, മററ ആളുകൾക്ക വെണ്ടി കാൎയ്യം നടത്തുന്നു.

**Broken**, *part. pass. of* To break, ഉടഞ്ഞ, ഒടിഞ്ഞ, മുറിഞ്ഞ.

**Brokenhearted**, *a.* ഉടഞ്ഞ ഹൃദയമുള്ള, നുറുങ്ങിയ ഹൃദയമുള്ള, മനൊവ്യാകുലമുള്ള; മനശ്ചാഞ്ചല്യമുള്ള, കുണ്ഠിതമുള്ള.

**Brokenly**, *ad.* ഇടവിട്ട.

**Broker**, *s.* തരകൻ, പഴയവസ്തുക്കളെ വ്യാപാരം ചെയ്യുന്നവൻ; ദൂതൻ, പറഞ്ഞുചെക്കുന്നവൻ.

**Brokerage**, *s.* തരക.

**Bronchial**, *a.* തൊണ്ടയൊടുചെൎന്ന.

**Brochocele**, *s.* തൊണ്ടവീക്കം.

**Bronze**, *s.* പിച്ചള; പിച്ചളനിറം.

**Brooch**, *s.* ഒരു ആഭരണം, നെഞ്ചാഭരണം.

**Brood**, *v. n.* അടയിരിക്കുന്നു, പൊരുന്നയിരിക്കുന്നു, പൊരുന്നുന്നു; കൊത്തിപിരിക്കുന്നു; കുഞ്ഞുങ്ങളെ ചിറകിൻകീഴെ കൂട്ടിചെൎക്കുന്നു; താല്പൎയ്യമായി വിചാരിച്ചുനൊക്കുന്നു, ധ്യാനിക്കുന്നു.

**Brood**, *v. a.* താല്പൎയ്യത്തൊടെ രക്ഷിക്കുന്നു, പൊഷിക്കുന്നു; താലൊലിക്കുന്നു.

**Brood**, *s.* ഒരു ചൂലിലുണ്ടായ കുഞ്ഞുങ്ങളുടെ കൂട്ടം; പൊരുന്നയിരിപ്പ, പൊരുന്നൽ.

**Brook**, *s.* തൊട, ചെറുപുഴ, ഒഴുക.

**Brook**, *v. a.* സഹിക്കുന്നു, വഹിക്കുന്നു.

**Brook**, *v. n.* മനംപൊറുക്കുന്നു, സന്തുഷ്ടിപ്പെടുന്നു.

**Broom**, *s.* ഒരു ചെടിയുടെ പെർ; ചൂൽ.

**Broomstick**, *s.* ചൂലിന്റെതണ്ട, ഠരംകിൽ.

**Broth**, *s.* ചാറ, ഇറച്ചിചാറ, കുഴമ്പ.

**Brothel**, *s.* വെശ്യാഗൃഹം.

**Brother**, *s.* സഹൊദരൻ, സൊദരൻ, ഉടപ്പിറന്നവൻ, ഉടപ്പിറപ്പ; ഭ്രാതാവ: ആങ്ങള; സ്നെഹിതൻ.

**Brotherhood**, *s.* സഹൊദരത്വം; സഹൊദരക്കൂട്ടം, സഹൊദരബന്ധം.

**Brotherly**, *ad.* സഹൊദരസ്നെഹമായി.

**Brought**, *part. pass. of* To bring, കൊണ്ടുവരപ്പെട്ട, കൊണ്ടുവന്ന.

**Brow**, *s.* പുരികം; പുരികക്കൊടി, നെററി, നെററിപ്പുറം; ഒരം.

*To knit the brows*, നെററി ചുളിക്കുന്നു.

**Browbeat**, *v. a.* ശാസിച്ചുനൊക്കുന്നു, ചുളിച്ചുനൊക്കുന്നു, ഇടിക്കുന്നു.

**Brown**, *a.* തവിട്ടുനിറമുള്ള.

**Brown**, *s.* പിംഗലവൎണ്ണം, തവിട്ടുനിറം.

**Brownish**, *a.* തവിട്ടുനിറമായുള്ള, ചുവന്ന.

**Brownness**, *s.* തവിട്ടുനിറം, പിംഗലവൎണ്ണം.

**Brownstudy**, *s.* അതിധ്യാനം, അതിവിചാരം.

**Browse**, *v. a.* തളിർകളെ മെയുന്നു, മെയുന്നു.

**Bruise**, *v. a.* ചതെക്കുന്നു, ഞെരിക്കുന്നു, ഭഞ്ജിക്കുന്നു.

**Bruise**, *s.* ചതവ, ഞെരിവ, ഭഞ്ജനം, ഒടിവ, മുറിവ, വട്ട, തിണൎപ്പ.

**Bruising**, *s.* ചതച്ചിൽ, ഞെരിച്ചിൽ, ഭഞ്ജനം.

**Bruit**, *s.* ശ്രുതി, കെൾവി; ഉരമ്പൽ, ഒച്ചപ്പാട.

**Bruit**, *v. a.* ശ്രുതിപ്പെടുത്തുന്നു, കെൾവിപ്പെടുത്തുന്നു.

**Brunett**, *s.* പിംഗലവൎണ്ണമുള്ള സ്ത്രീ, തവിട്ടുനിറമുള്ളവൾ.

**Brunt**, *s.* കമ്പം, കമ്പനം, കുലുക്കം; അടി; അഭിമുഖം; വിഘ്നം, വിരൊധം.

**Brush**, *s.* കുഞ്ചം, പൊടി തുടെപ്പാൻ രൊമം പറിച്ചുണ്ടാക്കിയ സാധനം; ബ്രൂശ; കയ്യെററം, ബലാല്കാരം.

**Brush**, *v. a.* കുഞ്ചം കൊണ്ടു തുടെക്കുന്നു.

**Brush**, *v. n.* ബദ്ധപ്പെടുന്നു, പാഞ്ഞുപൊകുന്നു, ഒടിപ്പൊകുന്നു.

**Brushwood**, *s.* കുറുങ്കാട, ചുള്ളിക്കാട, ചുള്ളി; ചുള്ളിക്കൊൽ.

**Brushy**, *a.* പരുപരെയുള്ള; രൊമക്കുത്തുള്ള.

**Brustle**, *v. n.* ചടുചടപ്പൊട്ടുന്നു, കിറുകിറുക്കുന്നു, കിറുകിറശബ്ദമുണ്ടാകുന്നു; പൊരിയുന്നു.

**Brutal**, *a.* ജന്തുത്വമുള്ള, ജന്തുപ്രായം, മൃഗസ്വഭാവമുള്ള; ക്രൂരതയുള്ള, കഠൊരമായുള്ള; നിൎദ്ദയം.

**Brutality**, *s.* ജന്തുത്വം, മൃഗസ്വഭാവം; ക്രൂരത, കഠൊരം.

**Brutalize**, *v. a. & n.* ജന്തുപ്രായമാക്കുന്നു; ജന്തുപ്രായമാകുന്നു, മൃഗസ്വഭാവമായിരിക്കുന്നു.

**Brutally**, *ad.* ക്രൂരതയൊടെ, ജന്തുപ്രായമായി.

**Brute**, *a.* ബുദ്ധിയില്ലാത്ത, മൃഗസ്വഭാവമുള്ള, ഉഗ്രതയുള്ള, ജന്തുപ്രായം.

**Brute**, *s.* മൃഗം, ജന്തു; ക്രൂരൻ.

**Brutish**, *a.* മൃഗസ്വഭാവമുള്ള, ജന്തുപ്രായമുള്ള, മൂഢതയുള്ള.

**Brutishness**, *s.* മൃഗസ്വഭാവം, ജന്തുത്വം; ക്രൂരത.

**Bryony**, *s.* കൊവ, കൊവൽ.

**Bubble**, *s.* നീൎപ്പൊള, നീൎക്കുമിള, കുമിള; സാരമില്ലായ്മ, കബളം, വ്യാജം, വഞ്ചന.

**Bubble**, *v. n.* കുമിളെക്കുന്നു, കുതിക്കുന്നു, തിളെക്കുന്നു, പൊങ്ങുന്നു, നീൎപ്പൊള പുറപ്പെടുന്നു.

**Bubble**, *v. a.* കബളിപ്പിക്കുന്നു, വഞ്ചിക്കുന്നു.

**Bubbler**, *s.* കബളക്കാരൻ, വഞ്ചകൻ, കള്ളൻ, ചാട്ടുമാട്ടുകാരൻ.

**Bubo**, *s.* കഴല, ഒടിക്കുരു.

**Buck**, *s.* തുണിപുഴുക്ക, പുഴുക്ക, ചാരവെള്ളം; ചാരം പിഴിഞ്ഞ തുണി.

**Buck**, *s.* കല, കലമാൻ, ആണുമുയൽ.

**Buck**, *v. a.* തുണിപുഴുങ്ങുന്നു, അലക്കുന്നു; കൂടുന്നു, ചെരുന്നു, സംയൊഗിക്കുന്നു.

**Bucket**, *s.* എത്തക്കൊട്ട, കൊട്ടകൊരിക, എത്തമരവി.

**Buckle**, *s.* പൂട്ട, കുടുക്ക, കുപ്പായക്കുടുക്ക, കുപ്പായപ്പൂട, ചെരിപ്പിന്റെ കുടുക്ക.

**Buckle**, *v. a.* പൂട്ടുന്നു, കുടുക്കിടുന്നു; ചുരുട്ടുന്നു; ഒരുക്കുന്നു; വളെക്കുന്നു; ബന്ധിക്കുന്നു.

**Buckle**, *v. n.* വളയുന്നു, വണങ്ങുന്നു.

*To buckle to*, യുദ്ധം ചെയ്യുന്നു; യത്നം ചെയ്യുന്നു.

*To buckle with*, പടകൂടുന്നു, തമ്മിൽ പൊരുതുന്നു.

**Buckler**, *s.* പരിശ, ഖെടം.

**Buckler**, *v. a.* താങ്ങുന്നു; തടുക്കുന്നു.

**Buckram**, *s.* പശ ഇട്ട പരിക്കൻ തുണി.

**Buckskin**, *s.* കലമാന്തൊൽ.

**Buckthorn**, *s.* കാരമുൾ വൃക്ഷം.

**Bud**, *s.* അങ്കുരം, കുരുന്ന, കൂമ്പ, തളിര, മുള.

**Bud**, *v. n.* അങ്കുരിക്കുന്നു, കൂമ്പവിടുന്നു, മുളെക്കുന്നു, തളിൎക്കുന്നു.

**Budge**, *v. a.* ഒട്ടിച്ചു ചെൎക്കുന്നു, കീറിപ്പറിക്കുന്നു; കുത്തിവെക്കുന്നു.

**Budge**, *v. n.* നീങ്ങുന്നു; മാറുന്നു; മാറിപ്പൊകുന്നു.

**Budge**, *s.* പതംവരുത്തിയ ആട്ടിൻ കുട്ടിയുടെ തൊൽ.

**Budger**, *s.* സ്ഥലംവിട്ടുനീങ്ങുന്നവൻ, മാറിപൊകുന്നവൻ.

**Budget**, *s.* സഞ്ചി, ഉറുപ്പ; കയ്യിരിപ്പ, സംഗ്രഹം.

**Buff**, *s.* പതംവരുത്തിയ എരുമത്തൊൽ; പടക്കുപ്പായം.

**Buff, Buffet**, *v. a.* ഇടിക്കുന്നു, കുത്തുന്നു, കിഴുക്കുന്നു, മുഷ്ടികൊണ്ടു അടിക്കുന്നു.

**Buffalo**, *s.* പൊത്ത, എരുമ, കന്ന.

**Buffet**, *s.* കിഴുക്ക, കുത്ത.

**Buffoon**, *s.* പൊറാട്ടുകാരൻ, ഗൊഷ്ഠിക്കാരൻ, ഹാസ്യക്കാരൻ.

**Buffoonery**, *s.* പൊറാട്ട, ഗൊഷ്ഠി, ഹാസ്യം.

**Bug**, *s.* മൂട്ട, മക്കണം.

**Bugbear**, *s.* ആവെശം, കള്ളപ്പെടി, പെപ്പിടി.

**Buggy**, *a.* മൂട്ടനിറഞ്ഞ, മൂട്ടകളുള്ള.

**Bugle**, *s.* ഊതുന്ന കൊമ്പ.

**Build**, *v. a.* പണിയുന്നു, കെട്ടുന്നു, കെട്ടിപ്പൊക്കുന്നു, ഉണ്ടാക്കുന്നു, തീൎക്കുന്നു; പണിയിക്കുന്നു, പണി ചെയ്യിക്കുന്നു, ഉണ്ടാക്കിക്കുന്നു, തീൎപ്പിക്കുന്നു.

**Build**, *v. n.* ആശ്രയിക്കുന്നു, ശരണപ്പെടുന്നു.

**Builder**, *s.* വീട്ടുപണിക്കാരൻ, പണിക്കാരൻ, ശില്പാശാരി, ശില്പി.

**Building**, *s.* വീട, ഭവനം, പുര; കെട്ടുവെല, കൊത്തുപണി, പുരപണി.

**Bulb**, *s.* കിഴങ്ങ, ഉണ്ട.

**Bulbous**, *a.* കിഴങ്ങുള്ള, കിഴങ്ങുപൊലെയുള്ള; വട്ടാകാരമായുള്ള, ഉരുണ്ടുള്ള.
**Bulge**, *v. n.* വെള്ളം ചൊരുന്നു; വെള്ളം കെറുന്നു; മുങ്ങിപൊകുന്നു; പിളുങ്ങുന്നു; തള്ളിനില്ക്കുന്നു; വീങ്ങിയിരിക്കുന്നു.
**Bulk**, *s.* വലിപ്പം, വണ്ണം, സ്ഥൂലിപ്പ, ഗാത്രം; പരിമാണം, പരിമിതി; പ്രധാന ഭാഗം, അധികം.
**Bulk**, *s.* വീട്ടിൽ തള്ളിപണിതിരിക്കുന്ന ഭാഗം.
**Bulkhead**, *s.* കപ്പലിന്റെ ഇടനിര.
**Bulkiness**, *s.* സ്ഥൂലത, വണ്ണം, പൊക്കം, ഭാരം, തടിപ്പ.
**Bulky**, *a.* സ്ഥൂലമായുള്ള, വണ്ണമുള്ള, തടിച്ച, വലിയ.
**Bull**, *s.* മൂരി, എരുത, കാള; വൃഷം, വൃഷഭം; വൈരി; ഇടവംരാശി; റൊമാപാപ്പായുടെ കല്പന; ഒരു തെററ.
**Bull-dog**, *s.* വിശെഷാൽ ധൈൎയ്യമുള്ള ഒരുവക നാ.
**Bull-head**, *s.* മൂഢൻ, മുട്ടാളൻ; ഒരു മിനിന്റെ പെർ.
**Bullace**, *s.* പുളിപ്പുള്ള ഒരുവക കാട്ടുപഴം.
**Bullet**, *s.* വെടിയുണ്ട, ഇരിമ്പുണ്ട, ഒരംച്ചുണ്ട.
**Bullion**, *s.* കട്ടി, പൊൻകട്ടി, വെള്ളിക്കട്ടി.
**Bullition**, *s.* തിളെപ്പ, വെവ.
**Bullock**, *s.* കാള, മൂരി, ഇളമൂരി.
**Bully**, *s.* വമ്പപറഞ്ഞുഭയപ്പെടുത്തുന്നവൻ, കലമ്പല്ക്കാരൻ, കലശല്ക്കാരൻ.
**Bully**, *v. a.* വമ്പപറഞ്ഞ ഭയപ്പെടുത്തുന്നു.
**Bulrush**, *s.* വെഴം, ഞാങ്ങണ, തഴകൈത.
**Bulwark**, *s.* കൊത്തളം, വാട; ഉറപ്പ.
**Bumbailiff**, *s.* എററവും ഹീനനായ മറിപ്പുകാരൻ.
**Bump**, *s.* വീക്കം, തിണൎപ്പ; അടി, വീക്കുത്ത, മുട്ട.
**Bump**, *v. a.* ഉറക്കെ ശബ്ദമിടുന്നു, മുഴക്കമിടുന്നു; ഉറക്കെ അടിക്കുന്നു, ഉറക്കെ മുട്ടുന്നു; ഉറക്കെ വീഴുന്നു; വീങ്ങുന്നു.
**Bumper**, *s.* നിറപാത്രം, പൂൎണ്ണപാത്രം; പട്ടുമമുട്ടാളൻ.
**Bumpkin**, *s.* ആചാരമറിയാത്തവൻ, പട്ടുമമുട്ടാളൻ.
**Bunch**, *s.* കൂൻ; മുഴ, മുഴന്ത, കമ്പ; തൊത്ത, കുല, കുഞ്ചം; കെട്ട.
**Bunchbacked-person**, *s.* കൂനൻ, കൂനി.
**Bunchy**, *a.* കൂനുള്ള; കുലയുള്ള, കമ്പുള്ള, മുഴയുള്ള, തഴപ്പുള്ള.
**Bundle**, *s.* ചുമട, കെട്ട, മാറാപ്പ, ചിപ്പം.
**Bundle**, *v. a.* കെട്ടുകെട്ടുന്നു, കെട്ടുന്നു.
**Bung**, *s.* പീപ്പക്കുള്ള അടെപ്പ, കുററിയുടെ അടെപ്പ.
**Bung**, *v. a.* അടെക്കുന്നു, അടെപ്പിടുന്നു.
**Bunghole**, *s.* പീപ്പയുടെ ദ്വാരം.
**Bungle**, *v. n.* വൃത്തികെടായി ചെയ്യുന്നു, ചീത്തയായി ചെയ്യുന്നു.
**Bungle**, *v. a.* പട്ടുമപ്പണി ചെയ്യുന്നു, ഭടവെല ചെയ്യുന്നു.
**Bungle**, *s.* ഭടവെല, പട്ടുമപ്പണി; പിഴ, തപ്പവെല.
**Bungler**, *s.* ചീത്തപ്പണിക്കാരൻ, ഭടവെല ചെയ്യുന്നവൻ, പട്ടുമൻ.
**Bunglingly**, *ad.* കന്നത്വമായി, ചീത്തപ്പണിയായി, വൃത്തികെടായി.
**Bunn**, *s.* മണ്ണിയപ്പം, ശൎക്കരയപ്പം.
**Bunt**, *s.* തള്ളൽ, വീങ്ങൽ.
**Buoy**, *s.* അടയാളപ്പൊങ്ങുതടി, പ്ലവം.
**Buoy**, *v. a.* പൊന്തിപ്പിക്കുന്നു, പൊങ്ങമാറാക്കുന്നു; താങ്ങുന്നു, ആദരിക്കുന്നു.
**Buoyancy**, *s.* പൊങ്ങൽ, പൊന്തൽ, ഉന്മെഷം.
**Buoyant**, *a.* വെള്ളത്തിൽ താഴാത്ത, പൊങ്ങുന്ന, കനമില്ലാത്ത; ഉന്മെഷമുള്ള.
**Burden**, *s.* ചുമട, ചുമ, മാറാപ്പ, മൂട്ട, ഭാരം, ഭാണ്ഡം; പെറ; അസൌഖ്യം, സുഖകെട.
**Burden**, *v. a.* എററുന്നു, ചുമത്തുന്നു, ഭാണ്ഡംചുമത്തുന്നു; സുഖകെട വരുത്തുന്നു, അസഹ്യപ്പെടുത്തുന്നു.
**Burdener**, *s.* ചുമടവെപ്പവൻ, ഞെരുക്കുന്നവൻ.
**Burdensome**, *a.* ഭാരമുള്ള, സങ്കടമുള്ള, അസഹ്യമായുള്ള.
**Burgeois**, *s.* ഒരു ജാതി അച്ചടി അക്ഷരം; നാഗരികൻ, പൌരൻ, ഗ്രാമക്കാരൻ.
**Burgess**, *s.* പട്ടണക്കാരൻ, പൌരൻ, നഗരാവകാശികളുടെ ആൾപെർ.
**Burgh**, *s.* ഉപഗ്രാമം, ഉപപട്ടണം.
**Burgher**, *s.* പട്ടണത്തിൽ സ്ഥാനമാനങ്ങൾക്ക അവകാശമുള്ളവൻ.
**Burghership**, *s.* പൌരന്റെ അവകാശം.
**Burglar**, *s.* തുരങ്കക്കാരൻ, കുത്തികവൎച്ചക്കാരൻ.
**Burglary**, *s.* കുത്തി കവൎച്ച, ചുവര തുരന്നുള്ള മൊഷണം, തുരങ്കമൊഷണം.
**Burial**, *s.* ശവംഅടക്കുക, ശ്മശാനം, ശവസ്ഥാപനം, ശവസംസ്കാരം, കുഴിച്ചിടുന്നത, ഭൂമിയിൽ മൂടുന്നത; ശവം അടക്കുന്ന ക്രമം.
**Burial-ground**, *s.* ചുടലക്കളം, ചുടലക്കാട, ശ്മശാനഭൂമി.
**Burial-place**, *s.* ശവസ്ഥാപന സ്ഥലം.
**Burlesque**, *a.* പൊറാട്ടുള്ള, പരിഹാസമുള്ള.

Burlesque, *s.* പൊറാട്ട, പരിഹാസം, പരിഹാസവാക്ക.
Burlesque, *v. a.* പരിഹസിക്കുന്നു.
Burliness, *s.* സ്ഥൂലിപ്പ, ഷീപ്പ, വീപ്പ.
Burly, *a.* സ്ഥൂലിപ്പുള്ള, ഷീത്തുള്ള, വീത്തുള്ള.
Burn, *v. a.* കത്തിക്കുന്നു, എരിക്കുന്നു, ചുടുന്നു, നീറുന്നു, ദഹിപ്പിക്കുന്നു, വെവിക്കുന്നു, പഠറിക്കുന്നു, കരിക്കുന്നു.
Burn, *v. n.* കാളുന്നു, കത്തുന്നു, എരിയുന്നു, കരിയുന്നു, ദഹിക്കുന്നു, വെകുന്നു, ചുടുന്നു, നീറുന്നു, തപിക്കുന്നു, തീപ്പൊള്ളുന്നു.
*To burn away,* വെന്തുപൊകുന്നു.
*To burn faint* or *dim,* മങ്ങി എരിയുന്നു.
*To burn to ashes,* വെന്ത ചാരമായി പൊകുന്നു.
Burn, *s.* തീപ്പുണ്ണ, തീപ്പൊള്ള, തീപ്പൊള്ളൽ.
Burner, *s.* കത്തിക്കുന്നവൻ, പളുങ്കവിളക്ക.
Burning, *s.* ചൂട, എരിച്ചിൽ, കത്തൽ, പൊള്ളൽ.
Burning-glass, *s.* സൂൎയ്യകാന്തച്ചില്ല.
Burnish, *v. a.* മിനുക്കുന്നു, മിനുസം വരുത്തുന്നു, നിറം വരുത്തുന്നു, ഒപ്പമിടുന്നു, വെളുപ്പിക്കുന്നു.
Burnish, *v. n.* മിനുങ്ങുന്നു, മിനുസം വരുന്നു, നിറംവരുന്നു, വെളുക്കുന്നു.
Burnisher, *s.* മിനുക്കുന്നവൻ, ഒപ്പമിടുന്നവൻ, കല്ല തെക്കുന്നവൻ; മിനുക്കുകരു.
Burnishing, *s.* തെപ്പ, മിനുക്കം, ഒപ്പം.
Burr, *s.* കാതിന്റെ തട്ട.
Burrow, *s.* ഉപഗ്രാമം, ഉപനഗരം; കൊട്ടസ്ഥലം; തുരങ്കം, പൊത, അള, വിലം.
Burrow, *v. a.* തുരക്കുന്നു, തുരങ്കമുണ്ടാക്കുന്നു, വിലമുണ്ടാക്കുന്നു, അളയുണ്ടാക്കുന്നു.
Burse, *s.* വ്യാപാരികൾ കൂടുന്ന സ്ഥലം.
Burst, *v. n.* പൊട്ടുന്നു, തുറന്നുപൊകുന്നു, ചിതറിപ്പൊകുന്നു; വെടിഞ്ഞുപൊകുന്നു; വിള്ളുന്നു; ചാടിപ്പൊകുന്നു, തെറിച്ചുപൊകുന്നു.
Burst, *v. a.* പൊട്ടിക്കുന്നു; ഉടെക്കുന്നു, വിള്ളിക്കുന്നു, തുറന്നുകളയുന്നു, പൊളിക്കുന്നു.
Burst, *s.* പൊട്ടൽ, ഉടച്ചിൽ, ഉടവ, വിള്ളൽ, വിള്ള.
Bursting, *s.* പൊട്ടൽ, വിള്ളൽ.
Burthen, *s.* ചുമട, ഭാരം.
Bury, *v. a.* ശവം അടക്കുന്നു, കുഴിച്ചിടുന്നു, ശവസംസ്കാരം ചെയ്യുന്നു; സ്ഥാപിക്കുന്നു, മറെക്കുന്നു, മൂടുന്നു; മറെച്ചുവെക്കുന്നു.
Bush, *s.* കറുങ്കാട, ചെടി; പടപ്പ, കൊമ്പ, തഴപ്പ.
Bushel, *s.* എട്ടാഢകപ്പറ.
Bushiness, *s.* പടപ്പ, തഴപ്പ.
Bushy, *a.* കൊമ്പുകൾ പടൎന്നുള്ള, ശാഖയുള്ള, തഴപ്പുള്ള.
Busily, *ad.* ജാഗ്രതയായി, ബദ്ധപ്പാടൊടെ, ചുറുക്കായി.
Business, *s.* തൊഴിൽ, കാൎയ്യം, വെല, വ്യാപാരം, ക്രിയ.
*To do one's business, to kill or ruin him.* ഒരുത്തനെ ഹാനിവരുത്തുന്നു.
Busk, *s.* സ്ത്രീകൾ കുപ്പായത്തിൽ ഇടുന്ന കൊമ്പ, മാറിടത്തിൽ ഇടുന്ന കൊമ്പ.
Buskin, *s.* അരത്തരം മുട്ടുചെരിപ്പ.
Buss, *s.* ചുംബനം, മുത്തം.
Buss, *v. a.* ചുംബിക്കുന്നു, ചുംബനം ചെയ്യുന്നു; മീൻപിടിക്കുന്നതിനുള്ള വഞ്ചി.
Bust, *s.* മാറുവരെ മനുഷ്യാകൃതിയുള്ള രൂപം.
Bustle, *v. n.* ഇരയുന്നു, ഇരെക്കുന്നു, താത്പൎയ്യപ്പെടുന്നു; ബദ്ധപ്പെടുന്നു, തിടുക്കപ്പെടുന്നു, പരിഭ്രമിക്കുന്നു.
Bustle, *s.* ഇരച്ചിൽ, ഇരെപ്പ, കലഹം; ബദ്ധപ്പാട, തിടുക്കം, ചുറുക്ക, പരിഭ്രമം.
Bustler, *s.* ഇരെപ്പുകാരൻ, ശ്രമക്കാരൻ, ദെഹണ്ഡക്കാരൻ, ഉത്സാഹി.
Busy, *a.* താത്പൎയ്യപ്പെടുന്ന, വെലയായിരിക്കുന്ന, ബദ്ധപ്പാടുള്ള, ചുറുക്കുള്ള.
Busy, *v. a. & n.* വെലെകൊക്കുന്നു; ദെഹണ്ഡിപ്പിക്കുന്നു, വെലയായിരിക്കുന്നു, ജൊലിയാകുന്നു.
Busy-body, *s.* വെണ്ടാത്ത കാൎയ്യങ്ങളിൽ ഉൾപ്പെടുന്നവൻ.
But, *conj.* എന്നാൽ, എന്നാലും, എങ്കിലും, ഒഴികെ, അല്ലാതെ, മാത്രം, മാത്രമെ, താനം.
But, *s.* അതൃത്തി, അതിര, ഒരം.
But-end, *s.* തൊക്കിന്റെ ചുവട.
Butcher, *s.* ആടുമാട അറുക്കുന്നവൻ; രക്തപ്രിയൻ.
Butcher, *v. a.* അറുത്തുകൊല്ലുന്നു, വധിക്കുന്നു, കൊല്ലുന്നു.
Butchery, *s.* വധം, കുല, അറുകുല; ഘാതകത്വം; കഠൊരത; കുലസ്ഥലം.
Butler, *s.* കലവറക്കാരൻ, കലവറവിചാരിപ്പുകാരൻ.
Butment, *s.* വളവിന്റെ കീഴെ അററം.
Butt, *s.* ലാക്ക, ലക്ഷ്യം; പരിഹാസമൂലം; മുട്ട, ഇടി; കുത്ത.
Butt, *s.* വഞ്ചി; പീപ്പ, കുററി.
Butt, *v. a.* മുട്ടുന്നു; (കൊമ്പുള്ള മൃഗങ്ങൾ പൊലെ തല കൊണ്ട) ഇടിക്കുന്നു, പായുന്നു.
Butter, *s.* വെണ്ണ, നൈ.
Butter, *v. a.* വെണ്ണ പിരട്ടുന്നു, വെണ്ണയിടുന്നു; വെണ്ണതടവുന്നു.

**Butterfly**, *s.* വിശെഷമുള്ള ശലഭം.
**Buttermilk**, *s.* മൊര.
**Butterprint**, *s.* വെണ്ണക്കട്ടയാളങ്ങൾ ഇടുവാനുള്ള മര കണ്ടം.
**Buttertooth**, *s.* വലിയ മുൻപല്ല.
**Buttery**, *a.* വെണ്ണമയമുള്ള.
**Buttery**, *s.* വസ്തുകൾ വെപ്പാനുള്ള കിടങ്ങ.
**Buttock**, *s.* പൃഷ്ഠം, ചന്തി, കുണ്ടി, ആസനം.
**Button**, *s.* കുടുക്ക; പൂവിന്റെ മൊട്ട.
**Button**, *v. a.* ഇടുപ്പിടുന്നു, കുടുക്കിടുന്നു, പൂട്ടുന്നു.
**Button-hole**, *s.* കുത, കുഴ, കുടുക്കിടുന്ന ദ്വാരം.
**Buttress**, *s.* മുട്ട, ഊന്ന, ഊന്നകാൽ; പുറംതൂണ.
**Buttress**, *v. a.* മുട്ടിടുന്നു, ഊന്നിടുന്നു.
**Buxom**, *a.* അനുകൂലതയുള്ള, ചുറുക്കുള്ള; ഉല്ലാസമുള്ള, സരസമുള്ള, കാമുകത്വമുള്ള.
**Buxomness**, *s.* ചുറുക്ക, ഉല്ലാസം, സരസം, കാമകത്വം.
**Buy**, *v. a.* കൊള്ളുന്നു, മെടിക്കുന്നു, വാങ്ങുന്നു, വിലെക്കമെടിക്കുന്നു, ക്രയംചെയ്യുന്നു.
*To buy off*, ദ്രവ്യം കൊടുക്കുന്നതിനാൽ ഒരുത്തനെ ശിക്ഷയിൽനിന്ന വിടുവിക്കുന്നു.
**Buyer**, *s.* കൊള്ളാൾ, കൊൾക്കാരൻ, വിലെക്ക വാങ്ങുന്നവൻ, ക്രയികൻ, ക്രായകൻ.
**Buzz**, *v. n.* (ശലഭംപൊലെ) മൂളുന്നു; മന്ത്രിക്കുന്നു; കുശുകുശുക്കുന്നു, ചെവിയിൽ പറയുന്നു; ഗംഭീരമായി ശബ്ദിക്കുന്നു; പിറുപിറുക്കുന്നു.
**Buzz**, *v. n.* രഹസ്യമായിട്ട പരത്തുന്നു.
**Buzz, buzzing**, *s.* മൂളൽ; മന്ത്രം; കുശുകുശുപ്പ; പിറുപിറുപ്പ.
**Buzzer**, *s.* മന്ത്രിക്കുന്നവൻ, കുശുകുശുക്കുന്നവൻ, ചെവിയിൽ പറയുന്നവൻ.
**By**, *prep.* ആൽ, ഇൽ, കൊണ്ട, മൂലമായി, മുഖാന്തരമായി, ആയി, ആയിട്ട, പ്രകാരം, അരികെ, പക്കൽ.
**By**, *ad.* അരികെ, അടുക്കെ, സമീപത്ത; വഴിയായി; സന്നിധാനത്തിങ്കൽ.
**By and by**, *ad.* പിന്നെ, കുറെ കഴിഞ്ഞിട്ട.
**By-concernment**, പ്രധാനമല്ലാത്ത കാൎയ്യം.
**By-end**, *s.* സ്വകാൎയ്യലാഭം, പ്രത്യെക സാദ്ധ്യം.
**By-gone**, *a.* കഴിഞ്ഞ, കഴിഞ്ഞുപൊയ, പണ്ടുള്ള.
**By-law**, *s.* പ്രത്യെകചട്ടം, നീതി.
**By-name**, *s.* പരിഹാസപ്പെർ.
**By-path**, *s.* പ്രത്യെകവഴി.
**By-respect**, *s.* പ്രത്യെകസാദ്ധ്യം.
**By-room**, *s.* പ്രത്യെകമുറി, സ്വകാൎയ്യമുറി.
**By-stander**, *s.* നൊക്കിനില്ക്കുന്നവൻ, അരികെ നില്ക്കുന്നവൻ.
**By-street**, *s.* മറുതെരുവ.
**By-view**, *s.* പ്രത്യെകഭാവം.
**By-walk**, *s.* പ്രത്യെകവഴി, നടപ്പില്ലാത്ത വഴി.
**By-way**, *s.* മറുവഴി.
**By-west**, *s.* പടിഞ്ഞാറൊട്ട.
**By-word**, *s.* പഴഞ്ചൊൽ, പരിഹാസവാക്ക.

---

# C

C Has two sounds; one like *k*, as *call*, *clock*; the other as *s*, as *cessation*, *cinder*. It sounds like *k* before *a*, *o*, *u*, or a consonant; and like *s*, before *e*, *i* and *y*.
Cab, *s.* മുന്നാഴി താപ്പ.
Cabal, *s.* രഹസ്യമായുള്ള കൂട്ടകെട്ട, ദുഷ്കൂറ.
Cabal; cabala, *s.* യെഹൂദന്മാരുടെ പാരമ്പൎയ്യന്യായങ്ങൾ.
*To* Cabal, *v. n.* ദുഷ്കൂറായി കൂടുന്നു, രഹസ്യമായി കൂട്ടം കൂടുന്നു.
Cabalist, *s.* യെഹൂദന്മാരുടെ പാരമ്പൎയ്യന്യായങ്ങൾക്ക നിപുണൻ.
Cabalistic, } *a.* രഹസ്യമുള്ള, ഗൂഢമായുള്ള, ഗൂഢാൎത്ഥമായുള്ള.
Cabalistical, }
Cabballer, *s.* രഹസ്യമായുള്ള കൂട്ടകെട്ടിൽ കൂടുന്നവൻ; ദുഷ്കൂറുകാരൻ, കൂട്ടകെട്ടുകാരൻ.
Cabbage, *s.* കൊവിസ എന്ന ചെടി.
*To* Cabbage, *v. n.* കൊവിസ തലയുണ്ടാകുന്നു.
*To* Cabbage, *v. a.* തയ്യൽക്കാരൻ ശീല കണ്ടിക്കുമ്പൊൾ മൊഷ്ടിക്കുന്നു.
Cabin, *s.* ചെറിയ മുറി; കപ്പലിൽ ഒരു മുറി; കൊച്ചുവീട; കുടിൽ; കൂടാരം.
*To* Cabin, *v. a.* ചെറിയ മുറിയിൽ പാൎപ്പിക്കുന്നു.
Cabinet, *s.* ചെറിയ അറ; അന്തൎഗ്ഗൃഹം; ആലൊചനഅറ; കൈപെട്ടി, അറകളുള്ള പെട്ടകം, അറ.
Cabinet-Council, *s.* രഹസ്യമായി കൂടുന്ന ആലൊചന സഭ.
Cabinet-maker, *s.* വിശെഷമായുള്ള പെട്ടി മുതലായവ ഉണ്ടാക്കുന്നവൻ.

**Cable**, *s.* നങ്കൂരകയർ, വടം.
**Cackle**, *v. n.* പനട്ടുന്നു, കൊക്കുന്നു; ചിരിക്കുന്നു; ജല്പിക്കുന്നു; തുമ്പില്ലാതെ സംസാരിക്കുന്നു, വിട്ടുവാക്ക പറയുന്നു.
**Cackle**, *s.* പനട്ടൽ, കൊക്ക; വിട്ടുവാക്ക, തുമ്പില്ലാത്ത സംസാരം.
**Cackler**, *s.* പനട്ടുന്ന കൊഴി; വിട്ടുവായൻ, ജല്പകൻ.
**Cadaverous**, *a.* വിടക്ക പൊലെയുള്ള.
**Cade**, *a.* ഇണക്കമുള്ള, മരുക്കമുള്ള; (വീട്ടിൽ വളൎത്തപ്പെട്ട ആട്ടിൻകുട്ടിപൊലെ) മൂട്ടുവായുള്ള.
*To* **Cade**, *v. a.* മൂട്ടുവായി വളൎക്കുന്നു.
**Cade**, *s.* ചെറിയ വീപ്പ.
**Cadence**, *s.* വീഴ്ച, താഴ്ച, പതനം; ശബ്ദത്തിന്റെ ഒരു പതനം; ശബ്ദം.
**Cadent**, *a.* വീഴുന്ന, താഴുന്ന, മെല്ലെവീഴുന്ന, പതനമുള്ള.
**Cadet**, *s.* തന്മനസ്സായി സെവിപ്പവൻ: അനുജൻ.
**Cadi**, *s.* തുൎക്കികാരിൽ ഒരു ന്യായാധിപതി.
**Caftan**, *s.* പാൎശിയ ദെശത്തെ അംഗവസ്ത്രം.
**Cag**, *s.* ചെറിയ വീപ്പ.
**Cage**, *s.* പക്ഷിക്കൂട; കൂട, പഞ്ജരം; കാവൽ അറ.
*To* **Cage**, *v. a.* കൂട്ടിലാക്കുന്നു.
*To* **Cajole**, *v. a.* മുഖസ്തുതി പറയുന്നു; പ്രശംസിക്കുന്നു; ഇഷ്ടവാക്ക പറയുന്നു; കബളിപ്പിക്കുന്നു, വഞ്ചിക്കുന്നു, ചതിക്കുന്നു.
**Cajoler**, *s.* മുഖസ്തുതികാരൻ, പ്രശംസകാരൻ.
**Caisson**, *s.* വെടിമരുന്ന പെട്ടി.
**Caitiff**, *s.* നീചൻ, ചണ്ഡാലൻ, മഹാ ദുഷ്ടൻ, വിട്ടുവിഡ്ഢി.
**Cake**, *s.* ദൊശ, അട, മധുരപലഹാരം, അപ്പം; പിണ്ഡം.
*To* **Cake**, *v. n.* അപ്പമെന്ന പൊലെ കട്ടയാകുന്നു, വരളുന്നു, കട്ടപ്പമാകുന്നു, കട്ടക്കുന്നു.
**Calamanco**, *s.* ഒരു ജാതി ചകലാസ്സ.
**Calamine**, *s.* തുത്തം, തുത്ത.
**Calamitous**, *a.* ആപത്തുള്ള, ആപൽകരം, വിപന്നമായുള്ള; അഭാഗ്യമുള്ള, നിൎഭാഗ്യമായുള്ള.
**Calamity**, *s.* ആപത്ത, ആപത്തി, വിപത്തി, വിപത്ത; അഭാഗ്യം, നിൎഭാഗ്യം, അരിഷ്ടത; സങ്കടം, കുണ്ഠിതം.
**Calamus**, *s.* വയമ്പ.
**Calash**, *s.* ഒരു വക വണ്ടി; ശിരൊലങ്കാരം.
**Calcarious**, *s.* കുമ്മായമയമുള്ള.
**Calcination**, *s.* ഭസ്മീകരണം, ഭസ്മീകരം, ഭസ്മമാക്കുക, നീററൽ, നീറാക്കുക.
*To* **Calcine**, *v. a.* ഭസ്മീകരിക്കുന്നു, ഭസ്മമാക്കുന്നു; നീററുന്നു.
*To* **Calcine**, *v. n.* ഭസ്മമാകുന്നു, നീറുന്നു.
*To* **Calculate**, *v. a.* ഗണിക്കുന്നു, കണക്കകൂട്ടുന്നു; നെരെയാക്കുന്നു.
**Calculation**, *s.* ഗണനം, ഗണിതം, കണക്ക.
**Calculator**, *s.* ഗണകൻ, കണക്കൻ.
**Calculatory**, *a.* കണക്ക സംബന്ധിച്ച.
**Calculous**, *a.* കല്ലുള്ള, തരിയുള്ള, കരുകരുപ്പുള്ള, കഠിനമായുള്ള.
**Calculus**, *s.* മൂത്രാശയത്തിലുള്ള കല്ല.
**Caldron**, *s.* ഉരുളി, കുട്ടകം, കിടാരം, ചരക്ക.
**Calefaction**, *s.* അനത്തൽ, കാച്ച, അനപ്പ, കാച്ചിൽ.
**Calefactory**, *a.* അനപ്പുണ്ടാക്കുന്ന, അനച്ച വരുത്തുന്ന.
*To* **Calefy**, *v. n.* കായുന്നു, ചൂടുപിടിക്കുന്നു, അനപ്പുണ്ടാകുന്നു.
**Calendar**, *s.* പഞ്ചാംഗം, സംവത്സര പഞ്ചാംഗം.
*To* **Calender**, *v. a.* വസ്ത്രത്തിന മിനുസം വരുത്തുന്നു, ശംഖാട്ടുന്നു.
**Calender**, *s.* ശീലകൾക്ക മിനുസം വരുത്തുന്ന സൂത്രം.
**Calends**, *s. pl.* മാസംതൊറും ഉള്ള ഒന്നാം തീയതികൾ.
**Calf**, *s.* കുട്ടി, കിടാവ; കാൽവണ്ണ.
**Caliber**, *s.* തൊക്കിന്റെ വെടിത്തുള, ഉണ്ടപ്പഴുത.
**Calico**, *s.* തുണി, വെള്ളശ്ശീല, പരുത്തിനൂൽകൊണ്ട ഉണ്ടാക്കിയ വസ്ത്രം.
**Calid**, *a.* ചൂടുള്ള, അനച്ചയുള്ള.
**Calidity**, *s.* ചൂട, അനച്ച.
**Caligation**, *s.* ഇരുട്ട, ഇരുൾ; മൂടൽ.
**Caligatious**, *a.* ഇരുട്ടുള്ള, മൂടലുള്ള.
*To* **Calk**, *v. a.* ചൊൎച്ചനിൎത്തുന്നു; കപ്പലിന്റെ ഒരായറ്റകെട്ടു തീൎക്കുന്നു; കീലിടുന്നു.
*To* **Call**, *v. a. & n.* വിളിക്കുന്നു, ക്ഷണിക്കുന്നു; പെരിടുന്നു, പെർ വിളിക്കുന്നു; വിളിച്ചുകൂട്ടുന്നു; സമൻകല്പന അയച്ച വിളിപ്പിക്കുന്നു; ഭക്തിവൈരാഗ്യപ്പെടുത്തുന്നു; നൊക്കിവിളിക്കുന്നു, അപെക്ഷിക്കുന്നു; അഭയം പറയുന്നു, പ്രസിദ്ധമാക്കുന്നു, കൂറുന്നു; ചെന്ന കണ്ടുപറയുന്നു; ഉത്സാഹിപ്പിക്കുന്നു; അസഭ്യം പറയുന്നു.
*To call away*, വിളിച്ചുകൊണ്ടുപൊരുന്നു.
*To call back*, തിരികെ വിളിക്കുന്നു; വെണ്ട എന്ന വെക്കുന്നു.
*To call for*, ചൊദിക്കുന്നു.

*To call in*, കാണം പിരിക്കുന്നു; കടം പിരിക്കുന്നു.
*To call off*, ചൊല്ലിവിലക്കുന്നു.
*To call to mind*, ഒർക്കുന്നു.
*To call over*, പെർ വിവരം ഉറക്കെ വായിക്കുന്നു.
*To call out*, നിലവിളിക്കുന്നു.
*To call out*, പൊക്ക വിളിക്കുന്നു.
*To call in question*, സംശയിക്കുന്നു.
Call, *s.* വിളി, ചൊദ്യം, ആവശ്യം, അവകാശം; കല്പന; തൊഴിൽ, ഉദ്യൊഗം; നിയമം.
Calling, *s.* വിളി, തൊഴിൽ, ഉദ്യൊഗം; സ്ഥാനം; വ്യാപാരം: ദിവ്യവിളി.
Callous, *a.* തഴമ്പുള്ള, കട്ടപ്പുള്ള, ഉണൎച്ചയില്ലാത്ത, മന്ദതയുള്ള, അലിവില്ലാത്ത.
Callousness, *s.* തഴമ്പ, കട്ടപ്പം, ഉണൎച്ചകെട, മന്ദത, അലിവില്ലായ്മ.
Calm, *a.* അടക്കമുള്ള, ശാന്തതയുള്ള, ശാന്തമായുള്ള; സാവധാനമുള്ള, ശമനതയുള്ള; അമൎച്ചയുള്ള; ധീരതയുള്ള.
Calm, *s.* ശാന്തത, ശമനം, സാവധാനം, അടക്കം.
*To* Calm, *v. a.* ശാന്തതപ്പെടുത്തുന്നു, ശമിപ്പിക്കുന്നു; സാവധാനമാക്കുന്നു, അടക്കുന്നു; അമൎക്കുന്നു: പരിശാന്തിവരുത്തുന്നു.
Calmer, *s.* ശമിപ്പിക്കുന്നവൻ, ശാന്തതവരുത്തുന്നവൻ, ശമനം വരുത്തുന്ന സാധനം.
Calmly, *s.* ശാന്തതയായി, സാവധാനത്തൊടെ, അടക്കത്തൊടെ.
Calmness, *s.* ശാന്തത, ശമനം; സാവധാനം; കൊപമില്ലായ്മ; അടക്കം, അമൎച്ച.
Calomel, *s.* രസഭസ്മം, രസകപ്പൂരം.
Calorific, *a.* ചൂടുണ്ടാക്കുന്ന.
*To* Calve, *v. a.* മാട പെറുന്നു, കിടാവിടുന്നു.
*To* Calumniate, *v. a.* നുണപറയുന്നു, എഷണി പറയുന്നു, കുരള പറയുന്നു, ദൂഷണം പറയുന്നു, ദുഷ്യം പറയുന്നു.
Calumniation, *s.* ദൂഷണം, നുണ, കുരള, എഷണി; അപവാദം.
Calumniator, *s.* ദൂഷണക്കാരൻ, ദൂഷകൻ, അപവാദി, നുണയൻ, എഷണിക്കാരൻ, കുരളക്കാരൻ.
Calumnious, *a.* ദൂഷണമുള്ള, എഷണിയുള്ള, നുണയുള്ള.
Calumny, *s.* ദൂഷണം, നുണ, എഷണി, അപവാദം, കുരള.
Calx, *s.* ഭസ്മം.
Cambric, *s.* ഒരു വക നെരിയ വെള്ളശീല.
Came, *pret. of* To come, വന്നു.
Camel, *s.* ഒട്ടകം.
Camlet, *s.* പട്ടുനൂലും ആട്ടിൻ രൊമവും കൂട്ടി നെയ്ത ശീല.
Camp, *s.* പാളയം, പട്ടാളസഞ്ചയം.
*To* Camp, *v. a.* പാളയമിറങ്ങുന്നു.
Campaign, *s.* തകിടി, സമഭൂമി; യുദ്ധത്തിനായിട്ട സൈന്യം വെളിയിലിരിക്കുന്ന കാലം.
Camphire, camphor, *s.* കപ്പൂരം.
Camphorate, *a.* കപ്പൂരമയമായുള്ള, കപ്പൂരമിട്ട.
Can, *s.* തകരപാത്രം, പാനപാത്രം.
*To* Can, *v. n.* കഴിയുന്നു, കൂടുന്നു, പാങ്ങാകുന്നു, ആം.
Canal, *s.* തൊട്ടത്തിലെ കുളം, തൊട, ചാൽ, ശരീരത്തിൽ രക്തംമുതലായവ ഒടുന്ന വഴി.
*To* Cancel, *v. a.* കിറുക്കുന്നു, കുത്തുന്നു, മാച്ചുകളയുന്നു; ഇല്ലായ്മ ചെയ്യുന്നു, തള്ളികളയുന്നു, കിഴിവാക്കുന്നു.
Cancellation, *s.* കിറുക്കികളയുക, മാച്ചുക, ഇല്ലായ്മ ചെയ്യുക, തള്ളൽ, കിഴിവ.
Cancelled, *part.* കിറുക്കിയ, കുത്തിയ, മാച്ചു, ഇല്ലായ്മ ചെയ്ത, തള്ളികളഞ്ഞ, കിഴിവായ.
Cancer, *s.* ഞണ്ട; കൎക്കിടകം രാശി; അൎബുദം.
*To* Cancerate, *v. n.* അൎബുദമുണ്ടാകുന്നു.
Cancerous, *a.* അൎബുദമുള്ള.
Candid, *a.* വെണ്മയുള്ള; തുല്യമായുള്ള, നിൎമ്മായമായുള്ള, കപടമില്ലാത്ത; നിൎവ്യാജമുള്ള, നെരായുള്ള, പരമാൎത്ഥമുള്ള.
Candidate, *s.* ഉദ്യൊഗത്തിനും മറ്റും കാത്തിരിക്കുന്നവൻ.
Candidly, *ad.* പരമാൎത്ഥമായി, നെരൊടെ, കപടം കൂടാതെ.
Candidness, *s.* നിൎവ്യാജം, പരമാൎത്ഥം, നെര, സത്യം.
Candle, *s.* മെഴുകുതിരി, വിളക്ക.
Candle-light, *s.* മെഴുകുതിരിവെളിച്ചം, വെളിച്ചം, വെട്ടം.
Candle-stick, *s.* മെഴുകുതിരിക്കാൽ, വിളക്കുതണ്ട.
Candour, *s.* കപടമില്ലായ്മ, നിൎമ്മലത, പരമാൎത്ഥം, സുശീലം, ശുദ്ധമനസ്സ, നിൎവ്യാജം, സത്യം.
*To* Candy, *v. a.* ശൎക്കരയെ പാകത്തിൽ കാച്ചുന്നു, കുറുക്കുന്നു; പഞ്ചസാരയിട്ട വറലാക്കുന്നു, പഞ്ചസാരകൂട്ടി ഉണക്കുന്നു; കട്ടകട്ടയായി വറ്റുന്നു.
Cane, *s.* ചൂരൽ, ചൂരൽവടി, വടി, ചൂരമ്പ: കരിമ്പ.
*To* Cane, *v. a.* ചൂരൽവടി കൊണ്ട അടിക്കുന്നു.

**Canine**, *a.* നായപൊലെയുള്ള, നായുടെ ഭാവമുള്ള, ശുണ്ഠിയുള്ള.
*Canine appetite*, കൊതിത്തരം.
**Canister**, *s.* തെയിലപ്പെട്ടി, ചെറിയ തകരപ്പെട്ടി.
**Canker**, *s.* പുഴു, പുഴുകുത്ത, ചൊത്ത; അൎബ്ബുദം, ഗ്രന്ഥി.
*To* **Canker**, *v. n.* പുഴുതിന്നുന്നു, ചൊത്ത പിടിക്കുന്നു, തിന്നുപൊകുന്നു; അലിയുന്നു, കെട്ടുപിടിക്കുന്നു.
*To* **Canker**, *v. a.* കെട്ടുവരുത്തുന്നു; വഷളാക്കുന്നു.
**Cankerbit**, *part.* വിഷപ്പല്ലുകൊണ്ട കടിക്കപ്പെട്ട.
**Cankerworm**, *s.* ചാഴി, പുഴു, കമ്പിളിപ്പുഴു.
**Cannibal**, *s.* മാനുഷഭൊജി, മനുഷ്യരെ ഭക്ഷിക്കുന്നവൻ.
**Cannon**, *s.* വലിയതൊക്ക, പീരങ്കി.
**Cannon-ball**, } *s.* പീരങ്കി ഉണ്ട, വലിയ
**Cannon-shot**, } തൊക്കുണ്ട.
*To* **Cannonade**, *v. a.* വലിയതൊക്കുകൊണ്ട വെടിവെക്കുന്നു, പീരങ്കിപ്പട ചെയ്യുന്നു.
**Cannonier**, *s.* പീരങ്കിക്കാരൻ, വലിയ തൊക്കുകാരൻ.
**Cannot**, Of *can* and *not*, കഴികയില്ല, കൂടാ, പാടില്ല, വഹിയ.
**Canoe**, *s.* വള്ളം.
**Canon**, *s.* പ്രമാണം; കാനൊൻ, പള്ളിക്ക കല്പിച്ച മൎയ്യാദ; ദൈവസഭെക്കടുത്ത നീതി പ്രമാണം, ന്യായം; പ്രമാണിക്കപ്പെട്ട വെദപുസ്തകം; പ്രധാനപള്ളികളിൽ സ്ഥാനമാനമുള്ളവൻ.
**Canonical**, *a.* കാനൊൻ സംബന്ധിച്ച; ന്യായപ്രമാണസംബന്ധമുള്ള, വെദസംബന്ധമുള്ള.
**Canonist**, *s.* ന്യായപ്രമാണകൎത്താവ.
**Canonization**, *s.* ഒരുത്തനെ ശുദ്ധിമാനെന്ന ആക്കിവെക്കുക.
*To* **Canonize**, *v. a.* ഒരുത്തനെ പരിശുദ്ധനാക്കിവെക്കുന്നു.
**Canopy**, *s.* മെല്ക്കെട്ടി, വിതാനം, മെലാപ്പ.
*To* **Canopy**, *v. a.* മെല്ക്കെട്ടി കെട്ടുന്നു, വിതാനിക്കുന്നു.
**Cant**, *s.* ഭെദഭാഷ; കള്ളഭാഷ; കപടവാക്ക: ചില വകക്കാർ പ്രത്യെകം പറയുന്ന വാക്ക; മുഖസ്തുതി.
*To* **Cant**, *v. n.* കപടവാക്ക പറയുന്നു; മുഖസ്തുതി പറയുന്നു; പ്രശംസ ചെയ്യുന്നു; കപടഭക്തി കാട്ടുന്നു; വെഗം മറിയുന്നു; അമ്മാനം ആടുന്നു; വഞ്ചിക്കുന്നു.
**Cantation**, *s.* പാട്ടുപാടുക.
**Canter**, *s.* കുതിര ഒട്ടം; കപടഭക്തിക്കാരൻ, മായക്കാരൻ.
*To* **Canter**, *v. n.* കുതിര ഒടുന്നു.
**Canterbury-gallop**, *s.* യാത്രക്കാർ കുതിപ്പ.
**Cantharides**, *s. pl.* പൊള്ളിക്കുന്നതിന സ്ഫാനിയ ദെശത്തിലുള്ള ഒരു വക ശലഭങ്ങൾ.
**Canticle**, *s.* പാട്ട.
**Cantle**, *s.* നുറുക്ക, കഷണം, കണ്ഡം.
*To* **Cantle**, *v. a.* നുറുക്കുന്നു, കഷണങ്ങളായിട്ട കണ്ഡിക്കുന്നു.
**Cantlet**, *s.* നുറുക്ക, കഷണം.
**Canto**, *s.* പാട്ട, കാവ്യം; കാണ്ഡം.
**Canton**, *s.* നാട്ടിന്റെ ഒരു അംശം, ഇടവക.
*To* **Canton**, *v. a.* നാട്ടിനെ അംശിക്കുന്നു, ഇടവകതിരിക്കുന്നു.
**Cantonment**, *s.* പട്ടാളം ഇരിക്കുന്ന സ്ഥലം.
**Canvass**, *s.* രട്ടുശീല, കട്ടിയുള്ള തുണി, കാശിരട്ട, പരുമ്പുടവ; ഒരു അന്വെഷണം, ശൊധന, തിരക്ക.
*To* **Canvass**, *v. a.* ശൊധന ചെയ്യുന്നു, തിരക്കുന്നു, വിസ്തരിക്കുന്നു, തൎക്കിക്കുന്നു.
*To* **Canvass**, *v. n.* യാചിക്കുന്നു; പെർവിവരം ശൊധന നൊക്കുന്നു.
**Cap**, *s.* കുല്ലാ; തൊപ്പി; ശിരസ്ത്രം; മൂടി; മെലെ അറ്റം; തൊപ്പി ഊരിയുള്ള ആചാരം.
*To* **Cap**, *v. a.* മെലെ അഗ്രത്തെ മൂടുന്നു; തൊപ്പി ഊരിക്കുന്നു; മലപ്പിക്കുന്നു.
**Cap** *á pié*, *ad.* നഖശിഖപൎയ്യന്തം, ഉള്ളങ്കാൽ മുതൽ ഉച്ചി വരെ.
**Cap-paper**, *s.* പരുപരെയുള്ള കടലാസ.
**Capability**, *s.* സാമൎത്ഥ്യം, പ്രാപ്തി, ശെഷി, യൊഗ്യത; പൊരിമ.
**Capable**, *a.* സാമൎത്ഥ്യമുള്ള, പ്രാപ്തിയുള്ള, ശെഷിയുള്ള; പൊരിമയുള്ള, നിപുണതയുള്ള; ഗ്രഹിക്കാകുന്ന; കൊള്ളത്തക്ക.
**Capacious**, *a.* വിസ്താരമുള്ള, വിശാലതയുള്ള, വലിയ.
**Capaciousness**, *s.* വിസ്തീൎണ്ണത, വിശാലത.
*To* **Capacitate**, *v. a.* സാമൎത്ഥ്യമാക്കുന്നു, പ്രാപ്തിയാക്കുന്നു.
**Capacity**, *s.* സാമൎത്ഥ്യം, കൊൾ; പ്രാപ്തി, വിവെകം, ശെഷി, പടുത്വം, ത്രാണി; അവസ്ഥ.
**Caparison**, *s.* കുതിരച്ചമയം, അലങ്കാരം.
*To* **Caparison**, *v. a.* ചമയിക്കുന്നു, അലങ്കരിക്കുന്നു.
**Cape**, *s.* മുനമ്പ, നാട്ടിൻമുനമ്പ, കടൽമുനമ്പ; പുറംകുപ്പായത്തിന്റെമെലൊരം,

**Caper**, *s.* ചാട്ടം, ഇളക്കൽ, കുതിപ്പ; ആട്ടം.

*To* **Caper**, *v. n.* ചാടുന്നു, ഇളകുന്നു, കുതിക്കുന്നു, ആടുന്നു, നൃത്തം ചെയ്യുന്നു.

**Caperer**, *s.* ഇളക്കക്കാരൻ; ആട്ടക്കാരൻ, നൎത്തകൻ.

**Capering**, *s.* ഇളക്കൽ, കുതിപ്പ, ചാട്ടം, നൃത്യം.

**Capillary**, *a.* രൊമം പൊലെയുള്ള, രൊമം പൊലെ നെൎത്ത, നെൎത്ത.

**Capital**, *a.* തലയായുള്ള, പ്രധാനമുള്ള, വിശെഷമുള്ള, പ്രമാണമായുള്ള; വലിയ; മഹാ പാതകമുള്ള, മരണ പാത്രമായുള്ള.

**Capital**, *s.* പ്രധാന നഗരി, തലനഗരം; മുതൽ, മുതൽപണം, മുതൽദ്രവ്യം; വലിയ അക്ഷരം, തൂണിന്റെ പൊതിക.

**Capitally**, *ad.* വിശെഷമായി, അത്ഭുതമായി, പ്രധാനമായി.

**Capitation**, *s.* തല എണ്ണം.

*To* **Capitulate**, *v. n.* സംഗതി വിവരം എഴുതുന്നു, ഉടമ്പടി ചെയ്തുകൊള്ളുന്നു; ഇന്ന പ്രകാരം അനുസരിച്ച ചെയ്യാമെന്ന ഉടമ്പടി ചെയ്യുന്നു, സമ്മതിക്കുന്നു.

**Capitulation**, *s.* ചെയ്ത ഉടമ്പടി, പറഞ്ഞു വെച്ച ചട്ടം, ഉടമ്പടിച്ചട്ടം, സമ്മതം.

**Capon**, *s.* കപ്പാസ ചെയ്ത കൊഴിപ്പൂവൻ.

**Caprice**, *s.* വ്യാമൊഹം, മനൊരാജ്യം, ധൂൎത്തഗതി, അഹമ്മതി, ഊഹം, ചാപല്യം, അസ്ഥിരത.

**Capricious**, *a.* വ്യാമൊഹമുള്ള, മായമൊഹമുള്ള, ധൂൎത്തഗതിയുള്ള, അസ്ഥിരതയുള്ള.

**Capriciousness**, *s.* വ്യാമൊഹം, ധൂൎത്തഗതി, അസ്ഥിരത.

**Capricorn**, *s.* മകരരാശി.

**Capstan**, *s.* വലിയ ഭാരങ്ങളെ കെറ്റുന്നതിനുള്ള ഒരു യന്ത്രം.

**Captain**, *s.* പടനായകൻ, ശതാധിപൻ, നൂറുപെൎക്ക യജമാനൻ, കപ്പൽപ്രമാണി, അധിപതി, പ്രമാണി.

*Captain General*, പ്രധാന സെനാപതി.

**Caption**, *s.* ആൾപിടിത്തം; മുട്ടുമറിപ്പ.

**Captious**, *a.* ഉസൂയത്തിന ശീലമുള്ള, കുറ്റംപിടിപ്പാൻ നൊക്കുന്ന, പതിയിരിക്കുന്ന; അകപ്പെടുത്തുന്ന, മറിമൊഞ്ചുള്ള.

**Captiously**, *ad.* ഉസൂയമായി; തൎക്കശീലത്തൊടെ, കുറ്റം പിടിക്കുന്ന ശീലത്തൊടെ.

**Captiousness**, *s.* ഉസൂയശീലം; കുറ്റം പിടിക്കുന്നശീലം, മറിമൊഞ്ച; ദുശ്ശീലം.

**Captivate**, *v. a.* ചിറപിടിക്കുന്നു, പിടിക്കുന്നു, അടിമപ്പെടുത്തുന്നു; മയക്കുന്നു, മൊഹിപ്പിക്കുന്നു, വശീകരിക്കുന്നു.

**Captivation**, *s.* ചിറപിടിത്തം, അടിമയാക്കുക; മൊഹനം, മയക്കം, വശീകരണം.

**Captive**, *s.* യുദ്ധത്തിൽ പിടിക്കപ്പെട്ടവൻ, അടിമ; മൊഹിതൻ.

**Captive**, *a.* യുദ്ധത്തിൽ പിടിപ്പെട്ട; അടിമപ്പെട്ട.

**Captivity**, *s.* ചിറയിലുള്ള ഇരിപ്പ, അടിമപ്പാട, ദാസ്യം.

**Captor**, *s.* ചിറപിടിക്കുന്നവൻ, പിടിക്കുന്നവൻ, കൊള്ളക്കാരൻ.

**Capture**, *s.* പിടിത്തം; യുദ്ധത്തിൽ പിടിപ്പെട്ട പൊരുൾ, കൊള്ള, അപഹൃതം.

**Car**, *s.* ചാട, വണ്ടി; തെര.

**Carabine**, *s.* ഒരു വക തൊക്ക.

**Carat**, *s.* നാല നെല്ലിട തൂക്കം; പൊന്നിന്റെ മാറ്റ.

**Caravan**, *s.* ഒരു വലിയ വണ്ടി; യാത്ര പൊകുന്ന വ്യാപാരികളുടെയൊ പരദെശയാത്രക്കാരുടെയൊ കൂട്ടം.

**Caravansary**, *s.* വഴിയമ്പലം.

**Caraway**, *s.* ഒരു വക പെരിഞ്ചീരകം.

**Carbuncle**, *s.* മാണിക്കക്കല്ല; ഉണില, മുഖക്കുരു.

**Carcass**, *s.* ഉടൽ, വിടക്ക, ചവം.

*To* **Card**, *v. a.* ആട്ടിൻരൊമത്തെ ചികി എടുക്കുന്നു.

**Card**, *s.* ചെറിയ കടലാസ; ആട്ടിൻരൊമത്തെ ചികി എടുക്കുന്നതിനുള്ള കരുവി.

**Cardamom**, *s.* എലം, എലത്തരി.

**Cardinal**, *a.* പ്രധാനമായുള്ള, പ്രമാണമായുള്ള.

**Cardinal**, *s.* റൊമാസഭയിൽ ഒരു അധിപതി.

*The Cardinal points*, നാല ദിക്കും; കിഴക്ക, പടിഞ്ഞാറ, തെക്ക, വടക്ക.

**Care**, *s.* ക്ലെശം, ആധി, ആകുലം, വിചാരം, ജാഗ്രത, ചരതം; സൂക്ഷം; കരുതൽ, ശ്രദ്ധ; കാവൽ.

*To* **Care**, *v. n.* ക്ലെശപ്പെടുന്നു, ആകുലപ്പെടുന്നു, വിചാരപ്പെടുന്നു; ജാഗ്രതപ്പെടുന്നു, ഒൎത്തുകൊള്ളുന്നു, സൂക്ഷിക്കുന്നു; കരുതികൊള്ളുന്നു.

*To* **Careen**, *v. a.* കപ്പലിന്റെ ഒരു ഭാഗം നന്നാക്കുന്നതിന മറുഭാഗത്തെക്ക ചായിക്കുന്നു.

**Career**, *s.* ഒട്ടം, കാലഗതി, ഗതി; പാച്ചിൽ, വെഗമുള്ള ഒട്ടം; ഒടുന്നതിനുള്ള സ്ഥലം; നടപ്പിന്റെ അവസ്ഥ.

**Careful**, *a.* ജാഗ്രതയുള്ള, വിചാരമുള്ള, സൂക്ഷമുള്ള, കരുതലുള്ള.

**Carefully**, *ad.* ജാഗ്രതയൊടെ, സൂക്ഷത്തൊടെ.

**Carefulness**, *s.* ജാഗ്രത, സൂക്ഷം, ചരതം, താത്പൎയ്യം.

**Careless**, *a.* അജാഗ്രതയുള്ള, അശ്രദ്ധയുള്ള, ഉദാസീനതയുള്ള.
**Carelessly**, *ad.* അജാഗ്രതയൊടെ.
**Carelessness**, *s.* അജാഗ്രത, അശ്രദ്ധ, ഉദാസീനത, ഉപെക്ഷ.
**Caress**, *s.* ലാളനം, താലൊലം, താരാട്ടം, കൊഞ്ചൽ.
*To* **Caress**, *v. a.* ലാളിക്കുന്നു, താലൊലിക്കുന്നു, കൊഞ്ചിക്കുന്നു, രസിപ്പിക്കുന്നു.
**Caressed**, *a.* ലാളിതം, താലൊലിക്കപ്പെട്ട.
**Caret**, *s.* വിട്ടിരിക്കുന്ന വാക്ക ഇന്നെടത്ത എന്ന അറിയിക്കുന്നതിനുള്ള ഒരു ^ അടയാളം.
**Cargo**, *s.* കപ്പൽചരക്ക, ചരക്ക.
**Caricature**, *s.* അപഹാസസാദൃശ്യം.
**Caries**, *s.* ചൊത്ത, ചൊള്ള, നലച്ചിൽ, പുഴുക്കെട.
**Carious**, *a.* പുഴുക്കെടുള്ള, ചൊത്തുള്ള, നലച്ചിലുള്ള.
**Cark**, *s.* വിചാരം, ആകുലം, ജാഗ്രത.
*To* **Cark**, *v. n.* വിചാരപ്പെടുന്നു, ആകുലപ്പെടുന്നു.
**Carman**, *s.* വണ്ടിക്കാരൻ, ചാട്ടുകാരൻ.
**Carmelite**, *s.* കാർമെലിത്തകാരൻ.
**Carmine**, *s.* കടുംചുവപ്പ, മഹാ ഭംഗിയുള്ള ചുവപ്പ.
**Carnage**, *s.* സംഹാരം, നാശം, ഹിംസ.
**Carnal**, *a.* ജഡസംബന്ധമുള്ള, മാംസസംബന്ധമുള്ള; ആത്മസംബന്ധമില്ലാത്ത; മാംസെച്ഛയുള്ള, കാമമുള്ള.
**Carnality**, *s.* മാംസെച്ഛ, ജഡത്വം, കാമുകത്വം, കാമം.
**Carnally**, *ad.* മാംസെച്ഛപ്രകാരം, കാമുകത്വത്തൊടെ.
**Carnelion**, *s.* ഒരു വക രത്നക്കല്ല.
**Carnivorous**, *a.* മാംസം ഭക്ഷിക്കുന്ന, ആമിഷാശി, മാംസാശി.
**Carnosity**, *s.* മാംസളത്വം, ദശപ്പ.
**Carol**, *s.* സന്തൊഷപ്പാട്ട, ജ്ഞാനകീൎത്തനം.
*To* **Carol**, *v. a. & n.* സ്തുതിക്കുന്നു, പുകഴ്ത്തുന്നു; പാടുന്നു.
**Carousal**, *s.* മുക്കുടി, പെരുങ്കുടി; ഒര ഉത്സവം, അതിപാനം.
*To* **Carouse** *v. n.* പെരുങ്കുടി കുടിക്കുന്നു, അതിപാനം ചെയ്യുന്നു.
**Carouser**, *s.* മുക്കുടിയൻ, മദ്യപൻ, പെരുങ്കുടിയൻ.
*To* **Carp**, *v. n.* നിൎഭത്സിക്കുന്നു, കുറ്റം കണ്ടുപിടിക്കുന്നു, കുറ്റം പറയുന്നു, ആക്ഷെപിക്കുന്നു.
**Carpenter**, *s.* തച്ചൻ, മരമാശാരി, ആശാരി.
**Carpentry**, *s.* തച്ചുപണി, ആശാരിത്തൊഴിൽ.
**Carper**, *s.* കുറ്റം കണ്ടുപിടിക്കുന്നവൻ, കുറ്റം പറയുന്നവൻ, ആക്ഷെപകാരൻ.
**Carpet**, *s.* ചൌക്കാളം, പരവിധാനി, രത്നകമ്പളി, ചിത്രകംബളം, ചിത്രവെല.
*To be on the carpet*, ഒരു കാൎയ്യത്തെ കുറിച്ച തല്ക്കാലം ആലൊചന ചെയ്യുന്നു.
*To* **Carpet**, *v. a.* ചൌക്കാളമിടുന്നു, രത്നകംബളം കൊണ്ട മൂടുന്നു.
**Carping**, *part.* കുറ്റംപിടിക്കുന്ന, കുറ്റം പറയുന്ന, ആക്ഷെപിക്കുന്ന.
**Carriage**, *s.* ചുമക്കുക, വഹനം, ജയം; വാഹനം; വണ്ടി, രഥം; പീരങ്കിവണ്ടി, നടപ്പ, നടപ്പുരീതി, നടപടി, ഗതി; കാൎയ്യം നടത്തൽ, ചുമതല.
**Carrier**, *s.* കൊണ്ടുപൊകുന്നവൻ, ചുമട്ടാൾ, ചുമട്ടുകാരൻ, വാഹകൻ; ചീട്ടാൾ, ദൂതൻ; ഒരു വക പ്രാവ.
**Carrion**, *s.* വിടക്ക, നാറിയ മാംസം, ചമ്പ; ഭക്ഷണത്തിന്ന യൊഗ്യമില്ലാത്ത മാംസം.
**Carrot**, *s.* ഭക്ഷണത്തിനുള്ള ഒരു വക നീണ്ട കിഴങ്ങ.
**Carroty**, *s.* രൊമം ചുവന്ന.
*To* **Carry**, *v. a.* കൊണ്ടുപൊകുന്നു, ചുമക്കുന്നു, വഹിക്കുന്നു; കടത്തുന്നു; പിടിച്ചു കൊണ്ടുപൊകുന്നു; സാധിക്കുന്നു; വിരുതെടുക്കുന്നു; പിടിക്കുന്നു, ജയിക്കുന്നു; നടത്തുന്നു, നടപ്പുരീതി കാട്ടുന്നു; മുമ്പുക വരുത്തുന്നു; നിൎബന്ധിക്കുന്നു, മുന്നൊട്ട തള്ളുന്നു; പ്രാപിക്കുന്നു; പുറത്തുപ്രകാശിപ്പിക്കുന്നു; ഉൾപ്പെടുത്തുന്നു; സമ്മതം വരുത്തുന്നു; വഴിയെ നടത്തുന്നു; യുക്തിയുണ്ടാക്കുന്നു; എല്ക്കുന്നു; സഹിക്കുന്നു; രക്ഷിക്കുന്നു; കാക്കുന്നു; പിടിച്ച കൊണ്ടുവരുന്നു.
*To carry off*, എടുത്തു കൊണ്ടുപൊകുന്നു, കൊല്ലുന്നു.
*To carry on*, നടത്തി കൊണ്ടുപൊകുന്നു.
*To carry through*, താങ്ങി കൊണ്ടുപൊകുന്നു; നടത്തി സാധിക്കുന്നു.
**Carry-tale**, *s.* എഷണിക്കാരൻ, കുണ്ടണിക്കാരൻ.
**Cart**, *s.* ചാട, ചുമട്ടുവണ്ടി.
*To* **Cart**, *v. a.* ചാട്ടിൽ കൊണ്ടുപൊകുന്നു, ചാട്ടിൽ കെറ്റുന്നു.
**Cart-horse**, *s.* ചാട്ടുകുതിര, വണ്ടിക്കുതിര.
**Cart-load**, *s.* വണ്ടിയിൽ കൊള്ളുന്ന ഭാരം; ചാട്ടിൽ കൊള്ളുന്നത.
**Cart-rope**, *s.* വടം, വണ്ടികയറ, കയറ.
**Cart-rut**, *s.* വണ്ടിയുടെ വഴിത്താര.
**Cart-way**, *s.* വണ്ടിവഴി.

**Carte-blanche**, *s.* എഴുതീട്ടില്ലാത്ത വെറുംകടലാസ.

**Cartel**, *s.* ശത്രുക്കൾ തമ്മിൽ ചെയ്യുന്ന ഉടമ്പടികടലാസ.

**Carter**, *s.* വണ്ടികാരൻ, ചാട്ടുകാരൻ.

**Cartilage**, *s.* ഞരമ്പ.

**Cartilaginous**, *a.* ഞരമ്പുള്ള.

**Cartouch**, *s.* ഉണ്ടപ്പെട്ടി, തോട്ടാപ്പെട്ടി; ഉണ്ടയും മരുന്നും വെക്കുന്ന ഉറ.

**Cartridge**, *s.* തോട്ടാ; ഒരു വെടിക്ക മരുന്നിടുന്ന ചുരുൾ.

**Cartridge-box**, *s.* തോട്ടാപ്പെട്ടി.

*To* **Carve**, *v. a.* ചിത്രം കൊത്തുന്നു, കൊത്തുന്നു; ഭക്ഷണമെശയിൽ ഇറച്ചി കണ്ടിക്കുന്നു; കൊത്തിയുണ്ടാക്കുന്നു; വിളമ്പുന്നു; കീറുന്നു, വെട്ടുന്നു, കണ്ടിക്കുന്നു.

**Carver**, *s.* ചിത്രം കൊത്തുന്നവൻ; ഇറച്ചി കണ്ടിക്കുന്നവൻ; വിളമ്പുന്നവൻ, പങ്കിടുന്നവൻ.

**Carving**, *s.* കൊത്തുവെല, കൊത്ത; കൊത്തിയുണ്ടാക്കിയ രൂപങ്ങൾ.

**Cascade**, *s.* വെള്ളച്ചാട്ടം, നീർവീഴ്ച.

**Case**, *s.* കൂട, ഉറ, പെട്ടി; വീട്ടിന്റെ പുറഭാഗം; അലങ്കരിക്കപ്പെടാത്ത ഭവനം.

**Case-knife**, *s.* വലിയ കറികത്തി, മെശകത്തി.

**Case**, *s.* അവസ്ഥ; വസ്തുത; സംഗതി; കാൎയ്യം; വിഭക്തി.

*In case*, അപ്രകാരമായാൽ.

*To* **Case**, *v. a.* ഉറയിലിടുന്നു, പൊതിയുന്നു, മൂടുന്നു; ഉരിക്കുന്നു, തൊലിക്കുന്നു.

**Casement**, *s.* തുറക്കാകുന്ന കിളിവാതിൽ.

**Casern**, *s.* കാവൽമുറി.

**Caseworm**, *s.* കൂടുള്ള ഒരു വക പുഴു, മാറാലപ്പുഴു.

**Cash**, *s.* കാശ, പണം, റൊക്കം, ദ്രവ്യം, മുതൽ.

**Cash-book**, *s.* പണവക കണക്കപുസ്തകം.

**Cash-keeper**, *s.* മുതൽപിടിക്കാരൻ.

**Cashew**, *s.* കപ്പൽമാവ, പറങ്കിമാവ.

**Cashier**, *s.* മുതൽച്ചുമതലക്കാരൻ, ചന്ത്രക്കാരൻ.

*To* **Cashier**, *v. a.* ഉദ്യൊഗത്തിൽനിന്ന മാററി കളയുന്നു; തള്ളികളയുന്നു; ഇല്ലായ്മ ചെയ്യുന്നു, ഒഴിവാക്കുന്നു.

**Cask**, *s.* വീപ്പ.

**Casket**, *s.* ചെപ്പ, അളുക്ക, ആഭരണപ്പെട്ടി.

*To* **Casket**, *v. a.* ചെപ്പിലിടുന്നു.

**Cassada**, *s.* വെലികിഴങ്ങ.

**Cassia**, *s.* ഏലവംഗം.

**Cassoc**, *s.* പുരൊഹിതന്റെ ഒരു വസ്ത്രം.

*To* **Cast**, *v. a.* എറിയുന്നു, ഇട്ടുകളയുന്നു, ചാട്ടുന്നു; യന്ത്രം പ്രയൊഗിക്കുന്നു; കീഴൊട്ട ഇടുന്നു; കണിവെക്കുന്നു, വലവീശുന്നു; മറിച്ചിടുന്നു; പിരട്ടികളയുന്നു; താഴെ കളയുന്നു; വീഴ്ത്തുന്നു; കാററ പിടിച്ച പാഞ്ഞൊടുന്നു; പുറപ്പെടുവിക്കുന്നു; മണ്ണ കൂട്ടി കെട്ടുന്നു; ഒരവസ്ഥയിലാക്കുന്നു; പിഴയെല്പിക്കുന്നു, ശിക്ഷെക്ക വിധിക്കുന്നു; വ്യവഹാരത്തിൽ മടക്കുന്നു; തൊല്പിക്കുന്നു; ജീവനം മാററുന്നു; പുറകിൽ വിടുന്നു; പൊഴിക്കുന്നു; ഗൎഭം അലസുന്നു; അധികം തൂക്കമാക്കുന്നു; ഗണിക്കുന്നു, കണക്ക കൂട്ടുന്നു; യന്ത്രിക്കുന്നു, ചട്ടമാക്കുന്നു; വിചാരിക്കുന്നു; കണ്ണുപതിക്കുന്നു; വാൎക്കുന്നു; കരു പിടിക്കുന്നു; നിഴലിക്കുന്നു, പ്രതിബിംബിക്കുന്നു; വിട്ടൊഴിയുന്നു; ചുമത്തുന്നു.

*To cast anchor*, നങ്കൂരമിടുന്നു.

*To cast away*, കപ്പൽ ചെതം വരുത്തുന്നു.

*To cast away*, ദുൎവ്യയം ചെയ്യുന്നു.

*To cast away*, നശിപ്പിക്കുന്നു, എറിഞ്ഞുകളയുന്നു.

*To cast down*, കുണ്ഠിതപ്പെടുത്തുന്നു; വീഴ്ത്തുന്നു.

*To cast forth*, എറിഞ്ഞുകളയുന്നു.

*To cast lots*, ചീട്ടിടുന്നു.

*To cast off*, ജീവനം മാററുന്നു, മാററികളയുന്നു.

*To cast off*, വിട്ടുകളയുന്നു; നീക്കികളയുന്നു; ഊരികളയുന്നു.

*To cast off*, പുറകിൽ വിട്ടുകളയുന്നു.

*To cast out*, ഭ്രഷ്ടാക്കുന്നു, ആട്ടികളയുന്നു; പുറത്ത തള്ളുന്നു; പുറത്താക്കുന്നു.

*To cast out*, പുറത്ത പറയുന്നു.

*To cast up*, കണക്ക കൂട്ടുന്നു, ഗണിക്കുന്നു.

*To cast up*, ഛൎദ്ദിക്കുന്നു, ഒക്കാനിക്കുന്നു.

*To cast upon*, ചുമത്തുന്നു, ഏല്പിക്കുന്നു; ചുമതലപ്പെടുന്നു, ശരണം പ്രാപിക്കുന്നു.

*To* **Cast**, *v. n.* യന്ത്രിക്കുന്നു; വിചാരപ്പെടുന്നു; ഭാഷയായി തീരുന്നു, ആകൃതിപ്പെടുന്നു; കൊടുന്നു, വളയുന്നു.

**Cast**, *s.* എറിച്ചിൽ, എറ; കണ്ണൊട്ടം; ചുതാട്ടം; കരു, ആകൃതി; നിറഭെദം; കൊട്ടം; കാഴ്ച; ഭാവം, മുഖഭാവം.

**Cast-away**, *s.* കപ്പൽ ചെതത്തിൽ അകപ്പെട്ടവൻ, ഉപെക്ഷിതൻ, ഭ്രഷ്ടൻ; കൊള്ളരുതെന്ന തള്ളികളയപ്പെട്ടത.

**Caste**, *s.* ജാതി.

**Caster**, *s.* എറിയുന്നവൻ; വാൎക്കുന്നവൻ, കണക്കൻ, ഗണിതക്കാരൻ.

*To* **Castigate**, *v. a.* ശിക്ഷിക്കുന്നു, ദണ്ഡിപ്പിക്കുന്നു, അടിക്കുന്നു; നന്നാക്കുന്നു; പ്രായശ്ചിത്തം ചെയ്യുന്നു.

Castigation, *s.* ശിക്ഷ, ദണ്ഡനം; അടി, പ്രായശ്ചിത്തം, നന്നാക്കൽ.
Castigatory, *a.* ശിക്ഷിക്കുന്ന, നന്നാക്കുന്ന.
Casting-net, *s.* വീച്ചുവല.
Casting, *a.* അലസലുള്ള.
Castle, *s.* കൊട്ട, കൊട്ടഭവനം, കൊത്തളം.
Castling, *s.* ഗൎഭമലസിയ പിണ്ഡം.
Castor, *s.* നീൎനാ; ഒരു നക്ഷത്രത്തിന്റെ പെർ.
Castor & Pollux, *s.* മിഥുനം.
Castoreum, *s.* വെരുകിൻ പുഴു; കസ്തുരി.
*To* Castrate, *v. a.* ഉടെക്കുന്നു, അണ്ഡമൎദ്ദനം ചെയ്യുന്നു, ഊനം വരുത്തുന്നു, അറുക്കുന്നു.
Castration, *s.* ഉടെക്കുക, അണ്ഡമൎദ്ദനം.
Casual, *a.* അകാരണമായുള്ള, അസംഗതിയായുള്ള, ആകസ്മികമായുള്ള.
Casually, *ad.* അകാരണമായി, ആകസ്മികമായി.
Casualty, *s.* അസംഗതി, അകാരണം, ആകസ്മികം, രാജീകദൈവീകം; സംഗതി.
Casuist, *s.* മനൊബൊധത്തിന്റെ സംഗതികളെ തിരിച്ചറിയുന്നവൻ, സൂക്ഷ്മബുദ്ധിയുള്ളവൻ.
Casuistical, *a.* സൂക്ഷ്മബുദ്ധിയുള്ള.
Casuistry, *s.* സൂക്ഷ്മബുദ്ധി.
Cat, *s.* പൂച്ച, മാൎജ്ജാരകൻ.
Cat-o'-nine-tails, ഒമ്പത വാറുള്ള ചമ്മട്ടി.
Catacombs, *s. pl.* പ്രെതക്കല്ലറകൾ.
Catalogue, *s.* ചാൎത്ത, വരിചാൎത്ത, വരിയൊല.
Cataplasm, *s.* വ്രണത്തിൽ വെക്കുന്ന മാൎദ്ദവമുള്ള മരുന്ന.
Cataract, *s.* നീൎവീഴ്ച, നീൎപ്പാച്ചിൽ.
Cataract, *s.* കണ്ണിലെ പടലം, പൂവ, പടലം, തിമിരരൊഗം.
Catarrh, *s.* ജലദൊഷം, ചീരാപ്പ.
Catarrhal, *a.* ചീരാപ്പ സംബന്ധിച്ച.
Catastrophe, *s.* അവാസാന സംഗതി, നിൎഭാഗ്യസംഗതി.
*To* Catch, *v. a.* പിടിക്കുന്നു, പിടിച്ചുകൊണ്ട പിടിക്കുന്നു; അകപ്പെടുത്തുന്നു, വലയിലകപ്പെടുത്തുന്നു; കിട്ടുന്നു; പെട്ടന്ന പിടിക്കുന്നു; തീ പിടിക്കുന്നു; വശീകരിക്കുന്നു; പകൎന്ന പിടിക്കുന്നു.
Catch, *s.* പിടി, പിടിത്തം, പഴുത നൊട്ടം.
Catcher, *s.* പിടിക്കുന്നവൻ, പിടിത്തക്കാരൻ.
Catching, *part.* പിടിക്കുന്ന, പകരുന്ന.
Catchpoll, *s.* അവാൽദാരൻ, മുട്ടമറിപ്പുകാരൻ,
Catchword, *s.* തുടരവാക്ക.
Catechetical, *a.* ചൊദ്യൊത്തരമായുള്ള.
Catechetically, *ad.* ചൊദ്യൊത്തരമായി.
*To* Catechise, *v. a.* ചൊദ്യം ചൊദിച്ച ഉപദെശിക്കുന്നു; ചൊദ്യം ചൊദിക്കുന്നു, ചൊദിക്കുന്നു; ഉപദെശിക്കുന്നു; ശൊധന ചെയ്യുന്നു.
Catechiser, *s.* ഉപദെഷ്ടാവ, ചൊദിക്കുന്നവൻ.
Catechism, *s.* ചൊദ്യൊത്തരം; ചൊദ്യൊത്തരമായിട്ടുള്ള ഉപദെശം; ചൊദ്യൊത്തരപുസ്തകം, ഉപദെശം, വെദൊപദെശരീതി.
Catechist, *s.* ഉപദെശി, ഉപദെശക്കാരൻ, ഉപദെശകൻ.
Catechumen, *s.* വെദം പഠിക്കുന്നവൻ, വെദപരിചയം തുടങ്ങിയവൻ.
Categorical, *a.* തീൎച്ചയുള്ള; ശരിയായുള്ള, തക്ക; നിശ്ചയമുള്ള, തിട്ടമുള്ള.
Categorically, *ad.* തികവായി, തിട്ടമായി, ശരിയായി.
Category, *s.* തരം, പങ്ക്തി, കൂട്ടം, ക്രമം, ജാതി: സ്ഥാനം; അവസ്ഥ.
*To* Catenate, *v. a.* ചങ്ങലയിടുന്നു.
Catenation, *s.* ചങ്ങല, ശൃംഖല, ബന്ധം.
*To* Cater, *v. n.* ആഹാര സമ്പാദ്യം ചെയ്യുന്നു; ഭക്ഷണസാധനങ്ങളെ മെടിക്കുന്നു, അകത്തഴി നടത്തുന്നു.
Caterer, *s.* അകത്തഴിക്കാരൻ, ആഹാര സമ്പാദ്യം ചെയ്യുന്നവൻ.
Cateress, *s.* അകത്തഴിക്കാരി.
Caterpillar, *s.* കംബിളിപ്പുഴു, പുഴു.
*To* Caterwaul, *v. n.* പൂച്ചപൊലെ കരയുന്നു.
Cates, *s.* അടകൾ, പലഹാരങ്ങൾ.
Catgut, *s.* ഒരു വക പെരുമ്പടി വസ്ത്രം; വീണയുടെ കമ്പി.
Cathartic, *a.* മലശൊധനയുള്ള, വെടിപ്പാക്കുന്ന, വിരെചിപ്പിക്കുന്ന.
Cathedral, *a.* ബിശൊപ്പസംബന്ധിച്ച, ബിശൊപ്പിന്റെ അധികാരത്തിൽ ഉൾപ്പെട്ട; പ്രധാനപള്ളിയൊട സംബന്ധിച്ച; ഭക്തിതരമായുള്ള.
Cathedral, *s.* പ്രധാന പള്ളി.
Catholic, *a.* പൊതുവിലുള്ള, സൎവ്വസ്വമായുള്ള.
*The holy catholic church.* പൊതുവിലുള്ള ശുദ്ധസഭ.
Catholicism, *s.* പൊതു സഭയൊടുള്ള ചെൎച്ച.
Cat's-eye, *s.* വൈഡൂൎയ്യം.
Cattle, *s.* കന്നകാലി, ആടുമാടുമുതലായവ.

Cavalcade, *s.* കുതിരകെറിയുള്ള ഘോഷയാത്ര, ഘോഷയാത്ര.
Cavalier, *s.* കുതിരക്കാരൻ, കുതിരമാടമ്പി; ഉന്മെഷമുള്ള പട്ടാളക്കാരൻ; പ്രഭു.
Cavalier, *a.* ഉന്മെഷമുള്ള, ആമൊദമുള്ള; ശൌൎയ്യമുള്ള, ശൂരതയുള്ള; പ്രതാപമുള്ള, നിഗളമുള്ള, നിന്ദാശീലമുള്ള.
Cavalierly, *ad.* നിഗളമായി, നിന്ദയായി, അഹംഭാവമായി, ഡംഭത്തൊടെ.
Cavalry, *s.* കുതിരപ്പട, പടക്കുതിരക്കൂട്ടം.
Caudle, *s.* ഒരു വക നല്ല കഞ്ഞി.
Cave, *s.* ഗുഹ, ഗഹ്വരം.
Caveat, *s.* സൂക്ഷിച്ചു നടക്കെണ്ടുന്നതിനുള്ള ബുദ്ധി ഉപദെശം.
Cavern, *s.* ഗുഹ, ഗഹ്വരം.
Caverned, *a.* ഗുഹകൾ നിറഞ്ഞ, ഗുഹകളുള്ള.
Caught, *part. pass. of* To Catch, പിടിക്കപ്പെട്ട.
*To* Cavil, *v. n.* തൎക്കിക്കുന്നു, വിവാദിക്കുന്നു, ദുസ്തൎക്കം പറയുന്നു, ന്യായം പിരട്ടുന്നു.
Cavil, *s.* തൎക്കം, വിവാദം, ദുസ്തൎക്കം, ന്യായപ്പിരട്ട.
Caviller, *s.* ദുസ്തൎക്കം പറയുന്നവൻ, ദുസ്തൎക്കികൻ, ന്യായത്തെ പിരട്ടുന്നവൻ, വിവാദശീലൻ.
Cavillous, *a.* ദുസ്തൎക്കമുള്ള.
Cavity, *s.* ഗുഹ, പൊള്ള, പൊത, കുഴി, കൊടരം; പൊട; തുള.
Caul, *s.* കുല്ലാ, ഒരു വക കെശഭാരം; നൈവല.
Causal, *a.* ഹെതുവായിരിക്കുന്ന, ഹെതുകം, കാരണമാകുന്ന.
Causality, *s.* ഹെതുത, ഹെതുഭൂതത്വം, കാരണഭൂതത്വം.
Causally, *ad.* ഹെതുപ്രകാരമായി.
Causation, *s.* കാരണഭൂതത്വം, ഹെതുത.
Causative, *a.* ഹെതുവായുള്ള, സംഗതിയുള്ള.
Causativeness, *s.* ഹെതുത, കാരണഭൂതത്വം.
Causator, *s.* കാരണഭൂതൻ, കാരണകൎത്താവ, കാരണൻ.
Cause, *s.* കാരണം, ഹെതു; നിമിത്തം, മുഖാന്തരം, മൂലം; സംഗതി; വഴക്ക, വ്യവഹാരം; ന്യായം; നിബന്ധം.
*To* Cause, *v. a.* ആക്കുന്നു, ഉണ്ടാക്കുന്നു, സംഗതി വരുത്തുന്നു, ഇടവരുത്തുന്നു; ഹെതുവായിരിക്കുന്നു.
Causelessly, *ad.* കാരണം കൂടാതെ, സംഗതി കൂടാതെ.
Causeless, *a.* അകാരണമായുള്ള, അഹെതുവായുള്ള, നിഷ്കാരണമായുള്ള, മുഖാന്തരമില്ലാത്ത, കാൎയ്യം കൂടാത്ത.
Causer, *s.* കാരണൻ, ഹെതുഭൂതൻ.
Causeway, *s.* ഉയൎത്തിയ വഴി; ചിറ, വരമ്പ.
Caustic, *s.* പുണ്ണിനിടുന്ന ക്ഷാരം, കാരം.
Caustic, *a.* കാരമുള്ള.
Cautel, *s.* ജാഗ്രത, സൂക്ഷം, ഉപായം.
Cautelous, *a.* ജാഗ്രതയുള്ള, സൂക്ഷമുള്ള; ഉപായമുള്ള.
Cauterization, *s.* ചൂടവെക്കുക, കാച്ചിൽ.
*To* Cauterize, *v. a.* ചൂടവെക്കുന്നു, കാച്ചുന്നു.
Cautery, *s.* ചുട്ടിരിമ്പ, പഴുപ്പിച്ചയിരിമ്പ, കാരം.
Caution, *s.* ജാഗ്രത; വിജ്ഞാപനം, ജ്ഞാപകം, സൂചനം, ബുദ്ധി, സൂക്ഷ്മം.
*To* Caution, *v. a.* ജാഗ്രതപ്പെടുത്തുന്നു, ജ്ഞാപകപ്പെടുത്തുന്നു, സൂചിപ്പിക്കുന്നു; ഒൎമ്മപ്പെടുത്തുന്നു, ഒൎമ്മയുണ്ടാക്കുന്നു.
Cautionary, *a.* ഉറപ്പുവരുത്തുന്ന, പണയമായി കൊടുക്കപ്പെട്ട.
Cautious, *a.* ജാഗ്രതയുള്ള, ജാഗരണമുള്ള.
Cautiously, *ad.* ജാഗ്രതയൊടെ, സൂക്ഷത്തൊടെ.
Cautiousness, *s.* ജാഗ്രത, സൂക്ഷം, ജാഗരണം.
*To* Caw, *v. n.* കാക്കപൊലെ കരയുന്നു.
*To* Cease, *v. n* വിടുന്നു, ഒഴിയുന്നു, നിന്നുപൊകുന്നു; കഴിഞ്ഞുപൊകുന്നു; അന്ത്യംനിന്നുപൊകുന്നു; ഇല്ലാതായി തീരുന്നു; അടങ്ങുന്നു; ഇടവിടുന്നു; വിശ്രമിക്കുന്നു; നിൎത്തുന്നു, ഒഴിയുന്നു.
Ceaseless, *a.* ഇടവിടാതുള്ള, ഒഴിയാതുള്ള, മാറാത്ത; നിരന്തരമായുള്ള, അവിരതമായുള്ള; നിത്യമായുമുള്ള.
Ceasing, *s.* നിൎത്ത, അവരതി, ഒഴിവ.
Cedar, *s.* കാരകിൽ, കെദരെന്ന വൃക്ഷം.
*To* Cede, *v. n.* വിട്ടുകൊടുക്കുന്നു, വിട്ടൊഴിയുന്നു, ഏല്പിക്കുന്നു.
Cedrine, *a.* കാരകിലൊട ചെൎന്ന.
*To* Ceil, *v. a.* മച്ചിടുന്നു, തട്ടിടുന്നു, മെത്തട്ടിടുന്നു.
Ceiling, *s.* മച്ച, തട്ട, മെത്തട്ട.
Celature, *s.* ചിത്രവെല, കൊത്തുപണി.
*To* Celebrate, *v. a.* പ്രബലപ്പെടുത്തുന്നു, പ്രശംസിക്കുന്നു; പുകഴ്ത്തുന്നു, കീൎത്തിക്കുന്നു, കൊണ്ടാടുന്നു; ആചരിക്കുന്നു, കഴിക്കുന്നു.
Celebration, *s.* പ്രശംസ, പുകഴ്ച, കൊണ്ടാട്ടം; ആചരണം, കഴിക്കുക.
Celebrious, *a.* കീൎത്തിയുള്ള, ശ്രുതിയുള്ള, കൊണ്ടാട്ടമുള്ള, വിഖ്യാതിയുള്ള.
Celebrity, *s.* കീൎത്തി, വിശ്രുതി, ശ്രുതി, വിഖ്യാതി; പ്രാബല്യം, പ്രബലത.

**Celerity**, *s.* വെഗത, വെഗം, ക്ഷിപ്രം, ശീഘ്രത.

**Celestial**, *a.* സ്വൎഗ്ഗസംബന്ധമുള്ള, പരമ, ദിവ്യമായുള്ള, ആകാശസംബന്ധമുള്ള.

**Celibacy**, *s.* സന്യാസത്വം, ബ്രഹ്മചൎയ്യം, വിവാഹം ചെയ്യായ്ക.

**Cell**, *s.* ഗുഹ, ഒരു ചെറിയ മുറി, അറ, കുടിൽപുര; നിലവറ; കാവലറ.

**Cellar**, *s.* നിലവറ.

**Cellular**, *a.* അറകളായി തീൎക്കപ്പെട്ട, ചെറിയ മുറികളുള്ള.

**Cement**, *s.* ഇഴുക്കം, വിളക്ക; കൂട്ടിവിളക്ക, പററിപ്പ; കുമ്മായം; മട്ടം; സ്നെഹക്കെട്ട.

*To* **Cement**, *v. a. & n.* ഇഴുക്കുന്നു, വിളക്കുന്നു, പററിക്കുന്നു, ചെൎക്കുന്നു, കൂട്ടുചെൎക്കുന്നു, തമ്മിൽ പററിക്കുന്നു; പററുന്നു, ചെരുന്നു, കൂടുന്നു.

**Cementation**, *s.* വിളക്കം, പററ.

**Cemetery**, *s.* ശ്മശാനം, ശ്മശാനഭൂമി, ചുടലക്കളം, ശവമിടുന്ന സ്ഥലം.

**Cenotaph**, *s.* വെറുംഗൊരി.

**Censer**, *s.* ധൂപകലശം, ധൂപക്കുററി.

**Censor**, *s.* മൎയ്യാദകളെ ക്രമപ്പെടുത്തുവാൻ അധികാരമുള്ളവൻ, ഒരു ഉദ്യൊഗസ്ഥൻ.

**Censorious**, *a.* കുററപ്പെടുത്തുക ശീലമുള്ള, ചുട്ടുവാക്കുള്ള, രൂക്ഷമായുള്ള.

**Censoriously**, *ad.* ആക്ഷെപമായി, അധിക്ഷെപമായി, ഉഗ്രമായി.

**Censoriousness**, *s.* കുററപ്പാട, അധിക്ഷെപം, ചുട്ടുവാക്ക; ചുട്ടുകൊള്ളി; നിന്ദാസ്വഭാവം; കഠൊരം.

**Censorship**, *s.* ഒരു ഉദ്യൊഗം.

**Censurable**, *a.* കുററം പറയാകുന്ന, കുററപ്പെടുത്തത്തക്ക, ആക്ഷെപിക്കപ്പെടത്തക്ക; കുററമുള്ള.

**Censure**, *s.* ആക്ഷെപം, അധിക്ഷെപം, അപവാദം; അവഖ്യാതി, ദൂഷണം, ദൂഷ്യം, നിഷ്ഠുരം; കുററവിധി.

*To* **Censure**, *v. a.* കുററപ്പെടുത്തുന്നു, കുററം പിടിക്കുന്നു; ആക്ഷെപിക്കുന്നു, അധിക്ഷെപിക്കുന്നു, അപവാദം പറയുന്നു, നിഷ്ഠുരം പറയുന്നു, ദൂഷണം പറയുന്നു; ദുഷ്കീൎത്തിപ്പെടുത്തുന്നു; പരുഷം പറയുന്നു; കുററം ചുമത്തുന്നു.

**Censurer**, *s.* കുററം പിടിക്കുന്നവൻ, അപവാദക്കാരൻ, ആക്ഷെപം പറയുന്നവൻ.

**Cent**, *s.* നൂറ, ശതം.

*Five per cent.* നൂററിന അഞ്ചുവീതം.

**Centaur**, *s.* പാതി മനുഷ്യാകൃതിയും, പാതി കുതിരാകൃതിയും എന്ന ഊഹിക്കപ്പെട്ട ഒരു ഭീമശരീരി; ധനുരാശി.

**Centenary**, *s.* നൂറ എന്ന തുക.

**Centesimal**, *a.* നൂറാമത്തെ.

**Centennial**, *a.* നൂറ വൎഷം കൂടിയ.

**Centipede**, *s.* പഴുതാര, തൊട്ടാലൊട്ടി.

**Central**, *a.* മദ്ധ്യഭാഗത്തുള്ള, മദ്ധ്യപ്രദെശത്തൊട ചെൎന്ന, നടുവെയുള്ള.

**Centrally**, *ad.* നടുവെ, മദ്ധ്യസംബന്ധമായി.

**Centre**, *s.* മദ്ധ്യഭാഗം, മദ്ധ്യപ്രദെശം, മദ്ധ്യം, നടുവ.

*To* **Centre**, *v. a.* നടുവിൽ വെക്കുന്നു, മദ്ധ്യത്തിലാക്കുന്നു.

*To* **Centre**, *v. n.* തങ്ങുന്നു, തങ്ങിയിരിക്കുന്നു; തങ്ങിനില്ക്കുന്നു; ഊന്നുന്നു, ആശ്രയിക്കുന്നു; നടുവിൽ ഇരിക്കുന്നു.

**Centric**, **Centrical**, *a.* നടുവിലുള്ള, മദ്ധ്യെയുള്ള, മദ്ധ്യത്തിൽ വെക്കപ്പെട്ട.

**Centrifugal**, *a.* നടുവിൽനിന്ന തെറിച്ചുപൊകുന്ന, മദ്ധ്യത്തിൽനിന്ന മാറുന്ന.

**Centripetal**, *a.* നടുവിലൊട്ട നീങ്ങുന്ന.

**Centry**, *s.* കാവല്ക്കാരൻ, യാമകാവല്ക്കാരൻ.

**Centuple**, *a.* നൂറിരട്ടിയുള്ള, നൂറുമടങ്ങായുള്ള, നൂറുവീതമായുള്ള.

**Centurion**, *s.* നൂറുയൊദ്ധാക്കൾക്ക അധിപതി, നൂറുപെൎക്കു യജമാനൻ, ശതാധിപൻ.

**Century**, *s.* നൂറുവൎഷം, നൂറുസംവത്സരകാലം.

**Cerastes**, *s.* കൊമ്പുള്ള പാമ്പ.

**Cerate**, *s.* മെഴുകുകൊണ്ട ഉണ്ടാക്കപ്പെട്ട ഒരു വക മരുന്ന, കുഴമ്പ.

**Cerated**, *a.* മെഴുകിടപ്പെട്ട.

*To* **Cere**, *v. a.* മെഴുക പുരട്ടുന്നു, മെഴുകിടുന്നു.

**Cerecloth**, *s.* മെഴുകുശീല.

**Ceremonial**, *a.* കൎമ്മസംബന്ധമുള്ള; ആചാരമുറെക്കൊത്ത.

**Ceremonial**, *s.* കൎമ്മം; ആചാരമുറ; റൊമാസഭയിലുള്ള ക്രിയാവിധി.

**Ceremonious**, *a.* കൎമ്മസംബന്ധമുള്ള, ആചാരമുറകളുള്ള; ഉപചാരമുള്ള; കൎമ്മശീലമുള്ള, കൎമ്മശ്രദ്ധയുള്ള.

**Ceremoniously**, *ad.* അത്യാചാരമായി.

**Ceremoniousness**, *s.* ആചാരശീലം, അത്യാചാരശീലം.

**Ceremony**, *s.* അനുഷ്ഠാനം, കൎമ്മം; ആചാരം, ഉപചാരം.

**Certain**, *a.* കെവലം, നിജമായുള്ള, നിശ്ചയമുള്ള, നൂനം; ആവശ്യം; ഏതാനും, ചില; സംശയമില്ലാത്ത, സംശിതം, അസംശയം.

**Certainly**, **Certes**, *ad.* കെവലമായി, നിശ്ചയമായി, സംശയം കൂടാതെ, തെററ കൂടാതെ; സത്യമായി, നിസ്സംശയം.

**Coequal**, *a.* സമാസമമായുള്ള, ശരാശരിയായുള്ള.
**Coequality**, *s.* സമാസമത്വം, ശരാശരി.
*To* **Coerce**, *v. a.* അടക്കുന്നു, അമൎക്കുന്നു, നിരൊധിക്കുന്നു, വിരൊധം ചെയ്യുന്നു, തടുക്കുന്നു; മട്ടിടുന്നു, അതിരിടുന്നു.
**Coercible**, *a.* അടക്കതക്ക, അമൎക്കതക്ക, നിരൊധിക്കതക്ക.
**Coercion**, *s.* അടക്കം, അമൎച്ച, നിരൊധം, വിരൊധം.
**Coercive**, *a.* അടക്കാകുന്ന, അമൎക്കാകുന്ന, നിബന്ധിക്കുന്ന, വിരൊധിക്കുന്ന.
**Coessential**, *a.* സമപ്രകൃതിയുള്ള, എകസ്വഭാവമുള്ള, സമതത്വമുള്ള.
**Coeternal**, *a.* സമനിത്യമായുള്ള, സമശാശ്വതയുള്ള.
**Coeval**, *a.* സമവയസ്സായുള്ള, പ്രായമൊത്ത; എകകാലമായുള്ള.
*To* **Coexist**, *v. a.* എക കാലത്തിൽ വസിക്കുന്നു, എകകാലത്തിലിരിക്കുന്നു, കൂടെയിരിക്കുന്നു, സമജമായിരിക്കുന്നു.
**Coexistence**, *s.* എകകാലസ്ഥിതി, എകപ്രായത്തിലെ ഇരിപ്പ, ഒന്നിച്ചിരിപ്പ.
**Coexistent**, *a.* സമജമായുള്ള, എകകാലത്തുള്ള, കാലം ഒത്തിരിക്കുന്ന, ഒന്നിച്ചിരിക്കുന്ന.
**Coffee**, *s.* കാപ്പിക്കുരു.
**Coffee-house**, *s.* കാപ്പി വില്ക്കുന്ന സ്ഥലം.
**Coffer**, *s.* പണപ്പെട്ടി, ചെല്ലം.
*To* **Coffer**, *v. a.* പണപ്പെട്ടിയിൽ ദ്രവ്യം വെക്കുന്നു.
**Cofferer**, *s.* ചെല്ലം വിചാരിപ്പുകാരൻ.
**Coffin**, *s.* ശവപ്പെട്ടി.
*To* **Coffin**, *v. a.* ശവപ്പെട്ടിയിലാക്കുന്നു, ശവത്തെ പെട്ടിയിലാക്കിവെക്കുന്നു.
**Cog**, *s.* ചക്രത്തിന്റെ പല്ല.
**Cogency**, *s.* ബലം, ശക്തി, അധികാരം; ബൊധം.
**Cogent**, *a.* ബലമുള്ള, ശക്തിയുള്ള, എതിരിടാത്ത, ബൊധംവരുത്തുന്ന; തെളിയിക്കുന്ന.
**Cogglestone**, *s.* പൊടികല്ല, ചെറുകല്ല.
*To* **Cogitate**, *v. n.* നിരൂപിക്കുന്നു, നിനെക്കുന്നു, ചിന്തിക്കുന്നു.
**Cogitation**, *s.* നിരൂപണം, നിനവ, ചിന്തനം.
**Cogitative**, *a.* നിരൂപണമുള്ള, ചിന്തനമുള്ള.
**Cognate**, *a.* ബന്ധുത്വമുള്ള, സഹജം.
**Cognation**, *s.* സംബന്ധം, ബന്ധുത്വം, ദായാദിത്വം, സഹജന്മം.
**Cognition**, *s.* അറിവ, ജ്ഞാനം, ബൊധം.
**Cognitive**, *a.* അറിഞ്ഞുകൊള്ളുന്നതിന പ്രാപ്തിയുള്ള.
**Cognizable**, *a.* ശൊധന ചെയ്യാകുന്ന, വിസ്തരിക്കപ്പെടാകുന്ന, വിചാരിക്കപ്പെടുവാനുള്ള; അറിവാനുള്ള; മുൻപുണ്ടാകുന്ന.
**Cognizance**, *s.* ന്യായവിചാരണ, വിചാരം; അറിവ, മുൻപ; ഒരുത്തനെ അറിയുന്നതിനുള്ള അടയാളം.
**Cognomination**, *s.* തറവാട്ടുപെർ, വംശപ്പെർ; കൂട്ടിയപെർ.
*To* **Cohabit**, *v. a.* സ്ത്രീയും പുരുഷനുമായി കൂടിയിരിക്കുന്നു, ദമ്പതിമാരെ പൊലെ കൂടെ വസിക്കുന്നു; സഹവാസം ചെയ്യുന്നു, ഒന്നിച്ച പാൎക്കുന്നു; സംയൊഗിക്കുന്നു.
**Cohabitation**, *s.* ദമ്പതിമാരുടെ സഹവാസം; കൂടിയിരിപ്പ, സംഗമം, ഒന്നിച്ചുള്ള പാൎപ്പ.
**Coheir**, *s.* കൂട്ടവകാശി, സമാംശി.
**Coheiress**, *s.* കൂട്ടവകാശക്കാരി.
*To* **Cohere**, *v. n.* തമ്മിൽ പററുന്നു, കൂടിച്ചെരുന്നു; കൂടി യൊജിക്കുന്നു, സംയൊജിക്കുന്നു.
**Coherence**, *s.* തമ്മിൽപററ, സംബന്ധം, ചെൎച്ച, യൊജ്യത; പിണച്ചിൽ; യുക്തി; ഔചിത്യം.
**Coherent**, *s.* തമ്മിൽപററുന്ന, സംബന്ധമുള്ള, ചെൎച്ചയുള്ള, യൊജ്യതയുള്ള, പ്രതിവിരൊധമല്ലാത്ത.
**Cohesion**, *s.* തമ്മിൽ പററ, സംയൊജ്യത, സംബന്ധം, സംയൊഗം.
**Cohesive**, *a.* തമ്മിൽ പററുന്ന, സംയൊജിക്കുന്ന.
**Cohibit**, *v. a.* അടക്കുന്നു, തടുക്കുന്നു, ദമിപ്പിക്കുന്നു, നിരൊധിക്കുന്നു.
**Coif**, *s.* ശിരൊലങ്കാരം, ഒരു വക തൊപ്പി.
*To* **Coil**, *v. a.* ചുരുട്ടുന്നു, ചുററുന്നു, തിരികമടിയുന്നു, കയറ തിരികയാക്കി വളെക്കുന്നു; വളയമായി ചുരുട്ടുന്നു.
**Coil**, *s.* ചുരുണ; ചുരുൾ; ഇരെപ്പ; ആരവം, കലഹം, നിലവിളി, കലശൽ.
**Coin**, *s.* ഒരു മൂല, കൊണ.
**Coin**, *s.* നാണ്യം; ശമ്പളം.
*To* **Coin**, *v. a.* കമ്മിട്ടം അടിക്കുന്നു, നാണ്യം അടിക്കുന്നു; കള്ളമായിട്ട ഉണ്ടാക്കുന്നു, വ്യാജമായിട്ട ഉണ്ടാക്കുന്നു.
**Coinage**, *s.* കമ്മിട്ടം, കമ്മിട്ടമടി, കമ്മിട്ടച്ചിലവ; നാണ്യം; കള്ളകൌശലം, കള്ളത്രാണം, വ്യാജവൃത്തി, നൂതനപ്രയൊഗം.
*To* **Coincide**, *v. n.* യൊജിക്കുന്നു, തമ്മിൽ ചെരുന്നു, ഒക്കുന്നു; യൊജ്യതപ്പെടുന്നു, രഞ്ജിക്കുന്നു, ഇണങ്ങുന്നു, ഉടമ്പെടുന്നു, ഉൾപെടുന്നു.
**Coincidence**, *s.* യൊജ്യത, രഞ്ജനം;

സംയൊഗം; സന്ധി, സന്ധിപ്പ, പൊരുത്തം.

Coincident, *a.* യൊജ്യതയുള്ള, രണ്ടുമനമുള്ള, സന്ധിപ്പുള്ള, പൊരുത്തമുള്ള, ഒരു സമയത്ത സംഭവിക്കുന്ന.

Coiner, *s.* കമ്മിട്ടകാരൻ, നാണ്യമടിക്കുന്നവൻ; വ്യാജവൃത്തികാരൻ, കള്ളന്ത്രാണി, യന്ത്രി.

Coition, *s.* സംയൊഗം, രതം, പിണച്ചിൽ.

Coke, *s.* ഒരു ജാതി കരി, ഇരിന്നകരി.

Co'ander, *s.* അടച്ചുററി, അരിപ്പ, അരിയാട.

Colation, *s.* അടച്ചുററ, ഊററ, വാററുസ്സ്രുത്രം.

Cold, *a.* തണുപ്പുള്ള, കുളിരുള്ള, കുളിമ്മയുള്ള, ശീതമുള്ള; ചൊടിപ്പില്ലാത്ത, ചുണയില്ലാത്ത, ഉണൎച്ചയില്ലാത്ത; മന്ദമായുള്ള; അടക്കമുള്ള; ജഡതയുള്ള, അപ്രിയമുള്ള, സ്നെഹമില്ലാത്ത; സാവധാനമുള്ള.

Cold, *s.* തണുപ്പ, ശീതം, കുളിർ; കുളിമ്മ; ഉഷ്ണമില്ലായ്മ; ജലദൊഷം.

Coldly, *ad.* തണുപ്പായി, അജാഗ്രതയായി, അടക്കമായി.

Coldness, *s.* കുളിര, കുളിമ്മ, തണുപ്പ, അലിച്ചിൽ, ശീതളം, ശീതം; അടക്കം, ചുണയില്ലായ്മ, ജഡത, നിൎവിചാരം, താല്പൎയ്യക്കെട.

Colic, *or* Cholic, *s.* വയററുനൊവ, വാതഷൂല്ലാന്ത്രം, വയറുകടി, കൊളുത്ത, വിലക്കം.

*To* Collapse, *v. n.* തമ്മിൽ പററുന്നു, കൂടിച്ചെരുന്നു; ഒന്നിച്ചുവീഴുന്നു.

Collapsion, *s.* അടെവ, അടപ്പം; കൂടിച്ചെച്ച.

Collar, *s.* കഴുത്തിൽ കെട്ടുന്നപട്ട, കഴുത്തനാടാ; കണ്ഠവളയം, കണ്ഠാഭരണം; കണ്ഠഭൂഷ; കാറ; ഗ്രൈവെയകം; കഴുത്തവാറ; കുതിരയുടെ കഴുത്തിലിടുന്ന കട്ടങ്ങം.

*To slip the collar*, തലവലിക്കുന്നു, വൈഷമ്യത്തെ ഒഴിക്കുന്നു.

Collar-bone, *s.* കണ്ഠയസ്ഥി, കഴുത്തെല്ല.

*To* Collar, *v. a.* വസ്ത്രത്തിന്റെ കഴുത്തപ്പട്ടയിൽ പിടിക്കുന്നു, തൊണ്ടെക്ക പിടിക്കുന്നു; ചുരുട്ടുന്നു.

*To* Collate, *v. a.* ഒത്തുനൊക്കുന്നു; കൂട്ടിവായിക്കുന്നു; പുസ്തകങ്ങളിൽ കുറവവരാതെ ഇരിപ്പാൻ ശൊധന ചെയ്യുന്നു; ദാനം ചെയ്യുന്നു; കൊടുക്കുന്നു; പള്ളിയിടവക വിചാരത്തിൽ ആക്കുന്നു.

Collateral, *a.* ഭാഗത്തൊട്ട ഭാഗമായുള്ള; സമവഴിയുള്ള; സമമുള്ള; ഒരുപൊലെ സംബന്ധമുള്ള, ദായാദിയുള്ള; ചാച്ചയുള്ള; നെരെയല്ലാത്ത, വളഞ്ഞ; യൊജ്യതയുള്ള.

Collaterally, *ad.* ഭാഗത്തൊട ഭാഗമായി, സമമായി.

Collation, *s.* വരദാനം; സമ്മാനം, ഒത്തനൊട്ടം; ഭക്ഷണം, വിരുന്ന; പള്ളിയിടവകയിൽ സ്ഥാനം കൊടുക്കുക.

Collator, *s.* ഒത്തുനൊക്കുന്നവൻ; പള്ളിയിടവക സ്ഥാനം കൊടുക്കുന്നവൻ.

Colleague, *s.* കൂട്ടപ്രവൃത്തികാരൻ, കൂട്ടസഹായകാരൻ, പങ്കകാരൻ, സഹായി, തുണകാരൻ, കൂട്ടകാരൻ, സഹചാരി.

*To* Collect, *v. a.* കൂട്ടുന്നു, ഒന്നിച്ചുകൂട്ടുന്നു; കൂടെചെൎക്കുന്നു; സ്വരൂപിക്കുന്നു, ശെഖരിക്കുന്നു; ശെഖരമാക്കുന്നു; സമാഹരിക്കുന്നു; ഗ്രഹിക്കുന്നു; ഊഹിക്കുന്നു.

*To collect himself*, വിവശത തീരുന്നു.

Collect, *s.* പ്രാൎത്ഥനക്രമത്തിൽ ഒരു ചെറിയ പ്രാൎത്ഥന, അപെക്ഷ, പ്രാൎത്ഥന.

Collected, *part. & a.* കൂട്ടപ്പെട്ട, ഒരുമിച്ചുകൂട്ടപ്പെട്ട, കൂടെ ചെൎക്കപ്പെട്ട, സ്വരൂപിക്കപ്പെട്ട, ശെഖരിക്കപ്പെട്ട; ധീരതയുള്ള, ധൈൎയ്യമുള്ള, ചഞ്ചലമില്ലാത്ത.

Collectedness, *s.* ധീരത, നിശ്ശങ്ക, അഭയം.

Collectible, *a.* സ്വരൂപിക്കപ്പെടാകുന്ന, ഊഹിക്കപ്പെടാകുന്ന.

Collection, *s.* ശെഖരം, ശെഖരിപ്പ, കൂട്ടം, ചെരുമാനം; നിചയം, പിണ്ഡം, പുംഗം, പുഞ്ജം, ഒന്നിച്ചുചെൎക്കപ്പെട്ട വസ്തുക്കൾ; സ്വരൂപം; ഊഹം.

Collective, *a.* ശെഖരിക്കപ്പെട്ട, ശെഖരിക്കുതക്ക, ഒന്നിച്ചുചെൎക്കപ്പെട്ട; ചെൎക്കുതക്ക; കൂട്ടപ്പെട്ട, കൂടിയ, സ്വരൂപിക്കപ്പെട്ട.

Collectively, *ad.* എകമായി, ആകക്കൂടി, ആകപ്പാടെ; എല്ലാംകൂടി, ഒരുമിച്ച, പൊതുവിൽ.

Collector, *s.* രാജഭൊഗം മുതലായവ പിരിക്കുന്നവൻ, കൂട്ടിച്ചെൎക്കുന്നവൻ, ഒന്നിച്ചുകൂട്ടുന്നവൻ; ശെഖരിപ്പുകാരൻ, ചെരുമാനകാരൻ, സ്വരൂപിക്കുന്നവൻ.

College, *s.* പാഠകശാല, ശാസ്ത്രപാഠകശാല, മഠം, ആശ്രമം.

Collegian, *s.* ശാസ്ത്രപാഠകശാലയിൽ ഒരുത്തൻ.

Collegiate, *a.* പാഠകശാലയുള്ള; ശാസ്ത്രപാഠകശാല സംബന്ധമുള്ള.

Collet, *s.* മൊതിരത്തിന്റെ കുട, മൊതിരത്തിൽ കല്ലപതിക്കുന്ന ഇടം, മുകപ്പ.

*To* Collide, *v. n.* തമ്മിൽ മുട്ടുന്നു, കൂട്ടിമുട്ടുന്നു, കിടയുന്നു.

Collier, *s.* കല്ക്കരി കുഴിച്ചെടുക്കുന്നവൻ; കല്ക്കരിവില്ക്കുന്നവൻ; കരികപ്പൽ.

Collision, *s.* കൂട്ടിമുട്ട, തമ്മിൽ മുട്ട, കിട ച്ചിൽ, തട്ട.
*To* Collocate, *v. a.* വെക്കുന്നു, ഒരെട ത്തുവെക്കുന്നു, അടുക്കിവെക്കുന്നു, ആക്കി വെക്കുന്നു.
Collocation, *s.* വെപ്പ, അടുക്കിവെപ്പ, ഒ തുക്കിവെപ്പ.
Collocution, *s.* സംഭാഷണം, സല്ലാപം, സംസാരം, തമ്മിൽ പറയുക.
Colloquial, *a.* സാധാരണസംഭാഷണം സംബന്ധിച്ച, സല്ലാപ സംബന്ധമുള്ള, സംസാരത്തോട ചെൎന്ന.
Colloquy, *s.* സംഭാഷണം, സല്ലാപം, സംസാരം.
*To* Collude, *v. n.* വഞ്ചനയിൽ കൂടുന്നു, കള്ളക്കൂറിലുൾപ്പെടുന്നു, കള്ള ഉടമ്പടി യിൽ കൂടുന്നു.
Collusion, *s.* വഞ്ചനയുള്ള കൂടിവിചാരം, ചതിവ, കള്ളഉടമ്പടി; സ്നെഹവഞ്ചനം, വിശ്വാസഘാതകം.
Collusive, *a.* വഞ്ചകമായുള്ള, ചതിയായു ള്ള.
Collusory, *a.* രഹസ്യമായി വഞ്ചിക്കുന്ന, വിശ്വാസ വഞ്ചനയുള്ള.
Collyrium, *s.* അഞ്ജനം, മഷി.
Colon, *s.* മുക്കാൽ നിൎത്ത, [:] എന്ന അട യാളം; പെരുങ്കുടൽ.
Colonel, *s.* പട്ടാളത്തിലെ സെനാപതി, കൎണ്ണൽ.
Colonelship, *s.* കൎണ്ണലിന്റെ സ്ഥാനം.
Colonial, *a.* കുടിയിരുത്ത സംബന്ധി ച്ച.
*To* Colonise, *v. a.* ഒരു ദെശത്തിൽ കുടി യിരുത്തുന്നു, കുടിപാൎപ്പിക്കുന്നു, കുടിവെ ക്കുന്നു.
Colonization, *s.* കുടിയിരുത്തൽ, കുടി പാൎപ്പ, കുടിവെപ്പ.
Colonnade, *s.* തൂണുവരി, തൂണുനിര, വ ട്ടത്തിലുള്ള തൂണുനിര.
Colony, *s.* പരദെശത്തിൽ ചെന്ന പാൎക്കു ന്ന കുടികൾ, ഇരുത്തിയ കുടികൾ; കു ടിയിരുത്തിയ ഗ്രാമം, പുതുനഗരം.
Colorate, *a.* നിറം കയററീട്ടുള്ള, നിറമു ള്ള, കാച്ചിയ, നിറംപിടിപ്പിച്ച.
Coloration, *s.* നിറം കയററുന്ന വിദ്യ; വ ൎണ്ണനം.
Colorific, *a.* നിറം പിടിപ്പിക്കതക്ക.
Colour, *s.* കാച്ച; നിറം, വൎണ്ണം, ഛായം, ഛായൽ; രൂപം; രക്തപ്രസാദം; ഭാവം; മറവ; വെഷധാരണം; തരം; ലക്ഷം. *Colours*, കൊടി, വിരുതകൊടി.
*To* Colour, *v. a.* നിറം കയററുന്നു, വ ൎണ്ണമിടുന്നു, ഛായം പിടിപ്പിക്കുന്നു; വ ൎണ്ണിക്കുന്നു; ഒഴികഴിവുവരുത്തുന്നു; മറെ ക്കുന്നു; സ്തുതിച്ച പറയുന്നു. *v. n.* ലജ്ജ കൊണ്ട മുഖവൎണ്ണം മാറുന്നു.
Colourable, *a.* നിറം കയററാകുന്ന, വ ൎണ്ണിക്കാകുന്ന, വൎണ്ണനീയം.
Coloured, *part.* നിറം കയററിയ; ഛാ യം പിടിപ്പിക്കപ്പെട്ട, പലനിറമായുള്ള, വൎണ്ണിതം.
Colouring, *s.* നിറം കയററ, ഛായം ക യററുന്ന വിദ്യ; വൎണ്ണനം; ചിത്രമെഴുത്ത, ചിത്രലെഖനം.
Colourist, *s.* നിറം കയററുന്നവൻ, ഛാ യക്കാരൻ; വൎണ്ണിക്കുന്നവൻ; വൎണ്ണിച്ച പറ യുന്നവൻ.
Colourless, *a.* ഛായമില്ലാത്ത, വൎണ്ണമില്ലാ ത്ത, തെളിവുള്ള, സ്വഛമായുള്ള.
Colt, *s.* ആണ്കുതിര കുട്ടി, ആണ്കഴുതക്കുട്ടി; ദുൎബുദ്ധിയുള്ള ബാലൻ.
Colter, *s.* കൊഴു.
Coltish, *a.* ഉല്ലാസമുള്ള.
Column, *a.* തൂണ, ഉരുണ്ടതൂണ, തൂണുവ രി; അണിവകുപ്പ, അണിനിര; സെന യിൽ ഒരു പാൎശ്വം, പംക്തി; പത്തി; പു സ്തകത്തിൽ ഒരു പത്തി.
Coma, *s.* നിദ്രാമയക്കം.
Comate, *s.* കൂട്ടുകാരൻ, സഖി, ചങ്ങാതി, തുണ.
Comatose, *a.* നിദ്രാമയക്കമുള്ള, ഉറക്കംതൂ ക്കുന്ന.
Comb, *s.* ചീപ്പ, ഒരംതി, ഒരംകൊള്ളി; കൊ ഴിപ്പ; തെൻകട്ട, തെൻകൂട.
*To* Comb, *v. a.* ചീകുന്നു, ചിക്കുന്നു.
Comb-maker, *s.* ചിപ്പുണ്ടാക്കുന്നവൻ.
*To* Combat, *v. a. & n.* പൊരാടുന്നു; ശ ണ്ഠയിടുന്നു, യുദ്ധംചെയ്യുന്നു; നെരിടുന്നു, എതിരിടുന്നു, അങ്കംപിടിക്കുന്നു.
Combat, *s.* പൊരാട്ടം, പൊർ, ശണ്ഠ, യു ദ്ധം, ദ്വന്ദ്വയുദ്ധം.
Combatant, *s.* പൊരുകാരൻ, പൊരാളി, യൊദ്ധാവ, ദ്വന്ദ്വയൊദ്ധാവ; ശണ്ഠപ്രി യൻ, മല്ലൻ.
Combination, *s.* യൊഗം, യൊഗക്കെട്ട, കൂട്ടിക്കെട്ട, ഇണച്ചുകെട്ട; സന്ധി, സ ന്ധാനം, സംബന്ധം, ബന്ധുത്വം, സാഹ തി; ഒന്നിപ്പ, ഐകമത്യം.
*To* Combine, *v. a.* ഒന്നിച്ചുകൂട്ടുന്നു, ചെൎക്കു ന്നു, കൂട്ടിച്ചെൎക്കുന്നു; ഇണെക്കുന്നു, ഒന്നി ച്ച പിണെക്കുന്നു; സമാഹരിക്കുന്നു, സ ന്ധിക്കുന്നു, ഒന്നിക്കുന്നു, കൂട്ടിക്കെട്ടുന്നു.
*To* Combine, *v. n.* ഒന്നിച്ചുകൂടുന്നു, ത മ്മിൽ ചെരുന്നു, കൂടിച്ചെരുന്നു: ഇണങ്ങു ന്നു, ഒന്നിച്ച പിണെയുന്നു; ഒന്നായി കൂ ടുന്നു, ഒന്നിക്കുന്നു, ഐകമത്യമാകുന്നു,

Combined, *part.* ഒന്നിച്ചുകൂട്ടപ്പെട്ട, കൂട്ടിചെൎക്കപ്പെട്ട, ഇണെക്കപ്പെട്ട.

Combining, *s.* സമാഹരണം, കൂട്ടിച്ചെൎച്ച.

Combustible, *a.* അഗ്നിബാധികത്തക്ക, ദഹിക്കതക്ക, തീപിടിക്കതക്ക, അഗ്നിക്കിരയാകത്തക്ക, വെകത്തക്ക.

Combustion, *s.* ദഹനം, അഗ്നിദാഹം; വെവ; കലഹം.

*To* Come, *v. n.* വരുന്നു, എത്തുന്നു, ആഗമിക്കുന്നു; ഉണ്ടാകുന്നു, സംഭവിക്കുന്നു, ഭവിക്കുന്നു, അടുക്കുന്നു, തിരുന്നു, പ്രാപിക്കുന്നു, ആയിത്തീരുന്നു, ശീലംവരുന്നു, അഭിപ്രായസാദ്ധ്യമുണ്ടാകുന്നു, തല്ക്കാലത്തകൂടെയുണ്ടായിരിക്കുന്നു, വിടാതിരിക്കുന്നു, മാറാതിരിക്കുന്നു, ഫലിക്കുന്നു, ഇടവിട്ടിരിക്കുന്നു.

*To come about,* സംഭവിക്കുന്നു, ഭവിക്കുന്നു; മാറിവരുന്നു.

*To come after,* പിന്നാലെ വരുന്നു.

*To come again,* തിരിച്ചുവരുന്നു.

*To come at,* എത്തിപ്പിടിക്കുന്നു; ലഭിക്കുന്നു, കിട്ടുന്നു.

*To come by,* ലബ്ധിയാകുന്നു.

*To come in,* പ്രവെശിക്കുന്നു, സമ്മതിക്കുന്നു; നടപ്പാകുന്നു, വരവുണ്ടാകുന്നു, ലാഭമുണ്ടാകുന്നു, സമൃദ്ധിയാകുന്നു.

*To come in for,* സമയത്തഎത്തുന്നു.

*To come into,* കൂട്ടുകൂടുന്നു, ഇണെക്കുന്നു; സമ്മതിക്കുന്നു, ചെരുന്നു.

*To come near,* അടുക്കുന്നു, ശരിയാകുന്നു.

*To come of,* ഉത്ഭവിക്കുന്നു, ജനിക്കുന്നു; കാരണവശാലുണ്ടാകുന്നു.

*To come off,* തെറ്റിപ്പൊകുന്നു, നീങ്ങുന്നു: തീൎച്ചവരുന്നു.

*To come off from,* വിട്ടുമാറുന്നു, വിടുന്നു.

*To come on,* നന്നായ്വരുന്നു, മുമ്പൊട്ടുവരുന്നു; പൊക്കണയുന്നു, നെരിടുന്നു; വളരുന്നു, വലിയതാകുന്നു.

*To come over,* ആവൎത്തിക്കുന്നു; മത്സരിക്കുന്നു; പതഞ്ഞുപൊങ്ങുന്നു.

*To come out,* വെളിപ്പെടുന്നു, പ്രസിദ്ധമാകുന്നു, വിസ്താരത്തിൽതെളിയുന്നു.

*To come out with,* ഇടകൊടുക്കുന്നു.

*To come to,* സമ്മതിക്കുന്നു; ആകത്തുകകൂടുന്നു.

*To come to himself,* സ്വബൊധംവീഴുന്നു.

*To come to pass,* സംഭവിക്കുന്നു, ആയിതീരുന്നു.

*To come up,* മുളെക്കുന്നു.

*To come up to,* പൊങ്ങുന്നു, കയറുന്നു, എത്തുന്നു.

*To come up with,* എത്തുന്നു, ഒപ്പമെത്തുന്നു, ഒടിപ്പിടിക്കുന്നു.

*To come upon,* എതിൎക്കുന്നു, ആക്രമിക്കുന്നു.

*To come,* ഭവിഷ്യകാലത്ത, മെലാൽ.

Comedian, *s.* കളിക്കാരൻ, വെഷക്കാരൻ, വെഷധാരി, നാടകക്കാരൻ, കൂത്താടി, കഥകളിക്കാരൻ, നാട്യക്കാരൻ, വെഷക്കാരി.

Comedy, *s.* കഥകളി, വെഷം, നാടകം, കൂത്താട്ടം.

Comeliness, *s.* അഴക, ചന്തം, ചാരുത്വം, കാന്തി, ഭംഗി; യൊഗ്യത, കമനീയത, ലക്ഷണം.

Comely, *a.* അഴകുള്ള, ചന്തമുള്ള, ചാരുത്വമുള്ള, കാന്തിയുള്ള, ഭംഗിയുള്ള, യൊഗ്യതയുള്ള, സലക്ഷണം.

Comely, *ad.* ചന്തമായി, ഭംഗിയായി, യൊഗ്യതയായി, ലക്ഷണമായി.

Comer, *s.* വരുന്നവൻ, വരത്തൻ, ആഗതൻ.

Comet, *s.* ധൂമകെതു, വാൽനക്ഷത്രം, അഗ്ന്യുല്പാതം.

Comfit, *s.* മധുരദ്രവ്യം.

*To* Comfort, *v. a.* ആശ്വാസിപ്പിക്കുന്നു; ആറുന്നു, തണുപ്പിക്കുന്നു, അനുനയപ്പെടുത്തുന്നു; ശമിപ്പിക്കുന്നു, ആദരിക്കുന്നു, സന്തൊഷിപ്പിക്കുന്നു; ധൈൎയ്യപ്പെടുത്തുന്നു, ദൃഢപ്പെടുത്തുന്നു, ബലപ്പെടുത്തുന്നു.

Comfort, *s.* ആശ്വാസം, ആററൽ, തണുപ്പ; അനുനയം, ശമനം; ആദരം, ആദരവ, ഉതവി, സന്തൊഷം, ധൈൎയ്യം, സൌഖ്യം.

Comfortable, *a.* ആശ്വാസമുള്ള, ആശ്വാസകരമായുള്ള, തണുപ്പുള്ള; ശമനമുള്ള, സന്തൊഷമുള്ള, സുഖകരമായുള്ള; ചെലുള്ള, ലഘുവായുള്ള.

Comfortably, *ad.* ആശ്വാസമായി, ആശ്വാസകരമായി, സന്തൊഷമായി, സുഖകരമായി, ചെലായി.

Comforter, *s.* ആശ്വാസിപ്പിക്കുന്നവൻ, ആദരിക്കുന്നവൻ, സന്തൊഷിപ്പിക്കുന്നവൻ; ആശ്വാസപ്രദൻ.

Comfortless, *a.* ആശ്വാസമില്ലാത്ത, അനാശ്വാസമുള്ള, ആദരമില്ലാത്ത, സൌഖ്യകെടുള്ള, സുഖകെടുള്ള, സന്തൊഷകെടുള്ള.

Comic, *a.* ചിരിപ്പിക്കുന്ന, പൊറാട്ടുള്ള, കഥകളിസംബന്ധിച്ച, ഫലിതമായുള്ള, ചിരിയുണ്ടാകുന്ന.

Comical, *a.* ഉല്ലാസപ്പെടുത്തുന്ന, മൊദമുള്ള, പൊറാട്ടുള്ള, കഥകളിസംബന്ധിച്ച, ഫലിതമായുള്ള.

Coming, *s.* വരവ, ആഗമനം, ആഗതി.
Coming-in, *s.* വരവ, മുതൽവരവ.
Comity, *s.* ആചാരം, ഉപചാരം, മൎയ്യാദ.
Comma, *s.* കാൽനിൎത്ത, (,) എന്ന രെഖ.
*To* Command, *v. a.* കല്പിക്കുന്നു, നിയൊഗിക്കുന്നു; ആജ്ഞാപിക്കുന്നു; ശാസിക്കുന്നു, നിൎദ്ദെശിക്കുന്നു; ഭരിക്കുന്നു, നടത്തിക്കുന്നു, വിചാരിക്കുന്നു; അടക്കുന്നു, കാൎയ്യയിൽ ഉൾപ്പെടുത്തുന്നു.
*To* Command, *v. n.* അധികാരപ്പെട്ടിരിക്കുന്നു, ആധിപത്യത്തൊടിരിക്കുന്നു.
Command, *s.* ആജ്ഞ, ആധിപത്യം, അധികാരം, വരുതി; ശാസ്തി, കല്പന, നിയൊഗം, ആജ്ഞാപനം, ശാസനം, നിൎദ്ദെശം; ഉത്തരവ, അനുജ്ഞ; ശക്തി, നൊട്ടം.
Commander, *s.* അധികാരി, അധിപതി, മെധാവി; ആജ്ഞാപിക്കുന്നവൻ, ശാസിതാവ, ശാസ്താവ; കല്പനകൎത്താവ, നാഥൻ, പ്രമാണി, തലവൻ, നായകൻ, അഗ്രെസരൻ; ഇടിതടി; ശസ്ത്രം.
Commandment, *s.* കല്പന, പ്രമാണം, നിൎദ്ദെശം, ആജ്ഞ, ശാസനം.
Commemorable, *a.* ഒൎമ്മനിൎത്തതക്ക, ജ്ഞാപകപ്പെടുത്തതക്ക.
*To* Commemorate, *v. a.* ഒൎമ്മനിൎത്തുന്നു, ജ്ഞാപകം വരുത്തുന്നു; അറിവ കുറിക്കുന്നു; കൊണ്ടാടുന്നു, ആചരിക്കുന്നു, പ്രശംസിക്കുന്നു.
Commemoration, *s.* നടന്നകാൎയ്യത്തെ കുറിച്ച വരസ്യമായുള്ള ആചരണം, കൊണ്ടാട്ടം, കീൎത്തനം, പ്രശംസനം; ആഘൊഷം.
Commemorative, *a.* ഒൎമ്മെക്കായുള്ള, ജ്ഞാപകത്തിനുള്ള.
*To* Commence, *v. a. & n.* തുടങ്ങുന്നു, ആരംഭിക്കുന്നു, പ്രാരംഭിക്കുന്നു, ഉപക്രമിക്കുന്നു; കൊപ്പിടുന്നു; ഉത്ഭവിക്കുന്നു.
Commencement, *s.* ആരംഭം, തുടസ്സം, തുടക്കം, ഉപക്രമം, ഉത്ഭവം, പ്രസ്താവന, അത്യാദാനം; സമാരംഭം.
*To* Commend, *v. v.* പുകഴ്ത്തുന്നു, പ്രശംസിക്കുന്നു; നന്ദിക്കുന്നു; കീൎത്തിപ്പെടുത്തുന്നു, വിശെഷതപ്പെടുത്തുന്നു, ഭരമെല്പിക്കുന്നു.
Commendable, *a.* പുകഴ്ത്തതക്ക, പ്രശംസിക്കത്തക്ക, നന്ദിക്കതക്ക, പ്രശംസിക്കാകുന്ന, പ്രശംസനീയം.
Commendably, *ad.* പുകഴ്ചയായി, പ്രശംസെക്കു യൊഗ്യമായി.
Commendation, *s.* പുകഴ്ച, പ്രശംസനം, നന്ദി, ശ്ലാഘം, സ്തുതി, വാഗ്സഹായം.
Commendatory, *a.* പുകഴ്ചയുള്ള, പ്രശംസയുള്ള, സ്തുതിയുള്ള, കീൎത്തിയുള്ള, വാഗ്സഹായമുള്ള.
Commender, *s.* പ്രശംസകാരൻ, സ്തുതിക്കുന്നവൻ, വാഗ്സഹായക്കാരൻ.
Commensurability, *s.* സമം, തുല്യയളവ, ഒത്തകണക്ക, സമാസമം, ശരിയളവ.
Commensurable, *a.* ഒത്തകണക്കുള്ള, ശരിയളവുള്ള.
Commensurableness, *s.* തുല്യകണക്ക, ശരിയളവ.
*To* Commensurate, *v. a.* ശരിയളവാക്കുന്നു.
Commensurate, *a.* ശരിയളവുള്ള, തുല്യം, സമാസമമുള്ള.
Commensuration, *s.* തുല്യയളവാക്കുക.
*To* Comment, *v. n.* വ്യാഖ്യാനം ചെയ്യുന്നു, വ്യാഖ്യാനിക്കുന്നു, വിസ്തരിച്ച പറയുന്നു, വ്യാഖ്യാനം എഴുതുന്നു.
Comment, *s.* വ്യാഖ്യാനം, നിബന്ധം.
Commentary, *s.* പുസ്തകവ്യാഖ്യാനം, വ്യാഖ്യാനം, നിബന്ധം, ഭാഷ്യം.
Commentator, *s.* വ്യാഖ്യാനക്കാരൻ, ചൂൎണ്ണികൃത്ത, ഭാഷ്യക്കാരൻ.
Commerce, *s.* വ്യാപാരം, കച്ചവടം, വൎത്തകം, വാണിയം.
*To* Commerce, *v. n.* സംസൎഗ്ഗം ചെയ്യുന്നു, പരിചയം പിടിക്കുന്നു, വ്യാപാരം തുടങ്ങുന്നു.
Commercial, *a.* വ്യാപാരമുള്ള, വ്യാപാരത്തൊടു ചെൎന്ന, വൎത്തകസംബന്ധമുള്ള, കച്ചവടമുള്ള.
Commigrate, *v. n.* മറുദെശത്തിലെക്കു കൂട്ടൊടെ പുറപ്പെട്ടുപൊകുന്നു, മറുദെശത്തിൽ കൂട്ടൊടെ ഇരിപ്പാൻ പൊകുന്നു.
Commination, *s.* ഭയനിൎദ്ദെശം, ഭീഷണി.
*To* Commingle, *v. a.* കൂട്ടികലൎത്തുന്നു, കൂട്ടിച്ചെൎക്കുന്നു; സമ്മിശ്രമാക്കുന്നു, അനുസന്ധിക്കുന്നു.
*To* Commingle, *v. n.* കൂടികലരുന്നു, കൂടിച്ചെരുന്നു; സമ്മിശ്രമാകുന്നു.
*To* Comminute, *v. a.* പൊടിക്കുന്നു, പൊടിയാക്കുന്നു, ചൂൎണ്ണിക്കുന്നു.
Comminution, *s.* പൊടിക്കുക, പൊടിമാനം, ചൂൎണ്ണനം.
*To* Commiserate, *v. a.* പരിതപിക്കുന്നു, കരുണചെയ്യുന്നു, കരുണാകടാക്ഷമുണ്ടാകുന്നു, കനിവുണ്ടാകുന്നു.
Commiseration, *s.* കരുണ, കരുണാകടാക്ഷം, കനിവ, പരിതാപം.
Commissary, *s.* ആൾപെർ, കാൎയ്യച്ചുമതലക്കാരൻ, അധികാരി, വിശ്വാസ്യൻ; ഒരുത്തന പകരം കാൎയ്യം നടത്തിക്കുന്ന

വൻ; പട്ടാളത്തിന വെണ്ടുന്നതൊക്കെയും ശെഖരിച്ചുകൊടുക്കുന്ന ഉദ്യൊഗസ്ഥൻ.

Commission, *s.* കൊടുത്ത അധികാരം, കിട്ടിയ അധികാരം, ചുമതല, അധികാരം, ആധിപത്യം, കല്പന, നിയൊഗം, ഉദ്യൊഗം, വിശ്വാസ്യത, ഭരമെല്പ; ചെയ്യുക, പ്രവൃത്തി, ക്രിയ; കമ്മീശൻപണം.

*To* Commission, *v. a.* അധികാരം കൊടുക്കുന്നു, കല്പനകൊടുക്കുന്നു, അധികാരം കൊടുത്ത അയക്കുന്നു; ഭരമെല്പിക്കുന്നു, ചുമതലപ്പെടുത്തുന്നു.

Commissioner, *s.* അധികാരി, കാൎയ്യച്ചുമതലക്കാരൻ, കല്പന ലഭിച്ചവൻ.

*To* Commit, *v. a.* ചെയ്യുന്നു, എല്പിക്കുന്നു, കാവലിലെല്പിക്കുന്നു; ഭരമെല്പിക്കുന്നു, ; സൂക്ഷിച്ചുവെക്കുന്നു; കാരാഗ്രഹത്തിലാക്കുന്നു; വശമാക്കുന്നു ; തെറ്റുചെയ്യുന്നു.

Commitment, *s.* കാരാഗ്രഹത്തിലാക്കുക; കാരാഗ്രഹത്തിലാക്കുന്നതിനുള്ള കല്പന.

Committee, *s.* വിചാരണകൎത്താക്കന്മാരായി എല്പെട്ടവർ, വിചാരണസംഘം.

Committer, *s.* ചെയ്യുന്നവൻ; കാരാഗ്രഹത്തിൽ ആക്കുന്നവൻ.

Committable, *a.* ചെയ്യാകുന്ന; എല്പിക്കാകുന്ന.

*To* Commix, *v. a.* കൂട്ടികലൎത്തുന്നു, കൂട്ടിച്ചെൎക്കുന്നു, സമ്മിശ്രമാക്കുന്നു.

Commixion, *s.* കൂട്ടികലൎപ്പ്, ചെരുമാനം, ചെരുവ, സമ്മിശ്രം.

Commixture, *s.* കൂട്ടികലൎപ്പ്, കലൎച്ച, സമ്മിശ്രം.

Commodious, *a.* ഉപയൊഗമുള്ള, സൌഖ്യമുള്ള, തക്ക, ആസ്ഥാനമുള്ള, പാങ്ങുള്ള, വാസൊചിതമുള്ള.

Commodiousness, *s.* ഉപയൊഗം, സൌഖ്യം; തക്ക, പാങ്ങ, വാസൊചിതം.

Commodity, *s.* ഉപകാരം, പ്രയൊജനം, ആദായം; ഉപയൊഗം ; പാങ്ങ ; ചരക്ക.

Commodore, *s.* യുദ്ധകപ്പലുകളിൽ ഒരു അധിപതി, പ്രമാണി.

Common, *a.* സാധാരണമായുള്ള, പൊതുവിലുള്ള ; സാമാന്യമുള്ള; മദ്ധ്യമമായുള്ള; കീഴ്ത്തരമായുള്ള; ഹീനമായുള്ള, പരസ്യമായുള്ള, നടപ്പായുള്ള, പതിവായുള്ള, കൂടക്കൂടെ ഉണ്ടാകുന്ന.

Common, *s.* മൈതാനനിലം, നെടുമ്പറമ്പ, തകിടി.

Commonality, *s.* സാമാന്യ ജനസംഘം, ജനം.

Commoner, *s.* സാമാന്യൻ, പ്രാകൃതൻ, സാമാന്യ മനുഷ്യരിൽ ഒരുത്തൻ; വിദ്യാൎത്ഥി; രണ്ടാമത്തെ ആലൊചന സംഘത്തിൽ ഒരുത്തൻ.

Commonly, *ad.* സാധാരണമായി, സമാന്യെന, നടപ്പായി, പതിവായി.

Commonness, *s.* സാധാരണം, പൊതുവിലുള്ളത, നടപ്പ, രൂഢി.

Common-place, *a.* സാമാന്യമുള്ള, അപൂൎവമല്ലാത്ത.

Commons, *s. pl.* ജനങ്ങൾ, പൊതുവിലുള്ള ജനം; പാർലമെന്തിൽ കീഴാലൊചനസഭ; പൊതുവിലുള്ള ആഹാരം, ഭക്ഷണം.

Common-wealth, *s.* അരാജകമായുള്ള രാജ്യം, ജനങ്ങൾ ഒത്തുകൂടി ഭരിക്കുന്ന ദെശം.

Commotion, *s.* അമളി, കലഹം, കലാപം, ഇളക്കം, അനക്കം, പ്രകൊപം; സംഭ്രമം, പരിഭ്രമം, ചഞ്ചലം, മനൊചാഞ്ചല്യം.

*To* Commove, *v. a.* അമളിപ്പിക്കുന്നു, കലഹിപ്പിക്കുന്നു, അനക്കുന്നു, കലാപപ്പെടുത്തുന്നു.

*To* Commune, *v. n.* തമ്മിൽ സംസാരിക്കുന്നു, സംസൎഗ്ഗം ചെയ്യുന്നു, സല്ലാപിക്കുന്നു.

Communicable, *a.* കൊടുക്കാകുന്ന, അറിയിക്കാകുന്ന; പങ്കുകൊടുക്കപ്പെടാകുന്ന.

Communicant, *s.* കൎത്താവിന്റെ രാത്രിഭക്ഷണത്തെ കൈക്കൊള്ളുന്നവൻ.

*To* Communicate, *v. a.* അറിയിക്കുന്നു, വിവരമായി പറയുന്നു; കൊടുക്കുന്നു, വിഭാഗിച്ചുകൊടുക്കുന്നു.

*To* Communicate, *v. n.* സംസൎഗ്ഗം ചെയ്യുന്നു; ഐക്യതപ്പെടുന്നു; കൎത്താവിന്റെ രാത്രിഭക്ഷണത്തെ കൈക്കൊള്ളുന്നു; രാത്രിഭക്ഷണത്തിൽ കൂടുന്നു; തമ്മിൽചെൎന്നിരിക്കുന്നു; കൂടെക്കൂടുന്നു, വഴിയുണ്ടാകുന്നു.

Communication, *s.* സംസാരം; സംസൎഗ്ഗം; സംഭാഷണം; അറിയിക്കുക; സംബന്ധം, വഴി, ഇടവഴി.

Communicative, *a.* കാൎയ്യങ്ങളെ അറിയിക്കുന്നതിന ശീലമുള്ള; വിഭാഗിച്ചു കൊടുക്കുന്നതിന ശീലമുള്ള, ദാനശീലമുള്ള.

Communion, *s.* സംസൎഗ്ഗം, ഐക്യത, ഐകമത്യം, സമ്മെളനം, ചെൎച്ച; അന്യൊന്യത; സംബന്ധം, അന്യൊന്യക്കെട്ട; കൎത്താവിന്റെ അത്താഴം, ശുദ്ധമുള്ള രാത്രിഭക്ഷണം.

Community, *s.* സംഘജനം, സാധാരണജനം; പൊതുവിലുള്ള അനുഭവം; സ്നെഹബന്ധം; കൂട്ടം; സാധാരണം; മെളനം.

Commutable, *a.* തമ്മിൽ മാറ്റാകുന്ന, മാറ്റതക്ക, മാറതക്ക, വ്യത്യാസം വരുത്താകുന്ന.

Commutation, *s.* മാററം, വ്യത്യാസം; തമ്മിലുള്ള മാററം, പരസ്പരമാററം; ദ്രവ്യം കൊണ്ടുള്ള മീൾച്ച.

Commutative, *a.* തമ്മിൽ മാററതക്ക, മാററതക്ക; വ്യത്യാസം വരുത്തതക്ക, മാററമുള്ള.

*To* Commute, *v. a.* തമ്മിൽ മാററുന്നു, പരസ്പരം മാററുന്നു; ദ്രവ്യംകൊണ്ടു മീളുന്നു.

*To* Commute, *v. n.* പ്രായശ്ചിത്തം ചെയ്യുന്നു.

Commutual, *a.* പരസ്പരം, അന്യോന്യമായുള്ള.

Compact, *s.* ഉടമ്പടി, പ്രതിജ്ഞ, നിയമം; ബന്ധുകെട്ടു, കെട്ടുപാട.

*To* Compact, *v. a.* ഇടുക്കുന്നു, ഒതുക്കുന്നു, അടുക്കുന്നു, അമുക്കുന്നു, അമുക്കികെട്ടുന്നു; ചുരുക്കുന്നു; ഉടമ്പടി ചെയ്യുന്നു, ബന്ധുകെട്ടുണ്ടാക്കുന്നു, കൂട്ടിച്ചെൎക്കുന്നു, ചട്ടമാക്കുന്നു.

Compact, *a.* ചെന്ന, ഉറപ്പുള്ള, കട്ടിയുള്ള, ഒതുക്കമുള്ള, ഇടുക്കമുള്ള, അമുക്കമുള്ള, അടുപ്പമുള്ള, തിങ്ങിയ; കെട്ടുപാടുള്ള; ചുരുക്കമുള്ള, തിട്ടമുള്ള.

Compactly, *ad.* ഉറപ്പായി, ഇടുക്കമായി, ഒതുക്കമായി, ചുരുക്കമായി; ഭംഗിയായി.

Compactness, *s.* ഇടുക്കം, ഒതുക്കം, അടുക്കം, അമുക്കം, കട്ടി.

Companion, *s.* തൊഴൻ, (*fem.* തൊഴി,) അനുചാരി, സഹചാരി, അനുഗാമി, തുണക്കാരൻ, കൂട്ടുകാരൻ, സഖി, കൂട്ടാളി, ചങ്ങാതി.

Companionable, *a.* തൊഴ്മയുള്ള, തുണയുള്ള, സഖിത്വമുള്ള.

Companionship, *s.* തൊഴ്മ, കൂട്ടായ്മ, സഖിത്വം, ചങ്ങാതിത്വം, കൂട്ടു, സഹചൎയ്യ.

Company, *s.* ജനക്കൂട്ടം, സംഘം, സമൂഹം, സമൂഹക്കാർ, കൂട്ടുകെട്ടു, സ്നെഹക്കെട്ടു; സാഹിത്യം, സഖ്യം, സഖിത്വം, ഐക്യത; സംയൊഗം; അന്യോന്യബന്ധം; ആയുധക്കൂട്ടം, കൂട്ടായ്മ, സഹവാസം, സമ്മെളനം; പന്തി, പന്തിഭൊജനം.

*To bear company,* സഹവാസംചെയ്യുന്നു.

*To keep company,* ഉല്ലാസസ്ഥലങ്ങളിലെക്ക കൂടക്കൂടെ ചെല്ലുന്നു, കൂട്ടുകൂടുന്നു, കൂടൊടെ നടക്കുന്നു.

Comparable, *a.* ഉപമെയം, ഉപമിക്കപ്പെടുതക്ക, സദൃശമാകുതക്ക, സാമ്യമായുള്ള, ഒരംടുള്ള.

Comparative, *a.* ഉപമെയമായുള്ള, ഒപ്പിക്കാകുന്ന, താരതമ്യമായുള്ള.

Comparatively, *ad.* സാദൃശമായി, ഒപ്പിച്ച.

*To* Compare, *v. a.* ഉപമിക്കുന്നു, സദൃശമാക്കുന്നു, ഒപ്പിക്കുന്നു, ഒപ്പിച്ചുനൊക്കുന്നു; ഒത്തുനൊക്കുന്നു, കൂട്ടിനൊക്കുന്നു; താരതമ്യം നൊക്കുന്നു, ഒരംടാക്കുന്നു, ശരിയിടുന്നു.

Comparison, *s.* ഉപമാനം, ഉപമ, സാദൃശ്യം, സാമ്യം, താരതമ്യം, ഉപമാലങ്കാരം, ഒരംട; ഒത്തനൊട്ടം, കൂട്ടിനൊക്കുക.

*To* Compart, *v. a.* വിഭാഗിക്കുന്നു, വകുക്കുന്നു, കള്ളിതിരിക്കുന്നു, വാരംകൊരുന്നു.

Compartment, *s.* വിഭാഗം, വകുപ്പു, അംശം; കള്ളി, വാരം.

*To* Compass, *v. a. & n.* വളെക്കുന്നു, ചുററിവളെക്കുന്നു, വൃത്തമായി വളെക്കുന്നു; ലംഘിക്കുന്നു; വലംവെക്കുന്നു, ചുററി സഞ്ചരിക്കുന്നു; കെട്ടിപ്പിടിക്കുന്നു; ഒരുത്തന്റെ പ്രാണഹാനി വിചാരിക്കുന്നു.

Compass, *s.* ചക്രം, വൃത്തം, വളെപ്പു, വളവ, ചുററളവ; ഇട, അതൃത്തി, കാലവട്ടം, ശബ്ദവൃത്തം; വൃത്തം വീശുന്ന കരു; കാന്തസൂചിപെട്ടി, വടക്കനൊക്കി.

Compassion, *s.* കരുണ, കാരുണ്യം, ദയ, കൃപ, കനിവ, മനസ്സുരുക്കം, പരിതാപം, അലിവ, മനസ്സലിവ, ആൎദ്രത, ആൎദ്രബുദ്ധി, അനുകമ്പം, അനുക്രൊശം.

Compassionate, *a.* കരുണയുള്ള, കനിവുള്ള, ദയയുള്ള, ആൎദ്രബുദ്ധിയുള്ള, മനസ്സലിവുള്ള.

Compassionately, *ad.* കരുണയൊടെ, കനിവായി, ദയയൊടെ, കൃപയൊടെ.

Compatibility, *s.* അചാപല്യം, സ്ഥിരത; ചെൎച്ച, യൊജ്യത, യൊഗ്യത.

Compatible, *a.* പ്രതിവിരൊധമില്ലാത്ത, കൂടിച്ചെരുന്ന, അനുഗുണമായുള്ള, ചെൎച്ചയുള്ള, ഉചിതമായുള്ള, യൊജ്യതയുള്ള, യൊഗ്യമായുള്ള.

Compatibly, *ad.* ചെൎച്ചയായി, ഉചിതമായി, യൊജ്യതയൊടെ.

Compatriot, *s.* സ്വദെശി, ഒരു നാട്ടിൽ തന്നെയുള്ളവൻ.

Compeer, *s.* സമൻ, തുല്യൻ; തൊഴൻ, ചങ്ങാതി.

*To* Compel, *v. a.* നിൎബന്ധിക്കുന്നു, ബലബന്ധം ചെയ്യുന്നു, ശാസിക്കുന്നു, ഹെമിക്കുന്നു; ബലാല്ക്കാരം ചെയ്യുന്നു, പിടിച്ചുപറിക്കുന്നു, സാഹസം ചെയ്യുന്നു.

Compellable, *a.* നിൎബന്ധിക്കാകുന്ന, ശാസിക്കാകുന്ന, ബലബന്ധം ചെയ്യുതക്ക.

Compellation, *s.* സംബൊധന ആചാരം; ആഹ്വാനമുറ; സായ്പു, മദാമ്മ എന്നപൊലെ.

Compeller, *s.* നിൎബന്ധിക്കുന്നവൻ, മെഹമിക്കുന്നവൻ, സാഹസക്കാരൻ, ശാസിക്കുന്നവൻ.

Compend, *s.* ചുരുക്കം, സംക്ഷെപം, കുറിപ്പ.

Compendious, *a.* ചുരുക്കമുള്ള, സംക്ഷെപമുള്ള, ചുരുക്കിയ, സംഗ്രഹമുള്ള.

Compendiousness, *s.* ചുരുക്കം, സംക്ഷെപണം; സംക്ഷെപം, സംഗ്രഹം.

Compendium, *s.* ചുരുക്കൽ, സംക്ഷെപണം, സംക്ഷെപം, സംഗ്രഹം.

Compensable, *a.* പകരം കൊടുക്കപ്പെടതക്ക, പകരം ചെയ്യപ്പെടതക്ക.

*To* Compensate, *v. a.* പകരംചെയ്യുന്നു, പകരം കൊടുക്കുന്നു; പ്രതിഫലം കൊടുക്കുന്നു, ഇടെക്കിട കൊടുക്കുന്നു; ഒരംടകൊടുക്കുന്നു, തുല്യശക്തിയുണ്ടാക്കുന്നു.

Compensation, *s.* പ്രതിക്രിയ, പ്രതിഫലം, പകരം, ഇടെക്കിട; ഒരംട, കൈമാററം.

Competence, Competency, *s.* പൊരിമാ, പ്രാപ്തി, സാമൎത്ഥ്യം; കഴിച്ചിലിനുള്ള വക, ഉപജീവനത്തിന മതിയാകുന്ന വക; യൊഗ്യത, അധികാരം.

Competent, *a.* പൊരിമയുള്ള, പ്രാപ്തിയുള്ള, സാമൎത്ഥ്യമുള്ള; വെണ്ടുന്നതായുള്ള, ന്യായമുള്ള, യൊഗ്യതയുള്ള, ശരിയായുള്ള, മതിയായുള്ള; ഉചിതമായുള്ള.

Competently, *ad.* പൊരിമയൊടെ, യൊഗ്യതയായി, ന്യായമായി, വെണ്ടുംവണ്ണം.

Competible, *a.* യൊജ്യതയുള്ള, ചെൎച്ചയുള്ള, യൊഗ്യതയുള്ള.

Competibleness, *s.* യൊജ്യത, ചെൎച്ച, യൊഗ്യത.

Competition, *s.* മത്സരം, സ്പൎദ്ധ, തൎക്കം, പിണക്കം.

Competitor, *s.* മത്സരക്കാരൻ, സ്പൎദ്ധക്കാരൻ, തൎക്കക്കാരൻ, എതിരാളി.

Compilation, *s.* പല പുസ്തകങ്ങളിൽനിന്നും എടുത്ത എഴുതിയ പുസ്തകം, കൂട്ടിചെൎത്ത എഴുത്ത.

*To* Compile, *v. a.* പല പുസ്തകങ്ങളിൽനിന്നും എടുത്ത ചെൎത്ത എഴുതുന്നു, കൂട്ടിചെൎത്ത എഴുതുന്നു, കൂട്ടിച്ചെൎക്കുന്നു.

Compiler, *s.* കൂട്ടിച്ചെൎത്ത എഴുതുന്നവൻ, ഒന്നിച്ച ചെൎക്കുന്നവൻ, ശെഖരിക്കുന്നവൻ.

Complacency, *s.* സന്തൊഷം, പ്രിയം, പ്രിയഭാവം, സന്തുഷ്ടി, മനൊരമ്യം, പ്രസന്നത, ഉപചാരം.

Complacent, *a.* പ്രസന്നമായുള്ള, പ്രിയമുള്ള, പക്ഷമുള്ള, ഉപചാരമുള്ള, സുശീലമുള്ള.

*To* Complain, *v. a.* മുറയിടുന്നു, മുറവിളിക്കുന്നു, സങ്കടം പറയുന്നു; സങ്കടംബൊധിപ്പിക്കുന്നു, ആവലാധി ചെയ്യുന്നു.

Complainant, *s.* സങ്കടക്കാരൻ, ആവലാധിക്കാരൻ, അന്യായക്കാരൻ; വഴക്കക്കാരൻ, വാദി.

Complainer, *s.* സങ്കടം പറയുന്നവൻ, മുറയിടുന്നവൻ.

Complaint, *s.* ആവലാധി, സങ്കടം, വഴക്ക, അന്യായം; വ്യാധി; സങ്കടവാക്ക.

Complaisance, *s.* ഉപചാരം, പ്രിയവചനം, പ്രിയഭാവം, മൎയ്യാദ; മുഖപ്രസന്നത, മുഖദാക്ഷിണ്യം.

Complaisant, *a.* ഉപചാരമുള്ള, ആചാരമുള്ള, മൎയ്യാദയുള്ള, പ്രിയഭാവമുള്ള, മുഖദൎശനമുള്ള.

Complaisantly, ഉപചാരത്തൊടെ, പ്രിയഭാവത്തൊടെ.

Complement, *s.* സംപൂൎണ്ണത, തികവ, അന്യൂനത, നിശ്ശെഷത, പൂൎണ്ണതുക.

Complete, *a.* പൂൎണ്ണമായുള്ള, തികവുള്ള, അന്യൂനതയുള്ള, മുഴുവൻ തീൎന്ന, കുറവില്ലാത്ത.

*To* Complete, *v. a.* പൂൎത്തിയാക്കുന്നു, നിറെക്കുന്നു, തികെക്കുന്നു, നിവൃത്തിക്കുന്നു, തീൎക്കുന്നു, അവസാനിപ്പിക്കുന്നു, സാധിപ്പിക്കുന്നു, സിദ്ധിക്കുന്നു.

Completely, *ad.* തികവായി, പൂൎണ്ണമായി, അശെഷമായി, തീരെ.

Completement, *s.* പൂൎത്തികരണം.

Completeness, *s.* പൂൎണ്ണത, നിറവ, തികച്ചിൽ, തികവ, സാദ്ധ്യം, സിദ്ധി, പരിപൂൎണ്ണത.

Completion, *s.* പൂൎത്തി, പരിപൂൎത്തി, പൂൎണ്ണത, പരിപൂൎണ്ണത, നിവൃത്തി, തീൎച്ച, സിദ്ധി, സംസിദ്ധി, സാദ്ധ്യസിദ്ധി, സമാപ്തി, അവസാനം.

Complex, *a.* കൂട്ടുള്ള, ഒന്നിച്ചചെൎന്ന, കലൎച്ചയുള്ള, സമ്മിശ്രമായുള്ള, വ്യാമിശ്രമായുള്ള, കൂട്ടിപ്പിണഞ്ഞ, ശമ്മലയുള്ള, വിഷമമുള്ള.

Complexedness, *s.* പലതിന്റെയും ഒരു കലൎച്ച, സമ്മിശ്രത, വിഷമം.

Complexion, *s.* പലവസ്തുക്കളുടെയും കലൎച്ച; മുഖവൎണ്ണം, മുഖവടിവ, മുഖരൂപം, കാഴ്ച; ശരീരഗുണം, ദെഹസ്വഭാവം, ദെഹലക്ഷണം.

Complexity, *s.* സമ്മിശ്രത, വിഷമത, കൂട്ടികലൎച്ച.

Compliance, *s.* സമ്മതം, അനുസരണം, ഇണക്കം, അനുകൂലത; ഉപചാരം; മുഖദൎശനം, മുഖദാക്ഷിണ്യം.

Compliant, *a.* സമ്മതമുള്ള, അനുസരണമുള്ള, ഇണക്കമുള്ള, അനുകൂലമായുള്ള, മുഖദാക്ഷിണ്യമുള്ള, ഉപചാരമുള്ള, പ്രിയമുള്ള.

**To** Complicate, *v. a.* മടക്കികൊള്ളുന്നു, പലതും കൂട്ടികലൎത്തുന്നു, പിണെച്ചുകെട്ടുന്നു, കൂട്ടികെട്ടുന്നു; കുടുക്കുന്നു; വിഷമിപ്പിക്കുന്നു.

Complicate, *a.* പലതും കൂടിയ, കൂട്ടുള്ള, ഒന്നൊടൊന്ന കൂടിയ, പിണെച്ചുകെട്ടുള്ള, കുടുക്കുള്ള, വിഷമമുള്ള, ദുൎഘടമുള്ള.

Complication, *s.* പലതിന്റെയും ചെൎമാനം, സമ്മിശ്രത; കുടുക്കം, വിഷമം, പിണെച്ചുകെട്ട.

Complice, *s.* ദൊഷത്തിന കൂടുന്ന കൂട്ടുകാരൻ, കൂട്ടാളി, സഹായി.

Complier, *s.* അനുസരക്കാരൻ, അനുകൂലക്കാരൻ, സമ്മതിക്കുന്നവൻ, ഇണക്കശീലമുള്ളവൻ.

Compliment, *s.* ഉപചാരവാക്ക, ഉപചാരം, വന്ദനം, വണക്കം, കുശലപ്രശ്നം, കുശലൊക്തി, പ്രശംസവാക്ക.

*To* Compliment, *v. a.* ഉപചാരംചെയ്യുന്നു, വന്ദിക്കുന്നു, വന്ദനം ചെയ്യുന്നു, വണങ്ങുന്നു; കുശലപ്രശ്നം ചെയ്യുന്നു, പ്രശംസിക്കുന്നു, കൈവണങ്ങുന്നു.

Complimental, *a.* ഉപചാരമുള്ള, വന്ദനമുള്ള, വണക്കമുള്ള.

Complimentary, *a.* വന്ദനശീലമുള്ള, ഉപചാരമുള്ള, പ്രശംസയുള്ള.

Complimenter, *s.* വന്ദനംചെയ്യുന്നവൻ, പ്രശംസക്കാരൻ, മുഖസ്തുതിക്കാരൻ, കുശലപ്രശ്നം ചെയ്യുന്നവൻ.

Complot, *s.* കൂട്ടുകെട്ട, യൊഗകെട്ട, ദുസ്സൂറ.

*To* Complot, *v. n.* കൂട്ടുകെട്ടായി കൂടുന്നു, യൊഗകെട്ടായി കൂടുന്നു, ദുസ്സൂറായി കൂടുന്നു.

*To* Comply, *v. n.* അനുസരിക്കുന്നു, അനുകൂലപ്പെടുന്നു, സമ്മതിക്കുന്നു, ഇണങ്ങുന്നു, ചെരുന്നു.

Component, *a.* ചെൎന്നിരിക്കുന്ന, കൂട്ടായുള്ള, യൊഗമായുള്ള, ഒര ആകൃതിയുള്ള.

**To** Comport, *v. n.* യൊജിക്കുന്നു, ചെരുന്നു, അനുസരിക്കുന്നു; നടക്കുന്നു, നടന്നുകൊള്ളുന്നു.

**To** Comport, *v. a.* വഹിക്കുന്നു, സഹിക്കുന്നു.

Comportable, *a.* യൊഗ്യതയുള്ള, ചെൎച്ചയുള്ള.

Comportment, *s.* നടപ്പു, നടപടി, ശീലഭെദം.

**To** Compose, *v. a.* കൂട്ടിചെൎക്കുന്നു, അടുക്കിവെക്കുന്നു; ചമെക്കുന്നു; ഉണ്ടാക്കുന്നു, രചിക്കുന്നു, എഴുതുന്നു, കല്പിക്കുന്നു, സമാഹരിക്കുന്നു; ശമിപ്പിക്കുന്നു, അടക്കുന്നു, ശാന്തപ്പെടുത്തുന്നു; വഴക്കുതീൎക്കുന്നു; അക്ഷരംകൂട്ടുന്നു; രാഗം കല്പിക്കുന്നു.

Composed, *a.* ശാന്തതയുള്ള, ശമിക്കപ്പെട്ട, സുബൊധമുള്ള, സാവധാനമുള്ള, അടക്കമുള്ള.

Composedly, *ad.* ശാന്തമായി, സാവധാനമായി.

Composedness, *s.* ശാന്തത, സാവധാനം, അടക്കം, കൊപമില്ലായ്മ.

Composer, *s.* ഉണ്ടാക്കുന്നവൻ, ഗ്രന്ഥകൎത്താവ, ലിഖിതൻ; രാഗംകല്പിക്കുന്നവൻ; ശമിപ്പിക്കുന്നവൻ.

Composition, *s.* കൂട്ടിചെൎപ്പ, നിൎമ്മാണം, ഉണ്ടാക്കുക, ഇണക്കുക; കൂട്ട, യൊഗം, ചെൎമാനം, കൂട്ടൽ; സമാഹാരം, സമാഹരണം, രചന; എഴുതിയ പുസ്തകം; വാങ്ങിയതിൽ കടംകുറെച്ചുവീട്ടുക; യൊഗ്യത, ഔചിത്യം; വാങ്മയം, സമാസം.

Compositor, *s.* അച്ചടിക്കുന്നതിന അക്ഷരങ്ങളെ കൂട്ടുന്നവൻ.

Composure, *s.* കൂട്ടിച്ചെൎപ്പ, ക്രമപ്പെടുത്തുക; എഴുതിയുണ്ടാക്കുക; സമാഹരണം; ശാന്തത, ശമനത; യൊഗ്യത; നിരപ്പാക്കുക.

*To* Compound, *v. a.* കൂട്ടിചെൎക്കുന്നു, യൊഗംകൂട്ടുന്നു, കൂട്ടികലൎത്തുന്നു; സമാസിക്കുന്നു; കൂട്ടികെട്ടുന്നു; ഉണ്ടാക്കുന്നു, തീൎക്കുന്നു; വഴക്കുതീൎക്കുന്നു, നിരപ്പാക്കുന്നു; വാങ്ങിയതിൽ കുറച്ചു കടം തീൎക്കുന്നു.

*To* Compound, *v. n.* വിലപറഞ്ഞ തീരുന്നു, വിലകുറച്ചു വില്ക്കുന്നു; ഉടമ്പടി ചെയ്യുന്നു, പ്രതിയൊഗിയൊട സമാധാനപ്പെടുന്നു.

Compound, *a.* പലദ്രവ്യങ്ങൾകൂടിയ, കൂട്ടുള്ള, സമാസമുള്ള.

*Compound interest*, വട്ടിക്കുവട്ടി.

Compound, *s.* കൂട്ട, യൊഗം, കൂട്ടികലൎച്ച; പറമ്പ, അത്തി.

Compoundable, *a.* കൂട്ടിചെൎക്കാകുന്ന, കലൎപ്പെടാകുന്ന, സമാസിക്കപ്പെടാകുന്ന, യൊജിക്കപ്പെടാകുന്ന.

Compounder, *s.* യൊജിപ്പിക്കുന്നവൻ; കൂട്ടികലൎത്തുന്നവൻ, കൂട്ടിചെൎക്കുന്നവൻ.

*To* Comprehend, *v. a.* ഗ്രഹിക്കുന്നു, അറിയുന്നു, ബുദ്ധി എത്തുന്നു, മനസ്സിലാക്കുന്നു, അകത്ത അടക്കുന്നു; കൊള്ളുന്നു, കൊള്ളിക്കുന്നു, പിടിക്കുന്നു; അടങ്ങിയിരിക്കുന്നു.

Comprehensible, *a.* ഗ്രഹിക്കപ്പെടത്തക്ക, ഗ്രഹിക്കാകുന്ന, ഗ്രാഹ്യം, അറിയാകുന്ന, ഗൊചരമുള്ള.

Comprehension, *s.* ഗ്രഹണം, അറിവ, ഗൊചരം, ബുദ്ധിശക്തി, ഉപലംഭം, ജ്ഞപ്തി; അടക്കം, അടങ്ങൽ, ഉൾപാട; സംക്ഷെപം.

Comprehensive, *a.* ഗ്രഹിക്കാകുന്ന, അ

റിയാകുന്ന, ഗൊചരമുള്ള, അടക്കികൊള്ളുന്ന, വല്ലവരെകൊള്ളുന്ന, വല്ലവര അടങ്ങിയിരിക്കുന്ന.

Comprehensively, *ad.* ഗ്രഹിക്കത്തക്കതായി, അറിയത്തക്കതായി.

Comprehensiveness, *s.* വല്ലവരകാൎയ്യങ്ങളെ ടങ്ങിയിരിക്കുന്ന സംക്ഷെപ വാക്ക; ഒതുക്കം, അടക്കം.

*To* Compress, *v. a.* അമുക്കുന്നു, ഒതുക്കുന്നു, ഇടുക്കുന്നു, ഞെരുക്കുന്നു, ഞെക്കുന്നു, മുറുക്കുന്നു; കെട്ടിപ്പിടിക്കുന്നു, മുറുകത്തഴുകുന്നു.

Compress, *s.* നാടാ, കച്ച, കിറ്റുതുണികൊണ്ടുള്ള ചെറിയ മെത്ത.

Compressible, *a.* അമുക്കപ്പെടുന്ന, ഒതുങ്ങുന്ന, ഒതുക്കമുള്ള, ഇടുങ്ങുന്ന, മുറുകുന്ന.

Compression, *s.* അമുക്കൽ, ഒതുക്കൽ, ഞെരുക്കൽ, ഇറുക്കം, മുറുക്കം.

Compressure, *s.* അമുക്കൽ, ഒതുക്കൽ, ഞെരുക്കൽ, ഞെക്കൽ.

*To* Comprise, *v. a.* അടക്കുന്നു, കൊള്ളുന്നു, ഒതുക്കുന്നു, ഉൾപ്പെടുത്തുന്നു.

Compromise, *s.* വഴക്ക തീൎക്കുന്നതിനുള്ള സമ്മതം, വഴക്കുകാർ വഴക്ക തീൎക്കുന്നതിന തമ്മിൽ ചെയ്യുന്ന ഉടമ്പടി, പ്രതിജ്ഞ, രാജി.

*To* Compromise, *v. a.* വഴക്കുകാർ തമ്മിൽ ഉടമ്പടിചെയ്യുന്നു, പ്രതിജ്ഞചെയ്യുന്നു, രാജിയാകുന്നു, യൊജിക്കുന്നു.

*To* Comptroll, *v. a.* വിചാരിക്കുന്നു, നടത്തുന്നു, അധികാരം ചെയ്യുന്നു; വിരൊധിക്കുന്നു, അടക്കുന്നു.

Comptroller, *s.* മെൽവിചാരകാരൻ, നടത്തുന്നവൻ.

Comptrollership, *s.* മെൽവിചാരം, വിചാരണ, അധ്യക്ഷത.

Compulsatory, *a.* ബലബന്ധമുള്ള, ശാസനയുള്ള, ബലാല്ക്കാരമായുള്ള, നിൎബ്ബന്ധമുള്ള.

Compulsion, *s.* ബലബന്ധം, നിൎബ്ബന്ധം, ശാസന, ഹെമം, ബലാല്ക്കാരം, സാഹസം.

Compulsive, *a.* നിൎബ്ബന്ധമുള്ള, ബലബന്ധമുള്ള, ശാസനയുള്ള.

Compulsively, *ad.* ബലാല്ക്കാരത്തൊടെ, ബലമായിട്ട.

Compulsiveness, *s.* ബലബന്ധം, ബലാല്ക്കാരം, ശാസന.

Compulsory, *a.* നിൎബ്ബന്ധിക്കുന്ന, ബലബന്ധംചെയ്യുന്ന.

Compunction, *s.* പശ്ചാത്താപം, അനുതാപം, മനൊദുഃഖം, മനസ്താപം; കുത്ത, കൊൾ.

Compunctious, *a.* മനസ്താപമുള്ള, കൊള്ളുള്ള, മനൊദുഃഖമുള്ള.

Compunctive, *a.* മനൊദുഃഖകരമായുള്ള, കുത്തുള്ള.

Computable, *a.* കണക്കകൂട്ടാകുന്ന, ഗണ്യം, എണ്ണാകുന്ന.

Computation, *s.* കണക്ക, ഗണനം, ഗണിതം; എണ്ണം; കണക്ക കൂട്ടിയ തുക.

*To* Compute, *v. a.* കണക്കകൂട്ടുന്നു, കണക്കനൊക്കുന്നു, ഗണിക്കുന്നു, ഗുണിക്കുന്നു, എണ്ണുന്നു.

Computed, *part.* ഗുണിക്കപ്പെട്ട, കണക്കകൂട്ടപ്പെട്ട.

Computer, *s.* കണക്കൻ, കണക്കകൂട്ടുന്നവൻ.

Computist, *s.* കണക്കൻ, ഗണകൻ, ഗണിതക്കാരൻ.

Comrade, *s.* കൂട്ടുവിട്ടുതിക്കാരൻ; തൊഴൻ; സഖി, കൂട്ടുകാരൻ, ചങ്ങാതി.

Con. *prefix.* സം, അനു, സഹ.

Con, *adv.* An abbreviation of *contra.* നെരെ, വിരൊധമായി.

*Pro & con, for & against,* അതെ, അല്ല എന്ന; ഉണ്ട, ഇല്ല എന്ന.

*To* Con, *v. a.* അറിയുന്നു; വിചാരിക്കുന്നു; അഭ്യസിക്കുന്നു, പഠിക്കുന്നു.

*To* Concatenate, *v. a.* ചങ്ങലപ്പിണയലാക്കുന്നു, ചങ്ങലകൊളുത്തുന്നു, കൂട്ടികൊളുത്തുന്നു, കൂട്ടിപിണെക്കുന്നു.

Concatenation, *s.* ചങ്ങലപ്പിണച്ചിൽ, കൂട്ടിപിണച്ചിൽ.

Concave, *a.* കുഴിവുള്ള, ഉൾവളവുള്ള.

Concavity, *s.* കുഴിവ, ഉൾവളവ.

Concavo-concave, *ad.* രണ്ടുഭാഗത്തും കുഴിവുള്ള.

Concavo-convex, *a.* ഒരു ഭാഗത്ത കുഴിവും മറുഭാഗത്ത ഉന്തലുമുള്ള.

*To* Conceal, *v. a.* മറെക്കുന്നു, അന്തൎദ്ധാനംചെയ്യുന്നു, ഒളിക്കുന്നു, പറയാതെ ഇരിക്കുന്നു; ഒളിപ്പിക്കുന്നു, ഒളിച്ചുവെക്കുന്നു.

*A concealed enemy,* അനുകൂലശത്രു.

Concealable, *a.* മറെക്കുതക്ക, ഒളിക്കാകുന്ന.

Concealer, *s.* മറെക്കുന്നവൻ, ഒളിച്ചുവെക്കുന്നവൻ.

Concealment, *s.* മറവ, മറെപ്പ, ഒളിപ്പ; ഒളിപ്പിടം, ഒളിമറ, ഒളി; മൂടൽ; അന്തൎദ്ധി, അപവാരണം, അപിധാനം.

*To* Concede, *v. a.* സമ്മതിക്കുന്നു, ഉള്ളതെന്ന അനുസരിക്കുന്നു, എല്ക്കുന്നു, അനുവദിക്കുന്നു, വിട്ടുകൊടുക്കുന്നു.

Conceit, *s.* നിരൂപണം, തൊന്നൽ, അറിവ, ഇഷ്ടം, അഭിപ്രായം; ബുദ്ധി, മനൊരാജ്യം, ഊഹം; മൊഹം, മായാ

മൊഹം; ഡംഭം, താന്തൊന്നിത്വം.

*To* Conceit, *v. a.* തൊന്നുന്നു, ഊഹിക്കുന്നു, വിശ്വസിക്കുന്നു.

Conceited, *a.* താന്തൊന്നിത്വമുള്ള, ഡംഭമുള്ള, അഹംഭാവമുള്ള, അഹംപൂൎവ്വമായുള്ള, മായാമൊഹമുള്ള.

Conceitedly, *ad.* അഹംഭാവത്തൊടെ, ഡംഭത്തൊടെ, ഊഹമായി.

Conceitedness, *s.* അഹംഭാവം, ഡംഭം, വ്യാമൊഹം, മനൊരാജ്യം, ഊഹം.

Conceivable, *a.* ഗ്രഹിക്കാകുന്ന, അറിയാകുന്ന, മനസ്സിൽ ധരിക്കാകുന്ന, ബുദ്ധിഎത്താകുന്ന, നിരൂപിക്കാകുന്ന, തൊന്നതക്ക, ഗ്രാഹ്യം.

Conceivableness, *s.* ഗ്രഹണം, തൊന്നൽ.

*To* Conceive, *v. a. & n.* ധരിക്കുന്നു, അറിയുന്നു, ഗ്രഹിക്കുന്നു, ഊഹിക്കുന്നു; തൊന്നുന്നു, നിരൂപിക്കുന്നു, കരുതുന്നു; വിശ്വസിക്കുന്നു; ഗൎഭം ധരിക്കുന്നു, ഉല്പാദിക്കുന്നു, ഉല്പത്തിയാകുന്നു.

Conceiver, *s.* ഗ്രഹിക്കുന്നവൻ, അറിയുന്നവൻ, മനസ്സിൽ ധരിക്കുന്നവൻ.

Concent, *s.* രാഗച്ചെൎച്ച, മെളകൊഴപ്പ, മെളയൊജ്യത, സ്വരവാസന; യൊജ്യത, ചെൎച്ച.

*To* Concentrate, *v. a.* മദ്ധ്യഭാഗത്തിൽ കൂടിവരുത്തുന്നു; ഒരുമിച്ച കൂടിവരുത്തുന്നു; നടുമദ്ധ്യത്തിൽ ശെഖരിക്കുന്നു.

Concentration, *s.* നടുമദ്ധ്യത്തിലെക്കുള്ള ശെഖരം.

*To* Concentre, *v. a. & n.* നടുമദ്ധ്യത്തിലെക്ക നീക്കിവെക്കുന്നു, നടുമദ്ധ്യത്തിലെക്ക കൂടിവരുത്തുന്നു; നടുമദ്ധ്യത്തിലെക്ക കൂടുന്നു, നടുമദ്ധ്യത്തിൽ ഊന്നുന്നു.

Conceptible, *a.* ഗ്രഹിക്കാകുന്ന, ബുദ്ധി എത്താകുന്ന, ഗ്രാഹ്യം.

Conception, *s.* ഉൽപാദനം, ഉൽപത്തി, ഉത്ഭവം, ഗൎഭൊൽപത്തി, ഗൎഭൊൽപാദം, ഗൎഭധാരം; ഗ്രഹണം, തൊന്നൽ, വിചാരം, ഗൊചരം, ഊഹം, അഭിപ്രായം, ബുദ്ധി.

Conceptive, *a.* ഗ്രഹിക്കതക്ക, ഉത്ഭവിക്കുന്ന.

*To* Concern, *v. a. & n.* കാൎയ്യമാകുന്നു, സംബന്ധിപ്പിക്കുന്നു, ഉൾപ്പെടുത്തുന്നു, വിചാരപ്പെടുത്തുന്നു, വിഷാദിപ്പിക്കുന്നു; സംബന്ധിക്കുന്നു, അടുത്തിരിക്കുന്നു, ചെരുന്നു, ഉൾപ്പെടുന്നു, വിചാരപ്പെടുന്നു, വിഷാദിക്കുന്നു, എല്പെടുന്നു.

Concern, *s.* കാൎയ്യം, സംഗതി, വിചാരം; താത്പൎയ്യം; സംബന്ധം; വിഷാദം, ദുഃഖം, ചഞ്ചലം.

Concerning, *prep.* സംബന്ധിച്ച, പറ്റി, കുറിച്ച, അടുത്ത.

Concernment, *s.* കാൎയ്യം, വിചാരം, സംബന്ധം, എല്പാട; വിഷാദം, ചഞ്ചലത.

*To* Concert, *v. a.* രഹസ്യമായി കാൎയ്യം തീൎക്കുന്നു, നിദാനം വരുത്തുന്നു, കൂടിനിശ്ചയിക്കുന്നു; കൂടിവിചാരിക്കുന്നു, ഒരുമ്പെടുന്നു.

Concert, *s.* കൂടിവിചാരം, ഒരുമ്പാട; മെളകൊഴപ്പ, വാദ്യഘൊഷം.

Concession, *s.* സമ്മതം, അനുജ്ഞ, അനുസരം; അനുവാദം; വിട്ടുകൊടുക്കുക.

Conch, *s.* ശംഖ, ചിപ്പി.

*To* Conciliate, *v. a.* ഇഷ്ടപ്പെടുത്തുന്നു; നിരപ്പാക്കുന്നു, യൊജിപ്പിക്കുന്നു, ഇണെക്കുന്നു, രഞ്ജിപ്പിക്കുന്നു.

Conciliation, *s.* യൊജ്യത, യൊജിപ്പ, രഞ്ജിപ്പ; ഇണക്കം, സാമം.

Conciliator, *s.* യൊജിപ്പിക്കുന്നവൻ, രഞ്ജിപ്പിക്കുന്നവൻ, ഇണക്കുന്നവൻ.

Conciliatory, *a.* ഇണക്കുന്ന, ഇണങ്ങുന്ന, യൊജിപ്പിക്കുന്ന, രഞ്ജിപ്പുള്ള.

Concise, *a.* ചുരുക്കമുള്ള, സംക്ഷെപമുള്ള.

Concisely, *ad.* ചുരുക്കത്തിൽ, ചുരുക്കമായി, സംക്ഷെപമായി.

Conciseness, *s.* ചുരുക്കം, സംക്ഷെപം.

Concision, *s.* ഛെദനം.

Conclave, *s.* രഹസ്യമുറി, മന്ത്രശാല, രഹസ്യക്കൂട്ടം, സംഘം.

*To* Conclude, *v. a.* പരിഛെദിക്കുന്നു, തീൎക്കുന്നു, തീൎച്ചവരുത്തുന്നു, കലാശിക്കുന്നു, സമൎപ്പിക്കുന്നു, സമാപ്തിവരുത്തുന്നു, അവസാനിക്കുന്നു, നിശ്ചയിക്കുന്നു, നിദാനമാക്കുന്നു.

Conclusible, *a.* തീൎക്കാകുന്ന, നിശ്ചയിക്കാകുന്ന, തീൎച്ചയുള്ള.

Conclusion, *s.* പരിഛെദം, തീൎച്ച, കലാശം, സമാപ്തി, നിദാനം, അവസാനം, ഒടുക്കം, നിഷ്പത്തി, അനുമാനം, സിദ്ധി, സിദ്ധാന്തം.

Conclusive, *a.* പരിഛെദമുള്ള, തീൎച്ചയുള്ള, ബൊധംവരുത്തുന്ന, തികവുള്ള.

Conclusively, *ad.* തീൎച്ചയായി, നിശ്ചയമായി, തികവായി.

Conclusiveness, *s.* സാദ്ധ്യസിദ്ധി; സാക്ഷിബൊധം, നിശ്ചയം വരുത്തുക, പരിഛെദനം.

*To* Concoct, *v. n. & a.* ജീൎണ്ണമാകുന്നു, ദഹിക്കുന്നു; പുടംവെക്കുന്നു, വെടിപ്പാക്കുന്നു; ക്രമപ്പെടുത്തുന്നു; കവിതകെട്ടുന്നു; വെവിക്കുന്നു, പാകം വരുത്തുന്നു.

Concoction, *s.* ജീൎണ്ണം, ദഹനം; കവിതകെട്ട, ക്രമപ്പെടുത്തുക; പാകംവരുത്തുക.

Concomitancy, *s.* മറ്റൊന്നൊട കൂടിയ ഇരിപ്പ, ഒന്നിച്ചുള്ള ഇരിപ്പ, സംബന്ധം,

കൂടിച്ചേച്ച, സംയോഗം, സംയോജ്യത, സംരഞ്ജനം.

Concomitant, *a.* മറെറാന്നോട കൂടെയിരിക്കുന്ന, മറെറാന്നോട സംബന്ധമുള്ള, സംയോജ്യതയുള്ള.

Concomitant, *s.* അടുത്തസെവകൻ, തൊഴൻ, വഴിത്തുണ, സംബന്ധി.

*To* Concomitate, *v. n.* മറെറാന്നോട സംബന്ധമായിരിക്കുന്നു, തുണകൂടുന്നു.

Concord, *s.* ഒരുമ, ഐക്യത, ഒരുമ്പാട, അന്യോന്യത, സംയോജ്യത, സംയോഗം, സംരഞ്ജനം, ചെച്ച; സ്വരവാസന.

Concordance, *s.* സംയോജ്യത, ചെച്ച, ഒരുമ്പാട; ഒത്തുവാക്യപുസ്തകം.

Concordant, *a.* ഒരുമയുള്ള, ചെച്ചയുള്ള, സംയോജ്യതയുള്ള, ഒരുമ്പാടുള്ള.

Concourse, *s.* വന്നുകൂടിയ പുരുഷാരം, ജനക്കൂട്ടം, സംഘം, സമൂഹം; സംഗമം, സന്ധി.

Concrescence, *s.* പലതിന്റെയും ഒരു കൂട്ടു, യോഗം.

*To* Concrete, *v. a.* ഒന്നിപ്പിക്കുന്നു, കട്ടപിടിപ്പിക്കുന്നു, ഉറെക്കുന്നു, പിണെക്കുന്നു.

Concrete, *a.* കട്ടപിടിച്ച.

Concrete, *s.* കട്ട; പിണെപ്പ.

Concreteness, *s.* കട്ടെപ്പ, ഉറപ്പ, പിണെപ്പ; കട്ട.

Concretion, *s.* ഒന്നിപ്പ, പിണെപ്പ, കട്ട.

Concubinage, *s.* വെപ്പാട്ടിയൊട കൂടെയുള്ള പാപ്പ.

Concubine, *s.* വെപ്പാട്ടി, കളത്രം.

Conculcate, *v. a.* ചവിട്ടുന്നു, മെതിക്കുന്നു.

Concupiscence, *s.* കാമവികാരം, മോഹം, ദുർമ്മോഹം, കാമം.

Concupiscent, *a.* കാമവികാരമുള്ള, കാമമുള്ള, ദുരാശയുള്ള.

*To* Concur, *v. n.* കൂടെചെരുന്നു, തമ്മിൽ ചെരുന്നു; അഭിപ്രായം യോജിക്കുന്നു, സമ്മതിക്കുന്നു, സമ്മതപ്പെടുന്നു, ഇണങ്ങുന്നു, ഏകമനസ്സാകുന്നു; ഉതകുന്നു, ഉപകരിക്കുന്നു, സഹായിക്കുന്നു.

Concurrence, *s.* സമ്മതം, അനുവാദം; അഭിപ്രായയോജിപ്പ, യോജ്യത, കെട്ടുപാട, ഒരുമ്പാട, ഒരുമ, ഐകമത്യം, സഹായം, ഉതവി.

Concurrent, *a.* സമ്മതമുള്ള, യോജിപ്പുള്ള, യോജിച്ചനടക്കുന്ന, കൂടിച്ചെരുന്ന.

Concurrent, *s.* സംയോജിക്കുന്നത, ചെരുന്നത.

Concussion, *s.* ഇളക്കം, കമ്പം, കമ്പനം, കുലുക്കം, കൂട്ടിമുട്ട.

*To* Condemn, *v. a.* കുററം വിധിക്കുന്നു, ശിക്ഷ വിധിക്കുന്നു; കുററം ചുമത്തുന്നു, കുററം പറയുന്നു; കൊള്ളരുതാത്തതായി തള്ളുന്നു.

Condemnable, *a.* കുററം വിധിക്കതക്ക, കുററം ചുമത്താകുന്ന, ആക്ഷെപിക്കതക്ക, അപവാദിക്കതക്ക; കുററമുള്ള, കൊള്ളരുതാത്ത.

Condemnation, *s.* കുററവിധി, ശിക്ഷവിധി, ദണ്ഡവിധി.

Condemnatory, *a.* കുററവിധിയുണ്ടാകുന്ന, ശിക്ഷവിധി നിശ്ചയിക്കുന്ന, അപവാദിക്കുന്ന, കുററം ചുമത്തുന്ന.

Condemner, *s.* കുററം കണ്ട പിടിക്കുന്നവൻ, അപവാദക്കാരൻ, ആക്ഷെപം പറയുന്നവൻ.

Condensable, *a.* മുഴപ്പിക്കാകുന്ന, മുഴക്കാകുന്ന; കട്ടിയാക്കതക്ക, ഒതുക്കാകുന്ന, തടിപ്പിക്കാകുന്ന.

*To* Condensate, *v. a. & n.* മുഴപ്പിക്കുന്നു, മുഴക്കുന്നു.

Condensation, *s.* മുഴപ്പ, കട്ടിയാക്കുക, ഒതുക്കം.

*To* Condense, *v. a. & n.* മുഴപ്പിക്കുന്നു, മുഴക്കുന്നു; തടിപ്പിക്കുന്നു, കട്ടിയാക്കുന്നു, കട്ടിയാകുന്നു; ഒതുക്കുന്നു, ഒതുങ്ങുന്നു, ചുരുക്കുന്നു, ചുരുങ്ങുന്നു.

Condense, *a*, മുഴപ്പുള്ള, കട്ടിയുള്ള, ഒതുക്കമുള്ള, തടിപ്പുള്ള.

Condenser, *s.* കാററ അകത്ത ഒതുക്കുന്നതിനുള്ള പാത്രം.

Condensity, *s.* കട്ടി, മുഴപ്പ, ഒതുക്കം.

*To* Condescend, *v. n.* ഇണങ്ങുന്നു, താഴുന്നു, അനുസരിക്കുന്നു, മനസ്സാകുന്നു, കടാക്ഷിക്കുന്നു, ദയതൊന്നുന്നു, അരുളുന്നു, അനുകൂലപ്പെടുന്നു, വിനയപ്പെടുന്നു.

Condescendingly, *ad.* മനഃതാഴ്മയൊടെ, അനുകൂലമായി, ദയയൊടെ.

Condescension, *s.* മനഃതാഴ്മ, മനസ്സിണക്കം, കടാക്ഷം, അനുകൂലഭാവം, ദയാഭാവം, അനുസരണം.

Condign, *a.* ചെരുംവണ്ണമുള്ള, അടുത്ത, പാത്രമായുള്ള, യോഗ്യമായുള്ള, ന്യായമുള്ള.

Condignly, *ad.* യോഗ്യമായി, ന്യായമായി.

Condiment, *s.* വ്യഞ്ജനം, കൊണ്ടാട്ടം, ചാറ, കറി, കൂട്ടുപടി, കൂട്ടാൻ.

*To* Condite, *v. a.* ഉപ്പിലിടുന്നു, ഉപ്പിൽ ഇട്ടുവെക്കുന്നു.

Condition, *s.* തിട്ടം, ഗുണം; നിശ്ചയം, അവസ്ഥ, നില, ഇരിപ്പ; അവധി, ചട്ടം; ശീലം, സ്വഭാവം, ലക്ഷണം; സ്ഥാനം; പറഞ്ഞുവെച്ച ചട്ടം, ഉടമ്പടി.

Conditional, *a.* തിട്ടത്തിലുള്ള, ചട്ടത്തിലു ള്ള, പറഞ്ഞവെച്ചിട്ടുള്ള, ചട്ടമിട്ടിട്ടുള്ള.

Conditionally, *ad.* പറഞ്ഞവെച്ചപ്രകാ രം, ചട്ടപ്രകാരം.

Conditioned, *a.* ലക്ഷണമുള്ള, സ്വഭാവ മുള്ള.

*To* Condole, *v. a. & n.* അനുനയപ്പെടു ത്തുന്നു; കൂടെ ദുഃഖിക്കുന്നു, കൂടെ ശോകി ക്കുന്നു; സങ്കടപ്പെടുന്നു, പ്രലാപിക്കുന്നു.

Condolement, *s.* അന്യോന്യദുഃഖം, അ ന്യോന്യസങ്കടം; ദുഃഖം, ശോകം, പ്രലാ പം.

Condolence, *s.* പരതാപം, അനുനയം, പരദുഃഖം, വ്യസനം.

Condoler, *s.* കൂടെ ദുഃഖിക്കുന്നവൻ.

*To* Conduce, *v. n.* ഉതകുന്നു, അനുകൂല പ്പെടുന്നു, ഉപയോഗിക്കുന്നു; സഹായിക്കു ന്നു, ഇണെക്കുന്നു, കൊണ്ടുനടക്കുന്നു, കൂ ട്ടുകൂടുന്നു, നടത്തുന്നു.

Conducible, *a.* ഇണെക്കതക്ക, സഹായി ക്കതക്ക.

Conducive, *a.* ഉതകുന്ന, അനുകൂലമായു ള്ള, ഉപയോഗമുള്ള, പ്രയോജനമുള്ള.

Conduciveness, *s.* ഉതവി, അനുകൂലത, ഉപയോഗം, സാഹായ്യം, സഹായത.

Conduct, *s.* നിർവ്വാഹം, നടത്തൽ, നട ത്തം; നടപ്പു, നടവടി, ശീലം, ചരിതം, ചരിത്രം; നായകത്വം; വഴിത്തുണ; ക ൎമ്മം, ക്രിയ.

*To* Conduct, *v. a.* നിർവ്വഹിക്കുന്നു, നട ത്തുന്നു, വിചാരിക്കുന്നു; കൂട്ടിക്കൊണ്ടുപൊ കുന്നു, വഴിനടത്തുന്നു, വഴിത്തുണ ചെ യ്യുന്നു.

Conductor, *s.* നടത്തുന്നവൻ, നായകൻ, പ്രമാണി, വഴിനടത്തുന്നവൻ, കൂട്ടിക്കൊ ണ്ടുപൊകുന്നവൻ.

Conduit, *s.* നീൎച്ചാല, ഓക, കുഴൽ, പാത്തി, വെള്ളക്കുഴൽ.

Cone, *s.* പമ്പരം പൊലെ രൂപം.

*To* Confabulate, *v. n.* കൂടെ സംസാരി ക്കുന്നു, ജല്പിക്കുന്നു, തമ്മിൽ പറയുന്നു, സ ല്ലാപിക്കുന്നു, ചമ്മാസംസാരിക്കുന്നു.

Confabulation, *s.* കൂടെ സംസാരം, ജ ല്പനം, സല്ലാപം.

Confabulatory, *a.* സംസാരസംബന്ധി ച്ച.

*To* Confect, *v. a.* രുചികരമായുള്ള ഭ ക്ഷണസാധനങ്ങളെ ഉണ്ടാക്കുന്നു, പല ഹാരം ഉണ്ടാക്കുന്നു.

Confection, *s.* രുചികരമായുള്ള ഭക്ഷ ണം, മധുരദ്രവ്യം; ഒരു ചെൎമ്മാനം.

Confectionary, *s.* രുചികരമായുള്ള ഭക്ഷ ണങ്ങളെ ഉണ്ടാക്കുന്നവൻ.

Confectioner, *s.* രുചികരമായുള്ള ഭക്ഷ ണങ്ങളെ ഉണ്ടാക്കുന്നവൻ, ആപൂപികൻ.

Confederacy, *s.* കൂട്ടുകെട്ടു, ബന്ധുകെട്ടു, അന്യോന്യകെട്ടു, യൊഗക്കെട്ടു, ഇണച്ചു കെട്ടു, സഖ്യത, സഖിത്വം, സഹായകെട്ടു.

*To* Confederate, *v. a.* കൂട്ടുകെട്ടുണ്ടാക്കു ന്നു, ബന്ധുകെട്ടുണ്ടാക്കുന്നു, ഇണച്ചുകെട്ടു ന്നു, സഖ്യതചെയ്യുന്നു, ഒന്നിച്ചുകൂട്ടുന്നു.

*To* Confederate, *v. n.* കൂട്ടുകെട്ടായികൂ ടുന്നു, ഒന്നിച്ചുകൂടുന്നു, സഖിത്വം കൂടുന്നു, ബന്ധുകെട്ടാകുന്നു.

Confederate, *a.* കൂട്ടുകെട്ടുള്ള, ഒന്നിച്ചുകൂ ടിയ, സഖിത്വംകൂടിയ.

Confederate, *s.* കൂട്ടുകെട്ടുകാരൻ, കൂട്ടുത്തു ണക്കാരൻ, ചങ്ങാതി, കൂട്ടുകാരൻ.

Confederation, *s.* കൂട്ടുകെട്ടു, ബന്ധുകെ ട്ടു, യൊഗകെട്ടു, അന്യോന്യകെട്ടു, ഇ ണച്ചുകെട്ടു, സഖിത്വം, സഹായകെട്ടു.

*To* Confer, *v. a. & n.* കൊടുക്കുന്നു, നൽ കുന്നു; ഒത്തുനൊക്കുന്നു; ഉപയോഗിപ്പി ക്കുന്നു; സംസാരിക്കുന്നു, സംഭാഷണം ചെയ്യുന്നു; കൂടിവിചാരിക്കുന്നു, കൂടി ആ ലൊചിക്കുന്നു.

Conference, *s.* സംഭാഷണം, കൂടിവിചാ രം, കൂടി ആലൊചന; ഒത്തുനൊട്ടം.

*To* Confess, *v. a.* അറിയിക്കുന്നു, അനു സരിച്ചുപറയുന്നു, ഏറ്റുപറയുന്നു, അനു സരിക്കുന്നു, ഏല്ക്കുന്നു, തീൎത്തുപറയുന്നു; ഏറ്റുകൊള്ളുന്നു, കയ്യേറ്റു പറയുന്നു; മ നൊബൊധം വരുന്നു; സമ്മതിക്കുന്നു; ബൊധം വരുത്തുന്നു, തെളിയിക്കുന്നു; സാ ക്ഷിപ്പെടുത്തുന്നു.

Confessedly, *ad.* അനുസരിച്ചു, തെളിവാ യിട്ടു, സ്പഷ്ടമായിട്ടു, തൎക്കിക്കാതെ, നിഷേ ധിക്കാതെ.

Confession, *s.* അനുസരവാക്ക, അറിയി പ്പു, ഏറ്റുപറക.

Confessor, *s.* സത്യമതത്തെ ഉറപ്പായിട്ടു അനുസരിച്ചുപറയുന്നവൻ.

Confest, *a.* സ്പഷ്ടമായുള്ള, അറിയിക്കപ്പെ ട്ട, പ്രത്യക്ഷമായുള്ള.

Confestly, *or* Confessedly, *ad.* സ്പഷ്ടമാ യി, അറിയപ്പെട്ടതായി, പ്രത്യക്ഷമായി.

Confidant, *s.* വിശ്വസ്തൻ, വിശ്വാസമു ള്ളവൻ, പ്രത്യയിതൻ.

*To* Confide, *v. n.* വിശ്വസിക്കുന്നു, വി ശ്വാസം വെക്കുന്നു, ആശ്രയിക്കുന്നു; ഭ ക്തി കാണിക്കുന്നു.

Confidence, *s.* വിശ്വാസം, മനൊവിശ്വാ സം, പ്രത്യാശ, പ്രത്യയം, വിശ്രംഭം, ഉറ പ്പു, ഭക്തിവിശ്വാസം; പ്രമാണം, നിശ്ച യം; മനൊധൈൎയ്യം; പ്രതിജ്ഞ, പ്രഗത്ഭ ത; ഉള്ള.

Confident, *a.* വിശ്വാസമുള്ള, മനോവിശ്വാസമുള്ള, ഉറപ്പുള്ള, നിശ്ചയമുള്ള, ധൈൎയ്യമുള്ള, പ്രഗത്ഭതയുള്ള, ഉണൎച്ചബുദ്ധിയുള്ള, നിസ്സംശയമുള്ള.

Confident, *s.* വിശ്വസ്തൻ, പ്രത്യയിതൻ, വിശ്വാസയോഗ്യൻ.

Confidential, *a.* വിശ്വസിക്കാകുന്ന, വിശ്വസ്തമായുള്ള, പ്രത്യയിതമായുള്ള.

Confidently, *ad.* ഉറപ്പായി, നിശ്ചയമായി, നിശ്ശങ്കം, ധൈൎയ്യത്തോടെ.

Confine, *s.* അതിര, എല്ല, ഒരം, വക, അവധി; കാവൽ.

*To* Confine, *v. n.* അതിരിൽ ഇരിക്കുന്നു, അറുതിയിലുൾപ്പെടുന്നു, അറുതിയാകുന്നു, അറുതി പറയുന്നു.

*To* Confine, *v. a.* അതിരാക്കുന്നു, അതിര കുറിക്കുന്നു, അവധിയാക്കുന്നു; അററം പററിക്കുന്നു, അറുതിവെക്കുന്നു; അടക്കുന്നു, കെട്ടുന്നു, നിരൊധിക്കുന്നു, ഇട്ടടെക്കുന്നു, കാരാഗ്രഹത്തിലാക്കുന്നു.

Confined, *a.* സംബാധമായുള്ള, ഇടുക്കമുള്ള, അനുബന്ധമുള്ള; പ്രസവിച്ചുകിടക്കുന്ന.

Confinement, *s.* അനുബന്ധനം, നിരൊധം; കാവൽ, പാറാവ, കാരാഗ്രഹത്തിലുള്ള ഇരിപ്പ; പ്രസവിച്ച കിടക്കുന്ന അവസ്ഥ.

*To* Confirm, *v. a.* ഉറപ്പവരുത്തുന്നു, സ്ഥാപിക്കുന്നു, ഉറപ്പിക്കുന്നു, സ്ഥിരപ്പെടുത്തുന്നു, സ്ഥിതിവരുത്തുന്നു, മതത്തിൽ സ്ഥിരീകരിക്കുന്നു, ഉപസ്ഥിതി വരുത്തുന്നു.

Confirmable, *a.* ഉറപ്പവരുത്താകുന്ന, സ്ഥാപിക്കാകുന്ന, സ്ഥിരീകരിക്കാകുന്ന.

Confirmation, *s.* സ്ഥാപനം, ഉറപ്പ, സ്ഥിരീകരണം, സ്ഥിതി, സംസ്ഥിതി; മതത്തിലുള്ള സ്ഥിരീകരണം.

Confirmatory, *a.* ഉറപ്പിക്കുന്ന, സ്ഥിരപ്പെടുത്തുന്ന, ബലപ്പെടുത്തുന്ന.

*To* Confiscate, *v. a.* കണ്ടുകെട്ടി എടുക്കുന്നു, മുതലപഹരിക്കുന്നു, പണ്ടാരവകെക്ക ചെൎക്കുന്നു.

Confiscated, *part.* കണ്ടുകെട്ടപ്പെട്ട, പണ്ടാരവകയോട ചെൎക്കപ്പെട്ട.

Confiscation, *s.* കണ്ടുകെട്ട, പിഴയാളിയുടെ മുതൽ പണ്ടാരവകയോട ചെൎക്കുക.

Confiture, *s.* മധുരദ്രവ്യം.

*To* Confix, *v. a.* സ്ഥാപിക്കുന്നു, ഉറപ്പിക്കുന്നു.

Conflagrant, *a.* അഗ്നിപ്രളയമായുള്ള; ദാവാഗ്നിപിടിച്ച, തീകത്തിപിടിക്കുന്ന.

Conflagration, *s.* അഗ്നിബാധ, തീഭയം, അഗ്നിപ്രളയം, ദവം, ദാവം, കാട്ടുതീ.

Conflation, *s.* പലകുഴലുകളുടെ ഊത്ത; വാൎപ്പ.

*To* Conflict, *v. n.* പൊരാടുന്നു, പൊരുതുന്നു, ശണ്ഠയിടുന്നു, തമ്മിൽ തല്ലുന്നു, മല്ലുപിടിക്കുന്നു; വിപരീതപ്പെടുന്നു.

Conflict, *s.* പൊരാട്ടം, പൊർ, തമ്മിൽതല്ല; ശണ്ഠ, മല്ലിടിത്തം; കൂട്ടിമുട്ട; അതിവെദന, അതിവ്യഥ.

Conflicting, *a.* പ്രതിവിരൊധമുള്ള, വിപരീതമുള്ള.

Confluence, *s.* സന്ധി, കൂട്ടൊഴുക്ക, ആറുകൾ കൂടെ സന്ധിക്കുന്ന ഇടം, സംഗമം; ഒടിവന്നകൂടുന്ന ജനക്കൂട്ടം; പുരുഷാരം, ജനസംഘം, ശെഖരം.

Confluent, *a.* ഒന്നിച്ചുകൂടുന്ന, കൂട്ടൊഴുക്കുള്ള, സന്ധിക്കുന്ന.

Conflux, *s.* കൂട്ടൊഴുക്ക, കൂട്ടായുള്ള നീരൊഴുക്ക, സന്ധി; ആൾതിരക്ക, ജനശെഖരം.

Conform, *a.* അനുരൂപമുള്ള, ഒത്തിരിക്കുന്ന, ഒരുപൊലെയുള്ള.

*To* Conform, *v. a. & n.* അനുരൂപപ്പെടുത്തുന്നു; അനുവൎത്തിക്കുന്നു, ഒപ്പിക്കുന്നു; അനുരൂപപ്പെടുന്നു, ഒത്തിരിക്കുന്നു, ഒരുപൊലെ ആകുന്നു, സംയൊജ്യതപ്പെടുന്നു; അനുസരിക്കുന്നു.

Conformable, *a.* അനുരൂപമായുള്ള, അനുഗുണമായുള്ള, അനുവൎത്തനമുള്ള, സംയൊജ്യതയുള്ള, ഇണക്കമുള്ള, അനുസരമുള്ള.

Conformation, *s.* അനുരൂപത, ഒപ്പമാക്കുക, ഒരുപൊലെ ആക്കുക; സംയൊജ്യത.

Conformed, *part.* അനുരൂപപ്പെട്ട, സംയൊജ്യതപ്പെട്ട, അനുസരിച്ച നടക്കുന്ന.

Conformity, *s.* അനുരൂപം, അനുവൎത്തനം, അനുവൃത്തി, സംയൊജ്യത; സാമ്യം.

*To* Confound, *v. a.* കുഴപ്പിക്കുന്നു, കലക്കമാക്കുന്നു, നാനാവിധമാക്കുന്നു, അമാന്തമാക്കുന്നു; അന്ധാളിപ്പിക്കുന്നു; പറഞ്ഞമടക്കുന്നു, മുട്ടിക്കുന്നു, യുക്തിമുട്ടിക്കുന്നു; തൊല്പിക്കുന്നു; ഭ്രമിപ്പിക്കുന്നു, മനസ്സുമുട്ടിക്കുന്നു, പരിഭ്രമിപ്പിക്കുന്നു, വ്യാകുലപ്പെടുത്തുന്നു, ചഞ്ചലപ്പെടുത്തുന്നു.

Confounded, *part.* പരിഭ്രമിക്കപ്പെട്ട, വ്യാകുലപ്പെട്ട; അറെപ്പുള്ള, വെറുപ്പുള്ള.

Confraternity, *s.* സഹൊദരബന്ധം, മതസംബന്ധമുള്ള സഹൊദരക്കെട്ട.

*To* Confront, *v. a. & n.* അഭിമുഖീകരിക്കുന്നു, മുഖത്തൊട മുഖമായി നില്ക്കുന്നു, നെരിടുന്നു; നെരെ നിൎത്തുന്നു, പ്രതിസാക്ഷി നിൎത്തുന്നു; ഒത്തുനൊക്കുന്നു.

*To* Confuse, *v. a.* സമ്മിശ്രമാക്കുന്നു, കൂട്ടികലൎത്തുന്നു, കുഴപ്പിക്കുന്നു, കുഴപ്പമാക്കുന്നു,

മൎയ്യാദയായി ചെയ്യുന്ന ഉപചാരം; അവ കാശം.

*To* Courtesy, *v. n.* ഉപചാരം ചെയ്യുന്നു, പ്രണതിചെയ്യുന്നു, സ്ത്രീകൾപൊലെ ഉപ ചാരം ചെയ്യുന്നു.

Courtier, *s.* രാജധാനിയിൽകാത്തനില്ക്കു ന്നവൻ, രാജസെവകാരൻ, സെവകൻ.

Courtliness, *s.* ഉപചാരം, ആചാരം, ന യശീലം, നാഗരികം.

Courtly, *a.* ഉപചാരമുള്ള, നയശീലമുള്ള, ശ്രെഷ്ഠമായുള്ള, പ്രശംസിക്കുന്ന.

Courtship, *s.* വണക്കം, ആദരം, അപെ ക്ഷിക്കുക; വിവാഹത്തിനുള്ള അപെക്ഷ, ആശവരുത്തുക.

Cousin, *s.* ജെഷ്ഠാനുജമക്കൾ; ദായാതി, ദായാതിക്കാരൻ, ദായാതിക്കാരി.

Cow, *s.* പശു, ഗൊ.

Cow-herd, *s.* പശുപാലൻ, പശുമെയി ക്കുന്നവൻ, ഇടയൻ.

Cow-house, *s.* പശുക്കൂട.

Coward, *s.* ഭീരു, പെടിക്കാരൻ, അധൈ ൎയ്യക്കാരൻ, ഭയഹൃദയമുള്ളവൻ.

Cowardice, Cowardliness, *s.* അധൈ ൎയ്യം, ഭീരുത്വം, മഹാ പെടി, ധൈൎയ്യക്കു റവ; ലഘുത്വം.

Cowardly, *a.* ഭീരുത്വമുള്ള, മഹാ പെടി യുള്ള, ധൈൎയ്യക്കുറവുള്ള; ലഘുത്വമുള്ള.

Cowardly, *a.* ഭീരുത്വമായി, മഹാപെടി യായി.

*To* Cower, *v. n.* താഴുന്നു, കുനിയുന്നു; ചു ളുങ്ങുന്നു.

Cowhage, ചൊറിയണം, നായ്ക്കുരുണ.

Cowkeeper, *s.* പശുപാലൻ, ഗൊരക്ഷ കൻ, പശുക്കളെ വളൎത്തുന്നവൻ.

Cowpen, *s.* ഗൊഷ്ഠം, അമ്പാടി, തൊഴു ത്ത.

Cowpock, *s.* ഗൊമസൂരിക.

Coxcomb, *s.* കൊഴിയുടെപൂ, കൊഴിപൂ; ശൃംഗാരി; വികൃതി, അഹംഭാവി, മൊ ടിക്കാരൻ.

Coxcombry, *s.* ശൃംഗാരം, അഹംഭാവം, മൊടി.

Coy, *a.* ലജ്ജയുള്ള, അടക്കമുള്ള, അടുത്തു കൂടാത്ത.

*To* Coy, *v. n.* അടക്കത്തൊടിരിക്കുന്നു, സംസൎഗ്ഗംചെയ്വാൻമനസ്സില്ലാതിരിക്കുന്നു.

Coyness, *s.* അടക്കം; സംസൎഗ്ഗത്തിനുള്ള ഇഷ്ടക്കെട.

*To* Cozen, *v. a.* വഞ്ചിക്കുന്നു, തട്ടിക്കുന്നു, ചതിക്കുന്നു, ചൊട്ടിക്കുന്നു, കള്ളന്ത്രാണം കാട്ടുന്നു.

Cozenage, *s.* വഞ്ചനം, തട്ടിപ്പ, ചൊട്ടി പ്പ, ചതിവ, കള്ളന്ത്രാണം.

Cozener, *s.* വഞ്ചകൻ, തട്ടിക്കുന്നവൻ, വ്യാപ്തിക്കാരൻ.

Crab, *s.* ഞണ്ട; പുളിയുള്ള ഒരു വക കാ യ; ദുശ്ശീലക്കാരൻ, വികടൻ; കൎക്കടക രാശി; കപ്പൽ ഇറക്കുന്നതിനുള്ള യന്ത്രം.

Crabbed, *a.* ദുശ്ശീലമുള്ള, വികടമുള്ള; മുറി മൊഴിയുള്ള; വിഷമമുള്ള, ഇൻപില്ലാത്ത.

Crabbedness, *s.* പുളിപ്പ: മുറിമൊഴി; ദു ശ്ശീലം, ദുസ്സ്വഭാവം; ദുൎമ്മുഖം; കൎക്കശശീ ലം; വിഷമം.

Crack, *s.* പൊട്ടൽ, പൊട്ട, ഉടവ, വി ള്ളൽ, വിരിച്ചിൽ; വിടവ, വിളൎപ്പ; ഒട്ട; കുററം, ഞെരിവ; പൊട്ടുപൊടെ പൊ ട്ടുന്ന ശബ്ദം; മതികെട, ബുദ്ധിഭെദം; ഒ ച്ചമാററം.

*To* Crack, *v. a.* പൊട്ടിക്കുന്നു; ഉടെക്കു ന്നു; വിള്ളിക്കുന്നു, വിളൎക്കുന്നു.

*To* Crack, *v. n.* പൊട്ടുന്നു, ഉടെയുന്നു, ഇടിയുന്നു; വിള്ളുന്നു, വിരിയുന്നു, വിള രുന്നു, പൊരിയുന്നു; ഞെരിയുന്നു; പൊ ട്ടുപൊടെ പൊട്ടുന്നു, പൊരുപൊരുക്കു ന്നു; ഊററം പറയുന്നു.

Crack-brained, *a.* മതികെട്ട, ബുദ്ധിഭെദ മുള്ള.

Cracker, *s.* ഉറക്കെ ഊററംപറയുന്നവൻ, തടിമുറണ്ട പറയുന്നവൻ; പടക്കം.

*To* Crackle, *v. n.* കിറുകിറുക്കുന്നു, കിറു കിറകരയുന്നു, പൊട്ടുപൊടെപൊട്ടുന്നു, പൊരിയുന്നു, പൊരുപൊരുക്കുന്നു.

Crackling, *s.* പൊരുപൊരശബ്ദം, പൊ രിച്ചിൽ.

Cradle, *s.* തൊട്ടിൽ, തൊട്ടി, ആട്ടുകട്ടിൽ; ശിശുത്വം, ചട്ടം.

*A cradle-hymn*, തൊട്ടിൽപാട്ട, താരാ ട്ടം.

*To* Cradle, *v. a.* തൊട്ടിയിൽ കിടത്തുന്നു.

Cradle-clothes, *s.* തൊട്ടിലിൽ വിരിക്കു ന്ന തുണികൾ.

Craft, *s.* തൊഴിൽ, വെല, വ്യാപാരം; ത ന്ത്രം, ഉപായം, കൌശലം; ചതുരത, വി ദഗ്ദ്ധത, സാമൎത്ഥ്യം; ചെറിയ കപ്പലുകൾ.

Craftily, *ad.* തന്ത്രമായി, കൌശലമായി, ഉപായമായി.

Craftiness, *s.* തന്ത്രം, ഉപായം, കൌശ ലം, കൌശലവിദ്യ, കപടം.

Craftsman, *s.* തൊഴിലാളി, കൌശലപ്പ ണിക്കാരൻ, സൂത്രക്കാരൻ, പണിക്കാരൻ.

Craftsmaster, *s.* തന്റെ തൊഴിലിന വിദ ഗ്ദ്ധൻ.

Crafty, *a.* തന്ത്രമുള്ള, ഉപായമുള്ള, കൌ ശലമുള്ള, പാടവികം.

Crag, *s.* കെറുവാൻ പ്രയാസമുള്ള പാറ; ചെങ്കുത്തുള്ള പാറ; പിങ്കഴുത്ത.

Cragged, Craggy, *a.* പരുപരെയുള്ള, കരുകരുപ്പുള്ള.

Craggedness, Cragginess, *s.* പരുപരുപ്പ, കരുകരുപ്പ.

*To* Cram, *v. a. & n.* ഒതുക്കിവെക്കുന്നു, കൊള്ളിക്കുന്നു, അമുക്കിനിറെക്കുന്നു; തുറുത്തുന്നു, തുറുത്തികെററുന്നു, തുറുത്തിവെക്കുന്നു; അധികമായി ഭക്ഷിക്കുന്നു.

Cramp, *s.* ഞരമ്പുവലി, ഞരമ്പുപിടുത്തം, കൊച്ച, തരിപ്പ, മരെപ്പ; വിരൊധം, ബന്ധനം, തടവ; ഇരിമ്പുകെട്ട, ഇരിമ്പുകൊക്കി, കൊളുത്ത.

*To* Cramp, *v. a.* കൊളുത്തകൊണ്ട വെദനപ്പെടുത്തുന്നു; വരിയുന്നു, മരവിക്കുന്നു, തരിപ്പിക്കുന്നു; വിരൊധിക്കുന്നു, തടുക്കുന്നു, വിഘ്നപ്പെടുത്തുന്നു, ബന്ധിക്കുന്നു; ഇരിമ്പുകൊളുത്ത കൊണ്ട കെട്ടുന്നു, ഇരിമ്പുകെട്ടിട്ട മുറുക്കുന്നു.

Cramp-iron, *s.* ഇരിമ്പുകൊളുത്ത, ഇരിമ്പുകെട്ട, പററിരിമ്പ.

Crane, *s.* ബകം, കൊക്ക; വലിയ കെട്ടുകളെ ഉയരത്തിൽ തൂക്കി കെററുന്നതിനുള്ള യന്ത്രം.

Crane's Bill, *s.* ഒരു ചെടിയുടെ പെർ; ശസ്ത്രവൈദ്യന്മാർ പ്രയൊഗിക്കുന്ന ഒരു വക കുടിൽ.

Cranium, *s.* തലമണ്ട, തലയൊട.

Crank, *s.* അച്ചുതണ്ടിന്റെ അററത്തെ വളഞ്ഞ ഇരിമ്പ; നളിവളവ; മനൊരാജ്യം.

Crank, *a.* ശരീരസൌഖ്യമുള്ള, ഉന്മെഷമുള്ള.

*A crank ship,* അധികഭാരമെററപ്പെട്ട കപ്പൽ.

*To* Crankle, *v. n.* വളഞ്ഞുവളഞ്ഞ ഒഴുകുന്നു.

*To* Crankle, *v. a.* കൊറിവുണ്ടാക്കുന്നു.

Crankness, *s.* ശരീരസൌഖ്യം, പുഷ്ടി.

Crannied, *a.* വിരിച്ചിലുകളുള്ള, വിള്ളലുകളുള്ള.

Cranny, *s.* വിരിച്ചിൽ, വിള്ളൽ, വിടവ.

Crape, *s.* ഒരുവക നെൎത്ത ശീല, നാരപട്ട.

*To* Crash, *v. n.* പല വസ്തുക്കൾ വീഴുന്നതപൊലെ ഒച്ചപ്പെടുന്നു; നുറുങ്ങിപ്പൊകുന്നു, ചതയുന്നു.

*To* Crash, *v. a.* ചതെക്കുന്നു, നുറുക്കികളയുന്നു, ഉടെക്കുന്നു.

Crash, *s.* പല വസ്തുക്കൾ വീഴുമ്പൊൾ ഉറക്കെ ഉണ്ടാകുന്ന ഒച്ച, ഉറച്ച ശബ്ദം, മുഴക്കം.

Cratch, *s.* പശുക്കൾക്ക ഉണക്കപ്പുല്ലിടുന്നതിനുള്ള തൊട്ടി, പുല്ലൂട്ടി.

Cravat, *s.* കഴുത്തിൽ കെട്ടുന്ന തുണി, കഴുത്തുലെസ.

*To* Crave, *v. a.* കെഞ്ചുന്നു, വണങ്ങി ചൊദിക്കുന്നു, അപെക്ഷിക്കുന്നു, യാചിക്കുന്നു.

Craver, *s.* കെഞ്ചുന്നവൻ, യാചകൻ.

Craving, *s.* കെഞ്ചൽ, യാചന, അപെക്ഷ.

Craw, *s.* പക്ഷികളുടെ ഇരസഞ്ചി, തീൻപണ്ടി, തിഞ്ചീല.

Craw-fish, *s.* ഞണ്ട, കൊഞ്ച.

*To* Crawl, *v. n.* ഇഴയുന്നു, ഇഴഞ്ഞുനടക്കുന്നു, അരിച്ചുനടക്കുന്നു, നിരങ്ങുന്നു, പതുക്കെ നടക്കുന്നു.

Crawler, *s.* നിരങ്ങുന്നവൻ, ഇഴയുന്നത, അരിച്ചുനടക്കുന്നത.

Crayon, *s.* വരി വരച്ചെഴുതുന്നതിനുള്ള ഒരു വക മഷി, ചിത്രമെഴുത്ത.

*To* Craze, *v. a.* ഉടെക്കുന്നു, നുറുക്കുന്നു, തകൎക്കുന്നു, പൊടിക്കുന്നു; ബുദ്ധിഭ്രമിപ്പിക്കുന്നു, ബുദ്ധിഭ്രമമാക്കുന്നു.

Craziness, *s.* ഉടവ, ഭിന്നത, ഊനത; ബുദ്ധിഭ്രമം; ബുദ്ധിഹീനത; ക്ഷീണത, ബലഹീനത, ബലകെട.

Crazy, *a.* ഉടഞ്ഞ, ഭിന്നമായുള്ള; ബുദ്ധിഭ്രമമുള്ള, ബുദ്ധിഹീനതയുള്ള, ബലഹീനതയുള്ള, ബലമില്ലാത്ത, ക്ഷീണതയുള്ള.

*To* Creak, *v. n.* കിറുകിറുക്കുന്നു, കിറുകിറശബ്ദമുണ്ടാകുന്നു.

Creaky, *a.* കിറുകിറശബ്ദിക്കുന്ന.

Cream, *s.* പാട, പാല്പാട; സാരം.

*To* Cream, *v. n.* പാടകൂടുന്നു, പാട എടുക്കുന്നു, പാടചൂടുന്നു.

Creamfaced, *a.* മുഖവാട്ടമുള്ള, വിളൎച്ചയുള്ള; ഭീരുത്വമുള്ള, അധൈൎയ്യമുള്ള.

Creamy, *a.* പാടയുള്ള, സാരമുള്ള.

Crease, *s.* ചുളിപ്പ, ചുളിവ, മടക്ക, ചുളുക്ക, ഞെറിവ.

*To* Crease, *v. a.* ചുളിപ്പിക്കുന്നു, മടക്കുന്നു, ചുളുക്കുന്നു, ഞെറിയുന്നു.

Creasy, *a.* ചുളിപ്പുള്ള, മടക്കുള്ള, ചുളുക്കുള്ള, ഞെറിവുള്ള.

*To* Create, *v. a.* സൃഷ്ടിക്കുന്നു, ഉണ്ടാക്കുന്നു, മനയുന്നു; നിൎമ്മിക്കുന്നു; ജനിപ്പിക്കുന്നു.

Creation, *s.* സൃഷ്ടി, സൃഷ്ടിപ്പ, കൃതം, മനച്ചിൽ, നിൎമ്മാണം; ലൊകം.

Creative, *a.* സൃഷ്ടികതക, നിൎമ്മികതക.

Creator, *s.* സൃഷ്ടികൎത്താവ, സ്രഷ്ടാവ, സൃഷ്ടിതാവ, നിൎമ്മാതാവ.

Creature, *s.* സൃഷ്ടി, സൃഷ്ടിജീവൻ, ജീവജന്തു, ജന്തു, പ്രാണി, ജന്മി.

Credence, *s.* വിശ്വാസം, ശ്രദ്ധ, പ്രമാണം; നാണിയം, കീൎത്തി.

Credenda, *s. pl.* വിശ്വസിപ്പാനുള്ളവ; വിശ്വാസ സംഗതികൾ.

Credent, *a.* വിശ്വസിപ്പാൻ എളുപ്പമുള്ള, നാണിയമുള്ള; കീൎത്തിയുള്ള.
Credential, *s.* വിശ്വാസത്തിന യൊഗ്യമുള്ള കാൎയ്യം, വിശ്വാസയൊഗ്യത, വിശ്വാസസാക്ഷി.
Credibility, *s.* വിശ്വാസയൊഗ്യത.
Credible, *a.* വിശ്വസിക്കതക്ക, വിശ്വാസയൊഗ്യമായുള്ള, കീൎത്തിയുള്ള, വിശ്വാസത്തിന ഇടയുള്ള.
Credibleness, *s.* വിശ്വാസയൊഗ്യത.
Credibly, *ad.* വിശ്വാസ യൊഗ്യമായി.
Credit, *s.* വിശ്വാസം; കീൎത്തി, യശസ്സ, ശ്രുതി; പ്രമാണം; ഉത്തമൎണ്ണത്വം; വാദത്തം; സാക്ഷി; മുഖാന്തരം; വകവെപ്പ.
*To* Credit, *v. a.* വിശ്വസിക്കുന്നു; കൈക്കൊള്ളുന്നു, പ്രമാണിക്കുന്നു; കീൎത്തിവരുത്തുന്നു; വകവെച്ച കൊടുക്കുന്നു.
Creditable, *a.* വിശ്വസിക്കതക്ക, യശസ്സുള്ള, കീൎത്തിയുള്ള, വിശ്വാസ യൊഗ്യമായുള്ള; നാണിയമുള്ള; മാനമുള്ള.
Creditableness, *s.* വിശ്വാസ്യത, യശസ്സ, ബഹുമാനം.
Creditably, *ad.* വിശ്വാസ യൊഗ്യമായി, യശസ്സൊടെ, നെരൊടുകൂടി, മാനമായി.
Creditor, *s.* നാണിയക്കാരൻ, കടംകൊടുപ്പവൻ, ഉത്തമൎണ്ണൻ; കടക്കാരൻ.
Credulity, *s.* വിശ്വാസശീലം, വിശ്വാസം; പരവശം.
Credulous, *a.* വിശ്വാസശീലമുള്ള, പരവശമുള്ള.
Creed, *s.* വിശ്വാസപ്രമാണം.
*To* Creek, *v. n.* കിറുകിറശബ്ദിക്കുന്നു.
Creek, *s.* ഇടക്കടൽ, സമുദ്രത്തിൽ ഒരു കൈവഴി, ഇടവഴി, മൂലതിരിച്ചിൽ, അഴിമുഖം, തുറമുഖം.
Creek, *a.* ഇടവഴികളുള്ള, കൈവഴികളുള്ള.
*To* Creep, *v. n.* അരിച്ചുനടക്കുന്നു, ഇഴയുന്നു, നിരങ്ങുന്നു; പടരുന്നു; പതുക്കെനടക്കുന്നു; പതുങ്ങുന്നു, പതുങ്ങിനടക്കുന്നു; കുനിയുന്നു; കരുതിനടക്കുന്നു; നുഴുന്നു.
Creeper, *s.* വള്ളി, സ്ത്രീകൾ ഇടുന്ന ഒരു വക മരച്ചെരിപ്പ.
Creephole, *s.* നുണകടക്കുന്നതിനുള്ള ഭൊരം; പൊകുംവഴി, ഒഴികഴിവ.
Creepingly, *ad.* പതുക്കെ, നിരങ്ങിട്ട.
*To* Crepitate, *v. a.* കിറുകിറെ ശബ്ദിക്കുന്നു, കിറുകിറുക്കുന്നു.
Crepitation, *s.* കിറുകിറുപ്പ.
Crept, *part. from* Creep, നിരങ്ങിയ, ഇഴഞ്ഞ, അരിച്ചുനടന്ന.
Crescent, *a.* വളരുന്ന, വൎദ്ധിക്കുന്ന.
Crescent, *s.* ചന്ദ്രന്റെ വൃദ്ധി; വൎദ്ധനം.
Crescive, *a.* വളരുന്ന, വൎദ്ധിക്കുന്ന.
Cress, *s.* നീരാരൽ, ആശാളി.
Crest, *s.* കിരീടം, മകുടം, കുടുമ, കൊടീരം, കൊണ്ട; ഡംഭം, ഉന്മെഷം.
Crested, *a.* മകുടിയുള്ള, കുടുമയുള്ള, കൊണ്ടയുള്ള; ഡംഭമുള്ള, ഉന്മെഷമുള്ള.
Crestfallen, *a.* മകുടം വീണ; മനസ്സിടിച്ചിലുള്ള, താണ; ധൈൎയ്യമില്ലാത്ത.
Crestless, *a.* മകുടമില്ലാത്ത, ആയുധമില്ലാത്ത.
Cretaceous, *a.* വെള്ളമണ്ണുള്ള.
Crevice, *s.* വിള്ളൽ, വിടവ, വെടിച്ചിൽ.
Crew, *s.* കപ്പലിൽ വെലക്കാരുടെ കൂട്ടം, ആൾക്കൂട്ടം.
Crewel, *s.* നൂലുണ്ട, നൂലുരുള; കമ്പിളിനൂൽ.
Crib, *s.* പുല്ക്കൂട്ടി, തൊഴുത്ത; കൊട്ടിൽ, കുടിൽ.
Cribble, *s.* ചെറുമുറം, മുറം, അരിപ്പുമുറം.
Cribration, *s.* അരിപ്പ, ചെറൽ.
Crick, *s.* കതകിന്റെ കിറുകിറുപ്പ; കഴുത്തിന്റെ ഇടച്ചു.
Cricket, *s.* ചീവിട, ചില്ലി; കാരകൊട്ട; പൊക്കംകുറഞ്ഞ പീഠം; നാല്കാലി.
Crier, *s.* തമുക്കടിച്ച പ്രസിദ്ധപ്പെടുത്തുന്നവൻ, കൂറുന്നവൻ.
Crime, *s.* കുററം, പാതകം, തെററ, പിഴ, പാപം; ദുഷ്ടത, ദുഷ്കൃതം, ദൊഷം; അപരാധം.
*A heinous crime*, മഹാ പാതകം.
Crimeful, *s.* കുററമുള്ള, പാതകമുള്ള.
Crimeless, *a.* കുററമില്ലാത്ത, പാതകമില്ലാത്ത.
Criminal, *a.* കുററമുള്ള, അപരാധമുള്ള, പാപമുള്ള, ദൊഷമുള്ള; മുറകെടുള്ള, ന്യായവിരൊധമുള്ള; വക്കാണംമുതലായ വ്യവഹാരം സംബന്ധിച്ച.
Criminal, *s.* കുററക്കാരൻ, പാതകൻ.
Criminality, *s.* ഉപപാതകം, കുററം, കുററപ്പാട.
Criminally, *ad.* കുററമായി, ദൊഷമായി.
Crimination, *s.* അപവാദം, കുററംചുമത്തൽ.
Criminatory, *a.* അപവാദമായുള്ള, കുററം ചുമത്തുന്ന, ദൂഷണം പറയുന്ന.
Criminous, *a.* കുററമുള്ള, ഉപപാതകമുള്ള, ദൊഷമുള്ള.
Criminously, *ad.* കുററമായി, ദൊഷമായി.
Criminousness, *s.* കുററം, പാതകം, ദുഷ്ടത, ദൊഷം.

Crimp, *a.* എളുപ്പംഉടയുന്ന, എളുപ്പംപൊട്ടിയുന്ന, നുറുങ്ങിപ്പൊകുന്ന.

*To* Crimp, *v. a.* മടക്കുന്നു, ചുളുക്കുന്നു, ചുളിയിക്കുന്നു, ഞെറിയുന്നു.

*To* Crimple, *v. a.* മടക്കുന്നു, ചുളുക്കുന്നു; ചുരുളിക്കുന്നു.

Crimson, *s.* കടുഞ്ചുവപ്പു; ചുവപ്പുവൎണ്ണം.

*To* Crimson, *s.* ചുവപ്പിൽ മുക്കുന്നു.

Cringe, *s.* താണുവണക്കം, സെവവണക്കം.

*To* Cringe, *v. a.* കുനിഞ്ഞാചാരം ചെയ്യുന്നു, സെവിക്കുന്നു.

Cripple, *s.* അംഗഹീനൻ, മുടവൻ, മുടന്തൻ, നൊണ്ടി; ഊനൻ.

*To* Cripple, *v. a.* മുടന്തിക്കുന്നു, ഊനതപ്പെടുത്തുന്നു, അംഗഹീനതപ്പെടുത്തുന്നു.

Crippleness, *s.* അംഗഹീനത, മുടന്തൽ; ഊനത.

Crisis, *s.* രൊഗത്തിന്റെ അത്യാസന്നസമയം; മുഖ്യസമയം, ഖണ്ഡിതകാലം; സൂക്ഷ്മസമയം; ഒരു മറിച്ചിൽ സമയം.

Crisp, *a.* ചുരുൾച്ചയുള്ള, ചുരുണ്ട; പിരിയുള്ള; എളുപ്പം ഉടയുന്ന.

*To* Crisp, *v. a.* ചുരുളുന്നു, ചുരുട്ടുന്നു, പിരിപിരിയാക്കുന്നു, തിരിക്കുന്നു, ചുഴിക്കുന്നു.

Crispation, *s.* ചുരുൾച്ച, പിരി, ചുഴിവ, ചുഴി.

Crisping-pin, *s.* ചുരുട്ടുന്ന സൂചി, തലമുടി ചുഴിക്കുന്ന ഇരിമ്പ.

Crispness, *s.* ചുരുൾച, ചുഴിവ; എളുപ്പമുള്ള ഉടവ.

Crispy, *a.* ചുരുൾചയുള്ള, ചുരുണ്ട; പിരിയുള്ള; എളുപ്പം ഉടയുന്ന.

Criterion, *s.* ലക്ഷണം, ലക്ഷ്യം, വിശെഷാൽ അടയാളം.

Critic, *s.* തിട്ടക്കാരൻ, ഖണ്ഡിതക്കാരൻ, സൂക്ഷ്മക്കാരൻ; ആക്ഷെപിക്കുന്നവൻ; കുറ്റം കണ്ടുപിടിക്കുന്നവൻ.

Critic, *a.* ഖണ്ഡിതമായുള്ള, ആക്ഷെപമായുള്ള.

Critic, *s.* പരിശൊധനം, തിട്ടമുള്ള വിചാരണ, ഖണ്ഡിതം, ആക്ഷെപം, ഖണ്ഡിതവിദ്യ.

Critical, *a.* തിട്ടമുള്ള, ഖണ്ഡിതമുള്ള; കുറ്റം കണ്ടുപിടിക്ക ശീലമുള്ള; അപകടമുള്ള, മൊശമുള്ള, തീവ്രയുള്ള.

Critically, *ad.* ശരിയായി, തിട്ടമായി, ഖണ്ഡിതമായി.

Criticalness, *s.* തിട്ടം, ഖണ്ഡിതം, ശരി, അപകടം.

*To* Criticize, *v. a.* പരിശൊധിക്കുന്നു, ഖണ്ഡിതം വരുത്തുന്നു, പരിച്ഛെദിക്കുന്നു, നിദാനിക്കുന്നു; സൂക്ഷ്മം വരുത്തുന്നു; ആക്ഷെപിക്കുന്നു, കുറ്റംകണ്ടുപിടിക്കുന്നു, കുറ്റപ്പെടുത്തുന്നു.

Criticism, *s.* പരിശൊധനം, ഖണ്ഡിതം, പരിച്ഛെദം; ആക്ഷെപം, കുറ്റം കണ്ടുപിടിക്കുക.

*To* Croak, *v. n.* തവളകരയുന്നു, കാക്കകരയുന്നു.

Croak, *s.* തവളകരച്ചിൽ, കാക്കകരച്ചിൽ.

Crockery, *s.* മണ്പാത്രങ്ങൾ, പിഞ്ഞാണപാത്രങ്ങൾ.

Crocodile, *s.* ചീങ്കണ്ണി, മുതല, നക്രം.

Crocus, *s.* ഒരു പൂവിന്റെ പെർ; മഞ്ഞൾ.

Croft, *s.* വീട്ടിന സമീപത്തുള്ള ഒരു പറമ്പ.

Crony, *s.* പഴയ പരിചയക്കാരൻ, ബഹുനാളായ സ്നെഹിതൻ.

Crook, *s.* തലവളഞ്ഞ വടി, തുറട്ടു.

*By hook and crook*, ന്യായവും അന്യായവുമായി, എതവിധത്തിലും.

*To* Crook, *v. a.* വളെക്കുന്നു.

Crookbacked, *a.* മുതുകുന്തിയ, കൂനുള്ള, കൂബ്ജം.

Crooked, *a.* വളഞ്ഞ, ഗദ്ധുലമായുള്ള, വക്രമായുള്ള, കൊണുന്ന.

Crookedly, *ad.* വളഞ്ഞിട്ടു, വക്രമായി.

Crookedness, *s.* വളവ, വളച്ചിൽ, വക്രത; വികടം.

Crop, *s.* പക്ഷികളുടെ തീൻപണ്ടം; തീൻചീല; കൊയ്ത്തു, വിളവ, പുപ്പു, പൂ; അറുക്കപ്പെട്ട വസ്തു.

Cropfull, *a.* നന്നായി നിറഞ്ഞിട്ടുള്ള, തിണ്ടി ഭക്ഷിച്ചിട്ടുള്ള.

*To* Crop, *v. a.* അറുക്കുന്നു, അറുത്തുകളയുന്നു; മുറുന്നു, മൂൎന്നുകളയുന്നു; അരിയുന്നു, കൊയ്യുന്നു; ചെവിയറുത്തുകളയുന്നു; ചെത്തുന്നു.

Crosier, *s.* അംശവടി.

Croslet, *s.* ഒരു ചെറിയ കുരിശ.

Cross, *s.* കുരിശ, വിലങ്ങ, കുറുക്ക; വിലങ്ങവര; കുരിശുതറ; വിഘ്നം, ഉപദ്രവം, പീഡ; നിൎഭാഗ്യം; പരീക്ഷ; പ്രതിവിരൊധം, തടവ.

Cross, *a.* കുറുക്കുള്ള, വിലങ്ങെയുള്ള, വക്രമായുള്ള; വികടമുള്ള, പ്രതികടമുള്ള, ദുശ്ശീലമുള്ള, കൊപമുള്ള, പ്രതികൂലമായുള്ള, വിരൊധമുള്ള, നിൎഭാഗ്യമുള്ള.

Cross, *prep.* വിലങ്ങെ.

*To* Cross, *v. a.* വിലങ്ങെ വെക്കുന്നു, വിലങ്ങെ വരയിടുന്നു, കുരിശ വരെക്കുന്നു; കിറുക്കികളയുന്നു; വിലക്കുന്നു; കടക്കുന്നു, മറുകര കടക്കുന്നു; വിലങ്ങുന്നു; ഉത്തരണംചെയ്യുന്നു, തരണംചെയ്യുന്നു; തകരാറാക്കുന്നു; വികടമാക്കുന്നു; തടുക്കുന്നു, എ

തിക്കുന്നു; വിരൊധം പറയുന്നു, വിരൊധിക്കുന്നു.

Cross-examination, *s.* ഉദ്ധ്യൊദ്യം; വികടപരീക്ഷ, ചൊദ്യൊത്തരവിസ്താരം.

*To* Cross-examine, *v. a.* ഉദ്ധ്യൊദ്യംചെയ്യുന്നു, ചൊദ്യൊത്തരവിസ്താരംകഴിക്കുന്നു, വികടമായിപരീക്ഷകഴിക്കുന്നു; സാക്ഷികളെ പിന്നെ വിസ്താരം കഴിക്കുന്നു.

*To* Crossbite, *v. a.* തട്ടിക്കുന്നു, വികടപ്രവൃത്തി ചെയ്യുന്നു, കബളിപ്പിക്കുന്നു.

Crossbite, *s.* തട്ടിപ്പ, കബളം, ചതിവ, വികടപ്രവൃത്തി.

Cross-bow, *s.* പാത്തിവില്ല, തെററാലി.

Cross-grained, *a.* ചുററുവരുത്തമുള്ള; വികടമുള്ള, പ്രതികൂലതയുള്ള.

Crossly, *ad.* വിലങ്ങെ; വികടമായി, പ്രതിവിരൊധമായി, നിൎഭാഗ്യമായി.

Crossness, *s.* വിലങ്ങ; വികടം; വികടശീലം, ദുശ്ശീലം, ദുഷ്കൊപം, പ്രതികൂലത.

Crossway, *s.* കുറുക്കുവഴി, വിലങ്ങുവഴി.

Crosswind, *s.* വിലങ്ങുകാററ.

Crotch, *s.* ജുററു, കൊളുത്ത.

*To* Crouch, *v. n.* കുനിയുന്നു, താഴുന്നു; ചുളുങ്ങുന്നു, പതുങ്ങുന്നു; നിലം പററത്താഴുന്നു.

Croup, *s.* കൊഴിയുടെ ഇത്ത; കുതിരയുടെ പൃഷ്ഠഭാഗം; മുൾവ്യാധി.

Crow, *s.* കാക്ക, കാകൻ; ഇരിമ്പുപാര, ചുഴവുകൊൽ; കൊഴികൂകൽ.

*To* Crow, *v. n.* കൊഴികൂകുന്നു; ഊററം പറയുന്നു, വമ്പപറയുന്നു.

Crowd, *s.* ആൾതിരക്ക, പുരുഷാരം, ആൾകൂട്ടം, ജനക്കൂട്ടം, കൂട്ടം, ഒരു വക വീണ.

*To* Crowd, *v. a.* പാടിക്കുന്നു, തിരക്കുന്നു, തിക്കുന്നു; ജുറുത്തുന്നു, തിക്കിത്തിരക്കുന്നു.

*To* Crowd, *v. n.* തിങ്ങുന്നു, സമ്മൎദ്ദിക്കുന്നു, ഞെരുങ്ങുന്നു.

Crown, *s.* കിരീടം, മുടി, മകുടം, പൂമാല; വിരുത, ബഹുമാനം, വിശെഷത; രാജാധികാരം, രാജത്വം; നെറുക, ഉച്ചി, ശിഖരം, അഗ്രം; തൊപ്പിയുടെ മെൽഭാഗം; ഒരു വക നാണിയം; അലങ്കാരം; അവസാനം, സമാപ്തി; നിവൃത്തി.

*To* Crown, *v. a.* കിരീടംധരിപ്പിക്കുന്നു, മുടിചൂടിക്കുന്നു; അലങ്കരിപ്പിക്കുന്നു, മഹാത്മ്യപ്പെടുത്തുന്നു; പ്രധാനഫലം കൊടുക്കുന്നു; പ്രതിഫലം കൊടുക്കുന്നു, സമ്മാനിക്കുന്നു; അവസാനിപ്പിക്കുന്നു, നിവൃത്തിയാക്കുന്നു; സമാപ്തിവരുത്തുന്നു.

*To* Cruciate, *v. a.* ദണ്ഡിപ്പിക്കുന്നു, ബാധിക്കുന്നു, വെദനപ്പെടുത്തുന്നു, ഉപദ്രവിക്കുന്നു, പാടുപെടുത്തുന്നു.

Crucible, *s.* മൂശ, ഉരുക്കുന്ന പാത്രം.

Crucifier, *s.* കുരിശിൽ തറെക്കുന്നവൻ. കുരിശിൽ തറെച്ച ശിക്ഷചെയ്യുന്നവൻ.

Crucifix, *s.* കുരിശിൽ തറെക്കപ്പെട്ട ക്രിസ്തുവിന്റെ രൂപം.

Crucifixion, *s.* കുരിശിൽ തറെക്കുക.

Cruciform, *a.* കുരിശിന്റെ ഭാഷയുള്ള.

*To* Crucify, *v. a.* കുരിശിൽ തറെക്കുന്നു.

Crude, *a.* പച്ചയായിരിക്കുന്ന, പഴുക്കാത്ത, അപാകമായുള്ള, അപക്വമായുള്ള; വെവികാത്ത; മുഴുക്കാത്ത; ചെയ്യയില്ലാത്ത; ദഹിച്ചിട്ടില്ലാത്ത; മൂരിച്ച.

Crudely, *ad.* പച്ചയായി, പാകംവരാതെ.

Crudeness, *s.* പഴുക്കായ്മ, പാകക്കെട, പക്വതയില്ലായ്മ, ദഹിക്കായ്മ, അജീൎണ്ണത.

Crudity, *s.* ദഹിക്കായ്മ, അജീൎണ്ണത, പാകക്കെട, പക്വതയില്ലായ്മ.

Cruel, *a.* കഠിനമായുള്ള, നിൎദ്ദയയുള്ള, ഖലത്വമായുള്ള, പരുഷമുള്ള, ക്രൂരമായുള്ള, കഠിനമുള്ള, ഉഗ്രമായുള്ള; കന്നമൊടിയുള്ള.

Cruelly, *ad.* നിൎദ്ദയയൊടെ, ക്രൂരമായി, ഉഗ്രമായി, കഠിനമായി, കഠൊരമായി.

Cruelty, *s.* കഠിനം, നിൎദ്ദയ, ക്രൂരത; ഉഗ്രത, കാഠിന്യം, കഠൊരത, ഘൊരത, നിഷ്ഠുരം.

Cruentate, *a.* രക്തംപിരണ്ട.

Cruet, *s.* എണ്ണയൊ കാടിയൊ അടച്ചു വെക്കുന്ന ചെറിയ കുപ്പി, ചെറുഭരണി.

Cruise, *s.* ചെറിയ പാത്രം; കൊള്ളെക്കുള്ള കപ്പൽയാത്രം, കപ്പൽസഞ്ചാരം.

*To* Cruise, *v. n.* കൊള്ളെക്കായിട്ട കപ്പലൊടുന്നു; ശത്രുവിനെ തെടി കപ്പലിൽ സഞ്ചരിക്കുന്നു, കപ്പലിൽ സഞ്ചരിക്കുന്നു.

Cruiser, *s.* ഒരു പടകപ്പൽ; കൊള്ളകപ്പൽ; കൊള്ളെക്കായിട്ട കപ്പൽ കെറി സഞ്ചരിക്കുന്നവൻ.

Crum, Crumb, *s.* അപ്പത്തിന്റെ ഉള്ളിലെ കാമ്പ, കാമ്പ; അപ്പനുറുക്ക, അപ്പക്ഷണം, അപ്പപ്പൊടി.

*To* Crumble, *v. a.* ഉടച്ചതകൎക്കുന്നു, നുറുക്കുന്നു, കഷണം കഷണമായി നുറുക്കുന്നു; പൊടിയാക്കുന്നു.

*To* Crumble, *v. n.* നുറുങ്ങിപൊകുന്നു, കഷണംകഷണമായി തീരുന്നു, പൊടിഞ്ഞു പൊകുന്നു.

Crummy, *a.* കാമ്പുള്ള.

Crump, *a.* കൂനുള്ള, കൂന്ന, ഗഡുലമായുള്ള.

*To* Crumple, *v. a. & n.* ചുളിക്കുന്നു, ഞെറിയുന്നു, ചുളുക്കുന്നു, ചുരുട്ടുന്നു; ചുളുങ്ങുന്നു, ചുരുളുന്നു.

Crupper, *s.* ജീനിയിൽനിന്ന കുതിരയുടെ വാലിങ്കലൊട്ട ചെല്ലുന്ന വാറ.

Crusade, *s.* അവിശ്വാസികളുടെ നെരെ

യുള്ള യുദ്ധയാത്ര; കുരിശിട്ട നാണിയം.
Cruset, *s.* തട്ടാന്റെ മൂശ.
*To* Crush, *v. a.* ചതെക്കുന്നു, ഞെരിക്കുന്നു, ചതുക്കുന്നു, ഇടുക്കുന്നു, ഞെക്കുന്നു, ഞെങ്കുന്നു; ആട്ടുന്നു; മട്ടിക്കുന്നു: ഒതുക്കുന്നു, അടക്കുന്നു, ഒടുക്കുന്നു.
Crush, *s.* വീഴ്ചയുടെ ഒച്ച, വീഴ്ച, ചതവ, ഞെരുക്കം.
Crushing, *s.* ചതച്ചിൽ, ഞെരിച്ചിൽ; ആട്ടം; മട്ടനം.
Crust, *s.* അപ്പത്തിന്റെ തൊൽ, അപ്പത്തിൻ നറുക്കു.
*To* Crust, *v. a. & n.* മെൽതൊലുണ്ടാക്കുന്നു, വരട്ടുന്നു; തൊൽ പററമൂടുന്നു; വരളുന്നു.
Crustily, *ad.* ദുശ്ശീലമായി, മുൻകൊപമായി.
Crustiness, *s.* അപ്പതൊലിന്റെ ഗുണം; ദുസ്സ്വഭാവം.
Crusty, *a.* തൊൽമൂടിയ; ദുസ്സ്വഭാവമുള്ള.
Crutch, *s.* മുടന്തന്റെ ഊന്നുവടി.
*To* Cry, *v. a. & n.* അട്ടഹാസിക്കുന്നു; മുറയിടുന്നു, കരയുന്നു, കെഴുന്നു, മുറവിളിക്കുന്നു; അലറുന്നു; കൂകുന്നു, കുരെക്കുന്നു; നിലവിളിക്കുന്നു; ആൎത്തനാദം ചെയ്യുന്നു; ക്രുറുന്നു.
*To* Cry down, *v. a.* നിന്ദിക്കുന്നു, മൂല്യം പറയുന്നു, എണ്ണംകുറെക്കുന്നു; വിരൊധിക്കുന്നു; അരുതെന്ന വിലക്കുന്നു.
*To* Cry out, *v. n.* അട്ടഹാസിക്കുന്നു, നിലവിളിക്കുന്നു, ഉച്ചത്തിൽ ആവലാധിപറയുന്നു.
*To* Cry up, *v. a.* പുകഴ്ത്തുന്നു, സ്തുതിക്കുന്നു; വിലക്രുട്ടി വിളിക്കുന്നു.
Cry, *s.* അട്ടഹാസം; അലച്ച; മുറവിളി, കരച്ചിൽ, കെഴ്ച, വിലാപം; ക്രുകൽ; നിലവിളി; കുര, ആൎത്തനാദം.
Crystal, *s.* പളുങ്ക, സ്ഫടികം, അഗ്നിഗൎഭം, അഗ്നിമണി;
Crystal, Crystaline, *a.* പളുങ്കപൊലുള്ള; തെളിവുള്ള, കാന്തിയുള്ള, സ്വഛതയുള്ള, ശൊഭയുള്ള, ഒളിവുള്ള.
Crystalization, *s.* സ്ഫടികൊല്പത്തി, സ്ഫടികമായി തീരുന്നത; ഉപ്പവിളച്ചിൽ, കട്ടെപ്പ, പിണപ്പ്, ഉറച്ചിൽ.
*To* Crystalize, *v. a.* പളുങ്കപൊലെ ആക്കുന്നു; കട്ടെപ്പിക്കുന്നു; കട്ടകട്ടയാക്കുന്നു, പിണപ്പിക്കുന്നു; നീരുംമററും ഉറെപ്പിക്കുന്നു; ഉപ്പവിളയിക്കുന്നു.
*To* Crystalize, *v. n.* കട്ടെക്കുന്നു, കട്ടകട്ടയായിതീരുന്നു; നീരുംമററും ഉറെക്കുന്നു, പിണക്കുന്നു; ഉപ്പവിളയുന്നു.
Cub, *s.* മൃഗക്കുട്ടി; (നിന്ദ്യാൎത്ഥത്തിൽ) ചെക്കൻ, പെണ്ണ.
Cubation, *s.* കിടപ്പ, ചാരിഇരിപ്പ; ചാരൽ.
Cubatory, *a.* കിടക്കുന്ന, ചാരുന്ന.
Cube, *s.* ഉൾകൂട്ടിയുള്ള വസ്തു.
Cube Root, Cubic Root, വൎഗ്ഗമൂലം.
Cubit, *s.* മുഴം, മുഷ്ടി.
Cubital, *a.* ഒരു മുഴം നീളമുള്ള.
Cuckoo, *s.* കുയിൽ; നിന്ദാവാക്ക.
Cucumber, *s.* വെള്ളരി, വെള്ളരിക്കായ.
Cud, *s.* അയവിറക്കുന്നതിനുള്ള ഭക്ഷണം.
Cudden, Cuddy, *s.* ഭൊഷൻ, ബുദ്ധിയില്ലാത്തവൻ, വിട്ടുവിഡ്ഢി, മൂഢൻ.
*To* Cuddle, *v. a.* ചെൎന്നുകിടക്കുന്നു; താണുകിടക്കുന്നു; കെട്ടിപ്പിടിക്കുന്നു,
Cudgel, *s.* ദണ്ഡ, പൊന്തി, ഗദ, വടി.
*To* Cudgel, *v. a.* ദണ്ഡുകൊണ്ടഅടിക്കുന്നു.
Cue, *s.* ഒന്നിന്റെ പുഛം; പ്രസ്ഥാപനത്തിന്റെ ഒടുക്കത്തെ വാക്ക; ആംഗ്യം, ശീലം, മനൊഭാവം.
Cuff, *s.* കുട്ട, ഇടി, കുത്ത, കുപ്പായക്കയ്യുടെ ഞെറിഞ്ഞ കുത്ത.
*To* Cuff, *v. a.* കുട്ടുന്നു, ഇടിക്കുന്നു; കുത്തുന്നു.
Cuirass, *s.* ഉരസ്ത്രാണം, ചൊലകം, മാൎക്കവചം.
Culinary, *a.* അടുക്കളയൊട ചെൎന്ന.
*To* Cull, *v. a.* തെരിഞ്ഞെടുക്കുന്നു, നുള്ളിഎടുക്കുന്നു, നുള്ളികൊടുക്കുന്നു, പറിച്ചെടുക്കുന്നു.
Culler, *s.* പറിച്ചെടുക്കുന്നവൻ, തെരിഞ്ഞെടുക്കുന്നവൻ.
Cullion, *s.* ചണ്ഡാളൻ, ഹീനൻ.
Cully, *s.* വഞ്ചിതൻ, തട്ടിക്കപ്പെട്ടവൻ.
*To* Cully, *v. a.* വഞ്ചിക്കുന്നു, തട്ടിക്കുന്നു.
Culpability, *a.* കുററപ്പാട, അപവാദം, കുററം, തപ്പിതം.
Culpable, *a.* കുററപ്പെടത്തതക്ക, കുററമുള്ള.
Culpableness, *s.* കുററപ്പാട, അപവാദയൊഗ്യത, കുററം.
Culprit, *s.* കുററംചുമത്തപ്പെട്ടവൻ, കുററക്കാരൻ.
*To* Cultivate, *v. a.* കൃഷിചെയ്യുന്നു, കൃഷിവാഴുന്നു, വളമിടുന്നു; വ്യവസായം ചെയ്യുന്നു, വൎദ്ധിപ്പിക്കുന്നു; നന്നാക്കുന്നു.
Cultivation, *s.* കൃഷി, ഉഴവ, വളമിടൽ, വ്യവസായം, വൎദ്ധന.
Cultivator, *s.* കൃഷിക്കാരൻ, ഉഴവുകാരൻ, കൎഷകൻ, വ്യവസായി, വൎദ്ധിപ്പിക്കുന്നവൻ, നന്നാക്കുന്നവൻ.
Culture, *s.* കൃഷി, ഉഴവ, വളമിടൽ.
*To* Cumber, *v. a.* വരുത്തൽപെടുത്തുന്നു, പലജൊലിപ്പെടുത്തുന്നു; വരുത്തപ്പെ

ക്കുത്തുന്നു, മുഷിപ്പിക്കുന്നു, വലെക്കുന്നു, കഴക്കുന്നു, ഭാരപ്പെടുത്തുന്നു; വിഘ്നംവരുത്തുന്നു, തടുക്കുന്നു, മിനക്കെടുത്തുന്നു.
Cumbersome, *a.* ഭാരമുള്ള, വരുത്തമുള്ള, പലജൊലിയുള്ള, വരുത്തമുള്ള, കുഴക്കുള്ള, അസഹ്യമുള്ള, വിഘ്നമുള്ള.
Cumbersomeness, *s.* വരുത്തം, അസഹ്യം, വിഘ്നം.
Cumbrance, *s.* ഭാരം, വരുത്തം, കുഴക്ക, വലച്ചിൽ, ബുദ്ധിമുട്ട, വിഘ്നം, തടവ.
Cumbrous, *a.* ഭാരമുള്ള, വരുത്തമുള്ള, വലച്ചിലുള്ള, ബുദ്ധിമുട്ടുള്ള, കുഴക്കുള്ള, വിഘ്നമുള്ള, തടവുള്ള.
Cumin, *s.* ജീരകം.
*To* Cumulate, *v. a.* കൂമ്പിക്കുന്നു, കൂമ്പാരം കൂട്ടുന്നു, ഒന്നിച്ച കൂട്ടുന്നു, പൊലിക്കൂട്ടുന്നു, കൂട്ടി ചെൎക്കുന്നു, മൂടയിടുന്നു.
Cumulation, *s.* ഒന്നിച്ച കൂട്ടൽ, കൂമ്പാരം കൂട്ടൽ, മൂടകൂട്ടൽ.
Cunning, *a.* പാടവികമായുള്ള, ഉപായമുള്ള, സാമൎത്ഥ്യമുള്ള, തന്ത്രമുള്ള, കൌശലമുള്ള, പാടവമുള്ള, അറിവുള്ള.
Cunning, *s.* ഉപായം, തന്ത്രം, വഞ്ചകന, കൃത്രിമം, മായ; കൌശലം, പാടവം, സൂത്രം, അറിവ, സാമൎത്ഥ്യം.
Cunningly, *ad.* ഉപായമായി, തന്ത്രമായി, കൃത്രിമമായി; കൌശലത്തൊടെ.
Cunning-man, *s.* ഉപായി, താന്ത്രികൻ, കൃത്രിമക്കാരൻ, കള്ളംതിരിക്കുന്നവൻ, മായികൻ.
Cunningness, *s.* ഉപായം, തന്ത്രം, കൃത്രിമം; കൌശലം സൂത്രം.
Cup, *s.* പാനപാത്രം; കായുടെ തൊപ്പി; മദ്യം.
*To* Cup, *v. a.* കൊത്തിച്ച ചൊരകളയുന്നു.
Cupbearer, *s.* പാനപാത്രം കൊടുക്കുന്ന പ്രധാനി.
Cupboard, *s.* പിഞ്ഞാണം മുതലായവ വെക്കുന്ന സ്ഥലം.
Cupidity, *s.* ആശ, കാമം, കാമവികാരം, ലൊഭം.
Cupola, *s.* താഴികക്കുടം.
Cupping-glass, *s.* കൊത്തി ചൊര കളയുന്ന സൂത്രം.
Cupreous, *a.* ചെമ്പുള്ള, ചെമ്പുകൊണ്ടുള്ള.
Cur, *s.* സാരമില്ലാത്ത നാ; [നിന്ദ്യാൎത്ഥത്തിൽ] ഒരുത്തനെ വിളിക്കുന്ന പെർ.
Curable, *a.* പൊറുക്കുന്ന, സൌഖ്യമാകതക്ക, രൊഗശാന്തിവരുന്ന, സാദ്ധ്യമായുള്ള.
Curacy, *s.* ഉപദെഷ്ടാവിന്റെ തൊഴിൽ.
Curate, *s.* പട്ടക്കാരൻ, ഉപദെഷ്ടാവ, ഗുരു.
Curator, *s.* പരിഹാരി, നടത്തുന്നവൻ, നിൎവ്വഹിക്കുന്നവൻ, ഭരിക്കുന്നവൻ, വിചാരിപ്പുകാരൻ.
Curb, *s.* കടിഞ്ഞാണിന്റെ ചങ്ങല; അടക്കം, തട, വിരൊധം.
*To* Curb, *v. a.* കടിഞ്ഞാണിട്ട അടക്കുന്നു; അടക്കുന്നു, അമൎച്ചവരുത്തുന്നു; തടുക്കുന്നു.
Curd, *s.* തൈർ, കട്ടപിടിച്ച വസ്തു; കട്ട, പിണപ്പ.
*To* Curd, *v. a.* ഉറകൂട്ടുന്നു, കട്ടെപ്പിക്കുന്നു, കട്ടപിടിപ്പിക്കുന്നു, പിണപ്പിക്കുന്നു.
*To* Curdle, *v. a.* ഉറകൂട്ടുന്നു, കട്ടെപ്പിക്കുന്നു.
*To* Curdle, *v. n.* ഉറകൂടുന്നു, കട്ടെക്കുന്നു, കട്ടപിടിക്കുന്നു, മുറിയുന്നു, മുറിഞ്ഞുപൊകുന്നു; പിരിയുന്നു.
Curdy, *a.* കട്ടയുള്ള, കട്ടപിടിച്ചുള്ള, പിരിഞ്ഞ, മുറിഞ്ഞ.
Cure, *s.* ചികിത്സ, പരിഹാരം, ഉപശാന്തി; രൊഗശാന്തി, സൌഖ്യം, സ്വസ്ഥത; പട്ടക്കാരന്റെ തൊഴിൽ.
*To* Cure, *v. a.* പൊറുപ്പിക്കുന്നു, ചികിത്സ ചെയ്യുന്നു, രൊഗശാന്തിവരുത്തുന്നു, പരിഹരിക്കുന്നു, സ്വസ്ഥതപ്പെടുത്തുന്നു, സൌഖ്യമാക്കുന്നു; പ്രതിശാന്തിവരുത്തുന്നു, കെട്ടുപൊകാതിരിപ്പാൻ ഒരു വസ്തുവിനെ പാകംചെയ്തു വെക്കുന്നു, ഉപ്പിലിട്ടുവെക്കുന്നു.
Cureless, *a.* പരിഹാരമില്ലാത്ത, പൊറുപ്പില്ലാത്ത, അസാദ്ധ്യമായുള്ള, ഉപശാന്തിയില്ലാത്ത.
Curer, *s.* ചികിത്സകാരൻ, പൊറുപ്പിക്കുന്നവൻ, വൈദ്യൻ.
Curiosity, *s.* വല്ലതും അറിയെണമെന്നുള്ള ആശ; നൊക്കുവാനുള്ള ആഗ്രഹം; സൂക്ഷ്മം; പുതുമ; അപൂൎവ്വപണി, അപൂൎവ്വകാൎയ്യം; വിനൊദം.
Curious, *a.* അറിവാൻ ആശയുള്ള, കാണ്മാൻ ആഗ്രഹമുള്ള, താത്പൎയ്യമുള്ള, വിനൊദമുള്ള; പ്രസാദിപ്പാൻ പണിയുള്ള; പുതുമയുള്ള, നൂതനമുള്ള, അപൂൎവ്വമായുള്ള; വാസനയുള്ള, ചന്തമുള്ള, വിചിത്രമായുള്ള.
Curiously, *ad.* അറിവാൻ ആശയായി, വിനൊദമായി; വിചിത്രമായി.
Curl, *s.* അളകം, കുറുനിര, ചുഴി, ചുരുൾച; ചുരുണ്ടതിരമാല, ഒടിച്ചുകുത്ത.
*To* Curl, *v. a.* ചുഴിക്കുന്നു, ചുരുളിക്കുന്നു, പിന്നുന്നു, പിരിക്കുന്നു, കുറുനിരയാക്കുന്നു.
*To* Curl, *v. n.* ചുഴിയുന്നു, ചുരുളുന്നു, തിരമാലകൾ പൊങ്ങുന്നു, ചുരുളുന്നു.
Curlew, *s.* കലികൻ, നീർകൊഴി.
Currency, *s.* കൈമാററം, വാക്ചൊല

വം; നടപ്പു; നാട്ടുനടപ്പു; ഇടവിടാതു ള്ള ഒഴുക്കു; മതിപ്പു; വിലമതിപ്പു.

Current, *a.* കൈമാററമുള്ള, നടപ്പുള്ള, സാമാന്യമായുള്ള; നാടൊടി, നടന്നവരുന്ന; തൎക്കമില്ലാത്ത.

Current, *s.* ഒഴുക്കു; നീരൊഴുക്കു, നീരൊട്ടം; നീൎവലിവു; വായുസഞ്ചാരം, ചുററൊട്ടം.

Currently, *ad.* നടപ്പായി, നാടൊടെ, പൊതുവായി; വിരൊധം കൂടാതെ.

Currentness, *s.* നടപ്പു; നാട്ടുനടപ്പു; വാഗൈഭവം.

Curricle, *s.* രണ്ടുകുതിരകെട്ടുന്ന രഥം.

Curriers, *s.* തൊല്ക്കൊല്ലൻ, തൊൽപതമാക്കുന്നവൻ, ചൎമ്മകാരൻ, ഊറയ്ക്കിടുന്നവൻ.

Currish, *a.* നായെപൊലെയുള്ള, മൃഗസ്വഭാവമുള്ള, നീചത്വമുള്ള, രമ്യതയില്ലാത്ത, കലഹപ്രിയമുള്ള.

*To* Curry, *v. a.* തൊൽപതംവരുത്തുന്നു, തൊൽ ഊറെക്കിടുന്നു; കുതിരെക്കു കുരപ്പനിടുന്നു; ചൊറിയുന്നു; അടിക്കുന്നു; തിരുമ്മുന്നു.

*To curry favour*, ഒരുത്തന ഇഷ്ടംപറയുന്നു.

Curry, *s.* കറി.

Curry-comb, *s.* കുരപ്പൻ; ഇരിമ്പുചീപ്പു.

*To* Curse, *v. a.* ശപിക്കുന്നു, പ്രാകുന്നു, ശപഥം ചെയ്യുന്നു; ശാപം കൊടുക്കുന്നു; ദുഷിക്കുന്നു; ബാധിക്കുന്നു.

Curse, *s.* ശാപം, പ്രാക്കു, ശപനം; ദൂഷണം; ബാധ.

Cursed, *part. a.* ശപിക്കപ്പെട്ട, ശപഥം ചെയ്യപ്പെട്ട; വെറുക്കപ്പെട്ട, വിരക്തമായുള്ള; കെട്ട, അശുദ്ധമായുള്ള; ബാധയുള്ള.

Cursedly, *ad.* മൊക്ഷപ്രകാരമായി, അതിക്ഷുതയൊടെ.

Cursorary, *a.* തിടുതിടുക്കമുള്ള, വെഗം വെഗമുള്ള, വിചാരം കൂടാത്ത, അജാഗ്രതയുള്ള.

Cursorily, *ad.* വെഗത്തിൽ, വിചാരം കൂടാതെ, അജാഗ്രതയായി.

Cursoriness, *s.* തിടുതിടുക്കം, നല്ലവിചരമില്ലായ്മ, അജാഗ്രത.

Cursory, *a.* പതറലുള്ള, പതറുന്ന, തിടുതിടുക്കമുള്ള, അജാഗ്രതയുള്ള, എറതാതപൎയ്യമില്ലാത്ത.

Curst, *a.* സാഹസമുള്ള, വികടമായുള്ള, ദുൎഗ്ഗുണമുള്ള, അസൂയയുള്ള, ദുശ്ശീലമുള്ള, ദുൎമ്മനസ്സുള്ള.

Curstness, *s.* സാഹസം, വികടം, ദുൎഗ്ഗുണം, ദുശ്ശീലം, ൦രംഷ്യ.

*To* Curtail, *v. a.* കുറെക്കുന്നു, ചുരുക്കുന്നു, കുറുക്കുന്നു.

Curtain, *s.* തിര, തിരശ്ശീല, മറ.

*To* Curtain, *v. a.* തിരശ്ശീലയിടുന്നു.

Curtain-lecture, *s.* തലയിണമന്ത്രം.

Curvated, *a.* വള്ളഞ്ഞിട്ടുള്ള.

Curvation, *s.* വളവു, വളച്ചിൽ.

Curvature, *s.* വളവു, വളച്ചിൽ.

Curve, *a.* വളവുള്ള, വളഞ്ഞ.

Curve, *s.* വളവു, വളച്ചിൽ, വളഞ്ഞവസ്തു; ഞെളിവു.

*To* Curve, *v. a. & n.* വളെക്കുന്നു, വളയുന്നു; ഞെളിക്കുന്നു, ഞെളിയുന്നു.

Curved, *a.* വളവായിവളച്ച.

*To* Curvet, *v. n.* ചാടുന്നു, തുള്ളിക്കുന്നു, കുതിക്കുന്നു.

Curvet, *s.* ചാട്ടം, കുതിപ്പു, തുള്ളൽ, നൃത്തം.

Cushion, *s.* കസെരമെത്ത, ചാരുതലയിണ.

*To* Cushion, *v. a.* ഇരിപ്പാനുള്ള മെത്തയിടുന്നു, ചാരുതലയിണ വെക്കുന്നു.

Cushioned, *a.* ചാരുതലയിണമെൽ ചാരി ഇരിക്കുന്ന, ചാരുന്ന.

Cusp, *s.* ചന്ദ്രകലകൾ, അമ്പിളിത്തെല്ലുകൾ.

Cuspated, Cuspidated, *a.* കൂൎത്തിട്ടുള്ള, മുനയുള്ള.

Custard, *s.* പാലും മുട്ടയും പഞ്ചസാരയും ചെൎത്ത ഉണ്ടാക്കിയ ഭക്ഷണം.

Custody, *s.* കാവൽ, പാറാവു; വശം, അധീനം, സൂക്ഷം, വിചാരം, രക്ഷണം.

Custom, *s.* മൎയ്യാദ, ആചാരം, പഴക്കം, നടപ്പു, മുറ; പതിവു, പടുതി, അടവു; ചട്ടം; ചുങ്കം, തീൎവ്വ: ഷൾട്ടാദിദെയം, ശുല്കം.

Custom-house, *s.* ചുങ്കപ്പുര, തീൎവ്വസ്ഥലം, ചവുക്ക.

Customable, *a.* മൎയ്യാദയുള്ള, നടപ്പുള്ള, പഴക്കമുള്ള, പതിവുള്ള, ചട്ടമുള്ള.

Customableness, *s.* നടപ്പു, പതിവു, ചട്ടം, മൎയ്യാദ.

Customably, *ad.* നടപ്പായി, മൎയ്യാദപ്രകാരം.

Customarily, *ad.* നടപ്പായി, പതിവായി, മൎയ്യാദയായി.

Customary, *a.* നടപ്പുള്ള, പതിവുള്ള, പഴക്കമുള്ള, മൎയ്യാദയായുള്ള, പൊതുവായുള്ള, സാമാന്യമായുള്ള.

Customer, *s.* കുററി, കുററിക്കാരൻ, പതിവുകാരൻ, അടവുകാരൻ.

*To* Cut, *v. a.* വെട്ടുന്നു, അറുക്കുന്നു, മുറിക്കുന്നു, കണ്ടിക്കുന്നു, ഖണ്ഡിക്കുന്നു, അരിയുന്നു, മുരുന്നു, തുണ്ടിക്കുന്നു, നറുക്കുന്നു, തറിക്കുന്നു, ചെത്തുന്നു, ചെത്തിയുണ്ടാക്കുന്നു; കൊത്തുന്നു; വിഭാഗിക്കുന്നു.

*To cut down*, വെട്ടിയിടുന്നു, വെട്ടിവീഴ്ത്തുന്നു, മുറിക്കുന്നു, വെട്ടികളയുന്നു; അപജയപ്പെടുത്തുന്നു.

*To cut off*, ഛെദിച്ചു കളയുന്നു, കണ്ടിച്ചുകളയുന്നു.

*To cut off*, നശിപ്പിക്കുന്നു, നിൎമ്മൂലമാക്കുന്നു, കൊല്ലുന്നു.

*To cut off*, ഇല്ലായ്മ ചെയ്യുന്നു, ചട്ടമഴിക്കുന്നു, നിഷ്ഫലാക്കുന്നു.

*To cut off*, തടങ്ങൽ ചെയ്യുന്നു, മുട്ടിക്കുന്നു, വഴിയടെക്കുന്നു.

*To cut off*, അവസാനിപ്പിക്കുന്നു, തടുത്തുപറയുന്നു.

*To cut off*, വിരൊധിക്കുന്നു.

*To cut off*, തള്ളികളയുന്നു.

*To cut off*, തടുത്തുപറയുന്നു, മടക്കുന്നു.

*To cut off*, കുറെക്കുന്നു, ചുരുക്കുന്നു, ചുരുക്കിപ്പറയുന്നു.

*To cut out*, ആകൃതിപ്പെടുത്തുന്നു, ഭാഷയാക്കുന്നു.

*To cut out*, യന്ത്രിക്കുന്നു.

*To cut out*, ചെക്കുന്നു, ഒപ്പിക്കുന്നു.

*To cut out*, അതിക്രമിക്കുന്നു.

*To cut short*, തടുക്കുന്നു, വിരൊധിക്കുന്നു.

*To cut short*, കുറെക്കുന്നു.

*To cut up*, നുറുക്കുന്നു, കുറകതിരിക്കുന്നു.

*To cut up*, വെരൊടെ വെട്ടികളയുന്നു.

*To* Cut, *v. n.* അറുവുപൊകുന്നു: കല്ലടപ്പിന ശസ്ത്രപ്രയൊഗം ചെയ്യുന്നു.

Cut, *part. a.* വെട്ടപ്പെട്ട, ഒരുക്കപ്പെട്ട.

Cut, *s.* വെട്ടു, വെട്ടുപാട; മുറിവ, മുറി; വെട്ടിയ തൊട; ചാൽ, ഒക; ചെത്തപ്പൂൽ, തുണ്ടു, നുറുക്ക; ഖണ്ഡം; കുറുക്കുവഴി; അച്ചടിക്കുന്നതിന മരത്തിലൊ ചെമ്പിലൊ കൊത്തപ്പെട്ട രൂപം; ഭാഷ, മാതിരി; ഭൊഷൻ.

Cutaneous, *a.* തൊലിലൊടുചെൎന്ന, തൊലിലുള്ള.

Cuticle, *s.* പുറംതൊൽ, പുറത്തുള്ള നെൎത്ത തൊൽ; പാട.

Cuticular, *a.* പുറത്തുള്ള നെൎത്തതൊലൊടു ചെൎന്ന.

Cutlass, *s.* വീതിയുള്ള വാൾ.

Cutler, *s.* പീച്ചാങ്കത്തിമുതലായവയെ ഉണ്ടാക്കുകയൊ വില്ക്കുകയൊ ചെയ്യുന്നവൻ.

Cutpurse, *s.* മടിശ്ശീല കത്രിക്കുന്നകള്ളൻ, മുന്തിയറുക്കുന്നവൻ.

Cutter, *s.* വെട്ടുന്നവൻ, വെട്ടുകാരൻ; വെട്ടുന്ന ആയുധം; വെഗത്തിൽ ഒടുന്ന ചെറുകപ്പൽ; അണപ്പല്ല.

Cut-throat, *s.* കുത്തികൊല്ലി, അറുത്തകൊല്ലുന്നവൻ, ഘാതകൻ.

Cutting, *part. a.* കുത്തുന്ന, അറുക്കുന്ന, മുള്ളുപൊലെ കൊള്ളുന്ന, കുത്തുകൊള്ളുന്ന, ഉഗ്രമായുള്ള, എരിവുള്ള.

Cutting, *s.* നുറുക്ക, ഖണ്ഡം, ചുള്ളികൊമ്പ.

Cuttle, *s.* ഒരു വക മത്സ്യം.

Cuttle, *s.* ദുൎമ്മുഖൻ.

Cycle, *s.* കാലചക്രം, കാലയളവ.

Cycloid, *s.* ചക്രാകാരമായുള്ള വളവ.

Cyclopædia, *s.* ശാസ്ത്രവലയം, വിദ്യാവിസ്താരം.

Cygnet, *s.* അരയന്നക്കുഞ്ഞ.

Cylinder, *s.* നീണ്ടുരുണ്ട ഒരു വസ്തു.

Cylindrical, *a.* നീണ്ടുരുണ്ടുള്ള.

Cymbal, *s.* കൈത്താളം, താളം, താളക്കൂട്ടം.

Cynic, *s.* ചീറലുള്ള വൈജ്ഞാനികൻ; നിട്ടൂരൻ.

Cynosure, *s.* വടക്കെ നക്ഷത്രം, ധ്രുവൻ

---

# D.

*To* Dab, *v. a.* നനഞ്ഞ വസ്തു കൊണ്ട തട്ടുന്നു, നനെക്കുന്നു, മെല്ലെ അടിക്കുന്നു.

Dab, *s.* ചെറുകട്ട; വെള്ളത്തിലെങ്കിലും ചെറ്റിലെങ്കിലും മുക്കിയ വസ്തു കൊണ്ടുള്ള തട്ട; ഒരുത്തന്റെ മെൽ തട്ടിയചെറ; (ക്രീഷ്ടാക്കിൽ) ചിത്രകാരൻ; ചെറുവക വരുന്ന മീൻ.

*To* Dabble, *v. a.* പൂശുന്നു, ചെറുതട്ടുന്നു, നനെക്കുന്നു.

*To* Dabble, *v. n.* വെള്ളത്തിൽ കളിക്കുന്നു, വെള്ളത്തിലെങ്കിലും ചെറ്റിലെങ്കിലും തട്ടികൊണ്ടിരിക്കുന്നു.

Dabbler, *s.* വെള്ളത്തിൽ കളിക്കുന്നവൻ, താൻ അറിയാത്ത വെലയിൽ കയ്യിടുന്നവൻ, കയ്യെല്ക്കുന്നവൻ.

Dad, Daddy, *s.* അപ്പൻ എന്ന ചെറുവൈതൽ പറയുന്ന വാക്ക.

Dagger, *s.* കട്ടാരം, ചൊട്ട.

Daggers-drawing, *s.* കട്ടാരം ഊരൽ, കയ്യെററത്തിനുള്ള ഒരുക്കം; കത്തിവലിക്കുക.

*To* Daggle, *v. a. & n.* ചെറ്റിലൊ വെള്ളത്തിലൊ മുക്കുന്നു, ചെറ്റിൽ ഇഴയുന്നു, ചെറ്റിൽ ഇരിക്കുന്നു.

Daggletail, *a.* ഉടുപ്പു, ചെറാക്കിയ, അഴക്കാക്കിയ, അഴക്കുപിരട്ടിയ.

Daily, *a.* നാൾതൊറുമുള്ള, ദിവസംപ്രതിയുള്ള, നിത്യവുമുള്ള, പ്രതിദിനമുള്ള.

*Daily duties*, നിത്യകൎമ്മം.

*Daily maintenance*, നിത്യവൃത്തി.

*Daily expenses*, നിത്യചിലവ, നിത്യനിദാനം.

*Daily work*, നിത്യവൃത്തി, ദിവസവെല, നിത്യതൊഴിൽ.

Daily, *ad.* നാൾതൊറും, ദിവസംപ്രതി, പ്രതിദിനവും, ദിവസവും, നിത്യവും, ദിവസെന.

Daintily, *ad.* ഇൻപമായി, വിശെഷമായി, രുചികരമായി, രസമായി, കൗതുകമായി, മാൎദ്ദവമായി; ഇഷ്ടമായി.

Daintiness, *s.* ഇൻപം, രസം; രുചി; മാൎദ്ദവം; വാസന; സംശയം.

Dainty, *a.* രുചികരമായുള്ള, രുചിയുള്ള, ഇൻപമുള്ള, ഇഷ്ടമുള്ള, രസമുള്ള; മനൊഹരമായുള്ള, വാസനയുള്ള.

Dainty, *s.* രുചിയുള്ള വസ്തു; രസവസ്തു; രുചികരഭൊജനം, പലഹാരം.

Dairy, *s.* പാൽ സൂക്ഷിച്ചു വെക്കകയും കലക്കകയും ചെയ്യുന്ന സ്ഥലം.

Dale, *s.* മലയിടുക്ക, തടം, താഴ്വര.

Dalliance, *s.* ഉല്ലാസം, വിലാസം, ലീല; ലാളനം; അന്യൊന്യപ്രിയം; വിനൊദം; നെരംപൊക്ക; താമസം.

Dallier, *s.* വിനൊദക്കാരൻ, നെരംപൊക്കുകാരൻ; ലാളിക്കുന്നവൻ; മിനക്കെടുന്നവൻ; ഭൊഷ്കൻ.

*To* Dally, *v. n.* വിനൊദംകാട്ടുന്നു, നെരംപൊക്കുന്നു, താമസിക്കുന്നു; വിളയാടുന്നു; മെളിക്കുന്നു, ഉല്ലസിക്കുന്നു, കൊഞ്ചുന്നു.

Dam, *s.* തള്ള.

Dam, *s.* ചിറ; അണ, വാരിവാരണം.

*To* Dam, *v. a.* ചിറകെട്ടുന്നു, അണകെട്ടുന്നു; വരമ്പിട്ടുനിൎത്തുന്നു; തടുക്കുന്നു; അടെക്കുന്നു.

Damage, *s.* ഉപദ്രവം, ദൊഷം; നഷ്ടം, ചെതം, ചെതപാതം; കെട, കെടുപാട; തൊലി.

*To* Damage, *v. a.* ഉപദ്രവിക്കുന്നു; നഷ്ടപ്പെടുത്തുന്നു: ചെതംവരുത്തുന്നു, കെടുവരുത്തുന്നു.

Damageable, *a.* നഷ്ടമാകുന്നതക്ക, ചെതംവരുത്താകുന്ന; നാശകരമായുള്ള.

Damask, *s.* പൂപ്പട്ട, ദമാസ്ക.

*To* Damask, *v. a.* പൂവിട്ടുനെയ്യുന്നു.

Dame, *s.* യജമാനസ്ത്രീ, അമ്മ, നാരി.

*To* Damn, *v. a.* എന്നെക്കുമുള്ള ശിക്ഷെക്ക വിധിക്കുന്നു; ശാപദൊഷം വരുത്തുന്നു, ശപിക്കുന്നു, നാശംവരുത്തുന്നു; നിന്ദിക്കുന്നു.

Damnable, *a.* നിത്യശിക്ഷെക്ക പാത്രമായുള്ള; ശപിക്കുതക്ക, കുററംവിധിക്കുതക്ക; വെറുപ്പുള്ള.

Damnation, *s.* നിത്യശിക്ഷ, കുററവിധി, ശിക്ഷവിധി, നാശം, നരകശിക്ഷ, ശാപാവസ്ഥ.

Damnatory, *a.* ശിക്ഷെവിധിയുള്ള, കുററംവിധിയുള്ള.

Damned, *part.* ശിക്ഷെക്ക വിധിക്കപ്പെട്ട, കുററംവിധിക്കപ്പെട്ട.

*To* Damnify, *v. a.* ദൊഷംവരുത്തുന്നു, നഷ്ടംവരുത്തുന്നു, ചെതംവരുത്തുന്നു.

Damp, *a.* തണുപ്പുള്ള, ൟറമായുള്ള, നനവുള്ള, നനഞ്ഞ; മനസ്സിടിവുള്ള, വിഷാദമുള്ള, കുണ്ഠിതമുള്ള.

Damp, *s.* തണുപ്പ, ൟറം, നനവ, മനസ്സിടിവ, വിഷാദം, കുണ്ഠിതം.

*To* Damp, *v. a.* ൟറമാക്കുന്നു, കുതിൎക്കുന്നു, നനെക്കുന്നു; മനസ്സിടിക്കുന്നു, വിഷാദിപ്പിക്കുന്നു, അധൈൎയ്യപ്പെടുത്തുന്നു, ക്ഷീണിപ്പിക്കുന്നു.

Dampish, *a.* നനവുഭാവമുള്ള, അല്പം ൟറമുള്ള, കുതിൎമ്മയുള്ള.

Dampishness, *s.* നനവുഭാവം, കുതിൎമ്മ, ൟറം.

Dampness, *s.* തണുപ്പ, ൟറം, കുതിൎമ്മ, നനവ.

Dampy, *a.* മനസ്സിടിവുള്ള, കുണ്ഠിതമുള്ള, വിഷാദമുള്ള.

Damsel, *s.* കുമാരി, യൌവനമുള്ളവൾ, യുവതി, ബാലസ്ത്രീ; ചെറുപ്പക്കാരി.

*To* Dance, *v. n.* ആട്ടം ആടുന്നു, കൂത്താടുന്നു, നടനം ചെയ്യുന്നു, നൃത്തം ചെയ്യുന്നു, കളിക്കുന്നു.

*To* Dance, *v. a.* കൂത്താടിക്കുന്നു, ആടിക്കുന്നു, നൃത്തം ചെയ്യിക്കുന്നു, തുള്ളിക്കുന്നു, കളിപ്പിക്കുന്നു.

*To* Dance *attendance*, *v. a.* സെവെക്ക കാത്തിരിക്കുന്നു.

Dance, *s.* ആട്ടം, കൂത്ത, കൂത്താട്ടം, നൃത്തം, നടനം.

Dancer, *s.* ആട്ടക്കാരൻ, കൂത്താടി, നടൻ, ചാരണൻ, നിൎത്തകൻ.

Dancing, *s.* ആട്ടം, നടനം, നൎത്തനം.

Dancing-master, *s.* ആട്ടം പഠിപ്പിക്കുന്നവൻ, നൎത്തനം പഠിപ്പിക്കുന്നവൻ.

Dancing-school, *s.* ആട്ടക്കളരി, നാടകശാല.

*To* Dandle, *v. a.* ലാളിക്കുന്നു, മടിയിൽ വെച്ച ആട്ടുന്നു; കൊഞ്ചിക്കുന്നു, വാത്സല്ലിക്കുന്നു; താമസിപ്പിക്കുന്നു.

Dandler, *s.* ലാളിക്കുന്നവൻ, നെരംപൊക്കുകാരൻ, കൊഞ്ചിക്കുന്നവൻ.

Dandriff, *s.* താരണം, താരൻ.

Danger, *s.* ആപത്ത, അത്യാപത്ത, അപകടം, മൊശം, അപായം.

Dangerless, *a.* ആപത്തില്ലാത്ത, മൊശമില്ലാത്ത.

Dangerous, *a.* ആപത്തുള്ള, അപകടമു

ള്ള, മൊശമുള്ള, അപായത്തിനിടയുള്ള.

Dangerously, *ad.* അപകടമായി, മൊശത്തൊടെ, ആപത്തൊടെ, അപായം വരുമാറ.

Dangerousness, *s.* അപകടം, അത്യാപത്ത, അപായം, മൊശസ്ഥാനം.

*To* Dangle, *v. n.* ഞാലുന്നു, തൂങ്ങിയാടുന്നു; പിന്തുടരുന്നു, പിന്നാലെ കൂടുന്നു.

Dangler, *s.* ദുൎമ്മൊഹി, കാമാതുരൻ, കാമശീലൻ.

Dank, *a.* ൟറമായുള്ള, നനഞ്ഞ, കുതിൎമ്മയുള്ള.

Dapper, *a.* കൃശമായും ഉന്മെഷമായുമുള്ള.

Dapperling, *s.* കുറുമുണ്ടൻ, വാമനൻ.

Dapple, *a.* വരയുള്ള, പലനിറമുള്ള; നാനാവൎണ്ണമുള്ള.

*To* Dapple, *v. a.* പലനിറമാക്കുന്നു, വരവരയായി തീൎക്കുന്നു.

*To* Dare, *v. n.* തുനിയുന്നു, ഒരുമ്പെടുന്നു, ധൈൎയ്യപ്പെടുന്നു, സാഹസപ്പെടുന്നു.

*To* Dare, *v. a.* പൊൎക്കുവിളിക്കുന്നു, വീരവാദം പറയുന്നു, ധിക്കരിക്കുന്നു.

Daring, *a.* തുനിവുള്ള, ഒരുമ്പെടുന്ന, നിൎഭയമുള്ള, ധൈൎയ്യമുള്ള, സാഹസമുള്ള.

Daringly, *ad.* തുനിവായി, ധീരതയൊടെ, നിശ്ശങ്കം, സാഹസമായി.

Daringness, *s.* തുനിച്ചിൽ, ധീരത; സാഹസം; നാണമില്ലായ്മ.

Dark, *a.* ഇരുളുള്ള, ഇരുണ്ട, മയങ്ങിയ, മങ്ങലുള്ള, അന്ധകാരമുള്ള; അന്ധതയുള്ള, വെട്ടമില്ലാത്ത, തെളിവില്ലാത്ത; അറിവില്ലാത്ത, നിസ്ത്രപയുള്ള, കുണ്ഠിതമുള്ള, പ്രസാദമില്ലാത്ത.

*To* Dark, *v. a.* ഇരുളാക്കുന്നു, ഇരുട്ടാക്കുന്നു; മൂടലാക്കുന്നു.

*To* Darken, *v. a.* ഇരുട്ടാക്കുന്നു, ഇരുളാക്കുന്നു, അന്ധതപ്പെടുത്തുന്നു; മങ്ങലാക്കുന്നു, മയക്കുന്നു.

*To* Darken, *v. n.* ഇരുളുന്നു, ഇരുണ്ടുപൊകുന്നു, മയങ്ങുന്നു.

Darkling, *a.* ഇരുട്ടിലിരിക്കുന്ന.

Darkly, *ad.* ഇരുളായി, അന്ധകാരമായി, വെളിച്ചമില്ലാതെ, മങ്ങലായി, മൂടലായി.

Darkness, *s.* ഇരുട്ട, ഇരുൾ; തമസ്സ, അന്ധകാരം; അജ്ഞാനം, അന്ധത; വെളിച്ചമില്ലായ്മ, മൂടൽ; ദുഷ്ടത; സാത്താന്റെ രാജ്യം.

Darksome. *a.* ഇരുട്ടുള്ള, നിസ്ത്രപയുള്ള, ഭയത്തിനിടയുള്ള, വെട്ടമില്ലാത്ത.

Darling, *a.* പ്രിയമുള്ള, ഒമലുള്ള.

Darling, *s.* ഉണ്ണി, ഒമൽ, ഒമന, ഒമൽകുഞ്ഞ, മഹാപ്രിയൻ.

*To* Darn, *v. a.* ഇഴയിടുന്നു.

Dart, *s.* ചാട്ടുകുന്തം, കുന്തം, വെൽ, ശൂലം, കരമുക്ത.

*To* Dart, *v. a.* ചാട്ടുന്നു, എയ്യുന്നു, എറിയുന്നു, പ്രക്ഷെപിക്കുന്നു, പ്രയൊഗിക്കുന്നു.

*To* Dart, *v. n.* ചാട്ടുകുന്തം പൊലെ വെഗം പായുന്നു, ചാടിപ്പൊകുന്നു.

Darting, *part, a.* എറിയുന്ന, കുത്തുന്ന, വെദനയുള്ള.

*To* Dash, *v. a.* എറിഞ്ഞുകളയുന്നു, ഇട്ടുകളയുന്നു; തട്ടിഉടെക്കുന്നു; മുട്ടിക്കുന്നു, തട്ടുന്നു, കുത്തുന്നു; വെള്ളം തെറിപ്പിക്കുന്നു; കൂട്ടികലൎത്തുന്നു; വെഗത്തിൽ ചായം ഇടുന്നു; കിറുക്കുന്നു; വിലക്കുന്നു; വരെക്കുന്നു; ഭമിപ്പിക്കുന്നു, ലജ്ജിപ്പിക്കുന്നു, കുണ്ഠിതപ്പെടുത്തുന്നു.

*To* Dash, *v. n.* തെറിച്ചുപൊകുന്നു; പൊട്ടിത്തെറിക്കുന്നു; വെള്ളത്തിൽ കൂടെ പാഞ്ഞൊടുന്നു, കിടയുന്നു; അടിക്കുന്നു, മുട്ടുന്നു.

Dash, *s.* തട്ട, തട്ടൽ, മുട്ട, മുട്ടൽ, കിടച്ചിൽ; കൂട്ടികലച്ച; എഴുത്തിൽ വര (ൟ — അടയാളം;) അടി, കുത്ത.

Dastard, *s.* മനസ്സുറപ്പില്ലാത്തവൻ, ഭീരു, ഹീനൻ.

*To* Dastard, *v. a.* ഭയപ്പെടുത്തുന്നു, പെടിപ്പിക്കുന്നു, അധൈൎയ്യപ്പെടുത്തുന്നു.

Dastardly, *ad.* ഭീരുത്വമായി, ഹീനമായി.

Dastardy, *s.* അധൈൎയ്യം, ഭീരുത്വം, ഹീനത.

Date, *s.* തിയ്യതി; കാലം; അവസാനം; സ്ഥിരത; ൟന്തപ്പഴം.

Date-tree, *s.* ൟന്തവൃക്ഷം.

*To* Date, *v. a.* തിയ്യതി ഇടുന്നു, തിയ്യതിവെക്കുന്നു, തിയ്യതിഎഴുതുന്നു, കാലംവെക്കുന്നു.

Dated, *part.* തിയ്യതി ഇടപ്പെട്ട.

Dative, *s.* വ്യാകരണത്തിൽ നാലാം വിഭക്തിയായുള്ള.

*To* Daub, *v. a.* പൂശുന്നു, ലെപനം ചെയ്യുന്നു, മെഴുകുന്നു, തെക്കുന്നു, പിരട്ടുന്നു.

Dauber, *s.* പരുപരയായി പൂശുന്നവൻ.

Dauby, *a.* പശപൊലെ പററുന്ന.

Daughter, *s.* മകൾ, പുത്രി, സുതാ, നന്ദനം.

*Danghter-in-law*, മകന്റെ ഭാൎയ്യ.

*To* Daunt, *v. a.* പെടിപ്പിക്കുന്നു, ഭീതിപ്പെടുത്തുന്നു, അധൈൎയ്യപ്പെടുത്തുന്നു.

Dauntless, *s.* നിൎഭയം, ധീരത.

*To* Dawn, *v. n.* പുലരുന്നു, ഉദിക്കുന്നു, വെളുക്കുന്നു; ഉദിക്കുന്നു.

Dawn, *s.* പുലൎകാലം, ഉഷസ്സ, പ്രഭാതം, ഉദയം, അരുണൊദയം.

Day, *s.* പകൽ, അഹസ്സ; ദിവസം, ദിനം, വാരം, വാസരം, നാൾ, തിയ്യതി.

*A dark or cloudy day*, ദുൎദ്ദിനം.

Daybook, *s.* നാൾവഴിക്കണക്കുപുസ്തകം.
Daybreak, *s.* ഉഷഃകാലം, പുലർകാലം, പ്രഭാതം, അരുണൊദയം, വെളുപ്പ.
Daylabour, *s.* കൂലിവെല, പകൽനെരത്ത ചെയ്യുന്ന വെല.
Daylabourer, *s.* കൂലിവെലക്കാരൻ, പകൽ മാത്രം കൂലിവെലചെയ്യുന്നവൻ.
Daylight, *s.* പകൽവെളിച്ചം; പട്ടാപകൽ.
Dayspring, *s.* അരുണൊദയം, ഉദയകാലം.
Daystar, *s.* ഉദയനക്ഷത്രം, പെരുമീൻ.
Daytime, *s.* പകൽ, പകൽസമയം.
*In the daytime*, പകൽസമയത്ത.
Daywork, *s.* കൂലിവെല, പകൽനെരത്ത ചെയ്യുന്ന വെല.
*To* Dazzle, *v. a.* കണ്ണൊച്ചിക്കുന്നു, മിനുമിനുപ്പിക്കുന്നു, ഉജ്വലിപ്പിക്കുന്നു.
*To* Dazzle, *v n.* കണ്ണൊച്ചുന്നു, മിനുമിനുക്കുന്നു, മിന്നുന്നു.
Deacon, *s.* ദിയാക്കൊൻ, ദൈവശുശ്രൂഷക്കാരൻ, ഉപദെഷ്ടാവ.
Dead, *a.* മരിച്ച, ചത്ത, ജീവനില്ലാത്ത, കഴിഞ്ഞുപൊയ, മൃതമായുള്ള; കററംപിഴച്ച; വൈഷമ്യമിച്ച, നിശ്ചെഷ്ടം, മരവിച്ച.
*To* Deaden, *v. a.* ബലമില്ലാതാക്കുന്നു; ഉണൎച്ചയില്ലാതാക്കുന്നു, മരവിപ്പിക്കുന്നു; ബുദ്ധിമന്ദിപ്പിക്കുന്നു; രുചിയില്ലാതാക്കുന്നു.
Deadly, *a.* മരണമുള്ള, മൃത്യുവുള്ള, നാശകരമായുള്ള, വൈഷമ്യമുള്ള.
Deadly, *ad.* മരിച്ചപ്രകാരമായി, നാശകരമായി, അപകടമായി.
Deadness, *s.* ചൂടില്ലായ്മ, ഉണൎച്ചയില്ലായ്മ, വിറങ്ങലിപ്പ, മരവിപ്പ, തരിപ്പ.
Deaf, *a.* ചെകിടുള്ള, ചെവികെൾക്കാതുള്ള, കാതുകെൾക്കാതുള്ള, ചെവിയടപ്പുള്ള, ശ്രവണമില്ലാത്ത; അനുസരമില്ലാത്ത, ക്രുദ്ധാകാത്ത.
*To* Deafen, *v. a.* ചെവികെൾക്കാതാക്കുന്നു, ചെകിടാക്കുന്നു, ചെവിയടെക്കുന്നു.
Deafish, *a.* ചെവിമന്ദമുള്ള.
Deafly, *ad.* ചെവികെൾക്കാതെ, കാതമന്ദമായി, ചെവിയടപ്പായി.
Deafness, *s.* ചെകിട, കാതടെപ്പ, ചെവികെൾക്കായ്മ, ശ്രൊത്രരൊധം; ക്രുദ്ധാകായ്മ, അനുസരക്കെട, കെൾപ്പാൻ മനസ്സില്ലായ്മ.
Deal, *s.* അധികം, പരിമിതി, എററക്കുറച്ചിൽ; പകുപ്പ.
*To* Deal, *v. a.* പകുത്തുകൊടുക്കുന്നു, വിഭാഗിക്കുന്നു, ചിതറിക്കുന്നു; ക്രമെണകൊടുക്കുന്നു; പെരുമാറുന്നു.
*To* Deal, *v. n.* വ്യാപരിക്കുന്നു, വ്യാപാരം ചെയ്യുന്നു, ഇടപെടുന്നു; മദ്ധ്യസ്ഥതചെയ്യുന്നു, ഏൎപ്പെടുന്നു; കൊടുക്കവാങ്ങൽചെയ്യുന്നു; പെരുമാറുന്നു; നടക്കുന്നു.
*To deal by*, ഗുണമായിട്ടൊ ദൊഷമായിട്ടൊ പെരുമാറുന്നു.
*To deal in*, ഏൎപ്പെട്ടുനടക്കുന്നു, ഉൾപ്പെടുന്നു.
*To deal with*, ഒരുത്തനൊട ഒരു പ്രകാരം ഇരിക്കുന്നു.
*To deal with*, പൊരാടുന്നു, അടക്കുന്നു.
Dealer, *s.* ഇടപെടുന്നവൻ, വ്യാപരിക്കുന്നവൻ, വ്യാപാരി; പെരുമാറുന്നവൻ; ക്രയവിക്രയികൻ, കച്ചവടക്കാരൻ, വൎത്തകൻ; വിഭാഗിക്കുന്നവൻ.
Dealing, *s.* തൊഴിൽ, കാൎയ്യം, ഇടപാട, പെരുമാററം, നടപ്പഭെദം; വ്യാപാരം, കച്ചവടം, കൊടുക്കവാങ്ങൽ, ക്രയവിക്രയം.
Dear, *a.* പ്രിയമുള്ള, സ്നെഹമുള്ള; അരിമയായുള്ള; വിലപിടിച്ച, വിലയെറിയ, അരുമയായുള്ള, ദുൎല്ലഭമായുള്ള.
Dear, *s.* പ്രിയവചനം, ഓമന.
Dearbought, *a.* അധികവിലെക്കുമെടിച്ച, ഏറിയവിലെക്ക കൊള്ളപ്പെട്ട.
Dearly, *ad.* മഹാപ്രിയമായി, അരിമയായി, മൊഹവിലയായി, ഏററവും.
Dearness, *s.* പ്രിയം, വാത്സല്യം, സ്നെഹം; മൊഹവില, അരിമ, അധികവില ദുൎഭിക്ഷം.
Dearth, *s.* ക്ഷാമം, പഞ്ഞം, ദുൎല്ലഭം; അരിമ, ദുൎഭിക്ഷം.
Death, *s.* മരണം, മൃത്യു, അപായം, ചാവ; നാശം, വിനാശം; ദീൎഘനിദ്ര; അസ്ഥികൂടം; നിത്യശിക്ഷ, നിത്യവെദന; നാശകൻ.
Death-bed, *s.* മരിപ്പാൻ കിടപ്പ.
Deathful, *a.* സംഹാരമുള്ള, നാശകരമായുള്ള.
Deathless, *a.* നാശമില്ലാത്ത, മരണമില്ലാത്ത, ശാശ്വതമായുള്ള.
Deathlike, *a.* മരിച്ചപൊലെയുള്ള, മൌനമുള്ള.
Deathsdoor, *s.* മരണാവസ്ഥ, മരണസമയം, മൃത്യുസമയം, ഊൎദ്ധ്വശ്വാസം.
Deathsman, *s.* കൊല്ലുവാനാക്കപ്പെട്ടവൻ, ഘാതുക്കുന്നവൻ.
Deathwatch, *s.* ഒരു ജാതി വണ്ടിന്റെ പെർ.
*To* Debar, *v. a.* പുറത്താക്കുന്നു, ഒഴിപ്പിക്കുന്നു, തള്ളിക്കളയുന്നു; തടങ്ങൽ ചെയ്യുന്നു, വിരൊധിക്കുന്നു.
*To* Debark, *v. a.* ഉരുവിൽനിന്ന ഇറക്കുന്നു, കരെക്ക ഇറക്കുന്നു.

*To* Debase, *v. a.* താഴ്ത്തുന്നു, ഹീനതപ്പെടുത്തുന്നു; കുറെക്കുന്നു; കുറവവരുത്തുന്നു, ദോഷപ്പെടുത്തുന്നു; ഇളപ്പെടുത്തുന്നു; ഇടിച്ചിലാക്കുന്നു; മട്ടം ചേൎക്കുന്നു, കൂട കൂട്ടുന്നു.

Debasement, *s.* താഴ്ച, താഴ്ത്തൽ, ഹീനത; കുറവ, കുറച്ചിൽ, പതിത്വം, ഇടിവ, ഇടിച്ചിൽ; മട്ടംചെൎപ്പ.

Debaser, *s.* കുറെക്കുന്നവൻ, താഴ്ത്തുന്നവൻ, ദോഷപ്പെടുത്തുന്നവൻ, വഷളാക്കുന്നവൻ; മായംചേൎക്കുന്നവൻ; കൂടക്കൂട്ടുന്നവൻ.

Debatable, *a.* തൎക്കിക്കതക്ക, വാദിക്കതക്ക, വിവാദിക്കതക്ക, വ്യവഹരിക്കതക്ക.

Debate, *a.* തൎക്കം, വാദം, വിവാദം, വാഗ്വാദം, വ്യവഹാരം.

*To* Debate, *v. a. & n.* തൎക്കിക്കുന്നു, വാദിക്കുന്നു, വിവാദിക്കുന്നു, വാഗ്വാദം ചെയ്യുന്നു, വ്യവഹരിക്കുന്നു.

Debater, *s.* തൎക്കി, തൎക്കക്കാരൻ, വാദി, വിവാദം ചെയ്യുന്നവൻ, വ്യവഹാരി.

*To* Debauch, *v. a.* അശുദ്ധമാക്കുന്നു; വഷളാക്കുന്നു, ദോഷപ്പെടുത്തുന്നു.

Debauch, *s.* കാമത്വം; മദ്യപാനം, അഴിമതി.

Debauchee, *s.* കാമി, കാമശീലൻ, തെമ്മാടി, വിടൻ; കുടിയൻ, അഴിമതിക്കാരൻ.

Debaucher, *s.* വഷളാക്കുന്നവൻ, ദോഷപ്പെടുത്തുന്നവൻ, അഴിമതിയാക്കുന്നവൻ.

Debauchery, *s.* കാമം; അഴിമതി, ദുൎമ്മാൎഗ്ഗശീലം; മദ്യപാനം.

Debellation, *s.* യുദ്ധത്തിൽ ജയിക്കുക.

Debenture, *s.* കടമുറി, കടച്ചീട്ട.

*To* Debilitate, *v. a.* ബലഹീനമാക്കുന്നു, ക്ഷീണിപ്പിക്കുന്നു, ദുൎബ്ബലമാക്കുന്നു, ശക്തിയില്ലാതാക്കുന്നു.

Debility, *s.* ബലഹീനത, ദുൎബ്ബലം; ക്ഷീണത, ബലക്ഷയം, അശക്തി.

Debt, *s.* കടം, ഋണം, നിലവ: കൎത്തവ്യം.

Debted, *part. a.* കടംപെട്ട, ഋണപ്പെട്ട.

Debtor, *s.* കടംപ്പെട്ടവൻ, കടക്കാരൻ, ഋണക്കാരൻ; കണക്കുപുസ്തകത്തിൽ ഒരു ഭാഗം.

Decade, *s.* ദശസംഖ്യ, പത്തെന്നുള്ള സംഖ്യ.

Decagon, *s.* ദശകോണം, പത്ത കോണുള്ള ചക്രം.

Decalogue, *s.* ദൈവം മോശെക്ക കൊടുത്ത പത്ത കല്പനകൾ.

*To* Decamp, *v. a.* പാളയം യാത്രയാകുന്നു, പാളയം പൊളിക്കുന്നു, സ്ഥലത്തെ വിട്ട പൊയികളയുന്നു.

Decampment, *s.* പാളയപ്പുറപ്പാട, സെനയാത്ര, സെനനീക്കം; മാറികളയുക.

*To* Decant, *v. a.* വാറ്റുന്നു, ഊറ്റുന്നു, വീഞ്ഞ കുപ്പിയിൽ ഊറ്റിവെക്കുന്നു.

Decanter, *s.* വീഞ്ഞ വാറ്റിവെക്കുന്നതിനുള്ള പളുങ്കുകുപ്പി.

*To* Decapitate, *v. a.* തലവെട്ടികളയുന്നു, ശിരച്ഛെദനം ചെയ്യുന്നു.

Decapitation, *s.* തലവെട്ടികളക, ശിരച്ഛെദനം.

*To* Decay, *v. n.* ഒടുങ്ങുന്നു, ഒടുങ്ങിപ്പോകുന്നു, ക്ഷയിക്കുന്നു, കെട്ടുവരുന്നു, വാടുന്നു; ചീഞ്ഞുപൊകുന്നു, അഴിഞ്ഞുപൊകുന്നു, നശിക്കുന്നു, ജീൎണ്ണമാകുന്നു.

Decay, *s.* ഒടുങ്ങൽ, ക്ഷയം, കെട, വാട്ടം, അഴിവ, നാശം, ജീൎണ്ണത.

Decayer, *s.* ക്ഷയിപ്പിക്കുന്നത, ഒടുക്കുന്നത.

Decease, *s.* മരണം, നിൎയ്യാണം.

*To* Decease, *v. n.* മരിക്കുന്നു, നിൎയ്യാണം ചെയ്യുന്നു, കാലം ചെയ്യുന്നു.

Deceit, *s.* വഞ്ചന, ചതിവ, കൃത്രിമം, കപടം, മായ, കബളം, കള്ളം, കുട്ടിലം; മോശം, തന്ത്രം, ഉപായം, ചൊട്ടിപ്പ, തട്ടിപ്പ.

Deceitful, *a.* വഞ്ചനയുള്ള, ചതിവുള്ള, കൃത്രിമമുള്ള, കപടമുള്ള, ചൊട്ടിപ്പുള്ള, തട്ടിപ്പുള്ള, മോശമുള്ള.

Deceitfully, *ad.* വഞ്ചനയോടെ, കപടമായി, കള്ളമായി.

Deceitfulness, *s.* വഞ്ചനഭാവം, കപടം, കൌടില്യം.

Deceivable, *a.* വഞ്ചകമായുള്ള, വഞ്ചികപ്പെടതക്ക, വഞ്ചിക്കതക്ക.

*To* Deceive, *v. a.* വഞ്ചിക്കുന്നു, ചതിക്കുന്നു, കബളിപ്പിക്കുന്നു, ചൊട്ടിക്കുന്നു, കപടം പറയുന്നു, കപടം ചെയ്യുന്നു, തട്ടിക്കുന്നു, കൃത്രിമം ചെയ്യുന്നു.

Deceived, *a.* വഞ്ചിതം, ചതികപ്പെട്ട.

Deceiver, *s.* വഞ്ചകൻ, ചതിയൻ, കപടക്കാരൻ, കപടസ്ഥൻ, കബളക്കാരൻ, തട്ടിക്കുന്നവൻ.

December, *s.* ധനുമാസം.

Decency, *s.* ലക്ഷണം, ലജ്ജ, അടക്കം, ആചാരം, മൎയ്യാദ; ശുചി; യോഗ്യത; ക്രമം; യുക്തി.

Decent, *a.* ലക്ഷണമുള്ള; ലജ്ജയുള്ള; മൎയ്യാദയുള്ള, ഭംഗിയുള്ള, വൃത്തിയുള്ള, ചെൎച്ചയുള്ള, യോഗ്യമായുള്ള; ക്രമമായുള്ള, യുക്തമായുള്ള.

Decently, *ad.* ലക്ഷണമായി, മൎയ്യാദയായി, ഭംഗിയായി, യോഗ്യമായി, യുക്തമായി.

Deceptibility, *s.* വഞ്ചനഭാവം.

**Deceptible**, *a.* വഞ്ചിക്കാകുന്ന, വഞ്ചിക്കപ്പെടതക്ക.

**Deception**, *s.* വഞ്ചന, ചതിവ, ഭ്രാന്തി, മായ, ഉൾകപടം, ചൊട്ടിപ്പ.

**Deceptious**, *a.* വഞ്ചനയുള്ള, മായയുള്ള.

**Deceptive**, *a.* വഞ്ചിക്കതക്ക, ചതിവുള്ള, ദ്രോഹമുള്ള.

**Decession**, *s.* പൊക, പിരിഞ്ഞുപൊക, പുറപ്പെട്ടുപൊക.

*To* **Decharm**, *v. a.* ആഭിചാരംതീക്കുന്നു, മയക്കംതീക്കുന്നു.

*To* **Decide**, *v. a.* പരിഛെദിക്കുന്നു, ഖണ്ഡിക്കുന്നു, നിശ്ചയിക്കുന്നു, തീക്കുന്നു, തിട്ടമാക്കുന്നു, വിധിക്കുന്നു, തീച്ചവരുത്തുന്നു.

**Decidedly**, *ad.* തീച്ചയായി, പരിഛെദമായി, തികവായി.

**Decidence**, *s.* വീഴ്ച, പതനം, പൊഴിച്ചിൽ, ഉതിച്ച, കൊഴിച്ചിൽ.

**Decider**, *s.* വഴക്കുകൾ തീക്കുന്നവൻ, പരിഛെദിക്കുന്നവൻ, ഖണ്ഡിക്കുന്നവൻ, നിശ്ചയിക്കുന്നവൻ, തീപ്പുചെയ്യുന്നവൻ.

**Deciduous**, *a.* പതിയുന്ന, വീഴുന്ന, ഉതിരുന്ന, പൊഴിയുന്ന.

**Decimal**, *a.* പത്തെന്ന സംഖ്യയുള്ള, പത്തുകൊണ്ട പെരുകിയ.

*To* **Decimate**, *v. a.* പത്തിലൊന്ന പതിക്കുന്നു, ദശാംശം വാങ്ങുന്നു.

*To* **Decipher**, *v. a.* മറപൊരുളുള്ള എഴുത്തുകളെ വിവരപ്പെടുത്തുന്നു; കുറിച്ചെഴുതുന്നു; അടയാളംകുത്തുന്നു; തെളിച്ചപറയുന്നു, അൎത്ഥംതെളിയിക്കുന്നു.

**Decipherer**, *s.* മറപൊരുളുള്ള എഴുത്തുകളെ തെളിയിക്കുന്നവൻ.

**Decision**, *s.* പരിഛെദം, ഖണ്ഡിതം, നിശ്ചയം, തീപ്പ, വിധി, തീച്ച.

**Decisive**, *a.* പരിഛെദമുള്ള, ഖണ്ഡിതമുള്ള, തീച്ചയുള്ള, നിശ്ചയംവരുത്തുന്ന, തികവുള്ള.

**Decisively**, *ad.* തീച്ചയായി, ഖണ്ഡിതമായി, തികവായി.

**Decisiveness**, *s.* തീച്ചമുച്ച, നിശ്ചയം, തികവ; സമാപ്തി.

*To* **Deck**, *v. a.* വിതാനിക്കുന്നു, അണിയിക്കുന്നു, ഭൂഷിക്കുന്നു, അലങ്കരിക്കുന്നു, ചമയിക്കുന്നു.

**Deck**, *s.* കപ്പലിന്റെ മെൽതട്ട.

**Decker**, *s.* അണിയിക്കുന്നവൻ, അലങ്കരിക്കുന്നവൻ.

*To* **Declaim**, *v. n.* പ്രസ്താപിക്കുന്നു, വിസ്തരിച്ച പറയുന്നു, പ്രസംഗം ചെയ്യുന്നു, പ്രകടിക്കുന്നു, പാഠകം പറയുന്നു.

**Declaimer**, *s.* പ്രസ്താപിക്കുന്നവൻ, പ്രസംഗക്കാരൻ, വാചാലൻ.

**Declamation**, *s.* പ്രസ്താപനം, വാചാലത, പ്രസംഗം.

**Declamatory**, *a.* പ്രസ്താപനം സംബന്ധിച്ച.

**Declarable**, *a.* തെളിയിക്കാകുന്ന, അറിയിക്കാകുന്ന, തിരിയപ്പെടതക്ക.

**Declaration**, *s.* അറിയിപ്പ, പ്രസിദ്ധമാക്കുക; പരസ്യം; തെളിയിക്കുക; വാമൊഴി, വാദമൂലം; സാക്ഷി.

**Declarative**, *a.* തെളിയിക്കുന്ന, പ്രസിദ്ധമാക്കുന്ന, അറിയിക്കുന്ന, സൂക്ഷ്മമാക്കുന്ന.

*To* **Declare**, *v. a.* അറിയിക്കുന്നു, വിവരം പറയുന്നു; പറയുന്നു; തിരിയപ്പെടുത്തുന്നു, പരസ്യപ്പെടുത്തുന്നു, പ്രസിദ്ധപ്പെടുത്തുന്നു.

*To* **Declare**, *v. n.* വാമൊഴി എഴുതുന്നു.

**Declension**, *s.* താഴ്ച, കുറച്ചിൽ, ക്ഷയം, ചാച്ചിൽ; അധഃപതനം; സമ്മാൎഗ്ഗക്കെട; രൂപഭെദം, രൂപമാല, വിഭക്തി.

**Declinable**, *a.* ക്ഷയിക്കുന്ന, താണുപൊകുന്ന, വാച്യം, രൂപഭെദം വരുത്താകുന്ന.

**Declination**, *s.* താഴ്ച, കുറച്ചിൽ, ക്ഷയം, ചാച്ചിൽ, ചായിവ, ചരിവ; സമ്മാൎഗ്ഗക്കെട; സൂൎയ്യന്റെ ചായിവുഗതി; കാന്തസൂചിയുടെ ചരിവ; രൂപഭെദം, വിഭക്തി.

*To* **Decline**, *v. n.* ചായുന്നു, ചാഞ്ഞുപൊകുന്നു; ചരിയുന്നു, ചരിഞ്ഞുപൊകുന്നു; താണുപൊകുന്നു, കുറഞ്ഞുപൊകുന്നു; വളയുന്നു, വളഞ്ഞുപൊകുന്നു; ക്ഷയിക്കുന്നു, വാടുന്നു; ഒഴിഞ്ഞുകളയുന്നു.

*To* **Decline**, *v. a.* താഴ്ത്തുന്നു; ചായിക്കുന്നു, ചരിക്കുന്നു; ഒഴിക്കുന്നു, ഒഴിയുന്നു; തള്ളികളയുന്നു; ഉപെക്ഷിക്കുന്നു; രൂപമാലയെ ചൊല്ലുന്നു, ചൊല്ലുകൾക്കു വ്യത്യാസം വരുത്തുന്നു.

**Decline**, *s.* ചായിവ, ക്ഷയം, മാറ്റം, വാട്ടം, ക്ഷയരൊഗം.

**Declivity**, *s.* ഇറക്കം, ചായിവ, ചരിവ; മലയിറക്കം.

*To* **Decoct**, *v. a.* വെവിക്കുന്നു, കാച്ചുന്നു; അവിക്കുന്നു, വാററുന്നു; കഷായം വെക്കുന്നു; ദ്രവിപ്പിക്കുന്നു; കുറുക്കുന്നു; ദഹിപ്പിക്കുന്നു.

**Decoction**, *s.* കഷായം, നിൎയ്യാസം; വെവ, കാച്ച; വാററ, ദ്രവം; കുറുക്കൽ; വെപ്പുവെള്ളം; ജീൎണ്ണത, ദഹനം.

**Decocture**, *s.* കഷായം, നിൎയ്യാസം, ദ്രവിച്ച വസ്തു.

**Decollation**, *s.* ശിരഛെദനം, തലയറുപ്പ.

*To* **Decompose**, *v. a.* വിയൊഗം ചെയ്യുന്നു, വിയൊജ്യതപ്പെടുത്തുന്നു, സംബന്ധം പിരിക്കുന്നു, അഴിയുന്നു.

**Decomposition**, *s.* രണ്ടാമത്തെ കൂട്ടൽ, യൊഗകൂട്ടു; വിയൊഗം, അഴിവ.

*To* **Decompound**, *v. a.* രണ്ടാമത കൂട്ടുന്നു.

**Decompound**, *a.* രണ്ടാമത കൂട്ടപ്പെട്ട.

**Decorate**, *v. a.* ശൃംഗാരിക്കുന്നു, അണിയിക്കുന്നു, അലങ്കരിക്കുന്നു, ചമയിക്കുന്നു, ഭംഗിവരുത്തുന്നു, വിതാനിക്കുന്നു, ഭൂഷിക്കുന്നു.

**Decoration**, *s.* ശൃംഗാരം, അലങ്കാരം, ചമയം, ഭൂഷണം, സംസ്കാരം, ആഭരണം.

**Decorator**, *s.* ശൃംഗാരിക്കുന്നവൻ, അലങ്കരിപ്പിക്കുന്നവൻ.

**Decorous**, *a.* ലക്ഷണമുള്ള, യൊഗ്യമായുള്ള, ഭംഗിയുള്ള.

*To* **Decorticate**, *v. a.* മരത്തൊൽ അടക്കുന്നു, തൊൽ ഉരിക്കുന്നു.

**Decorum**, *s.* യൊഗ്യത, ലക്ഷണം, മൎയ്യാദ, ജനാചാരം, സുശീലം, വിനയം.

*To* **Decoy**, *v. a.* ആശകാട്ടി വിളിക്കുന്നു, ആശകാട്ടി വരുത്തുന്നു, അകപ്പെടുത്തുന്നു, കണിയിലാക്കുന്നു, വശീകരിക്കുന്നു.

**Decoy**, *s.* ഇര, ആശകാട്ടുക.

*To* **Decrease**, *v. n.* കുറെയുന്നു, കുറഞ്ഞുപൊകുന്നു; താഴുന്നു, താണുപൊകുന്നു; ക്ഷയിക്കുന്നു, ക്ഷീണിക്കുന്നു.

*To* **Decrease**, *v. a.* കുറെക്കുന്നു, താഴ്ത്തുന്നു; ക്ഷയിപ്പിക്കുന്നു, ക്ഷീണിപ്പിക്കുന്നു.

**Decrease**, *s.* കുറച്ചിൽ, താഴ്ച, ക്ഷയം.

*To* **Decree**, *v. n. & a.* തീൎപ്പാക്കുന്നു, വിധിക്കുന്നു; നിശ്ചയിക്കുന്നു; കല്പിക്കുന്നു; തീൎപ്പാകുന്നു.

**Decree**, *s.* തീൎപ്പ, വിധി, ന്യായവിധി, നിശ്ചയം; പ്രമാണം, കല്പന; ചട്ടം, നിയമം.

**Decrepit**, *a.* വയസ്സുചെന്ന, വയസ്സുകൊണ്ടു ക്ഷീണമുള്ള, ജരയുള്ള.

**Decrepitness**, **Decrepitude**, *s.* വയസ്സുകൊണ്ടുള്ള ക്ഷീണത, ജര.

**Decrescent**, *a.* കുറയുന്ന, കുറഞ്ഞുപൊകുന്ന, ക്ഷയിക്കുന്ന, ക്ഷയമുള്ള.

**Decretal**, *a.* വിധിയൊടചെൎന്ന, തീൎപ്പുസംബന്ധിച്ച.

**Decretal**, *s.* വിധികല്പനകൾ എഴുതുന്ന പുസ്തകം.

**Decretory**, *a.* ന്യായവിധി സംബന്ധിച്ച, തീൎച്ചയുള്ള.

**Decrial**, *s.* നിന്ദിച്ചവാക്ക, വാക്പാരുഷ്യം, നിസ്സാരം, നിന്ദവാക്ക, കുറച്ചിൽ, അധിക്ഷെപം.

*To* **Decry**, *v. a.* നിന്ദിച്ചു പറയുന്നു, നിസ്സാരം പറയുന്നു, വാക്കിലെററം പറയുന്നു, അധിക്ഷെപിക്കുന്നു, അപവാദം പറയുന്നു, കുററം പറയുന്നു.

**Decumbence**, **Decumbency**, *s.* ചരിഞ്ഞുകിടക്കുക, ശയനാവസ്ഥ; കിടപ്പ.

**Decumbiture**, *s.* രൊഗമായി കിടക്കുന്ന സമയം.

*To* **Dedecorate**, *v. a.* അവമാനിക്കുന്നു, മാനക്കെടുവരുത്തുന്നു.

**Dedecoration**, *s.* അവമാനം, മാനക്കെടുവരുത്തുക.

**Dedecorous**, *a.* അവമാനമുള്ള, കുറവുള്ള.

**Dedentition**, *s.* പൽവീഴ്ച, പൽപ്പൊക്ക.

*To* **Dedicate**, *v. a.* പ്രതിഷ്ഠിക്കുന്നു, മുഖ്യതപ്പെടുത്തുന്നു, ദിവ്യകാൎയ്യത്തിന നിയമിക്കുന്നു; പുസ്തകമുണ്ടാക്കുമ്പൊൾ ഒരുത്തനെ പ്രമാണമാക്കി എഴുതുന്നു.

**Dedicate**, *a.* പ്രതിഷ്ഠിക്കപ്പെട്ട, മുഖ്യമാക്കപ്പെട്ട, നിയമിക്കപ്പെട്ട.

**Dedication**, *s.* പ്രതിഷ്ഠ, മുഖ്യതപ്പെടുത്തുക, ദിവ്യകാൎയ്യത്തിന നിയമിക്കുക; പുസ്തകം ഉണ്ടാക്കുമ്പൊൾ ഒരുത്തനെ പ്രമാണമാക്കീട്ടുള്ള എഴുത്ത.

**Dedicator**, *s.* താൻ എഴുതിയ പുസ്തകത്തിൽ ഒരുത്തനെ പ്രമാണമാക്കി എഴുതുന്നവൻ.

**Dedicatory**, *a.* ഒരുത്തനെ പ്രമാണമാക്കി എഴുതീട്ടുള്ള.

**Dedition**, *s.* ഒഴിഞ്ഞുകൊടുക്കുക, ഒഴിച്ചിൽ, കൈവെടിച്ചിൽ.

*To* **Deduce**, *v. a.* അനുമാനിക്കുന്നു, യുക്തി കാണിക്കുന്നു, സാരമെടുക്കുന്നു.

**Deducement**, *s.* അനുമാനം, യുക്തി, പ്രയുക്തി, സിദ്ധി.

**Deducible**, *a.* അനുമെയം, യുക്തമായുള്ള, സിദ്ധമായുള്ള.

*To* **Deduct**, *v. a.* തുകയിൽ തള്ളുന്നു, കിഴിക്കുന്നു, നീക്കുന്നു; തട്ടികഴിക്കുന്നു, കുറെക്കുന്നു, ഹരിക്കുന്നു.

**Deduction**, *s.* തുകയിൽ തള്ളൽ, കിഴിപ്പ, ഹരണം.

**Deductive**, *a.* അനുമെയം, യുക്തമായുള്ള, പ്രയുക്തമായുള്ള.

**Deductively**, *ad.* പ്രയുക്തമായി, സിദ്ധമായി.

**Deed**, *s.* പ്രവൃത്തി, ക്രിയ, കൎമ്മം, നടപ്പ, കാൎയ്യം, സൂക്ഷ്മം; എഴുത്ത, ആധാരം; ചൊടിപ്പ.

**Deedless**, *a.* മടിയുള്ള, വെലയില്ലാത്ത, ചൊടിപ്പില്ലാത്ത, അജാഗ്രതയുള്ള, ശുഷ്കാന്തിയില്ലാത്ത.

*To* **Deem**, *v. a.* വിധിക്കുന്നു, നിശ്ചയിക്കുന്നു; നിരൂപിക്കുന്നു, ഊഹിക്കുന്നു.

**Deep**, *a.* ആഴമുള്ള, അഗാധമുള്ള, താണ, കിഴൊട്ടു ചെന്ന; അകത്തൊട്ടുള്ള; സ്പഷ്ടമില്ലാത്ത; കൃത്രിമമുള്ള; അഗാധഹൃദയമു

ള്ള, ഗംഭീരതയുള്ള; വിചാരമുള്ള, കുഞ്ഞി തമുള്ള; കറുത്തനിറമുള്ള; ഇടിവുള്ള; ക്ഷുദ്രസ്വരമുള്ള.

Deep, *s.* സമുദ്രം; ഗംഭീരത.

*To* Deepen, *v. a.* ആഴമാക്കുന്നു, താഴ്ത്തകുഴിക്കുന്നു; ഇരുളിക്കുന്നു; ഇടിക്കുന്നു, വിഷാദിപ്പിക്കുന്നു.

Deep-musing, *a.* ചിന്തയുള്ള, വിഷാദമുള്ള.

Deeply, *ad.* ആഴെ, ആഴമായി, താഴ്ചയായി; ഗംഭീരമായി; ദുഃഖത്തൊടെ, അധികമായി.

Deer, *s.* മാൻ.

*To* Deface, *v. a.* മായ്ക്കുന്നു, കെടുക്കുന്നു; ഇടിച്ചുകളയുന്നു, കുത്തികളയുന്നു; കിറുക്കുന്നു; ശുക്കുന്നു, അഴിക്കുന്നു; നിർമ്മൂലമാക്കുന്നു.

Defacement, *s.* മായിച്ചുകളക, കെടുക്കുക, ഇടിച്ചിൽ; നാശം, നിർമ്മൂലം.

Defacer, *s.* മാച്ചുകളയുന്നവൻ.

*To* Defalcate, *v. a.* കണക്കിൽ തള്ളുന്നു, കുറെക്കുന്നു, ചെരദിച്ചുകളയുന്നു; കുറുക്കുന്നു, അഴിക്കുന്നു.

Defalcation, *s.* കുറവ, കുറുക്കൽ; തള്ളൽ.

Defamation, *s.* ദുഷ്യം, അപവാദം, എഷണി; ദുഷ്കീർത്തി, അപശ്രുതി, അവമാനം; ദുർഭാഷണം, അപനിന്ദ.

Defamatory, *a.* ദുഷ്യമുണ്ടാക്കുന്ന, എഷണിയുള്ള, ദുഷ്കീർത്തിപ്പെടുത്തുന്ന; അപവാദമുള്ള.

*To* Defame, *v. a.* ദുഷ്യംപറയുന്നു, ദുഷ്കീർത്തിപ്പെടുത്തുന്നു, അവമാനിക്കുന്നു; അപവാദം പറയുന്നു; എഷണി പറയുന്നു; ദുർഭാഷണം പറയുന്നു; അപകീർത്തിപ്പെടുത്തുന്നു.

Defamer, *s.* ദുർഭാഷി, ദുഷ്യം പറയുന്നവൻ, കുറെക്കുന്നവൻ, ദുഷ്കീർത്തി പറയുന്നവൻ, അപകീർത്തിപ്പെടുത്തുന്നവൻ.

Default, *s.* വീഴ്ച, വീഴ്ചവരുത്തുക, ചെയ്യാതിരിക്കുക; ഹാജരാകാതെയിരിക്കുക; മുടക്കം; തെററ, പിഴ, തപ്പിതം, കുററം, ഊനം.

Defaulter, *s.* വീഴ്ചവരുത്തുന്നവൻ, കടം വീട്ടാതെ വീഴ്ചവരുത്തുന്നവൻ, പിഴക്കുന്നവൻ; മുടക്കം വരുത്തുന്നവൻ.

Defeasance, *s.* ഉടമ്പടി അഴിക്കുക, തള്ളൽ.

Defeasible, *a.* അഴിക്കതക്ക, തള്ളികളയതക്ക, ഇല്ലായ്മചെയ്യാകുന്ന.

Defeat, *s.* അപജയം, മടക്കം, മട്ടപ്പ്; തട്ടുകെട, തൊലി; വിനാശം.

*To* Defeat, *v. a.* അപജയപ്പെടുത്തുന്നു, തൊല്പിക്കുന്നു, മടക്കുന്നു, തട്ടുകെടവരുത്തുന്നു, തട്ടിക്കുന്നു; ഭംഗംവരുത്തുന്നു; ഇല്ലായ്മചെയ്യുന്നു, നശിപ്പിക്കുന്നു.

*To* Defecate, *v. a.* തെളിയിക്കുന്നു; മട്ടരിച്ചു ശുദ്ധിയാക്കുന്നു.

Defecation, *s.* തെളിയിപ്പ; മട്ടരിപ്പ.

Defect, *s.* കുറവ, കുറച്ചിൽ, ഊനത, ന്യൂനത, കെട, കുററം, അററകുററം; പിഴ, ദൊഷം; ദൂഷ്യം; തെററ.

*To* Defect, *v. n.* ഊനതഭവിക്കുന്നു, കുറവാകുന്നു, തെററുവരുന്നു.

Defectibility, *s.* ഊനത, ന്യൂനത, കുറച്ചിൽ.

Defectible, *a.* കുറവുള്ള, ഊനമായുള്ള.

Defection, *s.* കുറവ, ഊനത; തെററ, വീഴ്ച; പിന്മാററം; പിൻവീഴ്ച; വിട്ടൊഴിവ; പരിത്യാഗം.

Defective, *a.* കുറവുള്ള, ഊനമായുള്ള; തെററുള്ള; കുററമുള്ള, കെടുള്ള; ദൊഷമുള്ള.

Defectiveness, *s.* കുറവ, ഊനത, ന്യൂനത; ദൂഷ്യം; തെററ, കുററം.

Defence, *s.* പരിരക്ഷണം, രക്ഷണം; കാവൽ; ന്യായം; അവിധ, ഒഴികഴിവ; നിവാരണം, പരിത്രാണം; തടവ, തടുപ്പ, തട; ഉത്തരം; ഉത്തരവാദം; വാട.

Defenceless, *a.* നഗ്നമായുള്ള, രക്ഷണമില്ലാത്ത, കാവലില്ലാത്ത; ആയുധമില്ലാത്ത; ആദരവില്ലാത്ത, ദുർബലമായുള്ള.

*To* Defend, *v. a.* രക്ഷിക്കുന്നു, കാത്ത രക്ഷിക്കുന്നു, കാക്കുന്നു; ആദരിക്കുന്നു; തടുക്കുന്നു, നിവാരണം ചെയ്യുന്നു, പരിത്രാണം ചെയ്യുന്നു; തടുത്തപറയുന്നു, ചെറുക്കുന്നു; ഉറപ്പിക്കുന്നു, ബലപ്പെടുത്തുന്നു; ന്യായംപറയുന്നു; ഉത്തരം പറയുന്നു; വിരൊധിക്കുന്നു.

Defendable, *a.* രക്ഷിക്കതക്ക, തടുക്കതക്ക.

Defendant, *a.* തടുക്കതക്ക, കാത്തരക്ഷിക്കതക്ക; ന്യായം പറയതക്ക.

Defendant, *s.* പ്രതിവാദി, പ്രതികാരൻ, ഉത്തരവാദി; എതിരാളി.

Defender, *s.* എതിരാളി, കാവലാൾ, രക്ഷകൻ; ആദരിക്കുന്നവൻ, ത്രാണനം ചെയ്യുന്നവൻ; യൊദ്ധാവ; ന്യായംപറയുന്നവൻ, വക്കീൽ.

Defensible, *a.* രക്ഷിക്കതക്ക, തടുക്കതക്ക, ന്യായം പറയതക്ക, ഉത്തരം പറയാകുന്ന, നെരതെളിയിക്കാകുന്ന.

Defensive, *a.* രക്ഷകരമായുള്ള, കാത്തരക്ഷിക്കാകുന്ന, പരിത്രാണനമുള്ള, നിവാരണം ചെയ്യാകുന്ന; തടവുള്ള; കാവൽപ്പെട്ട.

Defensive, *s.* കാവൽ, മെയ്ക്കാവൽ, സംരക്ഷണം.

**Defensively**, *ad.* കാവലായി, തടവായി, രക്ഷണമായി.

*To* **Defer**, *v. n.* താമസിക്കുന്നു, താമസം ചെയ്യുന്നു, നീക്കംവരുന്നു; അനുസരിക്കുന്നു, സമ്മതമാകുന്നു.

*To* **Defer**, *v. a.* താമസിപ്പിക്കുന്നു, താമസം വരുത്തുന്നു, നാൾനീക്കംവരുത്തുന്നു, നീക്കംവരുത്തുന്നു, നിൎത്തിവെക്കുന്നു; തള്ളിക്കളയുന്നു; മറ്റൊരുത്തന്റെ അഭിപ്രായത്തിന വണങ്ങുന്നു.

**Deference**, *s.* വണക്കം, വന്ദനം; ഇണക്കം; അനുസരം, മൎയ്യാദ, ആചാരം.

**Defiance**, *s.* പൊൎക്കുവിളി, വ്യവഹാരത്തിനവിളി; ചെറുക്കൽ, നിന്ദാവാക്ക, അധിക്ഷെപം, ധിക്കാരം.

**Deficience**, **Deficiency**, *s.* കുറവ, കുറച്ചിൽ; ഊനത; ആവശ്യം; തെററ, പൊരായ്മ, ഹീനത.

**Deficient**, *a.* കുറവുള്ള, ഊനതയുള്ള; തെററുള്ള, മുഴുവനില്ലാത്ത, തികയാത്ത, പൊരാത്ത, ഹീനമായുള്ള.

**Defier**, *s.* പൊൎക്കുവിളിക്കുന്നവൻ, നിന്ദാശീലൻ, നിന്ദിച്ചപറയുന്നവൻ, ധിക്കാരി.

*To* **Defile**, *v. a.* അശുദ്ധിയാക്കുന്നു, അഴുക്കാക്കുന്നു, കറയാക്കുന്നു; ചീത്തയാക്കുന്നു; കെടുക്കുന്നു; ദൊഷപ്പെടുത്തുന്നു, പിഴപ്പിക്കുന്നു, തീണ്ടുന്നു.

*To* **Defile**, *v. n.* അണി അണിയായി നടന്നപൊകുന്നു.

**Defile**, *s.* ഇടുക്കുവഴി, ഇടവഴി, സഞ്ചരം, മുടുക്ക.

**Defilement**, *s.* അശുദ്ധി, അശുചി, തീണ്ടൽ, അഴുക്ക, കറ, ചീത്തത്വം, ഹീനത.

**Defiler**, *s.* അശുദ്ധിയാക്കുന്നവൻ, ദൊഷപ്പെടുത്തുന്നവൻ, കെടുക്കുന്നവൻ, പിഴപ്പിക്കുന്നവൻ.

**Definable**, *a.* നിശ്ചയിക്കാകുന്ന, സ്ഥിരപ്പെടത്തക്ക, തിട്ടമാക്കത്തക്ക, വിവരപ്പെടുത്താകുന്ന.

*To* **Define**, *v. a.* നിശ്ചയിക്കുന്നു, വിവരപ്പെടുത്തുന്നു; വൎണ്ണിക്കുന്നു; തിട്ടമാക്കുന്നു, കുറിക്കുന്നു; അതിരിടുന്നു, ക്ലിപ്തമാക്കുന്നു; തീൎച്ചവരുത്തുന്നു.

*To* **Define**, *v. n.* നിശ്ചയംവരുന്നു, തീൎച്ചയാകുന്നു.

**Definer**, *s.* വിവരം പറയുന്നവൻ, വൎണ്ണിക്കുന്നവൻ, ക്ലിപ്തമാക്കുന്നവൻ.

**Definite**, *a.* നിശ്ചയമുള്ള, തിട്ടമുള്ള, തിരുമാനമായുള്ള; തികവുള്ള; അതിരിടപ്പെട്ട; ഖണ്ഡിതമുള്ള, ക്ലിപ്തമായുള്ള, കുറിക്കപ്പെട്ട.

**Definite**, *s.* വിവരപ്പെട്ട വസ്തു, വൎണ്ണിക്കപ്പെട്ട വസ്തു.

**Definitely**, *ad.* നിശ്ചയമായി, തിട്ടമായി, തിരുമാനമായി, തീൎച്ചയായി.

**Definiteness**, *s.* നിശ്ചയം, തിട്ടം, ക്ലിപ്തത, വൎണ്ണനം.

**Definition**, *s.* വൎണ്ണനം, വിവരണം, ഖണ്ഡിപ്പ, തീൎച്ച.

**Definitive**, *a.* നിശ്ചയമുള്ള, തീൎച്ചയുള്ള, ഖണ്ഡിതമായുള്ള, പരിഛെദമുള്ള, തിരുമാനമായുള്ള.

**Definitively**, *ad.* നിശ്ചയമായി, തീൎച്ചയായി, തിട്ടമായി, തിരുമാനമായി.

**Definitiveness**, *s.* നിശ്ചയം, തീൎച്ച, ഖണ്ഡിപ്പ.

**Deflagration**, *s.* തീപ്പററൽ, തീഭയം, തീപ്പിടുത്തം.

*To* **Deflect**, *v. n.* മാറിപ്പൊകുന്നു, വഴിവിലങ്ങുന്നു, വഴിതെററുന്നു, തെററിപ്പൊകുന്നു.

**Deflection**, *s.* മാറിപ്പൊക, വഴിവിലങ്ങ, വഴിതെററ, വഴിപിഴ.

**Deflexure**, *s.* കുനിവ, വളച്ചിൽ; വഴിമാററം, വഴിവിലങ്ങ.

**Defloration**, *s.* ചാരിത്രഭംഗം, കന്യാത്വഭംഗം.

*To* **Deflour**, *v. a.* ചാരിത്രഭംഗംവരുത്തുന്നു, കന്യാത്വഭംഗംവരുത്തുന്നു, ദൊഷപ്പെടുത്തുന്നു; ഭംഗികെടവരുത്തുന്നു, സൌന്ദൎയ്യംകളയുന്നു, അപഹരിക്കുന്നു.

**Deflourer**, *s.* ചാരിത്ര ഭംഗംവരുത്തുന്നവൻ, ബലാല്ക്കാരം ചെയ്യുന്നവൻ, ഭംഗികെടവരുത്തുന്നവൻ, പിഴപ്പിക്കുന്നവൻ.

**Defluxion**, *s.* കീഴൊട്ടുള്ള ഇറക്കം, നീരിറക്കം, കീഴൊട്ടുള്ള ഒഴുക്ക.

**Defœdation**, *s.* അഴുക്കാക്കുക, നിൎമ്മാല്യത, തീണ്ടൽ.

**Deforcement** *s.* ബലല്ക്കാരമായി എടുക്കുക, ആക്രമം.

*To* **Deform**, *v. a.* വിരൂപമാക്കുന്നു, ശൊഭകെടവരുത്തുന്നു, ചന്തകെടാക്കുന്നു, ഭംഗികെടവരുത്തുന്നു; അപമാനിക്കുന്നു.

**Deform**, **Deformed**, വിരൂപമുള്ള, കുരൂപമുള്ള; ചന്തകെട്ടുള്ള, ശൊഭകെട്ടുള്ള, ലക്ഷണഹീനമായുള്ള.

**Deformation**, *s.* ശൊഭകെടവരുത്തുക.

**Deformedly**, *ad.* വിരൂപമായി, ചന്തകെടായി.

**Deformity**, *s.* വിരൂപം, കുരൂപം, ചന്തകെട, ഭംഗികെട, ലക്ഷണഹീനത, വൈരൂപ്യം.

**Deforsor**, *s.* ബലാല്ക്കാരമായി അടക്കി ഒഴിപ്പിക്കുന്നവൻ.

*To* **Defraud**, *v. a.* വഞ്ചിക്കുന്നു, വഞ്ചന ചെയ്യുന്നു, വഞ്ചിച്ചെടുക്കുന്നു, വ്യാജം ചെ

യുന്നു; കൈകലാക്കുന്നു, അപഹരിക്കുന്നു, തട്ടികൊണ്ടുപൊകുന്നു; തട്ടിയെടുക്കുന്നു.

**Defrauder**, *s.* അപഹാരി, വഞ്ചനചെയ്യുന്നവൻ, വ്യാജക്കാരൻ, തട്ടിക്കുന്നവൻ.

*To* **Defray**, *v. a.* ചിലവിനകൊടുക്കുന്നു, ചിലവ വകവെച്ചുകൊടുക്കുന്നു, ചിലവ വെച്ചുകൊടുക്കുന്നു.

**Defrayer**, *s.* ചിലവിന വകകൊടുക്കുന്നവൻ, ചിലവുവകവെക്കുന്നവൻ.

**Defrayment**, *s.* ചിലവിന വകകൊടുക്കുക.

**Defunct**, *a.* മരിച്ച, ചത്ത, കഴിഞ്ഞുപൊയ, മൃത്യുവായുള്ള.

**Defunction**, *s.* മൃത്യു, മരണം, ചാവ.

*To* **Defy**, *v. a.* പൊൎക്ക വിളിക്കുന്നു, നിന്ദിക്കുന്നു, ധിക്കരിക്കുന്നു, അധിക്ഷെപിക്കുന്നു.

**Degeneracy**, *s.* കാരണവന്മാരുടെ സുകൃതത്തെ വിട്ടുകളയുക, ഉത്തമമായതിനെ വെടിയുക, പതിതത്വം; ഹീനത, നികൃഷ്ടത.

*To* **Degenerate**, *v. n.* കാരണവന്മാരുടെ സുകൃതത്തിൽനിന്ന പതിക്കുന്നു, പതിതമാകുന്നു; ഗുണാവസ്ഥയിൽനിന്ന വീഴുന്നു; കുജാതമായിതീരുന്നു, ആകാത്തതായിതീരുന്നു, ദൊഷമായിതീരുന്നു, ഹീനമായിതീരുന്നു.

**Degenerate**, *a.* കാരണവന്മാരെപൊലെയല്ലാത്ത, പതിതമായുള്ള; ഭ്രഷ്ടായുള്ള, കുജാതമായുള്ള, സുകൃതത്തിൽനിന്ന വീണ; ദൊഷമായുള്ള, ഹീനമായുള്ള.

**Degenerateness**, *s.* പതിതമായുള്ള അവസ്ഥ, പതിതത്വം.

**Degeneration**, *s.* പതിതത്വം, നികൃഷ്ടത, ദൊഷം, ഭ്രഷ്ട.

**Degenerous**, *a.* പതിതമായുള്ള, സുകൃതത്തിൽനിന്ന വീണ, ഭ്രഷ്ടായുള്ള, ഹീനമായുള്ള, നികൃഷ്ടമായുള്ള; അപകീൎത്തിയുള്ള.

**Deglutition**, *s.* വിഴുങ്ങൽ.

**Degradation**, *s.* സ്ഥാനഭ്രഷ്ട; താഴ്ച, മാനക്കെട, കിഴിവ, കുറവ; പതിതത്വം, ഹീനത; വിലകുറെക്കുക.

*To* **Degrade**, *v. a.* സ്ഥാനഭ്രഷ്ടാക്കുന്നു; താഴ്ത്തുന്നു; കുറെക്കുന്നു, ഹീനതപ്പെടുത്തുന്നു; വിലകുറെക്കുന്നു.

**Degree**, *s.* സ്ഥാനം; അവസ്ഥ, നില, തരം, വിധം, പദം; വംശക്രമം; ക്രമം; അളവ, പരിമിതി, വീതം; ഭൂചക്രത്തിന്റെ ൩൬൦ പങ്കിൽ ഒരു പങ്ക; ഏറ്റക്കുറച്ചിൽ.

*By* **Degrees**, *ad.* മെല്ലമെൽ, കുറെച്ച, ക്രമെണ.

*To* **Dehort**, *v. a.* വെണ്ടാ എന്ന ബുദ്ധി ഉപദെശിക്കുന്നു, വിലക്കുന്നു.

**Dehorter**, *s.* വെണ്ടാ എന്ന ബുദ്ധി ഉപദെശിക്കുന്നവൻ, വിലക്കുന്നവൻ.

**Dehortation**, *s.* വെണ്ടാ എന്നുള്ള ബുദ്ധി ഉപദെശം, വിരൊധമായുള്ള ബുദ്ധിഉപദെശം; വിലക്ക.

*To* **Deject**, *v. a.* ഇടിവാക്കുന്നു, മനസ്സിടിച്ചിലാക്കുന്നു, സങ്കടപ്പെടുത്തുന്നു, കുണ്ഠിതം വരുത്തുന്നു, ചഞ്ചലപ്പെടുത്തുന്നു.

**Dejected**, *a.* മനസ്സിടിവുള്ള, ഇടിച്ചിലുള്ള, സങ്കടമുള്ള, കുണ്ഠിതമുള്ള.

**Dejectedly**, *ad.* ഇടിവായി, മനസ്സിടിച്ചിലൊട, സങ്കടത്തൊട, കുണ്ഠിതമായി.

**Dejectedness**, *s.* ഇടിവ, സങ്കടം, കുണ്ഠിതം.

**Dejection**, *s.* ഇടിവ, മനസ്സിടിച്ചിൽ, സങ്കടം, കുണ്ഠിതം, ക്ഷീണത; മലശൊധന, വയററിൽനിന്ന ഒഴിവ.

**Dejecture**, *s.* മലം, അമെദ്ധ്യം, കാഷ്ഠം.

**Deification**, *s.* ദൈവമാക്കുക, ദൈവപ്രതിഷ്ഠ, ദൈവത്വം.

**Deiform**, *a.* ദിവ്യസ്വരൂപമുള്ള.

*To* **Deify**, *v. a.* ദൈവമാക്കുന്നു, ദൈവപ്രതിഷ്ഠകഴിക്കുന്നു; ദിവ്യവന്ദനം ചെയ്യുന്നു; വാഴ്ത്തി സ്തുതിക്കുന്നു.

*To* **Deign**, *v. n.* അരുളുന്നു, മനസ്സാകുന്നു, ദയ തൊന്നുന്നു.

**Deism**, *s.* ഒരെ ദൈവമുണ്ടെന്ന മാത്രം വിചാരിക്കുന്നവരുടെ മതം.

**Deist**, *s.* ഒരെ ദൈവമുണ്ടെന്നമാത്രം വിചാരിക്കുന്നവൻ.

**Deity**, *s.* ദൈവം, ദൈവത്വം, പരത്വം; ദെവത, ദെവൻ, പരൻ.

**Delation**, *s.* സംവാഹനം; കുണ്ടണി, അപവാദം, കുററപ്പെടുത്തൽ.

**Delator**, *s.* അപവാദകാരൻ, കുണ്ടണിക്കാരൻ, കുററപ്പെടുത്തുന്നവൻ.

**Delatory**, *a.* താമസശീലമുള്ള, ദീൎഘസൂത്രമുള്ള.

**Delatoriness**, *s.* താമസശീലം, ദീൎഘസൂത്രം.

*To* **Delay**, *v. a.* താമസിപ്പിക്കുന്നു, താമസംവരുത്തുന്നു, നാൾനീക്കം വരുത്തുന്നു; തടുക്കുന്നു, തടയുന്നു, നിൎത്തുന്നു, വിരൊധിക്കുന്നു.

*To* **Delay**, *v. n.* താമസിക്കുന്നു, നാൾനീക്കം വരുന്നു, നില്ക്കുന്നു, നിന്നുപൊകുന്നു.

**Delay**, *s.* താമസം, നാൾനീക്കം, ദീൎഘസൂത്രം.

**Delayer**, *s.* താമസിപ്പിക്കുന്നവൻ; താമസിക്കുന്നവൻ, ദീൎഘസൂത്രൻ.

**Delectable**, *a.* ഇൻപമായുള്ള, ഇഷ്ടമുള്ള, മൊദമുള്ള, രമ്യതയുള്ള.

Delectableness, *s.* ഇൻപം, സന്തൊഷം.
Delectably, *ad.* ഇൻപമായി, ഇഷ്ടമായി, രമ്യമായി.
Delectation, *s.* ഇൻപം, ഇഷ്ടം, മൊദം, രമ്യത.
*To* Delegate, *v. a.* നിയൊഗിച്ചയക്കുന്നു, നിയമിച്ചയക്കുന്നു, കാൎയ്യസ്ഥനായി അയക്കുന്നു, ആളയക്കുന്നു, വിശ്വസിച്ചെല്പിക്കുന്നു, ഭരമെല്പിക്കുന്നു.
Delegate, *s.* കാൎയ്യസ്ഥൻ, സ്ഥാനാപതി, ആൾപെർ, വക്കീൽ.
Delegate, *a.* നിയൊഗിച്ചയക്കപ്പെട്ട, നിയമിക്കപ്പെട്ട.
Delegation, *s.* നിയൊഗിച്ചയപ്പ, സ്ഥാനാപത്യം, അധികാരംകൊടുത്ത അയക്കുക; വിശ്വസിച്ചെല്പിക്കുക.
Deleterious, *a.* മൃത്യുകരമായുള്ള, നാശകരമായുള്ള.
Deletery, *a.* മൃത്യുകരമായുള്ള, നാശകരമായുള്ള.
Deletion, *s.* കിറുകൽ; മായിക്കുക; നാശം.
Delf, Delfe, *s.* കല്ലുവെട്ടുംകുഴി; മൺപാത്രം, പിഞ്ഞാണം.
*To* Deliberate, *v. n.* ചിന്തിക്കുന്നു, വിചാരിക്കുന്നു, ധ്യാനിക്കുന്നു, നിരൂപിക്കുന്നു, കരുതികൊള്ളുന്നു, ആലൊചിക്കുന്നു, കൂടിവിചാരിക്കുന്നു, വിചാരണ ചെയ്യുന്നു; സംശയിക്കുന്നു.
Deliberate, *a.* വിചാരമുള്ള, സൂക്ഷമുള്ള, കരുതലുള്ള; സാവധാനമുള്ള.
Deliberately, *ad.* വിചാരത്തൊടെ, കരുതലൊടെ; സാവധാനമായി.
Deliberateness, *s.* വിചാരം, സൂക്ഷം, കരുതൽ, സാവധാനം.
Deliberation, *s.* വിചാരം, ചിന്ത, ധ്യാനം, നിരൂപണം; ആലൊചന; കൂടിവിചാരം, സമൎത്ഥനം, വിചാരണ.
Deliberative, *a.* വിചാരമുള്ള, കരുതലുള്ള, വിചാരശീലമുള്ള, ആലൊചനബുദ്ധിയുള്ള.
Deliberative, *s.* വിചാരണ, ആലൊചന ബുദ്ധി.
Delicacy, *s.* രുചിയുള്ള വസ്തു, രസവസ്തു; രുചികരഭൊജനം; ഫലഹാരം; ഇൻപം, മാൎദ്ദവം; നെൎമ്മ, വാസന, കൌതുകം; ലാവണ്യം, മൊടി; ഉപചാരം; താലൊലം; ദുൎബ്ബലം, ദയ; കൃശത; സൂക്ഷ്മം.
Delicate, *a.* നെൎമ്മയുള്ള, മെലിച്ചിലുള്ള, സൂക്ഷ്മമായുള്ള, തനവുള്ള; ഇഷ്ടമുള്ള, ഇൻപമുള്ള, ജാത്യമായുള്ള, രസമുള്ള, രുചികരമായുള്ള, വിശെഷമായുള്ള; മാൎദ്ദവമുള്ള, കൌതുകമായുള്ള, നിൎമ്മലമായുള്ള.
Delicately, *ad.* ഭംഗിയായി, നെൎമ്മയായി, സൂക്ഷ്മമമായി, രുചികരമായി, വിശെഷമായി, ഉപചാരമായി.
Delicateness, *s.* സൂക്ഷ്മം, നെൎമ്മ; മൃദുത്വം, കൌതുകം.
Delicates, *s. pl.* രുചികരവസ്തുക്കൾ, ഫലഹാരങ്ങൾ, ദുൎല്ലഭവസ്തുക്കൾ.
Delicious, *s.* മധുരമായുള്ള, രുചികരമായുള്ള, സ്വാദുള്ള, ഇൻപമുള്ള, ഇഷ്ടമുള്ള, പ്രിയമുള്ള.
Deliciously, *ad.* മധുരമായി, രുചികരമായി, ഇൻപമായി, ഇഷ്ടമായി, ജാത്യമായി.
Deliciousness, *s.* മാധുൎയ്യം, ഇൻപം, മൊദം, സന്തൊഷം.
Deligation, *s.* കെട്ടിമുറുകൽ, കെട്ടിവരിച്ചിൽ, ബന്ധനം.
Delight, *s.* ആനന്ദം, സന്തൊഷം, ഇൻപം, മൊദം; തൃപ്തി, രമ്യത, സന്തുഷ്ടി, പ്രീതി, ഉന്മെഷം.
*To* Delight, *v. a.* സന്തൊഷിപ്പിക്കുന്നു, ആനന്ദിപ്പിക്കുന്നു, ഇൻപപ്പെടുത്തുന്നു, ഇഷ്ടപ്പെടുത്തുന്നു, മൊദിപ്പിക്കുന്നു, രമ്യപ്പെടുത്തുന്നു, സന്തുഷ്ടിപ്പെടുത്തുന്നു, തൃപ്തിയാക്കുന്നു.
*To* Delight, *v. n.* സന്തൊഷിക്കുന്നു, ആനന്ദിക്കുന്നു, ഇൻപപ്പെടുന്നു, ഇഷ്ടപ്പെടുന്നു, മൊദിക്കുന്നു, സന്തുഷ്ടിപ്പെടുന്നു, പ്രിയപ്പെടുന്നു.
Delightful, *a.* സന്തൊഷമുള്ള, ഇൻപമുള്ള, ഇഷ്ടമുള്ള, മൊദമുള്ള, രമണീയം, രമ്യമായുള്ള, സന്തുഷ്ടിയുള്ള.
Delightfully, *ad.* സന്തൊഷത്തൊടെ, ഇൻപമായി, മൊദത്തൊടെ, രമ്യമായി.
Delightfulness, *s.* ഇൻപം, ഉന്മെഷം, ആനന്ദം, മനൊരമ്യം.
Delightsome, *a.* സന്തൊഷമുള്ള, രമ്യമായുള്ള, മനൊരമ്യമുള്ള, ആമൊദമുള്ള.
Delightsomeness, *s.* ആമൊദം, സന്തൊഷം, ആനന്ദം, ഇൻപം, മനൊരമ്യം.
*To* Delineate, *v. a.* വരെക്കുന്നു; കുറിച്ചെടുക്കുന്നു; വൎണ്ണിക്കുന്നു; ചായംപൂശുന്നു, ചിത്രമെഴുതുന്നു.
Delineation, *s.* വരെച്ചിൽ, രെഖ, വര, പുറവരകൾ, ചിത്രത്തിലെ പുറവരകൾ, വൎണ്ണനം, വിവരണം, പടം.
Delinquency, *s.* തെററ, കുററം, പിഴ, വീഴ്ച.
Delinquent, *s.* തെററുകാരൻ, കുററകാരൻ, പിഴയാളി, വീഴ്ചക്കാരൻ.
*To* Deliquate, *v. n.* ഉരുകുന്നു, ദ്രവിക്കുന്നു, അലിയുന്നു.
Deliquation, *s.* ഉരുകൽ, ദ്രവം, അലിച്ചിൽ.

Delirious, *a.* തലതിരിച്ചിലുള്ള, ബൊധ കെട്ടുള്ള, ബുദ്ധിഭ്രമമുള്ള, ഭ്രാന്തുള്ള.

Delirium, *s.* ബുദ്ധിഭ്രമം, ഭ്രമം, മയക്കം, വെളിവുകെട, ഭ്രാന്ത, ബൊധകെട, തലകാച്ചിൽ.

*To* Deliver, *v. a.* കൊടുക്കുന്നു, എല്പിക്കുന്നു; വിടുന്നു, വിട്ടുകളയുന്നു; ഒഴിയുന്നു; ഒഴിക്കുന്നു; കയ്യിൽ കൊടുക്കുന്നു, രക്ഷിക്കുന്നു, വിടുവിക്കുന്നു; പറയുന്നു, അറിയിക്കുന്നു; പ്രസവിപ്പിക്കുന്നു.

*To deliver over*, എല്പിക്കുന്നു.

*To deliver up*, എല്പിച്ചുകൊടുക്കുന്നു, ഒഴിഞ്ഞുകൊടുക്കുന്നു; കാണിച്ചുകൊടുക്കുന്നു.

Deliverance, *s.* കൊടുക്കൽ, എല്പിച്ചുകൊടുക്കുക; വിടുതൽ, രക്ഷ; ബന്ധമൊചനം; സംസാരം, ഉച്ചരണം; പ്രസവം.

Deliverer, *s.* കൊടുക്കുന്നവൻ; രക്ഷകൻ, വിടുവിക്കുന്നവൻ, പാലകൻ; പറഞ്ഞറിയിക്കുന്നവൻ.

Delivery, *s.* കൊടുക്കുക, എല്പിപ്പ; വിടുതൽ, രക്ഷ, ബന്ധമൊചനം; വിട്ടൊഴിവ; ഉച്ചാരണം, പറഞ്ഞറിയിക്കുക; ഏറുക; പെറ, പ്രസവം.

Dell, *s.* കുഴി, വിലം; മലയിടുക്ക.

Deludable, *a.* വഞ്ചിക്കപ്പെടാകുന്ന, ചതിക്കപ്പെടാകുന്ന.

*To* Delude, *v. a.* വഞ്ചിക്കുന്നു, ചതിക്കുന്നു, തട്ടിക്കുന്നു; മയക്കുന്നു; ഭംഗംവരുത്തുന്നു.

Deluder, *s.* വഞ്ചനക്കാരൻ, ചതിയൻ, തട്ടിക്കുന്നവൻ.

*To* Delve, *v. a.* കുഴിക്കുന്നു, തൊണ്ടുന്നു, മാട്ടുന്നു; കിണ്ടുന്നു.

Delve, *s.* കുഴി, പടുകുഴി; ഗുഹ.

Delver, *s.* കുഴിവെട്ടുകാരൻ.

Deluge, *s.* പ്രളയം, പ്രവാഹം, വെള്ളപ്പൊക്കം, അത്യാപത്ത.

*To* Deluge, *v. a.* മുക്കുന്നു, പ്രവാഹിക്കുന്നു, നിറഞ്ഞുവഴിയുന്നു.

Delusion, *s.* മായ, മായാമൊഹം, മായാവിദ്യ, വഞ്ചനം, വ്യാജം; തെററ.

Delusive, *a.* മായയുള്ള, മായാമൊഹമുള്ള; വഞ്ചനയുള്ള, തെററുള്ള.

Demagogue, *s.* കലഹപ്രമാണി.

Demain, Demesne, *s.* സ്വന്തഭൂമി, ജന്മഭൂമി.

Demand, *s.* വഴക്ക, വ്യവഹാരത്തിനുള്ള വിളി, ചൊദ്യം; അന്വെഷണം, ആവശ്യം; ചരക്കുഴിവ; അന്യായം.

*To* Demand, *v. a.* വഴക്കുപറയുന്നു, ചൊദിക്കുന്നു.

Demandable, *a.* ചൊദിക്കാകുന്ന.

Demandant, *s.* വാദി, വഴക്കുകാരൻ, അന്യായക്കാരൻ.

Demander, *s.* ചൊദ്യക്കാരൻ, ചൊദിക്കുന്നവൻ; കടം പിരിക്കുന്നവൻ.

*To* Demean, *v. n. & a.* നടക്കുന്നു, നടപടിയാകുന്നു; ശീലിക്കുന്നു; താഴ്ത്തുന്നു, കുറെക്കുന്നു.

Demeanour, *s.* നടപ്പ, നടപടി, നടപ്പുരീതി; ശീലം.

Demerit, *s.* അയൊഗ്യത, അപാത്രത, അഗുണം; കുററം.

Demi, *inseparable particle*, അര, അൎദ്ധം, പാതി.

Demi-god, *s.* ദെവയൊനി, ദെവത.

Demi-lance, *s.* ചെറുകുന്തം, ചാട്ടുകുന്തം.

Demise, *s.* നിൎയ്യാണം, മരണം, മൃത്യു, നാടുനീക്കം; മരണലെഖനം.

*To* Demise, *v. a.* നിൎയ്യാണം ചെയ്യുന്നു; മരണപത്രിക എഴുതുന്നു.

Demission, *s.* സ്ഥാനകുറച്ചിൽ, താഴ്ച, പതിതത്വം.

*To* Demit, *v. a.* കുറെക്കുന്നു, താഴ്ത്തുന്നു, കുറവവരുത്തുന്നു.

Democracy, *s.* ബഹുനായകത്വം, രാജ്യത്തിലെ കുടിമൎയ്യാദ.

Democratical, *a.* ബഹുനായകത്വം സംബന്ധിച്ച, കുടിമൎയ്യാദയൊട ചെൎന്ന.

*To* Demolish, *s.* ഇടിച്ചുകളയുന്നു, പൊളിച്ചുകളയുന്നു, നശിപ്പിച്ചുകളയുന്നു, മുടിക്കുന്നു, നിലംപരിചാക്കുന്നു.

Demolisher, *s.* നാശനൻ, ഇടിച്ചുകളയുന്നവൻ.

Demolition, *s.* ഇടിച്ചിൽ, നാശനം, നിലംപരിചാക്കുക, അഴിച്ചിൽ, അഴിവ.

Demon, *s.* പിശാച, ദുൎദ്ദെവത, അസുരൻ.

Demoniac, *s.* പിശാച ബാധിച്ചവൻ, ദുൎദ്ദെവത പിടിച്ചവൻ.

Demoniacal, *a.* പിശാചബാധിച്ച, ദുൎദ്ദെവതയുള്ള.

Demonstrable, *a.* തെളിവായി കാണിക്കപ്പെടുതക്ക, സ്പഷ്ടമാകുതക്ക.

Demonstrably, *ad.* തെളിവായി, സ്പഷ്ടമായി, ദൃഷ്ടാന്തമായി.

*To* Demonstrate, *v. n.* നെരുതെളിയിക്കുന്നു, തെളിവായി കാണിക്കുന്നു; സ്പഷ്ടമാക്കുന്നു, ദൃഷ്ടാന്തം കാട്ടുന്നു.

Demonstrated, *part. a.* നെരുതെളിഞ്ഞ, സമാഹിതം, ദൃഷ്ടാന്തം വന്ന.

Demonstration, *s.* നെരുതെളിവ, സാക്ഷിബൊധം, തികഞ്ഞസാക്ഷി, സാക്ഷിരൂപം, കാരണസാക്ഷി, സിദ്ധാന്തം.

Demonstrative, *a.* നെരുതെളിയിക്കുന്ന, നെരുബൊധം വരുത്തുന്ന, സാക്ഷിരൂപമുള്ള, ദൃഷ്ടാന്തം കാട്ടുന്ന, തിട്ടമുള്ള, ചൂണ്ടികാണിക്കുന്ന.

**Demonstratively**, *ad.* സാക്ഷിബൊധത്തൊടെ, തെളിവായി, സ്പഷ്ടമായി, നിശ്ചയമായി.

**Demonstrator**, *s.* തെളിയിച്ച കൊടുക്കുന്നവൻ, സ്പഷ്ടമായി കാട്ടുന്നവൻ, ദൃഷ്ടാന്തമായി കാണിക്കുന്നവൻ; ഉപദെഷ്ടാവ.

**Demulcent**, *a.* ശമിപ്പിക്കുന്ന, ശാന്തകരമായുള്ള, മൃദുത്വമാക്കുന്ന.

*To* **Demur**, *v. a. & n.* വ്യവഹാരത്തിൽ സംശയങ്ങൾകൊണ്ട താമസിക്കുന്നു, സംശയിക്കുന്നു, നിൎത്തിവെക്കുന്നു, തടയിടുന്നു, വിഘ്നം വരുത്തുന്നു.

**Demur**, *s.* സംശയം, പരുങ്ങൽ, താമസം, വിഘ്നം, തടവ.

**Demure**, *a.* സുബൊധമുള്ള, മൎയ്യാദയുള്ള, അടക്കമുള്ള, ലജ്ജാഭാവമുള്ള.

**Demurely**, *ad.* ലജ്ജാഭാവത്തൊടെ, അടക്കമായി.

**Demureness**, *s.* സുബൊധം, അടക്കം, മൎയ്യാദ, ലജ്ജാഭാവം.

**Demurrer**, *s.* വഴക്കിൽ ഒരു നിൎത്ത, തൎക്കം, നിൎത്തിവെക്കുക.

**Demy**, *s.* ഒരു വക കടലാസിന്റെ പെർ.

**Den**, *s.* ഗുഹ, ഗഹ്വരം; കാട്ടുപ്രദെശം, കാനനം.

**Deniable**, *a.* നിഷെധിക്കാകുന്ന, മറുത്തപറയാകുന്ന.

**Denial**, *s.* തൎക്കം, നിഷെധം, നിഷെധവാക്ക, ഇല്ലെന്നുള്ള വാക്ക; അപലാപം; നിരസനം; തള്ളൽ, വിരൊധം.

**Denier**, *s.* നിഷെധിക്കുന്നവൻ, ഇല്ലെന്നപറയുന്നവൻ, മറുത്തപറയുന്നവൻ, അപലാപിക്കുന്നവൻ; നിരസിക്കുന്നവൻ, തള്ളികളയുന്നവൻ.

**Denizen**, *s.* പൌരൻ, നഗരവാസി; സ്വതന്ത്രൻ, കുടിയവകാശം ലഭിച്ചവൻ.

*To* **Denominate**, *v. a.* പെരിടുന്നു, പെർകൊടുക്കുന്നു; നാമം വിളിക്കുന്നു; നാമകരണം ചെയ്യുന്നു.

**Denomination**, *s.* പെർ, ഇട്ടപ്പെർ, നാമം, നാമധെയം, സ്ഥാനപ്പെർ.

**Denominative**, *a.* പെരിടതക്ക, പെരിടുന്ന, നാമമുള്ള.

**Denominator**, *s.* പെരിടുന്നവൻ, പെർകൊടുക്കുന്നവൻ, നാമം വിളിക്കുന്നവൻ.

**Denotation**, *s.* അടയാളം കാട്ടുക, ലക്ഷ്യം കുറിക്കുക, സൂചന, ചിഹ്നം കാട്ടുക, ഭാവം.

*To* **Denote**, *v. a.* അടയാളം കാട്ടുന്നു, ലക്ഷ്യം കുറിക്കുന്നു; സൂചിക്കുന്നു, ഭാവിക്കുന്നു; മുമ്പുകൂട്ടി അടയാളം കാട്ടുന്നു.

*To* **Denounce**, *v. a.* പരസ്യമായി ഭയപ്പെടുത്തുന്നു, ഭീഷണി കാട്ടുന്നു, പരസ്യപ്പെടുത്തുന്നു, വിലക്കുന്നു.

**Denouncement**, *s.* പരസ്യമായുള്ള ഭീഷണി വാക്ക, വിലക്ക.

**Denouncer**, *s.* പരസ്യമായി പറഞ്ഞ ഭയപ്പെടുത്തുന്നവൻ, ഭീഷണി വാക്കുകാരൻ, വിലക്കുന്നവൻ.

**Dense**, *a.* ഇറുക്കമുള്ള, ഇടുക്കമുള്ള, ഒതുക്കമുള്ള; കനത്ത, കട്ടിയുള്ള, ഇടതിങ്ങിയ.

**Density**, *s.* ഇറുക്കം, ഇടുക്കം, ഒതുക്കം; കനം, കട്ടി.

**Dental**, *a.* പല്ലിനൊട ചെൎന്ന, പല്ലുസംബന്ധിച്ച, ദന്ത്യം.

**Dented**, *a.* പല്ലുകളുള്ള.

**Denticulated**, *a.* ചെറുപല്ലുകളുണ്ടാക്കപ്പെട്ട.

**Dentifrice**, *s.* ദന്തശാണം; പല്ലുതെപ്പാനുള്ള വസ്തു.

**Dentist**, *s.* ദന്തവൈദ്യൻ, പല്ലുവൈദ്യൻ.

**Dentition**, *s.* പല്ലുകളുണ്ടാകുക; പുറപ്പാട, പൽവളൎച്ച, പൈതങ്ങൾക്ക പല്ലുകളുണ്ടാകുന്ന കാലം.

*To* **Denudate**, *v. a.* ഉരിയുന്നു, അഴിച്ചെടുക്കുന്നു, നിൎമ്മാണമാക്കുന്നു, നഗ്നമാക്കുന്നു.

**Denudation**, *s.* ഉരിയുക, അഴിച്ചെടുക്കുക; നഗ്നത.

*To* **Denude**, *v. a.* ഉരിയുന്നു, അഴിച്ചെടുക്കുന്നു, നഗ്നമാക്കുന്നു.

**Denunciation**, *s.* പരസ്യമായുള്ള ഭീഷണി, പ്രസിദ്ധഭീഷണി, പ്രസിദ്ധമായുള്ള ആക്ഷെപം, വിലക്ക.

**Denunciator**, *s.* ഭീഷണി പ്രസിദ്ധമാക്കുന്നവൻ, അറിയിക്കുന്നവൻ, ഏഷണിക്കാരൻ.

*To* **Deny**, *v. a.* തൎക്കംപറയുന്നു, നിഷെധിക്കുന്നു, മറുത്തപറയുന്നു, ഇല്ലെന്ന പറയുന്നു; അപലാപിക്കുന്നു; നിരസിക്കുന്നു, വിരൊധിക്കുന്നു, തള്ളികളയുന്നു, ഉപെക്ഷിക്കുന്നു; തട്ടാമുട്ടിപറയുന്നു.

*To* **Deobstruct** *v. a.* തടവ തീൎക്കുന്നു, പ്രതിബന്ധം തീൎക്കുന്നു, വിഘ്നം തീൎക്കുന്നു.

**Deobstruent**, *s.* തടവുതീൎക്കുന്ന മരുന്ന.

**Deodand**, *s.* ദൈവത്തിനായി ചെയ്യുന്ന പ്രായശ്ചിത്തം.

*To* **Depaint**, *v. a.* ചായം പൂശുന്നു, ചിത്രമെഴുതുന്നു, വൎണ്ണിക്കുന്നു.

*To* **Depart**, *v. n.* പുറപ്പെടുന്നു, നിൎഗ്ഗമിക്കുന്നു; വിട്ടുപൊകുന്നു; വിട്ടുമാറുന്നു, വിട്ടുപിരിയുന്നു; മാറികളയുന്നു; നഷ്ടപ്പെടുന്നു, നശിക്കുന്നു; നിൎയ്യാണംചെയ്യുന്നു, കഴിഞ്ഞുപൊകുന്നു, മരിക്കുന്നു.

*To* **Depart**, *v. a.* വിട്ടൊഴിക്കുന്നു, ഉപെ

ക്ഷിക്കുന്നു; വിറിക്കുന്നു; വിഭാഗിക്കുന്നു, വീതം വെക്കുന്നു.

Depart, Departure, *s.* പുറപ്പാട, യാത്ര, നിൎഗ്ഗമനം, പ്രസ്ഥാനം, പ്രയാണം; നിൎയ്യാണം, മരണം; വിട്ടൊഴിവ.

Department, *s.* പ്രത്യെകമുള്ളമുറ, ഒരൊരുത്തന പ്രത്യെകം പ്രത്യെകമുള്ള വെല, ഒഹരി, ഉദ്യൊഗം; വക; തൊഴിൽ.

*To* Depauperate *v. a.* ദരിദ്രമാക്കുന്നു, ഇരപ്പവിടിപ്പിക്കുന്നു.

*To* Depend, *v. n.* തൂങ്ങുന്നു, ഞാലുന്നു; ആശ്രയിക്കുന്നു; വിശ്വസിക്കുന്നു; അടുത്ത സെവിക്കുന്നു; പരാധീനപ്പെടുന്നു, സമാശ്രയിക്കുന്നു, ചാരുന്നു; നിശ്ചയം വരുന്നു.

Dependance, Dependancy, *s.* തൂക്കം, തൂങ്ങൽ; സംബന്ധം, ചെൎച്ച; പരാധീനം, പരവശത; ദാസ്യം; പരിചൎയ്യ, സ്വാധീനം; ആശ്രയം, ഉറപ്പ, വിശ്വാസം, ഭക്തി.

Dependant, *a.* പരാധീനമായുള്ള, പരവശമായുള്ള, ആശ്രിതമായുള്ള, അനുചരിക്കുന്ന, അടുത്തസെവയുള്ള, സംബന്ധമുള്ള, ചെരുന്ന.

Dependant, *s.* പരാധീനൻ, ആശ്രിതൻ, പരവശൻ, ദാസൻ, സെവകൻ, ഭക്തൻ; സംബന്ധി, അടുപ്പക്കാരൻ.

Dependence, Dependency, *s.* കീഴായിരിക്കുന്ന അവസ്ഥ; സ്വാധീനത, പരവശത; സംബന്ധം; ചെൎച്ച; ആശ്രയം, വിശ്വാസം, ഭക്തി.

Dependent, *a.* തൂങ്ങുന്ന, ഞാലുന്ന, അടുത്തിരിക്കുന്ന.

Dependent, Depender, *s.* ആശ്രിതൻ, സെവകൻ; കീഴ്പെട്ടവൻ.

*To* Depict, *v. a.* ചിത്രമെഴുതുന്നു, ഛായമിടുന്നു; വൎണ്ണിക്കുന്നു, വിവരപ്പെടുത്തുന്നു.

*To* Depicture, *v. a.* ചിത്രമെഴുതുന്നു, വൎണ്ണിക്കുന്നു.

Depletion, *s.* ഒഴിക്കുക, ഒഴിവാക്കുക.

Deplorable, *a.* വ്യസനപ്പെടതക്ക, പരിതപിക്കതക്ക, സങ്കടമുള്ള; ദുഃഖമുള്ള, കുണ്ഠിതമുള്ള, വിലാപമുള്ള; അരിഷ്ടതയുള്ള, അനൎത്ഥമുള്ള; നിന്ദ്യമായുള്ള.

Deplorableness, *s.* സങ്കടം, ദുഃഖാവസ്ഥ, അരിഷ്ടത, കുണ്ഠിതം, പരിതാപം, അനൎത്ഥം.

Deplorably, *ad.* ദുഃഖത്തൊടെ, സങ്കടത്തൊടെ; അധമമായി, നികൃഷ്ടമായി.

*To* Deplore, *v. a.* സങ്കടപ്പെടുന്നു, പ്രലാപിക്കുന്നു, പരിതപിക്കുന്നു, കരയുന്നു, ദുഃഖിക്കുന്നു, കുണ്ഠിതപ്പെടുന്നു.

Deplorer, *s.* സങ്കടപ്പെടുന്നവൻ, ദുഃഖിതൻ, പരിതപിക്കുന്നവൻ, പ്രലാപിക്കുന്നവൻ.

Deplumation, *s.* തൂവലുകളെ പറിച്ചുകളുക.

*To* Deplume, *v. a.* തൂവലുകളെ പറിച്ചുകളയുന്നു.

*To* Depone, *v. a.* പണയം വെക്കുന്നു, ഭാഗ്യം പരീക്ഷിക്കുന്നു.

Deponent, *s.* ന്യായസ്ഥലത്ത സാക്ഷിബൊധിപ്പിക്കുന്നവൻ, സാക്ഷിക്കാരൻ; വ്യാകരണത്തിൽ ഒരു വക ക്രിയാപദം.

*To* Depopulate, *v. a.* നിൎജ്ജനദെശമാക്കുന്നു, ദെശത്ത കുടികളില്ലാതാക്കുന്നു, ഉച്ചാടനം ചെയ്യുന്നു; പാഴാക്കുന്നു, നശിപ്പിക്കുന്നു.

Depopulation, *s.* നിൎജ്ജനമാക്കുക, കുടിനാശം, ഉച്ചാടനം; കുടിപുറപ്പാട; നാശം.

Depopulator, *s.* കുടിനാശം ചെയ്യുന്നവൻ, കുടിപുറപ്പെടുവിക്കുന്നവൻ, ഉച്ചാടനക്കാരൻ.

*To* Deport, *v. a.* കൊണ്ടുപൊകുന്നു; നടക്കുന്നു, നടന്നുകൊള്ളുന്നു.

Deport, *s.* നടപ്പ, നടവടി.

Deportation, *s.* ദെശഭ്രഷ്ട, നാടുകടത്തൽ, മറുദിക്കിൽ പൊയി പാൎക്കുക.

*To* Depose, *v. a.* വെച്ചുകളയുന്നു; വീഴ്ത്തുന്നു; രാജാവിനെ സ്ഥാനഭ്രഷ്ടനാക്കുന്നു; സ്ഥാനഭ്രഷ്ടാക്കുന്നു; നീക്കികളയുന്നു, തള്ളികളയുന്നു; സാക്ഷീകരിക്കുന്നു, സാക്ഷിബൊധിപ്പിക്കുന്നു; സാക്ഷിവെക്കുന്നു; സത്യം ചെയ്യിച്ച വിസ്തരിക്കുന്നു.

*To* Depose, *v. n.* സാക്ഷിപറയുന്നു, സാക്ഷിനില്ക്കുന്നു.

Depositary, *s.* തൻവശത്ത എറ്റിരിക്കുന്നവൻ; ഉപനിധിക്കാരൻ, എറ്റുസൂക്ഷിക്കുന്നവൻ.

*To* Deposite, *v. a.* സംഗ്രഹിക്കുന്നു; നിക്ഷെപിക്കുന്നു; അമാനംവെക്കുന്നു, പണയംവെക്കുന്നു, ഇടവെക്കുന്നു; അനാമത്തായിവെക്കുന്നു, ഉപനിധിവെക്കുന്നു; വെക്കുന്നു, ഇടുന്നു, ഇട്ടുകളയുന്നു.

Deposite, *s.* പണയം, അമാനം, ഉപനിധി, അനാമത; വെപ്പ.

Deposition, *s.* പരസ്യസാക്ഷി, വാമൊഴി; അഭിപ്രായം; മകുടഭംഗം; സ്ഥാനഭ്രഷ്ട; നീക്കികളയുക.

Depository, *s.* വസ്തുകൾ വെച്ചുസൂക്ഷിക്കുന്ന സ്ഥലം.

Depravation, *s.* കെട, ചീത്തത്വം, വഷളത്വം; ദുഷ്ടത; കെടുമ്പ; പതതത്വം.

*To* Deprave, *v. a.* കെടുക്കുന്നു, വഷളാക്കുന്നു; ദൊഷപ്പെടുത്തുന്നു; കെടുമ്പിക്കുന്നു.

Depraved, *part. a.* കെട്ട, ചീത്ത, വഷളായുള്ള, ദുഷ്ടതയുള്ള; കെട്ടുമ്പുള്ള, ദുരാചാരമുള്ള.

*Depraved in mind*, ദുൎമ്മനസ്സുള്ള.

Depravedness, *s.* കെട, വഷളത്വം, ദുഷ്ടാവസ്ഥ; അഴിമതി, ചീത്തത്വം.

Depravement, *s.* ദുഷ്ടത, കെട്ടുമ്പ.

Depraver, *s.* കെടുക്കുന്നവൻ, വഷളാക്കുന്നവൻ, ദൊഷപ്പെടുത്തുന്നവൻ.

Depravity, *s.* കെട, ചീത്തത്വം, വഷളത്വം, ദുഷ്ടത, കെട്ടുമ്പ; ദുരാചാരം; അഴിമതി.

*To* Deprecate, *v. a.* കരുണെക്കായിട്ട അപെക്ഷിക്കുന്നു; ശരണംപ്രാപിക്കുന്നു; അവിധ പറയുന്നു, ക്ഷമിക്കെണമെന്ന അപെക്ഷിക്കുന്നു.

Deprecation, *s.* ക്ഷമചൊദിക്കുക, അവിധവാക്ക, ശരണാഗതം, അഭയം, പ്രാൎത്ഥന.

Deprecatory, *a.* ക്ഷമചൊദിക്കുതക്ക, അവിധപറയതക്ക.

*To* Depreciate, *v. a.* വിലകുറെക്കുന്നു, വില ഇടിച്ചുപറയുന്നു, കുറെച്ച മതിക്കുന്നു; കുറെക്കുന്നു, ഇളപ്പെടുത്തുന്നു.

*To* Depredate, *v. a.* കൊള്ളയിടുന്നു, കവൎച്ചചെയ്യുന്നു, പിടിച്ചുപറിക്കുന്നു, അപഹരിക്കുന്നു.

Depredation, *s.* കൊള്ള, കവൎച്ച, പിടിച്ചുപറി, അപഹാരം.

Depredator, *s.* കൊള്ളക്കാരൻ, പിടിച്ചുപറിക്കാരൻ, അപഹാരി.

*To* Deprehend, *v. a.* കണ്ടുപിടിക്കുന്നു, പിടിക്കുന്നു; കണ്ടെത്തുന്നു; ഗ്രഹിക്കുന്നു.

Deprehension, *s.* പിടിക്കുക; ഗ്രഹണം.

*To* Depress, *v. a.* അമൎക്കുന്നു; താഴ്ത്തുന്നു; ഇടിക്കുന്നു, മനസ്സിടിക്കുന്നു, വണക്കുന്നു.

Depression, *s.* അമൎച്ച, താഴ്ച, താഴ്ത്ത, താഴ്ത്തൽ; ഇടിച്ചിൽ, ഇടിവ, വണക്കം.

Depressor, *s.* അമൎക്കുന്നവൻ, താഴ്ത്തുന്നവൻ.

Deprivation, *s.* ഇല്ലാതാക്കുക, അപഹാരം, നീക്കികളയുക; അനുഭവം ഒഴിപ്പിക്കുക; സ്ഥാനഭ്രഷ്ടം.

*To* Deprive, *v. a.* ഇല്ലാതാക്കുന്നു, അപഹരിക്കുന്നു, എടുത്തുകളയുന്നു; അനുഭവം ഒഴിപ്പിക്കുന്നു; നീക്കികളയുന്നു; സ്ഥാനഭ്രഷ്ടാക്കുന്നു.

Depth, *s.* ആഴം, അഗാധം, കായം, കുണ്ട; പാതാളം, ഋതുവിന്റെ മദ്ധ്യം; ഗാംഭീൎയ്യം; വിഷമത.

Depulsion, *s.* തള്ളികളയുക, ആട്ടികളയുക.

Depulsory, *a.* അകററുന്ന, തള്ളികളയുന്ന.

*To* Depurate, *v. a.* ശുദ്ധീകരിക്കുന്നു, വെടിപ്പാക്കുന്നു; തെളിയിക്കുന്നു.

Depuration, *s.* തെളിയിപ്പ, ശുദ്ധീകരണം.

*To* Depure, *v. a.* തെളിയിക്കുന്നു; ശുദ്ധമാക്കുന്നു.

Deputation, *s.* അധികാരം കൊടുത്തയക്കുക, നിയൊഗിച്ചയപ്പ; രാജഭാരം.

*To* Depute, *v. a.* ആളയക്കുന്നു, നിയൊഗിച്ചയക്കുന്നു, ആക്കിയയക്കുന്നു.

Deputy, *s.* അധികാരം ലഭിച്ചവൻ, പ്രതികൎമ്മി; പ്രതി അധികാരി; ഒരുത്തന പകരം വിചാരിക്കുന്നവൻ, രാജധികാരി.

*To* Deraign, } *v. a.* ബൊധം വരുത്തുന്നു, സാക്ഷി തെളിക്കുന്നു; നീതികരിക്കുന്നു.
*To* Derain, }

*To* Derange, *v. a.* ക്രമകെടാക്കുന്നു, കലക്കുന്നു, ഒതുക്കമില്ലാതാക്കുന്നു, അഴിമതിയാക്കുന്നു, ഭ്രാന്താക്കുന്നു.

Derangement, *s.* ക്രമകെട, കലക്കം, അഴിമതി, അമാന്തം; ഭ്രമം, ഭ്രാന്ത.

Dereliction, *s.* പരിത്യാഗം, അശെഷത്യാഗം, മഹാ ഉപെക്ഷവിചാരം.

*To* Deride, *v. a.* അപഹസിക്കുന്നു, പരിഹസിക്കുന്നു, നിന്ദിക്കുന്നു.

Derider, *s.* അപഹാസി, പരിഹാസക്കാരൻ, നിന്ദിക്കുന്നവൻ.

Derision, *s.* അപഹാസം, പരിഹാസം, നിന്ദാവാക്ക.

Derisive, *a.* അപഹസിക്കുന്ന, പരിഹസിക്കുന്ന.

Derivable, *a.* ഉണ്ടാകുന്ന, ജനിക്കുന്ന, മുളെക്കുന്ന.

Derivation, *s.* ഉത്ഭവം, ജനനം, മുളെപ്പ, ഒന്നിൽനിന്നുണ്ടാകുന്നത, വാക്കുകളുടെ ഉല്പത്തി.

Derivative, *a.* ഒന്നിൽനിന്ന ഉത്ഭവിക്കുന്ന.

*A derivative noun*, സാധ്യ.

Derivative, *s.* മറെറാന്നിൽനിന്ന ഉണ്ടായ വാക്കൊ വസ്തുവൊ.

Derivatively, *ad.* ഉത്ഭവപ്രകാരമായി.

*To* Derive, *v. a.* ഒന്നിന്റെ വഴിയെ തിരിക്കുന്നു; അനുമാനിക്കുന്നു; ജനിപ്പിക്കുന്നു, ഉണ്ടാക്കുന്നു, ഉത്ഭവിപ്പിക്കുന്നു, സംബന്ധിപ്പിക്കുന്നു, പരത്തുന്നു; വാക്കിന്റെ ധാതുവിനെ കാണിക്കുന്നു.

*To* Derive, *v. n.* ജനിക്കുന്നു, ഉണ്ടാകുന്നു, ഒന്നിൽനിന്ന ഉത്ഭവിക്കുന്നു.

Deriver, *s.* മൂലത്തിൽനിന്ന ഉണ്ടാക്കുന്നവൻ, മറെറാന്നിൽനിന്ന എടുക്കുന്നവൻ.

Dernier, *a.* ഒടുക്കത്തെ.

*To* Derogate **v. a.** & **n.** കുറെക്കുന്നു, കിഴിക്കുന്നു, ഇടിച്ചിൽ വരുത്തുന്നു, വില കുറെക്കുന്നു; അവമാനിക്കുന്നു, ഇളപ്പെടുത്തുന്നു; കുറച്ചിലാകുന്നു.

Derogate, *a.* കുറഞ്ഞ, കിഴിച്ച, വിലകുറഞ്ഞ, ഇളപ്പെട്ട.

Derogation, *s.* കുറവ, മാനകെട, ഇടിച്ചിൽ, കിഴിവ; വിലകുറച്ചിൽ; ഇളപ്പം.

Derogative, *a.* കുറെക്കുന്ന, കിഴിക്കുന്ന, വിലകുറെക്കുന്ന, ഇളപ്പെടുത്തുന്ന, മാനം കുറെക്കുന്ന, മാനകെട്ടുള്ള.

Derogatory, *a.* കുറെക്കുന്ന, കിഴിക്കുന്ന, വിലകുറെക്കുന്ന, കുറവുവരുത്തുന്ന.

Dervish, *s.* തുൎക്കിസന്ന്യാസി, വനവാസി.

Descant, *s.* രാഗം, ഗീതം; സംവാദം, പ്രസംഗം; തൎക്കം.

*To* Descant, *v. a.* രാഗംപാടുന്നു; വിസ്തരിച്ചുപറയുന്നു, പ്രസംഗിക്കുന്നു.

*To* Descend, *v. n.* & *a.* ഇറങ്ങുന്നു, ഇറങ്ങിപ്പൊകുന്നു, ഇറങ്ങിവരുന്നു; താഴുന്നു; ചാടിവീഴുന്നു; അധൊഗതിയാകുന്നു; ഉണ്ടായിവരുന്നു, ഉല്പാദിക്കുന്നു; അനന്തരമാകുന്നു; വിവരപ്പെടുത്തിപറയുന്നു.

Descendant, *s.* അനന്തരവൻ, സന്തതി, വംശത്തിലുള്ളവൻ.

Descendent, *a.* ഇറങ്ങുന്ന, ഉണ്ടാകുന്ന; താഴുന്ന; ഉല്പാദിക്കുന്ന.

Descension, *s.* ഇറക്കം; താഴ്ച, പതിതത്വം.

Descent, *s.* ഇറക്കം, വീഴ്ച; അധൊഗതി; ആക്രമം; സന്തതി, വംശം, ജനനം, അനന്തരം; നട, പദവി.

*To* Describe, *v. a.* വിവരിക്കുന്നു, വിവരപ്പെടുത്തുന്നു, വൎണ്ണിക്കുന്നു, പ്രപഞ്ചിക്കുന്നു; വരെക്കുന്നു, കുറിക്കുന്നു; കാണിക്കുന്നു.

Describer, *s.* വിവരിക്കുന്നവൻ, വൎണ്ണിക്കുന്നവൻ, പ്രപഞ്ചിക്കുന്നവൻ; കുറിക്കുന്നവൻ.

Descrier, *s.* കണ്ടുപിടിക്കുന്നവൻ, കാണുന്നവൻ; തുൻപുണ്ടാക്കുന്നവൻ.

Description, *s.* വിവരം, വൎണ്ണനം; വര.

Descriptive, *a.* വിവരം കാട്ടുന്ന, വൎണ്ണിക്കുന്ന, കാട്ടുന്ന.

*To* Descry, *v. a.* കണ്ടുപിടിക്കുന്നു, നൊക്കികാണുന്നു; കാണുന്നു; ദൂരത്തുനിന്ന കാണുന്നു.

*To* Desecrate, *v. a.* അശുദ്ധമാക്കുന്നു, നിൎമ്മാല്യമാക്കുന്നു.

Desecration, *s.* അശുദ്ധിയാക്കുക, നിൎമ്മാല്യത, ശുദ്ധിഭംഗം.

Desert, *s.* വനം, കാട്ടുപ്രദെശം, വനാന്തരം, വിജനപ്രദെശം, നിൎജ്ജനദെശം, മരു.

Desert, *a.* കാട്ടുള്ള, വനമുള്ള, തനിച്ച, വിജനമായുള്ള, പാഴായുള്ള, തരിശായുള്ള.

*To* Desert, *v. a.* കൈവിടുന്നു, വിട്ടുകളയുന്നു, ഉപെക്ഷിക്കുന്നു, ത്യജിക്കുന്നു, തള്ളികളയുന്നു; ഒടിപ്പൊയ്ക്കളയുന്നു.

Desert, *s.* പാത്രത, യൊഗ്യത, ഫലം; ശ്രെഷ്ഠത, മുഖ്യത.

Deserter, *s.* ഉപെക്ഷിക്കുന്നവൻ, ത്യജിക്കുന്നവൻ; ഒടിപ്പൊയ്ക്കളയുന്നവൻ, വിട്ടുപിരിയുന്നവൻ.

Desertion, *s.* കൈവിടുതൽ, ഉപെക്ഷണം, ത്യാഗം; ഒടിപ്പൊക, വിട്ടുപിരിവ.

Desertless, *a.* യൊഗ്യതയില്ലാത്ത; മുഖ്യതയില്ലാത്ത.

*To* Deserve, *v. n.* യൊഗ്യമായിരിക്കുന്നു, പാത്രമാകുന്നു, യൊഗ്യതപ്പെടുന്നു.

Deservedly, *ad.* യൊഗ്യമായി, ന്യായപ്രകാരമായി, തക്കവണ്ണം.

Deserver, *s.* യൊഗ്യൻ, പാത്രൻ.

Deserving, *a.* യൊഗ്യതയുള്ള, പാത്രതയുള്ള; ഉത്തമമായുള്ള.

Desiccants, *s. pl.* വ്രണങ്ങളെ വരട്ടുന്ന ഔഷധങ്ങൾ.

*To* Desiccate, *v. a.* വരട്ടുന്നു, വ്രണമുണക്കുന്നു.

Desiccation, *s.* വരട്ടുക, വരൾച.

Desideratum, *s.* ആവശ്യമുള്ള കാൎയ്യം, വെണ്ടുന്ന കാൎയ്യം.

*To* Design, *v. a.* ഭാവിക്കുന്നു; ഉദ്ദെശിക്കുന്നു, ചെയ്വാൻ നൊക്കുന്നു; യത്നം ചെയ്യുന്നു; ഉദ്യൊഗിക്കുന്നു; കുറിക്കുന്നു; നിയമിക്കുന്നു, നിശ്ചയിക്കുന്നു, യന്ത്രിക്കുന്നു.

Design, *s.* ഭാവം, ഉദ്ദെശം; യത്നം; താല്പൎയ്യം; സാദ്ധ്യം; നൊട്ടം; കരുതൽ; കുറിപ്പ; അഭിപ്രായം; ചട്ടം, മാതിരി.

*To* Designate, *v. a.* നിയമിക്കുന്നു, നെമിക്കുന്നു, നിശ്ചയിക്കുന്നു; ആക്കിവെക്കുന്നു; കുറിക്കുന്നു.

Designation, *s.* നിയമം; ഉദ്ദെശം; ഭാവം; നിശ്ചയം; നാമം; അൎത്ഥം; കുറിപ്പ.

Designedly, *ad.* നിയമിച്ചിട്ട, ഭാവിച്ചിട്ട, നിശ്ചയിച്ചിട്ട; മനസ്സൊടെ, മനസ്സറിഞ്ഞിട്ട, കരുതികൊണ്ട.

Designer, *s.* യന്ത്രി, ഭാവിക്കുന്നവൻ, കൌശലക്കാരൻ, ഉപായി; സൂത്രക്കാരൻ, ഛായ എടുക്കുന്നവൻ.

Designing, *a.* വഞ്ചനയുള്ള, കൃത്രിമമുള്ള, കൌശലമുള്ള.

Desirable, *a.* ആഗ്രഹികതക്ക; ഇഷ്ടമായുള്ള, ഇൻപമുള്ള; അപെക്ഷിക്കാകുന്ന, അഭിരുചിയുള്ള; ആവശ്യമുള്ള.

Desire, *s.* ഇഷ്ടം, ആശ, ഇഛ; ആഗ്ര

ഹം, അപെക്ഷ, ആസ്ഥ, അഭിരുചി, അഭിലാഷം, വാഞ്ഛ, കാംക്ഷ.

*To* Desire, *v. a.* ഇച്ഛിക്കുന്നു, ആഗ്രഹിക്കുന്നു, അപെക്ഷിക്കുന്നു; ആശപ്പെടുന്നു; കാമിക്കുന്നു; ചൊദിക്കുന്നു, യാചിക്കുന്നു; കാംക്ഷിക്കുന്നു.

Desirer, *s.* ആഗ്രഹി, അപെക്ഷകാരൻ, കാംക്ഷിക്കുന്നവൻ.

Desirous, *a.* ആഗ്രഹമുള്ള, ആശയുള്ള, അപെക്ഷയുള്ള, കാംക്ഷയുള്ള.

*To* Desist, *v. n.* വിട്ടൊഴിയുന്നു, മാറുന്നു, നിന്നുപൊകുന്നു.

Desistance, *s.* വിട്ടൊഴിവ, ഒഴിച്ചിൽ, മാററം; നില.

Desk, *s.* എഴുതുന്നതിനുള്ള ചായ്പൻമെശ, എഴുത്തുമെശ, എഴുത്തുപെട്ടി.

Desolate, *a.* നിൎജ്ജനമായുള്ള, കുടിയിരിപ്പില്ലാത്ത; പാഴായുള്ള, ശൂന്യമായുള്ള; ആരുമില്ലാത്ത, തനിച്ച.

*To* Desolate, *v. a.* വിജനമാകുന്നു, പാഴാക്കുന്നു, ശൂന്യമാക്കുന്നു, തരിശാക്കുന്നു.

Desolation, *s.* വിജനം, നാശം, ശൂന്യത; ആരുമില്ലാതാകുക; അന്ധകാരം; ദുഃഖം, കുണ്ഠിതം; നിൎജ്ജനസ്ഥലം.

Despair, *s.* നിരാശ, നിരാശ്രയം; മടുപ്പ; അതിദുഃഖം, ഇച്ഛാഭംഗം.

*To* Despair, *v. n.* നിരാശപ്പെടുന്നു, നിരാശ്രയമാകുന്നു; അതിദുഃഖപ്പെടുന്നു, മടുക്കുന്നു; ഇച്ഛാഭംഗംവരുന്നു.

Despairer, *s.* നിരാശൻ, നിരാശ്രയകാരൻ.

Despairingly, *ad.* നിരാശയൊടെ, ഇച്ഛാഭംഗത്തൊടെ.

*To* Despatch, *v. a.* അയക്കുന്നു, തിടുക്കമായിട്ടയക്കുന്നു; ലൊകത്തിൽനിന്ന അയച്ചുകളയുന്നു, കൊല്ലുന്നു; വെഗം ചെയ്യുന്നു; ചെയ്യ തീൎക്കുന്നു; അവസാനിക്കുന്നു.

Despatch, *s.* അയക്കുക, ബദ്ധപ്പാട; തിടുക്കം, അടിയന്തിരം; നിൎവ്വാഹം; ദ്രുത; ധ്രുതി, തിരക്കം.

Desperate, *a.* നിരാശയുള്ള, ഉറപ്പില്ലാത്ത; സാഹസമുള്ള, പൊറുകാത്ത; വെറിയുള്ള, ബുദ്ധികെട്ടുള്ള, നിൎവ്വിചാരമുള്ള, മദമുള്ള, ഭ്രാന്തുള്ള.

Desperateness, *s.* സാഹസം, വെറി, മദം, ഭ്രാന്ത, മതികെട.

Desperation, *s.* നിരാശ, നിരാശ്രയം, ഇച്ഛാഭംഗം.

Despicable, *a.* അപഹസിക്കതക്ക, വെറുക്കതക്ക, നിന്ദ്യമായുള്ള, ഹീനമായുള്ള, നിസ്സാരമായുള്ള.

Despicableness, *s.* ലഘുത്വം, ഹീനത, നികൃഷ്ടത, അധമത്വം.

Despicably, *ad.* ഹീനമായി, അധമമായി, ലഘുത്വമായി.

Despisable, *a.* നിന്ദിക്കാകുന്ന, നിന്ദ്യമായുള്ള, നിരസിക്കതക്ക, ധിക്കരിക്കതക്ക, ലഘുത്വമായുള്ള.

*To* Despise, *v. a.* അപഹസിക്കുന്നു, നിന്ദിക്കുന്നു, നിരസിക്കുന്നു, ധിക്കരിക്കുന്നു, വെറുക്കുന്നു.

Despiser, *s.* അപഹാസി, നിന്ദകാരൻ, നിരസിക്കുന്നവൻ, ധിക്കാരി.

Despite, *s.* ദ്വെഷം, നിന്ദ, ഗൎവ്വം, പക; ഉപദ്രവം; കൊപം.

Despiteful, *a.* ദ്വെഷമുള്ള, ഗൎവ്വമുള്ള, നിന്ദയുള്ള.

Despitefully, *ad.* ദ്വെഷമായി, ഗൎവ്വമായി.

Despitefulness, *s.* ദ്വെഷം, ഗൎവ്വം, പക, നീരസം, നിന്ദ, വൈരം.

*To* Despoil, *v. a.* അപഹരിക്കുന്നു, കൊള്ളയിടുന്നു, ചൊരണം ചെയ്യുന്നു; കവരുന്നു, പിടിച്ചുപറിക്കുന്നു.

*To* Despond, *v. n.* നിരാശപ്പെടുന്നു, മടുക്കുന്നു; അതിദുഃഖപ്പെടുന്നു, ആശ്രയമില്ലാതാകുന്നു, നിരാധാരമാകുന്നു.

Despondency, *s.* നിരാശ, മടുപ്പ, നിരാശ്രയം, നിരാധാരം.

Despondent, *a.* നിരാശയുള്ള, മടുപ്പുള്ള, കുണ്ഠിതമുള്ള.

Despot, *s.* സ്വയാധിപത്യമുള്ള, തികഞ്ഞ അധികാരമുള്ള, അമിതശക്തിയുള്ള.

Despotism, *s.* സ്വയാധിപത്യം, തികഞ്ഞ അധികാരം; ഡംഭം, കടുപ്പം, ഉഗ്രത.

Dessert, *s.* ഭക്ഷണത്തിന ഒടുക്കം വിളമ്പുന്ന സാധനങ്ങൾ.

*To* Destinate, *v. a.* നിയമിക്കുന്നു, നിശ്ചയിക്കുന്നു, ഉദ്ദെശിക്കുന്നു.

Destination, *s.* നിയമം, നെമം, നിശ്ചയം, നിൎണ്ണയം, ഉദ്ദെശം; ഇന്നിടത്തെക്കുള്ള പൊക്ക.

*To* Destine, *v. a.* നിയമിക്കുന്നു, നിശ്ചയിക്കുന്നു, നിൎണ്ണയിക്കുന്നു; വിധിക്കുന്നു.

Destiny, *s.* വിധി, വിധിവശം, കല്പിതം, ദൈവകല്പിതം; ഗതി, ഭാഗ്യം.

Destitute, *a.* നിൎഗ്ഗതിയുള്ള, ഇല്ലാത്ത, രഹിതം, ഉപെക്ഷിക്കപ്പെട്ട, ആദരവില്ലാത്ത, ദരിദ്രതയുള്ള, നിരാധാരമായുള്ള, വെറുത്തരമുള്ള.

Destitution, *s.* ഇല്ലായ്മ, നിൎഗ്ഗതി, ദരിദ്രത, അഗതിത്വം, വെറുത്തരം, നിരാധാരം.

*To* Destroy, *v. a.* ഇടിക്കുന്നു, നിൎമ്മൂലമാക്കുന്നു, ഇടിച്ചുകളയുന്നു, കെടുക്കുന്നു, ഒടുക്കുന്നു, മുടിക്കുന്നു, നശിപ്പിക്കുന്നു, നാശം വരുത്തുന്നു, ക്ഷയിപ്പിക്കുന്നു; ഹനിക്കുന്നു,

കൊല്ലുന്നു; കഴിക്കുന്നു, സംഹരിക്കുന്നു, ധ്വംസിക്കുന്നു.

Destroyer, *s.* ഒടുക്കുന്നവൻ, നശിപ്പിക്കുന്നവൻ, അന്തകൻ, സംഹാരി.

Destructible, *a.* നാശമുള്ള, ക്ഷയിക്കുന്ന, ഒടുങ്ങുന്ന.

Destruction, *s.* നാശം, നഷ്ടം, വിനാശം, സംഹാരം, നിർമ്മൂലം, ധ്വംസനം, ഹനനം, നാശാവു; അഭാവം; മരണം, നിത്യമരണം.

Destructive, *a.* നാശകരമായുള്ള, നശിപ്പിക്കുന്ന, മുടിക്കുന്ന, സംഹരിക്കുന്ന.

Desudation, *s.* മഹാ വിയപ്പു.

Desuetude, *s.* മൎയ്യാദഭംഗം, മൎയ്യാദഹാനി.

Desultory, *a.* നിലയില്ലാതുള്ള, അസ്ഥിരമായുള്ള, യഥാക്രമമില്ലാത്ത; സംബന്ധമില്ലാത്ത.

*To* Detach, *v. a.* വെറാക്കുന്നു, വെവ്വെട്ടുത്തുന്നു, വെറുതിരിക്കുന്നു, പിരിക്കുന്നു; പട്ടാളത്തെ കൂട്ടം കൂട്ടമായിട്ട പിരിച്ചയക്കുന്നു.

Detachment, *s.* വെവ്വാട, വെറുതിരിവു; പിരിവു; തലപട്ടാളത്തിൽനിന്ന പിരിച്ചയക്കപ്പെട്ട കൂട്ടം.

*To* Detail, *v. a.* വിവരം പറയുന്നു, വിവരപ്പെടുത്തുന്നു; ഉപവൎണ്ണം ചെയ്യുന്നു.

Detail, *s.* വിവരം, വിശെഷമായുള്ള വിവരം, ഉപവൎണ്ണനം.

*To* Detain, *v. a.* പിടിച്ചുകൊള്ളുന്നു, അടക്കിവെക്കുന്നു; തടയുന്നു, തടങ്ങൽ ചെയ്യുന്നു; താമസിപ്പിക്കുന്നു; കാവലിൽ വെക്കുന്നു.

Detainder, *s.* കാവലിൽ തടഞ്ഞുകൊൾവാനുള്ള എഴുത്ത.

Detainer, *s.* മറെറാരുത്തന്റെതിനെ പിടിച്ചുകൊള്ളുന്നവൻ; തടയുന്നവൻ, കാവലിൽ പാൎപ്പിക്കുന്നവൻ.

*To* Detect, *v. a.* കണ്ടുപിടിക്കുന്നു, കണ്ടെത്തുന്നു, കാണുന്നു; തുൻപുണ്ടാക്കുന്നു, തെളിക്കുന്നു.

Detecter, *s.* കണ്ടുപിടിക്കുന്നവൻ, തുൻപുണ്ടാക്കുന്നവൻ, തെളിക്കുന്നവൻ.

Detection, *s.* കുററി, തുൻപു; കണ്ടുപിടിത്തം; കുററം കണ്ടുപിടിക്കുക.

Detention, *s.* പിടിത്തം, തടങ്ങൽ, തടവു; പാറാവു, കാവൽ.

*To* Deter, *v. a.* അധൈൎയ്യപ്പെടുത്തുന്നു, ഭയപ്പെടുത്തുന്നു, വിലക്കുന്നു.

*To* Deterge, *v. a.* വ്രണശുദ്ധിവരുത്തുന്നു, തൊൎത്തുന്നു, തുടെക്കുന്നു, ഒപ്പുന്നു.

Detergent, *a.* ശുദ്ധിവരുത്തുന്ന, തൊൎത്തുന്ന, തുടെക്കുന്ന, ഒപ്പുന്ന.

*To* Deteriorate, *v. n.* കെട്ടുവരുന്നു, ഹീനതയാകുന്നു, വഷളാകുന്നു.

Deterioration, *s.* കെട്ടുപാടുവരുത്തുക, ഹീനതയാക്കുക, വഷളാക്കുക; കെട.

Determent, *s.* അധൈൎയ്യപ്പെടുത്തുക, ഭീഷണി, വിലക്ക.

Determinable, *a.* നിശ്ചയിക്കാകുന്ന, പരിഛെദിക്കാകുന്ന, തീൎപ്പാക്കാകുന്ന.

Determinate, *a.* നിശ്ചയമുള്ള; നിഷ്കൎഷയുള്ള; പരിഛെദമുള്ള; ഖണ്ഡിതമായുള്ള; തീൎച്ചയുള്ള; തികവുള്ള; സ്ഥിരമായുള്ള.

Determinately, *ad.* നിശ്ചയമായി, പരിഛെദമായി, തീൎച്ചയായി, തികവായി.

Determination, *s.* നിശ്ചയം, പരിഛെദം, തീൎച്ച, തികവു, നിഷ്കൎഷ.

Determinative, *a.* നിശ്ചയിക്കുന്ന, പരിഛെദിക്കുന്ന, നിഷ്കൎഷിക്കുന്ന.

*To* Determine, *v. a.* നിശ്ചയിക്കുന്നു, നിശ്ചയംവരുത്തുന്നു, സ്ഥാപിക്കുന്നു; പരിഛെദിക്കുന്നു, തീൎച്ചവരുത്തുന്നു; നിരത്തുന്നു, തീൎക്കുന്നു; നിഷ്കൎഷിക്കുന്നു; കലാശിക്കുന്നു; അവസാനിക്കുന്നു; മുടിക്കുന്നു.

*To* Determine, *v. n.* നിശ്ചയമാകുന്നു, തീൎച്ചയാകുന്നു, തീരുന്നു, സ്ഥിരപ്പെടുന്നു, അവസാനിക്കുന്നു.

Detersion, *s.* വ്രണശുദ്ധിയാക്കുക, വ്രണശുദ്ധി.

Detersive, *a.* ശുദ്ധിയാക്കുന്ന, വെടിപ്പാക്കുന്ന, തൊൎത്തുന്ന.

*To* Detest, *v. a.* വെറുക്കുന്നു, അറെക്കുന്നു, ചെടിക്കുന്നു; ഛളിക്കുന്നു; നിരസിക്കുന്നു.

Detestable, *a.* വെറുപ്പുള്ള, ചെടിപ്പുള്ള, ഛളിപ്പുള്ള, വിരക്തിയുള്ള, ഹീനതയായുള്ള.

Detestably, *ad.* വെറുപ്പായി, വിരക്തിയൊടെ.

Detestation, *s.* വെറുപ്പു, അറെപ്പു, വിരക്തി, ഛളിപ്പു, ചെടിപ്പു, പക.

Detester, *s.* വെറുക്കുന്നവൻ, വിരക്തിയുള്ളവൻ.

*To* Dethrone, *v. a.* സിംഹാസനത്തിൽനിന്ന തള്ളികളയുന്നു; രാജാവിനെ ഭ്രഷ്ടാക്കുന്നു, രാജാധികാരം നീക്കികളയുന്നു.

Detonation, *s.* മുഴക്കം, പൊട്ടൽ, പൊട്ടുന്ന ശബ്ദം.

*To* Detonize, *v. a.* പൊടിച്ചു ഭസ്മമാക്കുന്നു, പൊടിക്കുന്നു.

*To* Detract, *v. a.* കുറെക്കുന്നു, ഇടിക്കുന്നു, കിഴിക്കുന്നു; അപനിന്ദകാട്ടുന്നു; നിന്ദിക്കുന്നു; ദുൎയ്യശംപറയുന്നു, ദുഷ്കീൎത്തിപറയുന്നു.

Detracter, *s.* കുറെക്കുന്നവൻ, അപനി

ദകാരൻ, ദൂഷ്യക്കാരൻ, ദുഷ്കീൎത്തിപറയുന്നവൻ, കുരളക്കാരൻ.

Detraction, *s.* ദൂഷ്യം, കുരള, അപനിന്ദ, നിന്ദാവാക്ക; കിഴിപ്പ.

Detractory, *a.* ദൂഷ്യമുള്ള, കുരളയുള്ള, അപനിന്ദയുള്ള.

Detriment, *s.* നഷ്ടം, ചെതം, ഹാനി; ദൊഷം; നാശം; ഉപദ്രവം.

Detrimental, *a.* നഷ്ടമാക്കുന്ന, നഷ്ടമുള്ള, ചെതമുള്ള, നാശകരമായുള്ള, ഹാനിയുള്ള; ഉപദ്രവമുള്ള.

*To* Devastate, *v. a.* അഴിച്ചുകളയുന്നു, നശിപ്പിക്കുന്നു, നാശംവരുത്തുന്നു, ശൂന്യമാക്കുന്നു.

Devastation, *s.* അഴിവ, നാശം, വിനാശനം, അവമട്ടം.

*To* Develop, *v. a.* മടക്കുനിവിൎക്കുന്നു, നിവിൎക്കുന്നു; തെളിയിക്കുന്നു, തുറന്നകാണിക്കുന്നു.

Development, *s.* തെളിവ, കാണിക്കുക.

Devergence, *s.* ചായിവ, ചരിവ.

*To* Devest, *v. a.* ഉരിയിക്കുന്നു, ഊരുന്നു; എടുത്തുകളയുന്നു, നീക്കികളയുന്നു.

*To* Deviate, *v. n.* വഴിപിഴെക്കുന്നു, വഴിതെറ്റുന്നു, പിഴെക്കുന്നു, തെറ്റുന്നു, പിഴച്ചുപൊകുന്നു, ലംഘിക്കുന്നു.

Deviation, *s.* വഴിപിഴ, വഴിതെറ്റ, തെറ്റ, പിഴ; വിക്രിയ, മനൊമാറ്റം, ചട്ടമഴിവ, മുറകെട.

Device, *s.* ഉപായം, തന്ത്രം, കൌശലം; സൂത്രം, ചട്ടം; വിചാരം; വിരുത; യന്ത്രം, കല്പന.

Devil, *s.* പിശാച, സാത്താൻ; ദുഷ്ടഭൂതൻ.

Devilish, *a.* പിശാച്ചപൊലെയുള്ള, പിശാചിനടുത്ത.

Devious, *s.* വഴിവിട്ടുള്ള, വഴിതെറ്റുള്ള പിഴയുള്ള, തെറ്റുള്ള, മുറകെട്ടുള്ള.

*To* Devise, *v. a.* യന്ത്രിക്കുന്നു, ചട്ടമാക്കുന്നു, ഉണ്ടാക്കി തീൎക്കുന്നു, കല്പിക്കുന്നു; മരണപത്രികയിൽ എഴുതി കൊടുക്കുന്നു.

*To* Devise, *v. n.* വിചാരിക്കുന്നു, കൌശലം നൊക്കുന്നു.

Devise, *s.* മരണപത്രികയിൽ എഴുതികൊടുക്കുക.

Deviser, *s.* യന്ത്രി, കൌശലക്കാരൻ.

Devoid, *a.* ഒഴിഞ്ഞ, ഒഴിവുള്ള, വൃഥാവായുള്ള, വ്യൎത്ഥമായുള്ള; ഇല്ലാത്ത.

*To* Devolve, *v. a.* പരമ്പരയായി വരുന്നു, മാറിമാറിപൊകുന്നു; കൈമാറുന്നു; മുറമാറുന്നു; മറ്റൊരുത്തന്റെ വശത്താകുന്നു, ചുമതലപ്പെടുന്നു.

*To* Devote, *v. a.* പ്രതിഷ്ഠിക്കുന്നു, മുഖ്യതപ്പെടുത്തുന്നു; നെമിക്കുന്നു, എല്പിച്ചുകൊടുക്കുന്നു; ഏല്പെടുത്തുന്നു, നെരുന്നു; കൈവിടുന്നു; ശപിക്കുന്നു.

Devotedness, *s.* ഭക്തിശ്രദ്ധ, ഭക്തി, വിശ്വാസഭക്തി, അടിനിവെശം.

Devotee, *s.* അതിഭക്തൻ, തപൊധനൻ; നഷ്ടസംഗൻ.

Devotion, *s.* ഭക്തി, ദൈവഭക്തി; ഉപാസനം, പ്രാൎത്ഥന; ഭയഭക്തി, ശുഷ്കാന്തി, ശ്രദ്ധ, താത്പൎയ്യസ്നെഹം; ശക്തി.

Devotional, *a.* ദൈവഭക്തി സംബന്ധിച്ച.

*To* Devour, *v. a.* വിഴുങ്ങുന്നു, വിഴുങ്ങികളയുന്നു; തിന്നുകളയുന്നു, ഭക്ഷിച്ചുകളയുന്നു; കബളിക്കുന്നു, നശിപ്പിക്കുന്നു.

Devourer, *s.* വിഴുങ്ങുന്നവൻ; നശിപ്പിക്കുന്നവൻ.

Devout, *a.* ദൈവഭക്തിയുള്ള, ശ്രദ്ധയുള്ള, ഭയഭക്തിയുള്ള, താത്പൎയ്യമുള്ള.

Devoutly, *ad.* ദൈവഭക്തിയൊടെ, ഭക്തിയായി, ശ്രദ്ധയൊടെ.

Deuteronomy, *s.* മൊശയുടെ അഞ്ചാംപുസ്തകത്തിന്റെ പെർ.

Dew, *s.* മഞ്ഞ, ഹിമം.

Dewbesprent, *part.* മഞ്ഞിനാൽ തളിക്കപ്പെട്ട.

Dewdrop, *s.* മഞ്ഞുതുള്ളി.

Dewlap, *s.* താട.

Dewy, *a.* മഞ്ഞുള്ള: മഞ്ഞുകൊണ്ട നനഞ്ഞ.

Dexterity, *s.* സാമൎത്ഥ്യം, മിടുക്ക, കൈമിടുക്ക, കൈച്ചുറുക്ക; തന്റെടം, അടവ; കൌശലം, നൈപുണ്യം, പാടവം.

Dexterous, *s.* സാമൎത്ഥ്യമുള്ള, പടുത്വമുള്ള, മിടുക്കുള്ള, കൈമിടുക്കുള്ള, കൈച്ചുറുക്കുള്ള; പാടവമുള്ള, നിപുണതയുള്ള; കൌശലമുള്ള, ഉപായമുള്ള.

Dexterously, *ad.* മിടുക്കൊടെ, സാമൎത്ഥ്യമായി, നിപുണതയൊടെ.

Dey, *s.* ബാൎബരി ദെശങ്ങളിൽ ദെശാധിപതി.

Diabetes, *s.* മൂത്രം ഒഴിവ, പ്രമെഹം, മൂത്രവാൎച്ച, നീരൊഴിവ.

Diabolic, *a.* പൈശാചമായുള്ള, പിശാചസംബന്ധിച്ച, രൂക്ഷമായുള്ള.

Diabolical, *a.* പൈശാചമായുള്ള.

Diabolically, *ad.* പൈശാചമായി, രൂക്ഷമായി.

Diadem, *s.* കിരീടം, ചൂഡാമണി, ഉഷ്ണീഷം, രാജചിഹ്നം.

Diademed, *a.* കിരീടംധരിക്കപ്പെട്ട.

Diagonal, *a.* മൂലയൊട്ടമൂലയായി വരച്ചിട്ടുള്ള.

Diagonal, *s.* മൂലയൊട്ടമൂലെക്കുള്ള വര.

**Diagonally**, *ad.* മൂലയൊടു മൂലയായി.
**Diagram**, *s.* ഒരു കണക്കിന്റെ മാതിരി, കണക്കുസാരത്തിൽ ഒരു സൂത്രം.
**Dial**, *s.* സൂൎയ്യഘടികാരം.
**Dialect**, *s.* ഭാഷ, ദെശഭാഷ, ഭാഷാഭെദം, ഭാഷാപ്രയൊഗം, വാക്ക.
**Dialectic**, *s.* തൎക്കം, തൎക്കശാസ്ത്രം.
**Dialectical**, *a.* തൎക്കമായുള്ള, തൎക്കശാസ്ത്രമായുള്ള.
**Dialling**, *s.* സൂൎയ്യഘടികാരമുണ്ടാക്കുന്ന ശാസ്ത്രം; ഛായ അറിയുന്ന വിദ്യ.
**Diallist**, *s.* സൂൎയ്യഘടികാരമുണ്ടാക്കുന്നവൻ.
**Dialogue**, *s.* സംഭാഷണം, സംവാദം, രണ്ടാൾ തമ്മിൽ ഉള്ള സംസാരം.
**Diameter**, *s.* നടുരെഖ, നടുവര, നെർനടുവര; വൃത്തം രണ്ടാക്കുന്നതിന മദ്ധ്യെയുള്ള വര.
**Diametrical**, *a.* നെർനടുവരയുള്ള, നടുവരപൊലുള്ള.
**Diametrically**, *ad.* ചൊവ്വെ, നെരെ, നടുവെ.
**Diamond**, *s.* വജ്രം, വൈരക്കല്ല; ഒരു വിധം അക്ഷരം.
**Diaper**, *s.* ഒരു വക പൂവിട്ട വസ്ത്രം, പൂവിട്ട തുവാല.
**Diaphoretic**, *a.* വിയൎപ്പിക്കുന്ന, വിയൎപ്പുണ്ടാക്കുന്ന, സ്വെദിപ്പിക്കുന്ന.
**Diarrhoea**, *s.* ഗ്രഹണി, ഉദരരൊഗം, അതിസാരം, വയറൊഴിച്ചിൽ.
**Diary**, *s.* നാൾവഴിക്കണക്കപുസ്തകം; ദിനചരി.
**Dibble**, *s.* ചെറുതുമ്പ; ചെറുമൺവെട്ടി.
**Dice**, *s. pl.* പകിട, തായം, ചുക്കിണി.
*To* **Dictate**, *v. a.* കല്പിക്കുന്നു, അധികാരത്തൊടെ പറയുന്നു: ചൊല്ലികൊടുത്ത എഴുതിക്കുന്നു; വാചകം ചൊല്ലി എഴുതിക്കുന്നു.
**Dictate**, *s.* കല്പനചട്ടം, പ്രമാണം.
**Dictation**, *s.* കല്പിക്കുക, അധികാരവാക്ക; വാചകം ചൊല്ലി എഴുതിക്കുക.
**Dictator**, *s.* അധികാരി; വാചകം പറഞ്ഞ എഴുതിക്കുന്നവൻ.
**Dictatorial**, *a.* അധികാരമുള്ള; ഡംഭമുള്ള, അകനിന്ദയുള്ള.
**Diction**, *s.* ഭാഷ, വാക്ക, വാചകരീതി; സംസാരരീതി, ചൊല്ല.
**Dictionary**, *s.* അകാരാദി, അക്ഷരക്രമത്തിന പദങ്ങൾ എല്ലാം എഴുതിയ പുസ്തകം; വാക്കപുസ്തകം.
**Did**, *The preterit of* To Do, ചെയ്തു.
**Didactic, Didactical**, *a.* അധികാരവാക്കുള്ള; കല്പിക്കുന്ന, ഉപദെശിക്കുന്ന.
*To* **Die**, *or* **Dye**, *v. a.* ചായംമുക്കുന്നു, നിറംകെറ്റുന്നു, നിറംകാച്ചുന്നു, നിറംപിടിപ്പിക്കുന്നു.
**Die**, *or* **Dye**, *s.* ചായം, നിറം, കാച്ച.
*To* **Die**, *v. a.* മരിക്കുന്നു, കഴിഞ്ഞുപൊകുന്നു, ചാകുന്നു, മൃതമാകുന്നു; നശിക്കുന്നു; വാടിപ്പൊകുന്നു, മറയുന്നു, അന്തൎദ്ധാനമാകുന്നു; വീൎയ്യമില്ലാതാകുന്നു.
**Die**, *s.* പകിട, തായം, ചുക്കിണി, അക്ഷം, അച്ച; കമ്മിട്ടം അടിക്കുന്ന അച്ച.
**Dier**, *or* **Dyer**, *s.* ചായം മുക്കുന്നവൻ, ചായക്കാരൻ.
**Diet**, *s.* ആഹാരം, ഭക്ഷണം; പത്ഥ്യം; പ്രഭുസമൂഹം.
*To* **Diet**, *v. a. & n.* ആഹാരം കൊടുക്കുന്നു; ഉചിതമായി ഭക്ഷിക്കുന്നു, പത്ഥ്യമിരിക്കുന്നു.
**Diet-drink**, *s.* പത്ഥ്യപാനം.
**Dietary**, *s.* പത്ഥ്യമുള്ള, പത്ഥ്യത്തൊടചെൎന്ന.
*To* **Differ**, *v. n.* വ്യത്യാസപ്പെടുന്നു, ഭെദിക്കുന്നു, ഭെദമാകുന്നു, വെൎപാടാകുന്നു, വെൎപെടുന്നു; വെറാകുന്നു; വഴക്കുപിടിക്കുന്നു, തൎക്കിക്കുന്നു, വിപരീതപ്പെടുന്നു, വിസമ്മതപ്പെടുന്നു:
**Difference**, *s.* വ്യത്യാസം, ഭെദം, ഭെദഗതി; വെൎപാട; വാഗ്വാദം, വഴക്ക; തൎക്കം; വിപരീതം, വിസമ്മതം: അന്തരം; ഭിന്നത.
**Different**, *a.* വ്യത്യാസമുള്ള, ഭെദമുള്ള, ഭെദഗതിയുള്ള, വെൎപാടുള്ള; വെറായുള്ള; വിപരീതമുള്ള, വിവിധമായുള്ള, വെറെ, ഒരുപൊലെയല്ലാത്ത.
**Differently**, *adv.* വ്യത്യാസമായി, ഭെദമായി, വെറെപ്രകാരമായി.
**Difficult**, *a.* കടുപ്പമുള്ള; വിഷമമായുള്ള, പ്രയാസമുള്ള, വരുത്തമുള്ള, തൊല്ലയുള്ള, ദുൎഘടമുള്ള.
**Difficulty**, *s.* വിഷമം, വൈഷമ്യം, പ്രയാസം; കടുപ്പം, തൊല്ല, കൃച്ഛ്രം, ദുൎഘടം.
**Diffidence**, *s.* അവിശ്വാസം, വിശ്വാസക്കെട, ശങ്ക; പെടി; ഉറപ്പുകെട.
**Diffident**, *a.* വിശ്വാസക്കെടുള്ള, ശങ്കയുള്ള; പെടിയുള്ള, ഉറപ്പില്ലാത്ത.
**Difform**, *a.* വിരൂപമായുള്ള, വെവ്വെറെ രൂപമായുള്ള, രൂപഭെദമുള്ള.
**Difformity**, *s.* നാനാവിധരൂപം, ക്രമക്കെട.
*To* **Diffuse**, *v. a. & n.* പരത്തുന്നു, വ്യാപിപ്പിക്കുന്നു; പരക്കുന്നു, വ്യാപിക്കുന്നു, നിറയുന്നു.
**Diffuse**, *a.* പരപ്പുള്ള, വ്യാപകമായുള്ള, വിസ്താരമായുള്ള, വിസ്തീൎണ്ണമായുള്ള.
**Diffused**, *part. a.* പരക്കപ്പെട്ട, വ്യാപി

Doctor, *s.* വൈദ്യൻ, ശാസ്ത്രി, വിദ്വാൻ, വാദ്ധ്യാൻ.
*To* Doctor, *v. a.* ചികിത്സിക്കുന്നു, വൈദ്യം ചെയ്യുന്നു, പരിഹാരം ചെയ്യുന്നു.
Doctrinal, *a.* ഉപദെശത്തൊടു ചെൎന്ന.
Doctrinally, *ad.* ഉപദെശമായി.
Doctrine, *s.* ഉപദെശം, പഠിത്വം.
Document, *s.* കല്പന, ഉപദെശം, എഴുത്ത, ആധാരം.
*To* Dodge, *v. n.* തട്ടിക്കുന്നു; കബളിപ്പിക്കുന്നു; മാറിപ്പറയുന്നു; നീങ്ങി നീങ്ങി പൊകുന്നു; ചാഞ്ചാട്ടുന്നു.
Doe, *s.* മാൻ പെട.
Doer, *s.* ചെയ്യുന്നവൻ, പ്രവൃത്തിക്കുന്നവൻ; കൎമ്മി, കാരൻ.
Dog, *s.* നാ, പട്ടി, ശ്വാവ.
*To* Dog, *v. a.* പിന്തുടരുന്നു, ചതിവായി പിൻചെല്ലുന്നു.
Dogfish, *s.* ചിറാക.
Dogfly, *e.* നായീച്ച.
Dogged, *a.* ദുൎമ്മുഖമുള്ള, ദുശ്ശീലമുള്ള.
Doggedly, *ad.* ദുൎമ്മുഖമായി, ദുശ്ശീലമായി.
Doggedness, *s.* ദുൎമ്മുഖം, ദുശ്ശീലം, ദുൎഗ്ഗുണം.
Dogger, *s.* ഒരു പാമരമുള്ള കപ്പൽ.
Doggrel, *s.* ഹീനമായുള്ള ശ്ലൊകങ്ങൾ.
Doggish, *a.* നായെപൊലെയുള്ള, മൃഗസ്വഭാവമുള്ള, ദുശ്ശീലമുള്ള.
Dogkennel, *s.* നായ്ക്കൂട.
Dogma, *s.* ഉപദെശപ്രമാണം, കല്പനചട്ടം.
Dogmatical, *a.* അധികാരമുള്ള, കല്പനയുള്ള, അധികാരൊപദെശമുള്ള, തിട്ടമുള്ള.
Dogmatically, *a.* അധികാരത്തൊടെ, തിട്ടമായി.
Dogmatist, *s.* അധികാരത്തൊടുപദെശിക്കുന്നവൻ, നിശ്ചയമായി പറയുന്നവൻ.
*To* Dogmatise, *v. a.* അധികാരത്തൊടെ ഉപദെശിക്കുന്നു; നിശ്ചയം പറയുന്നു.
Dogmatiser, *s.* അധികാരത്തൊടുപദെശിക്കുന്നവൻ, നിശ്ചയമായി പറയുന്നവൻ.
Dogsleep, *s.* കള്ളനിദ്ര.
Dogsmeat, *s.* എച്ചിൽ, കൊള്ളരുതാത്ത സാധനം.
Dogstar, *s.* ഒരു നക്ഷത്രത്തിന്റെ പെർ.
Dogweary, *a.* വളരെ അദ്ധ്വാനംകൊണ്ട ക്ഷീണിച്ച.
Doing, *s.* പ്രവൃത്തി, തൊഴിൽ.
Doings, *s.* പ്രവൃത്തികൾ, ക്രിയകൾ, ഉണ്ടായ സംഗതികൾ, കാൎയ്യങ്ങൾ; കൎമ്മങ്ങൾ; നടപ്പ, കലഹം, അമളി; ഉല്ലാസം, ആഘൊഷം.
Dole, *s.* ഓഹരി, കൊടുത്ത പങ്ക; വെദന, ദുഃഖം.
*To* Dole, *v. a.* പകുത്തുകൊടുക്കുന്നു, ഭിക്ഷകൊടുക്കുന്നു.
Doleful, *a.* സങ്കടമുള്ള, ദുഃഖമുള്ള, വ്യസനമുള്ള, ഖെദമുള്ള.
Dolefully, *ad.* സങ്കടമായി, ഖെദമായി.
Dolefulness, *s.* സങ്കടം, ദുഃഖം, ഖെദം.
Doll, *s.* പൈതങ്ങൾക്ക കളിപ്പാനുള്ള പാവ.
Dollar, *s.* വെള്ളിപ്പുത്താക.
Dolorific, *a.* ദുഃഖകരമായുള്ള, വെദനയുള്ള.
Dolorous, *a.* ദുഃഖമുള്ള, വെദനയുള്ള.
Dolour, *s.* ദുഃഖം, സങ്കടം, വെദന.
Dolphin, *s.* ഒരു മത്സ്യത്തിന്റെ പെർ.
Dolt, *s.* വിടുവിഡ്ഢി, മടയൻ.
Doltish, *a.* വിഡ്ഢിയായുള്ള, ബുദ്ധികെട്ട, മൂഢതയുള്ള.
Domain, *s.* രാജ്യം, സമസ്ഥാനം; അനുഭൂതി.
Dome, *s.* വീട, ഭവനം; താഴികക്കുടം.
Domestic, *a.* വീട്ടൊടുചെൎന്ന, ഗൃഹസംബന്ധമുള്ള; പൊതുവിലല്ലാത്ത; പരസ്യമല്ലാത്ത; പ്രത്യെകമുള്ള, സ്വകാൎയ്യമുള്ള; ഇണക്കമുള്ള; സ്വദെശത്തുള്ള.
Domestic, *s.* വീട്ടുവെലക്കാരൻ, ദാസൻ, ഭൃത്യൻ.
*To* Domesticate, *v. a.* ഇണക്കുന്നു, ഗൃഹത്തിലാക്കികൊള്ളുന്നു.
Domicil, *s.* വാസസ്ഥലം, വീട, ഭവനം.
Dominant, *a.* കൎത്തൃത്വമുള്ള, അതിശക്തിയുള്ള, പ്രബലതയുള്ള.
*To* Dominate, *v. a.* കൎത്തവ്യം നടത്തുന്നു, ഭരിക്കുന്നു; ശാസിക്കുന്നു; പ്രബലപ്പെടുന്നു, ശക്തിപ്പെടുന്നു.
Domination, *s.* അധികാരം, ശക്തി, ബലാല്ക്കാരം, ശാസനം.
*To* Domineer, *v. a.* കൎത്തവ്യപ്പെടുത്തുന്നു, ശാസിക്കുന്നു; ഡംഭം കാട്ടുന്നു, വലിപ്പം കാട്ടുന്നു.
Dominical, *a.* കൎത്താവിന്റെ ദിവസത്തിനടുത്ത.
Dominion, *s.* കൎത്തവ്യത, കൎത്തൃത്വം; രാജ്യം, ശീമ; അധികാരം, ആധിപത്യം, വാഴ്ച, പ്രഭുത്വം.
Donation, *s.* കാണിക്ക, പ്രദാനം, ദാനം, സമ്മാനം.
Done, *part. pass. from To* Do, ചെയ്തു, ചെയ്യപ്പെട്ട, തീൎന്ന, ആയി.
Done, *interj.* ആകട്ടെ, സമ്മതം.

Donor, *s.* ദാനം ചെയ്യുന്നവൻ, കൊടുക്കുന്നവൻ, ദായകൻ, ദാതാവ.

Doodle, *s.* മടിയൻ, അല്പൻ.

*To* Doom, *v. a.* ശിക്ഷെക്ക വിധിക്കുന്നു; വിധിക്കുന്നു, തീൎപ്പാക്കുന്നു.

Doom, *s.* ശിക്ഷാവിധി, വിധി, തീൎപ്പ; നിൎണ്ണയം; നാശം.

Doomsday, *s.* വിധിനാൾ; ഒടുക്കത്തെ ന്യായവിധി ദിവസം.

Door, *s.* കതക, വാതിൽ, ഉമ്മരം, കപാടം.

Doorkeeper, *s.* വാതിൽകാവല്ക്കാരൻ, വാതിൽ കാക്കുന്നവൻ; ഉത്സാരകൻ.

Dormant, *a.* ഉറങ്ങുന്ന; ചാരുന്ന; കിടക്കുന്ന; വെളിപ്പെടാത്ത, മറവുള്ള.

Dormitory, *s.* കിടക്കുന്ന മുറി, ഉറക്കറ; ശ്മശാനസ്ഥലം.

Dormouse, *s.* ചുണ്ടെലി.

Dose, *s.* ഒരു നെരത്തെക്ക സെവിക്കുന്ന ഔഷധം; മാത്ര, വീതം, പരിമാണം.

*To* Dose, *v. a.* ഔഷധം മാത്രെക്ക കൊടുക്കുന്നു.

Dossil, *s.* മുറിവിൽ ഇടുന്ന ശീല.

Dot, *s.* എഴുത്തിലുള്ള പുള്ളി, കുത്ത, വിന്ദു.

*To* Dot, *v. a.* പുള്ളി ഇടുന്നു, കുത്തുന്നു.

Dotage, *s.* ബുദ്ധിമയക്കം; സ്നെഹമയക്കം; അത്യാശ.

Dotard, *s.* വയസ്സുകൊണ്ട ബുദ്ധിമയക്കം വന്നവൻ.

*To* Dote, *v. n.* ബുദ്ധിമയക്കമുണ്ടാകുന്നു, സ്നെഹമയക്കമായിരിക്കുന്നു, അധികം മൊഹിക്കുന്നു.

Doter, *s.* ബുദ്ധിമയക്കമുള്ളവൻ; സ്നെഹമയക്കമുള്ളവൻ.

Dotingly, *a.* കൊതിയായി.

Double, *a.* ഇരട്ടി, ഇരട്ട; രണ്ടുവിധമുള്ള; വ്യാജമുള്ള.

Double-biting, *a.* ഇരുപുറം മൂൎച്ചയുള്ള.

Double-dealer, *s.* വഞ്ചകൻ, തിരിപ്പടിക്കാരൻ, മറിവുകാരൻ, മാറാട്ടകാരൻ.

Double-dealing, *s.* തിരിപ്പടി, മറിവ, മറിമായം, മാറാട്ടം.

*To* Double-dye, *v. a.* രണ്ടപ്രാവശ്യം ചായംമുക്കുന്നു.

Double-handed, *a.* രണ്ടുകൈയുള്ള, വഞ്ചനയുള്ള.

*To* Double-lock, *v. a.* ഇരട്ടപ്പൂട്ടിട്ടുപൂട്ടുന്നു.

Double-lock, *s.* ഇരട്ടപ്പൂട്ട.

Double-minded, *a.* ഇരുമനപ്പെട്ട, ഇരുമനസ്സുള്ള; വഞ്ചനയുള്ള.

Double-tongued, *a.* ഇരുനാക്കുള്ള, ദ്വിജിഹ്വമുള്ള; വഞ്ചകമായുള്ള.

*To* Double, *v. a. & n.* ഇരട്ടിക്കുന്നു; ഇരട്ടിപ്പടികൊള്ളുന്നു, ഇരട്ടി കൂട്ടുന്നു, ഇരട്ടികൂട്ടുന്നു; മടക്കുന്നു, മടങ്ങുന്നു; തട്ടിക്കുന്നു; കടൽമുനയെ വളച്ചൊടുന്നു; വളഞ്ഞൊടുന്നു.

Double, *s.* ഇരട്ട, രണ്ട, ഇരട്ടിപ്പ; ജൊട, യുഗ്മം; കൃത്രിമം; ഞെറി.

Doubtless, *a.* അശങ്കമായുള്ള.

Doublet, *s.* അരച്ചട്ട, ഉൾച്ചട്ട; ജൊട.

Doubly, *adv.* ഇരട്ടിയായി, ഇരട്ടിച്ച.

*To* Doubt, *v. a. & n.* സംശയിക്കുന്നു, അനുമാനിക്കുന്നു, സന്ദെഹിക്കുന്നു, ചഞ്ചലപ്പെടുന്നു; ശങ്കിക്കുന്നു; തൎക്കിക്കുന്നു.

Doubt, *s.* സംശയം, അനുമാനം, സന്ദെഹം, ശങ്ക; തൎക്കം.

Doubter, *s.* സംശയിക്കുന്നവൻ, അനുമാനക്കാരൻ.

Doubtful, *a.* സംശയമുള്ള, അനുമാനമുള്ള, ശങ്കയുള്ള, നിശ്ചയമില്ലാത്ത.

Doubtfully, *adv.* സംശയമായി, സന്ദെഹമായി.

Doubtfulness, *s.* അനുമാനം, നിശ്ചയമില്ലായ്മ.

Doubtingly, *ad.* സംശയമായി, സന്ദെഹത്തൊടെ.

Doubtless, *a.* അസംശയമായി, സംശയം കൂടാതെ, നിശ്ശങ്കം.

Dove, *s.* പ്രാവ, കപൊതം.

Dove-cot, Dove-house, *s.* പ്രാക്കൂട, കപൊതപാലിക.

Dovetail, *s.* കുടുമചെൎത്ത പണി.

Dough, *s.* കുഴച്ചമാവ.

Doughy, *a.* നന്നായി വെകാത്ത; പതുപതുപ്പുള്ള.

*To* Douse, *v. a.* വെഗത്തിൽവെള്ളത്തിൽ മുക്കുന്നു.

*To* Douse, *v. n.* നിനയാതെ വെള്ളത്തിൽ വീഴുന്നു.

Dowager, *s.* സ്ത്രീധനസമ്പത്തുള്ള വിധവ; അധിപതിയുടെ വിധവ.

Dowdy, *s.* ഭടാചാരമായി ഉടുത്ത സ്ത്രീ.

Dower, Dowery, *s.* സ്ത്രീധനം; ഒരു വിധവ അനുഭവിക്കുന്ന വക: പ്രദാനം.

Dowerless, *s.* സ്ത്രീധനമില്ലാത്ത.

Dowlas, *s.* കട്ടിയുള്ള ഒരു വക ശീല.

Down, *s.* മാൎദ്ദവമുള്ള പപ്പ; മാൎദ്ദവമുള്ള രൊമം; വിസ്താരമുള്ള മൈദാനം, മുകൾപരപ്പ.

Down, *prep. & ad.* കീഴെ, താഴെ; കീഴിൽ, അടിയിൽ, അധഃ.

Downcast, *a.* താഴൊട്ട വളഞ്ഞ, നിലത്തനൊക്കുന്ന, അധൊമുഖമുള്ള.

Downfal, *a.* വീഴ്ച, നാശം; അധൊഗതി; അധൊപതനം.

Downfallen, *part. a.* വീണുപൊയ, നശിച്ചുപൊയ, മുടിഞ്ഞ, അധൊഗതിയായുള്ള.

Downhill, *s.* മലയിറക്കം, മലചരിവ.

Downlooked, *a.* അധൊദൃഷ്ടിയായുള്ള.

Downright, *ad.* പൂൎണ്ണമായി, കെവലം; സ്ഫുടം.

Downright, *a.* സ്പഷ്ടമായുള്ള, കെവലമുള്ള, സ്ഫുടം.

Downsitting, *s.* ഇരിപ്പ; സൌഖ്യം.

Downward, Downwards, *ad.* കീഴൊട്ട, താഴൊട്ട, താഴത്തൊട്ട, കീഴ്പെട്ട, അധൊമുഖമായി.

Downward, *a.* കീഴ്പെട്ട വളഞ്ഞ, ചരിഞ്ഞ, അധൊമുഖമായുള്ള.

Downy, *a.* മാൎദ്ദവമുള്ള തൂവൽ കൊണ്ട മൂടിയ; പഞ്ഞിപൊലെ മാൎദ്ദവമുള്ള; മൃദുവായുള്ള.

Dowry, *s.* സ്ത്രീധനം.

Doxology, *s.* ദൈവത്തിനുള്ള സ്തൊത്രം.

*To* Doze, *v. n. & a.* മയങ്ങുന്നു, ഉറക്കം തൂങ്ങുന്നു, നിദ്രാമയക്കമായിരിക്കുന്നു; മയക്കുന്നു, മന്ദിപ്പിക്കുന്നു.

Dozen, *s.* പന്തിരണ്ട.

Doziness, *s.* നിദ്രാമയക്കം, ഉറക്കംതൂങ്ങൽ.

Dozy, *a.* നിദ്രാമയക്കമുള്ള, തൂങ്ങലുള്ള.

Drachm, *s.* പഴയ റൊമാൻ നാണിഭത്തിന്റെ പെർ; അരെക്കാൽ പലം.

*To* Drag, *v. a.* ഇഴെക്കുന്നു, വലിക്കുന്നു.

*To* Drag, *v. n.* നിലത്ത തൂങ്ങി ഇഴയുന്നു.

Drag, *s.* വെള്ളത്തിൽ വീണത പിടിച്ചെടുക്കുന്നതിനുള്ള ആയുധം; കൈകൊണ്ട വലിക്കുന്ന വണ്ടി.

Dragnet, *s.* അരിപ്പുവല, തണ്ടാടിവല.

*To* Draggle, *v. a. & n.* നിലത്ത ഇഴെച്ച അഴുക്കാക്കുന്നു; നിലത്ത ഇഴഞ്ഞ അഴുക്കാകുന്നു.

Dragon, *s.* ചിറകുള്ള വലിയ പാമ്പ; പെരിമ്പാമ്പ; ക്രൂരൻ.

Dragonsblood, *s.* ഒരു വക പശയുടെ പെർ.

Dragoon, *s.* കുതിരരാവുത്തൻ.

*To* Drain, *v. a.* വറ്റിക്കുന്നു, നീർവാൎത്തുവറ്റിക്കുന്നു; ഊറ്റുന്നു; ഓകളുണ്ടാക്കി വറ്റിക്കുന്നു; ഉണക്കുന്നു.

Drain, *s.* ഓക, പാത്തി, വായ്ക്കാൽ; എച്ചിൽകുഴി, കുപ്പക്കുഴി.

Drake, *s.* പൂവൻതാറാവ.

Dram, *s.* പലത്തിൽ എട്ടിലൊരു തൂക്കം; അല്പപരിമാണം; ഒരു മിടിൽ ചാരായം, ഒരു മാത്രം.

Drama, *s.* ആട്ടകഥ, കഥകളി.

Dramatic, *a.* കഥകളിക്കടുത്ത.

Dramatist, *s.* ആട്ടകഥ ഉണ്ടാക്കുന്നവൻ.

Dramshop, *s.* മന്നം, കള്ളുകട.

Drank, *preterit of To* Drink, കുടിച്ചു.

Draper, *s.* ചവളിച്ചരക്ക വില്ക്കുന്നവൻ.

Drapery, *s.* തുണി ഉണ്ടാക്കുന്ന വെല; ശീല; ചിത്രാലങ്കാരം.

Draught, *s.* കുടിക്കുക; മിടിൽ, മിടറ; വാഹനം ഇഴെക്കുക, ഇഴച്ചിൽ, വലി; വര, ഛായ, ചിത്രമെഴുത്ത; വരെച്ചപടം; വല ഇഴെക്കുക; വലയിൽ ഒരിക്കൽ അകപ്പെട്ട മീൻപിടിത്തം; സെനാപിരിവ; വില്ലുവലിക്കുക; എച്ചിൽകുഴി, കുപ്പക്കുഴി; ഒരു കപ്പൽ വെള്ളത്തിൽ താഴുന്ന താഴ്ച; ഉണ്ടികകടലാസ.

Draughthouse, *s.* എച്ചിലിടുന്ന സ്ഥലം.

*To* Draw, *v. a.* വലിക്കുന്നു; ഇഴെക്കുന്നു; ഊരുന്നു; വലിച്ചുകുടിക്കുന്നു; വരെക്കുന്നു; പടമെഴുതുന്നു; എടുക്കുന്നു; ഊരിയെടുക്കുന്നു; കൊരുന്നു; വാങ്ങുന്നു; വലിച്ചെടുക്കുന്നു; വശീകരിക്കുന്നു; ആകൎഷിക്കുന്നു; പറിച്ചെടുക്കുന്നു; പിടിച്ചുപറിക്കുന്നു; നീട്ടുന്നു; ഊന്നിവായിക്കുന്നു; കൊട്ടുന്നു; എഴുതിയുണ്ടാക്കുന്നു.

*To Draw in,* ബലത്താൽ ഉൾപ്പെടുത്തുന്നു.

*To Draw in,* സങ്കൊചിപ്പിക്കുന്നു, ചുരുക്കുന്നു.

*To Draw in,* വശീകരിക്കുന്നു, സ്വാധീനപ്പെടുത്തുന്നു, ആകൎഷിക്കുന്നു.

*To Draw off,* വാറ്റുന്നു.

*To Draw off,* ഊറ്റുന്നു, വറ്റിക്കുന്നു.

*To Draw off,* പിൻ മാറുന്നു, പിൻവാങ്ങുന്നു.

*To Draw on,* സംഗതി വരുത്തുന്നു, മനസ്സുവരുത്തുന്നു.

*To Draw over,* പക്ഷം കൂട്ടുന്നു.

*To Draw out,* നീട്ടുന്നു, അടിച്ചുനീട്ടുന്നു; കിണ്ണാണിക്കുന്നു; അണിനിരത്തുന്നു.

*To Draw up,* എഴുതിയുണ്ടാക്കുന്നു; അണിനിരക്കുന്നു.

*To* Draw, *v. n.* വലിയുന്നു; ചുളുങ്ങുന്നു; ചുരുങ്ങുന്നു; അടുക്കുന്നു, ചെരുന്നു; ഊരിവെക്കുന്നു; ചിട്ടിഎടുക്കുന്നു; ഒലിക്കുന്നു; പിൻവാങ്ങുന്നു; സമീപിക്കുന്നു; അടുത്തചെല്ലുന്നു; അണിനിരക്കുന്നു.

Drawback, *s.* ഒരാക്കം കൊടുത്തതിൽ തള്ളിയ പണം, തീൎവ്വതിരികെ കൊടുത്തത; പിൻവാങ്ങൽ, കുറച്ചിൽ.

Drawbridge, *s.* ഊരുപാലം.

Drawer, *s.* വെള്ളം കൊരുന്നവൻ, വലി

ക്കുന്നവൻ; പടമെഴുതുന്നവൻ; വലിക്കു ന്ന വസ്തു; വലിക്കുന്ന പെട്ടി; പെട്ടിക്കക ത്തുള്ള അറ; അകത്തെ കാൽചട്ട.

Drawing, *s.* ചിത്രമെഴുത്ത, പടമെഴുത്ത, വര.

*To* Drawl, *v. n.* പതുക്കെ പിറുപിറുക്കെ ചൊല്ലുന്നു.

Drawn, *part.* ഒരുപൊലെ എടുത്ത; ഊ രിയ; തുറന്ന വെച്ച; വരെച്ച; വലിച്ച; ആകൎഷിക്കപ്പെട്ട.

Drawwell, *s.* ആഴമുള്ള കിണറ.

Dread, *s.* ഭയം, ഭീതി, ഭീമം, ഭീഷണം, നടുക്കം.

Dread, *a.* ഭയങ്കരമായുള്ള, ഭീമമായുള്ള, ഘൊരമായുള്ള.

*To* Dread, *v. a. & n.* എറ്റവും ഭയപ്പെ ടുന്നു, പെടിക്കുന്നു, നടുങ്ങുന്നു.

Dreader, *s.* ഭയമുള്ളവൻ, ഭീതൻ.

Dreadful, *a.* ഭയങ്കരമായുള്ള, ഭയമുള്ള, ഘൊരമായുള്ള; ഭീമമായുള്ള.

Dreadfully, *ad.* ഭയങ്കരമായി, ഭയമായി.

Dreadfulness, *s.* ഭയങ്കരത, ഭീമം, ഘൊ രത.

Dreadless, *a.* നിൎഭയമായുള്ള, ഭയമില്ലാത്ത.

Dream, *s.* സ്വപ്നം, കിനാവ.

*To* Dream, *v. n.* സ്വപ്നം കാണുന്നു, കി നാവകാണുന്നു; മടിയായിരിക്കുന്നു.

Dreamer, *s.* സ്വപ്നക്കാരൻ, കിനാവകാ ണുന്നവൻ.

Dreamless, *a.* സ്വപ്നമില്ലാത.

Dreary, *a.* ദുഃഖമുള്ള, കുണ്ഠിതമുള്ള; ഭയ ങ്കരമുള്ള; ഇരുണ്ട.

Dreggy, *a.* കല്കമുള്ള, മട്ടുള്ള, ഊറലുള്ള.

Dregs, *s.* മട്ട, കല്കം; കീടൻ, കിട്ടം; ഊ റൽ.

*To* Drench, *v. a.* കുതിക്കുന്നു, നനെക്കു ന്നു; വെള്ളത്തിൽ മുക്കുന്നു; മൃഗങ്ങൾക്ക മ രുന്നകൊടുക്കുന്നു.

Drench, *s.* കിടറ; മൃഗങ്ങൾക്ക കൊടുക്കു ന്ന മരുന്ന; വാച്ചാൽ.

*To* Dress, *v. a.* ഉടുപ്പിക്കുന്നു, വസ്ത്രംധ രിപ്പിക്കുന്നു; ചമയിക്കുന്നു, അലങ്കരിക്കു ന്നു; മുറിവകെട്ടുന്നു; പതമാക്കുന്നു; ഒരു ക്കുന്നു; പാകംചെയ്യുന്നു, ഭക്ഷണമുണ്ടാ ക്കുന്നു.

Dress, *s.* ഉടുപ്പ, വസ്ത്രം; ചമയം, അല ങ്കാരം, ഭൂഷണം; ആട്ടകൊപ്പ.

Dresser, *s.* ഉടുപ്പിക്കുന്നവൻ; ഒരുക്കിവെ ക്കുന്നവൻ; ഭക്ഷണം ഒരുക്കുന്നതിനുള്ള മെശ.

Dressing, *s.* മുറിവിൽ കെട്ടുന്ന മരുന്ന.

Dressing-room, *s.* ഉടുക്കുംമുറി, അണി യറ; ചമയുന്ന മുറി.

Dressy, *a.* ശൃംഗാരവെഷമുള്ള.

*To* Dribble, *v. n.* തുള്ളിതുള്ളിയായി വീഴു ന്നു, ഇറ്റുവീഴുന്നു; മെല്ലെ വീഴുന്നു; ഒലി ക്കുന്നു.

*To* Dribble, *v. a.* ഇറ്റ വീഴ്ത്തുന്നു, തുളി ക്കുന്നു.

Driblet, *s.* ചെറുതുക; ചില്ലറ.

Drier, *s.* ഒരംശംവലിച്ച ഉണക്കുന്നത.

Drift, *s.* ബലാല്കാരം, കരുത്ത; വെള്ള ത്തിന്മെൽ അടിഞ്ഞ പൊകുന്ന വസ്തു; കാ റ്റിനാൽ അടിച്ച കൊണ്ടുപൊകപ്പെട്ട ധൂളികൂട്ടം; കൊടുങ്കാറ്റും മഴയും; ഭാ വം; വാക്കിന്റെ യുക്തി, താത്പൎയ്യം.

*To* Drift, *v. a. & n.* തള്ളികൊണ്ടുപൊ കുന്നു, കാറ്റടിച്ചുംകൊണ്ടുപൊകുന്നു; അ ടിച്ചുകൂട്ടുന്നു; വന്ന അടിഞ്ഞുകൂടുന്നു, അ ടിയുന്നു; ഒഴുകിപ്പൊകുന്നു.

*To* Drill, *v. a.* തമരുകൊണ്ടുതുളെക്കുന്നു; തമരിടുന്നു; നാൽനീക്കം ചെയ്യുന്നു; അ ണിപഴക്കുന്നു.

Drill, *s.* തമര, തുരപ്പൻ; അണിപ്പഴക്കം.

*To* Drink, *v. a. & n.* കുടിക്കുന്നു; പാ നം ചെയ്യുന്നു; വലിക്കുന്നു.

Drink, *s.* പാനീയം, പാനം, പെയം.

Drinkable, *a.* കുടിക്കതക്ക, പെയമായു ള്ള.

Drinker, *s.* കുടിക്കുന്നവൻ, കുടിയൻ.

*To* Drip, *v. n.* തുള്ളിതുള്ളിയായിവീഴുന്നു, ഇറ്റുവീഴുന്നു; കനിയുന്നു.

*To* Drip, *v. a.* ഇറ്റുവീഴ്ത്തുന്നു.

Drip, *s.* ഇറ്റുവീഴുന്നത.

Dripping, *s.* ഇറ്റ; തുളിപ്പ; ചുടുന്ന ഇറ ച്ചിയിൽനിന്ന കനിയുന്ന നൈ.

Dripping-pan, *s.* ചുടുന്ന ഇറച്ചിയിൽനി ന്ന കനിയുന്ന നൈ വീഴുന്ന പാത്രം.

*To* Drive, *v. a.* തള്ളികൊണ്ടുപൊകുന്നു; ഒടിക്കുന്നു, ആട്ടികളയുന്നു, തുരത്തുന്നു; തെളിക്കുന്നു, നടത്തുന്നു; തറെക്കുന്നു, ത ള്ളികെറ്റുന്നു, ഉപദ്രവിക്കുന്നു; അടിക്കുന്നു; നിൎബന്ധിക്കുന്നു, ഹെമം ചെയ്യുന്നു; പുറ ത്താക്കുന്നു.

*To* Drive, *v. n.* ബലംകൊണ്ട പൊകു ന്നു; ഒടുന്നു; പാഞ്ഞുപൊകുന്നു; വണ്ടി യിൽ കെറിപൊകുന്നു; ഭാവിക്കുന്നു; ഉ റച്ച അടിയുന്നു.

*To* Drivel, *v. n.* ഉമിനീര ഇറ്റുവീഴുന്നു, ഉമിനീര ഒലിക്കുന്നു.

Driveller, *s.* ഉമിനീര ഒലിപ്പിക്കുന്നവൻ; മൂഢൻ.

Driven, *part. pass. from* To Drive. തെളിക്കപ്പെട്ട, ഒടിക്കപ്പെട്ട, തുരത്തപ്പെട്ട.

Driver, *s.* ഒടിക്കുന്നവൻ, തെളിക്കുന്നവൻ, നടത്തുന്നവൻ, അടിക്കുന്നവൻ.

*To* Drizzle, *v. a. & n.* ചാറിക്കുന്നു; ചാറുന്നു.
*Drizzling rain*, ചാറൽമഴ, പൊടിമഴ.
Drizzly, *a.* ചാറലുള്ള.
Droll, *s.* ഫലിതക്കാരൻ, പൊറാട്ടുകാരൻ, ഗോഷ്ഠിക്കാരൻ, ഉല്ലാസക്കാരൻ, സരസൻ.
Droll, *a.* ഫലിതമുള്ള, പൊറാട്ടുള്ള, ഗോഷ്ഠിയുള്ള, ഉല്ലാസമുള്ള, സരസമുള്ള.
Drollery, *s.* ഫലിതം, വിനോദവാക്ക, പൊറാട്ട, സരസം, ഗോഷ്ഠി.
Dromedary, *s.* ഒരു വക ഒട്ടകം.
Drone, *s.* തെനുണ്ടാക്കാത്ത ഠരംച്ച; മടിയൻ, മന്ദൻ.
*To* Drone, *v. n.* മടിയായി പാൎക്കുന്നു, മന്ദിക്കുന്നു, സ്വപ്നം കാണുന്നു; മൂളുന്നു.
Dronish, *a.* മടിയുള്ള, മന്ദതയുള്ള.
*To* Droop, *v. n.* തളരുന്നു; ക്ഷീണിക്കുന്നു; തലചായുന്നു.
Drop, *s.* തുള്ളി, ഇററ, വിന്ദു; ശീകരം: കാതിൽ ഇടുന്ന രത്നം.
*To* Drop, *v. a.* തുള്ളിതുള്ളിയായി വീഴ്ത്തുന്നു; തുള്ളിക്കുന്നു; വീഴ്ത്തുന്നു; കൈവിടുന്നു; യദൃച്ഛയായിപറയുന്നു; ഇടവിടുന്നു, വിട്ടുകളയുന്നു; പുള്ളിയിടുന്നു.
*To* Drop, *v. n.* തുള്ളിതുള്ളിയായി വീഴുന്നു, ഇററവീഴുന്നു, ചൊട്ടുന്നു; ഉയരത്തിൽനിന്ന വീഴുന്നു, യദൃച്ഛയായിവീഴുന്നു, വീഴുന്നു; മരണത്തിൽ വീഴുന്നു, പെട്ടന്ന മരിക്കുന്നു; ഇല്ലാതാകുന്നു, പൊയ്പ്പോകുന്നു; ഉതിരുന്നു; അറിയാതെവരുന്നു.
Droplet, *s.* ചെറുതുള്ളി.
Dropping, *s.* ഇററ, തുള്ളിപ്പ, ഇററുവിഴ്ച.
Dropsical, Dropsied, } *a.* മഹോദരം പിടിച്ച, നീർവീഴ്ച രൊഗമുള്ള.
Dropsy, *s.* മഹോദരം, നീർവീഴ്ചരൊഗം.
Dross, *s.* കീടൻ, കിട്ടം, കല്മഷം; തുരുമ്പ; തള്ളുപടി; മലം, കന്മഷം.
Drossy, *a.* കീടനുള്ള; കന്മഷമുള്ള; വിലയില്ലാത്ത.
Drove, *s.* കന്നുകാലിക്കൂട്ടം; കൂട്ടം; സഞ്ചയം.
Drove, *pret. of* Drive, ആട്ടികളഞ്ഞു, തുരത്തി.
Drover, *s.* പ്രാജകൻ, കന്നുകാലികളെ വളൎത്തി വില്ക്കുന്നതിന അടിച്ചുകൊണ്ടു പൊകുന്നവൻ.
Drought, *s.* അനാവൃഷ്ടി, മഴയില്ലായ്മ, അവഗ്രാഹം, കരിവ; ദാഹം.
Droughtly, *a.* അനാവൃഷ്ടിയായുള്ള; ദാഹമുള്ള.
*To* Drown, *v. a.* വെള്ളത്തിൽ മുക്കികൊല്ലുന്നു; നിമഗ്നമാക്കുന്നു, മുഴുക്കുന്നു; ജലപ്രളയം കൊണ്ടു മൂടുന്നു.
*To* Drown, *v. n.* വെള്ളത്തിൽ മുങ്ങിചാകുന്നു, മുങ്ങിപ്പോകുന്നു, നിമഗ്നമാകുന്നു.
Drowning, *s.* മുങ്ങൽ, നിമഗ്നത.
*To* Drowse, *v. n.* ഉറക്കം തൂങ്ങുന്നു; നിദ്രാമയക്കമായിരിക്കുന്നു, മയങ്ങുന്നു.
Drowsiness, *s.* ഉറക്കം തൂങ്ങൽ, നിദ്രാമയക്കം; മയക്കം.
Drowsy, *a.* നിദ്രാമയക്കമുള്ള, ഉറക്കമുള്ള.
*To* Drub, *v. a.* അടിക്കുന്നു, തല്ലുന്നു, ഇടിക്കുന്നു.
Drub, *s.* അടി, തല്ല, ഇടി.
*To* Drudge, *v. n.* നീചവെല ചെയ്യുന്നു, കീഴ്പണി ചെയ്യുന്നു, ദാസ്യവെല ചെയ്യുന്നു, പാടപെടുന്നു.
Drudge, *s.* നീചവെല ചെയ്യുന്നവൻ, ദാസ്യവെല ചെയ്യുന്നവൻ, പാടപ്പെടുന്നവൻ; മടിയൻ.
Drudgery, *s.* പാട, ദാസ്യവൃത്തി, നീചവെല.
Drug, *s.* ഔഷധം, മരുന്നവക; സാരമില്ലാത്ത വസ്തു; കിടചരക്ക.
*To* Drug, *v. a.* ഔഷധം കൂട്ടുന്നു.
Drugget, *s.* കട്ടിയുള്ള ചകലാസ.
Druggist, *s.* മരുന്നവൎഗ്ഗങ്ങളെ വില്ക്കുന്നവൻ.
Drum, *s.* ചെണ്ട, പടഹം, ഭെരി.
*To* Drum, *v. a.* ചെണ്ടകൊട്ടുന്നു, പടഹമടിക്കുന്നു.
Drummer, *s.* ചെണ്ടക്കാരൻ, പടഹമടിക്കുന്നവൻ, കൊട്ടുകാരൻ.
Drumstick, *s.* ചെണ്ടക്കൊൽ, കൊട്ടുകൊൽ.
Drunk, *a.* ലഹരിപിടിച്ച, കുടിച്ച, വെറിപ്പെട്ട.
Drunkard, *s.* മദ്യപൻ, കുടിയൻ, വെറിയൻ, മത്തൻ.
Drunken, *a.* ലഹരിപിടിച്ച, മദ്യപാനം ചെയ്ത, വെറിയുള്ള; മത്തുപിടിച്ച.
Drunkenness, *s.* മദ്യപാനം, കള്ളുകുടി, വെറി, മത്ത, ലഹരി.
Dry, *a.* ഉണങ്ങിയ, ഉലൎന്ന, ഉണക്കമുള്ള, വരണ്ട; ഠരംറമില്ലാത്ത, രസമില്ലാത്ത; ദാഹമുള്ള; സാരമില്ലാത്ത; നീർവററിയ, കണ്ണുനീരില്ലാത്ത.
*To* Dry, *v. a.* ഉണക്കുന്നു, ഉലൎത്തുന്നു, വരട്ടുന്നു; വററിക്കുന്നു; വാടിക്കുന്നു; നനവുതുടെക്കുന്നു.
*To dry the hair*, തലമുടിയാററുന്നു.
*To* Dry, *v. n.* ഉണങ്ങുന്നു, ഉലരുന്നു, വരളുന്നു; വററുന്നു.
*To dry up*, വററിപ്പോകുന്നു; വാടിപ്പോകുന്നു.

**Dryer**, *s.* ഉലൎത്തുന്നത, ഈറംവലിക്കുന്നത.
**Dryeyed**, *a.* കണ്ണുനീരില്ലാത്ത, കരയാത്ത.
**Dryly**, *ad.* ഈറംകൂടാതെ; സ്നെഹംകൂടാതെ, അടക്കമായി, താത്പൎയ്യകെടായി.
**Dryness**, *s.* ഉണക്കം, ഉലച്ച, വരൾച; വററൽ; രസമില്ലായ്മ; താത്പൎയ്യകെട; ഉണൎച്ചയില്ലായ്മ; ദാഹം.
**Drynurse**, *s.* മുലകുടിപ്പിക്കാതെ പൈതലിനെ വളൎത്തുന്നവൾ; മറെറാരുത്തിയെ സൂക്ഷിക്കുന്നവൾ.
**Dryshod**, *a.* കാൽനനയാത, ചെരിപ്പുനനയാത.
**Dual**, *a.* ദ്വി, രണ്ടുള്ള, ഇരട്ടയുള്ള.
**Dual**, *s.* ദ്വിവചനം.
*To* **Dub**, *v. a.* സ്ഥാനംകൊടുക്കുന്നു; വിരുതകൊടുക്കുന്നു.
**Dubious**, *a.* സംശയമുള്ള, സന്ദെഹമുള്ള; സന്ദിഗ്ദ്ധമായുള്ള; നിശ്ചയമില്ലാത്ത, തെളിവില്ലാത്ത.
**Dubiously**, *ad.* സംശയമായി, സന്ദിഗ്ദ്ധമായി.
**Dubiousness**, *s.* സംശയം, സന്ദിഗ്ദ്ധത, സന്ദെഹം.
**Dubitable**, *a.* സംശയമുള്ള, സന്ദെഹമുള്ള.
**Duchess, Dutchess**, *s.* പ്രഭുവിന്റെ ഭാൎയ്യ, ഇടപ്രഭുവിന്റെ പത്നി.
**Duchy**, *s.* ഇടപ്രഭുവിൻ ദെശം.
**Duck**, *s.* പെടതാറാവ, താറാവ; വാത്സല്യവാക്ക; തലചായിക്കുക; വെള്ളത്തിൻ മീതെ തെററിക്കുന്ന കല്ല.
*To* **Duck**, *v. n. & a.* മുഴുകുന്നു, മുക്കുന്നു; വെള്ളത്തിൽ താഴുന്നു, താഴ്ത്തുന്നു; കുമിയിടുന്നു; താറാവപൊലെ തല താഴ്ത്തുന്നു; തലകുനിഞ്ഞ വണങ്ങുന്നു.
**Duckling**, *s.* താറാക്കുഞ്ഞ.
**Duct**, *s.* വഴി; വഴികാട്ടി.
**Ductile**, *a.* അടിച്ചുനീട്ടതക്ക, വളെക്കുതക്ക; മയമുള്ള; വളൎത്തക്ക; ഇണക്കുതക്ക.
**Ductility**, *s.* നീട്ടം, മയഗുണം; വളയുന്ന സ്വഭാവം; ഇണക്കശീലം.
**Dudgeon**, *s.* ചെറിയ ചൊട്ട; ഉഷ്ണം, അസൂയ.
**Due**, *a.* ചെല്ലെണ്ടുന്ന; കടപ്പെട്ട; നിലവുള്ള; തക്ക, തക്കവണ്ണമുള്ള; തിട്ടമുള്ള; നെരായുള്ള, ശരിയായുള്ള.
**Due**, *ad.* തക്കവണ്ണം, നെരെ, ശരിയായി.
**Due**, *s.* ഋണം, കടം; ഒരുത്തന ചെല്ലെണ്ടുന്നത; അവകാശം, ന്യായം; ഇറവതി, വരി, തീൎപ്പ.
**Duel**, *s.* ദ്വന്ദ്വയുദ്ധം, രണ്ടാൾ കൂടി ചെയ്യുന്ന യുദ്ധം.
**Duellist**, *s.* ദ്വന്ദ്വയൊധാവ.
**Dug**, *s.* അകിട, മുല.
**Dug**, *pret. & part. pass. of* Dig, കിളച്ചു, കിളച്ച; കുഴിച്ചു, കുഴിച്ച.
**Duke**, *s.* പ്രഭു, കൂവാഴ്ചക്കാരൻ.
**Dukedom**, *s.* പ്രഭുത്വം, കൂവാഴ്ച.
**Dulbrained**, *a.* വിടുവിഡ്ഢിയായുള്ള.
**Dulcet**, *a.* മധുരമുള്ള; രസമുള്ള.
**Dulcification**, *s.* മധുരരസമുണ്ടാക്കുക, മധുരിപ്പിക്കുക.
*To* **Dulcify**, *v. a.* മധുരിപ്പിക്കുന്നു.
**Dulcimer**, *s.* ഒരു വക വാദ്യം, കിന്നരം.
**Dulhead**, *s.* വിഡ്ഢി, വിടുവിഡ്ഢി, മന്ദൻ.
**Dull**, *a.* മന്ദബുദ്ധിയുള്ള; മൂൎച്ചയില്ലാത്ത; വിഷാദമുള്ള; മന്ഥരമായുള്ള, മന്ദമുള്ള; മങ്ങലുള്ള; മയക്കമുള്ള.
*To* **Dull**, *v. a.* മന്ദിപ്പിക്കുന്നു, മയക്കുന്നു; മൂൎച്ചയില്ലാതാക്കുന്നു; വിഷാദിപ്പിക്കുന്നു, ഇടിക്കുന്നു; മങ്ങിക്കുന്നു.
**Dullard**, *s.* വിടുവിഡ്ഢി, മന്ദൻ.
**Dullness**, *s.* മന്ദത, മാന്ദ്യം, മന്ദബുദ്ധി, ജളത; മയക്കം; വിഷാദം; മൂൎച്ചയില്ലായ്മ; മങ്ങൽ.
**Duly**, *ad.* തക്കവണ്ണം; യുക്തമായി, ശരിയായി, പതിവായി.
**Dumb**, *a.* സംസാരിപ്പാൻ വഹിയാത്ത, മൂകതയുള്ള; ഊമയായുള്ള; മൌനമായുള്ള; ഉരിയാടാത്ത.
*To* **Dumbfound**, *v. a.* സംസാരിപ്പാൻ വഹിയാതാക്കുന്നു, മടക്കുന്നു, ഉരിയാടാതാക്കുന്നു.
**Dumbness**, *s.* മൂകത, ഊമ; മൌനത; സംസാരിക്കായ്ക.
**Dump, Dumps**, *s.* ദുഃഖം, വ്യസനം, ഇടിവ; വിഷാദം, കുണ്ഠിതം.
**Dumpish**, *a.* ദുഃഖമുള്ള, വിഷാദമുള്ള, ഇടിവുള്ള.
**Dun**, *a.* ചുവപ്പുംകറുപ്പുംകൂടിയ വൎണ്ണമുള്ള.
*To* **Dun**, *v. a.* കടം കൂടക്കൂടെ ചൊദിക്കുന്നു, മുട്ടിക്കുന്നു.
**Dun**, *s.* അസഹ്യപ്പെടുത്തുന്ന കടക്കാരൻ, മുട്ടിക്കുന്നവൻ.
**Dunce**, *s.* മടയൻ, മൂഢൻ, വിഡ്ഢി.
**Dung**, *s.* കാഷ്ഠം, പുരീഷം, ചാണകം, തീട്ടം; മലം; വളം.
*To* **Dung**, *v. a.* വളമിടുന്നു.
**Dungeon**, *s.* അകത്തെ കാരാഗൃഹം.
**Dunghil**, *s.* കുപ്പക്കുന്ന, വളക്കുഴി; ഹീനസ്ഥാനം.
**Dungy**, *a.* കുപ്പയുള്ള; ഹീനമായുള്ള, ചീത്ത, വെറുപ്പുള്ള.
**Dunner**, *s.* കടത്തിന ഞെരുക്കംചെയ്യുന്നവൻ, കടംപിരിക്കുന്നവൻ.
**Duodecimo**, *s.* ഒരു കടലാസ പന്ത്രണ്ട

ഇലയായി മടക്കിയ പുസ്തകം.
Dupe, *s.* തട്ടിക്കപ്പെട്ടവൻ, എളുപ്പം വിശ്വസിക്കുന്നവൻ.
*To* Dupe, *v. a.* തട്ടിക്കുന്നു.
*To* Duplicate, *v. a.* ഇരട്ടിക്കുന്നു; കൂട്ടി മടക്കുന്നു.
Duplicate, *s.* നെർപെപ്പ്, പെപ്പ്, പ്രതി, നക്കൽ, എതിര.
Duplication, *s.* ഇരട്ടിക്കുക; ഇരട്ടിപ്പ; മടക്കുക, മടക്ക; ദ്വൈതം, ദ്വൈവിധ്യം.
Duplicature, *s.* മടക്ക, മടക്കിയ വസ്തു.
Duplicity, *s.* ഇരട്ടി, ഇരുമനസ്സ, ദ്വിവാക്ക; തിരിവുടി, വഞ്ചന, ചതി.
Durability, *s.* നിലനില്പ, സ്ഥിരത, ഉറപ്പ: അക്ഷയത; നിത്യത്വം.
Durable, *a.* നിലനില്ക്കുന്ന, നിലയുള്ള, സ്ഥിരതയുള്ള, ഉറപ്പുനില്ക്കുന്ന; അക്ഷയമായുള്ള.
Durableness, *s.* നിലനില്പ, സ്ഥിരത, ഉറപ്പ, അക്ഷയത.
Durably, *ad.* സ്ഥിരതയൊടെ, ഉറപ്പുനില്ക്കുന്നതായി, അക്ഷയമായി.
Durance, *s.* കാവൽ, പാറാവ; സഹനത, സ്ഥിരത.
Duration, *s.* നില്പ, നില, നില്ക്കുംകാലം, സ്ഥിരത.
Duresse, *s.* പാറാവ, തടവ.
During, *prep.* സമയത്ത, ഇടെക്ക.
Durst, *The pret. of* Dare, തുനിഞ്ഞു.
Dusk, *a.* കരുകലുള്ള, മയക്കമുള്ള, ഇരുൾചയുള്ള.
Dusk, *s.* കരുകൽ, മയക്കം; മയങ്ങുന്ന നെരം; ഇരുൾമയക്കം; ഇരുണ്ടനിറം.
*To* Dusk, *v. n.* കരുക്കുന്നു, നെരംമയങ്ങുന്നു.
Duskily, *ad.* കരുകലായി, മയങ്ങലൊടെ.
Duskish, *a.* കരുകലുള്ള, മങ്ങലുള്ള.
Dusky, *a.* കരുകലുള്ള, മങ്ങൽനിറമുള്ള.
Dust, *s.* പൂഴി, ധൂളി, പൊടി, പാംശു, ഭൂരെണു; ശവക്കുഴി; കുപ്പ; ഹീനാവസ്ഥ.
*To* Dust, *v. a.* പൊടി ഉടെച്ചുകളയുന്നു; പൊടി അണിയിക്കുന്നു, പൊടി വിരട്ടുന്നു.
Dustman, *s.* പൂഴികൊണ്ടുപൊകുന്നവൻ.
Dusty, *a.* പൂഴിയുള്ള, പൊടിപാറിയ, ധൂളിപിടിച്ച.
Dutiful, *a.* വിനയമുള്ള, വണക്കമുള്ള, വശ്യമായുള്ള, മുറെക്കുടുത്ത; ഭക്തിയുള്ള.
Dutifully, *ad.* വിനയമായി, വിനീതമായി.
Dutifulness, *s.* വിനയം, വണക്കം, വിനീതത; ഭക്തി.
Duty, *s.* കൃത്യം, കൎമ്മം, മുറ: ആചാരമുറ; വണക്കം, അനുസരണം; കാവൽമുറ; യുദ്ധസെവ; ചുങ്കം, തീൎവ്വ.
Dwarf, *s.* മുണ്ടൻ, വാമനൻ, കൃശൻ, കുള്ളൻ.
*To* Dwarf, *v. a.* വളരാതാക്കുന്നു.
Dwarfish, *a.* പൊക്കംകുറഞ്ഞ, കൃശമായുള്ള, വാമനമായുള്ള.
Dwarfishness, *s.* കൃശത, വാമനത.
*To* Dwell, *v. n.* പാൎക്കുന്നു, വസിക്കുന്നു, ആവസിക്കുന്നു, വാസം ചെയ്യുന്നു, അധിവസിക്കുന്നു, കുടിയിരിക്കുന്നു, പൊറുതിയാകുന്നു; താമസിക്കുന്നു: വിചാരപ്പെടുന്നു; വിസ്തരിച്ച പറയുന്നു.
Dweller, *s.* പാൎക്കുന്നവൻ, കുടിയാൻ.
Dwelling, *s.* ഇരിപ്പ, പാൎപ്പ, വാസം, വാസസ്ഥലം, നിവാസം; കുടിയിരിപ്പ, ഭവനം; നടപടി.
Dwelling-house, *s.* പാൎക്കുന്ന വീട.
*To* Dwindle, *v. n.* ചുരുങ്ങുന്നു, കുറഞ്ഞുപൊകുന്നു, താണുപൊകുന്നു; ക്ഷീണിക്കുന്നു, ക്ഷയിക്കുന്നു.
*To* Dye, *v. a.* ചായമിടുന്നു, നിറം കയറ്റുന്നു.
Dyeing, *s.* ചായം കാച്ചുക; ചായം വിടിപ്പിക്കുക, നിറം കയറ്റുക.
Dying, *s.* മരണം, മൃത്യു.
Dynasty, *s.* രാജത്വം, രാജഭാരം; രാജ്യം.
Dysentery, *s.* അതിസാരം, ഗ്രഹണി, ഉദരരൊഗം.
Dyspepsy, *s.* ദഹനക്കെട.
Dysury, *s.* മൂത്രകൃച്ഛ്രം, മൂത്രമടെപ്പ.

---

# E.

Each, *pron.* ഒരൊരുത്തൻ, ഒരൊരു, ഒരൊന്ന.
Eager, *a.* അത്യാശയുള്ള, ആസക്തിയുള്ള, ശ്രദ്ധയുള്ള, നിഷ്കൎഷയുള്ള, ശുഷ്കാന്തിയുള്ള; തീക്ഷ്ണതയുള്ള, ഉദ്ദണ്ഡതയുള്ള.
Eagerly, *ad.* അത്യാശയൊടെ.
Eagerness, *s.* അത്യാശ, ആസക്തി, ശ്രദ്ധ, നിഷ്കൎഷ, ശുഷ്കാന്തി, കൊതി, കൊതിത്തരം; തീക്ഷ്ണത, ഉഷ്ണം; ഉഗ്രത, ഉദ്ദണ്ഡത.
Eagle, *s.* കഴുവൻ, കഴുക, ആനറാഞ്ചൻ.
Eagle-eyed, *a.* കഴുകപൊലെ ദൃഷ്ടിക്രൂരതയുള്ള.
Eaglet, *s.* കഴുകിന്റെ കുഞ്ഞ.
Ear, *s.* ചെവി, കാത, കൎണ്ണം; ശ്രൊത്രം; ധാന്യാദികളുടെ കതിര; പാത്രത്തിന്റെ കുഴ.

*To fall together by the ears,* ശണ്ഠ പിടിക്കുന്നു.

*To set by the ears,* കലഹിപ്പിക്കുന്നു.

**Ear-ache,** *s.* ചെവികുത്ത.

**Earless,** *a.* ചെവിയില്ലാത്ത, കതിരില്ലാത്ത.

**Ear-pick,** *s.* ചെവിത്തൊണ്ടി.

**Ear-ring,** *s.* കാതില, കടുക്കൻ, കുണ്ഡലം, കൎണ്ണഭൂഷണം.

**Ear-shot,** *s.* ഒരു ശബ്ദംകെൾക്കുന്ന ദൂരം.

**Earwax,** *s.* ചെവിപ്പീ, ശ്രൊത്രമലം.

**Earwig,** *s.* വെട്ടാമ്പൻ; കുശുകുശ മന്ത്രിക്കുന്നവൻ.

**Earwitness,** *s.* കെട്ട സാക്ഷി.

*To* **Ear,** *v. a.* ഉഴുന്നു, കൃഷിചെയ്യുന്നു.

*To* **Ear,** *v. n.* കതിരവിടുന്നു, കതിരവരുന്നു, കതിരനിരക്കുന്നു.

**Eared,** *a.* ചെവിയുള്ള; കതിരവന്ന.

**Earliness,** *s.* മുൻകാലം; അതികാലം.

**Early,** *a.* മുമ്പിലത്തെ, മുൻകാലത്തുള്ള, പൂൎവകാലത്തുള്ള.

**Early,** *ad.* നെരത്തെ, കാലത്തെ, അതികാലത്ത.

*To* **Earn,** *v. a.* സമ്പാദിക്കുന്നു, നെടുന്നു, തെടികൊള്ളുന്നു; പ്രയത്നം ചെയ്തുണ്ടാക്കുന്നു; കൂലികിട്ടുന്നു.

**Earnest,** *a.* ജാഗ്രതയുള്ള, താല്പൎയ്യമുള്ള, ആസക്തിയുള്ള, തീഷ്ണതയുള്ള, അടിയന്ത്രമുള്ള, കാൎയ്യമുള്ള.

**Earnest,** *s.* കാൎയ്യം; അച്ചാരം, അച്ചാരം കൊടുത്തപണം.

**Earnestly,** *ad.* ജാഗ്രതയൊടെ, താല്പൎയ്യമായി, സക്തിയായി, ശുഷ്കാന്തിയൊടെ.

**Earnestness,** *s.* ജാഗ്രത, താല്പൎയ്യം, ആസക്തി, ശുഷ്കാന്തി, തീഷ്ണത, അടിയന്ത്രം.

**Earth,** *s.* ഭൂമി, മണ്ണ, നിലം, മഹി; ഭൂമണ്ഡലം, ഭൂലോകം.

*To* **Earth,** *v. a.* ഭൂമിയിൽ മറച്ചു വെക്കുന്നു, മണ്ണുകൊണ്ട മൂടുന്നു.

*To* **Earth,** *v. n.* തുരങ്കത്തിലെക്ക മാറുന്നു.

**Earthborn,** *a.* ഭൂമിയിൽ ജനിച്ച, ഭൂജാതമായുള്ള.

**Earthen,** *a.* മണ്ണുകൊണ്ട തീൎത്ത, മാണ്മയം, മാൎത്തികം, മണ്ണുസംബന്ധമായുള്ള.

**Earthiness,** *s.* മണ്ണിന്റെ സ്വഭാവം.

**Earthling,** *s.* ഭൂമിയിലെ കുടി, മൎത്യൻ, മാനുഷൻ.

**Earthly,** *a.* ഭൂമിസംബന്ധമായുള്ള, ഭൂമികടുത്ത, ഭൌമമായുള്ള, പാരമമല്ലാത്ത; ഹീനമായുള്ള.

**Earthquake,** *s.* ഭൂകമ്പം, ഭൂമികുലുക്കം.

**Earthworm,** *s.* ഭൂനാഗം, ഞാഞ്ഞൂൽ; നീചൻ, ലുബ്ധൻ.

**Earthy,** *a.* മണ്ണുള്ള, ഭൂമികടുത്ത, ഭൂമിസംബന്ധമായുള്ള, ഭൂമിയിൽ വസിക്കുന്ന; അഴുക്കുള്ള.

**Ease,** *s.* സുഖം, സൌഖ്യം; ആശ്വാസം, വിശ്രമം, ശാന്തത; എളുപ്പം, അവലീലം, അപ്രയത്നം, അപ്രയാസം, ലഘുത്വം.

*To* **Ease,** *v. a.* ലഘുവാക്കുന്നു, സുഖം വരുത്തുന്നു, ആശ്വസിപ്പിക്കുന്നു, ശാന്തമാക്കുന്നു, തെറ്റുന്നു.

**Easement,** *s.* സുഖം, ആശ്വാസം, സഹായം; മലശൊധന.

**Easily,** *ad.* എളുപ്പമായി, പ്രയാസം കൂടാതെ.

**Easiness,** *s.* എളുപ്പം, ലഘുത്വം, അപ്രയാസം; സുഖം, സൌഖ്യം.

**East,** *s.* കിഴക്ക, പ്രാക്.

**East,** *a.* കിഴക്കെ, കിഴക്കൻ.

**Easter,** *s.* ക്രിസ്തു ഉയിൎത്തെഴുനീറ്റ പെരുനാൾ.

**Easterly,** *a.* കിഴക്കെ, കിഴക്കൻ, കിഴക്കൊട്ടുള്ള, കിഴക്കിനി.

**Eastern,** *a.* കിഴക്കെ, പൂൎവദിക്കസംബന്ധമായുള്ള, കിഴക്കൊട്ട ദൎശനമുള്ള.

**Eastward,** *a. & ad.* കിഴക്കൊട്ടുള്ള, കിഴക്കൊട്ട.

**Easy,** *a.* എളുപ്പമുള്ള, പ്രയാസംകൂടാത്ത; സുഖമുള്ള, ലഘുവായുള്ള; ചെലുള്ള; ശാന്തതയുള്ള, വെദനകൂടാത്ത; തടവുകൂടാത്ത.

*To* **Eat,** *v. a. & n.* തിന്നുന്നു, ഭക്ഷിക്കുന്നു, ഉണ്ണുന്നു; തിന്നുപൊകുന്നു; അരിക്കുന്നു, കാരം പിടിക്കുന്നു.

**Eatable,** *a.* ഭൊജ്യം, ഭക്ഷിക്കാകുന്ന.

**Eater,** *s.* ഭക്ഷകൻ, കാരം.

**Eating-house,** *s.* ഭക്ഷണം ഉണ്ടാക്കി വില്ക്കുന്ന ഭവനം.

**Eaves,** *s.* ഇറവാരം, ഇറമ്പ.

*To* **Eavesdrop,** *v. n.* ഇറപാൎക്കുന്നു.

**Eavesdropper** *s.* ഇറപാൎക്കുന്നവൻ.

**Ebb,** *s.* വെലിയിറക്കം; വറ്റൽ; ക്ഷയം.

*To* **Ebb,** *v. n.* വെലിയിറങ്ങുന്നു; വറ്റുന്നു; ക്ഷയിക്കുന്നു.

**Ebony,** *s.* കരിന്താകാലി; കൊവിദാരം, മന്താരം.

**Ebriety,** *s.*ലഹരിപിടിത്തം, മദ്യപാനം.

**Ebullition,** *s.* തിളെപ്പ, പൊങ്ങൽ, നുര, തികക്കൽ.

**Eccentric,** } *a.* നടുമയ്യത്തനിന്ന തെറ്റിയ, ചട്ടത്തിന വിരൊധമുള്ള; ക്രമകെടുള്ള, മുറകെടുള്ള.
**Eccentrical,** }

**Eccentricity,** *s.* നടുമയ്യത്തിൽനിന്നുള്ള തെറ്റ; ചട്ടത്തിന വിരൊധം, ക്രമകെട, മുറകെട.

**Ecclesiastic,** *s.* പട്ടക്കാരൻ, ദൈവഭൃത്യൻ.

Ecclesiastic, Ecclesiastical, *a.* ക്രിസ്തുസഭയൊടു സംബന്ധിച്ച, ക്രിസ്തുവിൻെറ പള്ളിക്കടുത്ത.

Echo, *s.* മാറെറാലി, പ്രതിധ്വനി, അനുനാദം.

*To* Echo, *v. n.* മാറെറാലി കൊള്ളുന്നു, പ്രതിധ്വനിക്കുന്നു.

Eclat, *s.* പ്രകാശം, കൊലാഹലം, പ്രസന്നത.

Eclectic, *a.* തെരിഞ്ഞെടുക്കുന്ന.

Eclipse, *s.* ഗ്രഹണം, ഉപരാഗം; രാഹുഗ്രാഹം; അന്ധകാരം.

*A central Eclipse*, കങ്കണഗ്രഹണം.

*To* Eclipse, *v. a.* ഗ്രഹണം പിടിച്ചു മറെക്കുന്നു; കെടുത്തികളയുന്നു; മറെക്കുന്നു; മാനകെടവരുത്തുന്നു.

Ecliptic, *s.* ഭൂഗൊളത്തിൻെറ വലിയ ചുററളവ.

Economy, *s.* കുഡുംബനിൎവ്വാഹം, ലുബ്ധിശം, കാൎയ്യം നടത്തൽ; ചട്ടം; ക്രമം.

Economical, *a.* കുഡുംബനിൎവ്വാഹസംബന്ധമുള്ള; ലുബ്ധിശമായുള്ള.

Ecstacy, *s.* വിവശത, ആനന്ദവിവശത, മഹാ ആശ്ചൎയ്യം, അത്യാമൊദം, അതിസന്തൊഷം.

Ecstatic, *a.* അത്യാനന്ദമായുള്ള, ആനന്ദവിവശതയുള്ള; അതിസന്തൊഷമുള്ള.

Edacious, *a.* ഭൊജനപ്രിയമുള്ള.

Edacity, *s.* ഭൊജനപ്രിയം.

Eddy, *s.* നീൎച്ചുഴി, ചുഴി.

Edge, *s.* മൂൎച്ചയുള്ള ഭാഗം, വായ്ത്തല; വക്കു; ഒരം, ഇറമ്പു, വിളിമ്പു; മൂൎച്ച.

*To* Edge, *v. a.* മൂൎച്ചകൂട്ടുന്നു, വായ്ത്തല ഉണ്ടാക്കുന്നു; വിളിമ്പു വെക്കുന്നു; വക്കുകൂട്ടിതൈക്കുന്നു; കൊപിപ്പിക്കുന്നു.

*To edge in*, ഉൾപ്പെടുത്തുന്നു.

Edged, *part. a.* മൂൎച്ചയുള്ള.

Edgeless, *a.* മൂൎച്ചയില്ലാത്ത.

Edging, *s.* വിളിമ്പത്തു തൈക്കുന്ന നാടാമുതലായത.

Edgetool, *s.* മൂൎച്ചകൂട്ടിയ ആയുധം.

Edgewise, *ad.* വിളിമ്പു കുത്തിവെക്കുന്ന വിധത്തിൽ.

Edible, *a.* ഭക്ഷിക്കാകുന്ന, ഭക്ഷിക്കുതക്ക.

Edict, *s.* രാജകല്പന, കല്പന; സാമാന്യശാസനം, പരസ്യം.

Edification, *s.* സ്ഥിരീകരണം, സ്ഥിരത, സത്യവിശ്വാസത്തിൽ ഉറപ്പിക്കുക; ഉപദെശം, അഭിവൃദ്ധി, സംസ്ഥാപനം.

Edifice, *s.* മാളിക, ഭവനം.

Edifier, *s.* ഉറപ്പിക്കുന്നവൻ, ബുദ്ധിഉപദെശിക്കുന്നവൻ.

*To* Edify, *v. a.* കെട്ടിഉറെപ്പിക്കുന്നു, സ്ഥിരീകരിക്കുന്നു, ഉറപ്പിക്കുന്നു; ബുദ്ധിഉപദെശിക്കുന്നു; പഠിപ്പിക്കുന്നു, ബൊധംവരുത്തുന്നു.

Edition, *s.* ഒരു പുസ്തകത്തിൻെറ അച്ചടിപ്പ.

Editor, *s.* പുസ്തകങ്ങളെ അച്ചടിപ്പിക്കുന്നവൻ.

*To* Educate, *v. a.* പഠിപ്പിക്കുന്നു, ഉപദെശിക്കുന്നു, അഭ്യസിപ്പിക്കുന്നു; ശീലിപ്പിക്കുന്നു; വളൎത്തുന്നു.

Education, *s.* പഠിത്വം, ഉപദെശം, വിദ്യാഭ്യാസം.

*To* Educe, *v. a.* മറവായതിനെ വെളിപ്പെടുത്തുന്നു, ഒന്നിൽനിന്നു എടുക്കുന്നു, കാണിക്കുന്നു.

Eel, *s.* ആരൊൻ.

Effable, *a.* ഉച്ചരിക്കുതക്ക, വിവരമായി പറയുതക്ക.

*To* Efface, *v. a.* മായ്ക്കുന്നു, മാച്ചുകളയുന്നു; കിറുക്കുന്നു; കുത്തികളയുന്നു; തെമാനം വരുത്തുന്നു.

Effect, *s.* സാദ്ധ്യം, ഫലം, അവശിനം, കാൎയ്യം, സംസിദ്ധി, സിദ്ധി.

*To* Effect *v. a.* സഫലമാക്കുന്നു, സാധിക്കുന്നു, സിദ്ധിക്കുന്നു, സാധിപ്പിക്കുന്നു; കാൎയ്യമാക്കുന്നു, കാൎയ്യസാദ്ധ്യംവരുത്തുന്നു; ഇടവരുത്തുന്നു.

Effectible, *a.* സാധിക്കാകുന്ന, സാദ്ധ്യമുള്ള, ചെയ്യാകുന്ന.

Effective, *a.* സാദ്ധ്യംവരുത്തുതക്ക, കാൎയ്യസാദ്ധ്യമുള്ള, സഫലമാക്കുതക്ക; സത്വമുള്ള, ശക്തിയുള്ള, ബലമുള്ള, പ്രയൊജനമുള്ള.

Effectively, *ad.* സിദ്ധിയായി, സംസിദ്ധിയായി, ശക്തിയായി, കാൎയ്യമായി.

Effectless, *a.* ഫലമില്ലാത, സാദ്ധ്യമില്ലാത.

Effector, *s.* സാദ്ധ്യംവരുത്തുന്നവൻ.

Effects, *s. pl.* ഇളകുന്ന മുതൽകാൎയ്യങ്ങൾ.

Effectual, *a.* സാധിപ്പിക്കുന്ന, അനുകൂലമായുള്ള, പ്രയൊജനമുള്ള, ശക്തിയുള്ള, തക്കബലമുള്ള.

Effectually, *ad.* സിദ്ധിയായി, സഫലമായി; ശക്തിയായി, തീൎച്ചയായി.

*To* Effectuate, *v. a.* നിവൃത്തിവരുത്തുന്നു, സാദ്ധ്യംവരുത്തുന്നു.

Effeminacy, *s.* സ്ത്രീസ്വഭാവം, സ്ത്രീത്വം, സ്ത്രീവെഷം; സ്ത്രീബുദ്ധി; കാമവികാരം.

Effeminate, *a.* സ്ത്രീസ്വഭാവമുള്ള, സ്ത്രീബുദ്ധിയുള്ള, സ്ത്രീവെഷമുള്ള; കാമമുള്ള.

*To* Effeminate, *v. a.* സ്ത്രീസ്വഭാവംധരിപ്പിക്കുന്നു, സ്ത്രീവെഷംധരിപ്പിക്കുന്നു.

*To* Effeminate, *v. n.* സ്ത്രീബുദ്ധിധരിക്കുന്നു, മാൎദ്ദവബുദ്ധിയുണ്ടാകുന്നു.

*To* Effervesce, *v. n.* നുരയുന്നു, പൊങ്ങുന്നു; തികക്കുന്നു.
Effervescence, *s.* നുര, നുരച്ചിൽ, പൊങ്ങൽ; തികപ്പ.
Efficacious, *a.* സാദ്ധ്യംവരുത്തുന്ന, സിദ്ധിക്കുന്ന, വ്യാപാരശക്തിയുള്ള, ബലമുള്ള, ശക്തിയുള്ള, സഫലമുള്ള.
Efficaciously, *ad.* സഫലമായി, ശക്തിയായി, തീച്ചയായി.
Efficacy, *s.* വ്യാപാരശക്തി, ബലം, ശക്തി.
Efficiency, *s.* കാരണം; സാദ്ധ്യംവരുത്തുക; കാൎയ്യസാദ്ധ്യംവരുത്തുക; കാൎയ്യംനടത്തൽ, അവധെരണം; പ്രാപ്തി.
Efficient, *a.* സാദ്ധ്യംവരുത്തുന്ന, കാൎയ്യം നടത്തുന്ന, പ്രാപ്തിയുള്ള.
Effigy, *s.* പ്രതിക്രുതി, പ്രതിഛായ.
Efflorescence, *s.* പൂപ്പൂക്കുക, പൂക്കൽ.
Efflorescent, *a.* പൂപ്പൂക്കുന്ന.
Effluence, *s.* ഉറവയിൽനിന്ന ഊറിവരുന്നത, ഒഴുക്ക.
Effluvia, *s. pl.* ഒരു വസ്തുവിൽനിന്ന ഉണ്ടാകുന്ന ആവിമണം; വിടക്കമണം.
Efflux, *s.* ഒന്നിൽനിന്നുള്ള പുറപ്പാട, ഒഴുക്ക.
*To* Efflux, *v. n.* ഒന്നിൽനിന്ന പുറപ്പെടുന്നു, ഒഴുക്കുന്നു, ഊറിവരുന്നു.
Effort, *s.* പ്രയത്നം, വ്യവസായം, അദ്ധ്യവസായം, ശ്രമം, ഉത്സാഹം, വ്യാപാരം, ആയാസം.
*Making effort*, കുതൊത്സാഹം.
Effrontery, *s.* നിൎല്ലജ്ജ, ലജ്ജകെട; അഹങ്കാരം,
Effulgence, *s.* ശൊഭ, തെജസ്സ, പ്രകാശം, അംശു.
Effulgent, *a.* ശൊഭയുള്ള, പ്രകാശമുള്ള, അംശുവുള്ള.
*To* Effuse, *v. a.* ചിന്നുന്നു, ചൊരിയുന്നു, തൂകുന്നു; വാക്കുന്നു.
Effusion, *s.* ചിന്നൽ, ചൊരിച്ചിൽ, തൂകൽ; വാച്ച.
Egg, *s.* മുട്ട, അണ്ഡം.
Egotism, *s.* അഹംബുദ്ധി, അഹംഭാവം, അഹമഹമിക; ആത്മപ്രശംസ.
Egotist, *s.* അഹംബുദ്ധിക്കാരൻ, അഹംഭാവി, ആത്മപ്രശംസക്കാരൻ, അഹങ്കാരി.
*To* Egotize, *v. n.* അഹംഭാവംകാട്ടുന്നു.
Egregious, *a.* വിശെഷമായുള്ള; മഹാദുഷ്ട, മഹാ ചീത്ത.
Egregiously, *ad.* വിശെഷമായി; മഹാവഷളമായി.
Egress, *s.* പുറപ്പാട, നിൎഗ്ഗമനം.
Egression, *s.* പുറപ്പാട, നിൎഗ്ഗമനം.
*To* Ejaculate, *v. a.* എറിയുന്നു; ഉച്ചരിക്കുന്നു, ജപിക്കുന്നു.
Ejaculation, *s.* ഉച്ചരിച്ച ചെറിയ പ്രാൎത്ഥന, ഉച്ചരണം; എറ, എവ.
Ejaculatory, *a.* വെഗത്തിൽ ഉച്ചരിച്ച, പെട്ടന്നുള്ള.
*To* Eject, *v. a.* പുറത്താക്കുന്നു, പുറത്തകളയുന്നു; നീക്കുന്നു, തള്ളികളയുന്നു; വിലക്കുന്നു, മാറ്റുന്നു; സ്ഥാനഭ്രഷ്ടാക്കുന്നു.
Ejection, *s.* പുറത്താക്കുക; നീക്കികളയുക, തള്ളൽ, മാററം, സ്ഥാനഭ്രഷ്ടാക്കുക.
Ejectment, *s.* തള്ളികളയുന്ന എഴുത്ത, വിലക്കചീട്ട.
Eight, *a.* എട്ട, വ.
Eighth, *a.* എട്ടാം, എട്ടാമത്തെ.
Eighteen, *a.* പതിനെട്ട.
Eightfold, *a.* എട്ടിരട്ടി, എട്ടുമെനി, എണ്മടങ്ങ.
Eighthly, *ad.* എട്ടാമത.
Eightieth, *a.* എണ്പതാമത്തെ.
Eightscore, *a.* എണ്ണിരുപത.
Eighty, *a.* എണ്പത.
Either, *pron. distrib.* രണ്ടിലൊന്ന, ഒന്നുകിൽ.
Either, *conj.* എങ്കിലും.
*Either he or you*, അവനെങ്കിലും നീയെങ്കിലും.
*To* Eke, *v. a.* എററുന്നു, വൎദ്ധിപ്പിക്കുന്നു; കുറവുതീക്കുന്നു; നീളമാക്കുന്നു; നീട്ടുന്നു.
Elaborate, *a.* വ്യവസായത്തൊടും പ്രയാസത്തൊടും തീൎക്കപ്പെട്ട, വിശെഷപണിയുള്ള.
Elaborately, *ad.* അദ്ധ്വാനത്തൊടെ, ശരീരപ്രയാസത്തൊടെ, വളരെ അദ്ധ്യവസായത്തൊടെ, വിശെഷപണിയൊടെ.
*To* Elapse, *v. n.* കടന്നുപൊകുന്നു, (കാലം) കഴിഞ്ഞുപൊകുന്നു, പൊയ്പ്പൊകുന്നു.
Elastic, *a.* വഴങ്ങലുള്ള, വലിയുന്ന.
Elasticity, *s.* വഴങ്ങൽ, വലിച്ചിൽ.
Elate, *a.* പുളെക്കുന്ന, ആത്മപ്രശംസയുള്ള, ഉന്നതഭാവമുള്ള.
*To* Elate, *v. a.* പുളെപ്പിക്കുന്നു, പൊക്കുന്നു; ആത്മപ്രശംസയുണ്ടാക്കുന്നു; ഡംഭം നിരൂപിക്കുന്നു; ഉയൎത്തുന്നു.
Elation, *s.* വലിപ്പഭാവം, പുളെപ്പ, പൊങ്ങൽ.
Elbow, *s.* മുഴങ്കൈ, കയ്യുടെ മുട്ട; വളവ.
*To* Elbow, *v. a. & n.* കൈമുട്ടുകൊണ്ട തള്ളുന്നു; പുറത്തൊട്ട തള്ളുന്നു.
Elbowchair, *s.* കൈക്കസെര.
Elbowroom, *s.* ഇടുക്കമില്ലാത്ത വീട, ഇടുക്കമില്ലായ്മ, ഞെരുക്കമില്ലായ്മ.

Elder, *a.* മൂത്ത, മുമ്പിറന്ന, ജ്യെഷ്ഠമായുള്ള.
Elder, *s.* മൂത്തവൻ, മുമ്പൻ, മൂപ്പൻ, അഗ്രജൻ, ജ്യെഷ്ഠൻ.
Eldership, *s.* മൂപ്പ, ജ്യെഷ്ഠത.
Eldest, *a.* എല്ലാവരിലും മൂത്ത, ജ്യെഷ്ഠം.
*To* Elect, *v. a.* തെരിഞ്ഞെടുക്കുന്നു, തെരിഞ്ഞുകൊള്ളുന്നു, വെറുതിരിക്കുന്നു.
Elect, *a.* തെരിഞ്ഞെടുക്കപ്പെട്ട.
Election, *s.* തെരിഞ്ഞെടുപ്പ, വെറുതിരിവ.
Elective, *a.* തെരിഞ്ഞെടുപ്പാൻ അധികാരമുള്ള.
Elector, *s.* തെരിഞ്ഞെടുക്കുന്നവൻ.
Electricity, *s.* അഗ്നിയുണ്ടാക്കുന്ന വിദ്യ, അരക്കു കമ്പി മുതലായവ ഒന്നൊടൊന്ന ഉരയുന്നതിനാൽ അഗ്നിയുണ്ടാകുന്ന ഗുണം.
Electuary, *s.* ലെഹം.
Eleemosynary, *a.* ഭിക്ഷ എടുത്ത കഴിക്കുന്ന, ഭിക്ഷകഴിക്കുന്ന; ധൎമ്മമായി കൊടുക്കപ്പെട്ട.
Elegance, *s.* ചന്തം, ഭംഗി, ചാരുത്വം, വാസന, നാണയം.
Elegant, *a.* ചന്തമുള്ള, ഭംഗിയുള്ള, ചാരുത്വമുള്ള, വാസനയുള്ള, നാണയമുള്ള.
Elegantly, *ad.* ഭംഗിയായി, ചന്തമായി.
Elegy, *s.* ദുഃഖപ്പാട്ട; ഒരു ചെറിയ കവിത.
Element, *s.* ഒന്നിന്റെ മൂലം; ഒരു ഭൂതം, വാസന; കൂട്ട; ഒരൊ ഭാഷയുടെ അക്ഷരങ്ങൾ, വിദ്യാമൂലം, ആദ്യപാഠം.
Elemental, *a.* പഞ്ചഭൂതങ്ങളൊടു ചെൎന്ന; ആദ്യപാഠമായുള്ള.
Elementary, *a.* ആദ്യപാഠമായുള്ള, വിദ്യാമൂലമായുള്ള.
Elephant, *s.* ആന, ഗജം, കരി.
Elephantiasis, *s.* ആനക്കാൽ, പെരിങ്കാൽ.
Elephantine, *a.* ആനെക്കടുത്ത, ആനയൊടു ചെൎന്ന.
*To* Elevate, *v. a.* ഉയൎത്തുന്നു, പൊക്കുന്നു; ശ്രെഷ്ഠതപ്പെടുത്തുന്നു; മെലാക്കുന്നു; ഉന്നതപ്പെടുത്തുന്നു.
Elevate, *part. a.* ഉയൎത്തിയ, പൊക്കിയ.
Elevation, *s.* ഉയൎത്തുക, ഉയൎച്ച; ശ്രെഷ്ഠത; പൊക്കം, മെലാക്കം; ഉത്സവം; ഉന്നതി.
Eleven, *a.* പതിനൊന്ന, എകാദശം, ൰൧.
Eleventh, *a.* പതിനൊന്നാമത.
*To* Elicit, *v. a.* വെളിയിൽ വരുത്തുന്നു, പുറത്ത വരുത്തുന്നു, ചൊദിച്ചറിയുന്നു.
Elicit, *a.* വെളിയിലാക്കപ്പെട്ട.
Elicitation, *s.* വെളിയിൽ വരുത്തുക.
*To* Elide, *v. a.* ശകലിക്കുന്നു, തകൎത്തുകളയുന്നു.
Eligibility, *s.* തെരിഞ്ഞെടുക്കപ്പെടുവാനുള്ള യൊഗ്യത, യൊഗ്യത.
Eligible, *a.* തെരിഞ്ഞെടുക്കപ്പെടതക്ക, യൊഗ്യമായുള്ള.
Eligibleness, *s.* തെരിഞ്ഞുകൊള്ളപ്പെടുവാനുള്ള യൊഗ്യത.
Elision, *s.* ഛെദനം.
Elixir, *s.* ഇറക്കിയതൈലം, സത്ത.
Elk, *s.* മ്ലാവ.
Ell, *s.* ഒന്നെകാൽ ഗജം.
Ellipsis, *s.* ലൊപം, ലക്ഷണ.
Elliptic, Elliptical. } *a.* ലൊപമുള്ള.
Elocution, *s.* വാഗ്വൈഭവം, വാക്ചാതുൎയ്യം, ചാതുൎയ്യം.
Elogy, *s.* സ്തുതി, പുകഴ്ച, കൊണ്ടാട്ടം.
*To* Elongate, *v. a.* നീളമാക്കുന്നു, നീട്ടുന്നു; ദീൎഘമാക്കുന്നു.
*To* Elongate, *v. n.* നീളുന്നു, ദീൎഘമാകുന്നു.
Elongation, *s.* ദീൎഘത, നീട്ടം; നീളം.
*To* Elope, *v. a.* സ്ത്രീ പുരുഷനെ വിട്ടു ഒടിപ്പൊകുന്നു, സ്ത്രീ ഒടിപ്പൊയ്ക്കളയുന്നു.
Elopement, *s.* സ്ത്രീ പുരുഷനെ വിട്ടു തനിവഴിപൊകുക; കള്ളപ്പൊക്കു.
Eloquence, *s.* വാക്ചാതുൎയ്യം, വാക്പടുത്വം, വാചൊയുക്തി, വാങ്മയം.
Eloquent, *a.* വാക്ചാതുൎയ്യമുള്ള, വാഗ്വൈഭവമുള്ള, വാചാലതയുള്ള, വാഗ്സാമൎത്ഥ്യമുള്ള.
Else, *pron.* അല്ലാതെ, കൂടാതെ.
Else, *ad.* പിന്നെയും, ഇനിയും, അല്ലെങ്കിൽ, ഇല്ലെങ്കിൽ, അല്ലാഞ്ഞാൽ.
Elsewhere, *ad.* മറ്റെങ്ങാനും, മറ്റിടത്ത.
*To* Elucidate, *v. a.* തെളിയിക്കുന്നു, വിവരപ്പെടുത്തുന്നു, വ്യാഖ്യാനിക്കുന്നു.
Elucidation, *s.* തെളിച്ചിൽ, വിവരണം, വ്യാഖ്യാനം.
Elucidator, *s.* തെളിയിക്കുന്നവൻ, വ്യാഖ്യാനക്കാരൻ.
*To* Elude, *v. a.* ഉപായെന തപ്പിപൊകുന്നു, തന്ത്രം കൊണ്ടു ഒഴിച്ചുകളയുന്നു, തട്ടിക്കുന്നു, തറുതലപറയുന്നു.
Eludible, *a.* ഉപായമായി ഒഴിച്ചുകളയാകുന്ന.
Elusion, *s.* ഉപായമായുള്ള ഒഴിവ, തറുതല; തന്ത്രം.
Elusive, *a.* തറുതലയുള്ള, ഉപായമുള്ള, തട്ടിപ്പുള്ള.
Elusory, *a.* തറുതലയുള്ള, തട്ടിപ്പുള്ള, വഞ്ചനയുള്ള.
*To* Emaciate, *v. a. & n.* ശൊഷിപ്പിക്കുന്നു, മെലിയിക്കുന്നു; ശൊഷിക്കുന്നു, മെ

ലിയുന്നു; കൃശമാകുന്നു, കൃശമാകുന്നു.

Emaciation, *s.* ശൊഷിപ്പ, മെലിച്ചിൽ, മെലിവ, കൃശത.

Emaculation, *s.* കറനീക്കുക; കറകളയുക.

Emanant, *a.* ഒന്നിൽനിന്ന ഉണ്ടാകുന്ന, ഉറവയിൽനിന്ന പുറപ്പെടുന്ന, ഒഴുകുന്ന.

*To* Emanate, *v. n.* ഒന്നിൽനിന്ന ഉണ്ടാകുന്നു, ഒഴുകുന്നു, പുറപ്പെടുന്നു.

Emanation, *s.* ഒന്നിൽനിന്നുള്ള പുറപ്പാട.

*To* Emancipate, *v. a.* അടിമസ്ഥാനം വിടുവിക്കുന്നു, അടിമയിൽനിന്ന ഒഴിക്കുന്നു, വിമൊചിക്കുന്നു.

Emancipated, *part.* വിമൊചിതമായുള്ള, അടിമയിൽനിന്ന വിടുവിക്കപ്പെട്ട.

Emancipation, *s.* അടിമയിൽനിന്നുള്ള ഒഴിവ, അടിമവിടുതൽ; വിമൊചനം.

*To* Emasculate, *v. a.* വൃഷണം ഉടെക്കുന്നു; ബലഹീനതയാക്കുന്നു.

Emasculation, *s.* വൃഷണം ഉടെക്കുക, ഉട; ബലഹീനതയാക്കുക.

*To* Embale, *v. a.* കെട്ടായി കെട്ടുന്നു, വരിഞ്ഞുകെട്ടുന്നു.

*To* Embalm, *v. a.* സുഗന്ധവൎഗ്ഗങ്ങളെ ഇട്ട (ശവത്തെ) സൂക്ഷിച്ചവെക്കുന്നു.

*To* Embar, *v. a.* അടെക്കുന്നു, അടെച്ചുനിൎത്തുന്നു, തടുത്തുനിൎത്തുന്നു.

Embargo, *s.* ഉരുവിന പായകൊടുത്ത ഒട്ടുവാനുള്ള തടവ, കച്ചവടത്തിനുള്ള വിലക; തടങ്ങൽ.

*To* Embark, *v. a.* കപ്പലിൽ കയററുന്നു; ഉൾപെടുത്തുന്നു, ഏൎപ്പെടുത്തുന്നു.

*To* Embark, *v. n.* കപ്പലിൽ കരെറുന്നു; ഉൾപെടുന്നു, ഏൎപ്പെടുന്നു.

Embarkation, *s.* കപ്പലിൽ കയററുക; കപ്പലിൽ കരെറുക; ഏൎപ്പാട.

*To* Embarrass, *v. a.* കുഴക്കുന്നു, കുഴപ്പിക്കുന്നു, തിട്ടുക്കപ്പെടുത്തുന്നു, പരുങ്ങിക്കുന്നു, മടക്കുന്നു, തടന്തല്ലുന്നു, അന്ധാളിപ്പിക്കുന്നു, ഭ്രമിപ്പിക്കുന്നു, കുഴമറിക്കുന്നു; ബുദ്ധിമുട്ടിക്കുന്നു.

Embarrassment, *s.* കുഴപ്പം, തിട്ടുക്കം, തിട്ടുതിട്ടുക്കം, പരുങ്ങൽ, ശമ്മല, തടന്തല്ല, കുഴമറിച്ചിൽ; ദുഃഖം, ഞെരുക്കം, ബുദ്ധിമുട്ട.

Embassador, *s.* സ്ഥാനാപതി, വക്കീൽ, ദൂതൻ.

Embassage, } *s.* സ്ഥാനാപത്യം, ദൂത, ദൂ
Embassy, } ത്യം, ദൌത്യം.

Embattle, *v. a.* പടെക്ക അണിനിരത്തുന്നു.

*To* Embay, *v. a.* കുളിക്കുന്നു, നനെക്കുന്നു; കുടാകടലിൽ ആക്കിയിടുന്നു.

*To* Embellish, *v. a.* ശൃംഗാരിക്കുന്നു, അലങ്കരിക്കുന്നു, അണിയിക്കുന്നു, ഭംഗിവരുത്തുന്നു.

Embellishment, *s.* ശൃംഗാരം, അലങ്കൃതി; പരിഷ്കാരം; സംസ്കാരം; ഭംഗി, മൊടി.

Embers, *s. pl.* തീകെടാത്ത ചാരം, വെണ്ണീർ.

*To* Embezzle, *v. a.* വഞ്ചിച്ചെടുക്കുന്നു, അപഹരിക്കുന്നു; കൈകലാക്കുന്നു; വിശ്വാസപാതകം ചെയ്യുന്നു; സ്വാമിദ്രൊഹം ചെയ്യുന്നു; നാനാവിധമാക്കുന്നു.

Embezzlement, *s.* വഞ്ചിച്ചെടുക്കുക, അപഹരണം, വിശ്വാസപാതകം, ദ്രവ്യാപഹരണം, പററുപടി, മൊഷണം.

*To* Emblazon, *v. a.* ചിഹ്നങ്ങൾകൊണ്ട അലങ്കരിക്കുന്നു; മിനുസംവരുത്തുന്നു; ശൃംഗാരിക്കുന്നു; വൎണ്ണിക്കുന്നു, വൎണ്ണിച്ചുപറയുന്നു.

Emblem, *s.* അഴുത്തിപതിപ്പ; ഉപമാനം, സാദൃശ്യം, പ്രതിനിധി; മാതിരി; ചിഹ്നം, അടയാളം.

Emblematical, *a.* ഉപമാനമായുള്ള, പ്രതിനിധിയായുള്ള.

*To* Emboss, *v. a.* ചിത്രമായി മുഴെപ്പിച്ചുതീൎക്കുന്നു.

Embossment, *s.* മുഴെപ്പിച്ചുതീൎത്തചിത്രവെല.

*To* Embowel, *v. a.* കുടലുകളെ പുറത്തെക്ക എടുക്കുന്നു, കുടലില്ലാതാക്കുന്നു.

*To* Embrace, *v. a.* തഴുകുന്നു, കെട്ടിപ്പിടിക്കുന്നു, ആലിംഗനം ചെയ്യുന്നു, ആശ്ലെഷംചെയ്യുന്നു; അടക്കുന്നു, ഒതുക്കുന്നു, ഉൾപെടുത്തുന്നു.

*To* Embrace, *v. n.* തഴുകുന്നു, പിടിച്ചുപൂട്ടുന്നു; അടങ്ങുന്നു, അടങ്ങിയിരിക്കുന്നു, ഒതുങ്ങുന്നു, ഉൾപെടുന്നു; ഞെക്കുന്നു.

Embrace, *s.* തഴുകൽ, ആലിംഗനം, ആശ്ലെഷം; സംഘട്ടനം; പിടിച്ചുപൂട്ടൽ; അടക്കം, അടങ്ങൽ.

Embracement, *s.* ആലിംഗനം, ഗാഢാശ്ലെഷം; അങ്കപാലിക; അടങ്ങൽ.

Embrasure, *s.* ചുവരിലുള്ള പഴുത, വെടിപ്പഴുത.

*To* Embrocate, *v. a.* തിരുമ്മുന്നു, കിഴികുത്തുന്നു, അനുലെപനം ചെയ്യുന്നു.

Embrocation, *s.* തിരുമ്മൽ, കിഴികുത്തൽ, അനുലെപനം; ലെപം.

*To* Embroider, *v. a.* വിളിമ്പിൽ ചിത്രത്തയ്യൽ ചെയ്യുന്നു, ചിത്രം തൈക്കുന്നു.

Embroiderer, *s.* ചിത്രത്തയ്യൽകാരൻ.

Embroidery, *s.* ചിത്രത്തയ്യൽ.

*To* Embroil, *v. a.* താറുമാറാക്കുന്നു, കലഹിക്കുന്നു; പരുങ്ങിക്കുന്നു.

**Embryo**, *s.* ഗൎഭപിണ്ഡം, മുററാത്ത ഗൎഭപിണ്ഡം, ഗൎഭം: മുഴുവനാകാത്ത കാൎയ്യം.

**Emendable**, *a.* മാററം വരുത്തതക്ക, ഭെദംവരുത്താകുന്ന; തിരുത്താകുന്ന, നന്നാക്കാകുന്ന.

**Emendation**, *s.* തിരുത്തൽ, ഭെദംവരുത്തുക; നന്നാക്കുക; മൂലത്തിലുള്ള തിരുത്തൽ.

**Emendator**, *s.* തിരുത്തുന്നവൻ, നന്നാക്കുന്നവൻ; ഭെദംവരുത്തുന്നവൻ.

**Emerald**, *s.* മരതകക്കല്ല, മരതകപ്പച്ച, മഹാ നീലം.

*To* **Emerge**, *v. n.* വെള്ളത്തിൽനിന്ന പൊങ്ങിവരുന്നു, ഒന്നിൽനിന്ന ഉണ്ടാകുന്നു; വെളിയിൽ വരുന്നു, പുറപ്പെടുന്നു; പൊങ്ങുന്നു, കിളരുന്നു, കാണപ്പെടുന്നു.

**Emergence**, **Emergency**, *s.* കിളമ്പൽ, വെളിയിലുള്ള വരവ, പുറപ്പാട; കിളച്ചു; പെട്ടന്നുള്ള വിപത്ത; അവസരം; അത്യാവശ്യം, മഹാ മുട്ടു.

**Emergent**, *a.* കിളമ്പുന്ന, വെളിയിൽ വരുന്ന; പുറപ്പെടുന്ന; പെട്ടന്ന സംഭവിക്കുന്ന; യദൃച്ഛയായുള്ള; അത്യാവശ്യമുള്ള.

**Emersion**, *s.* മറഞ്ഞിരുന്ന നക്ഷത്രം പിന്നെയും കാണപ്പെടുന്നത.

**Emery**, *s.* ഇരിമ്പുപൊടി.

**Emetic**, *s.* ഛർദിപ്പാനുള്ള ഔഷധം.

**Emetie**, *a.* ഛൎദിയുണ്ടാക്കുന്ന.

**Emigrant**, *s.* സ്വദെശത്തെ വിട്ടു മറുദെശത്തെക്ക പാൎപ്പാൻ പൊകുന്നവൻ.

*To* **Emigrate**, *v. n.* ഒരു സ്ഥലത്തെ വിട്ടു മറുസ്ഥലത്ത പാൎപ്പാൻ പൊകുന്നു, കുടിപുറപ്പെട്ടുപൊകുന്നു.

**Emigration**, *s.* ഒരു സ്ഥലത്തെ വിട്ടു മറുസ്ഥലത്ത പാൎപ്പാൻ പൊകുക, കുടിപുറപ്പാട.

**Eminence**, *s.* ഉയൎച്ച, മെട, ഉയൎന്നസ്ഥലം; ഉന്നതി, ശ്രെഷ്ഠത, പ്രധാന്യത, പ്രബലത, വിശെഷത; സ്ഥാനപ്പെർ.

**Eminent**, *a.* ഉയരമുള്ള, ഉന്നതമായുള്ള, ശ്രെഷ്ഠമായുള്ള, പ്രധാനമായുള്ള; പ്രബലപ്പെട്ട.

**Eminently**, *ad.* വിശെഷമായി, ശ്രെഷ്ഠമായി, പ്രാബല്യമായി.

**Emissary**, *s.* ഒററുകാരൻ, ഉദാസ്ഥിതൻ.

**Emission**, *s.* പുറത്തൊട്ട തള്ളുക, ചാട്ടൽ, പഴുത.

*To* **Emit**, *v. a.* പുറത്ത തള്ളുന്നു, പുറത്ത വിടുന്നു, പുറപ്പെടുവിക്കുന്നു, ചാട്ടുന്നു.

**Emmet**, *s.* ഇറുമ്പ, പിപീലിക.

**Emollient**, *a.* മാൎദ്ദവം വരുത്തുന്ന.

**Emollients**, *s.* മാൎദ്ദവം വരുത്തുന്ന മരുന്ന, കുഴമ്പ.

**Emollition**, *s.* മൃദുത്വമാക്കുക.

**Emolument**, *s.* ആദായം, ലാഭം, പ്രയൊജനം, വരവ.

**Emotion**, *s.* മനശ്ചാഞ്ചലനം, മനൊവികാരം, ഇളക്കം.

*To* **Empale**, *v. a.* തറിനാട്ടുന്നു, തറിയിടുന്നു, അഴിയിടുന്നു; കഴുവെററുന്നു.

*To* **Empannel**, *v. a.* ആണയിട്ടു വിളിക്കുന്നു; വ്യവഹാരസ്ഥനെ വിളിപ്പിക്കുന്നു.

*To* **Empassion**, *v. a.* മനശ്ചാഞ്ചലനമുണ്ടാക്കുന്നു, രാഗാദികളെ ഇളക്കി തീൎക്കുന്നു.

**Emperess**, *s.* രാജരാജ്ഞി, മഹാരാജ്ഞി.

**Emperor**, *s.* രാജരാജൻ, മഹാ രാജൻ, ചക്രവൎത്തി.

**Emphasis**, *s.* വാക്കിന്റെ ഉറപ്പു, വാചകത്തിലുള്ള വെപ്പും എടുപ്പും, സ്വരഭെദം.

**Emphatic**, **Emphatical**, *a.* വാക്കുറപ്പുള്ള, വാചകശക്തിയുള്ള, വെളിച്ചപ്പെട്ടുള്ള, സ്വരഭെദമുള്ള.

**Empire**, *s.* മഹാ രാജാധികാരം; മഹാ രാജാവിന്റെ രാജ്യം; അധികാരം.

*To* **Employ**, *v. a.* വെലെക്കാക്കുന്നു, ദെഹണ്ഡിപ്പിക്കുന്നു; പ്രയൊഗിക്കുന്നു, പെരുമാറുന്നു; കൊള്ളിക്കുന്നു; ഉദ്യൊഗത്തിലാക്കുന്നു, ഏല്പിക്കുന്നു.

**Employ**, *s.* തൊഴിൽ, വെല, ഉദ്യൊഗം.

**Employable**, *a.* വെലെക്ക വെക്കാകുന്ന, പ്രയൊഗിക്കപ്പെടതക്ക, കൊള്ളിക്കതക്ക.

**Employer**, *s.* വെലെക്കാക്കുന്നവൻ, യജമാനൻ.

**Employment**, *s.* വെല, തൊഴിൽ, ഉദ്യൊഗം, കാൎയ്യം, വ്യാപാരം.

*To* **Empoison**, *v. a.* നഞ്ചിടുന്നു, നഞ്ചിട്ടുകൊല്ലുന്നു, വിഷം കൊടുക്കുന്നു.

**Emporium**, *s.* വൎത്തകസ്ഥലം, വ്യാപാരപട്ടണം.

*To* **Empoverish**, *v. a.* ദാരിദ്ര്യം വരുത്തുന്നു, അഗതിയാക്കുന്നു; തിപ്പടക്കുന്നു, ശൂന്യമാക്കുന്നു.

*To* **Empower**, *v. a.* അധികാരം കൊടുക്കുന്നു, ക്ഷമതപ്പെടുത്തുന്നു; പ്രാപ്തിവരുത്തുന്നു.

**Empress**, *s.* രാജരാജന്റെ ഭാൎയ്യ, മഹാരാജ്ഞി.

**Emprise**, *s.* ആപല്കരമായുള്ള പ്രയത്നം, അപകടപ്രവൃത്തി.

**Emptier**, *s.* ഒഴിക്കുന്നവൻ, വ്യൎത്ഥമാക്കുന്നവൻ.

**Emptiness**, *s.* വെറുമ, ശൂന്യം, വ്യൎത്ഥത, ഒഴിവ.

**Emption**, *s.* കൊൾ, ക്രയം.

**Empty**, *a.* വെറും, വെറ്റമയുള്ള, ഒഴിഞ്ഞ, ഒഴിയപ്പെട്ട, വ്യൎത്ഥമായുള്ള, ശൂന്യമുള്ള;

തൃപ്തിയാകാത്ത; ശൂന്യബുദ്ധിയുള്ള.

*To* **Empty**, *v. a.* ഒഴിക്കുന്നു, വെറുതെ ആക്കുന്നു; വ്യൎത്ഥമാക്കുന്നു, ശൂന്യമാക്കുന്നു.

**Empyreal**, *a.* പരമണ്ഡലത്തൊട ചെൎന്ന.

*To* **Emulate**, *v. a.* സ്പൎദ്ധയുണ്ടാക്കുന്നു, മത്സരിക്കുന്നു, പിണക്കുന്നു.

**Emulation**, *s.* സ്പൎദ്ധ, മത്സരം, പിണക്കം.

**Emulative**, *a.* സ്പൎദ്ധയുള്ള, മത്സരമുള്ള, പിണക്കമുള്ള.

**Emulator**, *s.* സ്പൎദ്ധക്കാരൻ, മത്സരക്കാരൻ.

**Emulous**, *a.* സ്പൎദ്ധയുള്ള, മത്സരമുള്ള.

**Emulsion**, *s.* കുഴമ്പ.

*To* **Enable**, *v. a.* പ്രാപ്തിവരുത്തുന്നു, അധികാരം കൊടുക്കുന്നു.

*To* **Enact**, *v. a.* നടത്തുന്നു, നടപ്പാക്കുന്നു; കല്പിക്കുന്നു, സ്ഥാപിക്കുന്നു; ചട്ടം കെട്ടുന്നു; ഉണ്ടാക്കുന്നു; നടനം ചെയ്യുന്നു.

**Enactment**, *s.* നടത്തൽ; കല്പന, ചട്ടം; സാമാന്യശാസനം.

**Enactor**, *s.* നടത്തുന്നവൻ, നിശ്ചയിക്കുന്നവൻ; ചെയ്യുന്നവൻ.

*To* **Enamel**, *v. a.* അഴുത്തിപതിക്കുന്നു; വിചിത്രമായുണ്ടാക്കുന്നു.

**Enamel**, *s.* അഴുത്തിപതിച്ചിൽ, വിചിത്രപ്പണി, മിനുസം; അഴുത്തിപതിച്ച സാധനം.

**Enameller**, *s.* വിചിത്രപ്പണിക്കാരൻ.

*To* **Enamour**, *v. a.* കാമിപ്പിക്കുന്നു; ലാളിപ്പിക്കുന്നു; മൊഹിപ്പിക്കുന്നു.

**Enarration**, *s.* വിവരണം, വ്യാഖ്യാനം.

*To* **Encage**, *v. a.* കൂട്ടിലാക്കുന്നു.

*To* **Encamp**, *v. a. & n.* കൂടാരം അടിച്ചു പാൎക്കുന്നു; പാളയം ഇറങ്ങുന്നു, പാളയം ഇടുന്നു.

**Encampment**, *s.* പാളയമിറങ്ങുക; പാളയം, കൂടാരവരികൾ.

*To* **Enchafe**, *v. a.* കൊപിപ്പിക്കുന്നു, ക്രൊധിപ്പിക്കുന്നു.

*To* **Enchain**, *v. a.* ചങ്ങലയിടുന്നു; ബന്ധിക്കുന്നു.

*To* **Enchant**, *v. a.* സ്തംഭനത്താൽ മയക്കുന്നു; മൊഹിപ്പിക്കുന്നു, ആഭിചാരം ചെയ്യുന്നു, കൂടപത്രം ചെയ്യുന്നു; വശീകരിക്കുന്നു.

**Enchanter**, *s.* സ്തംഭനവിദ്യക്കാരൻ, ആഭിചാരക്കാരൻ; വശീകരക്കാരൻ, മായാവി.

**Enchantment**, *s.* സ്തംഭനം, ആഭിചാരം; വശ്യപ്രയൊഗം, മൊഹനം, വശീകരം; മൊടിവിദ്യ, കൂടപത്രം; കൊണ്ടി.

**Enchantress**, *s.* ആഭിചാരക്കാരി, ഇന്ദ്രജാലിക.

*To* **Enchase**, *v. a.* പൊന്നിലുംമറ്റും പതിക്കുന്നു; ശൃംഗാരിക്കുന്നു.

*To* **Encircle**, *v. a.* വളയുന്നു, വളഞ്ഞുകൊള്ളുന്നു, ചുഴുന്നു, ചുറ്റുന്നു; വട്ടത്തിൽ വളയുന്നു.

**Encirclet**, *s.* വലയം, മൊതിരം, വട്ടം.

*To* **Enclose**, *v. a.* വെലി വളച്ചുകെട്ടുന്നു; വട്ടത്തിൽ വളയുന്നു; ആവെഷ്ടനം ചെയ്യുന്നു; പൊതിയുന്നു.

**Enclosure**, *s.* വെലികെട്ട, വെലി, പ്രാകാരം, പ്രാവൃതി; വാട; വെലിയിൽ ഉൾപെട്ടസ്ഥലം; ഉൾപെട്ടസാധനം.

**Encomiast**, *s.* മംഗലപാഠകൻ, സ്തുതിപ്പവൻ.

**Encomium**, *s.* മംഗലവാക്ക, സ്തുതി, പ്രശംസ; പുകഴ്ച.

*To* **Encompass**, *v. a.* ആവെഷ്ടിക്കുന്നു, വളഞ്ഞുകൊള്ളുന്നു; ചുറ്റുംനടക്കുന്നു, പ്രദക്ഷിണം ചെയ്യുന്നു.

**Encore**, *ad.* പിന്നെയും, വീണ്ടും, ഇനി ഒരിക്കൽ.

**Encounter**, *s.* യുദ്ധത്തിൽ എതിരിടൽ, ശണ്ഠ, പൊർ; എതിരെല്പ: സംഘട്ടനം; നെരിടൽ.

**Encounter**, *v. a. & n.* യുദ്ധത്തിൽ എതിരിടുന്നു, ശണ്ഠയിടുന്നു, എതിരിടുന്നു; നെരിടുന്നു; എതിരെല്ക്കുന്നു; മുഖാമുഖമായി എതിൎക്കുന്നു, സന്ധിക്കുന്നു, സംഘടിക്കുന്നു.

**Encounterer**, *s.* എതിരാളി, പ്രതിയൊധി, ശത്രു.

**Encountering**, *s.* സമ്മുഖം, സംഘട്ടനം.

*To* **Encourage**, *v. a.* ധൈൎയ്യപ്പെടുത്തുന്നു, ഉത്സാഹിപ്പിക്കുന്നു, ഉറപ്പിക്കുന്നു; താങ്ങുന്നു, ആദരിക്കുന്നു.

**Encouragement**, *s.* ധൈൎയ്യപ്പെടുത്തുക, മനൊധൈൎയ്യം, ഉറപ്പ; താങ്ങൽ, ആദരം; സഹായം.

**Encourager**, *s.* ധൈൎയ്യപ്പെടുത്തുന്നവൻ, ആദരിക്കുന്നവൻ, സഹായി.

*To* **Encroach**, *v. a.* ആക്രമിക്കുന്നു, അപഹരിക്കുന്നു, കള്ളന്ത്രാണമായി കടന്ന എടുക്കുന്നു; കൈക്കലാക്കുന്നു.

**Encroacher**, *s.* ആക്രമിക്കുന്നവൻ, ആക്രമി.

**Encroachment**, *s.* ആക്രമം, കള്ളന്ത്രാണമായി കടന്നെടുക്കുക, കൈക്കലാക്കുക, അപഹാരം.

*To* **Encumber**, *v. a.* ഭാരം ചുമത്തുന്നു; വിഘ്നംവരുത്തുന്നു, തടുക്കുന്നു, തടയിടുന്നു; മിനക്കെടുത്തുന്നു; കടംചുമത്തുന്നു.

**Encumbrance**, *s.* ഭാരം, വിഘ്നം, തടങ്ങൽ, പലജൊലി; വലച്ചിൽ; അവകാശത്തിന്മെൽ കൊണ്ട കടം, മിനക്കെട.

Encyclical, *a.* പലെടത്തെക്ക കൊടുത്ത യച്ച (എഴുത്ത.)
Encyclopedia, *s.* ശാസ്ത്രവലയം.
End, *s.* അവസാനം; നിവൃത്തി, അററം; കലാശം, സമാപ്തി; തീൎച്ച; മരണം; നാശം; അന്തം; അതിര, താല്പൎയ്യം, ഭാവം, സാദ്ധ്യം.
*To* End, *v. a.* അവസാനിപ്പിക്കുന്നു, നിവൃത്തിയാക്കുന്നു, കലാശിക്കുന്നു, സമാപ്തിവരുത്തുന്നു; തീൎച്ചവരുത്തുന്നു; കൊല്ലുന്നു.
*To* End, *v. n.* അവസാനിക്കുന്നു, നിവൃത്തിയാകുന്നു; തീരുന്നു; അന്തമാകുന്നു.
*To* Endamage, *v. a.* നഷ്ടപ്പെടുത്തുന്നു, ചെതംവരുത്തുന്നു.
*To* Endanger, *v. a.* അപകടപ്പെടുത്തുന്നു; ആപത്തിന ഹെതുവാക്കുന്നു.
*To* Endear, *v. a.* പ്രിയപ്പെടുത്തുന്നു, പ്രിയമാക്കുന്നു; സ്നെഹമാക്കുന്നു, ലാലിപ്പിക്കുന്നു.
Endearment, *s.* പ്രിയമാക്കുക, പ്രീതി, സ്നെഹം, പ്രെമം.
Endeavour, *s.* ശ്രമം, പ്രയത്നം, ഉദ്യൊഗം, ഉത്സാഹം, പ്രയാസം, താല്പൎയ്യം.
*To* Endeavour, *v. n.* ശ്രമിക്കുന്നു, ഉത്സാഹിക്കുന്നു, ഉദ്യൊഗിക്കുന്നു, പ്രയത്നംചെയ്യുന്നു, പ്രയാസപ്പെടുന്നു, താല്പൎയ്യപ്പെടുന്നു.
*To* Endeavour, *v. a.* പരീക്ഷിക്കുന്നു, ചെയ്വാൻ നൊക്കുന്നു.
Endeavourer, *s.* ശ്രമകാരൻ, ഉത്സാഹി, ഉദ്യൊഗി, പ്രയാസപ്പെടുന്നവൻ.
Endemic, Endemical, } *a.* നാട്ടിനടുത്ത, ദെശത്തിന പ്രത്യെകമുള്ള (ദീനം.)
*To* Endict, *To* Endite, } *v. a.* കുററംചുമത്തുന്നു, ഒരുത്തന്റെ പെരിൽ അന്യായം എഴുതിബൊധിപ്പിക്കുന്നു; വാചകംചൊല്ലികൊടുക്കുന്നു; എഴുതിയുണ്ടാക്കുന്നു.
Endictment, Enditement, } *s.* കുററം ചുമത്തൽ, അന്യായപ്രകാരമുള്ള എഴുത്ത, സങ്കടവയ്യൊല.
Endless, *a.* അവസാനമില്ലാത്ത, അന്തമില്ലാത്ത, അനന്തമായുള്ള, തീവ്രമായുള്ള, നിത്യമായുള്ള, ഇടവിടാതുള്ള, തീരാത്ത.
Endlessly, *ad.* ഇടവിടാതെ, അവസാനം കൂടാതെ, നിത്യവും.
Endlessness, *s.* അനന്തം, അനവസാനം; കാലാവസാനമില്ലായ്മ.
Endlong, *ad.* നെരെ, ചൊവ്വെ, നെടുന്നനെ.
Endmost, *a.* എല്ലാററിലും ഒടുക്കത്തെ, അങ്ങെയററത്തെ, മഹാ ദൂരത്തെ.
*To* Endorse, *v. a.* ഒരു കടലാസിന്റെ പുറത്ത എഴുതുന്നു, പുറത്ത എഴുതുന്നു: ഉണ്ടികകടലാസിന്റെ പുറത്ത കയ്യൊപ്പിടുന്നു.
Endorsement, *s.* കടലാസിന്റെ പുറത്തുള്ള എഴുത്ത, കയ്യൊപ്പ.
*To* Endow, *v. a.* സ്ത്രീധനംകൊടുക്കുന്നു; ചിലവകഴിക്കെണ്ടുന്നതിന ദാനം ചെയ്യുന്നു; വരംകൊടുക്കുന്നു.
Endowment, *s.* കൊടുത്ത സമ്പത്ത; സംവൃത്തി; സ്ത്രീധനം; സ്വഭാവ വിശിഷ്ടത, സഹജഗുണങ്ങൾ.
*To* Endue, *v. a.* വരംകൊടുക്കുന്നു, നൽകുന്നു; അനുഗ്രഹിക്കുന്നു.
Endurance, *s.* സ്ഥിരത; നിലനില്പ; ഒരംട; തിതിക്ഷ, സഹനം; പൊറുതി; ക്ഷമ.
*To* Endure, *v. a.* സഹിക്കുന്നു, പൊറുക്കുന്നു; വഹിക്കുന്നു; അനുഭവിക്കുന്നു; ക്ഷമിക്കുന്നു.
*To* Endure, *v. n.* സ്ഥിരപ്പെടുന്നു, നിലനില്ക്കുന്നു, ഒരംടനില്ക്കുന്നു; സഹിക്കുന്നു.
Endurer, *s.* സഹിക്കുന്നവൻ, പൊറുക്കുന്നവൻ; ക്ഷമിക്കുന്നവൻ; വഹിക്കുന്നവൻ.
Endwise, *ad.* നിവിൎന്നിട്ട, നാട്ടിട്ട.
Enemy, *s.* ശത്രു, വൈരി, രിപു, ദ്വെഷമന്നൻ, ദ്വെഷി.
Energetic, *a.* അതിബലമുള്ള, അതിശക്തിയുള്ള, പരാക്രമമുള്ള, പ്രണിധാനമുള്ള, അതിപ്രയത്നമുള്ള; പ്രാപ്തിയുള്ള.
Energetically, *ad.* ബലമായി, അതിപ്രയത്നമായി
Energy, *s.* അതിബലം, ശക്തി, സത്വം, പരാക്രമം, അതിപ്രയത്നം, പ്രണിധാനം; മഹാത്മ്യം, മഹൊത്സാഹം, അഭിയൊഗം, പ്രാപ്തി.
*To* Enervate, *v. a.* ക്ഷീണിപ്പിക്കുന്നു, ബലഹീനമാക്കുന്നു.
Enervation, *s.* ക്ഷീണിപ്പിക്കുക, ക്ഷീണം, ബലഹീനത.
*To* Enerve, *v. a.* ക്ഷീണിപ്പിക്കുന്നു, ബലമില്ലാതാക്കുന്നു; അധൈൎയ്യപ്പെടുത്തുന്നു; അടക്കുന്നു.
*To* Enfeeble, *v. a.* ക്ഷീണിപ്പിക്കുന്നു, തളൎച്ചവരുത്തുന്നു.
*To* Enfeoff, *v. a.* സ്ഥാനമാനമെങ്കിലും, അവകാശമെങ്കിലും കൊടുക്കുന്നു.
Enfilade, *s.* ഇടവഴി, ഇടുക്കുവഴി, മുടുക്ക.
*To* Enforce, *v. a.* ബലപ്പെടുത്തുന്നു; നടത്തിക്കുന്നു, നിൎബന്ധിക്കുന്നു, ഹെമിക്കുന്നു, ശാസിക്കുന്നു; ബലബന്ധം ചെയ്യുന്നു; ഞെരുക്കുന്നു.
Enforcement, *s.* നിൎബന്ധം, ബലബന്ധം;

നടത്തൽ; ശാസനം, ഹേമം, ഞെരുക്കം; സാഹസം.

**Enforcer**, *s.* നിബന്ധിക്കുന്നവൻ, ഞെരുക്കം ചെയ്യുന്നവൻ; ശാസിക്കുന്നവൻ.

*To* **Enfranchise**, *v. a.* നഗരാവകാശം കൊടുക്കുന്നു; അടിമയിൽനിന്ന വിടുവിക്കുന്നു, കാവലിൽനിന്ന വിടുവിക്കുന്നു.

**Enfranchisement**, *s.* നഗരാവകാശം കൊടുക്കുക; ബന്ധമോചനം.

*To* **Engage**, *v. a.* വാക്കകൊടുക്കുന്നു; ഏല്പ്പിക്കുന്നു; പ്രവെശിപ്പിക്കുന്നു; എതിക്കുന്നു; പക്ഷത്തിലാക്കുന്നു; ഉടമ്പടി ചെയ്യുന്നു; എല്പിക്കുന്നു; ശ്രദ്ധവരുത്തുന്നു; വെലെക്കാക്കുന്നു; കാൎയ്യത്തിൽ ഉൾപ്പെടുത്തുന്നു; യുദ്ധം ചെയ്യുന്നു.

*To* **Engage**, *v. n.* ശണ്ഠയിടുന്നു, എല്പ്പെടുന്നു; കാൎയ്യത്തിൽ ഉൾപ്പെടുന്നു; പക്ഷത്തിൽ കൂടുന്നു, പറഞ്ഞുബൊധിക്കുന്നു, ചുമതലപ്പെടുന്നു.

**Engagement**, *s.* വാഗ്ദത്തം, ഏല്പ്പാട, ഉത്തരവാദം; ഉടമ്പടി; പ്രതിജ്ഞ; പക്ഷം, ശ്രദ്ധ; തൊഴിൽ, വെല; യുദ്ധം, പൊർ; കാൎയ്യം; ചുമതല.

*To* **Engender**, *v. a.* ജനിപ്പിക്കുന്നു, ഉത്ഭവിപ്പിക്കുന്നു, ഉൽപാദിപ്പിക്കുന്നു; ഉണ്ടാക്കുന്നു, ഉദ്യൊഗിപ്പിക്കുന്നു; പുറപ്പെടുവിക്കുന്നു.

*To* **Engender**, *v. n.* ജനിക്കുന്നു, ഉത്ഭവിക്കുന്നു, ഉണ്ടാകുന്നു, ഉൽപാദിക്കുന്നു.

**Engine**, *s.* യന്ത്രം, സൂത്രം; സൂത്രപ്പണി; യന്ത്രപ്പണി, കാൎയ്യസ്ഥൻ.

**Engineer**, *s.* യന്ത്രങ്ങളെ നടത്തിക്കുന്നവൻ, കൊട്ട മുതലായവയെ കെട്ടിക്കുന്നവൻ, പീരങ്കികളെ നടത്തിക്കുന്നവൻ; യന്ത്രികൻ, യന്ത്രപ്പണിക്കാരൻ, സൂത്രപ്പണിക്കാരൻ.

**Enginery**, *s.* യന്ത്രപ്പണി, സൂത്രപ്പണി.

*To* **Engird**, *v. a.* ചൂഴുന്നു, ചുറ്റുന്നു, വളയുന്നു.

**English**, *a.* ഇങ്ക്ലീഷ, ഇങ്ക്ലീഷദെശത്തിന സംബന്ധമായുള്ള.

*To* **Englut**, *v. a.* വിഴുങ്ങികളയുന്നു, തിന്നൊടുക്കുന്നു.

*To* **Engorge**, *v. a.* വിഴുങ്ങുന്നു, തിന്നുകളയുന്നു, ഭക്ഷിച്ചുകളയുന്നു.

*To* **Engrain**, *v.a.* കടുപ്പമായി ചായംമുക്കുന്നു.

*To* **Engrapple**, *v. n.* മല്പിടിക്കുന്നു, തമ്മിൽ വാദിക്കുന്നു; തമ്മിൽ കെട്ടിപ്പിടിക്കുന്നു.

*To* **Engrasp**, *v. a.* കൈകൊണ്ട പിടിക്കുന്നു, കയ്യിൽ മുറുകിപിടിക്കുന്നു.

*To* **Engrave**, *v. a.* ചിത്രംകൊത്തുന്നു, കൊത്തുപണിചെയ്യുന്നു, കൊത്തുന്നു: കല്ലറയിൽ അടക്കുന്നു, കുഴിച്ചിടുന്നു.

**Engraver**, *s.* ചിത്രപ്പണിക്കാരൻ, കൊത്തുപണിക്കാരൻ.

**Engraving**, *s.* കൊത്ത, കൊത്തുപണി, ചിത്രപ്പണി, ചിത്രവെല.

*To* **Engross**, *v. a.* ആസകലവും പിടിക്കുന്നു; അടക്കംപിടിക്കുന്നു; താൻ എകനായി വ്യാപാരം ചെയ്വാൻ ചരക്കെല്ലാം മെടിക്കുന്നു; വലിയ അക്ഷരങ്ങളായിട്ടെഴുതുന്നു; തടിപ്പിക്കുന്നു, വൎണ്ണിപ്പിക്കുന്നു.

**Engrosser**, *s.* താൻ എകനായി വ്യാപാരം ചെയ്വാൻ ചരക്കെല്ലാം മെടിക്കുന്നവൻ, ആസകലവും പിടിക്കുന്നവൻ.

**Engrossment**, *s.* ആസകലവും പിടിക്കുക; അമിത സമ്പാദ്യം.

*To* **Enhance**, *v. a.* ഉയൎത്തുന്നു, വില ഉയൎത്തുന്നു; മാനമെറ്റുന്നു; അധികമാക്കുന്നു.

**Enhancement**, *s.* വിലയുയൎത്തൽ; അധികത്വം.

**Enigma**, *s.* വിടുകഥ, പ്രവല്ഹിക, പ്രഹെളിക, കടങ്കഥ; വ്യാമൊഹനവാക്ക, മറപൊരുൾ.

**Enigmatical**, *a.* വിടുകഥയുള്ള, കടങ്കഥയുള്ള, മറവായുള്ള, ഗൂഢാൎത്ഥമുള്ള, സംശയാൎത്ഥമുള്ള.

**Enigmatist**, *s.* വിടുകഥ പറയുന്നവൻ.

*To* **Enjoin**, *v. a.* കല്പിക്കുന്നു, പറയുന്നു, നിൎദ്ദെശിക്കുന്നു.

**Enjoinment**, *s.* കല്പന, നിൎദ്ദെശം.

*To* **Enjoy**, *v. a. & n.* അനുഭവിക്കുന്നു, ഉപഭൊഗിക്കുന്നു; സുഖാനുഭവപ്പെടുന്നു; ഉല്ലാസിപ്പിക്കുന്നു, ഉല്ലാസിക്കുന്നു.

**Enjoyment**, *s.* അനുഭവം, ഉപഭൊഗം; സുഖാനുഭവം, സുഖം, ഭാഗ്യം; ഫലം.

*To* **Enkindle**, *v. a.* കത്തിക്കുന്നു, ജ്വലിപ്പിക്കുന്നു, എരിക്കുന്നു; കൊപിപ്പിക്കുന്നു; ഉത്സാഹിപ്പിക്കുന്നു.

*To* **Enlarge**, *v. a. & n.* വലിയതാക്കുന്നു; വൃദ്ധിയാക്കുന്നു; വിസ്താരംവരുത്തുന്നു, വിസ്താരമാകുന്നു; വിസ്തരിക്കുന്നു, വിസ്തരിച്ചപറയുന്നു; വൎദ്ധിപ്പിക്കുന്നു, വൎദ്ധിക്കുന്നു; പാറാവിൽനിന്ന വിടുന്നു.

**Enlargement**, *s.* വൃദ്ധി, വൎദ്ധനം; വിസ്താരം, വിസ്തരിച്ചുപറയുക, വിസ്താരമുള്ള പ്രസംഗം; മറിപ്പിൽനിന്ന വിടുക.

**Enlarger**, *s.* വിസ്താരക്കാരൻ.

*To* **Enlighten**, *v. a.* വെളിച്ചമാക്കുന്നു, പ്രകാശിപ്പിക്കുന്നു, ശൊഭിപ്പിക്കുന്നു, വെളിച്ചംവരുത്തുന്നു; ഉപദെശിക്കുന്നു; അറിയിക്കുന്നു; കാഴ്ചയുണ്ടാക്കുന്നു.

**Eulightener**, *s.* വെളിച്ചമാക്കുന്നവൻ, ഉപദെശിക്കുന്നവൻ.

*To* Enlist, *v. a. & n.* ഭടസെവ എല്ക്കുന്നു, പട്ടാളത്തിൽ ചെരുന്നു, ആയുധസെവയിലുൾപെടുന്നു.

*To* Enliven, *v. a.* ജീവിപ്പിക്കുന്നു, ഉണൎച്ചയുണ്ടാക്കുന്നു; ഉത്സാഹിപ്പിക്കുന്നു, ദൃഢപ്പെടുത്തുന്നു; ഉല്ലാസപ്പെടുത്തുന്നു, മുഖപ്രസാദംവരുത്തുന്നു, ചൊടിപ്പിക്കുന്നു.

Enlivener, *s.* ഉണൎച്ചയുണ്ടാക്കുന്നവൻ, ദൃഢപ്പെടുത്തുന്നത.

Enmity, *s.* ദ്വെഷം, പക, വൈരം, വിരൊധം.

*To* Ennoble, *v. a.* ശ്ലാഘ്യതപ്പെടുത്തുന്നു; സല്കുലമാക്കുന്നു; പ്രധാനമാക്കുന്നു, ശ്രെഷ്ഠതപ്പെടുത്തുന്നു, സ്ഥാനമാനംകൊടുക്കുന്നു; സല്കീൎത്തിപ്പെടുത്തുന്നു.

Ennoblement, *s.* ശ്ലാഘ്യത, ശ്രെഷ്ഠത.

Enormity, *s.* അക്രമം, അന്ന്യായം; മഹാപാതകം; അതിദുഷ്ടത, അഘൊരത.

Enormous, *a.* അക്രമമുള്ള, അന്ന്യായമുള്ള; മഹാപാതകമായുള്ള, അഘൊരമായുള്ള, മഹാ വലിയ.

Enough, *a.* മതിയായുള്ള, കൃതമായുള്ള, തൃപ്തിയുള്ള, വെണ്ടുന്ന.

Enough, *s.* തൃപ്തി, വെണ്ടുന്നത.

Enough, *ad.* മതി, കൃതം, വെണ്ടുവൊളം, വെണ്ടുംവണ്ണം.

*To* Enrage, *v. a.* കൊപിപ്പിക്കുന്നു, ക്രൊധപ്പെടുത്തുന്നു, രൊഷിപ്പിക്കുന്നു, മദിപ്പിക്കുന്നു.

*To* Enrapture, *v. a.* പരവശപ്പെടുത്തുന്നു, അതിസന്തൊഷംവരുത്തുന്നു, ആനന്ദിപ്പിക്കുന്നു.

*To* Enravish, *v. a.* പരവശപ്പെടുത്തുന്നു, അത്യാമൊദംവരുത്തുന്നു.

Enravishment, *s.* പരവശത, ആനന്ദവിവശത, അത്യാമൊദം.

*To* Enrich, *v. a.* സമ്പൽകരിക്കുന്നു, സമ്പത്തുണ്ടാക്കുന്നു; പുഷ്ടിയാക്കുന്നു; സമൃദ്ധിയാക്കുന്നു; കൂട്ടിവെക്കുന്നു.

Enrichment, *s.* സമ്പൽസമൃദ്ധി, ധനവൃദ്ധി, ധനവൎദ്ധന; സമൃദ്ധി.

*To* Enrobe, *v. a.* ഉടുപ്പിക്കുന്നു, വസ്ത്രം ധരിപ്പിക്കുന്നു.

*To* Enrol, *v. a.* പെർചാൎത്തുന്നു, പെർവഴിപതിക്കുന്നു; പുസ്തകത്തിൽ പതിക്കുന്നു; ചുരുട്ടുന്നു.

Enroller, *s.* പെർ ചാൎത്തുന്നവൻ.

Enrolment, *s.* പെർ ചാൎത്ത, പെർവഴി പതിവ, പതിച്ചിൽ.

*To* Enroot, *v. a.* വെരൂന്നിക്കുന്നു, കുഴിച്ചുവെക്കുന്നു.

Ensample, *s.* മാതിരി, ഉദാഹരണം, ദൃഷ്ടാന്തം, നടപ്പുരീതി.

*To* Ensconce, *v. a.* കൊട്ടകൊണ്ട എന്നപൊലെ മറെക്കുന്നു; രക്ഷിക്കുന്നു.

*To* Enseam, *v. a.* കൂട്ടിമടക്കിതൈക്കുന്നു.

*To* Enshield, *v. a.* പരിചയാൽ മറെക്കുന്നു, തടുക്കുന്നു.

*To* Enshrine, *v. a.* പെട്ടിയിൽ വെച്ച സൂക്ഷിക്കുന്നു.

Ensign, *s.* കൊടി, കൊടിക്കൂറ, വിരുത; അടയാളം; കൊടിക്കാരൻ.

Ensignbearer, *s.* കൊടി പിടിപ്പവൻ.

Ensigncy, *s.* കൊടിക്കാരന്റെ സ്ഥാനം.

*To* Enslave, *v. a.* അടിമപ്പെടുത്തുന്നു.

Enslavement, *s.* അടിമസ്ഥാനം, അടിമ, അടിമവെല.

Enslaver, *s.* അടിമപ്പെടുത്തുന്നവൻ.

*To* Ensnare, *v. a.* കുടുക്കുന്നു, കുടുക്കിലാക്കുന്നു, കണിയിൽ അകപ്പെടുത്തുന്നു.

*To* Ensue, *v. a. & n.* പിന്തുടരുന്നു, തുടരുന്നു, പിൻചെല്ലുന്നു, പിൻവരുന്നു, മെലാൽ സംഭവിക്കുന്നു.

Ensurance, *s.* ചെതത്തിനുള്ള ഉത്തരവാദം; രക്ഷാഭൊഗം; ഭദ്രം.

Ensurancer, *s.* നഷ്ടത്തിന ഉത്തരവാദം ചെയ്യുന്നവൻ.

*To* Ensure, *v. a.* ഭദ്രപ്പെടുത്തുന്നു, ഉറപ്പിക്കുന്നു, തിട്ടംവരുത്തുന്നു; നഷ്ടത്തിന ഉത്തരവാദം ചെയ്യുമെന്ന എല്ക്കുന്നു; രക്ഷാഭൊഗം കൊടുക്കുന്നു.

Ensurer, *s.* നഷ്ടത്തിന ഉത്തരവാദം ചെയ്യുമെന്ന ഉടമ്പടിചെയ്യിക്കുന്നവൻ.

Entail, *s.* അനന്തരമുറപ്രകാരം സ്ഥിരമാക്കപ്പെട്ട അവകാശം; അവകാശത്തിന ഇന്നവർ അവകാശികളെന്ന സ്ഥിരമാക്കപ്പെട്ടത.

*To* Entail, *v. a.* അവകാശത്തിന ഇന്നവർ അവകാശികളെന്ന സ്ഥിരപ്പെടുത്തുന്നു; മാറാതാക്കുന്നു.

*To* Entame, *v. a.* ഇണക്കംവരുത്തുന്നു, മരുക്കുന്നു.

*To* Entangle, *v. a.* കുടുക്കുന്നു, പിണക്കുന്നു, കുഴക്കുന്നു; അകപ്പെടുത്തുന്നു, കവലപ്പെടുത്തുന്നു.

Entanglement, *s.* കുടുക്ക, പിണക്കം, കുഴക്ക, പരുങ്ങൽ, ശമല.

Entangler, *s.* കുടുക്കുന്നവൻ, കവലപ്പെടുത്തുന്നവൻ.

*To* Enter, *v. a.* പ്രവെശിപ്പിക്കുന്നു, ഉൾപ്രവെശിപ്പിക്കുന്നു; കൈക്കൊള്ളുന്നു; ഉൾപെടുത്തുന്നു; പതിക്കുന്നു.

*To* Enter, *v. n.* ഉൾപ്രവെശിക്കുന്നു, പൂകുന്നു, അകത്തകടക്കുന്നു; പ്രവെശിക്കുന്നു; വിവെശിക്കുന്നു; എപ്പെടുന്നു; ചെരുന്നു; കയ്യിടുന്നു.

Entering, *s.* പ്രവെശനം, പൂകുന്നവഴി, പൂകൽ, വിവെശനം.
*To* Enterlace, *v.a.* നാടകൊത്തമുറുക്കുന്നു.
Enterprise, *s.* പ്രയത്നം, കയ്യെറവെല; പ്രവൃത്തി, യത്നം.
*To* Enterprise, *v. a.* പ്രയത്നം ചെയ്യുന്നു, കയ്യെറ്റുചെയ്യുന്നു, യത്നംചെയ്യനൊക്കുന്നു.
Enterpriser, *s.* നന്നായി പ്രയത്നം ചെയ്യുന്നവൻ, മഹാരംഭൻ.
*To* Entertain, *v. a.* സംഭാഷണം ചെയ്യുന്നു; ഭക്ഷണത്തിന ഇരുത്തുന്നു; അതിഥിസല്ക്കാരംചെയ്യുന്നു; വെലെക്ക നിൎത്തുന്നു; മനസ്സിൽവെക്കുന്നു; രസിപ്പിക്കുന്നു, പ്രസാദിപ്പിക്കുന്നു, ഉല്ലാസപ്പെടുത്തുന്നു; സന്തൊഷത്തൊടെ എല്ക്കുന്നു.
Entertainer, *s.* തന്റെ വെലയിൽ നിൎത്തുന്നവൻ; അതിഥിസല്ക്കാരം ചെയ്യുന്നവൻ; രസിപ്പിക്കുന്നവൻ.
Entertainment, *s.* ഊട്ട, സദ്യ, വിരുന്ന, അതിഥിപൂജ; ഉല്ലാസം, വിനൊദം; കഥകളി.
*To* Enthrone, *v. a.* സിംഹാസനത്തിന്മെൽ ഇരുത്തുന്നു; പട്ടംകെട്ടുന്നു; രാജാധികാരംകൊടുക്കുന്നു.
Enthusiasm, *s.* അതിസക്തി, ആവെശം; ഉന്നതഭാവം, അതിതീക്ഷ്ണത, എണ്ണിയെരിച്ചിൽ.
Enthusiast, *s.* അതിസക്തിക്കാരൻ, ആവെശക്കാരൻ; ഉന്നതഭാവക്കാരൻ; അതിതീക്ഷ്ണതയുള്ളവൻ; എണ്ണിയെരിച്ചിൽകാരൻ.
Enthusiastic, Enthusiastical, } *a.* അതിസക്തിയുള്ള, ആവെശമുള്ള; അതിതീക്ഷ്ണതയുള്ള, എണ്ണിയെരിച്ചിലുള്ള.
*To* Entice, *v. a.* ആശപ്പെടുത്തുന്നു, വശീകരിക്കുന്നു; മൊഹിപ്പിക്കുന്നു.
Enticement, *s.* ആശപ്പെടുത്തുക, വശീകരണം, മൊഹനം.
Enticer, *s.* ആശപ്പെടുത്തുന്നവൻ, വശീകരിക്കുന്നവൻ, മൊഹിപ്പിക്കുന്നവൻ.
Entire, *a.* മുഴുവനായുള്ള, അശെഷമായുള്ള; അന്യൂനമായുള്ള, പൂൎത്തിയുള്ള; കെവലമായുള്ള, മനൊശുദ്ധിയുള്ള, ശുദ്ധ.
Entirely, *ad.* മുഴുവനും, അശെഷവും, തീരെ, കെവലം.
Entireness, *s.* മുഴുവൻ, അശെഷം; അന്യൂനത, അന്യൂനത, പൂൎത്തി, പാരായണം; കപടമില്ലായ്മ, മനൊശുദ്ധി.
*To* Entitle, *v. a.* സ്ഥാനമാനം കൊടുക്കുന്നു; അവകാശംവരുത്തുന്നു, അധികാരം കൊടുക്കുന്നു; സ്ഥാനപെർ എഴുതുന്നു, പെരുകെട്ടുന്നു.
Entity, *s.* സത്ത, സാക്ഷാലുള്ള വിരാട്ട.
*To* Entomb, *v. a.* കല്ലറയിൽ അടക്കുന്നു, ശവംകുഴിച്ചിടുന്നു.
Entrails, *s. pl.* കുടലുകൾ.
Entrance, *s.* പ്രവെശനം, പ്രവെശം, നിവെശനം, നിവെശം, പൂകൽ; അകത്തെക്ക കടക്കുന്ന വഴി; ആരംഭം; അറിവ.
*To* Entrance, *v. a.* ആനന്ദമഗ്നമാക്കുന്നു, ആനന്ദവിവശതവരുത്തുന്നു.
*To* Entrap, *v. a.* കണിയിലകപ്പെടുത്തുന്നു, കുടുക്കിലാക്കുന്നു, കുടുക്കുന്നു.
*To* Entreat, *v. a.* അൎത്ഥിക്കുന്നു, യാചിക്കുന്നു, അപെക്ഷിക്കുന്നു.
Entreaty, *s.* അൎത്ഥന, യാചന, അപെക്ഷ.
Entry, *s.* പൂമുഖം, ഉൾപ്രവെശനം, നിവെശം; എപ്പാട; പുസ്തകത്തിൽ പതിക്കുക; അവകാശംകെറുക.
*To* Envelop, *v. a.* മൂടുന്നു, മൂടിവെക്കുന്നു, മടക്കിവെക്കുന്നു; മറെക്കുന്നു; പൊതിയുന്നു.
Envelope, *s.* മൂടി, പൊതപ്പ, പൊതപ്പുകടലാസ; പുറമുറ, ഉറ.
*To* Envenom, *v. a.* നഞ്ചിടുന്നു; വെറുപ്പാക്കുന്നു; കൊപിപ്പിക്കുന്നു.
Enviable, *a.* അസൂയപ്പെടാകുന്ന, അസൂയ ഉണ്ടാകുന്ന.
Envier, *s.* അസൂയകാരൻ, മത്സരക്കാരൻ.
Envious, *s.* അസൂയയുള്ള, ഒരംഷയുള്ള, മത്സരമുള്ള.
Enviously, *ad.* അസൂയയായി.
*To* Environ, *v. a.* ചുഴുന്നു, വളയുന്നു, വളഞ്ഞുകൊള്ളുന്നു; ചുററുന്നു.
Environs, *s. pl.* ചുററുഗ്രാമങ്ങൾ, ഉപഗ്രാമങ്ങൾ; അയൽസ്ഥലങ്ങൾ.
*To* Enumerate, *v. a.* കണക്കുകൂട്ടുന്നു, ഗണിക്കുന്നു, ഒരൊന്ന എണ്ണുന്നു.
Enumeration, *s.* കണക്കുകൂട്ടൽ, ഗണനം, ഒരൊന്ന എണ്ണുക.
*To* Enunciate, *v. a.* പ്രകടിക്കുന്നു, പരസ്യപ്പെടുത്തുന്നു, പ്രസിദ്ധപ്പെടുത്തുന്നു.
Enunciation, *s.* പ്രകടനം, പരസ്യം, പ്രസിദ്ധം.
Envoy, *s.* ദൂതൻ, സന്ദെശഹരൻ.
*To* Envy, *v. a.* പകെക്കുന്നു, വെറുക്കുന്നു.
*To* Envy, *v. n.* അസൂയപ്പെടുന്നു, ഒരംഷ്യപ്പെടുന്നു, മത്സരപ്പെടുന്നു.
Envy, *s.* അസൂയ, ഒരംഷ്യ, മത്സരം, സ്പൎദ്ധ, അക്ഷാന്തി.
Epaulette, *a.* തൊൾകെട്ട.
Ephemeral, *a.* നാൾതൊറുമുള്ള, ദിവസവൎത്തമാനമുള്ള.

**Ephemeris**, *s.* ഗ്രഹനിലയുടെ നാൾ വഴികണക്ക; ദിവസവൎത്തമാനം.

**Ephemerist**, *s.* ഗണിതക്കാരൻ, ഗണകൻ.

**Ephod**, *s.* യെഹൂദന്മാരുടെ ആചാൎയ്യന്മാർ ഉടുക്കുംവസ്ത്രം.

**Epicure**, *s.* ഭോജനപ്രിയൻ.

**Epicurean**, *s.* കാമവികാരി, മദൻ, മത്തവിലാസക്കാരൻ.

**Epicurean**, *a.* കാമവികാരമുള്ള, മത്തവിലാസമുള്ള.

**Epicurism**, *s.* കാമവികാരം, മത്തവിലാസം, സ്വെച്ഛ.

**Epidemic, Epidemical**, *a.* ദെശത്തിൽ എല്ലാവൎക്കും വരുന്ന, എല്ലാവൎക്കും പകരുന്ന.

**Epigram**, *s.* ഒരു ചെറു കവിത.

**Epigrammic, Epigrammical**, *a.* ചെറു കവിതകളെ എഴുതുന്ന, ചെറുകവിതകൾക്കടുത്ത.

**Epilepsy**, *s.* പ്രലാപസന്നി, സന്നിവലി, അപസ്മാരം, സന്നിപാതഭെദം.

**Epileptic**, *a.* പ്രലാപസന്നിയുള്ള.

**Epilogue**, *s.* ഒരു നാടകത്തിന്റെ അവസാനത്തിങ്കലെ വാക്ക, മംഗലപാട്ട.

**Epiphany**, *s.* ക്രിസ്തുവിന്റെ മഹത്വം പ്രകാശപ്പെട്ട നാൾ.

**Episcopacy**, *s.* ബിഷൊപ്പന്മാർ സഭയെ ഭരിച്ചുവരുന്നത, ബിഷൊപ്പസ്ഥാനം; അപ്പൊസ്തൊലന്മാർ വെച്ച സഭയിലെ അധികാരം.

**Episcopal**, *a.* ബിഷൊപ്പസ്ഥാനത്തിന സംബന്ധിച്ച.

**Episcopalian**, *s.* ബിഷൊപ്പ ഭരിക്കുന്ന സഭയിൽ കൂടിനടക്കുന്നവൻ.

**Episcopate**, *s.* ബിഷൊപ്പിന്റെ ഇടവക, ബിഷൊപ്പിന്റെ അധികാരം, ബിഷൊപ്പായിരിക്കുന്ന കാലം.

**Epistle**, *s.* ലെഖനം, സന്ദെശപത്രം, നിരൂപം, കുറി.

**Epistolary**, *a.* ലെഖനങ്ങളൊട ചെൎന്ന, ലെഖനങ്ങളാൽ നടത്തിയ.

**Epitaph**, *s.* ഗൊരിയിലെ കല്ലിന്മെലുള്ള എഴുത്ത.

**Epithet**, *s.* വിശെഷണം, കൂട്ടവാക്ക.

**Epitome**, *s.* ചുരുക്കം, സംക്ഷെപം, സംഗ്രഹം.

*To* **Epitomise**, *v. a.* ചുരുക്കുന്നു, സംക്ഷെപിക്കുന്നു, സംഗ്രഹിക്കുന്നു.

**Epitomiser, Epitomist**, *s.* ചുരുക്കുന്നവൻ, സംക്ഷെപി.

**Epoch**, *s.* കാലക്കണക്ക, ശാകം, കൊല്ലം.

**Equability**, *s.* തുല്യത, ഒപ്പനിരപ്പ, ഒപ്പം, സമത്വം.

**Equable**, *a.* തുല്യമായുള്ള, ഒപ്പനിരപ്പുള്ള, ഒരുപൊലെയുള്ള.

**Equably**, *ad.* തുല്യമായി, ഒപ്പമായി.

**Equal**, *a.* തുല്യമായുള്ള, സമമായുള്ള, സമാനമായുള്ള, ഒപ്പമുള്ള, ശരിയായുള്ള; ഒപ്പൊപ്പം, ഒരുപൊലെയുള്ള, സമഗതിയുള്ള.

**Equal**, *s.* തുല്യൻ, സമൻ, സമാനൻ, തണ്ടിക്കാരൻ.

*To* **Equal**, *v. a.* തുല്യമാക്കുന്നു, സമമാക്കുന്നു, ശരിയാക്കുന്നു, ശരിപ്പെടുത്തുന്നു, ശരിയിടുന്നു; ഒപ്പമാക്കുന്നു, ഒപ്പിക്കുന്നു.

*To* **Equalise**, *v. a.* തുല്യമാക്കുന്നു, സമമാക്കുന്നു, ഒപ്പമിടുന്നു, ശരിയാക്കുന്നു; ഒരുപൊലെ ആക്കുന്നു; നെക്കനെരെയാക്കുന്നു.

**Equality**, *s.* തുല്യത, സമത്വം, സമിതി, സമഗതി, ഒപ്പം; തണ്ടി; നിരപ്പ, നിരനിരപ്പ.

**Equally**, *ad.* തുല്യമായി, സമമായി, ശരിയായി, നെക്കനെരെ, ഒരുപൊലെ.

**Equangular**, *a.* സമകൊണുള്ള, സമചതുരമായുള്ള.

**Equanimity**, *s.* സമചിത്തം.

**Equanimous**, *a.* സമചിത്തമുള്ള.

**Equation**, *s.* സമഭാഗത്തിന വരുത്തുക, സമഭാഗം; കാലവ്യത്യാസം, വികല്പം.

**Equator**, *s.* ഭൂഗൊളത്തിന്റെ മദ്ധ്യചക്രം; ഭൂഗൊളത്തെ വടക്കും തെക്കുമായി വിതിക്കുന്ന മദ്ധ്യരെഖ.

**Equatorial**, *a.* മദ്ധ്യ ചക്രത്തൊട ചെൎന്ന.

**Equestrian**, *a.* കുതിരപ്പുറത്ത കെറുന്ന, കുതിരകെറ്റത്തിന സാമൎത്ഥ്യമുള്ള.

**Equerry**, *s.* രാജാവിന്റെ കുതിരവിചാരിപ്പുകാരൻ.

**Equidistant**, *a.* ദൂരം ഒരുപൊലെയുള്ള, സമദൂരമുള്ള.

**Equiformity**, *s.* സമരൂപം, സമത്വം.

**Equilateral**, *a.* ഭാഗങ്ങൾ എല്ലാം സമമായിരിക്കുന്ന.

**Equilibrium**, *s.* സമതൂക്കം, സമനില.

**Equinecessary**, *a.* മുട്ട സമമായുള്ള, ആവശ്യം സമമായുള്ള, ഒരുപൊലെ ആവശ്യമുള്ള.

**Equinoctial**, *s.* ഭൂഗൊളത്തിന്റെ മദ്ധ്യെയുള്ള ചുറ്റളവിന്റെ രെഖ.

**Equinoctial**, *a.* സമരാത്രിസംബന്ധിച്ച.

**Equinox**, *s.* സമരാത്രി, രാപ്പകൽ ഒരുപൊലെ ഇരിക്കുന്ന കാലം, വിഷുവം.

*To* **Equip**, *v. a.* കൊപ്പ ഒരുക്കുന്നു, കൊപ്പിടുന്നു.

**Equipage**, *s.* ചമയം; കൊപ്പ, സാമാൻ; വാഹനം; പരിജനം.

Equipment, *s.* ചമയയിക്കുക; ചമയം, കൊപ്പു.
Equipoise, *s.* സമതൂക്കം, സമനില.
Equiponderance, *s.* സമതൂക്കം.
Equiponderant, *a.* സമതൂക്കമുള്ള.
*To* Equiponderate, *v. n.* സമതൂക്കമായിരിക്കുന്നു.
Equitable, *a.* നീതിയുള്ള, ന്യായമുള്ള, നെരുള്ള, പക്ഷഭെദമില്ലാത്ത.
Equitably, *ad.* നീതിയൊടെ, നെരൊടെ.
Equity, *s.* നീതി, നെര, ശരി, പക്ഷഭെദമില്ലായ്മ.
Equivalence, *s.* ഒരാട, സമത്തിന സമത്വം.
Equivalent, *a.* ഒരാട്ടുള്ള, സമത്തിന സമമായുള്ള.
Equivalent, *s.* ഒരാട, തുല്യത.
Equivocal, *a.* ഉഭയാൎത്ഥമുള്ള, സംശയാൎത്ഥമുള്ള, വാക്കുലമുള്ള, നിശ്ചയമില്ലാത്ത.
Equivocally, *ad.* സംശയാൎത്ഥമായി, ഗൂഢാൎത്ഥമായി.
Equivocalness, *s.* സംശയാൎത്ഥം, ഗൂഢാൎത്ഥം.
*To* Equivocate, *v. n.* ഉഭയാൎത്ഥമായി ചൊല്ലുന്നു, സംശയാൎത്ഥമായി പറയുന്നു, ഗൂഢാൎത്ഥവാക്ക പറയുന്നു.
Equivocation, *s.* ഉഭയാൎത്ഥവാക്ക, സംശയാൎത്ഥം, ഗൂഢാൎത്ഥം, വാക്കുലം, വക്രൊക്തി.
Equivocator, *s.* ഗൂഢാൎത്ഥവാക്ക പറയുന്നവൻ.
Era, *s.* കാലത്തിന്റെ കണക്ക, ശാകം, അബ്ദം, കാലം.
Eradiation, *s.* രശ്മിവീശൽ, കിരണംവീശുക, കതിരുചിന്നുക.
*To* Eradicate, *v. a.* നിൎമ്മൂലമാക്കുന്നു, വെരൊടെ പറിച്ചുകളയുന്നു, ഉന്മൂലനം ചെയ്യുന്നു.
Eradication, *s.* നിൎമ്മൂലം, നിൎമ്മൂലനാശം; വെരൊടെ പറിച്ചുകളയുക, ഉന്മൂലനം.
*To* Erase, *v. a.* മാച്ചുന്നു, മാച്ചുകളയുന്നു, കുത്തികളയുന്നു, കിറുക്കുന്നു, നീക്കികളയുന്നു, വിലക്കുന്നു.
Erasement, *s.* മാച്ചുകളയുക, കുത്ത, കിറുക്കൽ; നാശനം.
Ere, *ad.* മുമ്പെ.
Erelong, *ad.* ഏറകാലംകഴിയാതെ.
Erenow, *ad.* ഇതിന മുമ്പെ.
Erewhile, *ad.* കുറെമുമ്പെ, മുമ്പെതന്നെ.
*To* Erect, *v. a.* നിവിൎത്ത നിൎത്തുന്നു, നാട്ടുന്നു; നിവിൎക്കുന്നു; കെട്ടിപൊന്തിക്കുന്നു; പണിയിക്കുന്നു; ഉയൎത്തുന്നു; ധൈൎയ്യപ്പെടുത്തുന്നു; ഞെറുമ്പിക്കുന്നു.
*To* Erect, *v. n.* നിവിരുന്നു, നിവിൎന്നു നില്ക്കുന്നു.
Erect, *a.* നിവിൎന്ന, നാട്ടിയ, നെരെനില്ക്കുന്ന; ധീരതയുള്ള; ഉറപ്പുള്ള.
Erection, *s.* ഉയൎത്തുക; ഉയൎച്ച, കെട്ടിയുണ്ടാക്കുക; പണി.
Erectness, *s.* നിവിൎച്ച, ചൊവ്വുള്ള നില.
Ereption, *s.* പറിപ്പ, പിടിച്ചുപറി.
Ermine, *s.* ഒരു ചെറിയ മൃഗത്തിന്റെ പെർ; അതിന്റെ തൊൽ.
Ermined, *a.* മെല്പടിതൊലുടുത്ത.
*To* Erode, *v. a.* തിന്നുകളയുന്നു, അരിക്കുന്നു.
Erosion, *s.* തിന്നുകളയുക; അരിച്ചിൽ.
*To* Err, *v. n.* തെറ്റുന്നു, തെറ്റിപ്പൊകുന്നു; പിഴെക്കുന്നു; ഭ്രമിക്കുന്നു; വലഞ്ഞുനടക്കുന്നു; വഴിതെറ്റുന്നു; മൊശം പിണയുന്നു.
Errable, *a.* തെറ്റുശീലമുള്ള.
Errand, *s.* ദൂത; പറഞ്ഞയക്കുന്ന കാൎയ്യം.
Errant, *a.* തെറ്റുന്ന, പിഴെക്കുന്ന, വലഞ്ഞുനടക്കുന്ന; ദുഷ്ട, വക്കളായുള്ള.
Errata, *s. plu. of* Erratum, അച്ചടിയിലെ തെറ്റുകൾ, പിഴകൾ, ഗ്രന്ഥാന്തരം.
Erratic, *a.* വലയുന്ന, തെറ്റുന്ന; ഭ്രമമുള്ള; ക്രമകെട്ടുള്ള.
Erroneous, *a.* തെറ്റായുള്ള, പിഴെക്കുന്ന, സ്ഥിരമില്ലാത്ത; അബദ്ധമായുള്ള.
Erroneously, *ad.* തെറ്റായി, അബദ്ധമായി.
Erroneousness, *a.* അബദ്ധം, ബുദ്ധിമൊശം.
Error, *s.* തെറ്റ, പിഴ, കൈപ്പിഴ, തപ്പിതം; ഭ്രമം, ഭ്രംശം; ക്രമകെട.
Erubescence, *s.* ചുവക്കുക, ചുവപ്പു.
Erubescent, *a.* ചുവന്ന.
*To* Eruct, *v. a.* ഏമ്പക്കംതട്ടുന്നു, ഏമ്പക്കമിടുന്നു.
Eructation, *s.* ഏമ്പക്കം, ഏമ്പൽ, ഏമ്പലം.
Erudite, *a.* വിദ്യയുള്ള, പാണ്ഡിത്യമുള്ള, വിജ്ഞാനമുള്ള, അറിവുള്ള, വായനയുള്ള.
Erudition, *s.* വിദ്യ, വിജ്ഞാനം, പാണ്ഡിത്യം; വായന.
Eruption, *s.* പൊട്ടൽ, പൊട്ട, വെടിച്ചിൽ, പൊട്ടിപ്പുറപ്പെടുക; ദെഹത്തിലുണ്ടാകുന്ന കുരുപ്പ, വരണ്ഡം, പൊളകം; കൊള്ളികരപ്പൻ.
Eruptive, *a.* പൊട്ടിപുറപ്പെടുന്ന, പൊങ്ങുന്ന, കുരുക്കുന്ന.
Erysipelas, *s.* അഗ്നികരപ്പൻ.
Escalade, *s.* കൊട്ടപിടിപ്പാൻ ഏണിചാരികെറുക.

*To* Escape, *v. a. & n.* ഒഴിഞ്ഞുപൊകുന്നു, തെററിപൊകുന്നു, തെററിനില്ക്കുന്നു, അകററുന്നു; തപ്പിപ്പൊകുന്നു; ഒളിച്ചുപൊകുന്നു, ഒടിപ്പൊകുന്നു; ഒൎമ്മകവിട്ടുപൊകുന്നു.

Escape, *s.* തെററിപൊകുക, ഒഴിഞ്ഞുപൊക; ഒടിപ്പൊക; ഒളിച്ചുപൊക; പൊക.

Eschar, *s.* വടു, തഴമ്പ, പാട.

Escharotic, *a.* കാരമുള്ള, വടുകുണ്ടാകുന്ന.

Escheat, *s.* അന്ന്യംനിന്നുപൊയ അവകാശം, അന്ന്യംനിന്ന വസ്തു.

*To* Escheat, *v. a.* അന്ന്യംനിന്നുപൊകുന്നു.

*To* Eschew, *v. a.* അകററുന്നു, വിട്ടുമാറുന്നു, വിട്ടൊഴിയുന്നു; വിട്ടകലുന്നു.

Escort, *s.* വഴിത്തുണ, വഴിസഹായം, തുണെക്കുള്ള കാവലാൾ; കൂട്ടായ്മ.

*To* Escort, *v. a.* വഴിയിൽ തുണചെയ്യുന്നു, വഴിയിൽ കാവൽകാക്കുന്നു.

Escritoir, *s.* എഴുത്തുപെട്ടി.

Esculent, *a.* ഭക്ഷ്യമായുള്ള, ഭക്ഷിക്കുതക്ക.

Esculent, *s.* ഭൊജ്യം, ഭക്ഷിക്കുന്ന സാധനം.

Especial, *a.* വിശെഷമായുള്ള, മുഖ്യമായുള്ള, പ്രത്യെകമായുള്ള.

Especially, *ad.* വിശെഷാൽ, വിശെഷമായി, പ്രധാനമായി.

Espial, *s.* ഒറ്റുകാരൻ, ഒററിനവന്നവൻ, ചാരൻ, അവസപ്പൻ.

Espousals, *s.* വിവാഹത്തിന പറഞ്ഞുബൊധിക്കുക.

Espousal, *a.* വിവാഹസംബന്ധമുള്ള.

*To* Espouse, *v. a.* വിവാഹംപറഞ്ഞു നിശ്ചയിക്കുന്നു; വിവാഹം ചെയ്യുന്നു; വരിക്കുന്നു; ആദരിക്കുന്നു; തന്റെ കാൎയ്യമാക്കുന്നു.

*To* Espy, *v. a.* ദൂരത്തുനിന്ന കാണുന്നു, ഉള്ളറിയുന്നു; കണ്ടുപിടിക്കുന്നു; പെട്ടന്നകാണുന്നു; ഒറ്റുനൊക്കുന്നു, തുൻപുണ്ടാക്കുന്നു.

Esquire, *s.* സ്ഥാനപ്പെർ.

*To* Essay, *v. a.* ശ്രമിക്കുന്നു, പ്രയത്നം ചെയ്യുന്നു; പരീക്ഷിച്ചു നൊക്കുന്നു; പരിശൊധന ചെയ്യുന്നു; ലൊഹാദിപരീക്ഷകഴിക്കുന്നു.

Essay, *s.* ശ്രമം, പ്രയത്നം, പരീക്ഷ; ഒരൊ സംഗതിയെ പററി വിസ്താരമുള്ള എഴുത്ത; പരിശൊധന.

Essayist, *s.* ഒരൊ സംഗതിയെ പററി വിസ്തരിച്ച എഴുതുന്നവൻ.

Essence, *s.* സത്ത, സാരം, ക്ഷാരം, കാതൽ; ഗുണം, വസ്തു; സ്വഭാവം; തൈലം; പരിമളം.

*To* Essence, *v. a.* പരിമളിക്കുന്നു, ഗന്ധിക്കുന്നു.

Essential, *a.* ആവശ്യമായുള്ള; സാരമുള്ള, സത്തുള്ള; സ്വഭാവമായുള്ള; പ്രധാനമായുള്ള; ശുദ്ധമുള്ള.

Essential, *s.* സത്ത, പ്രകൃതി, സാരം; മൂലം; പ്രധാനകാൎയ്യം.

Essentially, *ad.* പ്രധാനമായി, സാരമായി.

*To* Establish, *v. a.* സ്ഥാപിക്കുന്നു, സ്ഥിരപ്പെടുത്തുന്നു; നിശ്ചയം വരുത്തുന്നു, ഉറപ്പാക്കുന്നു, നിലനിൎത്തുന്നു.

Establishment, *s.* സ്ഥാപനം, സ്ഥിതി; ഉറപ്പ; നിലപാട; സാദ്ധ്യസിദ്ധി; തിട്ടം; അടിസ്ഥാനം; ഇട്ടചട്ടം; വരവ, ശമ്പളം.

Estate, *s.* ആസ്ഥി; വസ്തുവക; സ്ഥാനം; അവസ്ഥ; സമസ്ഥാനം.

*To* Esteem, *v. a.* മതിക്കുന്നു, വിലമതിക്കുന്നു; അഭിമാനിക്കുന്നു; ആദരിക്കുന്നു; വിചാരിക്കുന്നു, നിനെക്കുന്നു.

Esteem, *s.* മതിപ്പ, മതി; അഭിമാനം; ആദരം; അഭിപ്രായം, നിനവ.

Esteemer, *s.* അഭിമാനിക്കുന്നവൻ, മാനിക്കുന്നവൻ.

Estimable, *a.* വിലയെറിയ, മതിവായുള്ള; അഭിമാനയൊഗ്യമായുള്ള, ബഹുമാനിക്കപ്പെടത്തക്ക.

Estimableness, *s.* ബഹുമാനയൊഗ്യത, മതിപ്പ.

*To* Estimate, *v. a.* മതിക്കുന്നു, വിലമതിക്കുന്നു; അടങ്കൽ കാണുന്നു; വിലനിശ്ചയിക്കുന്നു; അഭിമാനിക്കുന്നു, ഗണിക്കുന്നു.

Estimate, *s.* ഗണനം; വില; വിലമതിപ്പ; അടങ്കൽ; അഭിപ്രായം, നിനവ; അഭിമാനം, ബഹുമാനം.

Estimation, *s.* വിലമതിപ്പ, അടങ്കൽ; ഗണനം; അഭിപ്രായം, മതിപ്പ; നിനവ; അഭിമാനം, ആദരം; ഗുരുത്വം.

Estimator, *s.* വിലമതിക്കുന്നവൻ, അടങ്കൽകാണുന്നവൻ, അഭിമാനിക്കുന്നവൻ.

*To* Estrange, *v. a.* അകററുന്നു, പിരിക്കുന്നു; മിത്രഭെദംചെയ്യുന്നു; ഇതരമാക്കുന്നു, അന്ന്യഥാത്വംവരുത്തുന്നു.

Estrangement, *s.* അകല്ച; മാററം; മിത്രഭെദം; ഇതരമാക്കുക, അന്ന്യഥാത്വം.

Estreat, *s.* നെർപെപ്പ്, പ്രതി.

Estuary, *s.* അഴിമുഖം, കൂടാക്കടൽ.

*To* Estuate, *v. n.* തിളെക്കുന്നു, പൊങ്ങുന്നു; അലയുന്നു.

Estuation, *s.* തിളെപ്പ, പൊങ്ങൽ.

**Esurient**, *a.* വിശപ്പുള്ള, ബുഭുക്ഷയുള്ള.
**Etc.** *or* **Etcetera**, &c. ഇത്യാദി, ആദി.
**Eternal**, *a.* ആദ്യാവസാനമില്ലാത്ത, ആദ്യന്തമില്ലാത്ത, നിത്യമായുള്ള, ശാശ്വതമായുള്ള, എന്നെക്കുമുള്ള.
**Eternally**, *ad.* ആദ്യന്തമില്ലാതെ, ശാശ്വതമായി, നിത്യമായി, എന്നെക്കും.
**Eternity**, *s.* ആദ്യന്തമില്ലായ്മ, നിത്യത്വം, ശാശ്വതം.
**Ether**, *s.* ആകാശം; വായുവാസ്ഥദം; ഒരു ഔഷധത്തിന്റെ പെർ.
**Ethereal**, *a.* ആകാശസംബന്ധമുള്ള.
**Ethic**, *a.* നീതിസാരമുള്ള, നീതിമാൎഗ്ഗമുള്ള.
**Ethics**, *a.* നീതിശാസ്ത്രം, നീതിസാരം, സന്മാൎഗ്ഗോപദെശം.
**Etiquette**, *s.* ആചാരമുറ, ഉപചാരമുറ.
**Etymology**, *s.* ശബ്ദശാസ്ത്രം, ശബ്ദലക്ഷണം.
*To* **Evacuate**, *v. a.* ഒഴിച്ചുകളയുന്നു, പുറത്തകളയുന്നു.
*To* **Evacuate**, *v. a.* വെറുമയാക്കുന്നു, ഒഴിക്കുന്നു, ഒഴിപ്പിക്കുന്നു; വയറിളക്കുന്നു.
**Evacuant**, *s.* ഒഴിക്കുന്ന മരുന്ന, ശൊധനെക്കുള്ള ഔഷധം.
**Evacuation**, *s.* ഒഴിവാക്കുക, വെറുമയാക്കുക; ഒഴിച്ചിൽ, ഒഴിവ; വയറിളക്കുക; മലശൊധന.
*To* **Evade**, *v. a.* അകറുന്നു, നീക്കുന്നു, ഒഴിക്കുന്നു; ഉപായെന തപ്പിപ്പൊകുന്നു.
*To* **Evade**, *v. n.* തപ്പിപൊകുന്നു, മാറിപ്പൊകുന്നു; ഒഴിഞ്ഞുപൊകുന്നു; തറുതല പറയുന്നു, തട്ടാമുട്ടി പറയുന്നു.
**Evanescent**, *a.* മറയുന്ന, കാണാതാകുന്ന, അപ്രത്യക്ഷമായുള്ള, മാഞ്ഞുപൊകുന്ന.
**Evangelical**, *a.* എവൻഗെലിയൊനൊടചെൎന്ന, സുവിശെഷപ്രകാരമുള്ള.
**Evangelism**, *s.* സുവിശെഷം പ്രസിദ്ധമാക്കുക.
**Evangelist**, *s.* എവൻഗെലിസ്ഥൻ, സുവിശെഷകൻ.
*To* **Evangelize**, *v. a.* സുവിശെഷത്തെ പ്രസംഗം ചെയ്യുന്നു, സുവിശെഷം അറിയിക്കുന്നു.
*To* **Evaporate**, *v. n.* ആവികിളമ്പിപൊയ്പൊകുന്നു, പുകഞ്ഞുപൊകുന്നു, ആവി പുറപ്പെടുന്നു.
*To* **Evaporate**, *v. a.* ആവി കിളമ്പിക്കുന്നു; വററിക്കുന്നു, ആവിപുറപ്പെടുവിക്കുന്നു.
**Evaporation**, *s.* ആവി കിളമ്പിപൊയ്പൊകുക; പുകഞ്ഞുപൊകുക; വററൽ; ആവി.
**Evasion**, *s.* നീക്കുപൊക്ക, ഒഴികഴിവ; തിരിപ്പടി; തറുതല; തന്ത്രം.
**Evasive**, *a.* തിരിപ്പടിയുള്ള, തറുതലയുള്ള, നീക്കുപൊക്കുള്ള, തന്ത്രമുള്ള.
**Eucharist**, *s.* കൎത്താവിന്റെ രാത്രിഭക്ഷണം, നിശിഭൊജനം.
**Eucharistical**, *a.* കൎത്താവിന്റെ രാത്രിഭക്ഷണത്തൊടചെൎന്ന.
**Eve**, } *s.* വൈകുന്നെരം, സായങ്കാലം;
**Even**, } ഒരു ശുദ്ധദിനത്തിന്റെ തലനാൾ വൈകുന്നെരം.
**Even**, *a.* നിരപ്പുള്ള, ഒപ്പമുള്ള, ഒപ്പനിരപ്പുള്ള, ചൊവ്വുള്ള; സമമായുള്ള; ശരിയായുള്ള; ഒരുപൊലെയുള്ള; കടമില്ലാത്ത; ശാന്തമായുള്ള, ഒപ്പൊപ്പമായുള്ള.
*To* **Even**, *v. a.* സമമാക്കുന്നു, ഒപ്പമാക്കുന്നു, ഒരുപൊലെയാക്കുന്നു; കടമില്ലാതാക്കുന്നു; നിരപ്പാക്കുന്നു, ഒപ്പനിരപ്പാക്കുന്നു, നിരത്തുന്നു.
**Even**, *ad.* തന്നെ, തന്നെയും; പൊലെ, പൊലും; അങ്ങിനെയായാലും.
**Evenhanded**, *a.* പക്ഷഭെദമില്ലാത്ത, പക്ഷമില്ലാത്ത, നീതിയുള്ള.
**Evening**, *s.* സന്ധ്യ, വൈകുന്നെരം, സായങ്കാലം, അന്തി, ദിനാന്തം.
**Evenly**, *ad.* സമമായി, നിരപ്പായി; ഒപ്പമായി; ശരിയായി; പക്ഷഭെദം കൂടാതെ, പക്ഷപ്രതിപക്ഷം കൂടാതെ.
**Evenness**, *s.* സമത്വം, നിരപ്പ, ഒപ്പനിരപ്പ; ചൊവ്വ; ശാന്തത.
**Eventide**, *s.* സന്ധ്യാനെരം, സായങ്കാലം.
**Event**, *s.* ഉണ്ടാകുംകാൎയ്യം, നടക്കുംകാൎയ്യം; സംഭവം, സംഗതി; സാദ്ധ്യം, പ്രസക്തി.
**Eventful**, *a.* പലവിധ സംഗതികൾക്കഹെതുവുള്ള.
**Eventual**, *a.* വന്ന സംഭവിക്കുന്ന, പ്രയുക്തമായുള്ള; സിദ്ധിയുള്ള; ആയിതീരുന്ന.
**Eventually**, *ad.* ഒടുക്കത്ത, തീൎച്ചെക്ക.
**Ever**, *ad.* എപ്പൊഴെങ്കിലും; എപ്പൊഴും, എല്ലായ്പൊഴും; എന്നും, എന്നെക്കും.
*For ever*, എന്നെക്കും.
*For ever and ever*, എന്നെന്നെക്കും.
**Everbubbling**, *a.* എല്ലായ്പൊഴും തിളെക്കുന്ന.
**Everburning**, *a.* എല്ലായ്പൊഴും കത്തുന്ന, കെടാത്ത.
**Everduring**, *a.* എന്നും നില്ക്കുന്ന, നിത്യമായുള്ള, അവസാനംകൂടാതിരിക്കുന്ന.
**Evergreen**, *a.* എപ്പൊഴും പച്ചയുള്ള.
**Everhonoured**, *a.* എപ്പൊഴും ബഹുമാനിക്കപ്പെട്ട.
**Everlasting**, *a.* എന്നുമിരിക്കുന്ന, എന്നെക്കുമുള്ള, നിത്യമായുള്ള; നാശമില്ലാത്ത.

Everlastingly, *ad.* എന്നെക്കും, എന്നെന്നെക്കം, നിത്യമായി, കാലാവസാനംകൂടാതെ.
Everliving, *a.* എന്നെക്കും ജീവിക്കുന്ന, എന്നും ജീവനൊടിരിക്കുന്ന.
Evermore, *ad.* എല്ലായ്പൊഴും, എന്നും, എന്നെക്കും.
*To* Evert, *v. a.* ഇടിച്ചുകളയുന്നു, മറിച്ചുകളയുന്നു, അഴിച്ചുകളയുന്നു, നശിപ്പിക്കുന്നു.
Every, *a.* എല്ലാ, ഒരൊരൊ.
Everyday, *a.* ദിവസവുംനടക്കുന്ന, നടപ്പുള്ള, നിദാനമുള്ള.
Every-where, *ad.* എല്ലാടവും, എങ്ങും, നീളവെ, സൎവ്വത്ര.
Evesdropper, *s.* ഇറവൊക്കുന്നവൻ.
*To* Evict, *v. a.* അനുഭവഹാനിവരുത്തുന്നു; തെളിയിക്കുന്നു.
Eviction, *s.* അനുഭവഹാനിവരുത്തുക; തെളിവ, സാക്ഷി.
Evidence, *s.* തെളിവ, സ്പഷ്ടത: സാക്ഷി; ദൃഷ്ടാന്തം; സാക്ഷിക്കാരൻ.
*To* Evidence, *v. a.* തെളിയിക്കുന്നു, സാക്ഷീകരിക്കുന്നു, ദൃഷ്ടാന്തപ്പെടുത്തുന്നു: സാക്ഷിബൊധം വരുത്തുന്നു, കാട്ടുന്നു, രൂപമുണ്ടാക്കുന്നു.
Evident, *a.* തെളിവുള്ള, തെളിഞ്ഞ, സ്പഷ്ടമായുള്ള, വ്യക്തമായുള്ള, പ്രത്യക്ഷമായുള്ള, പ്രകടമായുള്ള, രൂപമുള്ള.
Evidently, *ad.* സ്പഷ്ടമായി, തെളിവായി, പ്രത്യക്ഷമായി, പ്രബലമായി; നിശ്ചയമായി.
Evil, *a.* ദൊഷമുള്ള, ദുഷ്ട, ദുഷ്ടമായുള്ള, തിന്മയുള്ള, പൊല്ലാപ്പുള്ള; ആകാത്ത.
Evil, *s.* ദൊഷം, തിന്മ, ദുഷ്ടത, പൊല്ലാപ്പ; ദുരിതം; കന്മഷം, കല്മഷം.
Evil, *ad.* ദൊഷമായി, ദുഷ്ടമായി.
Evilaffected, *a.* ദുൎഗ്ഗുണമുള്ള, ദയയില്ലാത്ത, അൻപില്ലാത്ത.
Evil-counsel, *s.* ദുരാലൊചന.
Evildoer, *s.* ദുഷ്കൎമ്മി, ദുഷ്പ്രവൃത്തിക്കാരൻ.
Evilfavoured, *a.* വിരൂപമുള്ള, ചന്തകെട്ടുള്ള, അഭംഗിയുള്ള.
Evilfavouredness, *s.* വിരൂപം, ചന്തകെട, അഭംഗി, വൈരൂപ്യം.
Evilminded, *a.* ദുൎമ്മനസ്സുള്ള, ദുശ്ചിന്തയുള്ള.
Evilmindedness, *s.* ദുശ്ചിന്ത, ദുൎവ്വിചാരം, ദുൎമ്മനസ്സ, ദുൎബ്ബുദ്ധി.
Evilspeaking, *a.* ദുൎഭാഷണം; അപവാദം, ദൂഷണവാക്ക; ശകാരം.
Evilworker, *s.* ദുഷ്പ്രവൃത്തിക്കാരൻ, ദുഷ്കൎമ്മി.
*To* Evince, *v. a.* നെരുതെളിയിക്കുന്നു, തെളിവായികാട്ടുന്നു, കാണിക്കുന്നു; സ്പഷ്ടമാക്കുന്നു, ബൊധംവരുത്തുന്നു.
Evincible, *a.* നെരുതെളിയിക്കതക്ക, തെളിവായി കാണിക്കാകുന്ന, നെരുബൊധംവരുത്താകുന്ന.
Evincibly, *ad.* തെളിവായി, നെരുബൊധത്തൊടെ.
*To* Eviscerate, *v. a.* കുടലുകളെ പുറത്തെടുക്കുന്നു, കുടലുകളില്ലാതാക്കുന്നു, കുടലുകളെ ശൊധനചെയ്യുന്നു.
Evitable, *a.* അകററാകുന്ന, ഒഴിക്കാകുന്ന.
*To* Eulogize, *v. a.* സ്തുതിക്കുന്നു, പ്രശംസിക്കുന്നു, പുകഴ്ത്തുന്നു.
Eulogium, } *s.* സ്തുതി, സ്തൊത്രം, മംഗലവാക്ക, പുകഴ്ച.
Eulogy, }
Eunuch, *s.* നപുംസകൻ, വൃഷണം ഉടച്ചവൻ, ക്ലീബൻ.
Evocation, *s.* പുറത്തെക്ക വിളിക്കുക.
*To* Evolve, *v. a. & n.* വിരിക്കുന്നു, വിടക്കുന്നു, മടക്ക നിവിൎക്കുന്നു; ചുഴിവഴിക്കുന്നു; വിരിയുന്നു, മടക്ക നിവിരുന്നു, വിടരുന്നു, ചുഴിവഴിയുന്നു.
Evolution, *s.* വിരിച്ചിൽ, വിടച്ച, മടക്ക നിവിൎച്ച, ചുഴിവഴിവ; നിലമാറുക.
Euphony, *s.* സ്വരവാസന, ഇൻപമുള്ള ശബ്ദം.
Euphorbium, *s.* കള്ളി, ചതുരകള്ളി.
European, *s.* യൂറൊപ്പുകാരൻ.
European, *a.* യൂറൊപ്പ സംബന്ധിച്ച.
Evulgation, *s.* പ്രസിദ്ധമാക്കുക.
Evulsion, *s.* പിഴുതിടുക, പറിച്ചുകളക.
Ewe, *s.* പെണ്ണാട, മെഷിക.
Ewer, *s.* കൈകഴുകുന്നതിന വെള്ളംവെക്കുന്ന പാത്രം, കിണ്ടി, കരശാ.
Exact, *a.* ഭംഗിയുള്ള, സാമലികമായുള്ള, ശരിയായുള്ള, ഖണ്ഡിതമായുള്ള, തിട്ടമായുള്ള, സൂക്ഷ്മമായുള്ള.
*To* Exact, *v. a. & n.* ഞെരുക്കിചൊദിക്കുന്നു, ചൊദിക്കുന്നു; ചൊദ്യം ചെയ്യുന്നു: ബലംചെയ്തു മെടിക്കുന്നു; പിടിച്ചുപറിക്കുന്നു.
Exacter, *s.* ഞെരുക്കി ചൊദിക്കുന്നവൻ, ബലം ചെയ്തു മെടിക്കുന്നവൻ, പിടിച്ചുപറിക്കാരൻ, അപഹാരി.
Exaction, *s.* ഞെരുക്കി ചൊദിക്കുക, അന്യായമുള്ള ചൊദ്യം; ബലാല്ക്കാരമുള്ള ചൊദ്യം, പിടിച്ചുപറി, അപഹാരം.
Exactly, *ad.* ശരിയായി, തിട്ടമായി.
Exactness, *s.* ഖണ്ഡിതം, തിട്ടം, സൂക്ഷ്മം; സൂചന, സൂക്ഷ്മമുള്ള നടപ്പ; നടപ്പുരീതി.
*To* Exaggerate, *v. a.* അധികമാക്കുന്നു, കൂട്ടിപ്പറയുന്നു; വിസ്താരമായി പറയുന്നു; വൎണ്ണിച്ച പറയുന്നു; പൊലിപ്പിക്കുന്നു.

Exaggeration, *s.* അധികമാക്കുക, കൂട്ടിപ്പറയുക; വിസ്താരം, വൎണ്ണനം; പൊലിപ്പ.

*To* Exagitate, *v. a.* ഇളക്കുന്നു, ചലിപ്പിക്കുന്നു.

Exagitation, *s.* ഇളക്കം, ചലനം, കമ്പനം.

*To* Exalt, *v. a.* ഉയൎത്തുന്നു, പൊക്കുന്നു; ഉന്നതിവരുത്തുന്നു, ശ്രേഷ്ഠതപ്പെടുത്തുന്നു; വലിപ്പമാക്കുന്നു; സ്തുതിക്കുന്നു, പുകഴ്ത്തുന്നു; മഹത്വപ്പെടുത്തുന്നു.

Exaltation, *s.* ഉയൎത്തുക, ഉന്നതി, ശ്രേഷ്ഠത, വലിപ്പം; സ്തുതി, പുകഴ്ച, ബഹുമാനം, പ്രധാനത.

Examination, *s.* ശോധന, ചോദ്യം; പരീക്ഷ; പരിശോധന; വിചാരണ; വിസ്താരം; അന്വേഷണം, നോട്ടം.

*To* Examine, *v. a.* ശോധന ചെയ്യുന്നു, ചോദിക്കുന്നു; പരീക്ഷിക്കുന്നു; പരിശോധന ചെയ്യുന്നു, ശോധന കഴിക്കുന്നു, വിചാരണ ചെയ്യുന്നു; വിസ്തരിക്കുന്നു.

Examiner, *s.* ശോധനക്കാരൻ, ശോധനചെയ്യുന്നവൻ, പരീക്ഷിച്ച നോക്കുന്നവൻ, വിചാരണ ചെയ്യുന്നവൻ; ഗുണദോഷജ്ഞൻ.

Example, *s.* മാതിരി, ചട്ടം, ദൃഷ്ടാന്തം, ഉദാഹരണം; നടപ്പുരീതി; കണ്ടുപഠിത്വം.

Exanimate, *a.* ജീവനില്ലാത്ത, നിൎജ്ജീവനായുള്ള, ചത്തുപോയ.

Exanimation, *s.* ജീവഹാനി, നിൎജ്ജീവനം, ജീവനില്ലായ്മ.

Exanimous, *a.* നിൎജ്ജീവനായുള്ള, ചത്തുപോയ.

*To* Exasperate, *v. a.* കോപമുണ്ടാക്കുന്നു, കോപിപ്പിക്കുന്നു, ചീററലുണ്ടാക്കുന്നു.

Exasperation, *s.* കോപമുണ്ടാക്കുക, അതികോപം, ചീററൽ.

*To* Excavate, *v. a.* തുരങ്കമിടുന്നു, കുഴിക്കുന്നു, തോണ്ടുന്നു, തോണ്ടിയെടുക്കുന്നു.

Excavation, *s.* കുഴിക്കുക, കുഴി, തോണ്ടൽ, തുളെക്കുക.

*To* Exceed, *v. a.* കടക്കുന്നു, അതിക്രമിക്കുന്നു; അധികരിക്കുന്നു; അധികം ചെയ്യുന്നു.

*To* Exceed, *v. n.* കവിയുന്നു, കടന്നപോകുന്നു; വിശേഷിക്കുന്നു, അധികപ്പെടുന്നു; അതിർകടക്കുന്നു, മിഞ്ചുന്നു, മികക്കുന്നു.

Exceeding, *part.* കവിയുന്ന, മഹാ, അധികമായുള്ള, അതിരിക്തമായുള്ള, അത്യാരൂഢമായുള്ള, വിസ്താരമുള്ള.

Exceedingly, *ad.* അധികമായി, വളരെ, ഏററവും, മഹാ, അതി, അത്യന്തം.

*To* Excel, *v. a.* അതിക്രമിക്കുന്നു, അധികരിക്കുന്നു; വിശേഷതപെടുത്തുന്നു, ഉയൎത്തുന്നു.

*To* Excel, *v. n.* അധികപ്പെടുന്നു, വിശേഷമാകുന്നു, ശ്രേഷ്ഠമാകുന്നു, ഉയരുന്നു, ഉത്തമമാകുന്നു, ഗുണാധികാരത്തോടിരിക്കുന്നു.

Excellence, Excellency, *s.* ശ്രേഷ്ഠത, പ്രധാനത, മഹത്വം, ബഹുമാനം; വിശേഷത, ഗുണാധികാരം; മെനി, ഉത്തമത്വം; സ്ഥാനപേർ.

Excellent, *a.* മഹത്തായുള്ള, ശ്രേഷ്ഠമായുള്ള, പ്രധാനമായുള്ള; വിശേഷമായുള്ള, ഉത്തമമായുള്ള, അനുത്തമമായുള്ള, മെച്ചമായുള്ള, ഗുണാധിക്യമായുള്ള, ഗുണോല്കൃഷ്ടമായുള്ള, അത്ഭുതമായുള്ള.

Excellently, *ad.* ശ്രേഷ്ഠമായി, വിശേഷമായി, മെച്ചത്തിൽ.

*To* Except, *v. a.* ഒഴിക്കുന്നു, തള്ളുന്നു, നീക്കുന്നു, വൎജ്ജിക്കുന്നു, കൂട്ടാതിരിക്കുന്നു, വിലക്കുന്നു.

*To* Except, *v. n.* വിരോധം പറയുന്നു, വിസമ്മതിക്കുന്നു, പ്രതിഷേധിക്കുന്നു.

Except, *prep.* ഒഴികെ, അല്ലാതെ; അന്തരാ, അന്തരേണ.

Excepting, *prep.* ഒഴികെ, കൂടാതെ, ഒഴിച്ച.

Exception, *s.* നീക്കം, ഒഴിവ, തള്ളൽ; വിരോധം, പ്രതിഷേധം, വിസമ്മതം, വൎജ്ജനം; ബാധകം; ദുസ്തൎക്കം, ദുൎവ്വഴക്ക.

Exceptionable, *a.* നീക്കതക്ക, ഒഴിക്കതക്ക; വിരോധം പറയതക്ക, തള്ളിക്കളയാകുന്ന, വാൎജ്ജ്യം.

Exceptious, *a.* ദുസ്തൎക്കശീലമുള്ള, ദുൎവ്വഴക്കുള്ള, ദുശ്ശീലമുള്ള.

Exceptor, *s.* വിരോധം പറയുന്നവൻ, ദുസ്തൎക്കക്കാരൻ.

*To* Excern, *v. a.* അരിച്ചുകളയുന്നു.

Excerption, *s.* പെറുക്കുക; വെറുതിരിക്കുക, പെറുക്കിയ സാധനം.

Excess, *s.* അധികത്വം, കവിച്ചിൽ, കടപ്പ, അപരിമിതം; മിച്ചം, ശേഷിപ്പ.

Excessive, *a.* അധികമായുള്ള, അമിതമായുള്ള, അതിമൎയ്യാദയായുള്ള, അതിമാത്രയായുള്ള, അതിരിക്തമായുള്ള, ഉല്കടമായുള്ള, അതിവെലമായുള്ള, അതിശയമായുള്ള.

Excessively, *ad.* അമിതമായി, തീവ്രം, അധികമായി.

*To* Exchange, *v. a.* ചരക്കിന ചരക്ക മാററുന്നു, തമ്മിൽ മാററുന്നു, പരസ്പരം മാററുന്നു, മാറിവെക്കുന്നു; പകരുന്നു.

Exchange, *s.* മാററം, തമ്മിൽ മാററം, ചരക്കമാററം, പരസ്പരമാററം; വ്യാപാരികൾ കൂടുന്ന സ്ഥലം.

**Exchanger**, *s.* ചരക്കിന ചരക്ക മാറുന്നവൻ, മാറുന്നവൻ.
**Exchequer**, *s.* രാജഭണ്ഡാര സ്ഥലം, ഭണ്ഡാരഗ്രഹം.
**Excise**, *s.* ഇറവരി, ചരക്കവരി.
*To* **Excise**, *v. a.* ഇറവരി പതിക്കുന്നു.
**Exciseable**, *a.* ഇറവരി പതിക്കാകുന്ന.
**Exciseman**, *a.* ഇറവരി പതിക്കുന്നവൻ.
**Excision**, *s.* വിനാശം, നിൎമ്മൂലം.
**Excitation**, *s.* ഇളക്കി തീൎക്ക, അനക്കം, ഇളക്കം.
*To* **Excite**, *v. a.* അനക്കുന്നു, ഇളക്കുന്നു, ഉദ്യോഗിപ്പിക്കുന്നു, ഉത്സാഹിപ്പിക്കുന്നു; നീട്ടികൊടുക്കുന്നു.
**Excitement**, *s.* അനക്കം, ഇളക്കം; ഉദ്യോഗിപ്പിക്കുക, ഉത്സാഹിപ്പിക്കുക, ചഞ്ചലത.
**Exciter**, *s.* ഇളക്കുന്നവൻ, ഉദ്യോഗിപ്പിക്കുന്നവൻ.
*To* **Exclaim**, *v. a.* ഉറക്കെ വിളിക്കുന്നു, കൂക്കുന്നു, നിലവിളിക്കുന്നു, മുറവിളിക്കുന്നു; അട്ടഹാസിക്കുന്നു.
**Exclaimer**, *s.* നിലവിളിക്കുന്നവൻ.
**Exclamation**, *s.* ഉറക്കെ വിളിക്കുക, കൂകൽ; നിലവിളി, മുറവിളി; അട്ടഹാസം.
*To* **Exclude**, *v. a.* പുറത്താക്കുന്നു, കൂട്ടാതിരിക്കുന്നു; തള്ളികളയുന്നു; ഒഴിക്കുന്നു; നീക്കികളയുന്നു; വിരോധിക്കുന്നു.
**Exclusion**, *s.* പുറത്താക്കൽ, തള്ളികളയുക, വിരോധം; നീക്കം.
**Exclusive**, *a.* പുറത്താക്കുന്ന, നീക്കീട്ടുള്ള, ഒഴികെയുള്ള, കൂട്ടാതെയുള്ള.
**Exclusively**, *ad.* മറ്റൊന്നും കൂടാതെ, ഒഴിച്ചു; ഇത ഒഴികെ.
*To* **Excogitate**, *v. a.* വിചാരിച്ചുണ്ടാക്കുന്നു; യന്ത്രിക്കുന്നു.
*To* **Excommunicate**, *v. a.* സഭെക്ക പുറത്താക്കുന്നു, ഭ്രഷ്ടാക്കുന്നു, പുറത്ത നീക്കുന്നു; നിരസ്തനാക്കുന്നു; മുടക്കുന്നു.
**Excommunication**, *s.* സഭെക്ക പുറത്താക്കുക, ഭ്രഷ്ടാക്കുക, യൊഗഭ്രഷ്ട, നിരസ്തത, മുടക്ക.
*To* **Excoriate**, *v. a.* തൊലുരിക്കുന്നു.
**Excoriation**, *s.* തൊലുരിച്ചിൽ, തൊലുരവ, തൊൽ പൊക്ക.
**Excrement**, *s.* മലം, പീ, കാഷ്ഠം.
**Excremental**, *a.* അമെദ്ധ്യമായുള്ള.
**Excrescence**, *a.* മുഴ.
**Excrescent**, *a.* മുഴയുള്ള.
**Excretion**, *s.* ശരീരത്തിലുള്ള കഫം മുതലായവയുടെ പുറപ്പാട, ശ്ലെഷ്മം.
**Excretive**, *a.* കഫം മുതലായവയെ കളയതക്ക.
**Excruciable**, *a.* വെദനപ്പെടുത്തതക്ക.
*To* **Excruciate**, *v. a.* അതിവെദനപ്പെടുത്തുന്നു, വ്യസനപ്പെടുത്തുന്നു, ബാധിക്കുന്നു, ദണ്ഡിപ്പിക്കുന്നു.
*To* **Exculpate**, *v. a.* കുറ്റമില്ലെന്ന തെളിയിക്കുന്നു, നിൎദ്ദോഷമാക്കുന്നു, നിരപരാധമാക്കുന്നു.
**Excursion**, *s.* സഞ്ചാരം, മറുദിക്കിലെക്കുള്ള ഗമനം, വലഞ്ഞനടക്കുക; സംഗതി വിട്ടുമാറുക.
**Excursive**, *a.* സഞ്ചരിക്കുന്ന, വലഞ്ഞനടക്കുന്ന.
**Excusable**, *a.* പരിഹരിക്കതക്ക, ക്ഷമിക്കതക്ക, ക്ഷാമ്യം.
**Excusableness**, *s.* പരിഹാരയൊഗ്യത, ക്ഷാമ്യത.
**Excusation**, *s.* പരിഹാരം, അവിധ, ഒഴികഴിവ.
**Excusatory**, *a.* അവിധ പറയുന്ന, പരിഹരിക്കുന്ന.
*To* **Excuse**, *v. a.* പരിഹരിക്കുന്നു, ഒഴികഴിവ പറയുന്നു, ഒഴിച്ചിൽ പറയുന്നു, പൊംവഴിപറയുന്നു, അനുപപത്തിചെയ്യുന്നു.
**Excuse**, *s.* പരിഹാരം, ഉപശാന്തിവാക്ക, ഒഴികഴിവ, അവിധ, പൊംവഴി, നിൎവ്വാഹം, അനുപപത്തി, പൊത്തുരുത്ത.
**Excuseless**, *a.* അവിധപറയാത്ത; ഒഴികഴിവില്ലാത്ത.
**Excuser**, *s.* അവിധപറയുന്നവൻ; ക്ഷമിക്കുന്നവൻ.
**Execrable**, *a.* വെറുക്കതക്ക, ശപിക്കതക്ക, നിന്ദ്യമായുള്ള.
*To* **Execrate**, *v. a.* ശപിക്കുന്നു, ശപനമിടുന്നു, പ്രാകുന്നു, വെറുക്കുന്നു.
**Execration**, *s.* ശാപം, ശപനം, ഗാളി, പ്രാക്ക.
*To* **Execute**, *v. a.* ചെയ്യുന്നു, നടത്തുന്നു, അനുഷ്ഠിക്കുന്നു; നിവൃത്തിക്കുന്നു; ആചരിക്കുന്നു; (കുറ്റക്കാരനെ) കൊല്ലുന്നു, തൂക്കുന്നു, വധിക്കുന്നു; ശിക്ഷിച്ചുകളയുന്നു.
**Execution**, *s.* നടത്തൽ, നിവൃത്തി, അനുഷ്ഠാനം, ആചരണം; കണ്ടുകെട്ട; കുലശ്ശിക്ഷ, തൂക്കം; കുല; നാശം.
**Executioner**, *s.* കുലചെയ്യുന്നവൻ, കൊലക്കാരൻ, ശിക്ഷകഴിക്കുന്നവൻ, തൂക്കുന്നവൻ, ആയുധം.
**Executive**, *a.* ചെയ്യതക്ക, ന്യായംനടത്തുക, നടത്തുവാൻ അധികാരമുള്ള.
**Executor**, *s.* മരണപത്രികയെ നടത്തുന്നവൻ, കാൎയ്യസ്ഥൻ.
**Executorship**, *s.* മരണപത്രികയെ നടത്തുന്ന സ്ഥാനം.

Executrix, *s.* മരണപത്രികയെ നടത്തു ന്നവൾ.
Exegesis, *s.* വിവരണം, വ്യാഖ്യാനം.
Exegetical, *a.* വിവരണമുള്ള, വ്യാഖ്യാനമുള്ള.
Exemplar, *s.* മാതിരി, ദൃഷ്ടാന്തം, കണ്ടുപഠിതം; ചട്ടം.
Exemplarily, *ad.* മാതിരിയായിട്ട, ഉദാഹരണമായിട്ട, നല്ലനടപ്പുരീതിയായിട്ട.
Exemplary, *a.* മാതിരിയുള്ള, ദൃഷ്ടാന്തമായുള്ള, നല്ലനടപ്പുരീതിയുള്ള.
Exemplification, *s.* ദൃഷ്ടാന്തം കാട്ടുക, ദൃഷ്ടാന്തം, മാതിരി, ഉദാഹരണം.
*To* Exemplify, *v. a.* ദൃഷ്ടാന്തംകൊണ്ടു കാണിക്കുന്നു, ദൃഷ്ടാന്തപ്പെടുത്തുന്നു; അനുകരിക്കുന്നു, ഉദാഹരിക്കുന്നു, മാതിരി നൊക്കിനടക്കുന്നു; വെക്കുന്നു.
*To* Exempt, *v. a.* ഒഴിവാക്കുന്നു, നീക്കുന്നു, വിടുതലാക്കുന്നു, സ്വാതന്ത്ര്യപ്പെടുത്തുന്നു.
Exempt, *a.* ഒഴിവുള്ള, സ്വാതന്ത്ര്യമുള്ള.
Exemption, *s.* ഒഴിവ, നീക്കം; വിടുതൽ, സ്വാതന്ത്ര്യം.
*To* Exenterate, *v. a.* കുടലുകളെ എടുത്തുകളയുന്നു.
Exequies, *s. pl.* ഉദകക്രിയകൾ, ശെഷക്രിയകൾ.
Exercent, *a.* ശീലിക്കുന്ന, അഭ്യസിക്കുന്ന.
Exercise, *s.* ശീലം, അഭ്യാസം, പരിചയം, പഴക്കം; പ്രയൊഗം; ശ്രമം, വ്യാപാരം; പാഠം; തഴക്കം, തൊഴിൽ; ദൈവൊപാസന.
*To* Exercise, *v. a. & n.* പ്രയൊഗിക്കുന്നു; ശീലിപ്പിക്കുന്നു, ശീലിക്കുന്നു; അഭ്യസിപ്പിക്കുന്നു, അഭ്യസിക്കുന്നു; പഴക്കുന്നു, പഴകുന്നു; പരിചയിക്കുന്നു, ശ്രമിക്കുന്നു, നടത്തിക്കുന്നു; തഴക്കുന്നു, തഴങ്ങുന്നു, ശരീരഭ്യാസം ചെയ്യുന്നു.
Exerciser, *s.* അഭ്യസിപ്പിക്കുന്നവൻ, അഭ്യാസി.
*To* Exert, *v. a.* പ്രയത്നം ചെയ്യുന്നു, പ്രയൊഗിക്കുന്നു, അദ്ധ്വാനപ്പെടുന്നു, ഉത്സാഹിക്കുന്നു, ശ്രമിക്കുന്നു.
Exertion, *s.* പ്രയത്നം, അദ്ധ്വാനം, ദെഹണ്ഡം; ഉത്സാഹം, ശ്രമം, ആയാസം, അദ്ധ്യവസായം; കൊപ്പ.
Exhalation, *s.* ആവി, നീരാവി, പുക, പുകച്ചിൽ, ധൂമിക; മഞ്ഞ.
*To* Exhale, *v. a. & n.* ആവിപുറപ്പെടുവിക്കുന്നു, ആവിപുറപ്പെടുന്നു, പുകെക്കുന്നു, പുകയുന്നു, പുകഞ്ഞുപൊകുന്നു.
Exhalement, *s.* ആവി, പുക.
*To* Exhaust, *v. a. & n.* വററിക്കുന്നു, വററുന്നു; വററിപ്പൊകുന്നു; ഒടുക്കുന്നു, ഒടുങ്ങുന്നു; എത്തിക്കുന്നു, എത്തുന്നു, എത്തിപ്പൊകുന്നു; ക്ഷീണിക്കുന്നു, തളരുന്നു.
Exhaustible, *a.* വററിക്കാകുന്ന, ഒടുങ്ങുന്ന, എത്തിക്കാകുന്ന; ക്ഷയമുള്ള.
Exhaustion, *s.* വററൽ, ഒടുങ്ങൽ; ക്ഷീണം, ബലഹീനത, തളച്ച, ക്ലമം.
Exhaustless, *a.* വററാത, വററിക്കാത്ത, ഒടുങ്ങാത, ഒടുക്കാത്ത, എത്തിപ്പൊകാത്ത, ക്ഷയമില്ലാത്ത, അക്ഷയമുള്ള.
*To* Exhibit, *v. a.* തുറന്നുകാണിക്കുന്നു, വിതിച്ചുകാട്ടുന്നു; കാണിക്കുന്നു.
Exhibiter, *s.* വിരിച്ചുകാട്ടുന്നവൻ, കാണിക്കുന്നവൻ.
Exhibition, *s.* തുറന്നുകാണിക്കുക, കാണിക്കുക, കാട്ടുക, കാട്ടൽ; കാഴ്ചവെല; ശമ്പളം, വഷാശനം; പ്രത്യുപകാരം.
*To* Exhilarate, *v. a.* ഉന്മെഷിപ്പിക്കുന്നു, മൊദിപ്പിക്കുന്നു, സന്തൊഷിപ്പിക്കുന്നു; പ്രസാദിപ്പിക്കുന്നു, തെളിയിക്കുന്നു.
Exhilaration, *s.* ഉന്മെഷം, മൊദം, സന്തൊഷം, തെളിവ; ഉല്ലാസം.
*To* Exhort, *v. a.* ഉപദെശിക്കുന്നു, ബുദ്ധിയുപദെശിക്കുന്നു, ബുദ്ധിപറയുന്നു; അപെക്ഷിക്കുന്നു.
Exhortation, *s.* ഉപദെശം, ബുദ്ധിയുപദെശം; ഉപദെശവാക്ക, ഇഷ്ടവാക്യം, ഹിതൊപദെശം.
Exhortative, *a.* ബുദ്ധിയുപദെശിക്കുന്ന.
*To* Exiccate, *v. a.* വരട്ടുന്നു.
Exigence, Exigency, } *s.* മുട്ട, മുട്ടുപാട, മഹാമുട്ട, ആവശ്യം, അത്യാവശ്യം, അവസരം; അടിയന്തരം; ബുദ്ധിമുട്ട.
Exigent, *a.* അത്യാവശ്യമുള്ള, മഹാമുട്ടുള്ള.
Exile, *s.* നാടുകടത്തൽ, ദെശഭ്രഷ്ട; ദെശഭ്രഷ്ടൻ.
Exile, *a.* സൂക്ഷ്മമായുള്ള, ചെറിയ, പുഷ്ടിമില്ലാത്ത.
*To* Exile, *v. a.* നാടുകടത്തുന്നു, ദെശഭ്രഷ്ടാക്കുന്നു; ആട്ടിക്കളയുന്നു.
Exilement, *s.* ദെശഭ്രഷ്ട.
*To* Exist, *v. n.* ഇരിക്കുന്നു, ഉണ്ടായിരിക്കുന്നു; സ്ഥിതിചെയ്യുന്നു, ജീവിക്കുന്നു, ജീവനൊടിരിക്കുന്നു.
Existence, Existency, } *s.* ജീവൻ, ജീവനം; ജീവിതം; ഇരിപ്പ; അസ്സധാരണം; ജീവിതകാലം.
Existent, *a.* ഇരിക്കുന്ന, ജീവനുള്ള, ജീവനൊടിരിക്കുന്ന.
Exit, *s.* ഒരു സ്ഥലത്തുനിന്നുള്ള പുറപ്പാട, നിൎഗ്ഗമനം, നിൎയ്യാണം.
Exodus, *s.* ഒരു സ്ഥലത്തുനിന്നുള്ള നിൎഗ്ഗമനം, പുറപ്പാട; മൊശെയുടെ രണ്ടാം പുസ്തകത്തിന്റെ പെർ.

*To* Exonerate, *v. a.* ഭാരം തീൎക്കുന്നു, ഭാരമില്ലാതാക്കുന്നു; ചുമതലയില്ലാതാക്കുന്നു; ഭാരം ഒഴിപ്പിക്കുന്നു.

Exoneration, *s.* ഭാരം തീൎക്കുക, ചുമതലയില്ലായ്മ; ഒഴിവു.

Exorable, *a.* മനസ്സലിവുള്ള, ആൎദ്രതയുള്ള, അപെക്ഷകെൾക്കുന്ന.

Exorbitance, } *s.* കടപ്പു; അമിതം; അതിക്രമം; അന്യായം;
Exorbitancy, }
അധികത്വം, അന്യായവില; മഹാപാതകം.

Exorbitant, *a.* കടന്ന, മട്ടുവിട്ട, അധികമായുള്ള, അന്യായമുള്ള, അമിതമായുള്ള, അതിമൎയ്യാദയുള്ള.

*To* Exorcise, *v. a.* പിശാചിനെ ഒഴിക്കുന്നു, ആട്ടികളയുന്നു; ബാധയൊഴിക്കുന്നു; ആണയിടുന്നു, സത്യംചെയ്യുന്നു.

Exorcism, *s.* പിശാചിനെ ഒഴിക്കുക, മന്ത്രവാദപ്രയൊഗം.

Exorcist, *s.* പിശാചിനെ ഒഴിക്കുന്നവൻ, മന്ത്രവാദി.

Exordium, *s.* മുൻവാചകം, അവതാരിക, ഉപന്യാസം, വാങ്മുഖം; ആരംഭം; തൊടയം.

Exornation, *s.* ശൃംഗാരം, അലങ്കാരം, ഭൂഷണം.

Exotic, *a.* മറുദെശത്തുള്ള, സ്വദെശത്തുണ്ടാകാത്ത.

*To* Expand, *v. a.* വിരിക്കുന്നു, വിടൎക്കുന്നു; പരത്തുന്നു; വിസ്തരിക്കുന്നു.

*To* Expand, *v. n.* വിരിയുന്നു, വിടരുന്നു, പരക്കുന്നു; വിസ്തീൎണ്ണമാകുന്നു.

Expanse, *s.* വിരിവു, പരപ്പു, വിസ്തീൎണ്ണത; ആകാശവിസ്തീൎണ്ണത.

Expansibility, *s.* വിരിക്കാകുന്നത, പരക്കാകുന്നത, പരത്തൽ.

Expansible, *a.* വിരിക്കുതക്ക, വിടൎത്തതക്ക.

Expansion, *s.* വിരിവു, വിരിപ്പു, പരപ്പു, വിടൎപ്പം, പടൎപ്പു; വിസ്താരം, വിസ്തരണം.

Expansive, *a.* വിരിയുന്ന, പരക്കുന്ന, വിസ്തീൎണ്ണമായുള്ള, വലുതാകുന്ന.

*To* Expatiate, *v. n.* വിസ്താരമായി പറയുന്നു, വൎണ്ണിച്ചു പറയുന്നു.

Expatiating, *s.* വൎണ്ണനം.

*To* Expect, *v. a.* കാത്തിരിക്കുന്നു, കാത്തുകൊണ്ടിരിക്കുന്നു; നൊക്കിപാൎക്കുന്നു; ഇഛിക്കുന്നു, ആശപ്പെടുന്നു; വിചാരിക്കുന്നു.

Expectance, } *s.* കാത്തുകൊണ്ടിരിക്കുക, കാത്തിരിപ്പു, ആശാബന്ധം.
Expectancy, }

Expectant, *a.* കാത്തുകൊണ്ടിരിക്കുന്ന, ആശയുള്ള, കാത്തു നില്ക്കുന്ന.

Expectant, *s.* കാത്തിരിക്കുന്നവൻ, ആശപ്പെടുന്നവൻ.

Expectation, *s.* കാത്തിരിപ്പു, നൊക്കിപ്പാൎപ്പു; ഇഛ, ആശാബന്ധം, ആശാപാശം; ആശപ്പെടുന്ന കാൎയ്യം.

Expecter, *s.* കാത്തിരിക്കുന്നവൻ, ഇഛിച്ചിരിക്കുന്നവൻ.

*To* Expectorate, *v. a.* കാൎക്കിച്ചുതുപ്പുന്നു, കഫംകളയുന്നു.

Expectoration, *s.* കാൎക്കിച്ചുതുപ്പൽ, കഫംകളയുക, കഫം.

Expectorative, *a.* കഫംകളയതക്ക.

Expedience, } *s.* ചെൎച്ച, യൊഗ്യത, യുക്തി; ഉപയുക്തി, ഉപ
Expediency, }
യൊഗം, ശക്തി; വെഗത; ബദ്ധപ്പാടു, തിടുക്കം.

Expedient, *a.* ചെൎച്ചയുള്ള, യുക്തിയുള്ള, കൊള്ളാകുന്ന, യൊഗ്യമായുള്ള, ഉപയൊഗമുള്ള; വെഗമായുള്ള, ബദ്ധപ്പാടുള്ള; ആവശ്യമുള്ള.

Expedient, *s.* ഉപയുക്തി, ഉപയൊഗം; ഉപായം, നീക്കുപൊക്കു; നിൎവ്വാഹം, വഴി; ഒഴികഴിവു, നിസ്തരണം.

Expediently, *ad.* ചെൎച്ചയായി, ഉപയൊഗമായി; ശീഘ്രമായി, വെഗം.

*To* Expedite, *v. a.* എളുപ്പമാക്കുന്നു, തടവില്ലാതാക്കുന്നു; ബദ്ധപ്പെടുത്തുന്നു, ദ്രുതപ്പെടുത്തുന്നു, വെഗപ്പെടുത്തുന്നു, തീവ്രപ്പെടുത്തുന്നു, അടിയന്തരമായി അയക്കുന്നു.

Expedite, *a.* തീവ്രമായുള്ള, വെഗമായുള്ള; എളുപ്പമുള്ള, പ്രയാസമില്ലാത്ത, തടവൊഴിഞ്ഞ; ചുറുക്കുള്ള, ദ്രുതിയുള്ള; ചൊടിപ്പുള്ള.

Expeditely, *ad.* തീവ്രമായി, ചുറുക്കായി, വെഗത്തിൽ, ഉഴറ്റൊടെ.

Expedition, *s.* വെഗത, ചുറുക്കു, തീവ്രം, ചൊടിപ്പു; ഉത്സാഹം, ബദ്ധപ്പാടു, അവസരം; യാത്ര; സമരയത്നം; അതിസന്ധാനം, സെനപുറപ്പാടു.

Expeditious, *a.* വെഗമായുള്ള, ചുറുക്കുള്ള, തീവ്രമായുള്ള, സത്വരമായുള്ള, ഉച്ചണ്ഡമായുള്ള.

Expeditiously, *ad.* വെഗമായി, ചുറുക്കൊടെ, തീവ്രമായി, സത്വരമായി.

*To* Expel, *v. a.* ആട്ടികളയുന്നു, പുറത്താക്കുന്നു; ഒഴിച്ചുകളയുന്നു; തള്ളികളയുന്നു, ധിക്കരിക്കുന്നു; ത്യജിക്കുന്നു, നിരസ്തനാക്കുന്നു.

*To* Expend, *v. a.* ചിലവഴിക്കുന്നു, ചിലവിടുന്നു, വ്യയം ചെയ്യുന്നു.

Expense, *s.* ചിലവു, ചിലവറുപ്പു, വ്യയം, ചെല്ലുംചിലവു.

Expenseless, *a.* ചിലവില്ലാത്ത, വ്യയമി ല്ലാത്ത.

Expensive, *a.* ചിലവുള്ള, അധികചില വഴിച്ചിലുള്ള, വിട്ടുകയ്യൻ; ചിലവഴിക്കു ന്ന, അതിവ്യയമുള്ള; ചിലവചെല്ലുന്ന.

Expensively, *ad.* വളര ചിലവൊടെ, അതിവ്യയമായി.

Expensiveness, *s.* അധികചിലവഴിക്കു ക, അധിക ചിലവ, അതിവ്യയം; ദുർവ്വ്യയം, ദുർവ്വ്യയശീലം.

Experience, *s.* പരിചയം, പരിജ്ഞാനം; പരീക്ഷ, പരീക്ഷജ്ഞാനം; ഊട്ടുപാട, ഇടപൊക്ക; വശത, ശീലം; ഇടപഴക്കം; അനുഭവം.

*To* Experience, *v. a.* പരിചയിക്കുന്നു, പരിക്ഷിച്ചറിയുന്നു; പഴക്കുന്നു, വശമാ കുന്നു, ശീലിക്കുന്നു; അനുഭവിക്കുന്നു.

Experienced, *part. a.* പരിചയിക്കപ്പെ ട്ട, പരിജ്ഞാതം; പരിചയമുള്ള, പരി ജ്ഞാനമുള്ള; ശീലമുള്ള, ഇടപഴക്കമുള്ള.

*A man of experience,* പഴമക്കാരൻ.

Experiencer, *s.* പരീക്ഷകൻ, പരിശൊ ധനകഴിക്കുന്നവൻ; പരിജ്ഞാനക്കാരൻ.

Experiment, *s.* പരിക്ഷ, ശൊധന, പരി ശൊധന.

Experimental, *a.* പരിജ്ഞാനമുള്ള, പരീ ക്ഷിച്ചറിഞ്ഞ; അനുഭവമുള്ള; ശൊധന ക ഴിച്ച.

Experimentally, *ad.* പരിജ്ഞാനമായി, അനുഭവമായി.

Expert, *a.* വശതയുള്ള, സാമൎത്ഥ്യമുള്ള, മി ടുക്കുള്ള; പടുത്വമുള്ള, വിദഗ്ദ്ധതയുള്ള; കൈവെഗമുള്ള.

Expertly, *ad.* സാമൎത്ഥ്യമായി, മിടുക്കൊ ടെ.

Expertness, *s.* വശത, കൈവശം; സാ മൎത്ഥ്യം, മിടുക്ക, വിദഗ്ദ്ധത, പടുത്വം, വൈഭവം, കൈവെഗം.

Expiable, *a.* പരിഹരിക്കാകുന്ന, വിമൊ ചിക്കതക്ക, ഉപശാന്തിവരുത്താകുന്ന, കു റ്റം തീക്കാകുന്ന.

*To* Expiate, *v. a.* പ്രതിശാന്തിവരുത്തുന്നു, പാപനിവൃത്തിയുണ്ടാക്കുന്നു; വിമൊചി ക്കുന്നു, പരിഹരിക്കുന്നു, പാവനമാക്കുന്നു.

Expiation, *s.* പ്രതിശാന്തി, പാപനിവൃ ത്തി, പരിഹാരം, പാവനം, വിമൊച നം; പ്രായശ്ചിത്തം.

Expiatory, *a.* പ്രതിശാന്തിവരുത്തതക്ക, പാവനമാകതക്ക, വിമൊചിക്കതക്ക.

Expilation, *s.* മൊഷണം, കവൎച്ച.

Expiration, *s.* അന്ത്യം, ആവിവിടുക, ശ്വാസംവിടുക; മരണം, ഊൎദ്ധ്വശ്വാസം; അവസാനം.

*To* Expire, *v. a.* ശ്വാസംവിടുന്നു, ആവി പുറപ്പെടുവിക്കുന്നു.

*To* Expire, *v. n.* മരിച്ചുപൊകുന്നു, കഴി ഞ്ഞുപൊകുന്നു, ജീവൻ പൊകുന്നു, ഊ ൎദ്ധ്വശ്വാസംവിടുന്നു; പ്രാണനെവിടുന്നു; അവസാനിക്കുന്നു, കെട്ടുപൊകുന്നു.

*To* Explain, *v. a.* വിവരപ്പെടുത്തുന്നു, വിവരംപറയുന്നു; തെളിയിച്ചുപറയുന്നു, സൂക്ഷ്മമാക്കുന്നു, പൊരുൾതിരിക്കുന്നു; വ്യാ ഖ്യാനിക്കുന്നു, വിസ്തരിച്ചുപറയുന്നു.

Explainable, *a.* വിവരപ്പെടുത്താകുന്ന, തെളിയിക്കതക്ക.

Explainer, *s.* വ്യാഖ്യാനക്കാരൻ, വിസ്തരി ച്ചുപറയുന്നവൻ.

Explanation, *s.* വിവരണം, വ്യാഖ്യാ നം, പൊരുൾതിരിപ്പ, വൎണ്ണനം.

Explanatory, *a.* വിവരപ്പെടുത്തുന്ന, വ്യാ ഖ്യാനമുള്ള.

Expletive, *s.* നിറവാകുന്ന ചൊൽ, ഗ്ര ന്ഥപൂരണം.

Explicable, *a.* സൂക്ഷ്മമാകപ്പെടതക്ക, തെ ളിയിക്കാകുന്ന.

*To* Explicate, *v. a.* തുറന്നകാണിക്കുന്നു, വിസ്തരിക്കുന്നു, തെളിയിക്കുന്നു, സൂക്ഷ്മമാ ക്കുന്നു.

Explication, *s.* തെളിച്ചിൽ, തുറന്നകാ ണിക്കുക; വിവരണം, വ്യാഖ്യാനം, പൊ രുൾതിരിപ്പ.

Explicative, *a.* വിവരിക്കുന്ന, തെളിയി ക്കുന്ന.

Explicit, *a.* വ്യക്തമായുള്ള, തെളിവുള്ള, സൂക്ഷ്മമായുള്ള; തീൎച്ചയുള്ള.

Explicitly, *ad.* തെളിവായി, സൂക്ഷ്മമായി, നെരെ.

*To* Explode, *v. a.* വാക്പാരുഷ്യത്തൊ ടെ തള്ളിക്കളയുന്നു; കൊള്ളരുതെന്ന ത ള്ളിക്കളയുന്നു; ഉച്ചത്തിൽ പൊട്ടിക്കുന്നു.

*To* Explode, *v. n.* വെടിപൊട്ടുന്നു, വെ ടിതീരുന്നു, ഉച്ചത്തിൽപൊട്ടുന്നു.

Exploder, *s.* ആട്ടിക്കളയുന്നവൻ, നിന്ദി ച്ചുകളയുന്നവൻ.

Exploit, *s.* പരാക്രമകാൎയ്യം, അതിശയ പ്രവൃത്തി, സിദ്ധിച്ചകാൎയ്യം, ജയം.

*To* Explorate, *v. a.* ആരായുന്നു; അ ന്വെഷണം ചെയ്യുന്നു, ശൊധന ചെയ്യു ന്നു.

Exploration, *s.* ആരായണം, അന്വെ ഷണം, ശൊധന.

Exploratory, *a.* അന്വെഷണം ചെയ്യു ന്ന, ശൊധനയുള്ള.

*To* Explore, *v. a.* അന്വെഷണം ചെ യ്യുന്നു; പരിശൊധിക്കുന്നു, ശൊധനചെ യ്യുന്നു, പരീക്ഷകഴിക്കുന്നു.

Explosion, *s.* വെടിപൊട്ടൽ, ഇടിവെള്ള, വെടിതീച്ച; ഉച്ചത്തിലുള്ള പൊട്ടൽ.
Explosive, *a.* വെടിപൊട്ടിക്കുന്ന.
*To* Export, *v. a.* നാട്ടിൽനിന്ന ചരക്കുകൾ എറ്റിക്കൊടുത്തയക്കുന്നു, ചരക്കുകൊടുത്തയക്കുന്നു.
Export, *s.* എറ്റിയയച്ച ചരക്ക.
Exportation, *s.* ചരക്കകയറ്റിയയക്കുക.
*To* Expose, *v. a.* തുറന്നവെക്കുന്നു, വിരിച്ചുകാണിക്കുന്നു; പ്രസിദ്ധമാക്കുന്നു; നഗ്നമാക്കുന്നു; വെളിപ്പെടുത്തുന്നു; ആക്ഷെപത്തിന ഹെതുവുണ്ടാക്കുന്നു; അപകടത്തിലാക്കുന്നു; വെയിൽ കൊള്ളിക്കുന്നു; ഇടകൊടുക്കുന്നു; അപകീൎത്തിപ്പെടുത്തുന്നു; അയച്ചുകളയുന്നു.
Exposition, *s.* തുറന്ന വെക്കുക; വെയിൽകൊൾ; വിവരണം, വ്യാഖ്യാനം, വിവരം പറയുക.
Expositor, *s.* തെളിയിച്ച പറയുന്നവൻ, വ്യാഖ്യാനക്കാരൻ, വിസ്തരിച്ച പറയുന്നവൻ.
*To* Expostulate, *v. a.* വ്യവഹാരം പറയുന്നു, തൎക്കിച്ച പറയുന്നു; അനുശാസിക്കുന്നു, സ്നെഹത്തൊടെ ആക്ഷെപിക്കുന്നു.
Expostulation, *s.* വ്യവഹാരം, തൎക്കം; അനുശാസന, സ്നെഹമുള്ള ആക്ഷെപം.
Expostulator, *s.* വ്യവഹരിക്കുന്നവൻ, അനുശാസിക്കുന്നവൻ.
Expostulatory, *a.* വ്യവഹാരമുള്ള, വാദമുള്ള, അനുശാസനയുള്ള, ചുമത്തലുള്ള.
Exposure, *s.* തുറന്നവെക്കുക; പ്രസിദ്ധാവസ്ഥ; നഗ്നത; അപകടാവസ്ഥ; വെയിൽകൊൾ, വെയിൽ തട്ടൽ.
*To* Expound, *v. a.* വിസ്തരിച്ച പറയുന്നു, തെളിയിച്ച പറയുന്നു; അൎത്ഥം തിരിക്കുന്നു, വ്യാഖ്യാനിക്കുന്നു; പ്രകാശിപ്പിക്കുന്നു; ശൊധനചെയ്യുന്നു.
Expounder, *s.* വിസ്തരിച്ച പറയുന്നവൻ, അൎത്ഥം തിരിക്കുന്നവൻ, വ്യാഖ്യാനക്കാരൻ.
*To* Express, *v. a.* അനുകരിക്കുന്നു, വിവരം പറയുന്നു, വൎണ്ണിക്കുന്നു; വാക്കുകൊണ്ട കാണിക്കുന്നു; ഉച്ചരിക്കുന്നു, ചൊല്ലുന്നു, അറിയിക്കുന്നു; സൂചിക്കുന്നു; കശക്കുന്നു, പിഴിഞ്ഞെടുക്കുന്നു.
Express, *a.* സമഛായയുള്ള, പ്രതിമയുള്ള; സാക്ഷാലുള്ള; വിവരമുള്ള, തെളിവുള്ള, തെളിവവാക്കുള്ള; തീൎച്ചയുള്ള; പ്രത്യെകസംഗതിക്കുള്ള.
Express, *s.* ദൂതാൾ; അടിയന്തരമായിട്ട ആളയക്കുക: അടിയന്തരം; ദൂത.
Expressible, *a.* ഉച്ചരിക്കാകുന്ന, ചൊല്ലാകുന്ന; വാച്യം; പിഴിഞ്ഞെടുക്കാകുന്ന.
Expression, *s.* വിവരണം, വൎണ്ണനം; വാചകം, ചൊല്ല; ഉച്ചാരം; വാചകരീതി, ഭാഷ; പിഴിഞ്ഞെടുക്കുക.
Expressive, *a.* വിവരിക്കുന്ന, വൎണ്ണിക്കുന്ന; ചൊല്ലുന്ന; തെളിവുള്ള, തീൎച്ചയുള്ള.
Expressively, *ad.* തെളിവായി, വൎണ്ണിക്കുന്ന വിധത്തിൽ.
Expressiveness, *s.* തെളിവ, തീൎച്ച; സ്ഫുടത.
Expressly, *ad.* തെളിവായി, സ്പഷ്ടമായി, നിശ്ചയമായി, തീൎച്ചയായി, തീരെ.
Expressure, *s.* വിവരിക്കുന്നവാക്ക, ചൊല്ല, വാചകം; ഭാഷ, ഛായ; പതിച്ചിൽ.
*To* Expropriate, *v. a.* സ്വന്ത അവകാശം വിട്ടൊഴിയുന്നു.
*To* Expugn, *v. a.* പിടിച്ചടക്കുന്നു, പാഞ്ഞുപിടിക്കുന്നു; ആക്രമിക്കുന്നു, ജയിക്കുന്നു.
Expugnation, *s.* ജയം; പിടിച്ച അടക്കുക, ആക്രമിക്കുക.
*To* Expulse, *v. a.* ആട്ടിക്കളയുന്നു, പുറത്തതള്ളിക്കളയുന്നു, പുറത്താക്കുന്നു.
Expulsion, *s.* ആട്ടിക്കളയുക, പുറത്ത തള്ളിക്കളയുക, പുറത്താക്കുക; നിരസ്തത; ഭ്രഷ്ട, ബഹിഷ്കരണം.
Expulsive, *a.* ആട്ടിക്കളയുന്ന, പുറത്താക്കുന്ന.
*To* Expunge, *v. a.* മാച്ചുകളയുന്നു, കിറുക്കിക്കളയുന്നു, കുത്തിക്കളയുന്നു; തുടച്ചുകളയുന്നു; നീക്കിക്കളയുന്നു; ഇല്ലായ്മചെയ്യുന്നു.
Expurgation, *s.* ശുദ്ധീകരണം, പരിഷ്കാരം, പാവനം.
Expurgatory, *a.* ശുദ്ധീകരിക്കുന്ന, ശുചീകരിക്കുന്ന, പാവനമായുള്ള.
Exquisite, *a.* വിശെഷമായുള്ള, പൂൎത്തിയുള്ള, മഹാ യുക്തിയുള്ള, മഹാ ഭംഗിയുള്ള; മഹാ വക്ഷമായുള്ള.
Exquisitely, *ad.* വിശെഷമായി, പൂൎത്തിയായി, മഹാ ഭംഗിയായി, അശെഷം.
Exquisiteness, *s.* വിശെഷത, പൂൎത്തി, മഹാ ഭംഗി.
*To* Exsiccate, *v. a.* ഉണക്കുന്നു, വരട്ടുന്നു.
Exsiccation, *s.* ഉണക്കൽ, വരട്ടൽ.
Exsiccative, *a.* ഉണക്കുന്ന, വരട്ടുന്ന.
Exsuction, *s.* വലിച്ചുകളയുക, കുടിച്ചുകളയുക.
Exsudation, *s.* വിയൎപ്പ, സ്വെദം; ദ്രവം, ഊറൽ.
*To* Exsuffolate, *v. a.* കാതിൽ അഭിമന്ത്രിക്കുന്നു; ചെവികടിക്കുന്നു, ചെവിയിൽ പറയുന്നു.
*To* Exsuscitate, *v. a.* ഉദ്യൊഗിപ്പിക്കുന്നു; ഉത്സാഹിപ്പിക്കുന്നു.

Extancy, *s.* ഉറിപ്പ, മെട, കന്ന.
Extant, *a.* ഉറിച്ചനില്ക്കുന്ന, കാഴ്ചെക്കമുൻനില്ക്കുന്ന; മെട്ടുള്ള; നടപ്പുള്ള; ഇന്നവരെയും ഇരിക്കുന്ന, ഇപ്പൊൾ ഇരിക്കുന്ന.
Extatic, Extatical, *a.* അത്യാനന്ദമുള്ള, മഹാ സന്തൊഷമുള്ള; വിവശതയുള്ള.
Extemporal, *a.* മുമ്പിൽക്കൂട്ടിവിചാരിക്കാതെ ഉച്ചരിക്കപ്പെട്ട, മുമ്പിൽക്കൂട്ടിനിരൂപിക്കാതെ ചൊല്ലിയ; വെഗമുള്ള, ചുറുക്കുള്ള; തടവുകൂടാതെയുള്ള.
Extemporally, *ad.* മുൻവിചാരംകൂടാതെ, വെഗത്തിൽ.
Extemporaneous, *a.* മുൻവിചാരംകൂടാതെയുള്ള, വെഗമുള്ള.
Extemporary, *a.* മുൻവിചാരംകൂടാതെ ചൊല്ലിയ, മുൻനിനവുകൂടാതെ ചെയ്ത; വെഗമുള്ള, ചുറുക്കുള്ള, എളുപ്പമുള്ള.
Extempore, *ad.* മുൻനിനവുകൂടാതെ, തടവുകൂടാതെ, എളുപ്പത്തിൽ, നിനച്ചിരിയാതെ, വെട്ടന്ന.
Extemporiness, *s.* മുൻവിചാരംകൂടാതെ പറയുക.
*To* Extemporize, *v. a.* മുമ്പിൽക്കൂട്ടിവിചാരിക്കാതെ സംസാരിക്കുന്നു, മുമ്പിൽക്കൂട്ടിവിചാരിക്കാതെ വിസ്തരിച്ചുപറയുന്നു, പതറിപറയുന്നു.
*To* Extend, *v. a. & n.* നീട്ടുന്നു, നീളുന്നു; നീളമാകുന്നു; വിരിക്കുന്നു; വ്യാപിക്കുന്നു; വിസ്തരിക്കുന്നു; വിസ്താരമാകുന്നു; വിശാലതപ്പെടുത്തുന്നു; പരത്തുന്നു, പരക്കുന്നു; വൎദ്ധിക്കുന്നു; എത്തിക്കുന്നു, എത്തുന്നു.
Extender, *s.* വിസ്താരമാക്കുന്നവൻ, നീട്ടുന്നത.
Extendible, *a.* വിസ്താരമാകാകുന്ന, വിശാലമാകുന്നതക്ക.
Extendlessness, *s.* അവധിയില്ലാത്ത വിശാലത.
Extensibility, *s.* വിസ്തീൎണ്ണത, പരപ്പ, പണ്ടപ്പരപ്പ, പരത്തൽ.
Extensible, *a.* വിസ്താരമാകുന്നതക്ക, വിരിക്കുന്നതക്ക, പരപ്പാകുന്നതക്ക, വിശാലമാകുന്നതക്ക, പരത്താകുന്ന.
Extensibleness, *s.* വിസ്താരമാകുന്നതക്കത, നീളൽ.
Extension, *s.* വിസ്തരണം, വിരിച്ചിൽ, വിരിവ, നീട്ടം; നീളൽ, അകലം; വിസ്താരം, പരപ്പ, വിശാലത.
Extensive, *a.* വിസ്താരമുള്ള, അകലമുള്ള, പരപ്പുള്ള, വിശാലമായുള്ള, വിസ്തീൎണ്ണമായുള്ള.
Extensively, *ad.* വിസ്താരമായി, വിസ്തീൎണ്ണമായി, നീളവെ, പരപ്പിൽ.
Extensiveness, *s.* വിസ്തീൎണ്ണത, വിസ്താരം, വിശാലത, പരപ്പ, വിരിവ, പണ്ടപ്പരപ്പ.
Extent, *s.* വിസ്താരം, പരപ്പ, അകലം, വിശാലത, വിസ്തീൎണ്ണത, അളവ, വലിപ്പം.
*To* Extenuate, *v. a.* കുറെക്കുന്നു, മറെക്കുന്നു; ലഘുവാക്കുന്നു; കൃശമാക്കുന്നു.
Extenuation, *s.* കുറെക്കുക, കുറച്ചിൽ; കൃശമാക്കുക, കൃശത.
Exterior, *a.* പുറത്തെ, പുറത്തുള്ള, പുറത്തുഭാഗത്തുള്ള.
Exteriorly, *ad.* പുറമെ, പുറത്ത.
*To* Exterminate, *v. a.* വെരൊടെ പറിച്ചുകളയുന്നു, നിൎമ്മൂലമാക്കുന്നു; നശിപ്പിച്ചുകളയുന്നു.
Extermination, *s.* നിൎമ്മൂലം, വിനാശം.
Exterminator, *s.* നശിപ്പിക്കുന്നവൻ, നിൎമ്മൂലമാക്കുന്നവൻ.
External, *a.* പുറത്തെ, പുറത്തുള്ള: പുറമെയുള്ള, പുറത്തുഭാഗത്തുള്ള.
Externally, *ad.* പുറത്ത, പുറമെ.
*To* Extil, *v. n.* ദ്രവിക്കുന്നു, ഊറുന്നു, ഇററുവീഴുന്നു.
Extillation, *s.* ദ്രവം, ഊറൽ, ഇററിററുള്ള വീഴ്ച.
Extinct, *a.* കെട്ട, കെട്ടുപൊയ; കെട്ടുതപ്പെട്ട; അന്ത്യംമുടിഞ്ഞ, മുടിഞ്ഞുപൊയ, നശിച്ചുപൊയ; തള്ളിക്കളയപ്പെട്ട.
Extinction, *s.* കെട്ടുത്തൽ, കെട്ടുപൊയത, കെട; അന്ത്യംമുടിവ; മുടിവ, വിനാശം; തള്ളൽ.
*To* Extinguish, *v. a.* കെടുക്കുന്നു, കെടുത്തികളയുന്നു; നശിപ്പിക്കുന്നു, ഇല്ലായ്മചെയ്യുന്നു, മറെക്കുന്നു.
Extinguishable, *a.* കെടുക്കാകുന്ന, നശിപ്പിക്കാകുന്ന.
Extinguisher, *s.* ദീപം കെടുത്തുവാനുള്ള വസ്തു.
*To* Extirpate, *v. a.* വെരൊടെ പറിച്ചുകളയുന്നു, നിൎമ്മൂലമാക്കുന്നു; നശിപ്പിക്കുന്നു.
Extirpation, *s.* വെരൊടെ പറിച്ചുകളയുക, നിൎമ്മൂലം, വിനാശം.
Extirpator, *s.* നിൎമ്മൂലമാക്കുന്നവൻ.
*To* Extol, *v. a.* മഹത്വപ്പെടുത്തുന്നു, പുകഴ്ത്തുന്നു, സ്തുതിക്കുന്നു, ഉന്നതപ്പെടുത്തുന്നു, കീൎത്തിക്കുന്നു.
Extoller, *s.* മഹത്വപ്പെടുത്തുന്നവൻ, പുകഴ്ത്തുന്നവൻ.
Extorsive, *a.* ബലബന്ധത്തൊടെ മെടിക്കുന്ന, ബലംചെയ്ത വാങ്ങുന്ന, അപഹരിക്കുന്ന, പിടിച്ചുപറിക്കുശീലമുള്ള.
Extorsively, *ad.* ബലബന്ധത്തൊടെ, ബലാല്ക്കാരമായി.
*To* Extort, *v. a.* ബലബന്ധത്തൊടെ വാ

ങ്ങുന്നു, ഞെരുങ്ങി മെടിക്കുന്നു, പിടിച്ചുപറിക്കുന്നു, അപഹരിക്കുന്നു; പിടുങ്ങുന്നു, കൈകലാക്കുന്നു; ശാസിച്ചുചൊദിക്കുന്നു.

**Extorter**, *s.* ബലംചെയ്യ മെടിക്കുന്നവൻ, പിടുങ്ങുന്നവൻ, പിടിച്ചുപറിക്കാരൻ.

**Extortion**, *s.* ബലബന്ധത്തൊടെ മെടിക്കുക, പിടിച്ചുപറി, അപഹാരം, പിടുങ്ങൽ, കൈകലാക്കൽ, ബലാല്ക്കാരം.

**Extortioner**, *s.* ഞെരുങ്ങി മെടിക്കുന്നവൻ, പിടിച്ചുപറിക്കാരൻ, അപഹാരി.

**Extra**, *a.* വിശെഷാലുള്ള, പുറവകയായുള്ള, അധികമായുള്ള, പതിവുള്ളതിൽ അധികം.

*To* **Extract**, *v. a.* പുറത്ത എടുത്തുകളയുന്നു, പറിച്ചു കളയുന്നു; നിഷ്ഹരിക്കുന്നു; തൈലമെടുക്കുന്നു; സാരമെടുക്കുന്നു; ഒന്നിൽനിന്ന എടുക്കുന്നു; പെർത്തെടുക്കുന്നു; ഒന്നിൽനിന്ന തെരിഞ്ഞെടുത്ത എഴുതുന്നു.

**Extract**, *s.* തൈലം, സാരം, രസം; ഒന്നിൽനിന്ന എടുത്ത സാരാംശം; ഒരു പുസ്തകത്തിൽനിന്ന എടുത്ത മുഖ്യകാൎയ്യങ്ങൾ.

**Extraction**, *s.* പുറത്ത എടുത്ത കളയുക, അഭ്യാകൎഷണം, നിഷ്ഹാരം; മൂലത്തിൽനിന്ന പെർത്തെടുത്തത; സന്തതി, പരമ്പരം; വംശം.

**Extractor**, *s.* പുറത്ത എടുത്തു കളയുന്നവൻ, നിഷ്ഹരിക്കുന്നവൻ; പറിച്ചുകളയുന്ന സാധനം.

**Extrajudicial**, *a.* ന്യായവിസ്താരചട്ടത്തിന വ്യത്യാസമുള്ള.

**Extraneous**, *a.* വെറെവകയുള്ള; അന്യമായുള്ള, സംബന്ധമില്ലാത്ത.

**Extraordinarily**, *ad.* അപൂൎവമായി, നൂതനമായി, അസാമാന്യമായി; പ്രത്യെകമായി, വിശെഷമായി, പ്രാബല്യമായി.

**Extraordinariness**, *s.* അപൂൎവത, അസാമാന്യത; വിശെഷത, പ്രബലത.

**Extraordinary**, *a.* അപൂൎവ്വമായുള്ള, അസാമാന്യമായുള്ള; വിശെഷാൽ ഉണ്ടാകുന്ന, വിശെഷമായുള്ള, പ്രത്യെകമായുള്ള, പ്രാബല്യമായുള്ള.

**Extraprovincial**, *a.* ദെശത്തിലുൾപെടാത്ത, മറുദിക്കിലുള്ള.

**Extravagance**, **Extravagancy**, *s.* ചട്ടലംഘനം, ക്രമകെട; അഴിമതി; അതിമൎയ്യാദ; ദുൎന്നടപ്പ; ദുൎവ്യയം, അധികച്ചിലവ; ധാരാളം.

**Extravagant**, *a.* ചട്ടംലംഘിക്കുന്ന, ക്രമകെട്ടുള്ള, അഴിമതിയുള്ള; അതിമൎയ്യാദയുള്ള; ധാരാളമായുള്ള; ദുൎവ്യയമുള്ള, അധികച്ചിലവഴിക്കുന്ന, അധികച്ചിലവറുപ്പുള്ള, വിട്ടുകയ്യൻ.

**Extravagantly**, *ad.* ചട്ടലംഘനമായി, ക്രമകെടായി, അഴിമതിയായി; അതിമൎയ്യാദയായി; ധാരാളമായി; ദുൎവ്യയമായി, അധികച്ചിലവറുപ്പായി, മത്തവിലാസമായി.

*To* **Extravagate**, *v. n.* മട്ടുകടക്കുന്നു, അതിരലംഘിക്കുന്നു, അതിമൎയ്യാദയായി ചെയ്യുന്നു.

**Extravasated**, *a.* (രക്തം) കെട്ടിയ.

**Extravasation**, *s.* രക്തദൂഷ്യം, ചൊരകെട്ടൽ.

**Extreme**, *a.* അധികമായുള്ള, അത്യന്തയുള്ള, അത്യന്തമായുള്ള, അററത്തുള്ള, കവിച്ചിലുള്ള, പരമായുള്ള; അതി, മഹാ, ഏറിയ.

**Extreme**, *s.* അത്യന്തം, അഗ്രം, അററം, പൎയ്യന്തഭാഗം, അഗ്രഭാഗങ്ങൾ.

**Extremely**, *ad.* ഏത്രയും, മഹാ, ഏററവും.

**Extremity**, *s.* അവധി, അററം, അഗ്രം; പൎയ്യന്തഭാഗങ്ങൾ; അതിര; മട്ട; അത്യാവശ്യം, പാരവശ്യം, അടിയന്തരം; അതിവെദന, അതിദുഃഖം.

*To* **Extricate**, *v. a.* കുടുക്കതീൎക്കുന്നു, പിണക്കതീൎക്കുന്നു, ശമ്മലതീൎക്കുന്നു; ബുദ്ധിമുട്ടതീൎക്കുന്നു; വിട്ടുവിക്കുന്നു, ഉദ്ധരിക്കുന്നു.

**Extrication**, *s.* കുടുക്കുതീൎക്കുക, പരുങ്ങൽതീൎക്കുക, ഉദ്ധരണം; കഴപ്പനീക്കുക.

**Extrinsic**, **Extrinsical**, *a.* പുറത്തെ, പുറത്തുള്ള, പുറമെയുള്ള, ബഹിർഭാഗത്തുള്ള.

*To* **Extrude**, *v. a.* വെളിയിൽ പിടിച്ചതള്ളുന്നു, പുറത്ത തള്ളികളയുന്നു, ആട്ടികളയുന്നു.

**Extrusion**, *s.* വെളിയിൽപിടിച്ചുതള്ളൽ, പുറത്ത തള്ളികളയുക.

**Extuberence**, **Extumescence**, *s.* മുഴ, വീക്കം, മെട.

**Exuberance**, *s.* അതിവളൎച്ച, സുഭിക്ഷം, പരിപൂൎത്തി, സംപൂൎണ്ണം, പുഷ്ടി; അധികത്വം.

**Exuberant**, *a.* അധികവളൎച്ചയുള്ള, സുഭിക്ഷമായുള്ള, സംപൂൎണ്ണമായുള്ള, പുഷ്ടിയുള്ള, അധികമായുള്ള.

**Exuberantly**, *ad.* അധികവളൎച്ചയായി, സുഭിക്ഷമായി.

*To* **Exuberate**, *v. n.* അധികംവളരുന്നു, സുഭിക്ഷമാകുന്നു, പരിപൂൎണ്ണമാകുന്നു.

**Exudation**, *s.* വിയൎപ്പ, സ്വെദം; ദ്രവം.

*To* **Exudate**, *To* **Exude**, *v. n.* വിയൎക്കുന്നു, സ്വെദിക്കുന്നു; ദ്രവിക്കുന്നു, ഒലിക്കുന്നു, വാലുന്നു.

*To* **Exulcerate**, *v. a.* വ്രണവും മറ്റും പഴുപ്പിക്കുന്നു.

**Exulceration**, *s.* വ്രണത്തിനും മററും ഉള്ള പഴുപ്പ.

*To* **Exult**, *v. n.* ആനന്ദിക്കുന്നു, അതിപ്രസാദിക്കുന്നു, അതിസന്തൊഷപ്പെടുന്നു, ജയസന്തൊഷംകൊള്ളുന്നു.

**Exultation**, *s.* അത്യാനന്ദം, അതിപ്രസാദം, ജയസന്തൊഷം.

*To* **Exundate**, *v. n.* കവിഞ്ഞൊഴുകുന്നു, കവിയുന്നു, വഴിയുന്നു.

**Exundation**, *s.* കവിഞ്ഞൊഴുകുക, കവിച്ചിൽ; പ്രവാഹം, ജലപ്രളയം; അനവധി, അധികത്വം.

**Exuperable**, *a.* ജയിക്കാകുന്ന, അടക്കാകുന്ന, ജിത്യം.

**Exuperance**, *s.* അധികത്തൂക്കം, അധികഭാരം, മിൻതൂക്കം.

**Exuperant**, *a.* അധികത്തൂക്കമുള്ള, മിൻതൂക്കമുള്ള.

*To* **Exuscitate**, *v. a.* ഉദ്യോഗിപ്പിക്കുന്നു, ഉത്സാഹിപ്പിക്കുന്നു.

**Exustion**, *s.* തീകൊണ്ടുള്ള ദഹനം, ദഹിപ്പിക്കുക, അഗ്നിബാധ, അഗ്നിദാഹം.

**Exuviæ**, *s.* പടം, ഒട.

**Eye**, *s.* കണ്ണ, നയനം, നെത്രം, നൊട്ടം, അക്ഷി, ദൃഷ്ടി; കാഴ്ച; കുഴ.

*To* **Eye**, *v. a.* നൊക്കുന്നു, നൊക്കികാണുന്നു, കണ്ണുവെക്കുന്നു.

**Eyeball**, *s.* കണ്മിഴി, കണ്മണി, അക്ഷികൂടകം.

**Eyebrow**, *s.* പിരികം, ചില്ലികൊടി; ഭ്രൂ.

**Eyedrop**, *s.* കണ്ണീർ, കണ്ണുനീർ, നെത്രാംബു, ബാഷ്പം.

**Eyeglance**, *s.* കണ്ണൊട്ടം.

**Eyeglass**, *s.* മൂക്കുകണ്ണാടി, സുലൊചനം, കണ്ണട.

**Eyelash**, *s.* ഇമ, കണ്ണിമ, കണ്പീലി, നെത്രഛദം.

**Eyeless**, *a.* കണ്ണില്ലാത്ത.

**Eyelet**, *s.* ചെറുദ്വാരം, ചെറുപഴുത, ഊരാപൊത്ത.

**Eyelid**, *s.* കണ്പോള, നെത്രഛദം.

**Eyeservice**, *s.* ദൃഷ്ടിശുശ്രൂഷ, തിരുമുണ്ടിവെല, കണ്മുമ്പിവെല.

**Eyeshot**, *s.* കണ്ണുനൊട്ടം, നയനവീക്ഷണം.

**Eyesore**, *s.* നെത്രരൊഗം, കണ്ണിനവെറുപ്പ.

**Eyespotted**, *a.* കണ്ണുകൾപൊലെ വിള്ളുകളുള്ള, പുള്ളിയുള്ള.

**Eyetooth**, *s.* കുലപ്പല്ല, കൃഷ്ണൻപല്ല.

**Eyewink**, *s.* കണ്ണുകാട്ടുക, നെത്രസംജ്ഞ.

**Eyewitness**, *s.* കണ്ടസാക്ഷി, ചക്ഷുസ്സാക്ഷി.

# F.

**Fable**, *s.* കഥ; കെട്ടുകഥ, കവിത, വിട്ടുകഥ; കൃതി; കള്ളം.

*To* **Fable**, *v. a. & n.* കവിതകെട്ടുന്നു, കെട്ടുകഥ ഉണ്ടാക്കുന്നു; കള്ളംപറയുന്നു.

**Fabled**, *a.* വിട്ടുകവിതകളിൽ ശ്രുതിപ്പെട്ട.

**Fabler**, *s.* കെട്ടുകഥക്കാരൻ, കവിതക്കാരൻ.

**Fabric**, *s.* മാളിക, മെട; ചട്ടം; കെട്ടുവെല, പണി.

*To* **Fabricate**, *v. a.* കെട്ടിതീർക്കുന്നു, പണിയുന്നു; ഉണ്ടാക്കുന്നു; നിർമ്മിക്കുന്നു; കള്ളമായിട്ടുണ്ടാക്കുന്നു; കവിതപറയുന്നു.

**Fabrication**, *s.* കെട്ടിതീർക്കുക, പണിതുണ്ടാക്കുക; നിർമ്മിതി; പണി; കള്ളപ്പണി, കള്ളകൃതി, കള്ളം.

**Fabulist**, *s.* കവിതക്കാരൻ, കൃതിക്കാരൻ.

**Fabulous**, *a.* കവിതയുള്ള, വിട്ടുകഥയായുള്ള, കെട്ടുകഥസംബന്ധിച്ച; കള്ളമായുള്ള.

**Fabulously**, *ad.* കവിതയായി, കവിതകെട്ടായി, കള്ളമായി.

**Face**, *s.* മുഖം, ആനനം, വക്ത്രം, വദനം, മൊന്ത; മുഖരൂപം, അഭിമുഖം; മുഖപ്പ; നിരപ്പാക്കിയ ഭാഗം; മിനുക്കിയഭാഗം; കാൎയ്യാവസ്ഥ; കാഴ്ച; ഛായ; ധൈൎയ്യം; മുഖകൊട്ടം; മുഖതാവ.

*Face to face*, മുഖാമുഖമായി, മുഖതാവിൽ, ആഛാദനം കൂടാതെ.

*To* **Face**, *v. a. & n.* മുമ്പാകെവരുന്നു, മുഖംതിരിക്കുന്നു, നെരെ നില്ക്കുന്നു, അഭിമുഖീകരിക്കുന്നു; മുഖാമുഖമായെതിർക്കുന്നു; മറെറാന്നുകൊണ്ട മൂടുന്നു; ഒരു പുറം നിരപ്പാക്കുന്നു; മിനുസംവരുത്തുന്നു.

**Faceless**, *a.* മുഖമില്ലാത്ത.

**Facepainting**, *s.* മുഖഛായ എഴുതുന്ന വിദ്യ.

**Facetious**, *a.* മൊദമായുള്ള, ചൊടിപ്പുള്ള, ആത്തമൊദമുള്ള.

**Facetiously**, *ad.* മൊദമായി, ചൊടിപ്പൊടെ.

**Facetiousness**, *s.* മൊദം, ചൊടിപ്പ, ആത്തമൊദം, ഉന്മെഷം, സന്തൊഷം, പ്രസാദബുദ്ധി.

**Facile**, *a.* എളുപ്പമുള്ള, പ്രയാസംകൂടാത്ത, സുലഭമായുള്ള; വളയതക്ക; വണക്കമുള്ള; ഇണക്കമുള്ള.

*To* **Facilitate**, *v. a.* എളുപ്പമാക്കുന്നു, പ്രയാസമില്ലാതാക്കുന്നു, സുലഭമാക്കുന്നു.

**Facility**, *s.* എളുപ്പം, അപ്രയാസം, സുലഭം, അവലീലം; മിടുക്ക; മയഗുണം; ഇണശീലം; ദയശീലം.

**Facing**, *s.* അലംകൃതി; സുമുഖം, മിനുസം; വസ്ത്രക്കറി.

Fact, *s.* നടന്നകാൎയ്യം; വസ്തുത; പരമാൎത്ഥം, പട്ടാങ്ങ; തത്വം, സൂക്ഷ്മം; ഉള്ളത; കൎമ്മം, കൃതി.

Faction, *s.* പക്ഷം; ബന്ധുകെട്ട; കലഹം, ഉപദ്രവം, പിണക്കം; ഭിന്നിതം; പിരിവ.

Factious, *a.* കലഹശീലമുള്ള, ഉപദ്രവമുള്ള.

Factiously, *ad.* കലഹശീലത്തൊടെ.

Factiousness, *s.* കലഹശീലം, പിണക്കശീലം, ഉപദ്രവം.

Factitious, *a.* ഉണ്ടാക്കപ്പെട്ട, കൃത്രിമമായുള്ള, കൈവെലയായുള്ള, കൃതിയായുള്ള.

Factor, *s.* വൎത്തകന്മാരുടെ കാൎയ്യസ്ഥൻ, വിചാരിപ്പുകാരൻ, വക്കീൽ.

Factory, *s.* വൎത്തകന്മാരുടെ സംഘം; വൎത്തകന്മാർ കൂടുന്ന സ്ഥലം; കച്ചവടക്കാരുടെ കൂട്ടം.

Factotum, *s.* സകലത്തെയും നടത്തുന്ന ഭൃത്യൻ.

Facture, *s.* ഉണ്ടാക്കുക, നിൎമ്മിക്കുക, പണി.

Faculty, *s.* ശെഷി, പ്രാപ്തി, ത്രാണി; സത്വം; ബുദ്ധിശക്തി; സാമൎത്ഥ്യം; മിടുക്ക, ശക്തി; അധികാരം.

Facund, *a.* വാക്ചാതുൎയ്യമുള്ള, വാഗ്വൈഭവമുള്ള.

*To* Faddle, *v. n.* മിനക്കെടുന്നു, കളിക്കുന്നു, വിളയാടുന്നു.

*To* Fade, *v. n.* വാടുന്നു, വാടിപ്പൊകുന്നു, നിറം മാറുന്നു, മങ്ങുന്നു; ഉതിരുന്നു; ക്ഷീണിക്കുന്നു, ക്ഷയിക്കുന്നു, തളരുന്നു.

*To* Fade, *v. a.* വാട്ടുന്നു, മങ്ങിക്കുന്നു, ക്ഷയിപ്പിക്കുന്നു.

*To* Fadge, *v. n.* യൊജിക്കുന്നു, ചെരുന്നു, ഇണങ്ങുന്നു; കൊള്ളാറ്റുരുന്നു; എശുന്നു, കൊള്ളുന്നു.

Fæces, *s.* പുരീഷം, മലം, അമെദ്ധ്യം; കല്ക്കം, മട്ട, പിച്ചം.

*To* Fag, *v. a. & n.* അദ്ധ്വാനപ്പെടുന്നു, കുത്തിപ്പിടിക്കുന്നു; തളരുന്നു, ആലസ്യപ്പെടുന്നു, ക്ഷീണിക്കുന്നു.

Fagend, *s.* കര; അററം; ഇളന്തല.

Fagot, *s.* വെറകുകെട്ട.

*To* Fagot, *v. a.* വെറകുകെട്ടായി കെട്ടുന്നു.

*To* Fail, *v. n.* കുറയുന്നു, കുറഞ്ഞുപൊകുന്നു; ഇല്ലാതാകുന്നു; പിഴെക്കുന്നു, കെട്ടുപൊകുന്നു; നഷ്ടമാകുന്നു, ക്ഷയിക്കുന്നു; ക്ഷീണിക്കുന്നു; തട്ടുകെടുന്നു, തെററുന്നു, തെററിപ്പൊകുന്നു; ഉപെക്ഷവിചാരിക്കുന്നു, തപ്പിപ്പൊകുന്നു; ഫലിക്കാതാകുന്നു, ഏശാതാകുന്നു, കൊള്ളാതാകുന്നു.

*To* Fail, *v. a.* വിട്ടുകളയുന്നു, ഉപെക്ഷിക്കുന്നു, കൈവിടുന്നു, തെററിക്കുന്നു; വീഴ്ച വരുത്തുന്നു, മുടക്കുന്നു.

Failing, *s.* കുറവ, കുറ; തെററ, പിഴ, വീഴ്ച.

Failure, *s.* തെററ, കുറവ; അകരണി, മുടക്കം, വീഴ്ച; പിഴ, പാതകം; തട്ടുകെട; ഉപെക്ഷയതാം; കൃഷിപ്പിഴ; വിപത്തി.

Fain, *a.* സന്തൊഷമുള്ള, മനൊരമ്യമായുള്ള, മൊദമുള്ള; ഇഷ്ടമാകുന്ന; നിൎബന്ധിക്കപ്പെട്ട, അനുശാസിക്കപ്പെട്ട.

Fain, *ad.* സന്തൊഷത്തൊടെ, നല്ലമനസ്സൊടെ.

*To* Faint, *v. n.* മൊഹാലസ്യപ്പെടുന്നു, മൊഹാലസ്യമുണ്ടാകുന്നു, ബൊധം കെടുന്നു; മൂൎച്ശിക്കുന്നു, ചൊരുകുന്നു; ആലസ്യപ്പെടുന്നു, തളരുന്നു, ക്ഷീണിക്കുന്നു, ഇടിയുന്നു; മങ്ങുന്നു.

*To* Faint, *v. a.* ആലസ്യപ്പെടുത്തുന്നു, തളൎച്ചവരുത്തുന്നു, ഇടിക്കുന്നു, ക്ഷീണിപ്പിക്കുന്നു.

Faint, *a.* ആലസ്യമുള്ള; ശൊഭയില്ലാത്ത; മങ്ങലുള്ള; മൊഹാലസ്യമുള്ള; ഒച്ചകുറഞ്ഞ; ക്ഷീണമുള്ള; ഭയമുള്ള; ധൈൎയ്യമില്ലാത്ത; ഇടിവുള്ള; ചൊടിപ്പില്ലാത്ത.

Fainthearted, *a.* ക്ഷീണഹൃദയമുള്ള, ഭയഹൃദയമുള്ള, അധൈൎയ്യമുള്ള, ഭീരുത്വമുള്ള.

Faintheartedly, *ad.* ഭീരുത്വമായി, മഹാപെടിയൊടെ.

Faintheartedness, *s.* ഭീരുത്വം, അധൈൎയ്യം, മഹാ പെടി, അതിഭയം.

Fainting, *s.* മൊഹാലസ്യം, മൂൎച്ശനം, ബൊധകെട; തളൎച്ച, ചൊരുക.

Faintish, *a.* ക്ഷീണമുള്ള, ആലസ്യപ്പെട്ട.

Faintishness, *s.* ക്ഷീണത, ആലസ്യം, തളൎച്ച; കുഴപ്പ.

Faintling, *a.* ഭയമുള്ള, മനൊദൃഢമില്ലാത്ത, ഇടിവുള്ള.

Faintly, *ad.* ക്ഷീണമായി, തളൎച്ചയായി; മങ്ങലായി; ഭയമായി, ഇടിവായി.

Faintness, *s.* ആലസ്യം, തളൎച്ച, ക്ഷീണത; ഭയം; കുണ്ഠിതം, ഇടിവ, ദൃഢമില്ലായ്മ; ചൊടിയില്ലായ്മ.

Fair, *a.* സൌന്ദൎയ്യമുള്ള, അഴകുള്ള, ചന്തമുള്ള; ഭംഗിയുള്ള; വെണ്മയുള്ള, വെളുത്ത; തെളിവുള്ള, സ്വഛമുള്ള, മുഷിയാത്ത; പ്രകാശമുള്ള; അനുകൂലമായുള്ള, തൊൎച്ചയുള്ള, നല്ല നീതിയുള്ള; നെരുള്ള; ന്യായമുള്ള; കപടമില്ലാത്ത; നയമുള്ള, നിൎബന്ധമില്ലാത്ത; സാവധാനമുള്ള.

Fair, *ad.* ഭംഗിയായി, ചന്തമായി; മൎയ്യാദയായി, അനുകൂലമായി.

Fair, *s.* സുന്ദരി; ഉത്തമതത്വം, നീതി, നെര.

Fair, *s.* ചന്ത; കച്ചവടസ്ഥലം, ക്രയാരൊഹം.

*Fair-day*, ചന്തദിവസം.

**Fairing**, *s.* സമ്മാനംകൊടുക്കെണ്ടുന്നതിന ചന്തയിൽ മെടിച്ച സാധനം.

**Fairly**, *ad.* ചന്തമായി, ഭംഗിയായി; ചെലായി, നല്ലതായി; നെരായി, ന്യായമായി; നിദാനമായി; പരമാൎത്ഥമായി; കപടംകൂടാതെ; സ്വഛമായി, മുഷിയാതെ, കറകൂടാതെ; തീരെ, അശെഷം.

**Fairness**, *s.* സൌന്ദൎയ്യം, അഴക, ചന്തം: ഭംഗി; വെണ്മ; തെളിവ, പ്രസന്നത; നെര, ന്യായം; നിൎവ്യാജം, പരമാൎത്ഥം, കപടമില്ലായ്മ, നിൎമ്മലത.

**Fairspoken**, *a.* നല്ലവാക്കപറയുന്ന, നെരുപറയുന്ന.

**Fairy**, *s.* ഒരു വക ക്ഷുദ്രി; ആഭിചാരക്കാരി.

**Faith**, *s.* വിശ്വാസം, ഭക്തി, ശ്രദ്ധ; വിശ്വാസഭക്തി; ഭക്തിവിശ്വാസം; ആശ്രയം; സത്യം, പരമാൎത്ഥം; വാക്കുദത്തം.

**Faithbreach**, *s.* വിശ്വാസഭിന്നം, വിശ്വാസഘാതകം.

**Faithful**, *a.* വിശ്വാസമുള്ള, ഭയഭക്തിയുള്ള, വിശ്വാസഭക്തിയുള്ള; സത്യമുള്ള, നെരുള്ള, പരമാൎത്ഥമുള്ള, കപടമില്ലാത്ത.

**Faithfully**, *ad.* വിശ്വാസമായി, വിശ്വാസത്തൊടെ, ശ്രദ്ധയൊടെ; ആശ്രയത്തൊടെ; നെരായി, സത്യമായി; പരമാൎത്ഥത്തൊടെ; ഉറപ്പൊടെ.

**Faithfulness**, *s.* വിശ്വാസം, വിശ്വാസ്യത; സത്യം, പരമാൎത്ഥത.

**Faithless**, *a.* വിശ്വാസമില്ലാത്ത, അവിശ്വാസമുള്ള; വിശ്വാസഘാതകമുള്ള, ഭക്തികെട്ടുള്ള.

**Faithlessness**, *s.* വിശ്വാസമില്ലായ്മ, അവിശ്വാസം; വിശ്വാസഘാതകം, വിശ്വാസകെട, ദ്രൊഹം.

**Falcated**, *a.* അരിവാൾപൊലെ വളഞ്ഞ, വളവുള്ള, വക്രമായുള്ള.

**Falcation**, *s.* വളവ, വക്രത, ഗദ്ധ്വലത.

**Falchion**, *s.* വളഞ്ഞവാൾ, വക്രവാൾ, നിസ്ത്രിംശം.

**Falcon**, *s.* പുള്ള, കപൊതാരി, രാജാളി.

**Falconer**, *s.* പുള്ളിനെ വളൎത്തുന്നവൻ.

**Falconry**, *s.* പുള്ളവെട്ട.

*To* **Fall**, *v. n.* വീഴുന്നു, കീഴൊട്ടിറങ്ങുന്നു; വീണുപൊകുന്നു; പതിക്കുന്നു, നിപതിക്കുന്നു; താഴുന്നു; ഉതിരുന്നു, പൊഴിയുന്നു; പിൻവാങ്ങുന്നു; ആറുകൾ കടലിൽ വീഴുന്നു; ചരിയുന്നു; യുദ്ധത്തിൽചാകുന്നു; സ്ഥാനഭ്രഷ്ടാകുന്നു; അവസ്ഥപ്പെടുന്നു; ഹീനതപ്പെടുന്നു; വിലകുറയുന്നു, നയമാകുന്നു; സംഭവിക്കുന്നു, ഇടകൂടുന്നു; ആയിതീരുന്നു; ക്ഷീണിക്കുന്നു; പിറക്കുന്നു.

*To fall away*, മെലിഞ്ഞുപൊകുന്നു, ക്ഷയിച്ചുപൊകുന്നു; നശിച്ചുപൊകുന്നു; വാടിപൊകുന്നു; ആലസ്യപ്പെടുന്നു.

*To fall away*, ഒരു പക്ഷംവിട്ട മറുപക്ഷത്തിലെക്ക മാറുന്നു; ദ്രൊഹംചെയ്യുന്നു, മത്സരിക്കുന്നു.

*To fall away*, പിൻ വാങ്ങുന്നു, വിശ്വാസത്തെവിട്ടുമാറുന്നു.

*To fall back*, മാറിപൊകുന്നു; പിൻവാങ്ങുന്നു, പുറകൊട്ട മാറുന്നു, വാക്കുമാറുന്നു.

*To fall down*, സാഷ്ടാംഗമായിവീഴുന്നു; വീണുപൊകുന്നു, താണുപൊകുന്നു; കുമ്പിടുന്നു, വന്ദിക്കുന്നു, നമിക്കുന്നു.

*To fall from*, വിട്ടുമാറുന്നു, വിട്ടകലുന്നു; പിരിയുന്നു.

*To fall in*, യൊജിക്കുന്നു, തമ്മിൽ ചെരുന്നു; സമ്മതപ്പെടുന്നു, ഇണങ്ങുന്നു.

*To fall off*, പിരിഞ്ഞുപൊകുന്നു; വിട്ടുമാറുന്നു, പിൻവാങ്ങുന്നു; മരിച്ചുപൊകുന്നു, ക്ഷയിക്കുന്നു.

*To fall on*, വല്ലതുംചെയ്വാൻ താത്പൎയ്യമായിതുടങ്ങുന്നു; കയ്യെറ്റംചെയ്യുന്നു, അതിക്രമിക്കുന്നു.

*To fall over*, മറിഞ്ഞുവീഴുന്നു; ഒരു പക്ഷംവിട്ട മറുപക്ഷത്തിലെക്ക മറിയുന്നു.

*To fall out*, ശണ്ഠകൂടുന്നു, തമ്മിൽ പിണങ്ങുന്നു; സംഭവിക്കുന്നു, ഇടകൂടുന്നു.

*To fall to*, ഭക്ഷിപ്പാൻതുടങ്ങുന്നു; ശ്രമിക്കുന്നു, അഭ്യയനം ചെയ്യുന്നു.

*To fall under*, അനുസരിച്ചനടക്കുന്നു; നിരന്നിരിക്കുന്നു, കൂടെ ചെരുന്നു.

*To fall upon*, അതിക്രമിക്കുന്നു; ശ്രമിക്കുന്നു; പാഞ്ഞ ചെന്ന മുട്ടുന്നു; മീതെ വീഴുന്നു.

*To* **Fall**, *v. a.* വീഴ്ത്തുന്നു; താഴെയിടുന്നു; താഴ്ത്തുന്നു; വിലകുറയുമാറാക്കുന്നു, കുറെക്കുന്നു; വെട്ടിക്കളയുന്നു; പെറുന്നു.

**Fall**, *s.* വീഴ്ച, കീഴൊട്ടുള്ളഗതി; പതനം, താഴ്ച; ഉതിൎച്ച; മരണം; നാശം; സ്ഥാനഭ്രഷ്ട; കുറവ; മാനകെട; വിലകുറച്ചിൽ; ശബ്ദപതനം; മലചരിവ; വെള്ളച്ചാട്ടം, നീൎവീഴ്ച, ഒഴുക്കുപാച്ചിൽ; ശരല്ക്കാലം, പൊഴിച്ചിൽ: വൃക്ഷങ്ങൾ വെട്ടിക്കളയുക.

**Fallacious**, *a.* തെറ്റിക്കുന്ന, വ്യാപ്തിയുള്ള; കപടമുള്ള, തട്ടിപ്പുള്ള; വഞ്ചനയുള്ള കള്ളമായുള്ള: മൊശത്തിന ഹെതുവുള്ള.

**Fallaciously**, *ad.* വ്യാപ്തിയായി, തട്ടിപ്പായി, വഞ്ചനയൊടെ, തിരിപ്പുടിയായി.

**Fallaciousness**, *s.* വ്യാപ്തി, കപടം, തട്ടിപ്പ, തന്ത്രല, വഞ്ചനഭാവം; തിരിപ്പുടി.

Fallacy, *s.* തന്ത്രം, ഉപായം, തറുതല; തിരിപ്പടി, ദുസ്തൎക്കം.

Fallibility, *s.* വഞ്ചനഹെതു; തെറ്റുന്ന ശീലം, അസ്ഥിരത.

Fallible, *a.* തെറ്റുന്ന ശീലമുള്ള, അബദ്ധമായുള്ള, പിഴകാകുന്ന, അസ്ഥിരതയുള്ള.

Falling, *s.* വീഴ്ച, പതനം, പാതം.

Fallingsickness, *s.* പ്രലാപസന്നി, അപസ്മാരം, സന്നിപാതഭെദം.

Fallow, *a.* ഘുവപ്പുള്ള; വിതെകാത്ത, പഴനിലമായ, ഉഴുതാത്ത; കൃഷിചെയ്യാത്ത; തരിശായുള്ള; തലച്ചാലുഴുത.

Fallow, *s.* പഴനിലം; തരിശനിലം, തലച്ചാലുഴുത നിലം.

*To* Fallow, *v. n.* തലച്ചാലുഴുന്നു.

Fallowness, *s.* തരിശായികിടപ്പു; പഴനിലക്കിടപ്പു; കൃഷിചെയ്യാതെ കിടക്കുക.

False, *a.* കള്ളമുള്ള, അബദ്ധമായുള്ള, അസത്യമായുള്ള, മിഥ്യമായുള്ള, കപടമുള്ള; ന്യായമല്ലാത്ത; ദ്രൊഹമുള്ള, ചതിവുള്ള, വ്യാജമുള്ള; കൂടമുള്ള, മായമുള്ള.

Falsehearted, *a.* വഞ്ചനമനസ്സുള്ള, ദ്രൊഹമുള്ള, വഞ്ചനയുള്ള.

Falsehood, *s.* അസത്യം, നെരുകെട; കള്ളവാക്ക, അബദ്ധം, ഭൊഷ്ക, അനൃതവചനം; വ്യാജം, കൂരള, കപടം, കളവ; വിശ്വാസഘാതകം, ദ്രൊഹം.

Falsely, *ad.* അസത്യമായി, വ്യാജമായി, അബദ്ധമായി, അവിശ്വാസമായി.

Falseness, *s.* കാപട്യം, അബദ്ധം, കപടതം, കള്ളത്രാണം; ദ്രൊഹം; വാക്കമാറ്റം; ചതി.

Falsifiable, *a.* കള്ളമായിട്ടുണ്ടാകുതക്ക.

Falsification, *s.* കള്ളമായിട്ടുണ്ടാക്കുക, കള്ളത്രാണം.

Falsifier, *s.* കള്ളമായിട്ടുണ്ടാക്കുന്നവൻ, കള്ളത്രാണി, കള്ളൻ, വ്യാപ്തികാരൻ; കൂരളക്കാരൻ, നുണയൻ.

*To* Falsify, *v. a.* വ്യാജമായുണ്ടാക്കുന്നു, കള്ളത്രാണംകാട്ടുന്നു; വ്യാപ്തികാട്ടുന്നു; മറുത്തുകളയുന്നു, വ്യാജമെന്ന തെളിയിക്കുന്നു; ദ്രൊഹംകാട്ടുന്നു.

*To* Falsify, *v. n.* കള്ളവാക്കപറയുന്നു, വ്യാജംപറയുന്നു, നുണെക്കുന്നു.

Falsity, *s.* അസത്യം, കള്ളം; അബദ്ധം; തെറ്റ; ഭൊഷ്ക.

*To* Falter, *v. n.* ഇടറിഇടറിപറയുന്നു, തെറ്റിതെറ്റിപറയുന്നു; പരുങ്ങിപറയുന്നു; വിക്കിപറയുന്നു; ആലസ്യപ്പെടുന്നു, തളരുന്നു.

Falteringly, *ad.* ഇടച്ചയായി, പ്രയാസത്തൊടെ, പരുങ്ങലൊടെ; തളൎച്ചയായി.

Fame, *s.* ശ്രുതി, കീൎത്തി; യശസ്സ; പ്രാബല്യം;഼ഖ്യാതി, പ്രസിദ്ധി, പുകഴ്ച.

Famed, *a.* കീൎത്തിപ്പെട്ട, കീൎത്തിയുള്ള, ശ്രുതിയുള്ള, വിശ്രുതം; പ്രസിദ്ധിയുള്ള.

Fameless, *a.* ശ്രുതിയില്ലാത്ത, കീൎത്തിഹീനം.

Familiar, *a.* വീട്ടിൽപഴക്കമുള്ള, കുഡുംബസംബന്ധമുള്ള; സുശീലമുള്ള; മരിക്കമുള്ള, പഴക്കമുള്ള; നന്നായി അറിഞ്ഞ, അറിമുഖമുള്ള; ഉറ്റ; പരിചയമുള്ള; ശീലമുള്ള; വശമുള്ള, പതിവുള്ള, നിദാനമുള്ള; സാധാരണമുള്ള.

Familiar, *s.* തൊഴൻ, പരിചയക്കാരൻ, ഉറ്റവൻ, ചങ്ങാതി; സെവ്യാമൂൎത്തി.

Familiarity, *s.* പഴക്കം, ഇടപൊക്ക, പരിചയം, അറിമുഖം, വ്യാമുഖം; സംസൎഗ്ഗം, സഹവാസം; സ്നെഹം, ഉറ്റബന്ധുത്വം, ചങ്ങാതിത്വം.

*To* Familiarize, *v. a.* പഴക്കുന്നു, പരിചയം വരുത്തുന്നു; ശീലം വരുത്തുന്നു.

Familiarly, *ad.* ഉറ്റതായി, സുസ്നെഹമായി, പഴക്കമായി, പതിവായി.

Family, *s.* കുഡുംബം, കുലം; വംശം, സന്തതി; സംസാരം; ഗൊത്രം; തറവാട; തരം, ജാതി, കൂട്ടം.

Famine, *s.* പഞ്ഞം, ക്ഷാമം, ദുൎഭിക്ഷം, വറവ.

*To* Famish, *v. a.* പട്ടിണിയിടുന്നു, പട്ടിണിയിട്ടുകൊല്ലുന്നു.

*To* Famish, *v. n.* പട്ടിണി കിടക്കുന്നു, പട്ടിണി കിടന്ന ചാകുന്നു.

Famishment, *s.* പട്ടിണി, ഭക്ഷണമില്ലായ്മ, അനാശനം.

Famous, *a.* ശ്രുതിയുള്ള, കീൎത്തിപ്പെട്ട, പ്രബലതയുള്ള, പ്രഖ്യാതമായുള്ള; കെൾവിയുള്ള, ചൊല്ലാൎന്ന.

Famously, *ad.* ശ്രുതിയൊടെ, കീൎത്തിയൊടെ, പ്രാബല്യമായി, അത്ഭുതമായി, നല്ലവണ്ണം.

Fan, *s.* വിശറി, താലവൃന്തം, മുറം.

*To* Fan, *v. a.* വിശറികൊണ്ടു വീശുന്നു, പെറ്റുന്നു, കൊഴിക്കുന്നു.

Fanatic, *a.* വൈരാഗ്യമുള്ള; അതിസക്തിയുള്ള, ജ്ഞാനഭ്രാന്തുള്ള; കലിബാധിച്ച, ദെവതബാധിച്ച.

Fanatic, *s.* വൈരാഗ്യക്കാരൻ; അതിസക്തിക്കാരൻ, ആവെശക്കാരൻ; ജ്ഞാനഭ്രാന്തൻ; കലിയുള്ളവൻ.

Fanaticism, *s.* വൈരാഗ്യം; അതിസക്തി, ആവെശം; ജ്ഞാനഭ്രാന്ത; ദെവതാഭക്തി.

Fanciful, *a.* മനൊരാജ്യമുള്ള, തൊന്നുന്ന, ഭാവമുള്ള; വൃഥാനിനവുള്ള, മനൊ

വിചാരമുള്ള, മനൊഭാവനെയുള്ള, മായാമൊഹമുള്ള.

Fancifully, *ad.* മനൊരാജ്യമായി, വ്യാധിനിനവൊടെ; മൊടിയായി.

Fancifulness, *s.* മനൊരാജ്യം, വ്യാധിനിനവ; മൊടിഭാവം.

Fancy, *s.* മനൊരാജ്യം, മനൊവിചാരം, ഭാവം, തൊന്നൽ, ഊഹം; ആശ; ഇഛ, കാംക്ഷ: വ്യാക്രൂൺ; മായാമൊഹം, വ്യാമൊഹം; അഹമ്മതി, മൊടി.

*To* Fancy, *v. a. & n.* നിരൂപിക്കുന്നു, നിനെക്കുന്നു, മനസ്സിൽ തൊന്നുന്നു, വിചാരിക്കുന്നു; ഊഹിക്കുന്നു, ഭാവിക്കുന്നു; മനസ്സിനപിടിക്കുന്നു; ഇഛിക്കുന്നു, കൊതിക്കുന്നു.

Fancysick, *a.* ചൈത്യചിന്തയുള്ള, ദുരാശ.

Fane, *s.* ദെവാലയം, ആലയം.

Fang, *s.* തെററപ്പല്ല, തെററ, ദംഷ്ട്രം, പല്ല; നഖം.

Fanged, *a.* തെററയുള്ള, ദംഷ്ട്രമുള്ള; പല്ലുള്ള.

Fangle, *s.* അല്പയത്നം, അല്പശ്രമം.

Fangless, *a.* തെററയില്ലാത്ത, പല്ലില്ലാത്ത.

Fantasm, *s.* മനൊരാജ്യം, മായാമൊഹം, മായ; വ്യർത്ഥവിചാരം.

Fantastical, *a.* വ്യാമൊഹമായുള്ള, ദുർബ്ബുദ്ധിയുള്ള, മനസ്സിൽ തൊന്നുന്ന, ഊഹമുള്ള, മനൊരാജ്യമായുള്ള; അഹമ്മതിയുള്ള, താന്തൊന്നിത്വമുള്ള, സ്ഥിരമില്ലാത്ത.

Fantastically, *ad.* വ്യാമൊഹമായി, താന്തൊന്നിത്വമായി, ഒത്തവണ്ണം.

Fantasticalness, *s.* വ്യാമൊഹം, മായാമൊഹം, മൊടിഭാവം; ദുരാശ.

Fantasy, *s.* മായ; മനസ്സിനുള്ള തൊന്നൽ, ഊഹം, നിരൂപണ, ചിന്ത, മനൊഭാവം, മായാമൊഹം; കാംക്ഷ, ഇഛ.

Far, *ad.* ദൂരവെ, ദൂരെ, ദൂരത്ത, അകലെ.

Far-fetch, *s.* മഹാ ഉപായം, വളച്ചുകെട്ട.

Far-fetched, *a.* ബഹുദൂരത്തുനിന്ന കൊണ്ടുവന്ന; ശ്രദ്ധയൊടെ തെടിയ, ബഹു വളച്ചുകെട്ടുള്ള.

Far-piercing, *a.* നന്നായി മുറിവെല്ലിക്കുന്ന, ബഹു കൊളുള്ള.

Far-shooting, *a.* ബഹുദൂരത്തെക്ക വെടി എത്തുന്ന.

Far, *a.* ദൂരത്തുള്ള, അകലമുള്ള.

*To* Farce, *v. a.* പൊറാട്ടുകാട്ടുന്നു.

Farce, *s.* പൊറാട്ടുകഥ, ഹാസ്യകാൎയ്യം.

Fardel, *s.* മാറാപ്പ.

*To* Fare, *v. n.* പൊകുന്നു, പ്രയാണം ചെയ്യുന്നു; നടക്കുന്നു; ഇരിക്കുന്നു; കഴിഞ്ഞുകൂടുന്നു; ഭവിക്കുന്നു; ഭക്ഷിക്കുന്നു.

Fare, *s.* വാഹനക്കൂലി, കെവുകൂലി, തരഞ്ഞ്യം, ആതരം, കൂലി; ആഹാരം, കഴിച്ചിൽ.

*To farewell,* സുഖമായിരിക്കുന്നു.

Farewell, *ad.* യാത്രയയക്കുന്ന കുശലവാക്ക; നന്നായിരിക്ക എന്നുള്ള കുശലവാക്ക.

Farewell, *s.* യാത്രപറക.

Farinaceous, *a.* പൊടിയുള്ള, മാവുപൊലെസ്വാദുള്ള.

Farm, *s.* പാട്ടനിലം; കുത്തകകൃഷി, കൃഷി; കുത്തക.

*To* Farm, *v. a.* പാട്ടത്തിന എല്പിക്കുന്നു; കുത്തകയായി എല്ക്കുന്നു; കൃഷിചെയ്യുന്നു.

Farmer, *s.* പാട്ടക്കാരൻ; കുത്തകക്കാരൻ; കൃഷിക്കാരൻ, വെള്ളാഴ്മക്കാരൻ.

Farming, *s.* കൃഷിനടക്കുക; വെള്ളാഴ്മ.

Farmost, *a.* എല്ലാററിലും ദൂരമുള്ള.

Farness, *s.* ദൂരം, അകലം.

Farrago, *s.* പലധാന്യങ്ങൾ കൂടിയ കൂട്ട.

Farrier, *s.* ലാടം തറെക്കുന്നവൻ; കുതിര വൈദ്യൻ.

Farrow, *s.* പന്നിക്കുട്ടി.

*To* Farrow, *v. a.* പന്നി പെറുന്നു.

Farther, *ad.* അതിദൂരവെ, അതിദൂരെ, അപ്പുറം; ഇനിയും; വിശെഷാൽ.

Farther, *a.* അതിദൂരമുള്ള, എററം അകലമായുള്ള.

*To* Farther, *v. a.* വൎദ്ധിപ്പിക്കുന്നു, അഭിവൃത്തിയാക്കുന്നു, അധികപ്പെടുത്തുന്നു.

Fartherance, *s.* വൎദ്ധനം, അഭിവൃദ്ധി; തെറൽ.

Farthermore, *ad.* അതുമല്ലാതെ; പിന്നെയും, വിശെഷിച്ചും.

Farthest, *a.* എല്ലാററിലും ദൂരമുള്ള.

Farthest, *ad.* എററവും ദൂരവെ.

Farthing, *s.* ഒരു വക ചെമ്പുകാശ.

Farthingsworth, *s.* ചെമ്പുകാശ വിലപിടിപ്പത.

*To* Fascinate, *v. a.* വശീകരിക്കുന്നു, വശീകരംചെയ്യുന്നു, മൊഹിപ്പിക്കുന്നു, മൊഹനംവരുത്തുന്നു; സ്തംഭനത്താൽ മയക്കുന്നു, ആഭിചാരംചെയ്യുന്നു.

Fascination, *s.* വശീകരണം, മൊഹനം; സ്തംഭനവിദ്യ, സ്തംഭനം; ശൂന്യവിദ്യ; മയക്കം, ക്ഷുദ്രപ്രയൊഗം.

Fascine, *s.* വിറകകെട്ട.

Fascinous, *a.* ക്ഷുദ്രപ്രയൊഗമുള്ള.

Fashion, *s.* ഭാഷ, ആകൃതി, മാതിരി, വിധം, രീതി; ഛായ; ചട്ടം; മൎയ്യാദ; പ്രകാരം, നടപ്പ; അവസ്ഥഭെദം; ശൃംഗാരം, മൊടി; വെഷം.

*To* Fashion, *v. a.* ഭാഷവരുത്തുന്നു, ഭാഷയാക്കുന്നു, ആകൃതിപ്പെടുത്തുന്നു, രീതി

വരുത്തുന്നു; മാതിരിയാക്കിനടത്തുന്നു; നടക്കുന്ന മൎയ്യാദെക്കു ശരിയാക്കുന്നു.

**Fashionable**, *a.* മൎയ്യാദെക്കു ശരിയായുള്ള, നടപ്പുരീതിയായുള്ള, മാതിരിയുള്ള, ചട്ടപ്രകാരമുള്ള; ശൃംഗാരമുള്ള, മൊടിയുള്ള.

**Fashionably**, *ad.* മൎയ്യാദെക്കു അടുത്തവണ്ണം, ശൃംഗാരമായി, മൊടിയായി.

**Fashioner**, *s.* ഭാഷവരുത്തുന്നവൻ, ആകൃതിപ്പെടുത്തുന്നവൻ.

*To* **Fast**, *v. n.* ഉപവസിക്കുന്നു, ഉപൊഷിക്കുന്നു, നൊല്ക്കുന്നു.

**Fast**, *s.* ഉപവാസം, നൊൻപു; ഉപൊഷണം, അനശനം.

**Fast**, *a.* ഉറപ്പുള്ള, സ്ഥിരമായുള്ള, ഇളക്കമില്ലാത്ത, മുറുക്കമുള്ള; ദൃഢമായുള്ള; പറന്ന; വെഗമുള്ള, ചുറുക്കുള്ള, തീവ്രമായുള്ള; നിശ്ചയമില്ലാത്ത.

**Fast**, *ad.* ഉറപ്പായി, സ്ഥിരമായി; അടുക്കെ, അരികെ; വെഗം, തീവ്രം; കൂടക്കൂടെ, തെരുതെരെ, ഇടവിടാതെ.

*To* **Fasten**, *v. a.* ഉറപ്പിക്കുന്നു, ഉറപ്പവരുത്തുന്നു, സ്ഥാപിക്കുന്നു; മുറുക്കികെട്ടുന്നു, കെട്ടുന്നു, ബന്ധിക്കുന്നു; പൂട്ടുന്നു; തറെക്കുന്നു; കൂട്ടിചെൎക്കുന്നു; പറ്റിക്കുന്നു, അടിക്കുന്നു; പതിക്കുന്നു.

**Fastener**, *s.* ഉറപ്പവരുത്തുന്നവൻ, മുറുക്കുന്നവൻ.

**Faster**, *s.* ഉപവാസി, ഉപൊഷിക്കുന്നവൻ; നൊൻപുകാരൻ.

**Fasthanded**, *a.* പിശുക്കുള്ള, ലുബ്ധുള്ള, ദുരാശയുള്ള.

**Fastidiosity**, *s.* അകനിന്ദ; അരുചി, അരൊചകം, വിരക്തി.

**Fastidious**, *a.* അകനിന്ദയുള്ള, അരൊചകമുള്ള, വെറുപ്പുള്ള, വിരക്തിയുള്ള.

**Fastidious**, *ad.* അരുചിയായി, വിരക്തിയായി.

**Fastidiousness**, *s.* അകനിന്ദ; അരുചി, അരൊചകം, വിരക്തി.

**Fasting**, *s.* ഉപവാസം, ഉപൊഷണം.

**Fasting-day**, *or* **Fast-day**, *s.* ഉപവാസദിവസം, വ്രതദിനം.

**Fastness**, *s.* ഉറപ്പ; മഹാ പിടിത്തം, മുറുക്കം, ബലം; ഉറപ്പുള്ള സ്ഥലം.

**Fastuous**, *a.* ഡംഭമുള്ള, അഹങ്കാരമുള്ള.

**Fat**, *a.* പുഷ്ടിയുള്ള, കൊഴുപ്പുള്ള, തടിച്ച; സ്ഥൂലിപ്പുള്ള; മന്ദമുള്ള; ധനപുഷ്ടിയുള്ള.

**Fat**, *s.* കൊഴുപ്പ, മെദസ്സ, നൈവല, നെയ്യ.

**Fat**, *s.* വീപ്പക്കുററി, ചക്കു.

*To* **Fat**, *v. a.* പുഷ്ടിയാക്കുന്നു, തടിപ്പിക്കുന്നു, സ്ഥൂലിപ്പിക്കുന്നു.

*To* **Fat**, *v. n.* തടിക്കുന്നു, സ്ഥൂലിക്കുന്നു.

**Fatal**, *a.* മരണഹെതുവുള്ള, മരിക്കുന്നതക്ക, നാശകരമായുള്ള; ദൈവകല്പിതമായുള്ള; അപകടമുള്ള, ആപത്തുള്ള, നീക്കാവതല്ലാത്ത, വൈഷമ്യമായുള്ള, ദുൎഗ്ഗതിയുള്ള; വിധിയുള്ള.

**Fatalist**, *s.* സകലവും വിധിയാലുണ്ടാകുന്നതെന്ന നിരൂപിക്കുന്ന സമ്മതക്കാരൻ.

**Fatality**, *s.* ദൈവകല്പിതം, വിധിവശം; വിപത്തി; വൈഷമ്യം.

**Fatally**, *ad.* മരണഹെതുവായി, നാശകരമായി, വിപത്തിയൊടെ, വിധിവശാൽ.

**Fate**, *s.* ദൈവകല്പന, ദൈവഗതി; ഗതി, ഗ്രഹപ്പിഴ; വിധി, വിധിവശം, തലയിലെഴുത്ത; തലയിൽവിധി; മരണം; നാശനം, മരണഹെതു.

**Fated**, *a.* ദൈവകല്പിതമുള്ള, വിധിപ്പെട്ട.

**Father**, *s.* അപ്പൻ, പിതാവ, ജനകൻ, താതൻ.

**Father-in-law**, *s.* ഭൎത്താവിന്റെ അപ്പൻ, ഭാൎയ്യയുടെ അപ്പൻ, അമ്മായപ്പൻ.

*To* **Father**, *v. a.* പുത്രസ്വീകാരം ചെയ്യുന്നു; പിതാവിനെ ഉണ്ടാക്കുന്നു; ദത്തെടുക്കുന്നു.

**Fatherhood**, *s.* പിതൃത്വം.

**Fatherless**, *a.* പിതാവില്ലാത്ത, അപ്പനില്ലാത്ത.

**Fatherliness**, *s.* പിതൃഭാവം, പിതൃസ്നെഹം.

**Fatherly**, *a.* പിതാസംബന്ധമായുള്ള, പിതൃസംബന്ധമുള്ള; പിതാവിനെ പൊലെയുള്ള, അപ്പനടുത്ത.

**Fatherly**, *ad.* പിതൃഭാവമായി.

**Fathom**, *s.* മാറ; മാറളവ; ആറടിനീളം; ആഴം.

*To* **Fathom**, *v. a.* കൈകൾ കൊണ്ട ചുഴുന്നു, ചുററിപ്പിടിക്കുന്നു; ആഴംനൊക്കുന്നു; ആഴംകാണുന്നു, അറുതികാണുന്നു.

**Fathomless**, *a.* അടിയില്ലാത്ത; അടിത്തട്ടില്ലാത്ത; ആഴംകാണാത്ത, അറുതികണ്ടുകൂടാത്ത.

**Fatidical**, *a.* ലക്ഷണംപറയുന്ന, മുമ്പിൽ കൂട്ടിപറയുന്ന.

*To* **Fatigate**, *v. a.* ആയാസപ്പെടുത്തുന്നു, തളൎച്ചവരുത്തുന്നു.

**Fatigue**, *s.* തളൎച്ച, ആയാസം, ആലസ്യം, ക്ഷീണം; പരിശ്രമം, പ്രയാസം, അദ്ധ്വാനം; സുഖക്കെട.

*To* **Fatigue**, *v. a. & n.* തളൎത്തുന്നു, തളരുന്നു, പ്രയാസപ്പെടുത്തുന്നു, പ്രയാസപ്പെടുന്നു, അദ്ധ്വാനപ്പെടുന്നു, ക്ഷീണിപ്പിക്കുന്നു.

**Fatling**, *s.* തടിച്ചജന്തു.

**Fatness**, *s.* പുഷ്ടി, മാംസപുഷ്ടി, ശരീര

പുഷ്ടി; സ്ഥൂലിപ്പ, തടിപ്പ; കൊഴുപ്പ; നിലത്തിന്റെ പുഷ്ടി; ഫലവൃദ്ധി.

*To* Fatten, *v. a.* പുഷ്ടിവരുത്തുന്നു, പുഷ്ടിയാക്കുന്നു, സ്ഥൂലിപ്പിക്കുന്നു, തടിപ്പിക്കുന്നു.

*To* Fatten, *v. n.* പുഷ്ടിയാകുന്നു, കടിക്കുന്നു, സ്ഥൂലിക്കുന്നു.

Fatty, *a.* കൊഴുപ്പുള്ള, നെയ്യുള്ള, പുഷ്ടിയുള്ള.

Fatuity, *s.* വിസ്മിതത്വം, ബുദ്ധിമാന്ദ്യം, ഭോഷത്തരം, ബുദ്ധിഹീനത.

Fatuous, *a.* വിസ്മിതത്വമുള്ള, ബുദ്ധിമന്ദ്യമുള്ള, ഭോഷത്തരമുള്ള.

Fatwitted, *a.* മൂഢതയുള്ള, ബുദ്ധിമാന്ദ്യമുള്ള.

Fault, *s.* കുറ്റം, അപരാധം, പിഴ, ദൊഷം, തപ്പിതം, തെറ്റ, അബദ്ധം; കുറവ, ഊനത.

Faultfinder, *s.* കുറ്റംപിടിക്കുന്നവൻ, കുറ്റംപറയുന്നവൻ, കുറ്റപ്പെടുത്തുന്നവൻ, ആക്ഷെപംപറയുന്നവൻ.

Faultily, *ad.* കുറ്റമായി, തെറ്റായി, പിഴയായി.

Faultiness, *s.* ആകായ്മ, ദൊഷം, കുറ, കുറ്റപ്പാട.

Faultless, *a.* കുറ്റമില്ലാത്ത, നിർദ്ദൊഷമുള്ള, പിഴയില്ലാത്ത; കുറവില്ലാത്ത.

Faulty, *a.* കുറ്റമുള്ള, പിഴയുള്ള, തെറ്റുള്ള, കുറയുള്ള.

*To* Favour, *v. a. & n.* ആദരിക്കുന്നു, സഹായിക്കുന്നു, ഉപകാരം ചെയ്യുന്നു; കൃപചെയ്യുന്നു, അനുഗ്രഹിക്കുന്നു, ദയചെയ്യുന്നു, രക്ഷിക്കുന്നു; ദാക്ഷിണ്യംകാണിക്കുന്നു; അനുകൂലപ്പെടുന്നു, തക്കമായിരിക്കുന്നു, തരമാകുന്നു.

Favour, *s.* ദയ, ആദരവ, ആദരം, സഹായം, ആർദ്രബുദ്ധി, കനിവ, കൃപാകടാക്ഷം; അനുകമ്പനം; കൃപ, മനസ്സ; അനുഗ്രഹം; ഉപകാരം, പ്രസാദം, അനുകൂലത; അനുജ്ഞ; ക്ഷമ; കൊടുത്തയച്ച കളലാസ; വരം, വരപ്രസാദം; മുഖരൂപം.

Favourable, *a.* ദയയുള്ള, കൃപയുള്ള, പ്രിയമുള്ള, വാത്സല്യമായുള്ള; ആർദ്രതയുള്ള, ഉപകരിക്കുന്ന, നല്ല; ഉപയൊഗമുള്ള, ഉചിതമുള്ള; അനുകൂലമായുള്ള; തക, തരമുള്ള; സുന്ദരരൂപമുള്ള.

Favourableness, *s.* ദയശീലം, ആദരവ; വരദം; അനുകൂലത.

Favourably, *ad.* ദയയൊടെ, കൃപയായി, പ്രിയമായി, അനുകൂലമായി.

Favoured, *a.* പ്രിയപ്പെട്ട, ആദരിക്കപ്പെട്ട, അനുഗ്രഹിതം; മുഖരൂപമുള്ള.

Favourer, *s.* ദയാവാൻ, ആദരിക്കുന്നവൻ, അനുകൂലൻ.

Favourite, *s.* പ്രിയൻ, ഇഷ്ടൻ, സെവകൻ.

Favourless, *a.* പ്രിയപ്പെടാത്ത, ആദരിക്കപ്പെടാത്ത; അനുകൂലമില്ലാത്ത, പ്രതികൂലമായുള്ള, തകകെട്ടുള്ള.

Fawn, *s.* മാൻകുട്ടി.

*To* Fawn, *v. n.* മാൻ പെറുന്നു; താരാട്ടുന്നു, കൊഞ്ചുന്നു; ലയിക്കുന്നു, ലലിതമാകുന്നു, ലാളിക്കുന്നു.

Fawner, *s.* താരാട്ടുന്നവൻ; സെവവണക്കമുള്ളവൻ, താണുവണങ്ങുന്നവൻ.

Fawning, *s.* ഒമൽ, താരാട്ടം, ലാളിനം.

Fawningly, *ad.* താരാട്ടമായി, സെവവണക്കമായി, ലാളനമായി.

Fealty, *s.* ഭക്തി, ഭയഭക്തി, വണക്കം, ആശ്രയം.

Fear, *s.* ഭയം, ഭീതി, ഭീരുത; വിറൽച, ശങ്ക, ആതങ്കം; സംഭ്രമം, വിഷാദം; ക്ഷൊഭം.

*To* Fear, *v. a. & n.* ഭയപ്പെടുന്നു, പെടിക്കുന്നു, ആതങ്കപ്പെടുന്നു; ധിരട്ടുന്നു, പെടിപ്പിക്കുന്നു, വിറളുന്നു, ശങ്കിക്കുന്നു, വിഷാദിക്കുന്നു, അഞ്ചുന്നു.

Fearful, *a.* ഭയമുള്ള, പെടിയുള്ള; ശങ്കയുള്ള; ഭയങ്കരമായുള്ള, ഭീരുതയുള്ള.

Fearfully, *ad.* ഭയമായി, പെടിയൊടെ, ഭീരുതയൊടെ; ഭയങ്കരമായി, ഭീമമായി.

Fearless, *a.* നിർഭയമായുള്ള, പെടിയില്ലാത്ത, അശങ്കമായുള്ള, ധീരതയുള്ള.

Fearlessly, *ad.* നിർഭയത്തൊടെ, അശങ്കമായി, ധീരതയൊടെ, പെടിക്രടാതെ, നിശങ്കം.

Feasibility, *s.* സാദ്ധ്യം, കഴിവ, സുലഭത.

Feasible, *a.* സാദ്ധ്യമുള്ള, സാധിക്കാകുന്ന, ചെയ്യാകുന്ന, സുലഭമായുള്ള, കഴിവുള്ള.

Feast, *s.* വിരുന്ന, വിരുന്നൂണ, സദ്യ, ഉത്സവം; ശുഭദിനം, പെരുനാൾ.

*To* Feast, *v. a. & n.* വിരുന്ന കഴിക്കുന്നു, സദ്യകഴിക്കുന്നു, വിരുന്നുണ്ണുന്നു; സന്തുഷ്ടിപ്പെടുത്തുന്നു.

Feaster, *s.* വിരുന്നുണ്ണുന്നവൻ; വിരുന്നുകഴിക്കുന്നവൻ, സദ്യകഴിക്കുന്നവൻ.

Feat, *s.* ക്രിയ, പ്രവൃത്തി; പരാക്രമകാൎയ്യം, അതിശയപ്രവൃത്തി; വിളയാട്ടുപ്രവൃത്തി; മിടുക്ക, കൌശലം.

Feat, *a.* മിടുക്കുള്ള, കൌശലമുള്ള, സാമൎത്ഥ്യമുള്ള.

Feather, *s.* തൂവൽ, പൂട, പപ്പ, ചിറക, ഇറക; പൂടകെട്ട, അലങ്കാരം.

*To* Feather, *v. a.* തൂവലുകൾ കൊണ്ട അലങ്കരിക്കുന്നു, തൂവലുകൾ ഇടുന്നു; അലങ്കരിക്കുന്നു.

*To feather one's nest*, സമ്പത്തുകളെ കൂട്ടിവെക്കുന്നു.

Featherbed, *s.* പൂടകൊണ്ട ഉണ്ടാക്കിയ മെത്ത.

Feathered, *a.* പൂടധരിച്ച, ചിറകുള്ള, ഇറകുള്ള.

Featherless, *a.* പൂടയില്ലാത്ത, ഇറകില്ലാത്ത.

Feathery, *a.* പൂടയുള്ള, പപ്പുള്ള, ഇറകുള്ള.

Featly, *ad.* നന്നായി, മിടുക്കൊടെ, ചുറുക്കായി.

Featness, *s.* മൊടി; മിടുക്കു.

Feature, *s.* മുഖഭാവം, മുഖഛായ, മുഖരൂപം; രെഖ, ലക്ഷണം.

*To* Feaze, *v. a.* പിരി അഴിക്കുന്നു: അടിക്കുന്നു.

Febrifuge, *s.* ജ്വരത്തിനുതകു ഔഷധം.

Febrile, *a.* ജ്വരത്തൊടു ചെൎന്ന, ജ്വരം കൊണ്ടുണ്ടായ.

February, *s.* കുംഭമാസം; ഫെബ്രുവരിമാസം.

Feces, *s.* മലം, പുരീഷം, കല്കം, കീടൻ, മട്ടു.

Feculence, } *s.* കലങ്ങൽ; കല്കം, മട്ടു,
Feculency, } കിട്ടം, കീടൻ, മലം.

Feculent, *a.* കല്കമുള്ള, മട്ടുള്ള; കലങ്ങലുള്ള, ഊറലുള്ള.

Fecund, *a.* ഫലവത്തായുള്ള, ഫലമുള്ള, സഫലമായുള്ള, സുഭിക്ഷമായുള്ള, വൎദ്ധനയുള്ള.

Fecundity, *s.* സുഭിക്ഷം, സഫലത, ഫലം, വൎദ്ധന; ഫലവൃദ്ധി; സന്തതിവൎദ്ധന; പ്രസവിപ്പാനുള്ള ശക്തി.

Fed, *preterit & part. pass. of To* Feed, പൊററി, പൊററിയ, തീററി, തീററിയ, പൊഷിപ്പിച്ചു, പൊഷിപ്പിച്ച.

Fedary, *s.* കൂട്ടുകാരൻ, ചങ്ങാതി, ആശ്രിതൻ.

Federal, *a.* ഉടമ്പടിയൊട ചെൎന്ന; ബന്ധുകെട്ടു സംബന്ധിച്ച, കൂട്ടുകെട്ടുള്ള.

Federary, *s.* കൂട്ടുകെട്ടുകാരൻ, സഖിത്വം കൂടിയവൻ, കൂട്ടാളി, പങ്കുകാരൻ, കൂട്ടുകാരൻ, ചങ്ങാതി.

Federate, *a.* കൂട്ടുകെട്ടുള്ള, സഖിത്വം കൂടിയ, ബന്ധുകെട്ടുള്ള.

Fee, *s.* മുതലാളന്റെ വസ്തു; പ്രതിഫലം, ഫീസ, ദസ്തുരി; സമ്മാനം.

*To* Fee, *v. a.* സമ്മാനിക്കുന്നു, സമ്മാനം കൊടുക്കുന്നു; കൂലികൊടുക്കുന്നു; കൊഴ കൊടുക്കുന്നു.

Feeble, *a.* ക്ഷീണമുള്ള, ബലക്ഷയമുള്ള, രൊഗമുള്ള; ദുൎബ്ബലമായുള്ള, കൃശമായുള്ള.

Feeble-minded, *a.* മനസ്സുറപ്പില്ലാത്ത, അല്പബുദ്ധിയുള്ള; ബുദ്ധിഭ്രമമുള്ള.

Feebleness, *s.* ക്ഷീണത, ബലക്ഷയം, തളൎച്ച, ദുൎബ്ബലം, ബലഹീനത.

Feebly, *ad.* ക്ഷീണതയൊടെ, തളൎച്ചയൊടെ, ബലക്ഷയത്തൊടെ.

*To* Feed, *v. a.* ഭക്ഷണം കൊടുക്കുന്നു, വളൎത്തുന്നു; പൊററുന്നു, തീററുന്നു; മെയിക്കുന്നു; പൊഷിപ്പിക്കുന്നു; തൃപ്തിപ്പെടുത്തുന്നു; തടിപ്പിക്കുന്നു; മൊഹിപ്പിക്കുന്നു; ഉത്സാഹിപ്പിക്കുന്നു; സൽകരിക്കുന്നു; വിരുന്നുകൊടുക്കുന്നു.

*To* Feed, *v. n.* തിന്നുന്നു, ഭക്ഷിക്കുന്നു, മെയുന്നു; തടിക്കുന്നു.

Feed, *s.* ആഹാരം, തീൻ, മൃഗങ്ങളുടെ തീൻ; മെച്ചിൽ.

Feeder, *s.* ഭക്ഷണം കൊടുക്കുന്നവൻ, തീററുന്നവൻ; ഉത്സാഹിപ്പിക്കുന്നവൻ; ഭക്ഷിക്കുന്നവൻ, തിന്നുന്നവൻ.

*To* Feel, *v. a. & n.* തൊട്ടറിയുന്നു, തൊട്ടുനൊക്കുന്നു, സ്പൎശിക്കുന്നു; തലൊടുന്നു; തപ്പിനൊക്കുന്നു, തടവുന്നു; ഉണരുന്നു, അറിയുന്നു; ബൊധിക്കുന്നു; തൊന്നുന്നു; കൊള്ളുന്നു; ചൊദിച്ചറിയുന്നു, കിണ്ണാണിക്കുന്നു.

Feel, *s.* സ്പൎശനം, തലൊടൽ, തടവ.

Feeling, *a.* ഉണൎച്ചയുള്ള, അറിവുള്ള, സ്മരണമുള്ള, കരുണയുള്ള.

Feeling, *s.* സ്പൎശനം, ഉണൎച്ച, തൊന്നൽ, തലൊടൽ; അറിവ, ബൊധം; സ്മരണം, പരിതാപം, കരുണ, പ്രജ്ഞ, ആൎദ്രബുദ്ധി, സ്നെഹം.

Feelingly, *ad.* ഉണൎച്ചയൊടെ, കരുണയൊടെ, പ്രജ്ഞയൊടെ.

Feet, *s. pl. of* Foot, പാദങ്ങൾ, കാലടികൾ.

Feetless, *a.* പാദങ്ങളില്ലാത്ത, കാൽപാദങ്ങളില്ലാത്ത.

*To* Feign, *v. a.* നടിക്കുന്നു, കൃത്രിമം കാട്ടുന്നു, മായം കാട്ടുന്നു, കള്ളംകാട്ടുന്നു, വ്യാപ്തികാട്ടുന്നു; മറവി ചെയ്യുന്നു; ഭാവംകാട്ടുന്നു.

Feignedly, *ad.* മായമായി, കപടമായി, വ്യാജമായി, വ്യാപ്തിയായി, ഉപായമായി.

Feigner, *s.* കൃതികാരൻ, മായാവി, കപടകാരൻ, വ്യാപ്തികാരൻ.

Feint, *s.* മായം, മായ, കള്ളവെഷം, വ്യാജവൃത്താന്തം; കപടപ്രയത്നം; കള്ളത്തൊണം.

*To* Felicitate, *v. a.* ഭാഗ്യം വരുത്തുന്നു, ഭാഗ്യപ്പെടുത്തുന്നു; മംഗലംകൂറുന്നു, കൊണ്ടാടുന്നു.

Felicitation, *s.* ഭാഗ്യംവരുത്തുക; മംഗലകൂറ, മംഗലസ്തുതി, കൊണ്ടാട്ടം.

Felicitous, *a.* ഭാഗ്യമുള്ള.

**Felicity**, *s.* ഭാഗ്യം, ജൊഷം, ആനന്ദി; വാഴ്ച.

**Feline**, *a.* പൂച്ചപൊലെയുള്ള, പൂച്ചസംബന്ധമുള്ള.

**Fell**, *a.* ക്രൂരതയുള്ള, കഠൊരമായുള്ള, രക്തപ്രിയമുള്ള, ദുഷ്ട, നിൎദ്ദയം.

**Fell**, *s.* തൊൽ, ചൎമ്മം.

*To* **Fell**, *v. a.* അടിച്ചു വീഴ്ത്തുന്നു; വെട്ടിയിടുന്നു, വെട്ടികളയുന്നു.

**Fell**, *preterit of To* Fall, വീണു.

**Feller**, *s.* വെട്ടിയിടുന്നവൻ, വെട്ടുകാരൻ.

**Fellness**, *s.* ക്രൂരത, ഘൊരത; ദുഷ്ടത.

**Felloe**, *s.* ചക്രത്തിന്റെ ചുറ്റുവട്ടം.

**Fellow**, *s.* കൂട്ടാളി, തൊഴൻ, ചങ്ങാതി; സമൻ; ഇണ, ജൊടിൽ ഒന്ന; നല്ലയൎത്ഥത്തിലും ദുരൎത്ഥത്തിലും പറയുന്ന ഒരു വാക്ക; ശാസ്ത്രപാഠശാലയിലെ വാദ്ധ്യാന്മാരിൽ ഒരുത്തൻ.

*To* **Fellow**, *v. a.* ചങ്ങാതിത്വം കൂട്ടുന്നു, ഇണയാക്കുന്നു, ജൊടാക്കുന്നു, ഇണെക്കുന്നു.

**Fellow-creature**, *s.* സമസൃഷ്ടി.

**Fellow-feeling**, *s.* പരതാപം, ആൎദ്രത; ഇണെച്ചുകെട്ട, ഐകമത്യം.

**Fellow-heir**, *s.* കൂട്ടവകാശി, സമാംശി.

**Fellow-helper**, *s.* സഹായി, കൂട്ടുസഹായക്കാരൻ.

**Fellow-labourer**, *s.* കൂട്ടുപ്രവൃത്തിക്കാരൻ.

**Fellow-servant**, *s.* കൂട്ടുവെലക്കാരൻ, കൂട്ടുഭൃത്യൻ, സഹഭൃത്യൻ, അനുശുശ്രൂഷക്കാരൻ.

**Fellow-soldier**, *s.* കൂട്ടുഭടൻ, സഹഭടൻ.

**Fellow-student**, *s.* ഒന്നിച്ചു പഠിക്കുന്നവൻ, സബ്രഹ്മചാരി.

**Fellow-sufferer**, *s.* ഒന്നിച്ചു കഷ്ടമനുഭവിക്കുന്നവൻ, കൂടെ പരിതപിക്കുന്നവൻ, കൂടെ പാടുപെടുന്നവൻ.

**Fellowship**, *s.* സഖിത്വം, തൊഴ്മ; സ്നെഹം, സഹചൎയ്യ, ചങ്ങാതിത്വം; സമത്വം; കൂട്ടായ്മ, കൂട്ട; സഹായത്വം; സംസൎഗ്ഗം, സഹവാസം; ശാസ്ത്രപാഠശാലയിൽ ഒര അവകാശസ്ഥാനം.

**Felo-de-se**, *s.* വ്യവഹാരത്തിൽ ആത്മഘാതകൻ, തന്നെത്താൻ കൊല്ലുന്നവൻ.

**Felon**, *s.* മഹാ പാതകൻ; കുലക്കുററക്കാരൻ; ആതതായി, കള്ളൻ; കുഴിനഖം.

**Felon**, *a.* ക്രൂരതയുള്ള, പാതകമുള്ള, ദ്രൊഹമുള്ള; നിൎദ്ദയം.

**Felonious**, *a.* മഹാ പാതകമുള്ള, ദുഷ്ടതയുള്ള, ദ്രൊഹമുള്ള.

**Felony**, *s.* മഹാ പാതകം; കുലക്കുററം.

**Felt**, *preterit of To* Feel, തൊട്ടുനൊക്കി, തൊന്നി.

**Felt**, *s.* നെയ്യാതെ ഒട്ടിച്ചുണ്ടാക്കിയ ശീല; തൊപ്പിയുണ്ടാക്കുന്ന വസ്തു; തൊൽ, ചൎമ്മം.

**Female**, *s.* പെൺ, സ്ത്രീ, പിട.

**Female**, *a.* സ്ത്രീ, പെൺ, സ്ത്രീജാതിയൊടുചെൎന്ന.

*Female sex*, സ്ത്രീജാതി, സ്ത്രീജനം, പെൺജാതി.

**Feminality**, *s.* സ്ത്രീത്വം, സ്ത്രീബുദ്ധി; സ്ത്രീസ്വഭാവം.

**Feminine**, *a.* സ്ത്രീ, പെൺ, സ്ത്രീബുദ്ധിയുള്ള.

*Feminine gender*, സ്ത്രീലിംഗം.

**Femoral**, *a.* തുടയൊടചെൎന്ന.

**Fen**, *s.* ൟറൻനിലം, ചതുപ്പുനിലം.

**Fence**, *s.* വെലി, മതിൽ, കയ്യാല, വാട; കാവൽ, സംരക്ഷണം, ഗഡം, പ്രാകാരം, വാരണം; ആയുധവിദ്യ, തട, പയററുവിദ്യ.

*To* **Fence**, *v. a.* വെലികെട്ടുന്നു, മതിൽകെട്ടുന്നു, വാടയുണ്ടാക്കുന്നു: കാക്കുന്നു, ഉറപ്പിക്കുന്നു; തടുക്കുന്നു. .

*To* **Fence**. *v. n.* ദണ്ഡിക്കുന്നു, ആയുധവിദ്യപഠിക്കുന്നു, ആയുധാഭ്യാസം ചെയ്യുന്നു, പയററുന്നു, തടുക്കുന്നു.

**Fenceless**, *a.* വെലിയില്ലാത്ത.

**Fencer**, *s.* ആയുധാഭ്യാസി, ദണ്ഡിപ്പുകാരൻ.

**Fencible**, *a.* തടുക്കാകുന്ന.

**Fencing**, *s.* ആയുധാഭ്യാസം, കലാവിദ്യ, ദണ്ഡിപ്പ, പയററ, കളരിവിദ്യ.

**Fencing-master**, *s.* കളരിക്കാരൻ, കളരി ആചാൻ, ആയുധാഭ്യാസം പഠിപ്പിക്കുന്നവൻ, കലാവിദ്യക്കാരൻ.

**Fencing-school**, *s.* കളരി, ആയുധാഭ്യാസ ശാല.

*To* **Fend**, *v. a.* തടുക്കുന്നു, വിലക്കുന്നു.

*To* **Fend**, *v. n.* തൎക്കിക്കുന്നു, തട്ടാമുട്ടി പറയുന്നു.

**Fender**, *s.* തീത്താങ്ങി.

**Feneration**, *s.* പലിശ, പലിശലാഭം.

**Fennel**, *s.* ശതകുപ്പ.

**Fenny**, *a.* ൟറമുള്ള, ചതുപ്പുള്ള.

*To* **Feoff**, *v. a.* അനുഭൊഗം കൊടുക്കുന്നു, അവകാശപ്പെടുത്തുന്നു.

**Feoffee**, *s.* അനുഭൊഗം ലഭിച്ചവൻ.

**Feoffer**, *s.* അനുഭൊഗം കൊടുക്കുന്നവൻ.

**Feoffment**, *s.* അനുഭൊഗം കൊടുക്കുക.

**Feracity**, *s.* സുഭിക്ഷം, സഫലത, ഫലവൃദ്ധി.

**Ferine**, *a.* ക്രൂരതയുള്ള, കന്നത്വമുള്ള.

**Ferineness**, / **Ferity**, } *s.* ക്രൂരത, കന്നത്വം.

*To* Ferment, *v. a.* പുളിപ്പിക്കുന്നു; നുരെപ്പിക്കുന്നു; കലക്കുന്നു, കലഹിക്കുന്നു.
*To* Ferment, *v. n.* പുളിക്കുന്നു; നുരയുന്നു; പൊങ്ങുന്നു; കലങ്ങുന്നു.
Ferment, *s.* പുളിപ്പിക്കുന്ന വസ്തു, പുളിപ്പ, മദ്യവീജം; കലഹം.
Fermentable, *a.* പുളിക്കുതക്ക.
Fermental, *a.* പുളിപ്പിക്കുതക്ക.
Fermentation, *s.* പുളിപ്പിക്കുക, നുരച്ചിൽ, നുര; പൊങ്ങൽ, ഇളക്കം, കലഹം.
Fermentative, *a.* പുളിപ്പിക്കുതക്ക.
Ferocious, *a.* ക്രൂരതയുള്ള, ഘോരമായുള്ള, മൂൎക്ക്വമായുള്ള.
Ferocity, *s.* ക്രൂരത, മൂൎക്ക്വത, ഘോരം, ഉഗ്രത.
Ferret, *s.* ഒരു ചെറിയ ജന്തുവിന്റെ പെർ; ഒരു വക നാട.
*To* Ferret, *v. a.* തൊണ്ടിതെടുന്നു; വെളിനപ്പെടുത്തുന്നു.
Ferriage, *s.* കടത്തുകൂലി, കെവുകൂലി.
Ferrule, *s.* ഇരിമ്പവളയം, ഇരിമ്പച്ചുറ.
*To* Ferry, *v. a.* കടത്തുതൊണിയിൽ അക്കരെക്ക കൊണ്ടുപൊകുന്നു, അക്കരെക്ക കടത്തുന്നു.
Ferry, *s.* കടവുതൊണി, കടത്തുതൊണി, കടവുവഞ്ചി; കടത്തൽ.
Ferryman, *s.* കടത്തുകാരൻ, കടത്തുതൊണിക്കാരൻ.
Fertile, *a.* സുഭിക്ഷമായുള്ള, നല്ലവളമുള്ള, ഫലവത്ത, നല്ലുള്ള, ഫലംതരുന്ന.
Fertileness, *s.* സുഭിക്ഷത, സഫലത, സാഫല്യം, നല്ല.
Fertility, *s.* സുഭിക്ഷത, വൎദ്ധന; സാഫല്യം, നിലപുഷ്ടി.
*To* Fertilize, *v. a.* സുഭിക്ഷമാക്കുന്നു, ഫലിപ്പിക്കുന്നു, പുഷ്ടിയാക്കുന്നു, വളംപിടിപ്പിക്കുന്നു.
Fervency, *s.* ചൊടി, ചൂട, ഉഷ്ണം, തീക്ഷ്ണം, ശുഷ്കാന്തി, താത്പൎയ്യം; ഭക്തി, ഭക്തിവൈരാഗ്യം.
Fervent, *a.* ചൊടിപ്പുള്ള, ചൂടുള്ള, ഉഷ്ണമായുള്ള, ശുഷ്കാന്തിയുള്ള, ഭക്തിയുള്ള, ഭക്തിവൈരാഗ്യമുള്ള.
Fervently, *ad.* ചൊടിയായി, തീക്ഷ്ണതയായി, ഭക്തിയൊടെ, ഭക്തിവൈരാഗ്യത്തൊടെ.
Fervid, *a.* ചൂടുള്ള, ഉഷ്ണമുള്ള, ചൊടിയുള്ള, വൈരാഗ്യമുള്ള.
Fervidity, *s.* ചൂട, ഉഷ്ണം, ചൊടി, തീക്ഷ്ണത, ശുഷ്കാന്തി, ഭക്തി.
Fervidness, *s.* ഉഷ്ണത, ശുഷ്കാന്തി, ഭക്തി.
Ferula, *s.* പഠിക്കുന്ന പൈതങ്ങളെ കയ്യിൽ അടിക്കുന്ന വടി.
Fervour, *s.* ഉഷ്ണം, തീക്ഷ്ണത, ശുഷ്കാന്തി, ഭക്തി.
Festal, *a.* ഉത്സവമായുള്ള, പെരുനാളിനൊട ചെൎന്ന; സന്തൊഷമുള്ള.
*To* Fester, *v. n.* പഴുക്കുന്നു, അളവെക്കുന്നു, കുഴിയുന്നു, ചലം വെക്കുന്നു; അഴുകിപൊകുന്നു.
Festinate, *a.* തിടുക്കമുള്ള, തീവ്രമുള്ള.
Festination, *s.* തിടുക്കം, തീവ്രം.
Festival, *s.* ഉത്സവം; വിശെഷദിവസം, ഉത്സവം, പെരുനാൾ.
Festival, *a.* ഉത്സവമുള്ള, ഉത്സവമുള്ള; സന്തുഷ്ടിയുള്ള.
Festive, *a.* ഉത്സവമുള്ള, സന്തൊഷമുള്ള.
Festivity, *s.* ഉത്സവം, വിശെഷദിവസം; സന്തുഷ്ടി, സന്തൊഷം, ഉല്ലാസം.
Festoon, *s.* പുഷ്പമാല, തൊരണം.
*To* Fetch, *v. a.* പൊയികൊണ്ടുവരുന്നു, കൂട്ടികൊണ്ടുവരുന്നു, തെടിയെടുക്കുന്നു; ഒങ്ങിയടിക്കുന്നു; എത്തിപിടിക്കുന്നു, എത്തുന്നു; പിടിക്കുന്നു; വിലപിടിക്കുന്നു.
Fetch, *s.* ഉപായവെല, കൌശലം.
Fetid, *a.* നാററമുള്ള, ദുൎഗ്ഗന്ധമുള്ള, പൂതിഗന്ധമുള്ള.
Fetidness, *s.* നാററം, ദുൎഗ്ഗന്ധം; പൂതി.
Fetter *or* Fetters, *s.* വിലങ്ങ, ചങ്ങല; തള.
*To* Fetter, *v. a.* വിലങ്ങിലാക്കുന്നു, ചങ്ങലയിടുന്നു, ബന്ധിക്കുന്നു; തളയിടുന്നു.
*To* Fettle, *v. a.* വീൺവെല ചെയ്യുന്നു, അല്പവൃത്തി ചെയ്യുന്നു, വിട്ടുപണി ചെയ്യുന്നു; വീണത്തരം കാട്ടുന്നു.
Fetus, *or* Fœtus, *s.* ഗൎഭം, ഗൎഭപിണ്ഡം, പ്രജാപിണ്ഡം.
Feud, *s.* കലഹം, ശണ്ഠ, വഴക്ക, വക്കാണം.
Fever, *s.* ജ്വരം, പനി.
Feverish, *a.* ജ്വരമായുള്ള, പനിക്കുന്ന; നിശ്ചയമില്ലാത്ത; അതിച്ചൂടുള്ള.
Feverishness, *s.* ജ്വരബാധ, മെൽകാച്ചിൽ.
Feverous, *a.* ജ്വരംപിടിച്ച, പനിക്കുന്ന; പനിയുടെ ലക്ഷണമുള്ള.
Fevery, *a.* ജ്വരബാധയുള്ള, പനിപിടിച്ച.
Few, *a.* കുറയ, കുറെ, ചുരുക്കം, ചില.
Fewness, *s.* കുറച്ചിൽ, ചുരുക്കം, ചുരുക്കമാനം.
Fib, *s.* ഭൊഷ്ക, കള്ളം, നുണ, വ്യാജം.
*To* Fib, *v. a.* കള്ളംപറയുന്നു, ഭൊഷ്കപറയുന്നു, നുണപറയുന്നു.
Fibber, *s.* ഭൊഷ്കപറയുന്നവൻ, നുണയൻ.

Fibre, *s.* നാര; ചെറുവെര.
Fibril, *s.* നാര, ചെറുവെര.
Fibrous, *a.* നാരുള്ള.
Fickle, *a.* ചഞ്ചലമായുള്ള, ചപലമായുള്ള, അസ്ഥിരമായുള്ള, നിലകെട്ട; ദ്രുതഗതിയുള്ള.
Fickleness, *s.* ചഞ്ചലത, ചപലത, ചാപല്യം, അസ്ഥിരത, അനവസ്ഥിതി, നിലകെട.
Fiction, *s.* കൃതി, കവിത, കബന്ധം, കെട്ടുകഥ; വ്യാജം, കള്ളം.
Fictious, *a.* കൃതിയുള്ള, കബന്ധമായുള്ള, കെട്ടുകഥയുള്ള; വ്യാജമുള്ള.
Fictitious, *a.* കൃതിയുള്ള, കെട്ടുകഥയുള്ള; കള്ളമായുള്ള; കള്ളന്ത്രാണമായുള്ള, വ്യാജമായുള്ള, കബന്ധമായുള്ള.
Fictitiously, *ad.* കള്ളമായി, കള്ളന്ത്രാണമായി; വ്യാജമായി, കബന്ധമായി.
Fiddle, *s.* ഒരു വക വീണ.
*To* Fiddle, *v. n.* വീണവായിക്കുന്നു; കളിക്കുന്നു, വൃഥാനെരം കളയുന്നു; വീണത്തരം കാട്ടുന്നു.
Fiddlefaddle, *s.* അല്പവൃത്തി, അല്പകാൎയ്യം, നിസ്സാരകാൎയ്യം, വീൺവെല, വീണത്തരം.
Fiddler, *s.* വീണവായിക്കുന്നവൻ, വീണക്കാരൻ, വാദ്യക്കാരൻ, വീണാവാദൻ.
Fiddlestick, *s.* മീട്ടുകൊൽ, തന്ത്രിവില്ല.
Fiddlestring, *s.* വീണകമ്പി, തന്ത്രി.
Fidelity, *s.* വിശ്വാസം, ഭക്തിവിശ്വാസം, ഭയഭക്തി.
*To* Fidge, } *v. n.* വെഗം ഒത്തുന്നു, ചൂമ്മായിരിക്കാതെ ഇരിക്കുന്നു, തത്തുന്നു, ദ്രുതഗതികാട്ടുന്നു.
*To* Fidget, }
Fiducial, *a.* വിശ്വാസമുള്ള, നിശ്ചയമായുള്ള, നിസ്സംശയമായുള്ള.
Fiduciary, *s.* വിശ്വസ്തൻ, വിശ്വാസമുള്ളവൻ; വിശ്വാസം പ്രമാണമാക്കിയിരിക്കുന്നവൻ.
Fiduciary, *a.* വിശ്വാസമുള്ള, സ്ഥിരതയുള്ള; നിസ്സംശയമായുള്ള.
Field, *s.* വയൽ, വെളിമ്പറമ്പ, മൈതാനം, വെളി; തടി, കണ്ടം; യുദ്ധഭൂമി; സെനയിരിക്കുന്നഭൂമി; പരപ്പ.
Fielded, *a.* യുദ്ധഭൂമിയിലിരിക്കുന്ന.
Fieldmarshal, *a.* യുദ്ധഭൂമിയിലുള്ള സെനയുടെ അധിപതി.
Fieldmouse, *s.* കണ്ടത്തിലിരിക്കുന്നഎലി.
Fieldofficer, *s.* ഒരു പട്ടാളത്തിലെ അധിപതി, കൎന്നൽ.
Fieldpiece, *s.* പടെക്കുള്ള പീരങ്കി.
Fiend, *s.* പിശാച, ശത്രു; രജനിചരൻ.
Fierce, *a.* ക്രൂരമായുള്ള, കഠൊരമായുള്ള, ഘൊരമായുള്ള, ഭയങ്കരമായുള്ള, ഉഗ്രമായുള്ള, മുൎക്ക്വതയുള്ള, ക്രൊധമുള്ള.
Fiercely, *ad.* ക്രൂരമായി, ഘൊരമായി, ഉഗ്രമായി, ക്രൊധമായി.
Fierceness, *s.* ക്രൂരത, കഠൊരം, ഘൊരം, മൂൎക്ക്വത; ദുഷ്ടത; ഉഗ്രത, ക്രൊധം.
Fieriness, *s.* കൊപാഗ്നി; എരിച്ചിൽ, തീക്ഷ്ണത; മൂൎക്ക്വത; പ്രഗത്ഭത, കൊപശീലം.
Fiery, *a.* അഗ്നിമയമായുള്ള, തീപൊലെയുള്ള; തീക്ഷ്ണതയുള്ള; മൂൎക്ക്വതയുള്ള; കൊപശീലമുള്ള; അടങ്ങാത്ത.
Fife, *s.* കുഴൽ, നാഗസ്വരം, ചീങ്കുഴൽ.
Fifer, *s.* കുഴല്ക്കാരൻ.
Fifteen, *a.* പതിനഞ്ച, ൧൫.
Fifteenth, *a.* പതിനഞ്ചാം, പതിനഞ്ചാമത്തെ.
Fifth, *a.* അഞ്ചാം, അഞ്ചാമത്തെ; പഞ്ചമം.
Fifthly, *ad.* അഞ്ചാമത.
Fiftieth, *a.* അമ്പതാം, അമ്പതാമത്തെ.
Fifty, *a.* അമ്പത, ൫൦.
Fig, *s.* അത്തിവൃക്ഷം; അത്തിക്കാ, അത്തിപ്പഴം.
*To* Fight, *v. n. & a.* യുദ്ധംചെയ്യുന്നു, ശണ്ഠയിടുന്നു, പൊരാട്ടുന്നു, പൊരുതുന്നു; നെരിടുന്നു.
Fight, *s.* യുദ്ധം; ശണ്ഠ; അങ്കം; പൊർ, പൊരാട്ടം; അടിപിടി, കയ്യെററം; ദ്വന്ദ്വയുദ്ധം.
Fighter, *s.* യൊദ്ധാവ, പൊരുകാരൻ; ശണ്ഠയിടുന്നവൻ; അങ്കംപിടിക്കുന്നവൻ.
Fighting, *part. a.* യുദ്ധത്തിനതക്ക, പൊരുതുന്ന.
Figment, *s.* കെട്ടുകഥ, കൃതി, കവിതകെട്ട.
Figurable, *a.* ഭാഷയാക്കാകുന്ന, ആകൃതിപ്പെടുത്താകുന്ന; രൂപമാകുതക്ക.
Figural, *a.* രൂപമായുള്ള, ഭാഷയൊടചെൎന്ന; ഉപമയായുള്ള.
Figuration, *s.* രൂപമാക്കുക, ഭാഷയാക്കുക.
Figurative, *a.* ഛായയായുള്ള, നിഴലാട്ടമായുള്ള, ഉപമാനമായുള്ള; ജ്ഞാനാൎത്ഥമുള്ള.
Figuratively, *ad.* നിഴലാട്ടമായി, ഉപമയായി, ദൃഷ്ടാന്തമായി.
Figure, *s.* രൂപം; ഭാഷ; ഉരു, ആകൃതി; സ്വരൂപം; വിഗ്രഹം; ഛായ; ശൊഭ; അക്കം, അക്കപടം; ജാതകപടം; ഉപമ, നിഴലാട്ടം, ദൃഷ്ടാന്തം, സാദൃശ്യം, പ്രതിമ.
*To* Figure, *v. a.* ഭാഷവരുത്തുന്നു, രൂപമുണ്ടാക്കുന്നു; ഉരുവാക്കുന്നു; ഛായയായി ഉണ്ടാക്കുന്നു; രൂപിക്കുന്നു, ചിത്രങ്ങൾകൊണ്ട അലങ്കരിക്കുന്നു; ഉപമിപ്പിക്കുന്നു; സദൃശപ്പെടുത്തുന്നു; അക്കമിടുന്നു.
Filament, *s.* നാര; ചെറുനൂൽ.

Filbert, *s.* കൊട്ടടക്കാ.

*To* Filch, *v. n.* മൊഷ്ടിക്കുന്നു, തട്ടിയെടുക്കുന്നു, കക്കുന്നു.

Filcher, *s.* മൊഷ്ടിക്കുന്നവൻ, തട്ടിയെടുക്കുന്നവൻ.

File, *s.* അരം; കൊമ്പൽ; കടലാസുകൊക്കുന്ന ചരട; ചാൎത്ത; വര, അണി.

Filecutter, *s.* അരമുണ്ടാക്കുന്നവൻ.

*To* File, *v. a.* & *n.* രാകുന്നു; കടലാസുകൾ ചരടിലൊ കമ്പിയിലൊ കൊക്കുന്നു; അണിയണിയായിപൊകുന്നു.

Filer, *s.* രാകുന്നവൻ.

Filial, *a.* പുത്രസംബന്ധമായുള്ള, പുത്രഭാവമായുള്ള, പുത്രന്നടുത്ത.

Filiation, *s.* പുത്രന പിതാവിനൊടുള്ള സംബന്ധം.

Filings, *s.* അരപ്പൊടി, രാക്കുപൊടി.

*To* Fill, *v. a.* നിറെക്കുന്നു, പൂരിക്കുന്നു; തൃപ്തിയാക്കുന്നു; തിക്കിനിറെക്കുന്നു; പകൎന്നൊഴിക്കുന്നു; നികത്തുന്നു; ആക്കിവെക്കുന്നു.

*To* Fill, *v. n.* നിറയുന്നു, സംപൂൎണ്ണമാകുന്നു, തിങ്ങിനിറയുന്നു; തൃപ്തിയാകുന്നു; നികക്കുന്നു.

Fill, *s.* തൃപ്തി, സംപൂൎണ്ണത.

Filler, *s.* നിറെക്കുന്നവൻ, നിറെക്കുന്ന വസ്തു.

Fillet, *s.* തലമുടികെട്ടുന്ന നാട; തൂണിന്റെ വളര, മെൽചുററ.

*To* Fillet, *v. a.* നാടകെട്ടുന്നു.

*To* Fillip, *v. a.* നൊടിക്കുന്നു, മിടിക്കുന്നു.

Fillip, *s.* നൊടിപ്പ, മിടിപ്പ.

Filly, *s.* പെണ്കുതിരക്കുട്ടി.

Film, *s.* പാട, പുറംതൊൽ, നെൎത്തപൊള, നെൎത്തതൊലി.

Filmy, *a.* നെൎത്തപൊളയുള്ള, നെൎത്തതൊലിയുള്ള.

*To* Filter, *v. a.* ഊററുന്നു, വാററുന്നു, അരിക്കുന്നു, തെളിയിക്കുന്നു.

Filter, *s.* ഊററുനൂൽ, വാററുകൊൽ, അരിയാട.

Filth, *s.* അഴുക്ക, കല്കം; കന്മഷം; കെട, വഷളത്വം, ചീത്തത്വം, അശുദ്ധി, മലിനം, ഭ്രഷ്ട.

Filthily, *ad.* അഴുക്കായി, ചീത്തയായി.

Filthiness, *s.* അഴുക്ക, മലിനത, വൃത്തികെട, മുഷിച്ചിൽ; വഷളത്വം, ചീത്തത്വം; കെട, അഴുകൽ.

Filthy, *a.* അഴുക്കുള്ള, കല്കമുള്ള, കന്മഷമുള്ള, ഭ്രഷ്ട; കെട്ട, ചീത്ത, മലിനതയുള്ള, മലദൂഷിതമായുള്ള, വൃത്തിയില്ലാത്ത.

*To* Filtrate, *v. a.* അരിക്കുന്നു, ഊററുന്നു, തെളിയിക്കുന്നു.

Filtration, *s.* അരിപ്പ, ഊററൽ, തെളിച്ചിൽ, തെളിതാര.

Fimbriated, *a.* വിളിമ്പവെക്കപ്പെട്ട, വക്കുഇടപ്പെട്ട.

Fin, *s.* മീനിൻ ചിറക.

Finable, *a.* പ്രായശ്ചിത്തംചെയ്യപ്പെടതക്ക, തുട്ടിപിടിക്കതക്ക.

Final, *a.* ഒടുക്കമുള്ള, ഒടുക്കത്തെ, അവസാനമുള്ള; അന്തമുള്ള, അന്ത്യമായുള്ള, അന്തികമായുള്ള; തീൎച്ചയുള്ള, പരിഛെദമുള്ള.

Finally, *ad.* ഒടുക്കത്ത, അന്തമായി; തീൎച്ചെക്ക, തീൎച്ചയായി, തീരെ.

Finance, *s.* വരവ, മുതൽവരവ, ദ്രവ്യാഗമം, മുതലെടുപ്പ; കണക്കിടപ്പെട്ട കാൎയ്യം.

Financial, *a.* മുതൽവരവുസംബന്ധിച്ച, മുതലെടുപ്പുള്ള; കണക്കിടപ്പെട്ട.

Financier, *s.* മുതൽവരവപിരിക്കുന്നവൻ, മുതലെടുക്കുന്നവൻ, പണ്ടാരവകമുതലെടപ്പെട്ടകാൎയ്യവിചാരക്കാരൻ.

*To* Find, *v. a.* കണ്ടെത്തുന്നു, കാണുന്നു; കണ്ടുകിട്ടുന്നു, കണ്ടുപിടിക്കുന്നു; അഭിപ്രായംസാധിക്കുന്നു; തമ്മിൽ കാണുന്നു, നെരിടുന്നു; കണ്ടറിയുന്നു, ഗ്രഹിക്കുന്നു; പിടിക്കുന്നു; തുൻപുണ്ടാക്കുന്നു; എത്തുന്നു; ചിലവിന കൊടുക്കുന്നു; സ്വന്തചിലവിട്ട കഴിക്കുന്നു; വിധിക്കുന്നു.

*To find himself*, സ്വന്തചിലവിട്ടകഴിഞ്ഞുകൂടുന്നു.

*To find out*, വിട്ടുകഥ തെളിച്ചുപറയുന്നു.

*To find out*, കണ്ടെത്തുന്നു.

*To find out*, തുൻപുണ്ടാകുന്നു.

*To find out*, നിനച്ചുണ്ടാക്കുന്നു, വകയുന്നു.

Finder, *s.* കണ്ടെത്തുന്നവൻ, കണ്ടുകിട്ടുന്നവൻ; കണ്ടുപിടിക്കുന്നവൻ.

Findfault, *s.* കുററംകണ്ടുപിടിക്കുന്നവൻ, ദൂറുപറയുന്നവൻ.

Fine, *a.* നെരിയ, സ്വഛമായുള്ള, നിൎമ്മലമായുള്ള; സൂക്ഷ്മമായുള്ള; നല്ല മൂൎച്ചയുള്ള; തെളിവുള്ള; മാറ്റുവമുള്ള; വാസനയുള്ള; മിനുസമുള്ള; കൌശലമുള്ള; സാമൎത്ഥ്യമുള്ള; നാണയമുള്ള; മൊടിയുള്ള; ജാത്യമായുള്ള; ശ്രെഷ്ഠതയുള്ള, വിശെഷമായുള്ള; ഭംഗിയുള്ള, മനൊഹരമായുള്ള, ശൊഭയുള്ള.

Fine, *s.* പ്രായശ്ചിത്തം, ദണ്ഡം; തുട്ടി; പിഴ; ഒടുക്കം, സമാപ്തി, അവസാനം.

*To* Fine, *v. a.* സ്വഛമാക്കുന്നു, നിൎമ്മലമാക്കുന്നു; മിനുസമാക്കുന്നു; തെളിയിക്കുന്നു; പ്രായശ്ചിത്തം ചെയ്യിക്കുന്നു, പിഴ ചെയ്യിക്കുന്നു.

*To* Fine, *v. n.* പ്രായശ്ചിത്തം ചെയ്യുന്നു, പിഴചെയ്യുന്നു.

ജ്ഞാതി; മിത്രം, ചങ്ങാതിക്കാരൻ, കൂറ്റാൻ.

Friendless, *a.* സ്നേഹിതന്മാരില്ലാത്ത, സഹായമില്ലാത്ത, ആശ്രയമില്ലാത്ത, ബന്ധുഹീനമായുള്ള, നിരാശ്രയമുള്ള, കൂറ്റാനില്ലാത്ത.

Friendliness, *s.* അനുകൂലശീലം; പക്ഷം, സ്നിഗ്ദ്ധത; മരുങ്ങ, കൂറ്റായ്മ.

Friendly, *a.* സ്നേഹമുള്ള, മയയുള്ള,; അനുകൂലമായുള്ള; പക്ഷമുള്ള, പ്രീതിയുള്ള; മരുങ്ങുള്ള; സുഖമുള്ള.

Friendship, *s.* സ്നേഹം, തൊഴ്മ; സ്നിഗ്ദ്ധത; മിത്രത്വം, സഖിത്വം; പ്രണയം; അനുകൂലത; കൂറ്റായ്മ, ചങ്ങാത്തം; ചങ്ങാത്തം; സഹായത്വം, സുസ്നേഹം.

Frieze, *s.* കട്ടിയുള്ള ചകലാസ.

Frigate, *s.* വെഗം ഓടുന്ന ചെറുതരം പടകപ്പൽ.

Frigefaction, *s.* കുളിപ്പിക്കുക, ശീതളമാക്കുക, തണുപ്പിക്കുക.

*To* Fright, *v. a.* പെടിപ്പിക്കുന്നു, വിരട്ടുന്നു, ഭയപ്പെടുത്തുന്നു.

Fright, *s.* വിരൾച, വിരട്ടൽ, ഭീതി, ഭീഷണി, ഭയം.

*To* Frighten, *v. a.* ഭയപ്പെടുത്തുന്നു, പെടിപ്പിക്കുന്നു, വിരട്ടുന്നു.

Frightful, *a.* ഭയങ്കരമായുള്ള, വിരട്ടാകുന്ന, ഭീഷണമായുള്ള, ഭീമമായുള്ള, ഘൊരമായുള്ള.

Frightfully, *ad.* ഭയങ്കരമായി, ഘൊരമായി.

Frightfulness, *s.* ഭയങ്കരഭാവം, ഘൊരഭാവം.

Frigid, *a.* കുളിരുള്ള, തണുപ്പുള്ള, ചൂടില്ലാത്ത; മന്ദതയുള്ള, ഉണൎച്ചയില്ലാത്ത.

Frigidity, *s.* തണുപ്പ, കുളിൎമ്മ, ഉഷ്ണമില്ലായ്മ; മന്ദത, ജഡത; ഉണൎച്ചയില്ലായ്മ.

Frigidly, *ad.* തണുപ്പായി, കുളിൎമ്മയൊടെ; മന്ദതയായി.

Frigidness, *s.* തണുപ്പ, കുളിൎമ്മ; ജഡത, മന്ദത, ചുണകെട.

Frigorific, *a.* കുളിരാക്കുന്ന, തണുപ്പിക്കുന്ന, ശീതമാക്കുന്ന.

Fringe, *s.* തൊങ്ങൽ, അലങ്കാരത്തിനായിട്ട വക്കത്തവെച്ച കുത്തിയത, അലുക്ക.

*To* Fringe, *v. a.* തൊങ്ങലിടുന്നു, അലങ്കാരമായി അലുക്കവെച്ചുകുത്തുന്നു.

Frippery, *s.* പഴയവസ്ത്രങ്ങളെ വില്ക്കുന്ന സ്ഥലം; പഴയവസ്ത്രങ്ങൾ; പഴയകീറൽ തുണികൾ; കീറ്റുശീല.

*To* Frisk, *v. a.* തുള്ളികളിക്കുന്നു, കുതിക്കുന്നു; കൂത്താടുന്നു; ഉല്ലാസത്തൊടെ വിളയാടുന്നു, തത്തുന്നു.

Frisk, *s.* തുള്ളികളി, ഉല്ലാസകളി; തത്തൽ.

Frisker, *s.* ഉല്ലാസക്കാരൻ, തുള്ളികളിക്കുന്നവൻ.

Friskiness, *s.* തുള്ളികളി, കൂത്താട്ടം, കുതിപ്പ; ഉല്ലാസകളി, ഉന്മെഷം.

Frisky, *a.* തുള്ളികളിക്കുന്ന, കുതിക്കുന്ന, ഉല്ലാസമുള്ള, ഉന്മെഷമുള്ള.

Frith, *s.* അഴിമുഖം; ഒരു വക വല.

Fritter, *s.* നുറുക്ക, കഷണം; ഉണ്ണിയപ്പം.

*To* Fritter, *v. a.* അരിയുന്നു, തുണ്ടുകളായിട്ടു കണ്ടിക്കുന്നു; കഷണങ്ങളായി ഉടെക്കുന്നു, നുറുക്കുന്നു.

Frivolity, *s.* നിസ്സാരത, അല്പവൃത്തി, വീൺകാൎയ്യം, ലഘുത്വം.

Frivolous, *a.* നിസ്സാരമായുള്ള, അല്പവൃത്തിയായുള്ള; ലഘു, വീൺ.

Frivolousness, *s.* നിസ്സാരത, അല്പവൃത്തി, ലഘുത്വം.

Frivolously, *ad.* നിസ്സാരമായി, ലഘുവായി.

*To* Frizzle, *v. a.* ചുഴിക്കുന്നു, ചെറുചുരുളുകളായിട്ടാക്കുന്നു.

Frizzler, *s.* ചെറിയ ചുഴികളുണ്ടാക്കുന്നവൻ.

Fro, *adv.* പുറകൊട്ട, പിന്നൊട്ട.

*To and fro*, ഇങ്ങൊട്ടും അങ്ങൊട്ടും.

Frock, *s.* ഒരു വിധം ഉടുപ്പ, പൈതങ്ങളുടെ പുറം കുപ്പായം.

Frog, *s.* തവള, മാക്രി; മണ്ഡൂകം, ഭെകം; കുതിരയുടെ കുളമ്പിനകത്തെ കുഴി.

Frolic, *s.* തുള്ളികളി; ഉല്ലാസം, ഭൊഷത്തരമുള്ള സന്തൊഷം.

*To* Frolic, *v. n.* ഭൊഷത്തരമായി സന്തൊഷപ്പെടുന്നു; തുള്ളികളിക്കുന്നു; കൂത്താടുന്നു, കുതിക്കുന്നു.

Frolicsome, *a.* തുള്ളികളിക്കുന്ന; ഉല്ലാസമുള്ള, ഉന്മെഷമുള്ള, കൂത്താട്ടമുള്ള.

Frolicsomeness, *s.* തുള്ളൽ, തുള്ളികളി; ഭൊഷത്തരമുള്ള സന്തൊഷം; കൂത്താട്ടം.

From, *prep.* നിന്ന, മുതൽ, മുതൽകൊണ്ട, തുടങ്ങി, ആൽ.

Front, *s.* മുഖം; അഭിമുഖം; എതിര; മുൻപട, മുന്നണി; മുഖപ്പ, മുമ്പുറം, മുൻഭാഗം; നാണക്കെട, വിലജ്ജ.

*To* Front, *v. a. & n.* എതിരിടുന്നു, അഭിമുഖീകരിക്കുന്നു; മുഖാമുഖമായി എതിൎക്കുന്നു; എതിരെ നില്ക്കുന്നു, മുമ്പിൽനില്ക്കുന്നു, നെരിടുന്നു.

Fronted, *a.* മുഖപ്പൊടെതീൎന്ന.

Frontier, *s.* ഒരു ദെശത്തിന്റെ അതിര, അറ്റുതി, അതൃത്തി.

Frontier, *a.* അതിരിലിരിക്കുന്ന, അതൃത്തിയുള്ള.

Frontispiece, *s.* പുസ്തകത്തിൽ ആദ്യകട

ലാസിലുള്ള ചിത്രം; മുഖപ്പ; ദശനപ്പുറം.
**Frontless**, *a.* നാണംകെട്ട, വിലജ്ജയുള്ള.
**Frontlet**, *s.* നെററിപ്പട്ടം; നെററിയിൽ വെച്ചുകെട്ടുന്ന നാടാ.
**Frontroom**, *s.* ഭവനത്തിന്റെ മുൻഭാഗത്തുള്ള ഒരു മുറി.
**Frost**, *s.* മഹാ കുളിർ; വെള്ളം ഉറപ്പിക്കുന്ന കുളിർ, ഹിമം.
**Frostbitten**, *a.* മഹാ കുളിരുകൊണ്ടു വാടിയ, കുളിർകടിച്ച.
**Frostiness**, *s.* മഹാ കുളിർ, മഹാ ശീതളം.
**Frosty**, *a.* വെള്ളം ഉറെക്കുന്ന കുളിരുള്ള, അതിശീതളമുള്ള; നരച്ച.
**Froth**, *s.* നുര, പത, ഫെനം; കട്ടിയില്ലാത്ത വസ്തു; വീണ്‌വാക്ക.
*To* **Froth**, *v. n.* നുരയുന്നു, നുരതള്ളുന്നു, പതയുന്നു.
**Frothy**, *a.* നുരയുള്ള, പതയുള്ള; സാരമില്ലാത്ത, വീൺ.
**Frouzy**, *a.* മങ്ങലുള്ള, മൂടലുള്ള; ദുൎഗ്ഗന്ധമുള്ള, വളിപ്പുള്ള.
**Froward**, *a.* അഹമതിയുള്ള, വികടമുള്ള, ദുശ്ശീലമുള്ള; അടക്കാവതല്ലാത്ത, താന്തൊന്നിത്വമുള്ള, പ്രതികൂലമായുള്ള, മറുതലയുള്ള; കൊപമുള്ള.
**Frowardly**, *ad.* വികടമായി, പ്രതികൂലമായി.
**Frowardness**, *s.* വികടം, പ്രതികൂലത: മറുതല, ധാൎഷ്ട്യം, ദുശ്ശീലം, ദുശ്ശാഠ്യം.
*To* **Frown**, *v. a. & n.* ചുളിച്ചുനൊക്കുന്നു, മുഖംകനപ്പിക്കുന്നു; നീരസഭാവം കാട്ടുന്നു.
**Frown**, *s.* നീരസഭാവം; മുഖച്ചുളിവ, കടുത്തഭാവം.
**Frozen**, *part. pass. of To* **Freeze**, നീരുംമററും ഉറച്ച, പെരുത്ത.
**Fructiferous**, *a.* ഫലംതരുന്ന, കായ്ക്കുന്നതായുള്ള, ഫലവത്തായുള്ള.
*To* **Fructify**, *v. a.* ഫലിപ്പിക്കുന്നു, സഫലമാക്കുന്നു; സുഭിക്ഷമാക്കുന്നു, ഫലവത്താക്കുന്നു; പുഷ്ടിയാക്കുന്നു.
*To* **Fructify**, *v. n.* ഫലംതരുന്നു, കായ്ക്കുന്നു, ഫലമാകുന്നു, ഫലിക്കുന്നു.
**Fructification**, *s.* സഫലമാക്കുക, കായ്പ, സഫലത, ഫലവൎദ്ധന, സുഭിക്ഷം.
**Fructuous**, *a.* ഫലവത്ത, ഫലംതരുന്ന; നല്ലവളമുള്ള.
**Frugal**, *a.* ചുരിശമായുള്ള, മട്ടായിചിലവിടുന്ന, കഷ്ടിപ്പായിചിലവിടുന്ന, ലുബ്ധുള്ള.
**Frugality**, *s.* ചുരിശം, കഷ്ടിപ്പ, ലുബ്ധ, സൂക്ഷം.
**Frugally**, *ad.* ചുരിശമായി, കഷ്ടിപ്പായി, ലുബ്ധായി.
**Frugiferous**, *a.* ഫലംതരുന്ന, ഫലവത്ത, കായ്ക്കുന്ന.
**Fruit**, *s.* ഫലം, കാ, കനി, പഴം; സന്തതി, വൎദ്ധന; സാദ്ധ്യം; വരുംഫലം; ഭവിഷ്യൽഫലം.
**Fruitage**, *s.* ഫലാദികൾ.
**Fruitbearing**, *a.* കായ്ക്കുന്ന, ഫലംതരുന്ന.
**Fruiterer**, *s.* കായ്കനികളെവില്ക്കുന്നവൻ.
**Fruitery**, *s.* കായ്കനി, ഫലംകൂട്ടിവെക്കുന്ന സ്ഥലം.
**Fruitful**, *a.* ഫലമുള്ള, ഫലംതരുന്ന, കായ്ക്കുന്ന, സുഭിക്ഷമായുള്ള, സഫലമായുള്ള, ഫലവത്ത, ഫലിതമായുള്ള; വൎദ്ധനയുള്ള, സന്തതിവൎദ്ധനയുള്ള, പ്രസവിക്കുന്ന; അമൊഘമായുള്ള.
**Fruitfully**, *ad.* ഫലിതമായി, സുഭിക്ഷമായി, വൎദ്ധനയായി.
**Fruitfulness**, *s.* സഫലത, സുഭിക്ഷത, വൎദ്ധന; നിലപുഷ്ടി.
**Fruition**, *s.* അനുഭവം, ഫലപ്രാപ്തി, ഉപയൊഗം, അനുഭൂതി, ഭുക്തി, ഫലസിദ്ധി, സുഖാനുഭവം.
**Fruitless**, *a.* കായ്ക്കാത്ത, ഫലമില്ലാത്ത; വ്യൎത്ഥമായുള്ള, നിഷ്ഫലമായുള്ള; സന്തതിയില്ലാത്ത.
**Fruitlessly**, *ad.* വ്യൎത്ഥമായി, നിഷ്ഫലമായി.
**Fruittime**, *s.* ഫലം അനുഭവിക്കുന്ന കാലം, ഫലകാലം.
**Fruit-tree**, *s.* ഫലവൃക്ഷം, കായ്ക്കുന്ന വൃക്ഷം.
*To* **Frump**, *v. a.* പരിഹസിക്കുന്നു, ചുളിച്ചുനൊക്കുന്നു, ക്രുദ്ധിച്ചുനൊക്കുന്നു.
*To* **Frustrate**, *v. a.* മട്ടപ്പിക്കുന്നു, തട്ടിക്കുന്നു, തട്ടുകെടവരുത്തുന്നു, ഭംഗംവരുത്തുന്നു, വ്യൎത്ഥമാക്കുന്നു; ഇല്ലായ്മചെയ്യുന്നു.
**Frustrate**, *a.* മട്ടപ്പായുള്ള, തട്ടിപ്പായുള്ള, തട്ടുകെട്ട; വ്യൎത്ഥമായുള്ള, അപ്രയൊജനമായുള്ള.
**Frustration**, *s.* മട്ടപ്പ, മടക്കം, തട്ടിപ്പ, തട്ടുകെട, ഭംഗം; അപജയം, അപ്രയൊജനം, ചൊട്ടിപ്പ; തെററ, മാററിത്വം.
**Frustrative**, *a.* മട്ടപ്പിക്കുന്ന, തട്ടിക്കുന്ന, തട്ടിപ്പുള്ള; തെററിക്കുന്ന, അബദ്ധമാക്കുന്ന.
**Frustrator**, *s.* മാററി, തട്ടിക്കുന്നവൻ.
**Fry**, *s.* മീൻകിടാവ, പാപ്പ.
*To* **Fry**, *v. a.* പൊരിക്കുന്നു, വറുക്കുന്നു, വരട്ടുന്നു.
*To* **Fry**, *v. n.* പൊരിയുന്നു, വറളുന്നു.
**Fry**, *s.* വറുത്തസാധനം.
**Frying**, *a* പൊരിച്ചിൽ, പൊരി; വറ, വരട്ടൽ.

**Fryingpan**, *s.* വറവുചട്ടി, വറകലം, പൊരിപ്പൻ.
**Fucus**, *s.* വെഷത്തിന മുഖത്തിടുന്ന ചായം.
*To* **Fuddle**, *v. a. & n.* ലഹരിപിടിപ്പിക്കുന്നു; ലഹരിപിടിക്കുന്നു, അധികം കുടിക്കുന്നു.
**Fuel**, *s.* വിറക, മെലെരി.
**Fugacity**, *s.* പറക്കൽ, പറന്നുപൊകുന്നത; അസ്ഥിരത, നിശ്ചയമില്ലായ്മ.
**Fugitive**, *a.* പിടികിട്ടാത്ത, സ്ഥിരമില്ലാത്ത; പറന്നുപൊകുന്ന; ഒടിപ്പൊകുന്ന: അവിടെ അവിടെ നടക്കുന്ന, വലഞ്ഞുനടക്കുന്ന, ഉഴന്നുനടക്കുന്ന.
**Fugitive**, *s.* വലഞ്ഞുനടക്കുന്നവൻ, ഉഴല്ചക്കാരൻ, സ്ഥിരമില്ലാത്തവൻ; ഒടിപ്പൊകുന്നവൻ; അഭയംപ്രാപിച്ചവൻ.
**Fugitiveness**, *s.* അസ്ഥിരത, ഉഴല്ച; ഒടിപൊക്ക.
**Fulciment**, *s.* ഊന്ന, പടങ്ങ.
**Fulcrum**, *s.* പടങ്ങ, പടങ്ങുതടി, തുലാസ്സിൻെറയും മററും പാലം.
*To* **Fulfil**, *v. a.* നിറെക്കുന്നു; പൂൎത്തിയാക്കുന്നു; നിവൃത്തിക്കുന്നു, തികെക്കുന്നു; നടത്തിക്കുന്നു; അനുസരിക്കുന്നു.
**Fulfilment**, *s.* പൂൎത്തീകരണം, നിവൃത്തി; തികവ; സിദ്ധി.
**Fulfraught**, *a.* നന്നായിനിറഞ്ഞ.
**Fulgency**, *s.* പ്രകാശം, ശൊഭ.
**Fulgent**, *a.* പ്രകാശിക്കുന്ന, പ്രകാശമുള്ള, ശൊഭയുള്ള.
**Fulgour**, *s.* പ്രകാശം, കാന്തി, തെജസ്സ.
**Full**, *a.* നിറയ, നിറഞ്ഞ, പൂൎത്തിയുള്ള, പൂൎണ്ണമായുള്ള, നികന്ന; പുഷ്ടിയുള്ള; തൃപ്തിയുള്ള, തികഞ്ഞ, പരിപൂൎണ്ണമായുള്ള, സംഗ്രഹമുള്ള; മൂത്ത.
**Full**, *s.* പൂൎണ്ണമവ, പൂൎത്തി, തികച്ചിൽ, തികവ; മുഴുവൻ, പൂൎണ്ണിമ.
**Full**, *ad.* കുറവുകൂടാതെ; തികവായി, പൂൎണ്ണമായി, ശരിയായി, തിട്ടമായി; വെണ്ടുവൊളം; പരിപൂൎണ്ണമായി.
**Full-blown**, *a.* നന്നായിവിരിഞ്ഞ, നന്നാച്ചിടൎന്ന; ഊതിവീൎത്ത.
**Full-bottomed**, *a.* അടിനല്ലവണ്ണമുള്ള, അടിപ്പരപ്പുള്ള.
**Full-eared**, *a.* കതിരനിരന്ന.
**Full-eyed**, *a.* തുറികണ്ണുള്ള.
**Full-fed**, *a.* നന്നായി തൃപ്തിപ്പെട്ട, അലംഭാവം വന്ന.
**Full-laden**, *a.* നന്നായി ഭാരംകെററിയ.
**Full-spread**, *a.* നന്നായി വിരിഞ്ഞ.
*To* **Full**, *v. a.* വസ്ത്രം ചാരംപിഴിയുന്നു, തുണിവെളുപ്പിക്കുന്നു.
**Fuller**, *s.* വണ്ണാത്താൻ, വെളുത്തെടൻ, അലക്കകാരൻ.
**Fuller's-earth**, *s.* തുണിവെളുപ്പിക്കുന്നതിന കൊള്ളാകുന്ന ഒരു വക മണ്ണ.
**Fully**, *ad.* നിറവായി, തികവായി, മുഴുവനും; കുറവ കൂടാതെ.
*To* **Fulminate**, *v. n.* ഇടിമുഴങ്ങുന്നു, മുഴങ്ങുന്നു; ഭയങ്കരകല്പനകളെ അയക്കുന്നു.
**Fulmination**, *s.* ഇടിമുഴക്കം, മുഴക്കം; ഭയങ്കരകല്പന.
**Fulness**, *s.* തികവ, പൂൎത്തി, പൂൎണ്ണത, പരിപൂൎണ്ണത.
**Fulsome**, *a.* വെറുപ്പുള്ള, ചീത്ത; ദുൎഗ്ഗന്ധമുള്ള, ചീത്തത്തരമുള്ള; ആഭാസമായുള്ള; ദുരാശയുള്ള.
**Fulsomeness**, *s.* വെറുപ്പ, ചീത്തത്തരം; ദുൎഗ്ഗന്ധം, നാററം.
*To* **Fumble**, *v. n.* കൈവശകെടകാണിക്കുന്നു, കൈമിടുക്കില്ലായ്മകാട്ടുന്നു; കുഴപ്പുന്നു; തപ്പികളിക്കുന്നു, പിള്ളകളിക്കുന്നു.
**Fumbler**, *s.* കൈമിടുക്കില്ലാത്തവൻ.
**Fume**, *s.* പുക, ആവി; തികട്ടൽ, വെവുമണ്ണം; കൊപം; മായയായുള്ള നിനവ, സാരമില്ലാത്ത കാൎയ്യം.
*To* **Fume**, *v. n.* പുകയുന്നു, ആവിപുറപ്പെടുന്നു, പുകഞ്ഞുപൊകുന്നു; കൊപപ്പെടുന്നു, രൊഷിക്കുന്നു.
*To* **Fume**, *v. a.* പുകെക്കുന്നു, പുകയിൽ വെക്കുന്നു; പുകച്ചുണക്കുന്നു; ആവിപുറപ്പെടുവിക്കുന്നു.
**Fumidity**, *s.* പുകച്ചിൽ.
*To* **Fumigate**, *v. a.* പുകെക്കുന്നു, പുകപിടിപ്പിക്കുന്നു; ഗന്ധിപ്പിക്കുന്നു.
**Fumigation**, *s.* പുകച്ചിൽ, പരിമളിപ്പിക്കുക.
**Fumingly**, *ad.* കൊപമായി, രൊഷത്തൊടെ.
**Fumy**, *a.* പുകയുള്ള, ആവിയുള്ള, പുകയുണ്ടാക്കുന്ന.
**Fun**, *s.* നെരംപൊക്ക, വിളയാട്ടുകളി, കളിവട്ടം.
**Function**, *s.* തൊഴിൽ, ഉദ്യൊഗം; നടത്തൽ; ശക്തി; അധികാരം.
**Functionary**, *s.* ഉദ്യൊഗസ്ഥൻ.
**Fund**, *s.* മുതൽ, മുതൽപ്പണം.
**Fundament**, *s.* അപാനം, അപാനദ്വാരം, മലദ്വാരം.
**Fundamental**, *s.* പ്രധാനസംഗതി, സാരകാൎയ്യം.
**Fundamental**, *a.* കാൎയ്യത്തിന അടിസ്ഥാനമായുള്ള, മൂലമായുള്ള, സാരമുള്ള.
**Fundamentally**, *ad.* മൂലമായി, സാരമായി, പ്രധാനമായി.

Funeral, *s.* ശവമടക്കുന്ന ക്രിയ, ശവസംസ്കാരം, ശെഷക്രിയ, ഉദകക്രിയ.
Funeral, *a.* ശെഷക്രിയയൊടുചെൎന്ന.
Funereal, *a.* ദുഃഖകാൎയ്യമുള്ള; മൂടലുള്ള.
Fungous, *a.* മുഴയുള്ള, മയമുള്ള, പതുപ്പുള്ള.
Fungus, *s.* കൂൺ, മുഴ; ദുൎമ്മാംസം.
Funicle, *s.* നൂൽചരട.
Funk, *s*, ദുൎഗ്ഗന്ധം, നാററം.
Funnel, *s.* കുപ്പിയുംമററും നിറെക്കുന്നതിനുള്ള ഒരു വക കുഴൽ; പുകയുംമററും പൊകുന്നതിനുള്ള കുഴൽ; വഴി.
Funny, *a.* നെരംപൊക്കുള്ള, ഹാസ്യമുള്ള.
Fur, *s.* മാൎദ്ദവരൊമമുള്ള തൊൽ, രൊമം.
*To* Fur, *v. a.* മാൎദ്ദവരൊമമുള്ള തൊൽകൊണ്ട പൊതിയുന്നു.
Furacity, *s.* മൊഷണശീലം, മൊഷണം.
Furbelow, *s.* സ്ത്രീകളുടെ ഉൾ്ടുഉണിയിന്മെൽവെച്ച കുത്തിയ മാൎദ്ദവരൊമമുള്ള തൊലൊ, തൊങ്ങലൊ; വസ്ത്രാലങ്കാരം.
*To* Furbelow, *v. a.* തൊങ്ങലും മററും കൊണ്ട വസ്ത്രങ്ങളെ അലങ്കരിക്കുന്നു.
*To* Furbish, *v. a.* തെക്കുന്നു, തെച്ചവെളുപ്പിക്കുന്നു, മിനുക്കുന്നു.
Furbisher, *s.* തെച്ചവെളുപ്പിക്കുന്നവൻ.
Furcation, *s.* കവരം.
Furious, *a.* ഭ്രാന്തുള്ള, മത്തമായുള്ള, മദമുള്ള; ഗൎവ്വമുള്ള, ഉഗ്രമുള്ള; അതികൊപമുള്ള, മൂൎക്ക്വതയുള്ള; വെറിയുള്ള.
Furiously, *ad.* മൂൎക്ക്വമായി, വെറിയായി, ഉഗ്രമായി.
Furiousness, *s.* മദം, മദമ്പാട, മൂൎക്ക്വത, വെറി, ഉഗ്രത, അതികൊപം.
*To* Furl, *v. a.* ചുരുട്ടുന്നു, ഇറുക്കികെട്ടുന്നു.
Furlong, *s.* ഒരു നാഴികവഴിയിൽ എട്ടിലൊരു പങ്കം.
Furlough, *s.* ഒരുദ്യൊഗസ്ഥന കൊടുക്കുന്ന കല്പന, അനുജ്ഞ, ഉത്തരവ, ഇളവ, അവധി.
Furmenty, *s.* പാലിൽ പചിച്ച കൊതമ്പ, പാച്ചൊറ.
Furnace, *s.* ഉല, ചൂള, അഗ്നികുണ്ഡം.
*To* Furnish, *v. a.* ആവശ്യമുള്ളതിനെ ഉണ്ടാക്കികൊടുക്കുന്നു; വട്ടംകൂട്ടുന്നു; ശെഖരിക്കുന്നു; കൊപ്പിടുന്നു, വീട്ടിൽ വെണ്ടുന്ന തട്ടുമുട്ടുകളെ അടുപ്പിക്കുന്നു, അലങ്കരിക്കുന്നു, വിതാനിക്കുന്നു, സൊപകാരമാക്കുന്നു; കൊടുക്കുന്നു.
Furnisher, *s.* വെണ്ടുന്നത ഉണ്ടാക്കികൊടുക്കുന്നവൻ, വട്ടംകൂട്ടികൊടുക്കുന്നവൻ.
Furniture, *s.* കൊപ്പ, തട്ടുമുട്ട, പണ്ടം, ഉപകരണം, അലങ്കാരങ്ങൾ.
Furrier, *s.* മാൎദ്ദവരൊമമുള്ള തൊൽ വ്യാപാരംചെയ്യുന്നവൻ.
Furrow, *s.* ഉഴവുചാൽ, ഉഴപ്പൊളി, സീത, പൊഴി; തടം; ജര.
*To* Furrow, *v. a.* ഉഴുകുന്നു, ഉഴവുചാൽ ചെയ്യുന്നു.
Further, *a.* അപ്പുറത്തുള്ള, എററംഅകലെയുള്ള.
Further, *ad.* അപ്പുറം, അപ്പുറത്ത, പിന്നെയും.
*To* Further, *v. a.* മുമ്പൊട്ട നടത്തുന്നു, സാധിപ്പിക്കുന്നു, അഭിവൃദ്ധിയാക്കുന്നു; ആദരിക്കുന്നു, സഹായിക്കുന്നു.
Furtherance, *s.* സഹായിക്കുക, സഹായം, വൎദ്ധന, സാദ്ധ്യം, അഭിവൃദ്ധി.
Furtherer, *s.* സഹായിക്കുന്നവൻ.
Furthermore, *ad.* അതല്ലാതെയും, അത്രയുമല്ല; പിന്നെയും, വിശെഷിച്ചും.
Furtive, *a.* മൊഷ്ടിക്കപ്പെട്ട, കട്ടുസമ്പാദിച്ച.
Furuncle, *s.* പരു, വീക്കം.
Fury, *s.* മദം, വെറി, ഭ്രാന്ത, ഉഗ്രകൊപം; രൌദ്രത, കൊപഭ്രാന്ത; കലഹക്കാരി.
*To* Fuse, *v. a.* ഉരുക്കുന്നു, അലിക്കുന്നു, ദ്രവിപ്പിക്കുന്നു, ലയിപ്പിക്കുന്നു.
*To* Fuse, *v. n.* ഉരുകുന്നു, അലിയുന്നു, ദ്രവിക്കുന്നു, ലയിക്കുന്നു.
Fusee, *s.* തൊക്ക; വഴിത്തിരി.
Fusible, *a*, ഉരുകാകുന്ന, ദ്രവിക്കുതക്ക.
Fusibility, *s.* ഉരുക്കുതക്ക ഗുണം, ഉരുകതക്ക ഗുണം.
Fusil, *a.* ഉരുക്കാകുന്ന, ദ്രവിപ്പിക്കുതക്ക, ദ്രവിക്കുതക്ക.
Fusil, *s.* ഒരു വക തൊക്ക.
Fusilier, *s.* തൊക്കെടുത്ത സിപ്പായി, തൊക്കുകാരൻ.
Fusion, *s.* ഉരുകൽ, അലിച്ചിൽ, ദ്രവം, ലയം.
Fuss, *s.* ഇരച്ചിൽ, കലഹം, തിടുക്കം, അമളി.
Fust, *s.* വളിപ്പ, പൂപ്പ, ദുൎഗ്ഗന്ധം.
Fustian, *s.* ചണവും പരിത്തിയും കൊണ്ട ഉണ്ടാക്കപ്പെട്ട ഒരു വിധം ശീല.
*To* Fustigate, *v. a.* വടികൊണ്ടടിക്കുന്നു.
Fustiness, *s.* നലച്ചിൽ, നലവ, വളിപ്പ, പൂപ്പ; ദുൎഗ്ഗന്ധം.
Fusty, *s.* നലച്ചിലുള്ള, വളിപ്പുള്ള, പൂത്ത, പൂപ്പുള്ള; പൂപ്പുമണമുള്ള.
Futile, *a.* അബദ്ധമായുള്ള, നിരൎത്ഥമായുള്ള, നിസ്സാരമായുള്ള; അബദ്ധഭാഷണമുള്ള, പടപറയുന്ന.
Futility, *s.* നിസ്സാരത, നിരൎത്ഥം, കനകെട; പടവാക്ക, അതിഭാഷണം, വായാട്ടം.
Future, *a.* ഭവിഷ്യത്തായുള്ള, വരുന്നതായുള്ള, വരുവാനിരിക്കുന്ന.

Future, *s.* വരുംകാലം, ഭവിഷ്യത.
*For the future,* ഇനിമെലാൽ, മെലാൽ.
Futurition, *s.* ഭവിതവ്യത, ഭവിഷ്യാവസ്ഥ.
Futurity, *s.* ഭവിഷ്യത, വരുംഫലം.
*To* Fuzz, *v. n.* ചീററുന്നു, ഇരെക്കുന്നു.
Fy, or Fie, *interject.* ഛീ, ഛിഛീ.

---

# G.

*To* Gabble, *v. n.* വായാട്ടുന്നു, തുമ്പില്ലാതെ ഉറച്ച സംസാരിക്കുന്നു, ചിലെക്കുന്നു, ജല്പിക്കുന്നു.
Gabble, *s.* തുമ്പില്ലാത്ത ഒച്ച, തുമ്പില്ലാത്ത സംസാരം, വായാട്ടം, ജല്പം, ചിലെപ്പ.
Gabbler, *s.* ജല്പകൻ, ചിലെക്കുന്നവൻ, വായാടി, തുമ്പില്ലാത്ത സംസാരി.
Gabion, *s.* ഭടന്മാൎക്കുള്ള ഒരു വക മണ്ണൊട്ട.
Gable, *s.* ഭവനത്തിന്റെ ചാച്ചുകെട്ട, വീട്ടിന്റെ നെററിപ്പുറം.
Gad, *s.* ഉരുക്കുകട്ട; മുനകരു, കൊത്തുകരു.
*To* Gad, *v. n.* അലഞ്ഞതിരിയുന്നു, മിനകെട്ട നടക്കുന്നു, വലഞ്ഞ നടക്കുന്നു, തിരിഞ്ഞുനടക്കുന്നു.
Gadder, *s.* അലഞ്ഞതിരിയുന്നവൻ, മിനകെട്ട നടക്കുന്നവൻ, തിരിഞ്ഞുനടക്കുന്നവൻ.
Gadfly, *s.* കാട്ടീച്ച, ഗൊമക്ഷിക.
Gaff, *s.* ചാട്ടുളി.
*To* Gag, *v. a.* വായടക്കുന്നു, മിണ്ടാതിരിപ്പാൻ ഒരുത്തന്റെ വായിൽ കടികൊൽ വെക്കുന്നു, വാപൊത്തുന്നു.
Gag, *s.* മിണ്ടുവാനെങ്കിലും ഭക്ഷിപ്പാനെങ്കിലും വഹിയാതാക്കുന്നതിന വായിൽ വെക്കുന്ന കടികൊൽ.
Gage, *s.* ഒററ, പണയം.
*To* Gage, *v. a.* പണയം വെക്കുന്നു; യാതൊരുപാത്രത്തിൽ ഇരിക്കുന്ന വെള്ളവും മററും അളക്കുന്നു, കൊൽനൊക്കുന്നു.
*To* Gaggle, *v. n.* താറാവപൊലെ ഒച്ചയിടുന്നു.
Gaiety, *or* Gayety, *s.* ഉല്ലാസം, ഉന്മെഷം, പ്രമൊദം; ചൊടിപ്പ; വിളയാട്ടം, മൊടി.
Gaily, *or* Gayly, *ad.* ഉല്ലാസമായി, ഉന്മെഷമായി; പ്രമൊദമായി, മൊടിയായി, ഘൊഷമായി.
Gain, *s.* ലാഭം, ആദായം, നെട്ടം, ഫലം.
*To* Gain, *v. a.* ലാഭംവരുത്തുന്നു, ആദായപ്പെടുത്തുന്നു; ലഭിക്കുന്നു, സമ്പാദിക്കുന്നു, നെടുന്നു; എത്തുന്നു, പിടിക്കുന്നു; വശീകരിക്കുന്നു, പക്ഷത്തിലാക്കുന്നു.
*To* Gain, *v. n.* ആദായപ്പെടുന്നു; കെറിവരുന്നു; അടുത്തടുത്ത വരുന്നു, പിന്നെത്തിവരുന്നു; കരപിടിക്കുന്നു; ബലപ്പെടുന്നു; സാധിക്കുന്നു.
Gainer, *s.* പ്രയൊജനപ്പെടുന്നവൻ, ലഭിക്കുന്നവൻ, നെടുന്നവൻ.
Gainful, *a.* പ്രയൊജനമുള്ള, ഉപകാരമുള്ള; ലാഭമുള്ള, ഗുണമുള്ള.
Gainfully, *ad.* പ്രയൊജനമായി, ഉപകാരമായി.
Gainless, *a.* പ്രയൊജനമില്ലാത്ത, ലാഭമില്ലാത്ത.
Gainly, *ad.* എളുപ്പത്തിൽ, വെഗത്തിൽ, കൈപാങ്ങായി.
*To* Gainsay, *v. a.* വിരൊധംപറയുന്നു, മറുത്തപറയുന്നു, നെരിട്ടപറയുന്നു, പ്രതികൂലം പറയുന്നു; തൎക്കം പറയുന്നു, നിഷെധിക്കുന്നു.
Gainsayer, *s.* വിരൊധം പറയുന്നവൻ, വിരൊധി, പ്രതികൂലംപറയുന്നവൻ, നിഷെധി.
*To* Gainstand, *v. n.* നെരിട്ടുനില്ക്കുന്നു; മറുത്തുനില്ക്കുന്നു.
Gait, *s.* നട, നടപടി, നടപ്പ, ഗതി.
Gala, *s.* ആഘൊഷമായുള്ള ഉത്സവം; മഹാ ഉല്ലാസം.
Galangal, *s.* അരത്ത.
Galaxy, *s.* ആകാശ ഗംഗ.
Galbanum, *s.* ഒരു വക പശ.
Gale, *s.* കാററുവീഴ്ച, കട്ടപ്പുള്ളകാററ, കൊൾ.
Galiot, *s.* ഒരു വിധം കപ്പൽ.
Gall, *s.* പിത്തം, കൈപ്പ; മഹാകൈപ്പ; പക; കൊപം; തൊലുരിവ.
*To* Gall, *v. a.* തൊലുരിക്കുന്നു; തെമാനം വരുത്തുന്നു; ബാധിക്കുന്നു; പീഡിപ്പിക്കുന്നു, ദുഃഖിപ്പിക്കുന്നു.
*To* Gall, *v. n.* ദുഃഖിക്കുന്നു, മുഷിയുന്നു.
Gallant, *a.* ശൃംഗാരമായുള്ള, വസ്ത്രാലങ്കാരമൊടിയായുള്ള; പരാക്രമമുള്ള, ഗൌരവമുള്ള, ശൌൎയ്യമുള്ള; ശ്രെഷ്ഠമായുള്ള, വിശെഷമായുള്ള.
Gallant, *s.* വസ്ത്രാലങ്കാര മൊടികാരൻ, ശൃംഗാരി; ജാരൻ, ഉപപതി; സ്ത്രീലൊലൻ, സ്ത്രീയെ ലയിപ്പിക്കുന്നവൻ, രമണൻ.
Gallantly, *ad.* മൊടിയായി, വിശെഷമായി; ശൌൎയ്യമായി, മഹാത്മ്യമായി; ശൃംഗാരമായി.
Gallantry, *s.* വസ്ത്രാലങ്കാരമൊടി, ശൃംഗാരം; പരാക്രമം, ശൌൎയ്യം; മഹാത്മ്യ

ത; ശൃംഗാരരസം; സ്ത്രീജാരത.
Gallery, *s.* നടശാല, പ്രഗ്രീവം; ഉന്നത മെട; മാളിക, പള്ളിയുടെ മുറിത്തട്ട.
Galley, *s.* തണ്ടവലിക്കുന്ന കപ്പൽ.
Galley-slave, *s.* മെൽപറഞ്ഞ കപ്പലിൽ തണ്ടുവലിക്കതക്കവണ്ണം കുററവിധിയായവൻ.
Galliard, *s.* ചൊടിപ്പുള്ളവൻ, പ്രൌഢിയുള്ളവൻ; ചുറുക്കം ഉന്മെഷവുമുള്ള ആട്ടം.
Gallican, *a.* പ്രാൻസദെശത്തൊടചെൎന്ന.
Gallicism, *s.* പ്രാൻസ ഭാഷയൊടുചെൎന്ന വിധമുള്ള വാക്ക.
Gallipot, *s.* ചുളുകം.
Gall-nuts, *s.* മാശിക്കാ, മായാക്ക.
Gallon, *s.* നാല്പത ഉഴക്കകൊണ്ട അളവ.
Galloon, *s.* പൊൻ നൂൽനാടാ, വെള്ളി നൂൽ നാടാ, പട്ടനൂൽ നാടാ.
*To* Gallop, *v. n.* കുതിര ഒടുന്നു, വെഗം ഒടുന്നു, പാഞ്ഞൊടുന്നു.
Gallop, *s.* കുതിര ഒട്ടം, കുതിരവെഗം, കുതിച്ചൊട്ടം.
Galloper, *s.* കുതിച്ചൊടുന്ന കുതിര; കുതിര ഒടിക്കുന്നവൻ.
Galloway, *s.* ഇടത്തരം കുതിര, മട്ടകുതിര.
Gallows, *s.* തൂക്കമരം, കഴു.
*To* Gamble, *v. a.* ചൂതാടുന്നു, ചൂതുകളിക്കുന്നു.
Gambler, *s.* ചൂതാളി, ചൂതുകാരൻ, ധൂൎത്തൻ; കള്ളത്രാണക്കാരൻ.
Gambling, *s.* ചൂതാട്ടം, ചൂതുകളി; ധൂൎത്ത.
Gamboge, *s.* കുടമ്പുളിവൃക്ഷത്തിന്റെ പശ.
*To* Gambol, *v. n.* കുതിക്കുന്നു, തുള്ളികളിക്കുന്നു, തുള്ളുന്നു, കളിക്കുന്നു, കെളിയാടുന്നു, തത്തികളിക്കുന്നു, തത്തുന്നു.
Gambol, *s.* കുതിപ്പ, തുള്ളികളി, തുള്ളൽ, ക്രുത്താട്ടം, തത്തൽ.
Gambrel, *s.* കുതിരയുടെ പിങ്കാൽ.
Game, *s.* കളി, കളിയാട്ടം, മാച്ചാംകളി, സരസം, ആട്ടം; വിളയാട്ടം; ഉല്ലാസം; ചൂതാട്ടം; വെട്ടയാട്ടം; വെട്ടയിൽ കിട്ടിയത; സന്തൊഷമുള്ള കാഴ്ച.
*To* Game, *v. a.* കളിക്കുന്നു, കളിയാടുന്നു, ആടുന്നു; വിളയാടുന്നു; ചൂതാടുന്നു.
Gamecock, *s.* പൊൎകൊഴി, കൊത്തുകൊഴി.
Gamekeeper, *s.* വെട്ടയാടുന്ന ജന്തുക്കളെ സൂക്ഷിക്കുന്നവൻ.
Gamesome, *s.* വിളയാട്ടശീലമുള്ള.
Gamester, *s.* ചൂതാളി, ചൂതുകാരൻ, ധൂൎത്തൻ, അക്ഷധൂൎത്തൻ; കളിയാടുന്നവൻ; കിതവൻ; കളിക്കാരൻ.
Gaming, *s.* ചൂതുപൊർ, ദ്യൂതം.
Gammon, *s.* ഉപ്പിട്ട ഉണങ്ങിയ പന്നിതുട; ചൂതാട്ടം.
Gander, *s.* പൂവൻപാത്ത.
*To* Gang, *v. n.* (ഹാസ്യത്തിൽ) പൊകുന്നു, നടക്കുന്നു.
Gang, *s.* വഴിയിൽകൂടുന്ന കൂട്ടം, സഞ്ചയം; വഴിയിൽ പിടിച്ചുപറിക്കുന്നവരുടെ കൂട്ടം.
Gangrene, *s.* അൎബുദവ്യാധി, ഗ്രന്ഥി.
*To* Gangrene, *v. n.* അൎബുദവ്യാധി പിടിക്കുന്നു.
Gangrenous, *a.* അൎബുദവ്യാധിയുള്ള.
Gangway, *s.* കപ്പലിൽ ഒരൊ വഴി.
Gantelope, Gantlet, } *s.* പട്ടാളത്തിലുള്ള ഒരു ശിക്ഷ, അടി; ശിക്ഷ.
Gaol, *s.* കാരാഗൃഹം, പാറാപ്പുര, തടവുസ്ഥലം, തുറുങ്ക.
Gaoler, *s.* കാരാഗൃഹവിചാരകാരൻ.
Gap, *s.* പൃഴ, ഇടിവ, ദ്വാരം, വിടവ, വിള്ള; പൊരായ്മ.
*To* Gape, *v. n.* വാ പിളൎക്കുന്നു; കൊട്ടുവായിടുന്നു; ഇടിവാകുന്നു, വിള്ളുന്നു; കെഞ്ചുന്നു; നൊക്കിനില്ക്കുന്നു.
Gaper, *s.* വാ പിളൎക്കുന്നവൻ, കൊട്ടുവായിടുന്നവൻ; കെഞ്ചുന്നവൻ; മിഴിച്ചുകൊണ്ട നില്ക്കുന്നവൻ.
Garb, *a.* ഉടുപ്പ, വസ്ത്രം; വെഷം, ഭാവം.
Garbage, *s.* കുടർ, കൊള്ളരുതാത്ത വസ്തു.
*To* Garble, *v. a.* അരിക്കുന്നു, പിരിച്ചെടുക്കുന്നു, വെർപെടുക്കുന്നു, തിരിഞ്ഞെടുക്കുന്നു.
Garbler, *s.* വെർപെടുക്കുന്നവൻ.
Garboil, *s.* അമളി, കലഹം, അരവം, തിരക്ക.
Garden, *s.* തൊട്ടം, പറമ്പ, പൂങ്കാവ.
Gardener, *s.* തൊട്ടക്കാരൻ.
Gardening, *s.* തൊട്ടവെല, തൊട്ടത്തിലെ കൃഷി.
Gargarism, *s.* കുലുക്കുഴിവാനുള്ള ഔഷധം, കവിൾകൊള്ളുവാനുള്ള ഔഷധം.
*To* Gargle, *v. a.* കുലുക്കുഴിയുന്നു, കൊപ്പുളിക്കുന്നു, കവിൾകൊള്ളുന്നു.
Gargle, *s.* കുലുക്കുഴിവിനുള്ള ഔഷധം, കവിൾകൊൾവാനുള്ള ഔഷധം.
Garland, *s.* പുഷ്പമാല, പൂമാല, മാല; തൊരണം.
Garlic, *s.* വെള്ളവെങ്കായം, വെള്ളുള്ളി.
Garment, *s.* വസ്ത്രം, ഉടുപ്പ, പൊതെപ്പ, പടം.
Garner, *s.* കളപ്പുര, ധാന്യപത്തായം.
*To* Garner, *v. a.* കളപ്പുരയിൽ കൂട്ടിയിടുന്നു, ധാന്യപത്തായത്തിൽ സംഗ്രഹിക്കുന്നു.

Garnet, *s.* ഒരു വിധം ചുവപ്പുകല്ലു.
*To* Garnish, *v. a.* അലങ്കരിക്കുന്നു, ശൃംഗാരിക്കുന്നു, മൊടിക്കൂട്ടുന്നു.
Garnish, *s.* അലങ്കാരം, ഭൂഷണം, ശൃംഗാരം, ചമയം.
Garnishment, *s.* അലംകൃതി, സംസ്കാരം.
Garniture, *s.* അലങ്കാര വസ്തുക്കൾ, ഭൂഷണം.
Garret, *s.* വീട്ടിന്റെ മുകളിലത്തെ മുറി.
Garrison, *s.* കാവൽപട്ടാളം, കാവൽപട്ടാളസ്ഥലം; കാവൽ പട്ടാളമിരിക്കുന്ന കൊട്ട.
*To* Garrison, *v. a.* വാട ഇടുന്നു, കാവൽ പട്ടാളമാക്കുന്നു.
Garrulity, *s.* ചറുചറെപറയുക; വായാട്ടം, പടവാക്ക.
Garrulous, *a.* വായാട്ടമുള്ള, പടപറയുന്ന, ജല്പിക്കുന്ന.
Garter, *s.* കാലുറ മുഴങ്കാലിൽ കെട്ടുന്നതിനുള്ള നാടാ; വലിയ സ്ഥാനമാനം.
*To* Garter, *v. a.* നാടാകൊണ്ടു കെട്ടുന്നു.
Gas, *s.* പുകയാവി.
*To* Gash, *v. a.* ആഴമായി മുറിക്കുന്നു.
Gash, *s.* ആഴമായി വെട്ടിയ മുറിവ; മുറിപാട, വെട്ടുപാട.
*To* Gasp, *v. n.* വീൎപ്പുമുട്ടുന്നു, ശ്വാസം മുട്ടുന്നു; ശ്വാസംവലിക്കുന്നു, അണെക്കുന്നു; മൊഹിക്കുന്നു.
Gasp, *s.* ശ്വാസംമുട്ടൽ, ശ്വാസംവലിവ.
*To* Gast, *v. a.* കമ്പംവരുത്തുന്നു, എററവും വിരട്ടുന്നു, പെടിപ്പിക്കുന്നു.
Gate, *s.* പടി, പടിവാതിൽ, പുറവാതിൽ; കൊട്ടവാതിൽ; ദ്വാരം.
Gateway, *s.* പടിവാതിൽ.
*To* Gather, *v. a.* ഒന്നിച്ചുകൂട്ടുന്നു, കൂട്ടുന്നു; പെറുക്കുന്നു, പെറുക്കികൂട്ടുന്നു; പറിക്കുന്നു; ചെക്കുന്നു; കൂട്ടംകൂട്ടുന്നു; ശെഖരിക്കുന്നു; ചുളുക്കികുത്തിതൈക്കുന്നു.
*To* Gather, *v. n.* കട്ടയാകുന്നു, ചെരുന്നു, കൂടുന്നു; ഒന്നിച്ചുകൂടുന്നു; ചലംവെക്കുന്നു.
Gather, *s.* ചുളുക്കിക്കുത്ത, മടക്ക, ഞെറിവ.
Gatherer, *s.* ശെഖരിപ്പുകാരൻ, ഒന്നിച്ചുകൂട്ടുന്നവൻ, സ്വരൂപിക്കുന്നവൻ.
Gathering, *s.* ശെഖരിപ്പ; ധൎമ്മശെഖരം; സ്വരൂപം; ചലംവെപ്പ, നീൎവീക്കം.
*To* Gaude, *v. n.* അത്യാമൊദപ്പെടുന്നു, ആഹ്ലാദിക്കുന്നു.
Gaudery, *s.* ശൃംഗാരവെഷം, സൂക്ഷ്മ, മഹാമൊടി, അലങ്കാരം.
Gaudily, *ad.* മൊടിയായി.
Gaudiness, *s.* ആഢ, മഹാമൊടി, സൂക്ഷ്മ, സുവെഷം.
Gaudy, *a.* ആഢയുള്ള, മഹാ മൊടിയുള്ള.

Gave, *preterit of To* Give, കൊടുത്തു.
*To* Gauge, *v. a.* ഒരു പാത്രത്തിൽ എത്രയുണ്ടെന്ന കൊൽകുത്തി അളന്ന നൊക്കുന്നു, അളക്കുന്നു.
Gauge, *s.* അളവ, അളവുകൊൽ; മട്ടം.
Gaunt, *a.* നെൎത്ത, നെരിയ, മെലിഞ്ഞ.
Gauntlet, *s.* ഇരിമ്പുകൊണ്ടുണ്ടാക്കിയകൈഉറ; വീരവാളം.
Gauze, *s.* ഒരു വക നെൎത്തപട്ടു; നാടൻ, നെരിയതുണി.
Gay, *a.* പ്രമൊദമായുള്ള, മൊടിയുള്ള, ചൊടിപ്പുള്ള; ആത്തമൊദമുള്ള, ഉന്മെഷമുള്ള, ഉല്ലാസമുള്ള, സന്തൊഷമുള്ള.
Gayety, or Gaiety, *s.* ആമൊദം, ചിത്താനന്ദം, ഉല്ലാസം, മൊടി.
Gayly, or Gaily, *ad.* ആത്തമൊദത്തൊടെ, ചിത്താനന്ദത്തൊടെ.
Gayness, *s.* മൊടി, ആമൊദം.
*To* Gaze, *v. n.* ചുഴിഞ്ഞുനൊക്കുന്നു, ആശ്ചൎയ്യമായിനൊക്കുന്നു, ഭ്രമിച്ചുനൊക്കുന്നു, നൊക്കിനില്ക്കുന്നു.
Gaze, *s.* ആശ്ചൎയ്യത്തൊടുള്ള നൊട്ടം, അതിശയകാഴ്ച, കൺപതിഞ്ഞനൊട്ടം.
Gazer, *s.* ചുഴിഞ്ഞുനൊക്കുന്നവൻ, നൊക്കിനില്ക്കുന്നവൻ.
Gazette, *s.* വൎത്തമാനകടലാസ, വാചികപത്രം.
Gazetteer, *s.* വൎത്തമാനങ്ങളെ എഴുതി അച്ചടിപ്പിക്കുന്നവൻ; വൎത്തമാനപുസ്തകം.
Gazingstock, *s.* ജനങ്ങൾ ധിക്കാരത്തൊടെനൊക്കുന്ന മനുഷ്യൻ, വിനൊദകാഴ്ച.
Gear, *s.* ഉടുപ്പ, ചമയം, ഉപകരണം; കൊപ്പ, തട്ടുമുട്ട; രഥത്തിൽ പൂട്ടുന്ന കുതിരയുടെ കൊപ്പ.
*To* Gear, *v. a.* കൊപ്പിടുന്നു.
Geese, *s. pl. of* Goose, വാത്തകൾ.
Gelable, *a.* നീരുംമററും ഉറെക്കാകുന്ന.
Gelatine, Gelatinous, } *a.* പശപ്രായമായുള്ള, പശപൊലെയുള്ള.
*To* Geld, *v. a.* വൃഷണം ഉടെക്കുന്നു, അണ്ഡമൎദ്ദനം ചെയ്യുന്നു, കാലുകെട്ടുന്നു.
Gelding, *s.* ഉടകഴിഞ്ഞ കുതിര, കാൽകെട്ടിയ കുതിര.
Gelid, *a.* മഹാ കുളിരുള്ള.
Gelidity, Gelidness, } *s.* മഹാ കുളിർ, അതിശീതളം.
Gelly, *s.* കുറുക്കിയചാറ; പശ.
Gem, *s.* രത്നം; ആദ്യംവരുന്ന കൂമ്പ.
*To* Gem, *v. a.* രത്നങ്ങൾ കൊണ്ടു അലങ്കരിക്കുന്നു.
*To* Gem, *v. n.* ആദ്യകൂമ്പുണ്ടാകുന്നു, കൂമ്പുന്നു.
*To* Geminate, *v. a.* ഇരട്ടിപ്പാക്കുന്നു.

Gemination, *s.* ഇരട്ടിപ്പ, ഇരട്ടിക്കുക.
Gemini, *s.* മിഥുനരാശി.
Geminous, *a.* ഇരട്ടയായുള്ള, ഉഭയമായുള്ള.
Geminy, *s.* ഇരട്ടിപ്പ, ഇരട്ട.
Gender, *s.* വിധം, ജാതി; ലിംഗം; വാച്യലിംഗം; ജനനം, ഉത്ഭവം.
*To* Gender, *v. a.* ജനിപ്പിക്കുന്നു, ഉത്ഭവിപ്പിക്കുന്നു; ഉണ്ടാക്കുന്നു.
*To* Gender, *v. n.* ജനിക്കുന്നു, ഉത്ഭവിക്കുന്നു, ഉണ്ടാകുന്നു.
Genealogical, *a.* വംശവൃത്താന്തമായുള്ള, വംശപാരമ്പൎയ്യമുള്ള.
Genealogist, *s.* വംശവൃത്താന്തമറിയുന്നവൻ.
Genealogy, *s.* വംശവൃത്താന്തം, വംശവഴി, വംശപാരമ്പൎയ്യം.
General, *a.* സാധാരണമായുള്ള, പൊതുവിലുള്ള, സാമാന്യമായുള്ള; പരസ്യമായുള്ള; നടപ്പായുള്ള, പതിവായുള്ള.
General, *s.* പടത്തലവൻ, സെനാപതി.
Generalissimo, *s.* വലിയ സെനാപതി.
Generality, *s.* സാധാരണം, പൊതുവ; സാമാന്യ ജനസംഘം, മിക്കവാറുമുള്ള ജനം; മിക്കപെർ.
*To* Generalize, *v. a.* വിവരപ്പെടുത്തുന്നു, പൊതുവിലാക്കുന്നു.
Generally, *ad.* സാധാരണമായി, പൊതുവായി, സാമാന്യെന, മിക്കവാറും, നടപ്പായി, പതിവായി.
Generalness, *s.* പരപ്പ; സാധാരണം, സാമാന്യത, നടപ്പ.
Generant, *s.* പ്രഭവം, ഉത്ഭവകാരണം.
*To* Generate, *v. a.* ജനിപ്പിക്കുന്നു, ഉത്പാദിപ്പിക്കുന്നു, ഉത്ഭവിപ്പിക്കുന്നു; ഉണ്ടാക്കുന്നു.
*To* Generate, *v. n.* ജനിക്കുന്നു, ഉത്ഭവിക്കുന്നു, ഉത്പാദിക്കുന്നു, ഉണ്ടാകുന്നു.
Generation, *s.* ജനിപ്പിക്കുക, ഉത്ഭവം, ഉത്പാദനം; സന്തതി, വംശം, കുലം, തലമുറ, ജന്മം.
Generative, *a.* ഉത്പാദകമായുള്ള, ജനിപ്പിക്കുന്ന, ഫലവത്തായുള്ള, സന്തതിവൎദ്ധനയുള്ള.
Generator, *s.* പ്രഭവം, ഉത്ഭവകാരണം, ജനിപ്പിക്കുന്നവൻ, ജനിപ്പിക്കുന്നത.
Generosity, *s.* ഔദാൎയ്യം, ഉദാരത്വം, ഉദാരശീലം, മഹാത്മ്യത.
Generous, *a.* ഔദാൎയ്യമുള്ള, ഉദാരശീലമുള്ള, മഹാത്മ്യമായുള്ള; കപടമില്ലാത്ത; വീൎയ്യമുള്ള; സൽകുലജാതമായുള്ള.
Generously, *ad.* ഔദാൎയ്യമായി; മഹാത്മ്യമായി; ധാരാളമായി, കപടംകൂടാതെ.
Generousness, *s.* ഔദാൎയ്യം, ഉദാരശീലം, കുലസംഭവം, കപടമില്ലായ്മ.
Genesis, *s.* മൊശെയുടെ ഒന്നാം പുസ്തകം.
Genial, *a.* ഉത്പാദനത്തിനുതകുന്ന; ഉന്മെഷിപ്പിക്കുന്ന; സുഖകരമായുള്ള; സ്വാഭാവികമായുള്ള; സഹജമായുള്ള.
Genially, *ad.* സ്വാഭാവികമായി, സഹജമായി; ഉന്മെഷമായി, ആമൊദമായി, സുഖമായി.
Geniculated, *a.* കമ്പുകളുള്ള, കണ്ണുള്ള, മുട്ടുള്ള.
Genitive, *a.* ഷഷ്ഠി വിഭക്തി.
Genius, *s.* പ്രകൃതിവിശെഷത; ഗുണം, സ്വഭാവം, ശീലം; സൽബുദ്ധി; ബുദ്ധിശക്തി; വിശെഷജ്ഞൻ; വിദഗ്ദ്ധൻ; പ്രാപ്തി; ത്രാണി.
Genteel, *a.* ആചാരമുള്ള, മൎയ്യാദയുള്ള; നാഗരികമായുള്ള; നയശീലമുള്ള; നന്ദിശീലമുള്ള; ശ്രീയുള്ള; മൊടിയുള്ള.
Genteelly, *ad.* ആചാരമായി, ചന്തമായി, നയശീലത്തൊടെ, ഭംഗിയായി, മൊടിയായി.
Genteelness, *s.* സൽഗുണശീലം, ആചാരം, മൎയ്യാദ; ചന്തം; ശ്രെഷ്ഠഗുണം, മൊടി.
Gentian, *s.* ചിരാതം, നിലവെപ്പ.
Gentile, *s.* പുറജാതിക്കാരൻ, അജ്ഞാനി.
Gentilism, *s.* അജ്ഞാനം, ലൌകികാവസ്ഥ.
Gentility, *s.* സൽകുലം; ഗൃഹസ്ഥത; നാഗരികം, ആചാരശീലം, സൽഗുണശീലം; ലക്ഷണം, നയശീലം; സജ്ജനങ്ങൾ, ശ്രീമാന്മാർ; അജ്ഞാനം.
Gentle, *a.* സൌമ്യമായുള്ള, നയശീലമുള്ള, മാൎദ്ദവമുള്ള; മരിക്കമുള്ള, പതിഞ്ഞ; ശാന്തതയുള്ള, സാധുവായുള്ള, സാവധാനമുള്ള; കുലീനമായുള്ള.
Gentlefolk, *s.* സജ്ജനങ്ങൾ, കുലീനന്മാർ.
Gentleman, *s.* കുലീനൻ; സാജ്ജു; ശ്രീമാൻ, മുഖ്യസ്ഥൻ, ശ്രെഷ്ഠൻ, മാനശാലി, ഘനമുള്ളവൻ.
Gentlemanlike, Gentlemanly, } *a.* ശ്രീമാനെപൊലെ, മുഖ്യനൊട ചെൎന്ന.
Gentleness, *s.* സൌമ്യത, നയശീലം, ശാന്തത; സാവധാനം, സാധുശീലം; ലക്ഷണശീലം; മരിക്കം; പതനം; കുലീനത.
Gentlewoman, *s.* കുലീന; ശ്രീമതി; മാനിനി, ശ്രെഷ്ഠസ്ത്രീ.
Gently, *ad.* സാവധാനത്തിൽ, പതുക്കെ, മെല്ലവെ; സൌമ്യമായി, നയമായി.
Gentry, *s.* ശ്രീമാന്മാർ, പ്രഭുക്കൾ, മുഖ്യസ്ഥന്മാർ.

Genuflection, *s.* മുട്ടുമടക്കുക, മുഴങ്കാൽ മടക്കുക.

Genuine, *a.* ഉത്തമമായുള്ള, സ്വഭാവമായുള്ള, സാക്ഷാലുള്ള, ശുദ്ധ, തനി, സ്വതെയുള്ള; പരമാൎത്ഥമുള്ള, മായംകൂടാത്ത.

Genuinely, *ad.* ഉത്തമമായി, സാക്ഷാൽ, മായംകൂടാതെ.

Genuineness, *s.* ഉത്തമത്വം, സ്വഭാവഗുണം, നിഷ്കളങ്കം; നിൎമ്മലത, നിഷ്കപടത്വം.

Genus, *s.* തരം, വിധം, വക, ജാതി.

Geographer, *s.* ഭൂമിശാസ്ത്രമെഴുതുന്നവൻ.

Geographical, *a.* ഭൂഗോളവൎണ്ണനസംബന്ധിച്ച.

Geographically, *ad.* ഭൂഗോളവൎണ്ണനസംബന്ധമായി.

Geography, *s.* ഭൂഗോളശാസ്ത്രം, ഭൂമിശാസ്ത്രം.

Geology, *s.* ഭൂമിയുടെ അവസ്ഥകൊണ്ടു വൎണ്ണിക്കുന്ന ശാസ്ത്രം.

Geometer, } *s.* ഭൂമിയുടെയും മററും
Geometrician, } അളവുശാസ്ത്രം അറിയുന്നവൻ, ഗണിതശാസ്ത്രി.

Geometry, *s.* അളവുശാസ്ത്രം, ഭൂമിയുടെയും മററും അളവുശാസ്ത്രം.

German, *s.* ജ്യേഷ്ഠാനുജന്മാരുടെ മക്കൾ, അടുത്ത ഉടപ്പുകാരൻ.

German, *a.* ഉടപ്പുമുള്ള.

Germe, *s.* തളിർ, കൂമ്പ, മുള, കിളുന്ന.

*To* Germinate, *v. n.* തളിർവിടുന്നു, തളിക്കുന്നു, മുളെക്കുന്നു, കൂമ്പുവിടുന്നു, കുരുക്കുന്നു, കിളുക്കുന്നു.

Germination, *s.* തളിപ്പ, മുളപ്പ, കിളുപ്പ.

Gest, *s.* ക്രിയ, പ്രവൃത്തി, കൎമ്മം; കാൎയ്യം.

Gestation, *s.* ഗൎഭധാരണം, ഗൎഭിണിയായിരിക്കുക.

*To* Gesticulate, *v. n.* ഗോഷ്ടികാട്ടുന്നു; ഭാവംകാട്ടുന്നു, ആംഗികംകാട്ടുന്നു; കൈകൊണ്ടു കാട്ടുന്നു.

Gesticulation, *s.* ശരീരഗോഷ്ടി, അംഗവിക്ഷേപം, അംഗഹാരം, സൂചകം.

Gesture, *s.* ശരീരഗോഷ്ടി, അംഗഹാരം; സൂചനം, ആംഗ്യം; ഭാവം; ഉല്ലാസം, നടനം.

*To* Get, *v. a.* സമ്പാദിക്കുന്നു, ലഭിക്കുന്നു, കൈക്കലാക്കുന്നു, കിട്ടുന്നു, നെടുന്നു; അനുഭവിക്കുന്നു; ജയിക്കുന്നു; പിറപ്പിക്കുന്നു; ഉണ്ടാക്കിതീൎക്കുന്നു; സമ്മതിപ്പിക്കുന്നു; അഭ്യസിക്കുന്നു; മൂണ്ടയിൽ പിടിക്കുന്നു; വിററുകളയുന്നു.

*To* Get, *v. n.* എത്തുന്നു; സംഭവിക്കുന്നു; പിടിക്കുന്നു; കിട്ടുന്നു; ചെല്ലുന്നു, പൊകുന്നു; ആദായപ്പെടുന്നു.

Getter, *s.* സമ്പാദിക്കുന്നവൻ, പിറപ്പിക്കുന്നവൻ.

Getting, *s.* സമ്പാദനം, ലംഭനം, ലാഭം.

Gewgaw, *s.* പാവ, കളിക്കൊപ്പ; അല്പവസ്തു.

Ghastliness, *s.* ഘോരാകാരം, കഠൊരഭാവം, വിളൎച്ച.

Ghastly, *a.* ഘോരാകാരമായുള്ള, ഭയങ്കരമായുള്ള, വിളൎച്ചയുള്ള.

Gherkin, *s.* ഉപ്പിലും ചെറുകായിലും ഇട്ടുന്ന ചെറുവെള്ളരിക്കാ, അച്ചാറിട്ട വെള്ളരിക്കാ.

Ghost, *s.* ആത്മാവ, അരൂപി; പ്രാണൻ, ഉയിർ; ഭൂതം; മായകാഴ്ച.

*To give up the ghost,* പ്രാണനെ വിടുന്നു, മരിക്കുന്നു.

*The Holy Ghost,* പരിശുദ്ധാത്മാവ.

Ghostly, *a.* ആത്മാവായുള്ള, ആത്മസംബന്ധമുള്ള, ജ്ഞാനസംബന്ധമുള്ള.

Giant, *s.* മല്ലൻ, വിക്രമൻ, രാക്ഷസൻ.

Giantess *s.* രാക്ഷസി.

Giantlike, } *a.* വിക്രമമുള്ള, വലിപ്പമുള്ള.
Giantly, }

*To* Gibber, *v. n.* അവ്യക്തമായി പറയുന്നു, ഗ്രുഢഭാഷയായി പറയുന്നു.

Gibberish, *s.* അവ്യക്തമായുള്ള വാക്ക, നിരൎത്ഥവാക്ക, ഉമ്പില്ലാത്ത സംസാരം.

Gibbet, *s.* തൂക്കുമരം, കഴു; വിലങ്ങ.

*To* Gibbet, *v. a.* തൂക്കിയിടുന്നു.

*To* Gibe, *v. a. & n.* അപഹസിക്കുന്നു, പരിഹസിക്കുന്നു, ധിക്കരിക്കുന്നു; നിന്ദവാക്കപറയുന്നു, ധിക്കാരംകാട്ടുന്നു, തെറിപറയുന്നു.

Gibe, *s.* അപഹാസം, പരിഹാസം, ധിക്കാരം; പുച്ഛം, തെറി.

Giber, *s.* അപഹാസക്കാരൻ, പരിഹാസി.

Giblets, *s.* അറുത്ത പാത്തായുടെ ചിറകുകൾ മുതലായ ഭാഗങ്ങൾ.

Giddily, *ad.* തലച്ചുററലായി; തലതിരിച്ചിലൊടെ; സ്ഥിരത കൂടാതെ, അജാഗ്രതയായി.

Giddiness, *s.* തലച്ചുററൽ, തലതിരിച്ചിൽ, അസ്ഥിരത, ചഞ്ചലം; ചുഴല്ച; അജാഗ്രത.

Giddy, *a.* തലതിരിച്ചിലുള്ള, ചുഴല്ചയുള്ള; സ്ഥിരമില്ലാത്ത; ഉമ്പില്ലാത്ത; അജാഗ്രതയുള്ള, സൂക്ഷമില്ലാത്ത, വിചാരമില്ലാത്ത.

Giddybrained, *a.* സൂക്ഷമില്ലാത്ത, വിചാരമില്ലാത്ത, ഉമ്പില്ലാത്ത.

Giddyheaded, *a.* സ്ഥിരമില്ലാത്ത, വിചാരമില്ലാത്ത, ഉമ്പില്ലാത്ത, രൂപമില്ലാത്ത.

Giddypaced, *a.* തെററിതെററിനടക്കുന്ന, ദ്രുതഗതിയുള്ള, ഉമ്പില്ലാത്ത.

**Gift**, *s.* ദാനം, സമ്മാനം, കൈക്കൂലി; പ്രദാനം, ദത്തം; വഴിപാട, കാഴ്ച, നെച്ച; വരം, വരപ്രസാദം; ഇഷ്ടദാനം; വിശെഷഗുണം; പ്രാപ്തി, ത്രാണി; അനുഗ്രഹം.

**Gifted**, *a.* ദത്തമായുള്ള, ദാനം ചെയ്യപ്പെട്ട, ദാനം കിട്ടിയ; വിശെഷവരങ്ങളുള്ള, പ്രാപ്തിയുള്ള, സഹജഗുണങ്ങളുള്ള.

**Gig**, *s.* ഒററക്കുതിര കെട്ടുന്ന വണ്ടി; കപ്പൽതൊണി; ചുഴലുന്ന യാതൊരു വസ്തു; കാററാടി.

**Gigantic**, *a.* രാക്ഷസന അടുത്ത; പെരുമയുള്ള, മഹാവണ്ണമുള്ള; മഹാവലിയ.

*To* **Giggle**, *v. n.* അടക്കിചിരിക്കുന്നു, വെറുതെ ചിരിക്കുന്നു.

**Giggler**, *s.* ചിരിക്കാരൻ, ധ്രുഢസ്മെരൻ.

*To* **Gild**, *v. a.* പൊൻപൂശുന്നു, നീരാളിക്കുന്നു, മിനുസം വരുത്തുന്നു.

**Gilder**, *s.* പൊൻപൂശുന്നവൻ, നീരാളിക്കുന്നവൻ; ഒരു വക നാണ്യം.

**Gilding**, *s.* പൊൻപൂച്ച, നീരാളിപ്പ.

**Gill**, *s.* ഒരു ഇടങ്ങഴിയൊളമുള്ള അളവ.

**Gills**, *s.* ചെകിള, തെകിള; കൊഴിയുടെ താട.

**Gilt**, *s.* പൊൻപൂച്ച, നീരാളം.

**Gilt**, *part. of* Gild, പൊൻപൂശിയ, നീരാളിച്ച.

**Gim**, *a.* ഭംഗിയുള്ള, മൊടിയുള്ള.

**Gimcrack**, *s.* അല്പവിലയുള്ള സൂത്രപ്പണി, അല്പവിലയുള്ള വസ്തു.

**Gimlet**, *s.* തമര, വിറ്റമ.

**Gimp**, *s.* ഒരു വക പട്ടുചരട, നാടാ.

**Gin**, *s.* കണി, ചുരുക്ക, കുരുക്ക, കുടുക്ക; ഒരു വക ചാരായം.

**Ginger**, *s.* ചുക്ക, ഇഞ്ചി, നാഗരം, ശുണ്ഠി.

**Gingerbread**, *s.* ചുക്കും മററും കൂട്ടി ചുട്ട അപ്പം.

**Gingerly**, *ad.* മൃദുവായി, സൂക്ഷമായി.

*To* **Gingle**, *v. n.* കിലുകിലെ കിലുങ്ങുന്നു, കിലുങ്ങുന്നു, കിണുങ്ങുന്നു.

*To* **Gingle**, *v. a.* കിലുക്കുന്നു, കിണുക്കുന്നു.

**Gingle**, *s.* കിലുകിലുപ്പ, കിലുക്കം; കിണുക്കം.

**Ginseng**, *s.* ചീനപ്പാവ.

**Gipsy**, *s.* തിരിഞ്ഞുനടക്കുന്നവൻ; കൈനൊട്ടക്കാരൻ; ലക്ഷണം പറയുന്നവൻ.

*To* **Gird**, *v. a.* ചുററികെട്ടുന്നു, ചുററിട്ട മുറുക്കുന്നു; ചുററുന്നു, കച്ചകെട്ടുന്നു, അരകെട്ടുന്നു; വളെക്കുന്നു, വളച്ചുകെട്ടുന്നു; കൊപ്പിടുന്നു; അപഹസിക്കുന്നു, നിന്ദിക്കുന്നു.

**Girder**, *s.* വലിയ ചീലാന്തി.

**Girdle**, *s.* കച്ചവാറ, കച്ച, കെട്ട, അരക്കെട്ട; ചുററ; വളപ്പ, വളവ.

*To* **Girdle**, *v. a.* ചുററികെട്ടുന്നു, കച്ചവാറകെട്ടുന്നു; ചുററുന്നു, ചുററിവളെക്കുന്നു.

**Girdlebelt**, *s.* കച്ചവാറ, നടുക്കെട്ടുശീല.

**Girl**, *s.* പെണ്ണൈന്തൽ, പെങ്കുട്ടി, പെൺ.

**Girlish**, *a.* പെങ്കുട്ടിപ്രായമുള്ള, യൌവനമുള്ള.

**Girth**, *s.* കുതിരയുടെ നടുക്കെട്ട, ജീനി കെട്ടുന്ന വാറ; ചുററ; വണ്ണം.

*To* **Girth**, *v. a.* ചുററിടുന്നു, ചുററികെട്ടുന്നു, കച്ചകെട്ടുന്നു.

*To* **Give**, *v. a.* കൊടുക്കുന്നു, ദാനം ചെയ്യുന്നു, തരുന്നു, നൽകുന്നു; വിടുന്നു, എല്പിക്കുന്നു: ഭരമെല്പിക്കുന്നു: ഗ്രഹിപ്പിക്കുന്നു, സമ്മതിക്കുന്നു; പ്രസിദ്ധമാക്കുന്നു; വ്യാപിപ്പിക്കുന്നു; ചുമതലപ്പെടുത്തുന്നു; പ്രാപ്തിയാക്കുന്നു; വീട്ടുന്നു, തിരികെകൊടുക്കുന്നു.

*To give away*, കൈമാററികൊടുത്തുകളയുന്നു, മറെറാരുത്തന്റെതാക്കുന്നു.

*To give back*, തിരികെകൊടുക്കുന്നു, വീട്ടുന്നു.

*To give the hand*, കൈപിടിക്കുന്നു, കൈകൊടുക്കുന്നു, ബഹുമാനിക്കുന്നു.

*To give over*, ഒഴിയുന്നു, വിടുന്നു; അപെക്ഷണംവിടുന്നു, ത്യജിക്കുന്നു.

*To give out*, കൊടുക്കുന്നു; പ്രസിദ്ധപ്പെടുത്തുന്നു, കെൾവിപ്പെടുത്തുന്നു.

*To give up*, വിട്ടുകളയുന്നു, നിൎത്തുന്നു; ഉപെക്ഷിക്കുന്നു; വിട്ടൊഴിയുന്നു; എല്പിക്കുന്നു, ഭരമെല്പിക്കുന്നു.

*To give way*, ഇടകൊടുക്കുന്നു, അനുസരിക്കുന്നു, പിൻമാറുന്നു; ഇടിയുന്നു.

*To* **Give**, *v. n.* ഒരംറമാകുന്നു, അലിയുന്നു; മാറുന്നു; ക്ഷമിക്കുന്നു, വഴങ്ങുന്നു.

**Giver**, *s.* കൊടുക്കുന്നവൻ, തരുന്നവൻ; ദായകൻ, ദാതാവ.

**Giving**, *s.* കൊടുക്കൽ, ദാനം.

**Gizzard**, *s.* പക്ഷികളുടെ കക്ക.

**Glacis**, *s.* കൊട്ടമുതലായതിന്റെ ചാഞ്ഞ ഭിത്തി.

**Glad**, *a.* സന്തൊഷമുള്ള, പ്രസാദമുള്ള, മൊദമുള്ള; സന്തൊഷകരമായുള്ള, മൊദകരമായുള്ള; ഉന്മെഷമുള്ള; ഉല്ലാസമുള്ള.

*To* **Glad**, } *v. a.* സന്തൊഷിപ്പിക്കുന്നു, പ്രസാദിപ്പിക്കുന്നു,
*To* **Gladden**, } മൊദിപ്പിക്കുന്നു, ഉന്മെഷിപ്പിക്കുന്നു.

**Gladiator**, *s.* അങ്കക്കാരൻ, വാൾകൊണ്ട കളിക്കുന്നവൻ, വാൾപയററുകാരൻ.

**Gladly**, *ad.* സന്തൊഷത്തൊടെ, പ്രസാദത്തൊടെ, നല്ലമനസ്സൊടെ.

**Gladness**, *s.* സന്തൊഷം, പ്രസാദം, മൊദം; ഉന്മെഷം, ആനന്ദം.

**Gladsome**, *a.* സന്തൊഷമുള്ള, മൊദമുള്ള; സന്തൊഷകരമായുള്ള.

**Gladsomeness**, *s.* സന്തൊഷം, ആമൊദം; ഉന്മെഷം, ഉല്ലാസം, മൊടി.

**Glaire**, *s.* മുട്ടയുടെ വെള്ളക്കരു.

*To* **Glaire**, *v. a.* മുട്ടയുടെ വെള്ളക്കരു കൊണ്ട പൂശുന്നു.

**Glance**, *s.* യദൃഛ്ശയാൽ ഉണ്ടാകുന്ന പ്രകാശം; വെഗമുള്ള നൊട്ടം; കടാക്ഷം; കാഴ്ച, മിന്നായകാഴ്ച.

*To* **Glance**, *v. n.* യദൃഛ്ശയായിപ്രകാശിക്കുന്നു, ചായ്വായിപാഞ്ഞുപൊകുന്നു; വെഗംനൊക്കുന്നു; കണ്ണൊക്കം കൊടുക്കുന്നു, മിന്നൽപൊലെ കാണുന്നു.

*To* **Glance**, *v. a.* വെഗംനടക്കുന്നു, വക്രമായിപായുന്നു.

**Glancingly**, *ad.* കൊട്ടമായി, വക്രമായി; വെഗത്തിൽ; മിന്നായമായി.

**Gland**, *s.* മാംസകട്ടി, ദശപ്പ.

**Glanders**, *s.* കുതിരെക്കുണ്ടാകുന്ന രൊഗം.

**Glandulosity**, *s.* ദശപ്പുകൂട്ടം; ദശപ്പായിരിക്കുക.

**Glandulous**, *a.* ദശപ്പുള്ള.

**Glare**, *s.* ഒളി, ഉജ്വലനം, വെളിച്ചം, പ്രകാശം, ജ്യൊതിസ്സ; ഉഗ്രനൊട്ടം, കണ്ണൊച്ചമായുള്ള പ്രകാശം.

*To* **Glare**, *v. n.* ഉജ്വലിക്കുന്നു, മിനുമിനുക്കുന്നു, മിന്നുന്നു; ശൊഭിക്കുന്നു, ഉഗ്രത്തൊടെ നൊക്കുന്നു, കണ്ണൊച്ചുന്നു.

**Glaring**, *a.* ഉജ്വലിക്കുന്ന, പ്രകാശമുള്ള; ഉഗ്രമുള്ള, മഹാപാതകമുള്ള.

**Glass**, *s.* സ്ഫടികം, സ്ഫടികചില്ല; കണ്ണാടിചില്ല, കണ്ണാടി, ദൎപ്പണം; പളുങ്കപാത്രം.

**Glass**, *a.* സ്ഫടികം കൊണ്ട തീൎത്ത.

*To* **Glass**, *v. a.* കണ്ണാടിച്ചില്ല കൊണ്ട മൂടുന്നു, കണ്ണാടിച്ചില്ലിടുന്നു.

**Glassfurnace**, *s.* കണ്ണാടിച്ചില്ല ഉരുക്കുന്ന സ്ഥലം.

**Glassgrinder**, *s.* സ്ഫടികം മിനുക്കുന്നവൻ.

**Glasshouse**, *s.* സ്ഫടികമുണ്ടാക്കുന്ന സ്ഥലം.

**Glasswork**, *s.* സ്ഫടികപണി.

**Glassy**, *a.* സ്ഫടികം കൊണ്ട തീൎത്ത; സ്ഫടികംപൊലെയുള്ള.

*To* **Glaze**, *v. a.* കണ്ണാടിച്ചില്ല പതിക്കുന്നു; സ്ഫടികം കൊണ്ട മൂടിമിനുക്കുന്നു; സ്ഫടികം പൂശുന്നു, വാതിലുകളിൽ കണ്ണാടി പതിക്കുന്നു.

**Glazier**, *s.* കണ്ണാടിച്ചില്ലുകളെ കിളിവാതിലുകളിലും മറ്റും പതിക്കുന്നവൻ.

**Gleam**, *s.* പ്രകാശം, മിന്നൽ, ജ്യൊതിസ്സ.

*To* **Gleam**, *v. n.* മിന്നിപ്രകാശിക്കുന്നു, ഒളിമിന്നുന്നു, ശൊഭിക്കുന്നു.

**Gleamy**, *a.* മിന്നുന്ന, പ്രകാശമുള്ള.

*To* **Glean**, *v. a.* കാലാപെറുക്കുന്നു; പെറുക്കുന്നു, പെറുക്കിയെടുക്കുന്നു, ഇരുമണിപെറുക്കുന്നു.

**Gleaner**, *s.* കാലാപെറുക്കുന്നവൻ, പെറുക്കിയെടുക്കുന്നവൻ.

**Gleaning**, *s.* കാലാപെറുക്കുക, പെറുക്കിയെടുക്കുക, ഇരുമണി പെറുക്കു.

**Glebe**, *s.* മൺകട്ട, നിലം; പള്ളിവക നിലം.

**Glede**, *s.* പരിന്തു.

**Glee**, *s.* സന്തൊഷം, സമ്മൊദം, ഉന്മെഷം.

**Gleet**, *s.* ചലം.

*To* **Gleet**, *v. n.* ചലംഒലിക്കുന്നു.

**Glen**, *s.* താഴ്വര, പള്ളം, മലയിടുക്കു.

**Glib**, *a.* മൃദുവായുള്ള, വഴുതലുള്ള, വഴുപ്പുള്ള; മിനുക്കമുള്ള; ഇഴുക്കമുള്ള.

**Glibly**, *ad.* മൃദുവായി, വഴുവഴുപ്പായി, വഴുവഴെ.

**Glibness**, *s.* മിനുക്കം, വഴുപ്പ, വഴുവഴുപ്പ, വഴുതൽ.

*To* **Glide**, *v. n.* ഇരച്ചിൽ കൂടാതെ ഒഴുകുന്നു, പറക്കുന്നു, നീന്തുന്നു; പൊന്തി ഒഴുകുന്നു, ഇഴഞ്ഞുനടക്കുന്നു; വെഗത്തിൽ ഇരച്ചിൽ കൂടാതെ ഒടുന്നു; ഊരുന്നു.

*To* **Glimmer**, *v. n.* മിന്നുന്നു, മിനുങ്ങുന്നു; മങ്ങലായി പ്രകാശിക്കുന്നു, മങ്ങികത്തുന്നു.

**Glimmer**, *s.* മിനുങ്ങൽ; മങ്ങലുള്ളപ്രകാശം, മന്ദശൊഭ.

**Glimpse**, *s.* മങ്ങലുള്ള പ്രകാശം, മിന്നലുള്ള പ്രകാശം; കൃഛ്റനൊട്ടം; പെട്ടന്നുള്ള കാഴ്ച, മിന്നൽ.

*To* **Glisten**, *v. n.* മിനുങ്ങുന്നു, ശൊഭിക്കുന്നു.

*To* **Glister**, *v. n.* മിന്നുന്നു, മിനുങ്ങുന്നു, ശൊഭിക്കുന്നു.

*To* **Glitter**, *v. n.* മിനുങ്ങുന്നു, ശൊഭിക്കുന്നു, മിന്നുന്നു.

**Glitter**, **Glittering**, } *s.* മിനുങ്ങൽ, ശൊഭ, പ്രഭ, ജ്യൊതിസ്സ.

**Glitteringly**, *ad.* മിനുങ്ങലൊടെ, പ്രഭയൊടെ.

*To* **Gloar**, *v. n.* ചരിച്ചുനൊക്കുന്നു, കൊങ്കണ്ണായി നൊക്കുന്നു.

**Globated**, *a.* ഉണ്ടയായി തീൎത്ത, ഗൊളമായുള്ള, ഉരുണ്ട.

**Globe**, *s.* ഗൊള, ഗൊളം, ഉണ്ട, അണ്ഡം; ഭൂഗൊളം; ചക്രം, ചക്രവളയം.

**Globose**, *a.* ഉണ്ടയായുള്ള, ഉരുളയായുള്ള.

**Globosity**, *s.* ഉരുൾച്ച, വട്ടം, വൃത്തം.

**Globular**, *a.* ഉണ്ടയായുള്ള, ഉരുളയായുള്ള, വൃത്തമുള്ള, ഉരുണ്ട.

Globule, *s.* ചെറിയ ഉണ്ട, കുമിള.
Globulous, *a.* ഉണ്ടയായുള്ള, വൃത്താകാരമായുള്ള, വട്ടത്തിലുള്ള.
*To* Glomerate, *v. n.* ഉണ്ടയായി തീരുന്നു, ഉരുണ്ടുപൊകുന്നു.
*To* Glomerate, *v. a.* ഉണ്ടയാക്കി തീൎക്കുന്നു, ഉരുട്ടുന്നു.
Glomerous, *a.* ഉരുണ്ടുതീൎന്ന, വൃത്താകാരമായ.
Gloom, *s.* മങ്ങൽ, ഇരുൾ, മൂടൽ; കുണ്ഠിതം, ഇടിവ, അപ്രസാദം.
*To* Gloom, *v. n.* മങ്ങലാകുന്നു, മൂടലാകുന്നു, ഇരുളുന്നു; കുണ്ഠിതപ്പെടുന്നു, മനസ്സിടിയുന്നു.
Gloominess, *s.* മങ്ങൽ, ഇരുൾ, മൂടൽ; ദുൎമ്മുഖം; അപ്രസാദം, കുണ്ഠിതം, ദുഃഖം.
Gloomy, *a.* മങ്ങലുള്ള, മൂടലുള്ള, ഇരുണ്ട; കുണ്ഠിതമുള്ള, മനസ്സിടിവുള്ള, ദുൎമ്മുഖമുള്ള, ഇരുണ്ടമുഖമുള്ള, ദുഃഖമുള്ള.
Glorification, *s.* മഹത്വപ്പെടുത്തുക, പുകഴ്ത്തൽ, കൊണ്ടാട്ടം, ആനന്ദം.
*To* Glorify, *v. a.* മഹത്വപ്പെടുത്തുന്നു, പുകഴ്ത്തുന്നു, സ്തുതിക്കുന്നു, കീൎത്തിക്കുന്നു; ഉന്നതപ്പെടുത്തുന്നു; പരമാനന്ദപ്പെടുത്തുന്നു, ബഹുമാനിക്കുന്നു.
Glorious, *a.* മഹത്വമുള്ള, മഹത്തായുള്ള, ശ്രേഷ്ഠമായുള്ള, പ്രാബല്യമായുള്ള.
Gloriously, *ad.* മഹത്വമായി, മഹത്തായി, പ്രാബല്യമായി.
Glory, *s.* മഹത്വം, പ്രഭാവം; പരമാനന്ദം; പ്രതാപം; ബഹുമാനം, സ്തുതി, പുകഴ്ച, കീൎത്തി, യശസ്സ, മഹിമ; രശ്മിശൊഭ; പ്രശംസ, ഡംഭം.
*To* Glory, *v. n.* മഹത്വപ്പെടുന്നു, പുകഴുന്നു, പുകഴ്ചചെയ്യുന്നു, പ്രശംസചെയ്യുന്നു, നിഗളിക്കുന്നു.
Gloss, *s.* വ്യാഖ്യാനം; വൃത്തി; ഉപായാൎത്ഥം; മിനുക്കം, മിനുസം; വൎണ്ണനം.
*To* Gloss, *v. n.* വ്യാഖ്യാനിക്കുന്നു, വൎണ്ണിച്ചുപറയുന്നു.
*To* Gloss, *v. a.* വ്യാഖ്യാനപ്പെടുത്തുന്നു, വൎണ്ണിക്കുന്നു; വൃത്തിയാക്കുന്നു; മിനുക്കുന്നു.
Glossary, *s.* മറപൊരുളുള്ള വചനങ്ങളെ തെളിച്ചെഴുതിയ പുസ്തകം, വ്യാഖ്യാനം.
Glossiness, *s.* മിനുസം, മിനുക്കം, ശൊഭ.
Glossy, *a.* മിനുസമുള്ള, മിനുക്കമുള്ള, പ്രകാശമുള്ള.
Glove, *s.* കയ്യൊറ, കൈമെസ.
Glover, *s.* കയ്യൊറഉണ്ടാക്കിവില്ക്കുന്നവൻ.
*To* Glow, *v. n.* കാച്ചിയ ഇരിമ്പുപൊലെ ശൊഭിക്കുന്നു; പഴുക്കുന്നു; മഹാചൂടപിടിച്ചിരിക്കുന്നു; രക്തപ്രസാദം ഉണ്ടാകുന്നു; കൊപംജ്വലിക്കുന്നു; ഉള്ളിൽകൊള്ളുന്നു, ബുദ്ധിച്ചുടുന്നു.
Glow, *s.* പ്രകാശമുള്ള ചൂട, പഴുപ്പ, ചൂട; എരിച്ചിൽ, കൊപം; ബുദ്ധിചൂട.
Glow-worm, *s.* മിന്നുന്ന ഒരു വക പുഴു.
Glue, *s.* ഒരു വക പശ.
*To* Glue, *v. a.* പശ ഇട്ടു ഒട്ടിക്കുന്നു, പററിക്കുന്നു.
Glueboiler, *s.* പശയുണ്ടാക്കുന്നവൻ.
*To* Glut, *v. a.* വിഴുങ്ങുന്നു; തിക്കിനിറെക്കുന്നു; അധികതൃപ്തിയാക്കുന്നു; അധികം നിറെക്കുന്നു.
Glut, *s.* വിഴുങ്ങിയത; തിങ്ങിനിറവ; അധികതൃപ്തി, അലംഭാവം, വിരക്തി.
Glutinous, *a.* പശയുള്ള, ഒട്ടുന്ന, പിടിത്തമുള്ള, പശപൊലെയുള്ള.
Glutton, *s.* ഭൊജനപ്രിയൻ, ബുഭുക്ഷു, ബഹുഭക്ഷകൻ, അതിഭക്ഷകൻ, തന്നെപ്പൊററി, കൊതിയൻ.
*To* Gluttonize, *v. a.* അതിഭക്ഷണംചെയ്യുന്നു, കൊതിത്തരംകാട്ടുന്നു.
Gluttonous, *a.* ഭൊജനപ്രിയമുള്ള, കൊതിത്തരമുള്ള.
Gluttony, *s.* ഭൊജനപ്രിയം, ബുഭുക്ഷ, അതിഭക്ഷണം, കൊതിത്തരം, ബഹുഭക്ഷണം.
Gluy, *a.* പശയുള്ള, പശപൊലെയുള്ള.
*To* Gnarl, *v. n.* മുരളുന്നു, മിറുമിറുക്കുന്നു.
Gnarled, *a.* മുരണ്ട.
Gnarling, *s.* മുരൾച, മിറുമിറുപ്പ.
*To* Gnash, *v. a.* ഇറുമ്മുന്നു, പല്ലുകടിക്കുന്നു.
Gnashing, *s.* ഇറുമ്മൽ, പല്ലുകടി.
Gnat, *s.* കൊതുക, മശകം, ഗന്ധലൊലുപ.
*To* Gnaw, *v. a.* കാരുന്നു, കാൎന്നുതിന്നുന്നു.
Gnawing, *s.* കാരൽ.
Gnomon, *s.* സൂൎയ്യഘടികാരത്തിന്റെ സൂചി.
Gnomonics, *s.* സൂൎയ്യഘടികാരം ഉണ്ടാക്കേണ്ടുന്നതിനുള്ള സൂത്രം.
*To* Go, *v. n.* പൊകുന്നു, ചെല്ലുന്നു, നടക്കുന്നു, ഗമിക്കുന്നു, ചരിക്കുന്നു, നീങ്ങുന്നു.
Go-to, *interject.* വാ, വാ.
Go-by, *s.* മായ, ഉപായം, തന്ത്രം.
Go-cart, *s.* പൈതങ്ങൾ നടപ്പാൻ വശമാകുന്നതിനുള്ള വണ്ടി, ചാട.
Goad, *s.* മുടിങ്കൊൽ, എരുതൊട്ടി, താഡനകൊൽ, താഡനി.
*To* Goad, *v. a.* മുടിങ്കൊൽ കൊണ്ട കുത്തുന്നു, തെളിക്കുന്നു; കിണ്ടുന്നു, ഇളക്കിവിടുന്നു, ഉത്സാഹിപ്പിക്കുന്നു, ചിനക്കുന്നു.
Goal, *s.* വാട, അരുത്തി, അവധി, സാദ്ധ്യം.
Goat, *s.* വെള്ളാട, കൊലാട.

Goatchafer, *s.* ചീവിട.
Goatherd, *s.* ആട്ടുമെയക്കാരൻ, ആട്ടിടയൻ; അജപാലകൻ.
Goatish, *a.* വെള്ളാട്ടുപൊലെയുള്ള.
Gobbel, *s.* കബളം, ഉരുള.
*To* Gobble, *v. a.* കപ്പിതിന്നുന്നു, കബളിക്കുന്നു, വിഴുങ്ങുന്നു.
Gobbler, *s.* കബളിക്കുന്നവൻ, അത്യാഗ്രഹത്തൊടെ ഭക്ഷിക്കുന്നവൻ.
Go-between, *s.* ദൂതൻ, ദൂതി.
Gobblet, *s.* കുഴികിണ്ണം, പാനപാത്രം.
Goblin, *s.* ഭൂതം, പിശാച, രജനീചരൻ.
God, *s.* ദൈവം, ഈശ്വരൻ, പരാപരൻ.
*False gods and goddesses,* ദെവന്മാരും ദെവികളും.
Godchild, *s.* ജ്ഞാനപൈതൽ, തലതൊട്ട പൈതൽ.
God-daughter, *s.* ജ്ഞാനപുത്രി.
Goddess, *s.* ദെവി.
God-father, *s.* ജ്ഞാനപിതാവ, തലതൊട്ടപ്പൻ.
God-head, *s.* ദൈവത്വം, പരത്വം, ഈശ്വരത്വം, പരാപരാവസ്ഥ.
Godless, *a.* ദൈവമില്ലാത്ത, നിരീശരത്വം തൊന്നുന്ന, അപഭക്തിയുള്ള, ദൈവഭക്തിയില്ലാത്ത.
Godlike, *a.* ദൈവികമായുള്ള, ദിവ്യമായുള്ള, ദൈവത്തെപൊലെയുള്ള.
Godliness, *s.* ദൈവഭക്തി, ഈശ്വരഭക്തി.
Godly, *a.* ദൈവഭക്തിയുള്ള, ഈശ്വരഭക്തിയുള്ള.
Godmother, *s.* ജ്ഞാനമാതാവ, തലതൊട്ട അമ്മ.
Godship, ദൈവത്വം, ഈശ്വരത്വം.
Godson, *s.* ജ്ഞാനപുത്രൻ.
Godward, *ad.* ദൈവത്തിങ്കലെക്ക, ദൈവംപ്രതി.
Goer, *s.* പൊകുന്നവൻ, ഗാമി, നടക്കുന്നവൻ, ഒട്ടുന്നവൻ.
*To* Goggle, *v. n.* ചരിച്ചുനൊക്കുന്നു, കൊങ്കണ്ണായിനൊക്കുന്നു.
Goggle-eyed, *a.* കൊങ്കണ്ണുള്ള.
Going, *s.* പൊക്ക, നടപ്പ, ഗമനം, ഗതി.
Gold, *s.* പൊൻ, സ്വൎണ്ണം, കനകം, കാഞ്ചനം, തങ്കം.
Gold, *a.* പൊൻ, സ്വൎണ്ണ, പൊന്നുകൊണ്ടുള്ള.
Goldbeater, *s.* പൊൻ തകിടടിക്കുന്നവൻ, സ്വൎണ്ണതകിടടിക്കുന്നവൻ.
Goldbeaters'skin, *s.* പൊൻതകിടടിക്കുന്നവർ പെരുമാറുന്ന തൊലി.
Goldbound, *a.* പൊന്നുകെട്ടിയ.
Golden, *a.* പൊന്നുകൊണ്ടു തീൎത്ത, സ്വൎണ്ണമയമുള്ള; പൊൻനിറമുള്ള; ശൊഭയുള്ള, മഞ്ഞനിറമുള്ള, വിശെഷമുള്ള, വിലയെറിയ; മഹാ നല്ല; ഭാഗ്യമുള്ള; കൃതയുഗത്തൊടുചെൎന്ന.
Goldsize, *s.* പൊൻനിറമുള്ള പശ.
Goldsmith, *s.* തട്ടാൻ, പൊൻപണിക്കാരൻ; സ്വൎണ്ണകാരൻ.
Gone, *part. pret. from To* Go, പൊയ, പൊയി, ചെന്നു, ചെന്ന, നടന്ന; കെട്ടുപൊയ; കഴിഞ്ഞ, കഴിഞ്ഞുപൊയ; കൈചൊദ്യംവന്ന, കൈമൊശം വന്ന; മരിച്ചുപൊയ.
Gonorrhœa, *s.* അസ്ഥിസ്രാവ, മൂത്രദൊഷം.
Good, *a.* നല്ല, സൽ, സൻ; നന്മയുള്ള, നല്ലുള്ള; ഉത്തമമായുള്ള, ഗുണമുള്ള, പ്രശസ്തമായുള്ള, കൊള്ളാകുന്ന.
Good, *s.* നന്മ, നല്ല, ഉത്തമം, പുണ്യം, ഗുണം; പ്രയൊജനം, സൌഭാഗ്യം, കാൎയ്യം.
Good, *ad.* നന്ന, നന്നായി, കൊള്ളാം.
Good-conditioned, *a.* സുലക്ഷണമായുള്ള, നല്ലാവസ്ഥയുള്ള.
Goodliness, *s.* അഴക, ചന്തം, സൌന്ദൎയ്യം, ഭംഗി, വൃത്തി.
Goodly, *a.* അഴകുള്ള, ചന്തമുള്ള, ഭംഗിയുള്ള, വൃത്തിയുള്ള; പുഷ്ടിയുള്ള; നന്മയുള്ള; സുഖമുള്ള; ഭാഗ്യമുള്ള.
Goodnature, *s.* സൽഗുണം, നല്ലശീലം.
Goodnatured, *a.* സൽഗുണമുള്ള, സുശീലമുള്ള.
Goodness, *s.* നന്മ, ദയ; നല്ല, ഉത്തമത്വം, ഗുണം, പുണ്യം; സത്ത; സൽഗുണം.
Goods, *s.* തട്ടുമുട്ടുകൾ, ഉപകരണങ്ങൾ, കൊപ്പുകൾ; ചരക്ക.
Goose, *s.* പിടപ്പാത്ത.
Gooseberry, *s.* നെല്ലിക്കാ.
Gorbellied, *a.* കുടവയറുള്ള, പുഷ്ടിയുള്ള.
Gordian, *a.* വിഷമമായുള്ള, ചുററിപ്പിണഞ്ഞ.
Gore, *s.* ചൊര, രക്തം, ഉറച്ചരക്തം, പിണൎത്തചൊര.
*To* Gore, *v. a.* കുത്തുന്നു, കൊമ്പുകൊണ്ടു കുത്തുന്നു, മുട്ടുന്നു.
Gorge, *s.* തൊണ്ട; വിഴുങ്ങിയ വസ്തു.
*To* Gorge, *v. a.* വയറനിറെക്കുന്നു, തിക്കിനിറെക്കുന്നു; വിഴുങ്ങികളയുന്നു; കൊക്കററം നിറെക്കുന്നു.
Gorgeous, *a.* വലിപ്പമുള്ള; ആഡംബരമുള്ള, വെഷകൊലാഹലമായുള്ള, അലങ്കാരമൊടിയുള്ള, മിനുസമുള്ള, ശൊഭയുള്ള.
Gorgeously, വെഷകൊലാഹലമായി.
Gorgeousness, *s.* ആഡംബരം, വെഷകൊലാഹലം, വെഷമൊടി.

Gormand, *s.* അതിഭക്ഷകൻ, ഭോജനപ്രിയൻ, ബുഭുക്ഷു, ഊണി.

*To* Gormandize, *v. n.* കപ്പിവിഴുങ്ങുന്നു, കൊതിക്കുന്നു, ആൎത്തിയോടെ ഭക്ഷിക്കുന്നു.

Gormandizer, *s.* അതിഭക്ഷകൻ, മഹാകൊതിയൻ, ഊണി.

Gory, *a.* രക്തം പിരണ്ട, രക്തപ്രിയമുള്ള, ഘാതകമുള്ള, വിധിവശമായുള്ള.

Goshawk, *s.* ഒരു വക വലിയ രാജാളി, ഒരു വക വലിയ പുള്ള.

Gosling, *s.* പാത്തക്കുഞ്ഞ, ഇളംപാത്ത.

Gospel, *s.* സുവിശെഷം, സമാചാരം, എവൻഗെലിയൊൻ.

Gospeller, *s.* സുവിശെഷമറിയിക്കുന്നവൻ.

Gossip, *s.* വീൺവായൻ, ജല്പനൻ, ചിലച്ചുകൊണ്ടുനടക്കുന്നവൻ, കൂടി കുടിക്കുന്ന കൂട്ടുകാരിൽ ഒരുത്തൻ; ജ്ഞാനപിതാവ.

*To* Gossip, *v. a.* ജല്പിക്കുന്നു, ഉമ്പില്ലാതെ പറയുന്നു; കുടിച്ചുനടക്കുന്നു.

Got, *pret. of To* Get, കിട്ടി.

Gotten, *part. pass. of To* Get, കിട്ടിയ, ലഭിച്ച.

*To* Govern, *v. a.* ഭരിക്കുന്നു, വാഴുന്നു, മെവുന്നു, അധികാരം ചെയ്യുന്നു; നടത്തുന്നു; തിരിക്കുന്നു.

Governable, *a.* ഇണങ്ങുന്ന, അനുസരിക്കുന്ന, ഭരിക്കാകുന്ന; നടത്താകുന്ന.

Governance, *s.* അധികാരം, ഭരണം, വാഴ്ച, നടത്തം, വിചാരണ; വിചാരം, നടത്തൽ.

Governess, *s.* ഭരിക്കുന്നവൾ, അധികാരം ലഭിച്ചവൾ; ഗുരുഭൂത, ഗുരുനാഥ; നടത്തിക്കുന്നവൾ.

Government, *s.* രാജാധികാരം, രാജഭാരം; നാട്ടുവാഴ്ച; രാജ്യാധികാരം, രാജ്യാധിപത്യം; അദ്ധ്യക്ഷത; സമസ്ഥാനം; നടപ്പരീതി; അനുസരണം; അടക്കം.

Governor, *s.* രാജഭാരം ചെയ്യുന്നവൻ, നാട്ടുവാഴി, സമസ്ഥാനാധിപതി; രാജ്യാധികാരി, അധികാരി; നടത്തുന്നവൻ, അദ്ധ്യക്ഷകൻ; ഗുരുഭൂതൻ; മാല്മി.

Gouge, *s.* വളഞ്ഞ ഉളി.

Gourd, *s.* മത്ത; വെള്ളരിമുതലായവ.

Gout, *s.* വാതരൊഗം, പാതരക്തം.

Gouty, *a.* വാതരൊഗമുള്ള.

Gown, *s.* അങ്കി, നിലയങ്കി; കുപ്പായം; സ്ത്രീകളുടെ മെൽഉടുപ്പ; പട്ടക്കാരുംമററും ഇടുന്ന നിലയങ്കി.

Gowned, *a.* നിലയങ്കി ഇട്ട.

Gownman, *s.* നിലയങ്കിയിടുന്നവൻ.

*To* Grabble, *v. a. & n.* തപ്പുന്നു, ഇരുട്ടത്ത തപ്പികൊണ്ടിരിക്കുന്നു; നിലത്ത നീട്ടികിടക്കുന്നു, സാഷ്ടാംഗമായിവീഴുന്നു.

Grace, *s.* കൃപ; ദയ; അനുകൂലത, കരുണ; അരുൾ; ക്ഷമ, മാപ്പ; വരപ്രസാദം; അനുഗ്രഹം; അവകാശം; നടപ്പ; ലളിതഗുണം; വിശെഷഗുണം; അഴക, ശൊഭനം; അലങ്കാരം; സ്ഥാനപെർ; ഭക്ഷിക്കുന്നതിന മുമ്പും പിമ്പും കഴിക്കുന്ന ചെറിയ പ്രാൎത്ഥന.

*To* Grace, *v. a.* അലങ്കരിക്കുന്നു, ശൃംഗാരിക്കുന്നു; ഉന്നതപ്പെടുത്തുന്നു; ദയ ചെയ്യുന്നു.

Graced, *a.* അഴകുള്ള, സൽഗുണമുള്ള; വാസനയുള്ള.

Graceful, *a.* കമനീയമായുള്ള, ചാരുത്വമുള്ള; ദയയുള്ള.

Gracefully, *ad.* കമനീയമായി, അഴകായി, ചാരുത്വമായി.

Gracefulness, *s.* കമനീയത, ചാരുത്വം, അഴക; വാസന; ഭംഗി.

Graceless, *a.* നിൎദ്ദയമായുള്ള, കൃപയില്ലാത്ത.

Gracious, *a.* കൃപയുള്ള, കരുണയുള്ള, ദയയുള്ള; പ്രീതിയുള്ള; അനുകൂലമായുള്ള, സൽഗുണമുള്ള; ചാരുത്വമുള്ള.

Graciously, *ad.* കൃപയൊടെ, ദയയൊടെ, പ്രീതിയായി.

Graciousness, *s.* കൃപാകടാക്ഷം; സൽഗുണശീലം, പ്രീതിഭാവം.

Gradation, *s.* ക്രമൊല്കൎഷം, ക്രമെണയുള്ള വൎദ്ധന, കരെററം; അനുലൊമം.

Gradient, *a.* നടക്കുന്ന, ഗമിക്കുന്ന.

Gradual, *a.* ക്രമൊല്കൎഷമായുള്ള, ക്രമെണയുള്ള, ക്രമം ക്രമമായുള്ള.

Graduality, *s.* ക്രമൊല്കൎഷം, അനുലൊമം.

Gradually, *ad.* ക്രമെണ, ക്രമം ക്രമമായി; മെല്ലമെൽ.

*To* Graduate, *v. a.* ശാസ്ത്രപാഠകശാലയിൽ പദവികൊടുക്കുന്നു; ഉയൎത്തുന്നു; പരിമാണപ്പെടുത്തുന്നു; ക്രമെണവൎദ്ധിപ്പിക്കുന്നു.

Graduate *s.* ശാസ്ത്രപാഠകശാലയിൽ പദവിലഭിച്ചവൻ.

Graduation, *s.* ക്രമൊല്കൎഷം, അനുലൊമം; പദവികൊടുക്കുക.

Graff, *s.* കിടങ്ങ, കൊട്ടകുഴി.

Graft *or* Graff, *s.* മറെറാരു വൃക്ഷത്തിലെക്ക ഒട്ടിച്ചുചെൎക്കപ്പെട്ട ചെറിയ കൊമ്പ, മുള; ഇളംതൈ.

*To* Graff, *or* Graft, *v. a.* ഒട്ടിക്കുന്നു, ഒട്ടിച്ചുചെൎക്കുന്നു; ഒരു വൃക്ഷത്തിന്റെ ചെറിയ കൊമ്പ മറെറാരു വൃക്ഷത്തിലെക്ക ഒട്ടിച്ചുചെൎക്കുന്നു.

**Grafter**, *s.* ഒട്ടിച്ചുചെക്കുന്നവൻ.
**Grain**, *s.* ധാന്യത്തിന്റെ മണി; ധാന്യം, വിത്ത; ഒരു കൊതമ്പമണി ഇട; തരി; അത്യല്പമായുള്ള വസ്തു: മരത്തിന്റെ വരുത്തം; ചായംകയററിയ വസ്തു; ശീലം.
**Grained**, *a.* നിരപ്പില്ലാത്ത, സമമില്ലാത്ത, മുഴയുള്ള, പരുപരുപ്പുള്ള.
**Grainy**, *a.* മണികൾ നിറഞ്ഞ.
**Gramineous**, *a.* പുല്ലുള്ള.
**Grammar**, *s.* വ്യാകരണം; വ്യാകരണപുസ്തകം.
**Grammar-school**, *s.* വ്യാകരണപാഠകശാല, പള്ളിക്കൂടം.
**Grammarian**, *s.* വ്യാകരണക്കാരൻ, വ്യാകരണശാസ്ത്രി, വയ്യാകരണൻ.
**Grammatical**, *a.* വ്യാകരണത്തൊടു ചെൎന്ന, വ്യാകരണംസംബന്ധിച്ച.
**Grammatically**, *ad.* വ്യാകരണപ്രകാരമായി.
**Grampus**, *s.* ഒരു വക വലിയ മത്സ്യം.
**Granary**, *s.* കളപ്പുര, നെല്പുര, ധാന്യപത്തായം, അറപ്പുര.
**Granate**, *s.* കടുപ്പമുള്ള ഒരു വക കല്ലു.
**Grand**, *a.* വലിയ, ഉന്നതമായുള്ള, മഹത്വമുള്ള, ശ്രെഷ്ഠമായുള്ള, മൊടിയുള്ള; ശൊഭനമുള്ള, ശ്രെയസ്സുള്ള; മൂത്ത: രക്തസംബന്ധമുള്ള.
**Grandchild**, *s.* മകന്റെ എങ്കിലും മകളുടെ എങ്കിലും പൈതൽ; പൌത്രൻ, പൌത്രി.
**Granddaughter**, പൌത്രി; മകന്റെ മകൾ, മകളുടെ മകൾ.
**Grandee**, *s.* വലിയവൻ, ശ്രെഷ്ഠൻ, മഹാൻ, മഹാ കുലശ്രെഷ്ഠൻ, കുലീനൻ.
**Grandeur**, *s.* കൊലാഹലം, വെഷകൊലാഹലം, ആഡംബരം, ഘൊഷം, മൊടി; മഹത്വം, വലിമ.
**Grandfather**, *s.* പിതാമഹൻ, മാതാമഹൻ, മുത്തപ്പൻ, മുത്തഛൻ, അപ്പൂപ്പൻ.
**Grandmother**, *s.* മാതാമഹി, പിതാമഹി, മുത്തശ്ശി, മുത്തമ്മ, അമ്മുമ്മ.
**Grandsire**, *s.* പിതാമഹൻ.
**Grandson**, *s.* പൌത്രൻ.
**Grange**, *s.* വിസ്താരമുള്ള കൃഷിനിലം.
**Granite**, *s.* കരിങ്കല്ലു.
*To* **Grant**, *v. a.* കൊടുക്കുന്നു, നൽകുന്നു, ദാനംചെയ്യുന്നു; അനുവദിക്കുന്നു; അരുളുന്നു; ദയചെയ്യുന്നു.
**Grant**, *s.* ദാനം ചെയ്യുക; കൊടുക്കൽ, ദാനം, ദാനംചെയ്ത വസ്തു; ആധാരം, കരണം; നീട്ടു, തിരുവെഴുത്ത: തീട്ടൂരം:
**Grantable**, *a.* ദാനംചെയ്യാകുന്ന.
**Grantee**, *s.* ദാനംവാങ്ങിയവൻ.
**Grantor**, *s.* ദാതാവ, ദാനം ചെയ്യുന്നവൻ.
**Granulary**, *a.* ധാന്യമണിപൊലെ ചെറുതായുള്ള, തരിയുള്ള.
*To* **Granulate**, *v. n.* മണിപ്പിടിക്കുന്നു, തരിപ്പിടിക്കുന്നു; തരിപ്പൂണ്ണുപിടിക്കുന്നു.
*To* **Granulate**, *v. a.* മണിപ്പിടിപ്പിക്കുന്നു, തരിപ്പിടിപ്പിക്കുന്നു.
**Granulation**, *s.* മണിപ്പിടിത്തം, തരിപ്പിടിപ്പിക്കുക, തരിപ്പിടിക്കുക.
**Granule**, *s.* ചെറുതരി, ചെറുമണി.
**Granulous**, *a.* തരികൾ നിറഞ്ഞ.
**Grape**, *s.* മുന്തിരിങ്ങാപഴം, ദ്രാക്ഷാ.
**Graphic**, *a.* നല്ലവണ്ണം വരെക്കപ്പെട്ട, നന്നായി വൎണ്ണിക്കപ്പെട്ട.
**Graphical**, *a.* നന്നായി വൎണ്ണിക്കപ്പെട്ട, നല്ലവണ്ണം രെഖയിട്ട.
**Graphically**, *ad.* നല്ലവണ്ണം വൎണ്ണിച്ചപ്രകാരമായി.
**Grapnel**, *s.* ചെറിയ നങ്കൂരം; യുദ്ധത്തിൽ ഒരു കപ്പൽ മറെറാന്നൊടു കൂട്ടിപിടിക്കുന്നതിനുള്ള ഇരിമ്പുകൊളുത്ത.
*To* **Grapple**, *v. n.* മല്പിടിക്കുന്നു, തമ്മിൽ പിടിക്കുന്നു, മുഷ്ടിയുദ്ധം ചെയ്യുന്നു; പൊരാടുന്നു.
**Grapple**, *s.* ശണ്ഠയിൽ തമ്മിൽ പിടിത്തം, മല്പിടിത്തം; മുഷ്ടിയുദ്ധം; കപ്പൽകൂട്ടിപിടിക്കുന്നതിനുള്ള ഇരിമ്പുകൊളുത്ത.
*To* **Grasp**, *v. a.* കയ്യിൽ പിടിക്കുന്നു, മുറുകി പിടിക്കുന്നു, പിടിക്കുന്നു; കൈക്കലാക്കുന്നു, അപഹരിക്കുന്നു.
*To* **Grasp**, *v. n.* പിടിക്കുന്നു, പിടിപ്പാൻ ശ്രമിക്കുന്നു; പിടിത്തം കൂടുന്നു; അങ്കംപിടിക്കുന്നു.
**Grasp**, *s.* പിടി, മുറുകിപിടിത്തം, കൈപിടിത്തം, കൈകൊണ്ടുള്ള പിടിത്തം; കൈക്കലാക്കുക, അപഹൃതം.
**Grasper**, *s.* മുറുകിപിടിക്കുന്നവൻ.
**Grass**, *s.* പുല്ലു; തൃണം.
**Grasshopper**, *s.* വെട്ടുകിളി, വിട്ടില, ശലഭം.
**Grass-plot**, *s.* പുൽതറ, തകിടി.
**Grassy**, *a.* പുല്ലുള്ള, പുൽമൂടിയ.
**Grate**, *s.* അഴി, ഇരിമ്പുകിരാതി: ഇരിമ്പടുപ്പ.
*To* **Grate**, *v. a. & n.* ഉരെക്കുന്നു, ഉരെയുന്നു; അരെക്കുന്നു; ഉരുമ്മുന്നു; അപസ്വരമിടുന്നു; ചുരണ്ടുന്നു; രസഭംഗംവരുത്തുന്നു, രസഭംഗമുണ്ടാകുന്നു.
**Grateful**, *a.* നന്ദിയുള്ള, സ്ഥായിയുള്ള, ഉപകാരസ്മരണമുള്ള; കൃതജ്ഞതയുള്ള.
**Gratefully**, *ad.* നന്ദിയൊടെ, സ്ഥായിയായി, കൃതജ്ഞതയൊടെ.

Integral, *a.* മുഴുവനായുള്ള, അശെഷമായുള്ള; അന്യൂനമായുള്ള.
Integral, *s.* ആസകലം, മുഴുവൻ.
Integrity, *s.* പരമാൎത്ഥം, ഉത്തമഗുണം, നെര, സത്യം, നെറിവ; ശുദ്ധത, നിഷ്കളങ്കം.
Integument, *s.* മറ്റൊന്നിനെ മറെക്കുന്ന വസ്തു; മറ, മൂടി.
Intellect, *s.* ബുദ്ധി, ധീ, ചെതസ്സ; ബുദ്ധിശക്തി.
Intellective, *a.* ബുദ്ധിയുള്ള, അറിവുള്ള.
Intellectual, *a.* ബുദ്ധിയൊട ചെൎന്ന, മനസ്സൊട ചെൎന്ന, ബുദ്ധിയുള്ള.
Intelligence, *s.* വൎത്തമാനം, വൃത്താന്തം; ചെതന, ചെതി, ജനശ്രുതി; മതി, ബുദ്ധി, മിടുക്ക, സാമൎത്ഥ്യം.
Intelligencer, *s.* വൃത്താന്തം ചൊല്ലിഅയപ്പവൻ, വൎത്തമാനംകൊണ്ടുവരുന്നവൻ.
Intelligent, *a.* അറിവുള്ള, ബുദ്ധിയുള്ള, മതിമത്ത, സാമൎത്ഥ്യമുള്ള, ബൊധമുള്ള.
Intelligible, *a.* എളുപ്പത്തിൽ അറിയാകുന്ന, തെളിവുള്ള.
Intelligibleness, *s.* തെളിവ, സ്പഷ്ടത.
Intelligibly, *ad.* തെളിവായി, അറിയാകുന്ന പ്രകാരത്തിൽ.
Intemperance, *s.* പരിപാകക്കെട, പാകഭെദം, അമിതത, മദ്യപാനം, അടക്കമില്ലായ്മ, പതക്കെട.
Intemperate, *a.* പരിപാകക്കെട്ടുള്ള, പാകഭെദമുള്ള, അമിതമായുള്ള, പതക്കെട്ടുള്ള.
Intemperately, *ad.* പരിപാകക്കെടായി, അമിതമായി, പതക്കെടായി.
Intemperature, *s.* അമിതത, പതക്കെട.
*To* Intend, *v. a.* ഭാവിക്കുന്നു, നിശ്ചയിക്കുന്നു; പ്രമാണിക്കുന്നു.
Intendant, *s.* മെൽവിചാരക്കാരൻ.
*To* Intenerate, *v. a.* മയംവരുത്തുന്നു, മൃദുലമാക്കുന്നു.
Intenible *or* Intenable, *a.* പിടിച്ചിരിപ്പാൻ വഹിയാത്ത, സാധിക്കാവതല്ലാത്ത.
Intense, *a.* കടുപ്പമായുള്ള, അധികമായുള്ള, കഠൊരമായുള്ള, വലിയ, മഹാ, വിഷമതയുള്ള, ശ്രദ്ധയുള്ള.
Intenseness, *s.* കടുപ്പം, കഠൊരം, ഉഗ്രത, മുറുക്കം, തീക്ഷ്ണത.
Intension, *s.* മുറുക്കം, കടുപ്പം.
Intensive, *a.* മുറുക്കമുള്ള; അയവില്ലാത്ത; ജാഗ്രതയുള്ള, വിചാരമുള്ള.
Intent, *a.* അതിതാത്പൎയ്യമുള്ള, മഹൊത്സാഹമുള്ള, ഉദ്യമമായുള്ള.
Intent, *s.* ഭാവം, സാദ്ധ്യം, അഭിപ്രായം.
Intention, *s.* ഭാവം, സാദ്ധ്യം, നിശ്ചയം, കരുതൽ.
Intentional, *a.* മനസ്സൊടെ ചെയ്യ, ഭാവിച്ച, കരുതിച്ചെയ്യ.
Intentionally, *ad.* മനസ്സൊടെ.
Intentive, *a.* അതിതാത്പൎയ്യമുള്ള, ജാഗ്രതയുള്ള.
Intentively, *ad.* ജാഗ്രതയൊടെ, ശുഷ്കാന്തിയൊടെ.
Intently, *ad.* ജാഗ്രതയായി.
Intentness, *s.* അതിതാത്പൎയ്യം, മഹൊത്സാഹം.
*To* Inter, *v. a.* കുഴിച്ചുമൂടുന്നു: അടക്കുന്നു; മറെക്കുന്നു.
Intercalary, *a.* ഇടയിൽചെൎക്കപ്പെട്ട.
*To* Intercalate, *v. a.* ഒരു ദിവസംകൂടെ കൂട്ടുന്നു.
Intercalation, *s.* ഒരു ദിവസം കൂടെ അധികം കൂട്ടുക.
*To* Intercede, *v. n.* മദ്ധ്യസ്ഥംചെയ്യുന്നു, ഒരുത്തന വെണ്ടി അപെക്ഷിക്കുന്നു, സന്ധിപറയുന്നു, തടസ്ഥം പറയുന്നു.
Interceder, *s.* മദ്ധ്യസ്ഥൻ, നടുവൻ, തടസ്ഥൻ.
*To* Intercept, *v. a.* തടയുന്നു, വഴിയിൽ പിടിക്കുന്നു, തടങ്ങൽചെയ്യുന്നു.
Interception, *s.* തടവ, തടങ്ങൽ, വഴിയിൽ പിടിക്കുക.
Intercession, *s.* മദ്ധ്യസ്ഥത, മറ്റൊരുത്തന വെണ്ടിയുള്ള അപെക്ഷ.
Intercessor, *s.* മദ്ധ്യസ്ഥൻ, നടുവൻ.
*To* Interchain, *v. a.* ചങ്ങലയാൽ പിണെക്കുന്നു, കൂട്ടികൊളുത്തുന്നു.
*To* Interchange, *v. a.* പരസ്പരംമാറ്റുന്നു, തമ്മിൽ മാറ്റുന്നു, കൊടുക്കവാങ്ങൽ ചെയ്യുന്നു, ഒന്നിനൊന്ന കൊടുക്കുന്നു.
Interchange, *s.* പരസ്പരമാറ്റം, തമ്മിൽ മാറ്റം, ഒന്നിനൊന്ന കൊടുക്കുക.
Interchangeable, *a.* പരസ്പരം മാറ്റാകുന്ന, ഒന്നിനൊന്നുകൊടുക്കാകുന്ന.
Intercipient, *a.* വഴിയിൽ തടഞ്ഞുപിടിക്കുന്ന, നിരൊധമുള്ള.
*To* Interclude, *v. a.* വിരൊധിക്കുന്നു, വഴിയിൽ തടഞ്ഞുപിടിക്കുന്നു; നിരൊധിക്കുന്നു.
Intercolumniation, *s.* രണ്ടു തൂണുകളുടെ നടുവിലുള്ള ഇട, അന്തരാളം.
Intercommunication, *s.* പരസ്പരം അറിയിക്കുക, തമ്മിലുള്ള സംസൎഗ്ഗം.
Intercostal, *a.* വാരിയെല്ലുകളുടെ ഇടയിൽവെച്ച.
Intercourse, *s.* സഹവാസം, സമ്മെളനം, പൊക്കുവരവ.
Intercurrence, *s.* ഇടയിൽകൂടിയുള്ളവഴി.
Intercurrent, *a.* ഇടയിൽ കൂടി ഒഴുകുന്ന.

*To* Interdict, *v. a.* വിരൊധിക്കുന്നു, വിലക്കുന്നു, പറഞ്ഞ വിലക്കുന്നു; മുടക്കുന്നു.
Interdict, *s.* വിരൊധം, വിലക്ക, മുടക്ക.
*To* Interest, *v. a.* കാൎയ്യമാക്കുന്നു, സംബന്ധിപ്പിക്കുന്നു, ഉൾപ്പെടുത്തുന്നു.
Interest, *s.* കാൎയ്യം; പ്രയൊജനം, ഗുണം; ശുപാൎശി; സാദ്ധ്യം; പങ്ക; പലിശ, വട്ടി; ഉദയം; ലാഭം.
*To* Interfere, *v. a.* എടപ്പെടുന്നു, അന്യാകാൎയ്യത്തിൽ കയ്യിടുന്നു; തടസ്ഥംചെയ്യുന്നു, മദ്ധ്യസ്ഥം ചെയ്യുന്നു; എതിൎക്കുന്നു; ഉതെക്കുന്നു, കിടയുന്നു.
Interference, *s.* എടപ്പാട, തടസ്ഥം, മദ്ധ്യസ്ഥം.
Interfluent, *a.* ഇടയിൽ കൂടി ഒഴുകുന്ന.
Interfulgent, *a.* ഇടയിൽ കൂടി ശൊഭിക്കുന്ന.
Interfused, *a.* കൂടിപകൎന്ന, ഇടയിൽ ചിതറിയ.
Interjacent, *a.* മദ്ധ്യത്തിൽ ഇരിക്കുന്ന, മദ്ധ്യസ്ഥിതമായുള്ള.
Interjection, *s.* ഭാഷാവ്യാകരണത്തിൽ ഒന്ന.
Interim, *s.* ആ സമയം; അന്തരം, ഇടയിൽ, ഇടസന്ധി.
*To* Interjoin, *v. n.* പരസ്പരംയൊജിക്കുന്നു, തമ്മിൽ തമ്മിൽ വിവാഹം ചെയ്യുന്നു.
Interior, *a.* അകത്തെ, ഉള്ളെയുള്ള, ഉൾഭാഗത്തുള്ള.
Interknowledge, *s.* അന്യൊന്യഅറിവ.
*To* Interlace, *v. a.* കൂട്ടികലൎത്തുന്നു, ഒന്നിന്റെ ഉള്ളിൽ മറ്റൊന്ന കൊൾക്കുന്നു.
Interlapse, *s.* മദ്ധ്യകാലം, ഇടകാലം.
*To* Interleave, *v. a.* ഇടയിൽ എഴുതാത്ത ഇലകളെ ഇടുന്നു, ഇടയില ഇടുന്നു.
*To* Interline, *v. a.* വരികളുടെ ഇടയിൽ എഴുതുന്നു, തിരുത്തി എഴുതുന്നു.
Interlineation, *s.* വരികളുടെ ഇടയിൽ എഴുതുക, തിരുത്തി എഴുതുക.
*To* Interlink, *v. a.* ചങ്ങലകൂട്ടി പിണെക്കുന്നു.
Interlocution, *s.* സംഭാഷണം, സംവാദം, തമ്മിലുള്ള സംസാരം.
Interlocutor, *s.* മറ്റൊരുത്തനൊട സംസാരിക്കുന്നവൻ.
Interlocutory, *a.* തമ്മിൽ സംസാരിക്കുന്ന രീതിയുള്ള.
*To* Interlope, *v. n.* ഇടയിൽ നുണ എടപ്പെടുന്നു; അനുവാദംകൂടാതെ വ്യാപാരം ചെയ്യുന്നു.
Interloper, *s.* സംഗതികൂടാതെ ഇടയിൽ നുണ എടപ്പെടുന്നവൻ.
Interlucent, *a.* ഇടയിൽ ശൊഭിക്കുന്ന.

Interlude, *s.* ഒരു വക പൊറാട്ട, നെരംപൊക്ക.
Interlunar, } *a.* അമാവാസ്യക്കും പൂൎണ്ണാ
Interlunary, } മാവസ്യക്കും ഇടയില്ലുള്ള, കറുത്തവാവായുള്ള.
Intermarriage, *s.* തമ്മിൽ തമ്മിലുള്ള വിവാഹം.
*To* Intermarry, *v. a.* തമ്മിൽ തമ്മിൽ വിവാഹം ചെയ്യുന്നു.
*To* Intermeddle, *v. a.* അന്യകാൎയ്യത്തിൽ എടപ്പെടുന്നു.
Intermeddler, *s.* അന്യകാൎയ്യത്തിൽ എടപ്പെടുന്നവൻ.
Intermediacy, *s.* തടസ്ഥത, മദ്ധ്യസ്ഥത.
Intermedial, *a.* മദ്ധ്യെയുള്ള, നടുവെ വരുന്ന, ഇടയിൽവരുന്ന.
Intermediate, *a.* മദ്ധ്യസ്ഥമായുള്ള, നടുവില്ലുള്ള; അന്തരമായുള്ള, അന്തൎഭവിക്കുന്ന.
Interment, *s.* ശവസംസ്കാരം, ശവമടക്കം.
Intermigration, *s.* സ്ഥലമാറ്റം.
Interminable, *a.* അറ്റമില്ലാത്ത, അറുതിയില്ലാത്ത, തീരാത്ത.
*To* Intermingle, *v. a.* കൂട്ടികലൎത്തുന്നു, സമ്മിശ്രമാക്കുന്നു, കരംബിതമാക്കുന്നു.
*To* Intermingle, *v. n.* കൂടികലരുന്നു, ഇടകലരുന്നു, കരംബിതമാകുന്നു.
Intermission, *s.* ഇടവിടുക, ഇടവിഴ്ച, ഇട, നിൎത്ത, തടങ്ങൽ.
Intermissive, *a.* ഇടവിടുന്ന, ഇടെക്കിട വരുന്ന, നിരന്തരമല്ലാത്ത.
*To* Intermit, *v. a.* ഇടവിടുന്നു, നിൎത്തുന്നു, ഇടെക്കിടവരുത്തുന്നു.
*To* Intermit, *v. n.* ഇടെക്കിടശാന്തംവരുന്നു, ഇടവിട്ടുവരുന്നു.
Intermittent, *a.* ഇടെക്കിട്ടവരുന്ന.
*An intermittent fever*, ഒന്നരാടൻ പനി.
*To* Intermix, *v. a.* കൂട്ടികലൎത്തുന്നു, കരംബിതമാക്കുന്നു.
Intermixture, *s.* കൂടികലൎച്ച.
Intermundane, *a.* ലൊകങ്ങൾക്ക ഇടയില്ലുള്ള.
Intermural, *a.* ഭിത്തികൾക്ക ഇടയിൽകിടക്കുന്ന.
Intermutual, *a.* പരസ്പരമാറ്റമുള്ള, തമ്മിൽ തമ്മിൽ മാറുന്ന.
Internal, *a.* അകത്തെ, ഉള്ളിലെ; സാക്ഷാലുള്ള.
Internally, *ad.* അകത്ത, ഉള്ളിൽ.
Internecion, *s.* തമ്മിലുള്ള വധം, സംഹാരം.
Internuncio, *s.* ഇരുപക്ഷത്തിന ഇടയില്ലുള്ള ദൂതൻ.

Interpellation, *s.* വിളി, വരുത്തുക.
*To* Interpolate, *v. a.* അനുചിതമായിവാക്യങ്ങളെ കൂട്ടിവെക്കുന്നു; ആവൎത്തിക്കുന്നു.
Interpolation, *s.* അനുചിതമായി കൂട്ടിചെൎക്കപ്പെട്ട വാക്ക.
Interpolator, *s.* അനുചിതമായി വാക്യങ്ങളെ കൂട്ടിചെൎക്കുന്നവൻ.
*To* Interpose, *v. a.* തടവുചെയ്യുന്നു; വിരൊധിക്കുന്നു, വിലക്കുന്നു; മദ്ധ്യത്തിൽ ഇടുന്നു.
*To* Interpose, *v. n.* തടസ്ഥംനില്ക്കുന്നു, മദ്ധ്യസ്ഥം നില്ക്കുന്നു.
Interposer, *s.* തടസ്ഥക്കാരൻ, മദ്ധ്യസ്ഥൻ.
Interposition, *s.* തടസ്ഥം, മദ്ധ്യസ്ഥം.
*To* Interpret, *v. a.* പൊരുൾതിരിക്കുന്നു, അൎത്ഥംപറയുന്നു, പരിഭാഷപ്പെടുത്തുന്നു; വ്യാഖ്യാനിക്കുന്നു.
Interpretable, *a.* അൎത്ഥംപറയാകുന്ന.
Interpretation, *s.* പരിഭാഷ, പൊരുൾതിരിപ്പ, അൎത്ഥംപറയുക; വ്യാഖ്യാനം.
Interpreter, *s.* അൎത്ഥംപറയുന്നവൻ, ഭാഷക്കാരൻ, പരിഭാഷി, ദ്വിഭാഷി.
Interregnum, Interreign, *s.* അരാജകസമയം, ഒരു രാജാവ മരിച്ചിട്ട മറ്റൊരു രാജാവ എല്പെടുന്നതുവരെയുള്ള സമയം.
*To* Interrogate, *v. a. & n.* ചൊദ്യംചൊദിക്കുന്നു, ചൊദിക്കുന്നു, ചൊദ്യംചെയ്യുന്നു; പൃഛ്ശിക്കുന്നു.
Interrogation, *s.* ചൊദ്യം; അനുയൊഗം; പൃഛ്ശം; എഴുത്തിൽ ൦ര൦ അടയാളം (?).
Interrogative, *s.* വ്യാകരണത്തിൽ ആര എന്ന ചൊദ്യവാക്യം.
Interrogator, *s.* ചൊദിക്കുന്നവൻ, ചൊദ്യംചൊദിക്കുന്നവൻ, പൃഛ്ശകൻ.
Interrogatory, *s.* ചൊദ്യം, അന്വെഷണം.
Interrogatory, *a.* ചൊദ്യമുള്ള.
*To* Interrupt, *v. a.* തടയുന്നു, വിഘ്നംവരുത്തുന്നു, മുടക്കുന്നു, നിൎത്തുന്നു, കുഴക്കുന്നു; അസഹ്യപ്പെടുത്തുന്നു; ബുദ്ധിമുട്ടിക്കുന്നു; വിഭാഗിക്കുന്നു.
Interruption, *s.* തടവ, വിരൊധം, വിഘ്നം, മുടക്ക, നിൎത്ത, കുഴക്ക; അസഹ്യം, ബുദ്ധിമുട്ട.
*To* Intersect, *v. a.* വിഭാഗിക്കുന്നു, ഖണ്ഡിക്കുന്നു, മുറിക്കുന്നു.
*To* Intersect, *v. n.* മുറിയുന്നു.
Intersection, *s.* വരികളിൽ ഒന്നിനൊന്ന മുറിയുന്ന ഇടം.
*To* Intersert, *v. a.* മറ്റ ചിലതിനൊടകൂടെ വെക്കുന്നു, ഇടയിൽ കൂട്ടിചെൎക്കുന്നു.
Intersertion, *s.* ഇടയിൽ കൂടെ വെക്കുക, ഇടയിൽ കൂടെ വെച്ച വസ്തു, ഇടച്ചെൎക്ക.

*To* Intersperse, *v. a.* അവിടവിടെ ഇടയിൽ വിതറുന്നു.
Interspersion, *s.* അവിടവിടെ വിതറുക, തൂകൽ.
Interstice, *s.* ഇട, സന്ധി.
Intertexture, *s.* കൂട്ടിനെയ്തവസ്തു, കൂട്ടിമടച്ചിൽ.
*To* Intertwine, *v. a.* കൂട്ടിപ്പിരിക്കുന്നു, കൂട്ടിപിരിമുറുക്കുന്നു, കൂട്ടിമടയുന്നു, പിന്നുന്നു.
Interval, *s.* ഇട, സന്ധി, മദ്ധ്യകാലം, അന്തരം, അഭ്യന്തരം, അന്തരാളം.
*To* Intervene, *v. n.* മദ്ധ്യത്തിൽ വരുന്നു, ഇടയിൽ വരുന്നു, അന്തൎഭവിക്കുന്നു, അന്തരിക്കുന്നു.
Intervention, *s.* മദ്ധ്യസ്ഥം, തടസ്ഥം; ഇടയിലുള്ള വരവ.
*To* Intervert, *v. a.* മാറ്റംചെയ്യുന്നു, മറിക്കുന്നു.
Interview, *s.* കൂടികാഴ്ച, തമ്മിൽകാണുക.
*To* Intervolve, *v. a.* ഒന്നിന ഒന്ന അകത്തായി ചുരുട്ടുന്നു.
*To* Interweave, *v. a.* ഇടയിൽ കൂട്ടിനെയ്യുന്നു, കൂട്ടിമടയുന്നു; ഇടകലൎത്തുന്നു.
Intestable, *a.* മരണപത്രിക എഴുതുവാൻ അധികാരമില്ലാത്ത.
Intestate, *a.* മരണപത്രിക എഴുതാതെ മരിക്കുന്ന.
Intestinal, *a.* കുടൽസംബന്ധിച്ച.
Intestine, *a.* അകത്തെ, അന്തൎഭാഗത്തെ.
Intestines, *s. pl.* കുടലുകൾ.
*To* Inthral, *v. a.* ദാസ്യമാക്കുന്നു, അടിമയാക്കുന്നു.
Inthralment, *s.* ദാസ്യവൃത്തി, അടിമ.
Intimacy, *s.* ആപ്തസ്നെഹം, പ്രാണസ്നെഹം, അടുപ്പം.
Intimate, *a.* അകത്തെ, ഉള്ളിലെ; മനച്ചെൎച്ചയായുള്ള; ഉറ്റ, അടുപ്പമുള്ള, ആപ്തസ്നെഹമുള്ള.
Intimate, *s.* ഉറ്റബന്ധു, അടുത്ത സ്നെഹിതൻ, സഖി, ആപ്തൻ.
*To* Intimate, *v. a.* സൂചിപ്പിക്കുന്നു, സംജ്ഞ കാട്ടുന്നു, അനുഭാവം കാട്ടുന്നു, അറിയിക്കുന്നു.
Intimately, *ad.* മനച്ചെൎച്ചയായി, ആപ്തമായി, അടുപ്പമായി; നല്ലവണ്ണം.
Intimation, *s.* സൂചകം, സംജ്ഞ, അനുഭാവം, അറിയിപ്പ.
*To* Intimidate, *v. a.* ഭയപ്പെടുത്തുന്നു, വിരട്ടുന്നു, അധൈൎയ്യപ്പെടുത്തുന്നു.
Intimidation, *s.* വിരട്ട, ഭയപ്പെടുത്തൽ.
Into, *prep.* ഇലെക്ക, അകത്തെക്ക, ഉള്ളിലെക്ക, ആയിട്ട.
Intolerable, *a.* സഹിച്ചുകൂടാത്ത, ദുസ്സഹ

മായുള്ള, വഹിച്ചുകൂടാത്ത, അസഹ്യമായുള്ള, മഹാവെറുപ്പുള്ള.
Intolerableness, *s.* സഹിച്ചുകൂടായ്മ, അസഹ്യത, പൊറുത്തുകൂടായ്മ.
Intolerably, *ad.* സഹിച്ചുകൂടാതെ.
Intolerance, *s.* പൊറുതികെട, പൊറുതിയില്ലായ്മ.
Intolerant, *a.* പൊറുതികെട്ടുള്ള, പൊറുത്തുകൂടാത്ത.
*To* Intonate, *v. n.* മുഴങ്ങുന്നു.
*To* Intone, *v. a.* വളുകനീട്ടി ഒച്ചയിടുന്നു, മൂളുന്നു.
*To* Intort, *v. a.* പിരിമുറുക്കുന്നു, ചുരുട്ടുന്നു, പിഴിയുന്നു.
*To* Intoxicate, *v. a.* ലഹരിപിടിപ്പിക്കുന്നു, മരുന്നിട്ടു മയക്കുന്നു; ഉന്മദിപ്പിക്കുന്നു.
Intoxicating, *a.* ലഹരിയുണ്ടാക്കുന്ന, മദകരമായുള്ള, ചൊരുക്കുന്ന.
Intoxication, *s.* ലഹരി, വെറി, ഉന്മദം, ലഹരിമയക്കം, ചൊരുക്ക.
Intractable, *a.* കീഴടങ്ങാത്ത, വശപ്പെടുത്തികൂടാത്ത, അടക്കികൂടാത്ത, ദുശ്ശഠതയുള്ള, വികടമുള്ള.
Intractableness, *s.* കീഴടങ്ങായ്മ, ദുശ്ശഠത, വികടം.
Intranquility, *s.* ആലസ്യ, ശാന്തമില്ലായ്മ.
Intransitive, *a.* ആത്മനെപദമായുള്ള, അകൎമ്മകമായുള്ള, തങ്കൽനിന്ന മറ്റൊന്നിലെക്കപൊകാത്ത.
Intransmutable, *a.* മാററികൂടാത്ത, ഭെദംവരുത്തികൂടാത്ത.
*To* Intrench, *v. a. & n.* കിടങ്ങു കൊണ്ടു ബലപ്പെടുത്തുന്നു, വാടയിടുന്നു; ആക്രമിക്കുന്നു, അപഹരിക്കുന്നു; നീക്കികളയുന്നു; കുറച്ചുകളയുന്നു.
Intrenchment, *s.* വാടക്കിടങ്ങിടുക, കിടങ്ങുള്ള കൊട്ട; ആക്രമം; കുറെക്കുക.
Intrepid, *a.* ഭയമില്ലാത്ത, നിൎഭയമുള്ള, ധീരതയുള്ള.
Intrepidity, *s.* നിൎഭയം, ധീരത, മനൊധൈൎയ്യം.
Intricacy, *s.* കുഴക്ക, കുഴച്ചിൽ, പിണക്കം; നൂലാമാല; ദുൎഘടം.
Intricate, *a.* കുഴക്കുള്ള, കുഴച്ചിലുള്ള, പിണക്കമുള്ള: നൂലാമാലയുള്ള, ദുൎഘടമുള്ള.
Intrigue, *s.* കൂട്ടുകെട്ടു, ദുഷ്കൂറ: ബന്ധുകെട്ടു; കെട്ടുമ്പ; ഉപായം.
*To* Intrigue, *v. n.* കൂട്ടുകെട്ടുണ്ടാക്കുന്നു, ദുഷ്കൂറപറയുന്നു, ബന്ധുകെട്ടാക്കുന്നു.
Intriguer, *s.* കൂട്ടുകെട്ടുണ്ടാക്കുന്നവൻ, ദുഷ്കൂറുകാരൻ; സ്ത്രീലൊലൻ.
Intrinsic, *a.* ഉള്ളിലെ, സാക്ഷാലുള്ള, സത്യമുള്ള, ഉത്തമമായുള്ള.
Intrinsical, *a.* ഉള്ളിലെ, ഘനമുള്ള, സ്വാഭാവികമായുള്ള.
*To* Introduce, *v. a.* പ്രവെശിപ്പിക്കുന്നു; അറിമുഖമാക്കുന്നു, പരിചയംവരുത്തുന്നു; നടപ്പാക്കുന്നു; സംഗതിവരുത്തുന്നു; എഴുത്തിലൊസംസാരത്തിലൊകൂട്ടിചെൎക്കുന്നു.
Introducer, *s.* പ്രവെശിപ്പിക്കുന്നവൻ, മുഖപരിചയംവരുത്തുന്നവൻ.
Introduction, *s.* പ്രവെശിപ്പിക്കുക; പരിചയമാക്കുക; മുഖവുര, അവതാരിക.
Introductory, *a.* മുഖവുരയായുള്ള.
*To* Intromit, *v. a.* അകത്തെക്ക വിട്ടയക്കുന്നു.
Introspection, *s.* അകത്തഭാഗംകാണുക.
Introvenient, *a.* ഉൾപ്രവെശിക്കുന്ന, അകത്തെക്ക വരുന്ന.
*To* Intrude, *v. n.* ആക്രമിച്ചുകടക്കുന്നു, അനുവാദംകൂടാതെ കടക്കുന്നു, ക്ഷണിക്കാതെ കടക്കുന്നു.
Intruder, *s.* അനുവാദംകൂടാതെ കടക്കുന്നവൻ.
Intrusion, *s.* അനുവാദംകൂടാതെ പ്രവെശിക്കുക, ആക്രമിച്ചുകടക്കുക.
Intrusive, *a.* നുഴയുന്ന, ആക്രമിച്ചുകടക്കുന്ന.
*To* Intrust, *v. a.* വിശ്വസിക്കുന്നു, വിശ്വസിച്ച എല്പിക്കുന്നു, ഭരമെല്പിക്കുന്നു, വശത്തിലാക്കുന്നു.
Intuition, *s.* തല്ക്കാലജ്ഞാനം, താനായിട്ടുള്ള അറിവ.
Intuitive, *a.* താനായറിയുന്ന.
Intumescence, *s.* വീക്കം.
Inturgescence, വീങ്ങുക.
*To* Intwine, *v. a.* കൂട്ടിപ്പിരിക്കുന്നു, കൂട്ടിചുററുന്നു.
*To* Invade, *v. a.* ആക്രമിക്കുന്നു, അതിക്രമിക്കുന്നു, ശത്രുതയൊടെ കടക്കുന്നു; എതിൎക്കുന്നു.
Invader, *s.* ആക്രമി, അതിക്രമിക്കുന്നവൻ.
Invalid, *a.* ബലഹീനതയുള്ള; സാരമില്ലാത്ത; അസാധുവായുള്ള.
Invalid, *s.* രൊഗി, ബലഹീനൻ, ദീനക്കാരൻ.
*To* Invalidate, *v. a.* ബലമില്ലാതാക്കുന്നു, സാദ്ധ്യമില്ലാതാക്കുന്നു, നിഷ്ഫലമാക്കുന്നു, അസാധുവാക്കുന്നു.
Invalidity, *s.* ദുൎബ്ബലം, അശക്തി, സാദ്ധ്യമില്ലായ്മ.
Invaluable, *a.* വിലമതിച്ചുകൂടാത്ത, വിലയെറിയ.
Invariable, *a.* മാറാത്ത, അഭെദ്യമായുള്ള, ഭെദഗതിയില്ലാത്ത.
Invariableness, *s.* മാറായ്മ, നിൎഭെദ്യം, ഭെദഗതിയില്ലായ്മ; നിലപാട, സ്ഥിതി.

Invariably, *ad.* ഭെദഗതികൂടാതെ, സ്ഥിരമായി.

Invasion, *s.* ആക്രമിക്കുക, ബലമായുള്ള ഉൾപ്രവെശനം, അതിക്രമിച്ചുകടക്കുക, ശത്രുപ്രവെശം.

Invasive, *a.* ആക്രമിക്കുന്ന.

Invective, *s.* കൊള്ളിവാക്ക, നിഷ്ഠുരവാക്ക, കുത്തുമൊഴി, ശകാരം.

Invective, *a.* നിഷ്ഠുരമുള്ള, കൊള്ളിക്കുന്ന, ശകാരമുള്ള.

*To* Inveigh, *v. n.* ശകാരിക്കുന്നു, ഭൎത്സിച്ചുപറയുന്നു, നിന്ദാവാക്കുപറയുന്നു.

Inveigher, *s.* ശകാരിക്കുന്നവൻ, നിന്ദാവാക്കുപറയുന്നവൻ.

*To* Inveigle, *v. a.* മൊഷത്തിന വശീകരിക്കുന്നു, മൊഹിപ്പിക്കുന്നു, ആശപ്പെടുത്തുന്നു; കുടുക്കിലാക്കുന്നു, കബളിപ്പിക്കുന്നു.

Inveigler, *s.* മൊഹിപ്പിക്കുന്നവൻ, വശീകരിക്കുന്നവൻ, ചതിയൻ, കബളിപ്പിക്കുന്നവൻ.

*To* Invent, *v. a.* നിനച്ചുകാണുന്നു, നിരൂപിച്ചുണ്ടാക്കുന്നു, ഉണ്ടാക്കിതീൎക്കുന്നു, യന്ത്രിക്കുന്നു; കള്ളമായിട്ടുണ്ടാക്കുന്നു; കല്പിക്കുന്നു, വകയുന്നു.

Inventer, *s.* കൃതികാരൻ, യന്ത്രികൻ, വകയുന്നവൻ.

Invention, *s.* കൃതി, കബന്ധം, യന്ത്രം; ബുദ്ധികൌശലം, കല്പന.

Inventive, *a.* ബുദ്ധികൌശലമുള്ള.

Inventor, *s.* കൃതികാരൻ, കവിതകാരൻ, നിനച്ചുണ്ടാക്കുന്നവൻ, യന്ത്രികൻ, കല്പിക്കുന്നവൻ.

Inventory, *s.* മുതലിന്റെയും മറ്റും വിവരച്ചാൎത്ത.

Inverse, *a.* മറിച്ചിലായുള്ള, ക്രമഭെദമുള്ള, മാറുപാടുള്ള, വിപരീതമായുള്ള.

Inversion, *s.* മറിച്ചിൽ, ക്രമഭെദം, മാറുപാട, വിപൎയ്യം.

*To* Invert, *v. a.* കീഴ്മെൽ മറിക്കുന്നു, മറിച്ചുവെക്കുന്നു, മുമ്പുപിമ്പാക്കുന്നു.

Invertedly, *ad.* കീഴ്മെൽ മറിഞ്ഞിട്ട.

*To* Invest, *v. a.* ഉടുപ്പിക്കുന്നു, ശൃംഗാരിക്കുന്നു, അലങ്കരിക്കുന്നു, ധരിപ്പിക്കുന്നു; ഉദ്യൊഗത്തിലാക്കുന്നു; കൊടുക്കുന്നു; മുടക്കുന്നു; വെക്കുന്നു; വളെക്കുന്നു.

Investigable, *a.* ശൊധന ചെയ്യുനൊക്കാകുന്ന, വിസ്തരിക്കാകുന്ന.

*To* Investigate, *v. a.* ശൊധന ചെയ്തുനൊക്കുന്നു, വിസ്തരിക്കുന്നു, വിചാരണ ചെയ്യുന്നു.

Investigation, *s.* ശൊധന, വിസ്താരം, വിചാരണ, പരിശൊധന.

Investiture, *s.* ഉദ്യൊഗംകൊടുക്കുക; അധികാരവും സ്ഥാനവുംമറ്റും കൊടുക്കുക; ഏല്പിക്കുക; മുടക്കം.

Investment, *s.* ഉടുപ്പ, വസ്ത്രം: മുടക്കം.

Inveteracy, *s.* പഴക്കമായുള്ള ദൊഷം, ദുൎഗ്ഗുണത; പഴക്കമായുള്ള വ്യാധി.

Inveterate, *a.* പഴക്കമായുള്ള, കാലപ്പഴക്കംകൊണ്ട സ്ഥിരപ്പെട്ട, കട്ടപ്പമുള്ള.

Invidious, *a.* അസൂയയുള്ള, ഒരംഷ്യയുള്ള.

Invidiously, *ad.* അസൂയയായി.

Invidiousness, *s.* അസൂയ, ഒരംഷ്യ.

*To* Invigorate, *v. a.* ബലപ്പെടുത്തുന്നു, ദൃഢപ്പെടുത്തുന്നു, ധൈൎയ്യപ്പെടുത്തുന്നു.

Invincible, *a.* ജയിച്ചുകൂടാത്ത, അജയ്യം, വെന്നുകൂടാത്ത.

Inviolable, *a.* അശുദ്ധമാക്കികൂടാത്ത, ലംഘിച്ചുകൂടാത്ത, ഭംഗംവരുത്തികൂടാത്ത, അലംഘനീയം, ഉപദ്രവിച്ചുകൂടാത്ത.

Inviolate, *a.* ഉപദ്രവംകൂടാത്ത, അശുദ്ധപ്പെടാത്ത, ഭംഗംവരാത്ത.

Invisibility, *s.* അദൎശനം, അപ്രത്യക്ഷത; കാണപ്പെടായ്മ.

Invisible, *a.* അദൃശ്യമായുള്ള, അപ്രത്യക്ഷമായുള്ള, കാണപ്പെടാത്ത.

Invisibly, *ad.* അദൃശ്യമായി, കാണപ്പെടാതെ.

Invitation, *s.* ക്ഷണിക്കുക, ക്ഷണം, വിളി.

*To* Invite, *v. a.* ക്ഷണിക്കുന്നു, വിളിക്കുന്നു, വിരുന്നിന വിളിക്കുന്നു; ആഗ്രഹിപ്പിക്കുന്നു, മൊഹിപ്പിക്കുന്നു, വശീകരിക്കുന്നു.

Invitingly, *ad.* മൊഹിപ്പിക്കുന്ന വിധത്തിൽ, ആഗ്രഹിപ്പിക്കുന്നപ്രകാരം.

*To* Inumbrate, *v. a.* നിഴലിടുന്നു, നിഴലിക്കുന്നു, മറെക്കുന്നു.

Inunction, *s.* പൂശൽ; അഭിഷെകം.

Inundation, *s.* പ്രളയം, വെള്ളപ്പൊക്കം, ജലപ്രളയം.

*To* Invocate, *v. a.* അൎത്ഥിക്കുന്നു, യാചിക്കുന്നു; വിളിക്കുന്നു; ചാറുന്നു.

Invocation, *s.* അൎത്ഥനം, യാചന, പ്രാൎത്ഥന; വിളി, ചാററ.

Invoice, *s.* കപ്പലിൽ അയക്കുന്ന ചരക്കുകളുടെ വരിചാൎത്ത.

*To* Invoke, *v. a.* അൎത്ഥിക്കുന്നു, യാചിക്കുന്നു; വിളിക്കുന്നു, ചാററുന്നു.

*To* Involve, *v. a.* ചുരുട്ടുന്നു, ചുററിപ്പൊതിയുന്നു; ഉൾപെടുത്തുന്നു; അകപ്പെടുത്തുന്നു, ഏർപ്പെടുത്തുന്നു; കുടുക്കിലാക്കുന്നു; കുഴച്ചുമറിക്കുന്നു, കുഴക്കുന്നു.

Involuntarily, *ad.* മനസ്സറിയാതെ, മനസ്സില്ലാതെ.

Involuntary, *a.* മനസ്സില്ലാത്ത, മനസ്സുകെടുള്ള.

Involution, *s.* ചുരുൾച, ചുരുൾ; എപ്പാട, കുടുക, കുഴച്ചുമറിച്ചിൽ.
*To* Inure, *v. a.* ശീലിപ്പിക്കുന്നു, പരിചയിപ്പിക്കുന്നു, അഭ്യസിപ്പിക്കുന്നു, തഴക്കുന്നു.
Inurement, *s.* ശീലം, പരിചയം, അഭ്യാസം, തഴക്കം, പഴക്കം, വശം.
*To* Inurn, *v. a.* ശവം മറെക്കുന്നു, മൂടുന്നു.
Inutile, *a.* അപ്രയൊജനമായുള്ള, ഉപകാരമില്ലാത്ത.
Inutility, *s.* അപ്രയൊജനം, ഉപയൊഗമില്ലായ്മ.
Invulnerable, *a.* മുറിവെല്പിച്ചുകൂടാത്ത.
Inward, Inwards, *ad.* അകത്തൊട്ടു, അകത്തെക്ക, ഉള്ളിലൊട്ടു.
Inward, *a.* അകത്തെ, ഉള്ളിലെ, അന്തർഭാഗത്തെ; ശീലമുള്ള, ഇണക്കമുള്ള, പറ്റുള്ള.
Inwardly, *ad.* അകത്ത, ഉള്ളിൽ, അന്തർഭാഗത്ത, ഗൂഢമായി.
*To* Inweave, *v. a.* കൂട്ടിനെയ്യുന്നു, ഇടകലൎന്ന നെയ്യുന്നു.
*To* Inwrap, *v. a.* ചുരുട്ടുന്നു, പൊതിയുന്നു; കുഴക്കുന്നു, കുഴച്ചുമറിക്കുന്നു; അത്യാനന്ദിപ്പിക്കുന്നു.
*To* Inwreathe, *v. a.* മാലകൊണ്ട അലങ്കരിക്കുന്നു, തിരവളെക്കുന്നു.
Inwrought, *a.* ചിത്രപ്പണികൊണ്ട അലങ്കരിക്കപ്പെട്ട.
Job, *s.* ചിലാററവെല, അല്പവെല; ഹീനകാൎയ്യം; കുത്ത.
*To* Job, *v. a.* കുത്തുന്നു, വെട്ടുന്നു.
*To* Job, *v. n.* തരക നടക്കുന്നു, മററുള്ളവൎക്ക വെണ്ടി കാൎയ്യം നടത്തുന്നു.
Jobber, *s.* തരകൻ; ചിലാററവെല ചെയ്യുന്നവൻ.
Jockey, *s.* ഒടിക്കുന്നതിന കുതിര എറുന്നവൻ, കുതിരവ്യാപാരി; വഞ്ചകൻ.
*To* Jockey, *v. a.* മുട്ടുന്നു; ചതിക്കുന്നു, വ്യാപ്തികാട്ടുന്നു.
Jocose, *a.* സരസമായുള്ള, കളിയുള്ള, ഉല്ലാസമുള്ള; പ്രമൊദമുള്ള, വിനൊദമായുള്ള.
Jocosely, *ad.* സരസമായി, കളിവാക്കായി, നെരംപൊക്കായി, വിനൊദമായി.
Jocoseness, *s.* സരസത, കളിവാക്ക, ഉല്ലാസം, പ്രമൊദം, നെരംപൊക്ക, വിനൊദം.
Jocular, *a.* സരസമായുള്ള, ഗൊഷ്ഠിയുള്ള, കളിയുള്ള, വിനൊദമുള്ള.
Jocularity, *s.* സരസത, കളിവാക്ക, പ്രമൊദം, ഹാസം, ഉന്മെഷം, വിളയാട്ടം, ചൊഷം, വിനൊദം.
Jocund, *a.* സരസമായുള്ള, പ്രമൊദമുള്ള, ഉന്മെഷമുള്ള, ചൊടിപ്പുള്ള.
*To* Jog, *v. a.* കുലുക്കുന്നു, അനക്കുന്നു, മുട്ടുന്നു; ഉത്സാഹിപ്പിക്കുന്നു.
*To* Jog, *v. n.* നടന്നുപൊകുന്നു, ചാടിച്ചാടിപൊകുന്നു.
Jog, *s.* തള്ള, മുട്ട, അനക്കം.
Jogger, *s.* പതുക്കെ നടക്കുന്നവൻ.
*To* Joggle, *v. a.* അനക്കുന്നു, മുട്ടുന്നു, ഇളക്കുന്നു.
*To* Join, *v. a.* ചെൎക്കുന്നു, കൂട്ടുന്നു, ഒട്ടിക്കുന്നു; യൊജിപ്പിക്കുന്നു.
*To* Join, *v. n.* ചെരുന്നു, കൂടുന്നു, ഒട്ടുന്നു, സംബന്ധിക്കുന്നു, യൊജിക്കുന്നു.
Joiner, *s.* ആശാരി, മരപ്പണിക്കാരൻ, തക്ഷാവ.
Joinery, *s.* മരപ്പണി, തച്ചശാസ്ത്രം.
Joining, *s.* എപ്പ, മൂട്ട; ചെപ്പ.
Joint, *s.* അവയവസന്ധി, മൎമ്മം; ചെപ്പ, എപ്പ, മുട്ട, മൂട്ട; കുറക.
*Out of joint*, ഉളുക്കിയ, കുഴപ്പിയ.
Joint, *a.* കൂട്ട, പങ്കുള്ള, കൂടിചെയ്യുന്ന.
*To* Joint, *v. a.* കൂട്ടിചെൎക്കുന്നു, കൂട്ടിഎല്ലുന്നു; എപ്പുകൾ വെച്ചു കണ്ടിക്കുന്നു; കുറകതിരിക്കുന്നു.
Jointed, *a.* മുട്ടനിറഞ്ഞ, കമ്പുള്ള.
Jointly, *ad.* ഒന്നിച്ച, കൂട്ടായി, കൂടി.
Jointress, *s.* സ്ത്രീധനസമ്പത്തുള്ള സ്ത്രീ.
Jointure, *s.* സ്ത്രീധനസമ്പത്ത.
Joist, *s.* മുറിതട്ടിന്റെ ചെറിയഉത്തരം, ചെറുവിട്ടം.
Joke, *s.* കളിവാക്ക, ഹാസ്യവാക്ക, സരസവാക്ക.
*To* Joke, *v. n.* കളിവാക്കപറയുന്നു, ഗൊഷ്ഠികാട്ടുന്നു.
Joker, *s.* കളിവാക്ക പറയുന്നവൻ, പൊറാട്ടുകാരൻ, സരസൻ.
Jole, *s.* കവിൾ; മത്സ്യത്തിന്റെ തല.
Jollity, *s.* ആഹ്ലാദം, ഉന്മെഷം, ഉല്ലാസം, വിളയാട്ടം, ഘൊഷം.
Jolly, *a.* ആഹ്ലാദമുള്ള, ഉന്മെഷമുള്ള, ഉല്ലാസമുള്ള; പുഷ്ടിയുള്ള.
*To* Jolt, *v. n.* കുലുങ്ങുന്നു, വണ്ടികുലുങ്ങുന്നു.
*To* Jolt, *v. a.* കുലുക്കുന്നു, വണ്ടികുലുക്കുന്നു.
Jolt, *s.* കുലുക്കം, വണ്ടിയുടെ കുലുക്കം.
Jolthead, *s.* വലിയതല; മന്ദബുദ്ധി, മൊഴൻ.
*To* Jostle, *v. a.* തിക്കുന്നു, ഉന്തുന്നു, മുട്ടുന്നു, കിടയുന്നു.
Jot, *s.* പുള്ളി, കുത്ത.
Jovial, *a.* ഉന്മെഷമുള്ള, ഉല്ലാസമുള്ള.
Jovialness, *s.* ഉന്മെഷം, ഉല്ലാസം.
Journal, *s.* നാൾവഴി, നാൾവഴികണക്ക, ദിനചരി; വൃത്താന്തകടലാസ; പഞ്ചി.

**Journalist**, *s.* ദിവസവൎത്തമാനമെഴുതുന്നവൻ.

**Journey**, *s.* വഴിയാത്ര, പ്രയാണം.

*To* **Journey**, *v. n.* വഴിയാത്രയായിപൊകുന്നു, പ്രയാണം ചെയ്യുന്നു.

**Journeyman**, *s.* ശമ്പളവെലക്കാരൻ; വഴിയാത്രക്കാരൻ, പ്രയാണകാരൻ.

**Journeywork**, *s.* കൂലിവെല.

**Joust**, *s.* കള്ളപ്പൊര.

**Joy**, *s.* സന്തൊഷം, മൊദം, ആനന്ദം, പ്രസാദം, പ്രീതി.

*To* **Joy**, *v. n.* സന്തൊഷിക്കുന്നു, തൊഷിക്കുന്നു, മൊദിക്കുന്നു, പ്രസാദിക്കുന്നു.

*To* **Joy**, *v. a.* സന്തൊഷംപറയുന്നു, മൊദിപ്പിക്കുന്നു, പ്രസാദിപ്പിക്കുന്നു.

**Joyful**, *a.* സന്തൊഷമുള്ള, മൊദമുള്ള, പ്രസാദമുള്ള.

**Joyfulness**, *s.* സന്തൊഷം, മൊദം, പ്രസാദം.

**Joyless**, *a.* സന്തൊഷകെടുള്ള, പ്രസാദമില്ലാത്ത.

**Joyous**, *a.* സന്തൊഷകരമായുള്ള, പ്രസാദമുള്ള.

**Irascible**, *a.* കൊപശീലമുള്ള, എളുപ്പത്തിൽ കൊപിക്കുന്ന, അല്പരസമുള്ള.

**Irascibility**, *s.* ഉൾക്കൊപം, അല്പരസം.

**Ire**, *s.* കൊപം, ക്രൊധം, ഉഗ്രം.

**Iris**, *s.* ഇന്ദ്രധനുസ്സ, മെഘവില്ല; കൃഷ്ണമണിക്കചുററുമുള്ള വളയം.

**Irksome**, *a.* മുഷിച്ചിലുള്ള, വരുത്തമുള്ള.

**Irksomeness**, *s.* മുഷിച്ചിൽ, വരുത്തം, പ്രയാസം; സങ്കടം.

**Iron**, *s.* ഇരിമ്പ, ആയസം.

**Iron**, *a.* ഇരിമ്പുകൊണ്ട തീൎത്ത, അയസ്സുകൊണ്ടുള്ള.

*To* **Iron**, *v. a.* ഇരിമ്പുകൊണ്ട മിനുക്കുന്നു, വസ്ത്രംമിനുക്കുന്നു.

**Ironical**, *a.* വിപരീതാൎത്ഥമായുള്ള, പ്രഹസനമുള്ള, ഹാസ്യമുള്ള, നിന്ദാസ്തുതിയുള്ള.

**Ironmonger**, *s.* ഇരിമ്പുവ്യാപാരി, ഇരിമ്പുചരക്കുകളെ വില്ക്കുന്നവൻ.

**Ironmould**, *s.* ഇരിമ്പുകറ.

**Ironstone**, *s.* ഐര.

**Irony**, *s.* നിന്ദാസ്തുതി, കൊറുവാ, കൊള്ളിവാക്ക, വികത്ഥനം, പ്രഹസനം.

**Irradiance**, } *s.* രശ്മികൾകൊണ്ടുള്ള പ്രകാശം, ശൊഭ.
**Irradiancy**, }

*To* **Irradiate**, *v. a.* രശ്മികൾവീശിപ്രകാശിപ്പിക്കുന്നു; ശൊഭിപ്പിക്കുന്നു; വെളിച്ചമാക്കുന്നു; ശൊഭയുള്ള ആഭരണങ്ങൾകൊണ്ട അലങ്കരിക്കുന്നു.

**Irradiation**, *s.* രശ്മികൾവീശുക; ബുദ്ധിപ്രകാശം.

**Irrational**, *a.* വിശെഷജ്ഞാനമില്ലാത്ത; ന്യായമല്ലാത്ത, ന്യായവിരൊധമുള്ള.

**Irrationality**, *s.* വിശെഷജ്ഞാനമില്ലായ്മ; ബൊധമില്ലായ്മ, ന്യായകെട.

**Irreclaimable**, *a.* നന്നാക്കികൂടാത്ത.

**Irreconcilable**, *a.* ഇണക്കികൂടാത്ത, യൊജിപ്പിച്ചുകൂടാത്ത.

**Irreconciled**, *a.* ഇണങ്ങാത്ത, യൊജ്യതപ്പെടാത്ത.

**Irrecoverable**, *a.* തിരികെകിട്ടികൂടാത്ത; പൊറുക്കാത്ത, സൌഖ്യംവരുത്തികൂടാത്ത, പരിഹരിച്ചുകൂടാത്ത.

**Irreducible**, *a.* കുറെച്ചുകൂടാത്ത.

**Irrefragable**, *a.* ആക്ഷെപിച്ചുകൂടാത്ത; മറിച്ചുകൂടാത്ത, യുക്തികൊണ്ട സാധിച്ചുകൂടാത്ത.

**Irrefutable**, *a.* ആക്ഷെപിച്ചുകൂടാത്ത, മറുത്തുകൂടാത്ത.

**Irregular**, *a.* ക്രമകെടുള്ള, മുറകെടുള്ള; ചൊവ്വില്ലാത്ത.

**Irregularity**, *s.* ക്രമകെട, മുറകെട, നെറികെട; അഴിമതി.

**Irregularly**, *ad.* ക്രമകെടായി.

**Irrelative**, *a.* കാൎയ്യത്തിനടുക്കാത്ത; ചെൎച്ചയില്ലാത്ത; ഒററയായുള്ള.

**Irrelevant**, *a.* കാൎയ്യത്തിനടുക്കാത്ത, അസഹായ്യം.

**Irreligion**, *s.* സന്മാൎഗ്ഗമില്ലായ്മ, അവഭക്തി, ദൈവഭക്തിയില്ലാത്ത, അനാചാരം.

**Irreligious**, *a.* ദൈവഭക്തിയില്ലാത്ത, അവഭക്തിയുള്ള, മാൎഗ്ഗമില്ലാത്ത.

**Irremediable**, *a.* അസാദ്ധ്യമായുള്ള, പരിഹരിച്ചുകൂടാത്ത; നിൎവ്വാഹമില്ലാത്ത.

**Irremissible**, *a.* ക്ഷമിച്ചുകൂടാത്ത, ഇളച്ചുകൂടാത്ത.

**Irremoveable**, *a.* നീക്കികൂടാത്ത, മാററികൂടാത്ത.

**Irreparable**, *a.* തിരികെകിട്ടാത്ത, നന്നാക്കികൂടാത്ത.

**Irrepleviable**, *a.* വീണ്ടുകൊള്ളാവതല്ലാത്ത.

**Irreprehensible**, *a.* കുററമില്ലാത്ത, അപവാദംകൂടാത്ത.

**Irreproachable**, *a.* അനിന്ദ്യമായുള്ള, ആക്ഷെപിച്ചുകൂടാത്ത, കുററംകൂടാത്ത.

**Irreproachably**, *ad.* നിന്ദകൂടാതെ, കുററംകൂടാതെ.

**Irreproveable**, *a.* കുററംചുമത്തികൂടാത്ത.

**Irresistible**, *a.* തടുത്തുകൂടാത്ത, എതിരിട്ടുകൂടാത്ത; ദുൎന്നിവാരമുള്ള; അനിവാൎയ്യം.

**Irresoluble**, *a.* ഉടച്ചുകൂടാത്ത, ദ്രവിപ്പിച്ചുകൂടാത്ത.

**Irresolute**, *a.* സ്ഥിരമില്ലാത്ത, മനൊനിശ്ചയമില്ലാത്ത.

Irresolution, *s.* മനൊധൈൎയ്യമില്ലായ്മ, ഉറപ്പില്ലായ്മ, മനൊദൃഢമില്ലായ്മ.
Irrespective, *a.* സംബന്ധമില്ലാത്ത; കാൎയ്യംവിചാരിക്കാത്ത.
Irretrieveable, *a.* വീണ്ടുകിട്ടാത്ത, നന്നാക്കിക്രൂടാത്ത, അസാദ്ധ്യമായുള്ള, ഭെദംവരുത്തിക്രൂടാത്ത.
Irreverence, *s.* വണക്കമില്ലായ്മ, ഭയഭക്തിയില്ലായ്മ.
Irreverent, *a.* വണക്കമില്ലാത്ത, ഭയഭക്തിയില്ലാത്ത.
Irreverently, *ad.* വണക്കംക്രൂടാതെ.
Irreversible, *a.* മാററിക്രൂടാത്ത, മറിച്ചുക്രൂടാത്ത, തിരിച്ചുക്രൂടാത്ത.
Irrevocable, *a.* തിരികെവരുത്തിക്രൂടാത്ത, തിരികെവിളിച്ചുക്രൂടാത്ത; പറഞ്ഞതിനെ ഭെദംവരുത്തിക്രൂടാത്ത.
*To* Irrigate, *v. a.* ൟറമാക്കുന്നു, നനെക്കുന്നു, വെള്ളംകെററുന്നു.
Irrigation, *s.* ൟറമാക്കുക, നനെക്കുക.
Irriguous, *a.* ൟറമുള്ള, നനവുള്ള.
Irrision, *s.* പരിഹാസം, ഹാസ്യം, അപഹാസം.
Irritable, *a.* എളുപ്പത്തിൽ കൊപിപ്പിക്കാകുന്ന, കൊപമുണ്ടാകുന്ന.
*To* Irritate, *v. a.* കൊപിപ്പിക്കുന്നു; ഇളക്കിവിടുന്നു, കിണ്ടുന്നു; കരുകരുപ്പിക്കുന്നു.
Irritation, *s.* കൊപം, അതികൊപം; കരുകരുപ്പ; ഉറുത്തൽ; ഇളക്കം.
Irruption, *s.* ബലമായി അകത്തകടന്നചെല്ലുക, ആക്രമം.
Is, *v.* ആകുന്നു.
Ischury, *s.* മൂത്രമടപ്പ, മൂത്രകൃച്ശ്രം.
Isinglass, *s.* ഒരു മത്സ്യത്തിൽനിന്ന എടുക്കുന്ന ഒരു വക നല്ലപശ.
Island, Isle, *s.* ദ്വീപം, തുരുത്ത, അന്തരീപം.
Islander, *s.* ദ്വീപുവാസി.
Isosceles, *s.* രണ്ടുഭാഗങ്ങൾ മാത്രം സമമായുള്ളത.
Issue, *s.* പുറപ്പാട, പൊക്ക; ഗതി; കാൎയ്യം, സാദ്ധ്യം, ഫലം; തീൎപ്പ; അവസാനം; സന്തതി; പരുവിൻെറയും മററും ദ്വാരം.
*To* Issue, *v. n.* പുറപ്പെടുന്നു, പൊററിപുറപ്പെടുന്നു; ഉണ്ടാകുന്നു; സന്തതിയുണ്ടാകുന്നു; ഭവിക്കുന്നു, ഫലിക്കുന്നു.
Issueless, *a.* സന്തതിയില്ലാത്ത.
Isthmus, *s.* മുനമ്പ.
It, *pron.* അത, ഇത.
Itch, *s.* ചൊറി, ചിരങ്ങ.
*To* Itch, *v. n.* ചൊറിയുന്നു.
Itchy, *a.* ചൊറിയുന്ന, ചൊറിയുള്ള.
Item, *s.* അനുഭാവം; പുതിയവസ്തു; ഇക.
*To* Iterate, *v. a.* ആവൎത്തിക്കുന്നു, ഉരുക്കഴിക്കുന്നു.
Iteration, *s.* ആവൎത്തനം, ഉരുവിടുക.
Itinerant, *a.* അങ്ങും ഇങ്ങും സഞ്ചരിക്കുന്ന.
Itinerary, *s.* പ്രയാണകാൎയ്യങ്ങളെ എഴുതിയ പുസ്തകം.
Itself, *pron.* ഇതതന്നെ, അതതന്നെ.
Jubilant, *a.* സന്തൊഷിച്ച പാടുന്ന, ആൎക്കുന്ന.
Jubilation, *s.* ജയസന്തൊഷം പാടുക.
Jubilee, *s.* ഉത്സവം, മുന്നാളിൽ നടന്നവിശെഷ ശുഭകാൎയ്യത്തിന ആചരിക്കുന്ന പെരുനാൾ, യൊബെൽ എന്ന പെരുനാൾ.
Jucundity, *s.* ആഹ്ലാദം, മനൊഹരം, രമ്യത.
Judaical, *a.* യെഹൂദന്മാരൊട ചെൎന്ന.
Judaism, *s.* യെഹൂദമാൎഗ്ഗം.
*To* Judaize, *v. n.* യെഹൂദമാൎഗ്ഗത്തിൽ ചെരുന്നു.
Judge, *s.* ന്യായാധിപതി, വിധികൎത്താവ; നിദാനിക്കുന്നവൻ.
*To* Judge, *v. a. & n.* വിധിക്കുന്നു, നിദാനിക്കുന്നു, നിശ്ചയിക്കുന്നു, തീൎപ്പാക്കുന്നു; വിചാരിക്കുന്നു; തിരിച്ചറിയുന്നു; വിധിയാകുന്നു.
Judgment, *s.* ന്യായതീൎപ്പ, വിധി, ന്യായവിധി: നിദാനം, പരിഛെദം; ബുദ്ധി, അഭിപ്രായം; ശിക്ഷാവിധി.
Judicatory, *s.* ന്യായംനടത്തുക; വ്യവഹാരസ്ഥലം, കൊട്ട.
Judicature, *s.* ന്യായംനടത്തുവാനുള്ള അധികാരം; വ്യവഹാരമാതൃക.
Judicial, *a.* ന്യായവിസ്താരത്തിനടുത്ത; ശിക്ഷയുള്ള.
Judicially, *ad.* നീതിശാസ്ത്രപ്രകാരം.
Judicious, *a.* വിവെകമുള്ള, ബുദ്ധിയുള്ള, ബുദ്ധിസാമൎത്ഥ്യമുള്ള.
Judiciously, *ad.* ബുദ്ധിയായി, വിവെകത്തൊടെ.
Jug, *s.* വലിയ പാനപാത്രം.
*To* Juggle, *v. n.* ചെപ്പിടികളിക്കുന്നു, ചെപ്പിടിവിദ്യപ്രയൊഗിക്കുന്നു.
Juggle, *s.* ചെപ്പിടിവിദ്യ, മായാവിദ്യ, ഗാരുഡവിദ്യ.
Juggler, *s.* ചെപ്പിടിവിദ്യക്കാരൻ, മായാവി, ഇന്ദ്രജാലികൻ.
Jugular, *a.* തൊണ്ടയൊട ചെൎന്ന.
*To* Jugulate, *v. a.* കുരലറുക്കുന്നു.
Juice, *s.* ചാറ, നീര; രസം, സാരം.
Juiceless, *s.* ചാറില്ലാത്ത, നീരില്ലാത്ത, നിൎവ്വീൎയ്യമില്ലാത്ത.
Juicy, *a.* ചാറുള്ള, നീരുള്ള, രസമുള്ള.
Julap, Julep, *s.* ഒരു വക മരുന്ന.

July, *s.* കൎക്കിടകം, കൎക്കിടകമാസം.
*To* Jumble, *v. a.* കൂട്ടികലൎത്തുന്നു, മിശ്രമാക്കുന്നു, കലക്കുന്നു, കുഴക്കുന്നു.
*To* Jumble, *v. n.* കൂടികലരുന്നു.
Jumble, *s.* കൂട്ടികലൎച്ച, കൂട്ടികലക്കം, കുഴച്ചിൽ.
*To* Jump, *v. n.* ചാടുന്നു, തുള്ളുന്നു, കുതിക്കുന്നു, തത്തുന്നു.
Jump, *s.* ചാട്ടം, തുള്ളൽ, കുതിപ്പ, തത്തൽ.
Juncate, *s.* മധുരപലഹാരം, സ്വകാൎയ്യവിരുന്ന.
Junction, *s.* ചെൎപ്പ, ഒന്നിപ്പ, തൊടുകാരം, സന്ധി, കൂടൽ.
Juncture, *s.* കൂടിചെൎച്ച, സന്ധി, സന്ധിപ്പ; ഐകമത്യം; കാലത്തിന്റെ സംഗതി.
June, *s.* മിഥുനം, മിഥുനമാസം.
Junior, *a.* ഇളയ. *s.* ഇളയവൻ.
Junk, *s.* ചീനകപ്പൽ; ആലാത്തുകയർ നുറുക്കുകൾ.
Junket, *s.* മധുരപലഹാരം; സ്വകാൎയ്യവിരുന്ന.
*To* Junket, *v. n.* സ്വകാൎയ്യവിരുന്നകഴിക്കുന്നു.
Junto, *s.* ഗൂഢക്കൂറ, കൂട്ടുകെട്ട.
Ivory, *s.* ആനക്കൊമ്പ, ദന്തം.
Ivory, *a.* ആനക്കൊമ്പു കൊണ്ട തീൎത്ത.
Ivory-black, *s.* മഹാ വിശെഷമായുള്ള കറുപ്പ.
Jurat, *s.* ഒര അധികാരി.
Juratory, *a.* സത്യംചെയ്യുന്ന.
Juridical, *a.* വ്യവഹാരസ്ഥലങ്ങളിൽ വെരുമാറുന്ന; ന്യായവിസ്താരത്തിൽ എൎപ്പെട്ടുന്ന.
Jurisdiction, *s.* ന്യായമുള്ള അധികാരം, തനിക്ക അധികാരമുള്ള ദെശം, ഇടവക.
Jurisprudence, *s.* നീതിശാസ്ത്രവിജ്ഞാനം, ന്യായശാസ്ത്രം, സ്മൃതി, വ്യവഹാരമാൎഗ്ഗം.
Jurist, *s.* നയജ്ഞൻ.
Juror, *s.* സത്യക്കാരൻ.
Jury, *s.* വിസ്താരത്തിൽ തങ്ങൾക്ക തെളിഞ്ഞുകാണുന്ന കാൎയ്യത്തിന്റെ നെര ബൊധിപ്പിക്കുമെന്ന സത്യം ചെയ്യുന്നവർ.
Just, *a.* നീതിയുള്ള, നെരുള്ള, നെറിവുള്ള, സത്യമുള്ള, ഒത്ത; ശരിയായുള്ള.
Just, *ad.* ശരിയായി, സൂക്ഷമായി; പ്രയാസത്തൊടെ.
Justice, *s.* നീതി, ധൎമ്മം, വ്യവഹാരം, രാജനീതി; ദണ്ഡനീതി; നീതിജ്ഞൻ, നീതിനടത്തുന്നവൻ.
Justiceship, *s.* നീതിനടത്തുന്നവന്റെ സ്ഥാനം.
Justiciary, *s.* നീതിനടത്തുന്നവൻ.
Justifiable, *a.* നീതീകരിക്കാകുന്ന, നെരബൊധംവരുത്താകുന്ന, ന്യായമുള്ള.
Justifiably, *ad.* ന്യായമായി, സുകൃതമായി.
Justification, *s.* നീതികരണം, നീതിബൊധംവരുത്തുക.
Justifier, *s.* നീതീകരിക്കുന്നവൻ, നീതിയാക്കുന്നവൻ.
*To* Justify, *v. a.* നീതീകരിക്കുന്നു, നീതിയാക്കുന്നു.
Justly, *a.* നെരായി, നീതിയായി, ശരിയായി, സൂക്ഷമായി.
Justness, *s.* നീതി, ന്യായം; തിട്ടം, ശരി, ചെൎച്ച; സമത്വം.
*To* Jut, *v. n.* ഉന്തിനില്ക്കുന്നു, തള്ളിനില്ക്കുന്നു.
Juvenile, *a.* യൌവനമുള്ള, ബാല്യമായുള്ള, കൌമാരമായുള്ള.
Juvenility, *s.* യൌവനം, കൌമാരം, ബാല്യം; ചെറുപ്രായം.
Juxtaposition, *s.* തമ്മിലുള്ള അടുപ്പം.

# K.

Kalendar, *s.* കാലത്തിന്റെ കണക്ക, പഞ്ചാംഗം.
Kali, *s.* സമുദ്രത്തിലുള്ള ഒരു വക കള.
Kam, *a.* വളഞ്ഞ, കൊട്ടുമുള്ള.
*To* Kaw, *v. n.* കാക്കപൊലെ കരയുന്നു.
Kaw, *s.* കാക്കയുടെ കരച്ചിൽ.
Kayle, *s.* ഒമ്പത ആണികൊണ്ട കളിക്കുന്ന ഒരു കളി.
*To* Keck, *v. n.* ഒക്കാനിക്കുന്നു.
*To* Keckle a cable, *v. a.* ആലാത്തു കയറുകൊണ്ട ചുറ്റുംകെട്ടുന്നു.
Kedger, *s.* ചെറിയ നങ്കൂരം.
Keel, *s.* കപ്പലിന്റെ അടിഭാഗം, എരാവ.
Keen, *a,* മൂൎച്ചയായുള്ള, കൂൎമ്മയായുള്ള; കൎക്കശമായുള്ള; എരിവുള്ള; ഉഗ്രമായുള്ള; കഠൊരമായുള്ള.
Keenly, *ad.* കൂൎമ്മതയായി, ഉഗ്രമായി.
Keenness, *s.* മൂൎച്ച, കൂൎമ്മ, കൎശനം, തീക്ഷ്ണത, ഉഗ്രത.
*To* Keep, *v. a. & n.* വെക്കുന്നു; വെച്ചിരിക്കുന്നു; കാക്കുന്നു: സൂക്ഷിക്കുന്നു; രക്ഷിക്കുന്നു, പരിപാലിക്കുന്നു; അടക്കിവെക്കുന്നു; കൈക്കൊള്ളുന്നു; യഥാപ്രകാരത്തിൽ സൂക്ഷിക്കുന്നു; ആചരിക്കുന്നു, പ്രമാണിക്കുന്നു; ഉപജീവനംകൊടുത്ത രക്ഷിക്കുന്നു; തങ്ങിപാൎക്കുന്നു; വെളിപ്പെടുത്താതിരിക്കുന്നു; അടക്കുന്നു, ഒരംടുചെയ്യുന്നു, പഴകംനില്ക്കുന്നു.

*To keep back*, ചുങ്കിക്കുന്നു, അടക്കുന്നു, തടുക്കുന്നു, പിടിച്ചുനിൎത്തുന്നു.
*To keep company*, പിൻചെല്ലുന്നു, ചെന്നുകൂടുന്നു.
*To keep company with*, സംസൎഗ്ഗംചെയ്യുന്നു, സഹവാസം ചെയ്യുന്നു.
*To keep in*, അടക്കുന്നു, വെളിയിലാകാതിരിക്കുന്നു; പിറകൊട്ടു പിടിക്കുന്നു, നിൎത്തുന്നു.
*To keep off*, അകറ്റുന്നു, മുടക്കുന്നു.
*To keep up*, നടത്തികൊണ്ടുപൊകുന്നു; ആദരിക്കുന്നു; വിടാതാക്കുന്നു, ഒഴിയാതാക്കുന്നു.
*To keep under*, കീഴടക്കുന്നു.
*To keep on*, തുടരുന്നു, മുമ്പൊട്ടുചെല്ലുന്നു.
*To keep up*, ചെരുന്നു, പറ്റുന്നു.
Keep, *s.* കാവൽ, വാട, ഉറപ്പുള്ള കൊട്ട.
Keeper, *s.* കാവൽക്കാരൻ, സൂക്ഷിക്കുന്നവൻ, യാതൊരുവസ്തുവിനെയും വെച്ചുസൂക്ഷിക്കുന്നവൻ.
Keg, *s.* ചെറിയ പീപ്പ.
Kell, *s.* പായസം; നൈവല.
*To* Ken, *v. a.* ദൂരെ വെച്ചു കാണുന്നു, കാണുന്നു, അറിയുന്നു.
Ken, *s.* ദൃഷ്ടിഗൊചരം, കാഴ്ച.
Kennel, *s.* നായ്ക്കൂട; നായ്ക്കൂട്ടം; നരിപൊത്ത; വെള്ളച്ചാൽ.
*To* Kennel, *v. n.* കിടക്കുന്നു, പാൎക്കുന്നു, മുരിക്കുന്നു..
Kept, *pret. & part. pass. of To* Keep, വെച്ചു, വെച്ച.
Kerchief, *s.* ഉറുമാൽ, ലെഞ്ചി.
*To* Kern, *v. n.* മണിയായിതീരുന്നു, മണിപ്പിടിക്കുന്നു.
Kernel, *s.* അണ്ടി, കുരു.
Ketch, *s.* ഒരു വക ചെറിയ ഭാരകപ്പൽ.
Kettle, *s.* വെള്ളവും മറ്റും തിളെപ്പിക്കുന്ന പാത്രം.
Kettledrum, *s.* ഭെരി, പെരിമ്പറ.
Key, *s.* താക്കൊൽ; പിരിയാണി മുറുക്കുന്ന കരു: വ്യാഖ്യാനം, ഗാനത്തിൽ സ്വരഭെദം.
Key, *s.* ചരക്കും മറ്റും കെറ്റിയിറക്കുന്ന കടവ.
Keyhole, *s.* താക്കൊൽപഴുത.
Keystone, *s.* ആണിക്കല്ലു.
Kibe, *s.* ചുടുവാതം.
*To* Kick, *v. a.* ചവിട്ടുന്നു, തൊഴിക്കുന്നു.
Kick, *s.* ചവിട്ടു, തൊഴി, മെതി, പാദപ്രഹരം.
Kicker, *s.* ചവിട്ടുന്നവൻ.
Kid, *s.* കൊലാട്ടിൻകുട്ടി.
*To* Kid, *v. a.* കൊലാട കുട്ടി ഇടുന്നു.
Kidder, *s.* വിലകൂട്ടുവാനായിട്ടു ധാന്യത്തെ അടക്കംപിടിക്കുന്നവൻ.
*To* Kidnap, *v. a.* ശിശുക്കളെ മൊഷ്ടിക്കുന്നു, മനുഷ്യരെ മൊഷ്ടിക്കുന്നു.
Kidnapper, *s.* ശിശുക്കളെ മൊഷ്ടിക്കുന്നവൻ.
Kidney, *s.* കുണ്ടിക്കാ; ഹാസ്യത്തിൽ ജാതി.
Kidneybean, *s.* ഒരു വക അവരക്കാ.
Kilderkin, *s.* ഒരു ചെറിയ പീപ്പ; ഒരു താപ്പു, അളവ.
*To* Kill, *v. a.* കൊല്ലുന്നു, വധിക്കുന്നു; മരിപ്പിക്കുന്നു: അപായംവരുത്തുന്നു, ഹിംസിക്കുന്നു.
Killer, *s.* കൊല്ലുന്നവൻ, ഘാതകൻ.
Killow, *s.* ഒരു വക കറുത്തമണ്ണ.
Kiln, *s.* ചൂള, ചൂളയടുപ്പു, തീ കൊണ്ട ഉണക്കുന്ന സ്ഥലം.
Kimbo, *a.* വളഞ്ഞ, മടക്കിയ.
Kin, *s.* ചാൎച്ച, സംബന്ധം; ചാൎച്ചക്കാരൻ, ബന്ധു, ബാന്ധവൻ; വകക്കാരൻ.
Kind, *a.* ദയയുള്ള, പ്രീതിയുള്ള, ഉപകാരം ചെയ്യുന്ന, നല്ല.
Kind, *s.* ജാതി, തരം, വിധം, വക; മാതിരി.
*To* Kindle, *v. a.* കത്തിക്കുന്നു, കൊളുത്തുന്നു, പറ്റിക്കുന്നു; ജ്വലിപ്പിക്കുന്നു; മൂട്ടുന്നു; കൊപിപ്പിക്കുന്നു.
*To* Kindle, *v. n.* കത്തുന്നു, പറ്റുന്നു, തീ പിടിക്കുന്നു.
Kindly, *ad.* ദയയൊടെ, പ്രീതിയായി.
Kindly, *a.* ശാന്തമായുള്ള, സാവധാനമുള്ള; ചാൎച്ചയുള്ള, എകവിധമായുള്ള.
Kindness, *s.* പ്രീതി, ദയ, പ്രെമം, പ്രസാദം, സ്നെഹം, നയശീലം; ഉപകാരം, സഹായം.
Kindred, *s.* ചാൎച്ച, ബന്ധുത്വം, സംബന്ധം, വക; ശെഷക്കാർ.
Kindred, *a.* സഹജമായുള്ള, എകവിധമായുള്ള, സംബന്ധമുള്ള.
Kine, *s. pl.* പശുക്കൾ.
King, *s.* രാജാവ, രാജൻ, ഭൂപതി, നൃപൻ, ഭൂമീശൻ; തലവൻ.
Kingcraft, *s.* രാജ്യഭാരം.
Kingdom, *s.* രാജ്യം; ദെശം, നാട.
Kingfisher, *s.* പൊന്മാൻ, മീനരംഗം.
Kingly, *a.* രാജസംബന്ധമായുള്ള, രാജ.
Kingsevil, *s.* കണ്ഠമാല.
Kingship, *s.* രാജസ്ഥാനം.
Kinsfolk, *s. pl.* ചാൎച്ചക്കാർ, ശെഷക്കാർ, സംബന്ധക്കാർ, ബന്ധുക്കൾ.
Kinsman, *s.* ചാൎച്ചക്കാരൻ, ബന്ധു, ബാന്ധവൻ.

Kinswoman, *s.* ചാൎച്ചക്കാരി, ബന്ധു, സംബന്ധക്കാരി.

Kirk, *s.* പള്ളി, സ്കോട്ടലാൻഡിലുള്ളപള്ളി.

Kirtle, *s.* ഉത്തരീയം, മെല്പടവ, പുറമെയുള്ള വസ്ത്രം.

*To* Kiss, *v. a.* മുത്തുന്നു, ഉമ്മമുത്തുന്നു, ചുംബിക്കുന്നു, ചുംബനംചെയ്യുന്നു.

Kiss, *s.* മുത്ത, ഉമ്മ, ചുംബനം.

Kissing-crust, *s.* അപ്പം ചുടുമ്പൊൾ രണ്ടു കൂടെ ഒട്ടിയിരിക്കുന്ന ഭാഗം.

Kit, *s.* ഒരു വലിയ കുപ്പി; മരവി; ചെറിയ വീണ.

Kitchen, *s.* അടുക്കള, പാകശാല, പാകസ്ഥലം, വെപ്പുപുര.

Kitchengarden, *s.* സസ്യത്തൊട്ടം.

Kitchenmaid, *s.* അടുക്കളക്കാരി.

Kitchenstuff, *s.* അടുക്കളകൊപ്പ.

Kite, *s.* പരുന്ത.

Kitten, *s.* പൂച്ചക്കുട്ടി.

*To* Kitten, *v. a.* പൂച്ച പെറുന്നു.

*To* Klick, *v. n.* കിലുങ്ങുന്നു, കിടുങ്ങുന്നു.

Klicking, *s.* കിലുക്കം, നാഴികമണിയുടെ ശബ്ദം.

Knack, *s.* കൈവെഗം, മിടുക്ക; ഒരുക്കം; ചെറിയ യന്ത്രം; കളിക്കൊപ്പ.

Knag, *s.* മരത്തിന്റെ മുഴ, കമ്പ.

Knap, *s.* മുഴ, വീക്കം.

*To* Knap, *v. a.* കടിക്കുന്നു, കടിച്ചുനുറുക്കുന്നു, പൊട്ടിക്കുന്നു.

*To* Knapple, *v. n.* ഞെരിയുന്നു, നുറുങ്ങുന്നു, പൊട്ടുന്നു.

Knapsack, *s.* പടജനങ്ങളുടെ തൊൽമാറാപ്പ.

Knare, *s.* മുഴന്ത, മുഴ.

Knave, *s.* കള്ളൻ, മൊഷണക്കാരൻ, കള്ളത്രാണക്കാരൻ.

Knavery, *s.* കള്ളത്രാണം, ചതിപ്രരം.

Knavish, *a.* കള്ളത്രാണമുള്ള, ചതിപ്രരമുള്ള.

*To* Knead, *v. a.* കുഴെക്കുന്നു.

Kneadingtrough, *s.* കുഴെക്കുന്ന മരവി.

Knee, *s.* കാലിന്റെ മുട്ട, മുഴങ്കാൽ.

Kneedeep, *a.* മുട്ടൊളം ആഴമുള്ള.

*To* Kneel, *v. n.* മുട്ടുകുത്തുന്നു, കുമ്പിടുന്നു.

Kneepan, *s.* മുട്ടിന്റെ കുഴ.

Knell, *s.* മണിനിനദം, ശവമണിയുടെ നാദം.

Knew, *preterit of To* Know, അറിഞ്ഞു.

Knife, *s.* കത്തി, പിച്ചാങ്കത്തി.

Knight, *s.* സ്ഥാനി, മാടമ്പി; പരാക്രമി; സ്ഥാനപ്പെർ.

Knight-errant, *s.* വലഞ്ഞുനടക്കുന്ന മാടമ്പി.

Knight-errantry, *s.* മാടമ്പിയുടെ പ്രവൃത്തി.

*To* Knight, *v. a.* മാടമ്പിസ്ഥാനംകൊടുക്കുന്നു.

Knight-hood, *s.* മാടമ്പിസ്ഥാനം.

*To* Knit, *v. a.* മുടഞ്ഞുകെട്ടുന്നു, പിന്നുന്നു; ഇഴെണരടുന്നു; പിണെക്കുന്നു; ഒന്നിപ്പിക്കുന്നു.

*To Knit the brows*, നെററിച്ചുളിക്കുന്നു.

Knitting, *s.* മുടച്ചിൽവെല, പിന്നൽവെല.

Knittingneedle, *s.* മുടഞ്ഞുകെട്ടുന്ന കമ്പി, പിന്നൽകമ്പി.

Knittle, *s.* സഞ്ചിയുടെ കുടുക്കചരട.

Knob, *s.* മുഴന്ത, കമ്പ, മുട്ട.

Knobbed, Knobby, *a.* മുഴന്തുള്ള, മുട്ടുള്ള.

*To* Knock, *v. a. & n.* മുട്ടുന്നു, തട്ടുന്നു; കിടയുന്നു; ഇടിക്കുന്നു, അടിക്കുന്നു; വീക്കുന്നു.

Knock, *s.* മുട്ടൽ, തട്ടൽ; കിടച്ചിൽ; ഇടി.

Knocker, *s.* മുട്ടുന്നവൻ; കതകതട്ടി; കൈപിടി.

*To* Knoll, *v. a. & n.* ശവമണിയടിക്കുന്നു; മണിപൊലെ ശബ്ദിക്കുന്നു.

Knot, *s.* കെട്ട, മുടഞ്ഞുകെട്ടിയ കെട്ട; കമ്പ, മുഴന്ത; ബന്ധുകെട്ട; കൂട്ടം, കുല; വിഷമത.

*To* Knot, *v. a.* കെട്ടുന്നു, മുടഞ്ഞുകെട്ടുന്നു, പിന്നുന്നു, പിണെച്ചുകെട്ടുന്നു; കുഴക്കുന്നു.

Knotted, *a.* മുഴച്ച, മുഴയുള്ള.

Knottiness, *s.* മുഴപ്പ; കുഴച്ചിൽ, നിരപ്പുകെട.

Knotty, *a.* മുഴയുള്ള, മുഴന്തുള്ള; കുഴച്ചിലുള്ള.

*To* Know, *v. a. & n.* അറിയുന്നു, ഗ്രഹിക്കുന്നു; തിരിച്ചറിയുന്നു; അറിഞ്ഞുകൊള്ളുന്നു; മനസ്സിലാകുന്നു.

Knowable, *a.* അറിയാകുന്ന.

Knower, *s.* അറിയുന്നവൻ, ജ്ഞാനി.

Knowing, *a.* അറിവുള്ള, ബുദ്ധിയുള്ള; സാമൎത്ഥ്യമുള്ള, മിടുക്കുള്ള.

Knowingly, *ad.* അറിഞ്ഞിട്ട; ബുദ്ധിസാമൎത്ഥ്യത്തൊടെ.

Knowledge, *s.* അറിവ, ജ്ഞാനം; വിദ്യ, വിജ്ഞാനം, ധാരണം; പരിചയം, പരിജ്ഞാനം.

Knuckle, *s.* വിരലിന്റെ മുള, മുട്ട.

*To* Knuckle, *v. n.* വണങ്ങുന്നു, വഴങ്ങുന്നു, കീഴടങ്ങുന്നു.

Knuff, *s.* കന്നവെലക്കാരൻ.

# L.

La, *interj.* ഇതാ, കണ്ടാലും, കാണ്ക.

*To* Labefy, *v. a.* ക്ഷീണിപ്പിക്കുന്നു.

Label, *s.* മെല്ചീട്ടു.

*To* Label, *v. a.* മെൽചീട്ടുവെക്കുന്നു.

Labent, *a.* വഴുതുന്ന.

Labial, *a.* അധരങ്ങൾകൊണ്ടുള്ള, അധരങ്ങളാൽ ഉച്ചരിക്കപ്പെട്ടു.

Laborant, *s.* രസവാദി, പുടപ്രയൊഗം ചെയ്യുന്നവൻ.

Laboratory, *s.* പുടവെലചെയ്യുന്നസ്ഥലം.

Laborious, *a.* ഉഴെപ്പുള്ള, അദ്ധ്വാനപ്പെടുന്ന; ശ്രമമുള്ള, ദെഹദണ്ഡമുള്ള; പ്രയാസമുള്ള, വരുത്തമുള്ള, കഷ്ടപ്പെടുന്ന.

Laboriously, *ad,* അദ്ധ്വാനത്തൊടെ, പ്രയാസത്തൊടെ.

Laboriousness, *s.* അദ്ധ്വാനം; ദെഹണ്ഡത, കായക്ലെശം.

Labour, *s.* അദ്ധ്വാനം, പ്രയത്നം, ഉഴെപ്പ, ശ്രമം; വെല; അലിച്ചിൽ, പ്രയാസം, വരുത്തം, കഷ്ടത; പ്രസവവെദന, ൦രംററനൊവ.

*To* Labour, *v. n.* അദ്ധ്വാനപ്പെടുന്നു, വെലചെയ്യുന്നു, ഉഴെക്കുന്നു, ശ്രമിക്കുന്നു; പ്രയാസപ്പെടുന്നു, കഷ്ടപ്പെടുന്നു; പ്രസവവെദനപ്പെടുന്നു.

*To* Labour, *v. a.* പ്രയാസപ്പെട്ടു ചെയ്യുന്നു; തല്ലുന്നു, ഇടിക്കുന്നു.

Labourer, *s.* അദ്ധ്വാനപ്പെടുന്നവൻ, വെലക്കാരൻ, ശ്രമക്കാരൻ.

Labouring, *a.* അദ്ധ്വാനപ്പെടുന്ന, പ്രയാസപ്പെടുന്ന.

Labyrinth, *s.* ദിഗ്ഭ്രമമുള്ള വഴി, തിക്കടെപ്പ, വഴിക്കുഴക്ക.

Lac, *s.* അരക്ക, കൊലരക്ക; ലക്ഷം.

Lace, *s.* നാട, കസവ; ഫീട്ട, നൂൽചരട.

*To* Lace, *v. a.* നൂൽചരട കൊൎത്തകെട്ടുന്നു; നാടയിടുന്നു, കസവഇടുന്നു: നാടാവെച്ചു തൈക്കുന്നു.

*To* Lacerate, *v. a.* ചിനക്കുന്നു, കീറികളയുന്നു, പിച്ചിക്കീറുന്നു, ചീന്തുന്നു.

Laceration, *s.* ചിനക്ക, കീറൽ, പിച്ചിക്കീറൽ, ചീന്തൽ.

Lachrymal, *a.* കണ്ണുനീർവരുത്തുന്ന.

Lachrymary, *a.* കണ്ണുനീരുള്ള.

*To* Lack, *v. n.* ആവശ്യപ്പെടുന്നു, വെണ്ടിയിരിക്കുന്നു, മുട്ടുവരുന്നു, കുറവാകുന്നു; ഇല്ലാതിരിക്കുന്നു.

Lack, *s.* ആവശ്യം, മുട്ട, കുറവ.

Lacker, *s.* മഞ്ഞൾനിറമുള്ള ഒരു വിധം പശ.

*To* Lacker, *v. a.* മഞ്ഞൾ നിറമുള്ള പശ ഇടുന്നു, പൂശുന്നു.

Lackey, *s.* കൂടെനിക്കുന്ന ചെറുക്കൻ, ശിഷ്യൻ.

Laconic, *a.* വാചകചുരുക്കമുള്ള, ചുരുങ്ങിയ.

Laconically, *ad.* ചുരുക്കമായി.

Laconism, *s.* വാചകചുരുക്കം, ചുരുങ്ങിയ രീതി.

Lactant, *a.* മുലകുടിക്കുന്ന, പാൽ കൊടുക്കുന്ന.

Lactary, *a.* പാലുള്ള.

Lactary, *s.* പാൽപുര.

Lactation, *s.* മുല കൊടുക്കുക; പാൽകൊടുക്കുന്ന സമയം.

Lactescent, *a.* പാൽ ഉണ്ടാകുന്ന.

Lad, *s.* ചെറുക്കൻ, ബാല്യക്കാരൻ, ആൺപൈതൽ.

Ladder, *s.* കൊണി, ഏണി.

*To* Lade, *v. a.* ഏററുന്നു, കെവിന ചരക്ക ഏററുന്നു, ചുമടെററുന്നു; തെകുന്നു, കൊരികളയുന്നു.

Lading, *s.* ഭാരം, കെവിന ഏററിയ ചരക്ക, കപ്പൽകെവ.

Ladle, *s.* വലിയ തവി, കയ്യിൽ, ദൎവ്വി, ജുടാവ.

Lady, *s.* കുഡുംബിനീ, യജമാനസ്ത്രീ, നാഥ, നായകി, മാദാമ.

Lady-day, *s.* മീനമാസം ൨൫നു; മറിയയൊടുണ്ടായ അറിയിപ്പുനാൾ.

Ladylike, *s.* മൃദുവായുള്ള, സൌമ്യമായുള്ള; മനൊഹരമായുള്ള.

Ladyship, *s.* യജമാനസ്ത്രീയുടെ സ്ഥാനപ്പെർ.

Lag, *s.* പിന്നിടുന്ന, പിൻവരുന്ന, താമസിക്കുന്ന.

*To* Lag, *v, n.* പിന്നിടുന്നു, പിൻവരുന്നു; താമസിക്കുന്നു; പതുക്കെ നടക്കുന്നു; പിന്നെത്താതിരിക്കുന്നു.

Laic, Laical, *a.* സഭയിലെ ജനങ്ങളൊട ചെൎന്ന.

Laid, *part. pass. of To* Lay, വെച്ച, ഇട്ട.

Lain, *part. pass. of To* Lie, കിടന്ന.

Lair, *s.* കാട്ടുപന്നി കിടക്കുന്ന സ്ഥലം.

Laity, *s.* പട്ടക്കാരല്ലാതുള്ള ജനങ്ങൾ.

Lake, *s.* വെള്ളത്തടാകം, പൊയ്ക്ക, കായൽ; ഒരു നിറം.

Lamb, *s.* ആട്ടിൻകുട്ടി.

Lambative, *a.* നക്കി എടുക്കുന്ന, ലെഹ്യം, *s.* ലെഹം.

Lambent, *a.* മീതെ ആടുന്ന, പൊങ്ങിനടക്കുന്ന.

Lambkin, *s.* ചെറിയ ആട്ടിൻകുട്ടി.

Lame, *s.* നൊണ്ടുള്ള, മുടന്തുള്ള; അംഗ ഹാനിയുള്ള, ഊനതയുള്ള.

*To* Lame, *v. a.* മുടന്താക്കുന്നു, നൊണ്ടി ക്കുന്നു, ഊനതമപ്പെടുത്തുന്നു.

Lamellated, *a.* തകിടുകൾ കൊണ്ട പൊതിഞ്ഞ.

Lameness, *s.* മുടന്ത, നൊന്തൽ; ഊനത.

*To* Lament, *v. a. & n.* വിലാപിക്കുന്നു, പ്രലാപിക്കുന്നു, സങ്കടപ്പെടുന്നു, ദുഃഖിക്കുന്നു.

Lamentable, *a.* കഷ്ടംതൊന്നതക്ക, വിലാപമുള്ള, സങ്കടമുള്ള, ദുഃഖമുള്ള, അരിഷ്ടതയുള്ള; നിസ്സാരമുള്ള.

Lamentation, *s.* വിലാപം, പ്രലാപം, സങ്കടം, കരച്ചിൽ.

Lamenter, *s.* വിലാപിക്കുന്നവൻ.

Lamina, *s.* നെൎത്ത തകിട.

Laminated, *a.* നെൎത്തതകിടകൊണ്ടപൊതിഞ്ഞ.

Lammas, *s.* ആഗസ്തുമാസം ൧ നു.

Lamp, *s.* വിളക്ക, ദീപം.

Lampblack, *s.* വിളക്ക മഷി.

Lampoon, *s.* നിന്ദാവാക്ക, കൊള്ളിവാക്ക, ദുഷിവാക്കായി എഴുതിയ കടലാസ.

*To* Lampoon, *v. a.* നിന്ദിച്ച എഴുതുന്നു, ദുഷിക്കുന്നു.

Lamprey, *s.* ആരൊൻപൊലെയുള്ള ഒരു മീൻ.

Lance, *s.* കുന്തം, ഠരംച്ചി, വെൽ, ശൂലം.

*To* Lance, *v. a.* കുത്തുന്നു, കീറുന്നു.

Lancer, *s.* വെല്ക്കാരൻ.

Lancet, *s.* വള്ളുകത്തി, ശസ്ത്രം, വൈദ്യനിക, കരുവി.

*To* Lanch, *v. a.* ചാട്ടുന്നു, എറിയുന്നു; തള്ളിയിറക്കുന്നു.

*To* Lancinate, *v. a.* കീറുന്നു, ചീന്തുന്നു, പിളൎക്കുന്നു.

Land, *s.* നാട, പ്രദെശം, ദിക്ക; ഭൂമി, നിലം; കര; ഉല്പത്തി.

*To* Land, *v. a.* കരെക്ക ഇറക്കുന്നു.

*To* Land, *v. n.* കരപിടിക്കുന്നു, കരെക്ക ഇറങ്ങുന്നു; കരെക്ക അടുക്കുന്നു.

Landflood, *s.* വെള്ളപ്പൊക്കം.

Landholder, *s.* നിലം അനുഭവിക്കുന്നവൻ, ഉല്പത്തിയുള്ളവൻ, ജന്മി.

Landing, *a.* കടവ; കൊണിയുടെ മെലത്തെ പടി.

Landjobber, *s.* നിലംകൊൾകയും വില്ക്കയും ചെയ്യുന്നവൻ.

Landlady, *s.* നിലത്തിനുടയവൾ; സത്രത്തിന യജമാനസ്ത്രീ.

Landlocked, *a.* ഭൂമിച്ചൂഴപ്പെട്ട, ചുറ്റും കരയുള്ള.

Landlord, *s.* ജന്മി, മുതലാളൻ; സത്രത്തിന യജമാനൻ.

Landmark, *s.* ഭൂമിയുടെ അതിരടയാളം, എല്ക.

Landscape, *s.* നാട്ടുപുറത്തിന്റെ രൂപം; ഒരു പ്രദെശത്തിന്റെ പടം.

Landtax, *s.* നിലവരി, നിലത്തിന്റെയും മറ്റും കരം.

Landwaiter, *s.* ഇറമുഖംകാവല്ക്കാരൻ, തീൎവ്വകടവുകാവല്ക്കാരൻ.

Lane, *s.* ഇടവഴി, മുടക്ക; ഇടകുറഞ്ഞവീഥി.

Language, *s.* ഭാഷ, വാക്ക.

Languaged, *a.* പല ഭാഷകളെ അറിയുന്ന.

Languid, *a.* ആലസ്യമുള്ള, ക്ഷീണതയുള്ള, ബലക്ഷയമുള്ള; ശൊഷിച്ച; മന്ദമായുള്ള.

Languidness, *s.* ആലസ്യം, ദുൎബ്ബലം, ക്ഷീണത; ശൊഷണം.

*To* Languish, *v. n.* ആലസ്യപ്പെടുന്നു, കുഴങ്ങുന്നു, ക്ഷീണിക്കുന്നു, ബലക്ഷയമുണ്ടാകുന്നു; ശൊഷിക്കുന്നു; കടാക്ഷിച്ച നൊക്കുന്നു.

Languishingly, *ad.* നയമായി, ക്ഷീണമായി.

Languishment, *s.* നയശീലം; കുഴച്ചിൽ.

Languor, *s.* ബലക്ഷയം, തളൎച്ച, ആലസ്യം, ക്ഷീണത; കുഴച്ചിൽ; മന്ദത.

Lanigerous, *a.* രൊമമുള്ള.

Lank, *a.* മെലിഞ്ഞ, ശൊഷിച്ച, ക്ഷീണിച്ച, കുഴച്ച.

Lankness, *s.* മെലിച്ചിൽ, ശൊഷണം.

Lantern, *s.* കൈവിളക്ക, കൂട്ടുവിളക്ക; വിളക്കിൻകൂട.

Lap, *s.* മടി, ഉത്സംഗം; വസ്ത്രത്തിന്റെ തൊങ്ങൽ.

*To* Lap, *v. a.* ചുററികെട്ടുന്നു; ചുരുട്ടുന്നു, മടക്കുന്നു.

*To* Lap, *v. n.* ചുററുന്നു, ചുരുളുന്നു.

*To* Lap, *v. n.* നക്കുന്നു.

Lapdog, *s.* ഒരു വക ചെറുനാ.

Lapful, *s.* മടിയിൽ പിടിപ്പത.

Lapidary, *s.* രത്നകല്ലുകൾ വ്യാപാരം ചെയ്യുന്നവൻ.

*To* Lapidate, *v. a.* കല്ലഎറിയുന്നു, കല്ലെറിഞ്ഞുകൊല്ലുന്നു.

Lapideous, *a.* കല്ലുള്ള; കല്ലുപൊലെയുള്ള.

Lapidescence, *s.* കല്ലിപ്പ, കല്ലായ്തീരുക.

Lapidist *s.* രത്നകല്ലുകൾ വ്യാപാരം ചെയ്യുന്നവൻ.

Lappet, *s.* സ്ത്രീകളുടെ തൊപ്പിയിൽ തൂങ്ങുന്ന പൊട്ടിപ്പ.

**Lapse**, *s.* വീഴ്ച, പതിത്വം; പിഴ, ചെറു തെററ; കാലപ്പഴക്കം, കാലകഴിവ.
*To* **Lapse**, *v. n.* വീഴുന്നു, തെററുന്നു; കാലംകഴിയുന്നു, കഴിഞ്ഞുപൊകുന്നു; പതിയുന്നു.
**Lapwing**, *s.* ഒരു വക പക്ഷിയുടെ പെർ.
**Lapwork**, *s.* കവിഴ്ചപണി.
**Larboard**, *s.* കപ്പലിന്റെ ഇടത്തെഭാഗം.
**Larceny**, *s.* കളവ, കള്ളം.
**Lard**, *s.* പന്നിനെയ്യ.
*To* **Lard**, *v. a.* പന്നിക്കൊഴുപ്പ വരുത്തുന്നു, കൊഴുപ്പിക്കുന്നു.
**Larder**, *s.* ഇറച്ചിവെച്ച സൂക്ഷിക്കുന്ന സ്ഥലം.
**Large**, *a.* വലിയ, വണ്ണമുള്ള; ധാരാളമുള്ള, വിനമായുള്ള; വിസ്താരമുള്ള, വിശാലമുള്ള.
**Largeness**, *s.* വലിപ്പം, വണ്ണം; വിസ്താരം, വിശാലത.
**Largess**, *s.* സമ്മാനം, കാണിക്ക, ദാനം.
**Lark**, *s.* വാനംപാടിപ്പക്ഷി, ഭരദ്വാജകം.
**Larum**, *s.* അയ്യംവിളി, ആർത്തനാദം, ക്രൂക്കവിളി; ഇറക്കെശബ്ദിക്കുന്ന ഒരു യന്ത്രം.
**Lascivious**, *a.* കാമമദമുള്ള, കാമവികാരമുള്ള, മൊഹമുള്ള.
**Lasciviousness**, *a.* കാമാതുരത, കാമവികാരം.
**Lash**, *s.* ചമ്മട്ടിയുടെ നെർത്ത തല, കൊരടാവ; അടി, കൊൽ.
*To* **Lash**, *v. a.* ചമ്മട്ടിയുംമററുംകൊണ്ട അടിക്കുന്നു; അടിക്കുന്നു, കൊള്ളിക്കുന്നു; കെട്ടുന്നു.
**Lass**, *s.* പെണ്ണ, പെൺപൈതൽ, പെൺകുട്ടി, കന്യക.
**Lassitude**, *s.* തളർച്ച, ആലസ്യം, തന്ദ്രി; വിക്ഷീണത.
**Last**, *a.* ഒടുക്കത്തെ, അവസാനമായുള്ള; പിമ്പുള്ള; കഴിഞ്ഞ.
**Last**, *s.* ചെരിപ്പിന്റെ അച്ച; താപ്പ, അളവ.
**Last**, *ad.* ഒടുക്കം, ഒടുക്കത്ത, അവസാനത്തിങ്കൽ.
*To* **Last**, *v. n.* ഏറെക്കാലം നില്ക്കുന്നു, നിലനില്ക്കുന്നു.
**Lasting**, *a.* ഏറെക്കാലം നില്ക്കുന്ന, ഏറെക്കാലമുള്ള, നിലനില്ക്കുന്ന, സ്ഥിരമായുള്ള.
**Lastly**, *ad.* ഒടുക്കത്ത, ഒടുക്കം.
**Latch**, *s.* കതകിന്റെ കൊളുത്ത, കുററി.
*To* **Latch**, *v. a.* കൊളുത്തുന്നു, കൊളുത്തിടുന്നു; പൂട്ടുന്നു.
**Latchet**, *s.* ചെരിപ്പിന്റെ വാറ.
**Late**, *a.* താമസിച്ച, താമസമുള്ള; ഒടുക്കത്തെ; കാലംചെയ്ത, കഴിഞ്ഞ, മാറിപ്പൊയ.
**Late**, *ad.* നെരം വൈകിട്ട, താമസിച്ച.
**Lately**, *ad.* കുറെമുമ്പെ, കുറെ നാൾ മുമ്പെ; നൂതനമായി; നല്ലപ്പൊൾ.
**Lateness**, *s.* വൈകൽ, താമസം, നെരനീക്കം.
**Latent**, *s.* ഗൂഢമായുള്ള, മറവുള്ള, രഹസ്യമായുള്ള.
**Lateral**, *a.* പാൎശ്വഭാഗമായുള്ള, പാൎശ്വഭാഗത്തിൽനിന്നുണ്ടാകുന്ന.
**Laterally**, *ad.* പാൎശ്വമായി, പാൎശ്വഭാഗത്തിൽ.
**Lath**, *s.* പട്ടിക, വാരി.
*To* **Lath**, *v. a.* പട്ടിക തറെക്കുന്നു; വാരികെട്ടുന്നു.
**Lathe**, *s.* കടച്ചിൽകാരന്റെ യന്ത്രം.
*To* **Lather**, *v. n.* ചവക്കാരപ്പതയുണ്ടാകുന്നു.
*To* **Lather**, *v. n.* ചവക്കാരപതയിടുന്നു.
**Lather**, *s.* ചവക്കാരവും നീരുംകൊണ്ട ഉണ്ടാക്കിയപത.
**Latin**, *s.* ലത്തീൻ ഭാഷ. *a.* ലത്തീൻ ഭാഷയുള്ള.
**Latinism**, *s.* ലത്തീൻ ഭാഷാരീതി.
**Latinist**, *s.* ലത്തീൻ ഭാഷ പഠിച്ചവൻ.
*To* **Latinize**, *v. a.* ലത്തീൻവാക്ക പ്രയൊഗിക്കുന്നു; ലത്തീൻ പറയുന്നു.
**Latish**, *a.* അസാരം വൈകിയ.
**Latitude**, *s.* അകലം, വിസ്താരം, ദൂരം; ഭൂചക്രത്തിലെ തെക്കും വടക്കുമുള്ള അളവ, ദൂരം; നടപ്പ.
**Latitudinarian**, *s.* വെദമാൎഗ്ഗത്തെ കുറിച്ച ബുദ്ധി വിധത്തിൽ തെററായി വിചാരിക്കുന്നവൻ.
**Latitudinarian**, *a.* അടങ്ങാത്ത വിചാരമുള്ള.
**Latrant**, *a.* കുരെക്കുന്ന, മുരളുന്ന.
**Latria**, *s.* അതിശ്രെഷ്ഠമായ ദൈവാരാധന.
**Latten**, *s.* പിച്ചള; ഈയം പൂശിയ ഇരിമ്പ.
**Latter**, *a.* രണ്ടിൽ ഒടുക്കത്തെ; ഇപ്പൊഴത്തെ.
**Lattice**, *s.* കിളിവാതിൽ, ജാലകം, അഴിവാതിൽ.
**Lavation**, *s.* കഴുകൽ, ക്ഷാളനം.
**Lavatory**, *s.* കഴുകുന്നവസ്തു; ധാര; കുളിപ്പുര.
**Laud**, *s.* പുകഴ്ച, സ്തുതി, സ്തൊത്രം.
*To* **Laud**, *v. a.* പുകഴ്ത്തുന്നു, സ്തുതിക്കുന്നു.
**Laudable**, *a.* പുകഴ്ത്തതക്ക, സ്തുതിക്ക യൊഗ്യമായുള്ള, സ്തുത്യം.
**Laudanum**, *s.* കറുപ്പും ചാരായവുംകൊണ്ട ഉണ്ടാക്കിയ ഔഷധം.

*To* Lave, *v. a.* കഴുകുന്നു; കുളിപ്പിക്കുന്നു; കൊരുന്നു.
Laver, *s.* കുളിക്കുന്നപാത്രം, തൊട്ടി.
*To* Laugh, *v. n.* ചിരിക്കുന്നു, ഹസിക്കുന്നു.
*To* Laugh, *v. a.* പരിഹസിക്കുന്നു, അപഹസിക്കുന്നു.
Laugh, *s.* ചിരി, ഹാസം; പരിഹാസം.
Laughable, *a* ചിരിയുണ്ടാക്കതക്ക.
Laugher, *s.* ചിരിക്കുന്നവൻ, ഹാസ്യക്കാരൻ.
Laughingstock, *s.* എല്ലാവരും ചിരിക്കതക്കകാരണം, പരിഹാസ മൂലം, ഫലിതം.
Laughter, *s.* ചിരി, ഹാസം, ഹാസ്യം; പരിഹാസം.
Lavish, *a.* അധികംചിലവഴിക്കുന്ന, ധാരാളമായുള്ള, ദുർവ്വ്യയമായുള്ള; ചിതറിക്കുന്ന, അഴിച്ചിലുള്ള.
*To* Lavish, *v. a.* ധാരാളമായിചിലവഴിക്കുന്നു, ദുർവ്വ്യയം ചെയ്യുന്നു, ചിതറിച്ചുകളയുന്നു; അഴിക്കുന്നു, അഴിമതിയാക്കുന്നു.
Lavisher, *s.* ദുർവ്വ്യയക്കാരൻ, അഴിച്ചിൽ ചെയ്യുന്നവൻ.
Lavishment, Lavishness, *s.* ധാരാളചിലവ, അതിവ്യയം; പാഴ്ചിലവ, അഴിച്ചിൽ.
*To* Launch, *v. a.* കപ്പൽ ഇറക്കുന്നു; തള്ളിയിറക്കുന്നു; കരവിട്ട നീക്കുന്നു.
*To* Launch, *v. n.* കടലിലെക്ക തള്ളികൊണ്ടുപൊകുന്നു; വലഞ്ഞുനടക്കുന്നു; വിസ്തരിച്ചുപറയുന്നു.
Laundress, *s.* അലക്കുകാരി.
Laundry, *s.* വസ്ത്രം അലക്കുന്ന സ്ഥലം; അലക്ക.
Laureat, *s.* രാജകവിതക്കാരൻ.
Laurel, *s.* പുന്നവൃക്ഷം.
Law, *s.* നീതി, ന്യായം, രാജനീതി; ചട്ടം; കല്പന; വ്യവഹാരം, വഴക്ക; സ്മൃതിശാസ്ത്രം, വെദപ്രമാണം, ന്യായപ്രമാണം; വിധി.
Lawful, *a.* ന്യായമുള്ള, നീതിയുള്ള.
Lawfulness, *s.* ന്യായം, നീതി.
Lawgiver, Lawmaker, *s.* ന്യായദാതാവ, നീതികൎത്താവ.
Lawless, *a.* അന്യായമുള്ള, അക്രമമുള്ള, ദുൎന്നയമുള്ള; ന്യായവിരൊധമുള്ള.
Lawn, *s.* മൈതാനം; വൃക്ഷാദികളില്ലാത്ത സ്ഥലം; മഹാ നെറിയ വെള്ളശ്ശീല.
Lawsuit, *s.* വ്യവഹാരം, വ്യാജ്യം, വഴക്ക, വിവാദം.
Lawyer, *s.* ശാസ്ത്രജ്ഞൻ, ശാസ്ത്രി, നീതിജ്ഞൻ, വെദജ്ഞൻ, ന്യായക്കാരൻ.
Lax, *a.* അയവുള്ള, അയഞ്ഞ, തളൎന്ന; അഴിഞ്ഞ; മുറുക്കമില്ലാത്ത, അഴിമതിയുള്ള; ഇളക്കമുള്ള; ഊടാട്ടമുള്ള.
Lax. *s.* അയവ, വയറൊഴിവ, ഒഴിച്ചിൽ.
Laxative, *a.* വയറിളക്കുന്ന, മലശൊധനയുണ്ടാക്കുന്ന.
Laxity, Laxness, *s.* അയവ, അയച്ചിൽ; അഴിവ; അഴിമതി; വയറിളക്കം, ഒഴിച്ചിൽ; മുറുക്കമില്ലായ്മ; ഊടാട്ടം.
Lay, *preterit of To* Lie, കിടന്നു.
*To* Lay, *v. a.* വെക്കുന്നു, ഇടുന്നു, നെടിവെക്കുന്നു; സ്ഥാപിക്കുന്നു; വാതുകൂറുന്നു; ശമിപ്പിക്കുന്നു; മെശയിൽ വെക്കുന്നു; അടക്കുന്നു; ചെടികളുടെ കൊമ്പമണ്ണിൽ വളച്ചുവെച്ച വെർപിടിപ്പിക്കുന്നു; മുട്ടയിടുന്നു; ബലംചെയ്യുന്നു; ചുമത്തുന്നു, എല്ലിക്കുന്നു; എറിഞ്ഞുകളയുന്നു.
*To lay apart*, നീക്കിവെക്കുന്നു, വെണ്ടായെന്നവെക്കുന്നു.
*To lay aside*, വെച്ചുകളയുന്നു.
*To lay away*, വിട്ടുകളയുന്നു.
*To lay before*, ബൊധിപ്പിക്കുന്നു, വെളിപ്പെടുത്തുന്നു, കാണിക്കുന്നു.
*To lay by*, വെച്ചുസൂക്ഷിക്കുന്നു, പിരിച്ചയക്കുന്നു.
*To lay down*, ഒരംട്ടുവെക്കുന്നു, വിടുന്നു, ഉപെക്ഷിക്കുന്നു; താത്തുവെക്കുന്നു; കിടത്തുന്നു; ചട്ടംവെക്കുന്നു.
*To lay for*, പതിയിരുത്തുന്നു, ഒറ്റുവെക്കുന്നു.
*To lay forth*, വിസ്തരിക്കുന്നു, ശവത്തെ ഉചിതമാംവണ്ണം വെക്കുന്നു.
*To lay hold of*, പിടിക്കുന്നു, പറ്റുന്നു.
*To lay in*, കൂട്ടിവെക്കുന്നു, ചരതിക്കുന്നു.
*To lay on*, ബലം ചെയ്യുന്നു, ഹെമിക്കുന്നു; എല്ലിക്കുന്നു.
*To lay open*, തുറന്നുവെക്കുന്നു, കാണിക്കുന്നു.
*To lay over*, മൂടുന്നു, വിശെഷമായി അലങ്കരിക്കുന്നു.
*To lay out*, മുടക്കുന്നു, ചിലവിടുന്നു; വെട്ടത്താക്കുന്നു; ചട്ടംകെട്ടുന്നു; ശ്രമിക്കുന്നു.
*To lay to*, എല്ലിക്കുന്നു, ദണ്ഡിക്കുന്നു, അസഹ്യപ്പെടുത്തുന്നു.
*To lay together*, കൂട്ടിചെക്കുന്നു.
*To lay under*, കീഴടക്കുന്നു.
*To lay up*, കിടത്തുന്നു; ചരതിക്കുന്നു, നിക്ഷെപിക്കുന്നു, വെച്ചുസൂക്ഷിക്കുന്നു.
*To lay about*, നാലുപാടും അടിക്കുന്നു, നന്നായി ശ്രദ്ധപ്പെടുന്നു.
*To lay at*, കൊള്ളുന്നു, എയ്യുന്നു.
*To lay in for*, വട്ടം കൂട്ടുന്നു.
*To lay on*, തല്ലുന്നു, കയ്യെറ്റം ചെയ്യുന്നു.

*To lay out*, ചട്ടം കെട്ടുന്നു.
*To lay upon*, അസഹ്യപ്പെടുന്നു; വരുത്തപ്പെടുന്നു.
Lay, *s.* വരി, നിര, അടുക്ക; വാത; വാട്ട.
Lay, *s.* മൈഥാനം, പരപ്പുള്ള ഭൂമി, മെച്ചിൽ സ്ഥലം.
Lay, *a.* ജനസംബന്ധമായുള്ള; പട്ടക്കാരല്ലാത്തുള്ള.
Layer, *s.* വരി, നിര, അടുക്ക, പാത്തി; കിളുക്കുന്നതിന നാട്ടുന്ന കൊമ്പ; മുട്ടയിടുന്ന കൊഴി.
Layman, *s.* ഇടവക ജനങ്ങളിൽ ഒരുത്തൻ, പള്ളിക്കാരിൽ ഒരുത്തൻ; ഛായ.
Lazar, *s.* വ്യാധിക്കാരൻ, മഹാ രൊഗി.
Lazarhouse, } *s.* വ്യാധിക്കാരെ പാർപ്പി
Lazaretto, } ക്കുന്നസ്ഥലം, ദീനപ്പുര.
Lazily, *ad.* മടിയൊടെ, ഉദാസീനതയൊടെ.
Laziness, *s.* മടി, ഉദാരത, ഉദാസീനത, മന്ഥരം.
Lazy, *s.* മടിയുള്ള, മന്ഥരമുള്ള, ഉദാസീനതയുള്ള.
Lea, Lee, Ley, *s.* വളച്ചുകെട്ടി അടവാക്കിയനിലം.
Lead, *s.* ൟയം.
*To* Lead, *v. a.* ൟയമിടുന്നു.
*To* Lead, *v. a.* കൂട്ടി കൊണ്ടു പൊകുന്നു, നടത്തുന്നു, വഴികാട്ടുന്നു; വിളിച്ചുകൊണ്ടുപൊകുന്നു; ആകൎഷിക്കുന്നു, വശീകരിക്കുന്നു; കഴിക്കുന്നു.
*To* Lead, *v. n.* നായകനായിരിക്കുന്നു, മുമ്പെനടക്കുന്നു.
Leaden, *a.* ൟയംകൊണ്ടു തീൎത്ത; മന്ദമായുള്ള.
Leader, *s.* നടത്തുന്നവൻ, നായകൻ, തലവൻ, അഗ്രെസരൻ, അധിപതി, പ്രമാണി.
Leading, *a.* പ്രധാനമായുള്ള.
Leading-strings, *s.* ശിശുക്കളെ പിടിച്ചു നടത്തിപ്പാനുള്ള ചരടുകൾ.
Leaf, *s.* ഇല, പത്രം, ദലം; പൎണ്ണം, ഒല, എട; കതകപാളി; മൂടുപലക.
*To* Leaf, *v. n.* ഇല ഉണ്ടാകുന്നു.
Leafless, *a.* ഇലയില്ലാത്ത, നിഷ്പത്രം.
Leafy, *a.* ഇലയുള്ള.
League, *s.* മൂന്ന നാഴിക വഴി ദൂരം; ബന്ധുകെട്ട, കൂട്ടുകെട്ട, സഖ്യത, ഉടമ്പടി.
*To* League, *v. n.* കൂട്ടുകെട്ടായി കൂടുന്നു, ബന്ധുകെട്ടാകുന്നു, സഖ്യതചെയ്യുന്നു.
Leagued, *a.* സഖ്യതപ്പെട്ട, കൂട്ടുകെട്ടായിരിക്കുന്ന.
Leaguer, *s.* നിരൊധം, തടങ്ങൽ, കൊട്ടവളെക്കുക.
Leak, *s.* ഒട്ട, കിഴുത്ത, ചൊൎച്ച.
*To* Leak, *v. n.* ചൊരുന്നു, പൊടിക്കുന്നു, നീർപൊകുന്നു.
Leakage, *s.* ചൊൎച്ച; ചൊൎച്ചകൊണ്ടുവന്ന ചെതത്തിന വകവെച്ചു കൊടുക്കുന്നവക.
Leaky, *a.* ഒട്ടയുള്ള, ചൊൎച്ചയുള്ള, കിഴുത്തയുള്ള, വെള്ളംവരുന്ന.
*To* Lean, *v. a.* ചായുന്നു, ചരിയുന്നു, ചാരുന്നു; ഊന്നുന്നു.
Lean, *a.* ശൊഷിച്ച, മെലിഞ്ഞ; നെൎത്ത; പുഷ്ടിയില്ലാത്ത; താണ; ഗതിയില്ലാത്ത.
Lean, *s.* കൊഴുപ്പില്ലാത്ത മാംസം.
Leanness, *s.* മെലിച്ചിൽ, ശൊഷണം; പുഷ്ടിയില്ലായ്മ; മാംസമില്ലായ്മ.
*To* Leap, *v. n. & a.* ചാടുന്നു, തുള്ളുന്നു, കുതിക്കുന്നു, തത്തുന്നു, ഒത്തുന്നു, പ്ലവിക്കുന്നു; കൂത്താടുന്നു; പായുന്നു; മാറാടുന്നു.
Leap, *s.* ചാട്ടം, തുള്ളൽ, കുതിപ്പ, തത്തൽ, ഒത്തൽ; കൂത്താട്ടം; പാച്ചിൽ; മാറാട്ടം.
Leap-frog, *s.* പൈതങ്ങളുടെ ഒരുവിധം കളി.
Leap-year, *s.* നാലാമത വരുന്ന വൎഷം.
*To* Learn, *v. a. & n.* പഠിക്കുന്നു, വശമാക്കുന്നു, അഭ്യസിക്കുന്നു, ശീലിക്കുന്നു, പാഠമാക്കുന്നു.
Learned, *a.* പഠിച്ച, പഠിത്വമുള്ള, വിദ്വാനായുള്ള, വിദ്യയുള്ള, നിപുണതയുള്ള, വിദഗ്ദ്ധതയുള്ള, പാണ്ഡിത്യമുള്ള.
Learner, *s.* പഠിക്കുന്നവൻ, ശിഷ്യൻ.
Learning, *s.* പഠിത്വം, വിദ്വത്തി, വിദ്യ, പാണ്ഡിത്യം, വിജ്ഞാനം, കവിത്വം.
Lease, *s.* പതിവ, കുത്തക; ഉടമ്പടി; കൂലിച്ചാൎത്ത.
*To* Lease, *v. a.* കുത്തകെക്ക എല്പിക്കുന്നു, പാട്ടത്തിനകൊടുക്കുന്നു.
*To* Lease, *v. n.* കാലാപെറുക്കുന്നു.
Leaser, *s.* കാലാപെറുക്കുന്നവൻ.
Leash, *s.* തൊൽവാറ.
*To* Leash, *v. a.* കെട്ടുന്നു, ചരടുകൊണ്ട മുറുക്കുന്നു.
Leasing, *s.* ഭൊഷ്ക, കള്ളം.
Least, *a.* എല്ലാററിലും ചെറിയ, ഏററവും ഇളതായ.
Least, *ad.* ഒട്ടും, എത്രെങ്കിലും.
Leather, *s.* തുകൽ, തൊൽ, ചൎമ്മം.
Leatherdresser, *s.* തൊൽ ഊറെക്കിടുന്നവൻ.
Leathern, *a.* തൊൽകൊണ്ടുള്ള.
Leave, *s.* അനുവാദം, ഉത്തരവ; അനുജ്ഞ; ഇളവ; യാത്രവക.
*To* Leave, *v. a.* വിടുന്നു, വിട്ടുകളയുന്നു, ഉപെക്ഷിക്കുന്നു, ത്യജിക്കുന്നു, വെച്ചെക്കുന്നു; നിൎത്തികൊള്ളുന്നു; മരിക്കുമ്പൊൾ

പിൻവെച്ചെക്കുന്നു, മരണപത്രികയിൽ എഴുതി വെക്കുന്നു.
*To leave off*, വിട്ടൊഴിയുന്നു: വിട്ടുകളയുന്നു; ഉപെക്ഷിക്കുന്നു.
*To leave out*, വിട്ടുകളയുന്നു; ഉപെക്ഷ ചെയ്യുന്നു, മുടക്കം വരുത്തുന്നു.
Leaved, *a.* ഇലകളുള്ള; പാളികളുള്ള.
Leaven, *s.* പുളിച്ചമാവ.
*To* Leaven, *v. a.* പുളിച്ചമാവ കൂട്ടുന്നു, പുളിപ്പിക്കുന്നു.
Leaves, *s. plu. of* Leaf, ഇലകൾ.
Leavings, *s.* ശെഷിപ്പ, ഉഛിഷ്ടം.
Lecher, *s.* കാമി, കാമുകൻ, കാമുകി, കാമാതുരൻ.
Lecherous, *a.* കാമശീലമുള്ള.
Lechery, *s.* കാമം, കാമവികാരം, കാമശീലം.
Lection, *s.* വായന; പെട്ടകളിൽ ഭെദമുള്ളവാക്ക
Lecture, *s.* പ്രസംഗം, പാഠകം, വായന; ആക്ഷെപവാക്ക.
*To* Lecture, *v. a.* പ്രസംഗം ചെയ്യുന്നു, പാഠകം പറയുന്നു, ചൊല്ലികൊടുക്കുന്നു; ആക്ഷെപിച്ചുപറയുന്നു.
Lecturer, *s.* പ്രസംഗം ചെയ്യുന്നവൻ, പാഠകൻ, ഗുരു.
Lectureship, *s.* പ്രസംഗസ്ഥാനം, പാഠകസ്ഥാനം, പാഠകവെല.
Led, *part. pret. of To* Lead, നടത്തി.
Ledge, *s.* നിര, വരി, മുഴ, ഉന്തൽ.
Lee, *s.* മട്ട, ഊറൽ, കിട്ടം, കല്ക്കം, കീടം; കാററിന മറുപുറം.
Leech, *s.* അട്ട, ജളുക; ചികിത്സക്കാരൻ.
Leech-craft, *s.* ചികിത്സ.
Leek, *s.* വെള്ളവെങ്കായം.
Leer, *s.* ചരിച്ചനൊക്ക; കടാക്ഷം; ഹീനഭാവം.
*To* Leer, *v. n.* ചരിച്ചനൊക്കുന്നു.
Leet, *s.* കൊട്ടുവീസ്താരമുള്ള ദിവസം,
Leeward, *ad.* കാററിന മറുപുറത്തൊട്ട.
Leeway, *s.* കാററിന മറുപുറത്തൊട്ട കപ്പൽ നെർവഴിയിൽനിന്ന ചാഞ്ഞൊടുക.
Left, *part. pret. of To* Leave, വിട്ട.
Left, *a.* ഇടത്തെ, ഇടത്ത.
Lefthanded, *a.* ഇടത്തകൈ പാങ്ങായുള്ള.
Lefthandedness, *s.* ഇടത്തകൈ പാങ്ങ.
Leg, *s.* കാൽ, ജംഘ.
Legacy, *s.* മരണപത്രികയിൽ എഴുതിവെച്ച പ്രത്യെകമുള്ള ഒഹരി.
Legal, *a.* ന്യായപ്രകാരമുള്ള, ന്യായമുള്ള, നീതിയായുള്ള.
Legality, *s.* ന്യായം, നീതി.
*To* Legalize, *v. a.* ന്യായമാക്കുന്നു, നീതിയാക്കുന്നു; അധികാരംകൊണ്ട സ്ഥിരപ്പെടുത്തുന്നു.
Legally, *ad.* ന്യായമായി, നീതിയായി.
Legate, *s.* ഒരു സ്ഥാനാപതി.
Legatee, *s.* മരണപത്രികയിൽ എഴുതപ്പെട്ട ഒരു ഒഹരിക്കാരൻ.
Legation, *s.* സ്ഥാനാപത്യം.
Legator, *s.* മരണപത്രികയിൽ ഒഹരി എഴുതി കൊടുക്കുന്നവൻ.
Legend, *s.* ചരിത്രം; വിരുതെഴുത്ത; കെട്ടുകഥ, കവിത; വിശ്വസിച്ചു കൂടാത്ത ഒരു കഥ; നാണ്യത്തിന്മെലുള്ള എഴുത്ത.
Legendary, *a.* കെട്ടുകഥസംബന്ധിച്ച, കവിതയുള്ള.
Leger, *s.* ഒരു വക കണക്ക പുസ്തകം.
Legerdemain, *s.* കയ്യടക്കം, ചെപ്പടി, കണ്കെട്ടുവിദ്യ, മായവിദ്യ.
Legible, *a.* വായിക്കാകുന്ന, തെളിഞ്ഞ എഴുത്തുള്ള, തെളിവുള്ള, വൃത്തിയുള്ള.
Legion, *s.* സെന, സൈന്യം; വലിയ തുക.
Legionary, *a.* സൈന്യത്തൊടു ചെൎന്ന, അസംഖ്യമായുള്ള.
*To* Legislate, *v. a.* രാജനീതിയുണ്ടാക്കുന്നു, ന്യായംനടത്തുന്നു.
Legislation, *s.* രാജനീതിയുണ്ടാക്കുക, കല്പനച്ചട്ടമുണ്ടാക്കിനടത്തുക.
Legislative, *a.* ന്യായം ഉണ്ടാക്കികൊടുക്കുന്ന.
Legislator, *s.* ന്യായദാതാവ, നീതികൎത്താവ.
Legislature, *s.* ന്യായങ്ങളുണ്ടാക്കി നടത്തുന്ന അധികാരം.
Legitimacy, *s.* സൽകുലജാതം, വിവാഹസ്ത്രീയിൽനിന്നുള്ള ജനനം; ഉത്തമത്വം, നിഷ്കളങ്കം, സ്വഭാവഗുണം.
Legitimate, *a.* സൽകുലത്തിൽ ജനിച്ച, വിവാഹസ്ത്രീയിൽനിന്ന ജനിച്ച; ഉത്തമമായുള്ള, സ്വഭാവഗുണമുള്ള.
Legume, Legumen, } *s.* പയറ, അവരക്കാ.
Leguminous, *a.* പയറൊട്ടുചെൎന്ന.
Leisure *s.* അവസരം, സമയം, സാവകാശം, വെലഒഴിവ, ഇട, സ്വസ്ഥത; സ്വസ്ഥവൃത്തി, ദിനകെട.
Leisurely, *ad.* സാവകാശമായി, സാവധാനത്തൊടെ, പതുക്കെ.
Lemon, *s,* കടുകപ്പുളിനാരങ്ങാ, കടുകപ്പുളിനാരകം.
Lemonade, *s.* വെള്ളവും നാരങ്ങാച്ചാറും പഞ്ചസാരയും കൂട്ടിയുണ്ടാക്കിയ്യ പാനീയം.
*To* Lend, *v. a.* വായിപ്പകൊടുക്കുന്നു, കടംകൊടുക്കുന്നു, ഇരവകൊടുക്കുന്നു.

Lender, *s.* കടംകൊടുക്കുന്നവൻ.
Length, *s.* നീളം, ആയതം; നെടുനീളം, നെടുകം; നെളപ്പ: ചക്രവാളവിസ്താരം; ദീഘത; കാലനില; ഒടുക്കം, അവസാനം.
*At length,* ഒടുക്കത്ത, തീച്ചെക്ക.
*To* Lengthen, *v. a.* നീളമുണ്ടാക്കുന്നു, ദീഘമാക്കുന്നു; നീട്ടുന്നു; നെടുതാക്കുന്നു.
*To* Lengthen, *v. n.* നീളുന്നു, നീണ്ടുപൊകുന്നു, ദീഘമാകുന്നു, നെടുതാകുന്നു.
Lengthwise, *ad.* നീളത്തിൽ, നീളവെ.
Lenient, *a.* ശാന്തകരമായുള്ള, ശമിപ്പിക്കുന്ന, മാദ്ദവം വരുത്തുന്ന; അയവുള്ള.
Lenient, *s.* ശാന്തകരമായുള്ള മരുന്ന.
*To* Lenify, *v. a.* ശാന്തമാക്കുന്നു, ശമിപ്പിക്കുന്നു, മാദ്ദവമാക്കുന്നു, മിതമാക്കുന്നു.
Lenitive, *a.* ശാന്തകരമായുള്ള.
Lenitive, *s.* ശാന്തകരമായുള്ള മരുന്ന.
Lenity, *s.* ആദ്രത, ദയ, കൃപ, സാവധാനശീലം.
Lens, *s.* സൂയ്യകാന്തച്ചില്ല, കുഴൽകണ്ണാടിച്ചില്ല.
Lent, *part. pass. of To* Lend, കടംകൊടുത്ത.
Lent, *s.* വലിയ നൊമ്പ, ഉപവാസം.
Lenten, *a.* വലിയ നൊമ്പിലുള്ള.
Lenticular, *a* രണ്ടുപുറവും ഉരുണ്ട.
Lentil, *s.* ഒരു വക പയറ.
Lentitude, *s.* സാവധാനം, താമസം.
Lentor, *s.* ഒട്ടൽ, മുളഞ്ഞുപൊലെയുള്ള ഒട്ടൽ; താമസം.
Lentous, *s.* ഒട്ടലുള്ള.
Leonine, *a.* സിംഹംസംബന്ധിച്ച, സിംഹത്തിനടുത്ത, സിംഹസ്വഭാവമുള്ള.
Leopard, *s.* പുലി.
Leper, *s.* കുഷ്ഠരൊഗി, കുഷ്ഠി.
Leperous, Leprous, *a.* കുഷ്ഠമുള്ള.
Leporean, Leporine, *s.* മുയലൊടു ചെന്ന, മുയൽസ്വഭാവമുള്ള.
Leprosy, *s.* കുഷ്ഠരൊഗം, കുഷ്ഠം, വെളുപ്പരൊഗം.
Less, *a.* എററം ചെറിയ, കുറച്ചിലുള്ള.
Less, *s.* കുറച്ചിൽ, കുറവ, ന്യൂനം.
Less, *ad.* എററം കുറവായി, അത്യല്പമായി.
Lessee, *s.* കുത്തകക്കാരൻ, പാട്ടക്കാരൻ.
*To* Lessen, *v. a.* കുറെക്കുന്നു, താഴ്ത്തുന്നു; ഇറക്കുന്നു; ഇളപ്പെടുത്തുന്നു.
*To* Lessen, *v. n.* കുറയുന്നു, താഴുന്നു, താണുപൊകുന്നു, ഇളപ്പെടുന്നു.
Lesson, *s.* പാഠം, ഉപദെശം, വായിക്കുന്ന പങ്ക; ശിക്ഷ.
Lessor, *s.* കുത്തകകൊടുക്കുന്നവൻ.
Lest, *conj.* അല്ല, ഇല്ല, തക്കവണ്ണം.
*To* Let, *v. a.* അനുവദിക്കുന്നു, സമ്മതിക്കുന്നു, ഇടകൊടുക്കുന്നു; കൂലിക്കകൊടുക്കുന്നു; പാട്ടത്തിന എല്പിക്കുന്നു; വിടുന്നു.
*To let blood,* രക്തം ചാടിക്കുന്നു.
*To let in,* അകത്ത വരുവാൻ സമ്മതിക്കുന്നു; അകത്തെക്ക കയററുന്നു.
*To let know,* അറിയിക്കുന്നു.
*To let off,* വെടിവെക്കുന്നു, നിറയൊഴിക്കുന്നു; പുറത്തൊട്ടു വിടുന്നു.
*To let out,* പാട്ടത്തിനും മററും എല്പിക്കുന്നു; അഴിച്ചുവിടുന്നു.
*To* Let, *v. n.* തടയുന്നു, വിരൊധിക്കുന്നു, വീഴ്ചവരുന്നു.
Let, *s.* തടവ, വിരൊധം.
Lethargic, *a.* നിദ്രമയക്കമുള്ള, മയക്കമുള്ള.
Lethargy, *s.* നിദ്രമയക്കം, മയക്കം.
Lethe, *s.* മറവി.
Letter, *s.* അക്ഷരം, എഴുത്ത; സാധനം, കത്ത, കായതം; സന്ദെശപത്രം, ലെഖനം.
*To* Letter, *v. a.* അക്ഷരമിടുന്നു, അക്ഷരം പതിക്കുന്നു.
Lettercase, *s.* കത്തുകളെ വെക്കുന്ന ഉറ.
Lettered, *a.* അക്ഷരജ്ഞാനമുള്ള, പഠിത്വമുള്ള.
Letterfounder, *s.* അച്ചടിപ്പാൻ അക്ഷരങ്ങളെ വാക്കുന്നവൻ.
Letters, *s. plu.* അക്ഷരവിദ്യ, പഠിത്വം.
Lettuce, *s.* ഒരുവകചീര; സല്ലാദ.
Levee, *s.* പ്രഭുദശനം, പരിജനക്കൂട്ടം.
Level, *a.* ഒപ്പനിരപ്പുള്ള, നിരന്ന, ഒപ്പമുള്ള, സമമുള്ള, എററത്താഴ്ചയില്ലാത്ത.
*To* Level, *v. a.* നിരപ്പമാക്കുന്നു, നിരത്തുന്നു, സമമാക്കുന്നു; പാടിച്ചുവെക്കുന്നു; ലാക്കനൊക്കുന്നു; മട്ടം വെച്ചുനൊക്കുന്നു; സമനം നൊക്കുന്നു.
*To* Level, *v. n.* ഉന്നംനൊക്കുന്നു; തൊക്കനെരെ പിടിക്കുന്നു, ഉന്നുന്നു; ഭാവിക്കുന്നു, ഉദ്ദെശിക്കുന്നു, ഊഹിക്കുന്നു.
Level, *s.* സമഭൂമി, ഒപ്പനിരപ്പ; തരം, ഒപ്പം; സമനം, മട്ടം; ലാക്കനൊട്ടം, ഉന്നം.
Levelness, *s.* നിരപ്പ, സമം.
Lever, *s.* ഉലാം, നിറകൊൽ, പാര, കൈകൊൽ.
Leveret, *s.* ചെറുമുയൽ, മുയൽകുട്ടി.
Levet, *s.* കാഹളത്തിന്റെ ഊത്ത, കാഹളധ്വനി.
Leviable, *a.* പതിക്കാകുന്ന, വരിയിടത്തക്ക, വെക്കാകുന്ന.
Leviathan, *s.* തിമിംഗിലം.
*To* Levigate, *v. a.* അരെക്കുന്നു, നന്നായി പൊടിക്കുന്നു; നെല്പിക്കുന്നു; ചാലിക്കുന്നു.
Levigation, *s.* നന്നായിപൊടിക്കുക, നെല്പിക്കുക, ചാലിക്കുക.

Levite, *s.* ലെവിക്കാരൻ, ലെവിയുടെഗൊത്രത്തിൽ ഒരുത്തൻ.
Levitical, *a.* ലെവിക്കാരൊട ചെൎന്ന.
Leviticus, *s.* മൊശെയുടെ മൂന്നാം പുസ്തകം.
Levity, *s.* ലഘുത്വം; അസ്ഥിരത, ദ്രുതഗതി, ഇളമനസ്സ.
*To* Levy, *v. a.* ഭടസെവയിൽകൂട്ടുന്നു, പട എടുക്കുന്നു; വരിയിടുന്നു; കരംപതിക്കുന്നു, ചാൎത്തുന്നു.
Levy, *s.* ഭടസെവയിൽ കൂട്ടുക, വരിയിടുക, കരംപതിവ.
Lewd, *a.* ദുഷ്ടതയുള്ള, വഷളത്വമുള്ള; ദുൎമ്മദമുള്ള, കാമാതുരമായുള്ള.
Lewdness, *s.* ദുൎമ്മദം, കാമാതുരത, മൊഹവികാരം.
Lexicon, *s.* അകാരാദി, അഭിധാനപുസ്തകം.
Liable, *a.* ഹെതുവായിരിക്കുന്ന, ഉൾപ്പെടതക്ക; ഒഴിവില്ലാത്ത.
Liar, *s.* ഭൊഷ്കപറയുന്നവൻ, അസത്യവാദി; കള്ളൻ, നുണയൻ.
Libation, *s.* പാനീയകാഴ്ച.
Libel, *s.* ദൂറായി എഴുതുന്ന എഴുത്ത, നിന്ദിച്ചെഴുതിയ കടലാസ, അപനിന്ദയുള്ള എഴുത്ത, നിന്ദാസ്തുതി.
*To* Libel, *v. a. & n.* ദൂറഎഴുതുന്നു, ദൂഷ്യമെഴുതുന്നു, അപകീൎത്തിപ്പെടുത്തുന്നു.
Libeller, *s.* ദൂറെഴുതുന്നവൻ, നിന്ദിച്ചെഴുതുന്നവൻ.
Libellous, *a.* ദൂറായുള്ള, അപനിന്ദയുള്ള.
Liberal, *a.* ഔദാൎയ്യമുള്ള, ഉദാരശീലമുള്ള; ദാനശീലമുള്ള; കപടമില്ലാത്ത; കുലസംഭവമുള്ള.
Liberality, *s.* ഔദാൎയ്യം; ദാനശീലം, ധൎമ്മശീലം; ധാരാളം.
Liberally, *ad.* ഔദാൎയ്യമായി, ധാരാളമായി.
*To* Liberate, *v. a.* വിടുന്നു, മൊചിക്കുന്നു, സ്വാതന്ത്ര്യമാക്കുന്നു.
Liberation, *s.* വിടുതൽ, മൊചനം, വിമൊക്ഷണം.
Libertine, *s.* താന്തൊന്നി, സ്ത്രീലൊലൻ, നൎമ്മൻ.
Libertine, *a.* താന്തൊന്നിത്വമുള്ള, കാമാതുരമായുള്ള.
Libertinism, *s.* താന്തൊന്നിത്വം.
Liberty, *s.* വിടുതല; സ്വാതന്ത്ര്യം; അധീനത; ഒഴിവ; തന്നിഷ്ടം; അനുവാദം, അനുജ്ഞ.
Libidinous, *a.* കാമുകത്വമുള്ള, മൊഹവികാരമുള്ള.
Librarian, *s.* പുസ്തകശാലവിചാരക്കാരൻ.
Library, *s.* പുസ്തകശെഖരം; പുസ്തകശാല.
*To* Librate, *v. a.* തുലാസിൽ തൂക്കുന്നു.
Libration, *s.* തുലാസിലുള്ള തൂക്കം.
Lice, *s. pl. of* Louse, പെനുകൾ.
License, *s.* കല്പന, അനുവാദം, അനുവാദകടലാസ; ഉത്തരവ, കല്പിച്ചുകൊടുക്കുന്ന അധികാരം.
*To* License, *v. a.* അനുവാദംകൊടുക്കുന്നു, കല്പനകൊടുക്കുന്നു, അധികാരംകൊടുക്കുന്നു.
Licentiate, *s.* അധികാരകല്പന ലഭിച്ചവൻ.
Licentious, *a.* താന്തൊന്നിത്വമുള്ള, തന്നിഷ്ടമായിനടക്കുന്ന, അഴിമതിയുള്ള, ദുൎമ്മാൎഗ്ഗമുള്ള.
Licentiousness, *s.* താന്തൊന്നിത്വം, മൊഹവികാരം; തന്നിഷ്ടപ്രകാരമുള്ള നടപ്പ, അഴിമതി, ദുൎമ്മാൎഗ്ഗം.
*To* Lick, *v. a.* നക്കുന്നു; ലെഹനംചെയ്യുന്നു.
Lickerish, *a.* രസഭക്ഷണത്തിന ഇഷ്ടമുള്ള, കൊതിയുള്ള.
Licorice, *s.* ഇരട്ടിമധുരം, അതിമധുരം.
Lid, *s.* മൂടി, അടെപ്പ.
Lie, *s.* കാരം കലൎന്ന വെള്ളം.
Lie, *s.* അസത്യം, ഭൊഷ്ക, കള്ളം, വ്യാജം, കപടവാക്ക, പൊളി, നുണ.
*To* Lie, *v. n.* അസത്യം പറയുന്നു, ഭൊഷ്ക പറയുന്നു.
*To* Lie, *v. n.* കിടക്കുന്നു, ഊന്നുന്നു; വെച്ചിരിക്കുന്നു; തിങ്ങിയിരിക്കുന്നു, ഇട്ടിരിക്കുന്നു.
*To lie at,* വരുത്തപ്പെടുത്തുന്നു, അസഹ്യപ്പെടുത്തുന്നു.
*To lie by,* സ്വസ്ഥമായിരിക്കുന്നു.
*To lie down,* കിടക്കുന്നു, ശയിക്കുന്നു.
*To lie in,* പ്രസവിച്ചു കിടക്കുന്നു.
*To lie in wait,* പതിഞ്ഞ കിടക്കുന്നു.
*To lie under,* കീഴിരിക്കുന്നു.
*To lie upon,* കടംപെട്ടിരിക്കുന്നു.
*To lie with,* കൂടെ ശയിക്കുന്നു.
Liege, *a.* രാജാവിന വണക്കമുള്ള; രാജാവിനടുത്ത.
Liege, *s.* ദെശാധിപതി, രാജൻ.
Lieger, *s.* സ്ഥാനാപതി, മറുദിക്കിൽ ചെന്ന പാൎക്കുന്ന സ്ഥാനാപതി.
Lientery, *s.* ദഹിയാതുള്ള വയറൊഴിച്ചിൽ.
Lier, *s.* കിടക്കുന്നവൻ, ഉറങ്ങുന്നവൻ.
Lieu, *s.* ഒരംട, പകരം, ഇട; പ്രതി.
Lieutenancy, *s.* പട്ടാളത്തിൽ ഒരു യജമാനസ്ഥാനം; രണ്ടാം ഉദ്യൊഗം.
Lieutenant, *s.* പട്ടാളത്തിൽ ഒര ഉദ്യൊഗസ്ഥൻ; രണ്ടാം ഉദ്യൊഗസ്ഥൻ.

Life, *s.* ജീവൻ, ഉയിർ, പ്രാണൻ; ജീവനം, ജീവിതം; ഇരിപ്പ, സ്ഥിതി, നടപ്പ; ആയുസ്സ, ജന്മം, ചൂണ; ചൈതന്യം.
Lifeblood, *s.* മമ്മരക്തം.
Lifeguard, *s.* രാജാവിന്റെ മെയ്ക്കാവല്ക്കാരൻ: അകമ്പടിക്കാരൻ.
Lifeless, *a.* ജീവനില്ലാത്ത, നിൎജ്ജീവനായുള്ള; ചൈതന്യമില്ലാത്ത.
Lifestring, *s.* ജീവനാഡി.
Lifetime, *s.* ജീവകാലം, ആയുസ്സുകാലം, പ്രാണകാലം.
*To* Lift, *v. a.* പൊക്കുന്നു, ഉയൎത്തുന്നു; ഒങ്ങുന്നു, എടുക്കുന്നു, താങ്ങുന്നു; കൈയിൽ തൂക്കുന്നു; വലുതാക്കുന്നു, വൎദ്ധിപ്പിക്കുന്നു, നിഗളിക്കുന്നു.
Lift, *s.* പൊക്കുക, ഉയൎത്തുക, താങ്ങൽ.
Ligament, *s.* കെട്ട, ബന്ധനം, കൂട്ടികെട്ട; എപ്പ.
Ligation, *s.* കൂട്ടികെട്ടുക, മുറുക്കം.
Ligature, *s.* കെട്ട, ബന്ധനം, കൂട്ടികെട്ട.
Light, *s.* വെളിച്ചം, പ്രകാശം; പകൽ; ജ്ഞാനം, കൂട്ടികെട്ട.
Light, *a.* ഘനമില്ലാത്ത, ലഘുവായുള്ള; ഭാരമില്ലാത്ത, എളുപ്പമുള്ള, പ്രയാസമില്ലാത്ത; സാരമില്ലാത്ത; ചുറുക്കുള്ള, വെഗമുള്ള; കുഴക്കില്ലാത്ത; ഉന്മെഷമുള്ള, ഇളമനസ്സുള്ള, തെളിവുള്ള; വെട്ടമുള്ള; വെണ്മയുള്ള.
Light, *ad.* ലഘുവായി, എളുപ്പമായി.
*To* Light, *v. a.* കൊളുത്തുന്നു; വെട്ടം കാട്ടുന്നു; വെളിച്ചം കാട്ടുന്നു; ചുമട ഇറക്കുന്നു; വെളിച്ചമാക്കുന്നു.
*To* Light, *v. n.* ഇടകൂടുന്നു; ഇറങ്ങുന്നു; വീഴുന്നു; തട്ടുന്നു; ഇരിക്കുന്നു.
*To* Lighten, *v. n.* ഇടിമിന്നുന്നു, മിന്നുന്നു.
*To* Lighten, *v. a.* പ്രകാശിപ്പിക്കുന്നു, പ്രകാശമാക്കുന്നു; ഭാരമില്ലാതാക്കുന്നു: ലഘുവാക്കുന്നു; സന്തൊഷിപ്പിക്കുന്നു.
Lighter, *s.* കപ്പലിലെ ചരക്കുകൾ ഇറക്കുവാനുള്ള വലിയ തൊണി.
Lighterman, *s.* മെപ്പടി തൊണിക്കാരൻ.
Lightfingered, *a.* കൈവെഗമുള്ള, തട്ടികൊണ്ടുപൊകുന്ന.
Lightfooted, *a.* വെഗം ഒടുന്ന, ചുറുക്കുള്ള.
Lightheaded, *a.* വിചാരമില്ലാത്ത, സ്ഥിരമില്ലാത്ത; തലചുററലുള്ള, ബുദ്ധിഭെദമുള്ള.
Lighthearted, *a.* ആമൊദമുള്ള, ഉന്മെഷമുള്ള, സന്തൊഷമുള്ള.
Lighthouse, *s.* കപ്പലുകൾക്ക വെട്ടം കാട്ടുവാനായിട്ട പണിയപ്പെട്ട ഉയൎന്ന മാളിക.

Lightly, *ad.* ഘനംകൂടാതെ, എളുപ്പത്തിൽ, ലഘുവായി; അസംഗതിയായി; സന്തൊഷമായി; ഉല്ലാസമായി; വെഗത്തിൽ, ചുറുക്കെ.
Lightminded, *a.* ഇളമനസ്സുള്ള, സ്ഥിരമില്ലാത്ത.
Lightness, *s.* ലഘുത്വം, ഘനമില്ലായ്മ; അസ്ഥിരത; പാതിവ്രത്യമില്ലായ്മ; ചുറുക്ക, വെഗം.
Lightning, *s.* മിന്നൽ, ഇടിത്തീ, കൊള്ളിയാൻ.
Lights, *s. pl.* ശ്വാസനാഡികൾ.
Lightsome, *a.* പ്രകാശമുള്ള, തെളിവുള്ള; സന്തൊഷമുള്ള, ആമൊദമുള്ള.
Lightsomeness, *s.* പ്രകാശം, തെളിവ; സന്തൊഷം, ആമൊദം.
Ligneous, *a.* മരംകൊണ്ടുതീൎത്ത; മരംപൊലെയുള്ള.
Ligure, *s.* ഒരു വക രത്നം.
Like, *a.* പൊലെയുള്ള, അനുരൂപമുള്ള; ഛായയുള്ള; പ്രതിമയുള്ള, സദൃശമായുള്ള, ഒത്ത; സമമായുള്ള, തുല്യമായുള്ള.
Like, *s.* സാമ്യം; ഛായ; അനുരൂപത; ഇഷ്ടം, പ്രിയം.
*Like and dislike*, പ്രിയം, അപ്രിയം.
Like, *ad.* അപ്രകാരം, പൊലെ, നിജമായി; പക്ഷെ.
*To* Like, *v. a & n.* തെരിഞ്ഞെടുക്കുന്നു, ഇഷ്ടമാകുന്നു, ബൊധിക്കുന്നു, പ്രിയമാകുന്നു.
Likelihood, *s.* സന്ദിഗ്ദ്ധഭാവം, തൊന്നൽ, സങ്കല്പം; ഇട, സംഗതി.
Likely, *a.* പ്രിയമാകതക്ക, ഇഷ്ടമുള്ള; തക്ക, അപ്രകാരമുള്ള.
Likely, *ad.* പക്ഷെ.
*To* Liken, *v. a.* സദൃശമാക്കുന്നു, ഉപമിക്കുന്നു; സമമാക്കുന്നു; തുല്യമാക്കുന്നു, ഒപ്പമാക്കുന്നു.
Likeness, *s.* സാദൃശ്യം, ഉപമ, നിഭം, സാമ്യത, അനുരൂപം, ഛായ, ഭാഷ, പ്രതിമ; തുല്യൻ, നിഭൻ.
Likewise, *ad.* അപ്രകാരം തന്നെ; അങ്ങിനെ തന്നെ; പിന്നെയും; അതുമല്ലാതെ.
Liking, *s.* ശരീരപുഷ്ടി; രുചി, പ്രിയം, കാംക്ഷ.
Lily, *s.* ഒരു വക നല്ലപുഷ്പം.
Limature, *s.* അരപ്പൊടി, രാകപൊടി.
Limation, *s.* രാക.
Limb, *s.* അവയവം, അംഗം; കൊമ്പ; വക.
Limbec, *s.* മദ്യവും മററും കാച്ചുന്ന പാത്രം.

Limbed, *a.* അവയവങ്ങളുള്ള.

Limber, *a.* എളുപ്പം വളയുന്ന, മയമുള്ള, വഴക്കമുള്ള.

Limbo, *s.* കാരാഗ്രഹം, അമെച്ചവരുത്തുന്ന ഒരു സ്ഥലം.

Lime, *s.* ചുണ്ണാമ്പ, കുമ്മായം; ജൊനക നാരങ്ങാ.

*To* Lime, *v. a.* കുമ്മായം തെക്കുന്നു; കുടുക്കുന്നു; കുമ്മായവളമിടുന്നു.

Limekiln, *s.* ചുണ്ണാമ്പുചൂള.

Limestone, *s.* ചുണ്ണാമ്പുകല്ല.

Limit, *s.* അവധി, അറുതി, അതിര, ക്ലിപ്തം; പ്രമാണം.

*To* Limit, *v. a.* അതിരിടുന്നു; ക്ലിപ്തപ്പെടുത്തുന്നു.

Limitary, *a.* അതിരിങ്കൽ കാവലായുള്ള.

Limitation, *s.* അതിര, ക്ലിപ്തം; പ്രമാണം, അളവ.

*To* Limn, *v. a.* ചിത്രമെഴുതുന്നു, ചായമിടുന്നു.

Limner, *s.* ചിത്രക്കാരൻ.

Limous, *a.* ചെറായുള്ള, ചെളിയുള്ള.

Limp, *s.* നൊണ്ടൽ, മുടന്ത.

*To* Limp, *v. n.* നൊണ്ടുന്നു, നൊണ്ടിനടക്കുന്നു; മുടന്തുന്നു.

Limpid, *a.* തെളിവുള്ള, സ്വഛമായുള്ള.

Limpidness, *s.* തെളിവ, സ്വഛത.

Limpingly, *ad.* നൊണ്ടലായി.

Limy, *a.* ഒട്ടുന്ന, പശയുള്ള; ചുണ്ണാമ്പ പൊലെ പശയുള്ള; ചുണ്ണാമ്പുപശയുള്ള.

Linchpin, *s.* അച്ചുതണ്ടിലെ ആണി.

Linctus, *s.* നാക്കുകൊണ്ട സെവിക്കുന്ന മരുന്ന, ലെഹം.

Linden, *s.* ജൊനകനാരകം.

Line, *s.* വരി; ചരട; നൂൽചരട; വര; നിര; പന്തി; അണി; വംശവഴി; എഴുത്ത.

*To* Line, *v. a.* അകശീലയിടുന്നു; അകത്ത പട്ടാളകാവലാക്കുന്നു; അകം ഉറപ്പിക്കുന്നു; ഇരട്ടിക്കുന്നു; മൂടുന്നു, ചനംഎല്പിക്കുന്നു.

Lineage, *s.* വംശക്രമം, വംശപാരമ്പൎയ്യം; യഥാക്രമം.

Lineal, *a.* വംശക്രമമായി.

Lineament, *s.* വരി, മുഖഭാവം, മുഖരൂപം, ലക്ഷണം.

Linear, *a.* വരിവരിയായുള്ള, വരവരയായുള്ള.

Lineation, *s.* വര.

Linen, *s.* നെരിയ ശീല; ചണനൂൽകൊണ്ട ഉണ്ടാക്കിയ ശീല; ഉടുപ്പ.

Linen, *a.* നെരിയ ശീലകൊണ്ടുള്ള.

Linendraper, *s.* നെരിയ ശീലയും മറ്റും വില്ക്കുന്നവൻ.

*To* Linger, *v. n.* ബഹുനാളായിവെദനപ്പെട്ടിരിക്കുന്നു; താമസിക്കുന്നു, താമസം ചെയ്യുന്നു; സംശയിക്കുന്നു.

Linget, *s.* ലൊഹകട്ടി; ഒരു പക്ഷി.

Lingo, *s.* ഭാഷ; വാക്ക.

Linguacious, *a.* വായാടുമുള്ള.

Linguadental, *a.* നാവും പല്ലും കൂട്ടിപ്പറയുന്ന.

Linguist, *s.* പലഭാഷ അറിയുന്നവൻ.

Liniment, *s.* കുഴമ്പ; തെക്കുന്ന ഒരു വക തൈലം.

Lining, *s.* അകശീല.

Link, *s.* ചങ്ങലകണ്ണി; കൊളുത്ത; ചങ്ങല; തുടച്ച; പന്തം, ദീപെട്ടി; വളയം.

*To* Link, *v. a.* കണ്ണികൂട്ടിചെൎക്കുന്നു, കൊളുത്തുന്നു, പിണെക്കുന്നു, ചെൎക്കുന്നു, എകൊപ്പിക്കുന്നു.

Linkboy, *s.* ദീപെട്ടികാരൻ.

Linseed, *s.* ചെറുചണം; ചെറുചണത്തിന്റെ വിത്ത.

Linseywoolsey, *a.* ചണനൂലും ആട്ടുരൊമവുംകൊണ്ട ഉണ്ടാക്കിയ.

Linstock, *s.* വലിയതൊക്കിന തിരിതല്ലുന്ന വെടത്തിരിയൊടുകൂടിയ കൊൽ.

Lint, *s.* വ്രണങ്ങളിൽ ഇടുന്ന മയമുള്ള ശീല.

Lintel, *s.* വാതിലിന്റെ മെലത്തെ കുറുമ്പടി.

Lion, *s.* സിംഹം; കെസരി; ചിങ്ങംരാശി.

Lioness, *s.* പെൺസിംഹം.

Lip, *s.* ചുണ്ട, അധരം; വിളിമ്പ.

*To make a lip*, കൊഞ്ഞനംകാട്ടുന്നു.

Lipothymous, *a.* മൊഹാലസ്യമുള്ള, ബൊധക്കെടുള്ള.

Lipothymy, *s.* മൊഹാലസ്യം, ബൊധക്കെട.

Lippitude, *s.* ചില്ലം, കണ്ണളിച്ചിൽ, പീളയടിച്ചിൽ.

Liquation, *s.* ഉരുക്കുക.

Liquefaction, *s.* ഉരുക്കുക, ഉരുക്കം, ഉരുക; അലിച്ചിൽ, ലയം, ദ്രവം.

Liquefiable, *a.* ഉരുകാകുന്ന.

*To* Liquefy, *v. a. & n.* ഉരുക്കുന്നു, അലിക്കുന്നു; ഉരുകുന്നു, അലിയുന്നു.

Liquescent, *a.* ഉരുക്കുന്ന, അലിക്കുന്ന.

Liquid, *a.* വെള്ളംപൊലെയുള്ള, അലിച്ചിലുള്ള.

Liquid, *s.* വെള്ളംപൊലെയുള്ളവസ്തു, നീൎപ്പണ്ടം, രസം; ദ്രാവകം; തൈലം: ലയം.

*To* Liquidate, *v. a.* തീൎത്തകൊള്ളുന്നു; കടംതീൎക്കുന്നു.

Liquids, *s. pl.* *l*, *m*, *n*, *r*, എന്ന അക്ഷരങ്ങൾ.

Liquor, *s.* നീർപണ്ടം; വെള്ളംപൊലെയുള്ള വസ്തു; മദ്യം.

*To* Lisp, *v. n.* കൊഞ്ഞപറയുന്നു; തെററിപ്പറയുന്നു.

List, *s.* ചാൎത്ത, വരിച്ചാൎത്ത, വരിയൊല; അതിര; കീററുശീല.

*To* List, *v. n.* ആഗ്രഹിക്കുന്നു, ഇഷ്ടപ്പെടുന്നു, മനസ്സാകുന്നു, കാംക്ഷിക്കുന്നു.

*To* List, *v. a.* ഭടസെവയിൽ ചെൎക്കുന്നു, പെർ ചാൎത്തുന്നു; പതിക്കുന്നു; പലനിറമുള്ള കീററുശീല കൂട്ടിതൈക്കുന്നു; ചെവികൊള്ളുന്നു, ശ്രദ്ധകൊടുക്കുന്നു.

Listed, *a.* പെർചാൎത്തിയ; പലനിറമുള്ള കീററുശീലകൂട്ടിതൈച്ച.

*To* Listen, *v. n.* ചെവികൊള്ളുന്നു, ചെവിപാൎക്കുന്നു, ശ്രവിക്കുന്നു.

Listener, *s.* ചെവികൊള്ളുന്നവൻ, ചെവിപാൎക്കുന്നവൻ.

Listless, *a.* വിചാരമില്ലാത്ത, ജാഗ്രതയില്ലാത്ത, ആഗ്രഹമില്ലാത്ത, കാംക്ഷയില്ലാത്ത, സൂക്ഷമില്ലാത്ത.

Listlessness, *s.* അജാഗ്രത, ആഗ്രഹമില്ലായ്മ, താത്പൎയ്യമില്ലായ്മ.

Lit, *preterit, of To* Light, കൊളുത്തി.

Litany, *s.* ലിത്താനി, പ്രാൎത്ഥനക്രമം.

Literal, *a.* വാക്കിന്റെ സാക്ഷാൽ അൎത്ഥമുള്ള, എഴുതിയ വാക്കിൻ പ്രകാരമുള്ള; പദത്തിനടുത്ത; എഴുത്തിന എഴുത്തായുള്ള.

Literally, *ad.* ഖണ്ഡിതമായി, പദത്തിന പദമായി.

Literary, *a.* പഠിത്വമുള്ള, അക്ഷരവിദ്യയുള്ള, വില്പത്തിയുള്ള.

Literate, *a.* പഠിത്വമുള്ള, വിദ്യയുള്ള.

Literati, *s. pl.* പഠിത്വമുള്ളവർ, വിദ്യയുള്ളവർ.

Literature, *s.* പഠിത്വം, വിദ്യ, അക്ഷരപരിജ്ഞാനം.

Litharge, *s.* ഈയം.

Lithe, Lithesome, *a.* വളയുന്ന, വഴക്കമുള്ള, മയമുള്ള.

Lithography, *s.* കല്ലിന്മെൽ ചിത്രവും മററും കൊത്തി അച്ചടിക്കുക.

Lithotamist, *s.* കല്ലടപ്പ കീറുന്നവൻ.

Litigant, *s.* വഴക്കാടുന്നവൻ, വ്യവഹാരി, *a.* വഴക്കാടുന്ന.

*To* Litigate, *v. a. & n.* വഴക്കാടുന്നു, വിവാദിക്കുന്നു, വ്യവഹാരം പറയുന്നു.

Litigation, *s.* വഴക്ക, വിവാദം, വ്യവഹാരം.

Litigious, *a.* വഴക്ക പിടിക്കുന്ന, പൊരാട്ടമുള്ള, ശണ്ഠയുണ്ടാക്കുന്ന, വില്ലങ്കമുള്ള.

Litigiousness, *s.* വഴക്കപിടിക്കുക, കലഹം, പൊരാട്ടം വില്ലങ്കം.

Litter, *s.* അന്തൊളം; ഒരു വക വാഹനം; മൃഗങ്ങൾക്ക കിടക്കുന്നതിന വിരിച്ച വൈക്കൊൽ; ഒരുമിച്ചപെററ കുട്ടികൾ; അമാന്തമായിചിതറിയ വസ്തുകൾ; മൃഗങ്ങളുടെ പെർ.

*To* Litter, *v. a.* കുട്ടിയിടുന്നു; പെറുന്നു; വസ്തുകളെ നാനാവിധമാക്കിയിടുന്നു; വൈക്കൊൽ വിരിക്കുന്നു.

Little, *a.* ചെറു, ചെറിയ, കൊച്ച, കുറിയ, അല്പമായുള്ള, ചുരുങ്ങിയ, എതാനും, ഒരംശമാൽ.

Little, *s.* അല്പം, അസാരം, ഇത്തിരി, ചില്ലറ, ഉമ്മിണി, തെല്ല.

Little, *ad.* കുറെ, കുറഞ്ഞൊന്ന.

Littleness, *s.* ചെറുപ്പം, അല്പത്തരം.

Littoral, *a.* തീരത്തൊടുചെൎന്ന, സമുദ്രതീരത്തൊട സംബന്ധിച്ച.

Liturgy, *s.* പ്രാൎത്ഥനക്രമം, പരസ്യമായുള്ള ദൈവൊപാസനവിധി.

*To* Live, *v. n.* ജീവിക്കുന്നു, ജീവിച്ചിരിക്കുന്നു; ജീവനൊടിരിക്കുന്നു, ഉയിരൊടിരിക്കുന്നു; ഇരിക്കുന്നു; വസിക്കുന്നു, പാൎക്കുന്നു; മെവുന്നു, ഉപജീവനംകഴിക്കുന്നു; സഞ്ചരിക്കുന്നു; കെടാതിരിക്കുന്നു.

Live, *a.* ജീവനുള്ള; ഉണൎച്ചയുള്ള, ചുണയുള്ള, ചുറുക്കുള്ള, കെടാത്ത, എരിയുന്ന.

Livelihood, *s.* ജീവനം, ഉപജീവനം, പിഴെപ്പ, വൃത്തി.

Liveliness, *s.* ഉണൎച്ച, ചുണ, ഉന്മെഷം; ചൈതന്യം.

Livelong, *a.* താമസമുള്ള; നിലനില്ക്കുന്ന.

Lively, *a.* ഉണൎച്ചയുള്ള, ചുണയുള്ള, ഉന്മെഷമുള്ള, ചൊടിപ്പുള്ള, പ്രസരിപ്പുള്ള.

Lively, *ad.* ഉണൎച്ചയായി, ഉന്മെഷമായി, ചൊടിപ്പായി.

Liver, *s.* കരൾ; ജീവിക്കുന്നവൻ.

Livery, *s.* പരിജനങ്ങൾക്ക കൊടുക്കുന്ന ഉടുപ്പ.

Liveryman, *s.* പരിജനങ്ങളിൽഒരുത്തൻ; താണഭൃത്യൻ.

Livery-stable, *s.* കുതിരശ്ശാല.

Lives, *s. pl. of* Life, ജീവങ്ങൾ.

Livid, *a.* കരുവാളിച്ച, നിറഭെദമുള്ള.

Lividity, *s.* കരുവാളിപ്പ, അടികൊണ്ടുണ്ടാകുന്ന നിറം, നിറഭെദം.

Living, *s.* ജീവനം, ഉപജീവനം, പിഴെപ്പ, ആദരവ; അഹൊവൃത്തി; പട്ടക്കാരന്റെ ഇടവക അനുഭവം.

Livre, *s.* ഫ്രാൻസരാജ്യത്തിൽ ഒരു വക വെള്ളിനാണിയം.

Lixivium, *s.* ചാരവെള്ളം.

Lizard, *s.* പല്ലി, ഗൌളി.

Lo! *interj.* ഇതാ, അതാ; കണ്ടാലും.

Load, *s.* ചുമട, ഭാരം, ഭാണ്ഡം.
*To* Load, *v. a.* ചുമട എറ്റുന്നു, കയറ്റുന്നു, ഭാരംവെക്കുന്നു, ഭാണ്ഡംകെട്ടി വെക്കുന്നു; തോക്കു നിറെക്കുന്നു.
Loadstone, *s.* കാന്തകല്ല, അയസ്കാന്തം.
Loaf, *s.* അപ്പം, പിണ്ഡം.
Loam, *s.* കളിമണ്ണ, പശയുള്ള മണ്ണ.
*To* Loam, *v. a.* കളിമണ്ണ തെക്കുന്നു.
Loan, *s.* കൊടുത്തകടം, വായിപ്പ, ഇരവ, കൈവായിപ്പ.
Loath, *a.* മനസ്സുകെട്ടുള്ള, ഇഷ്ടകെട്ടുള്ള; വെറുപ്പുള്ള.
*To* Loathe, *v. a.* വെറുക്കുന്നു, പകെക്കുന്നു, അരൊചിക്കുന്നു, അറെക്കുന്നു, ചളിക്കുന്നു.
Loathing, *s.* വെറുപ്പ, അരൊചകം, അറെപ്പ, ചളിപ്പ.
Loathsome, *a.* വെറുപ്പുള്ള, അറെപ്പുള്ള, അരൊചകമുള്ള.
Loathsomeness, *s.* വെറുപ്പ, അറെപ്പ, അരൊചകം.
Loaves, *s. pl. of* Loaf, അപ്പങ്ങൾ.
Lob, *s.* തടിയൻ; മന്ദൻ; കാരാഗ്രഹം: വലിയ പുഴു.
*To* Lob, *v. a.* അജാഗ്രതയായി വീഴുന്നു.
Lobby, *s.* ഒരു മുറിക്കു മുമ്പിലുള്ള വിട്ടതളം.
Lobe, *s.* ഒരു അംശം, ശ്വാസനാഡികളിൽ ഒരു ഭാഗം.
Lobster, *s.* കൊഞ്ചു.
Local, *a.* സ്ഥാനീകരമായുള്ള, സ്ഥലത്തുള്ള.
Locality, *s.* സ്ഥാനീകരം, സ്ഥലം, ഇടം.
Locally, *ad.* സ്ഥലസംബന്ധമായി.
Location, *s.* സ്ഥാനം, സ്ഥലം; സ്ഥാപനം.
Lock, *s.* താഴ, പൂട്ടു; തൊക്കിന്റെ ചാപ്പ; കെട്ടിപിടിത്തം, ജട.
*To* Lock, *v. a.* പൂട്ടുന്നു; കൂട്ടികെട്ടുന്നു; കൂട്ടിപിടിക്കുന്നു.
Locker, *s.* അറകളുള്ള പെട്ടി, പത്തായം.
Locket, *s.* ചെറിയ താഴ, കഴുത്തിൽ ഇടുന്ന ആഭരണം.
Lockram, *s.* ഒരു വക പരിക്കൻ ശീല.
Locomotion, *s.* സ്ഥലംമാറുക, സ്ഥലമാറ്റം; ജംഗമം.
Locomotive, *a.* സ്ഥലംമാറുന്ന, ജംഗമമായുള്ള.
Locust, *s.* വെട്ടുക്കിളി.
*To* Lodge, *v. a.* പാൎപ്പിക്കുന്നു, വാസം കൊടുക്കുന്നു; വിടുതികൊടുക്കുന്നു; വെക്കുന്നു, സ്ഥാപിക്കുന്നു, സ്ഥലംകൊടുക്കുന്നു.
*To* Lodge, *v. n.* പാൎക്കുന്നു; വസിക്കുന്നു; ഇരിക്കുന്നു; വിടുതിപിടിക്കുന്നു; രാത്രി പാൎക്കുന്നു; കിടക്കുന്നു.

Lodge, *s.* വാസം, ഇരിപ്പിടം, ചെറിയ വീട, വനക്കുടി; കുടിൽ, മാടം.
Lodger, *s.* ഒരുത്തന്റെ വീട്ടിൽ മുറികളെ കൂലിക്കു വാങ്ങിപാൎക്കുന്നവൻ, വിടുതിക്കാരൻ; പാൎക്കുന്നവൻ.
Lodging, *s.* കൂലിക്കു കൊടുക്കുംമുറി; ഒരുത്തൻ വന്നപാൎക്കുന്ന മുറി; വിടുതി, വിടുതിസ്ഥലം; വാസസ്ഥലം; ഇരിപ്പിടം.
Lodgment, *s.* പാൎപ്പ, ഇരിപ്പ; ശത്രുവിന്റെ വെലയെ സ്വാധീനമാക്കുക.
Loft, *s.* തട്ടു, മെൽതട്ടു, മെൽനില; മെൽമുറികൾ.
Loftily, *ad.* ഉയരെ, ഉന്നതിയായി; അഹംഭാവമായി, ഗൎവ്വമായി.
Loftiness, *s.* ഉയരം, ഉന്നതി; ശ്രേഷ്ഠത: മാഹാത്മ്യം; പ്രൌഢത, ഗൎവ്വം, ഡംഭം.
Lofty, *a.* ഉയരമുള്ള, ഉന്നതമായുള്ള; ശ്രേഷ്ഠതയുള്ള; അഹങ്കാരമുള്ള, ഗൎവ്വമുള്ള.
Log, *s.* മുറിത്തടി, തടി; മുട്ടം.
Logarithms, *s.* ഒരു വക കണക്കു.
Logbook, *s.* കപ്പലിലെ നാൾവഴി പുസ്തകം.
Loggerhead, *s.* വിഡ്ഢി, മടയൻ.
Logic, *s.* തൎക്കശാസ്ത്രം, തൎക്കവിദ്യ; ന്യായവാദം.
Logical, *a.* തൎക്കവിദ്യയൊടചെൎന്ന, ന്യായമുള്ള.
Logically, *ad.* തൎക്കശാസ്ത്രപ്രകാരം, ന്യായപ്രകാരം.
Logician, *s.* തൎക്കി, തൎക്കശാസ്ത്രി, തൎക്കികൻ, ന്യായക്കാരൻ; നൈയായികൻ, സമ്പാകൻ.
Logline, *s.* കപ്പലിന്റെ ഒട്ടത്തെ അളപ്പാൻ ഉതകുന്ന ഒരു ചരട.
Logomachy *s.* വാക്കുതൎക്കം, വാഗ്വാദം.
Logwood, *s.* ചപ്പങ്ങം.
Loin, *s.* കടിപ്രദെശം, എളി, അര.
*To* Loiter, *v. n.* താമസിക്കുന്നു, മിനക്കെടുന്നു; മടിക്കുന്നു, വിചാരംകൂടാതെ കാലം കളയുന്നു.
Loiterer, *s.* മിനക്കെടുന്നവൻ, മടിയൻ.
*To* Loll, *v. n.* മിനക്കെടായിചാഞ്ഞുകൊണ്ടിരിക്കുന്നു; നാക്കുനീട്ടികൊണ്ടിരിക്കുന്നു.
Lone, *a.* തനിച്ച, എകമായ, എകാകിയായ, തന്നെ, താനെ; പ്രത്യെകമായുള്ള.
Loneliness, Loneness, *s.* എകത്വം, എകാന്തം, എകാകിത്വം.
Lonely, Lonesome, *a.* എകമായ, എകാന്തമായ, തനിച്ച, നിൎജ്ജനമായുള്ള.
Long, *a.* നീളമുള്ള, നീണ്ട, ദീൎഘമായുള്ള, നെടുതായ; ബഹുകാലമായുള്ള, ചിരഃകാലം, നിലയുള്ള; താമസമുള്ള; നീട്ടിയ; ആഗ്രഹമുള്ള.

**Long**, *ad.* നീളത്തിൽ, ദീൎഘത്തിൽ.

*To* **Long**, *v. n.* വാഞ്ഛിക്കുന്നു, കൊതിക്കുന്നു, ആഗ്രഹിക്കുന്നു.

**Longboat**, *s.* കപ്പലിന്റെ കൂടെയുള്ള വലിയ തൊണി.

**Longivity**, *s.* ദീൎഘായുസ്സ, ചിരായുസ്സ.

**Longimanous**, *a.* കൈകൾ നീളമുള്ള.

**Longimetry**, *s.* ദൂരങ്ങളെ അളക്കുന്ന സൂത്രം.

**Longing**, *s.* വാഞ്ഛ, കൊതി, ആഗ്രഹം.

**Longitude**, *s.* നീളം, ഭൂചക്രത്തിന്റെ കിഴക്കുപടിഞ്ഞാറുള്ള ചുററളവ.

**Longitudinal**, *a.* നെടുനീളത്തിൽ അളക്കുന്ന, നെടുനീളത്തിലുള്ള.

**Longsome**, *a.* എററ നീണ്ട, എററ താമസമുള്ള.

**Longsuffering**, *s.* ദീൎഘക്ഷമ.

**Longsuffering**, *a.* ദീൎഘക്ഷമയുള്ള, ക്ഷമയുള്ള.

**Longways, Longwise**, *ad.* നെടുനീളത്തിൽ, നീളത്തിൽ.

**Longwinded**, *a.* ദീൎഘശ്വാസമുള്ള; അസഹ്യമായുള്ള.

*To* **Look**, *v. n. & a.* നൊക്കുന്നു, കാണുന്നു, ആലൊകനം ചെയ്യുന്നു; വിചാരിക്കുന്നു; കാത്തിരിക്കുന്നു; ഭാവിക്കുന്നു; ശൊധനചെയ്യുന്നു.

*To look about one*, സൂക്ഷിച്ചുനൊക്കുന്നു, ജാഗരണം ചെയ്യുന്നു.

*To look after*, സൂക്ഷിക്കുന്നു, നൊക്കികൊള്ളുന്നു.

*To look for*, നൊക്കുന്നു; കാത്തിരിക്കുന്നു.

*To look into*, ശൊധനചെയ്യുന്നു.

*To look on*, പ്രമാണിക്കുന്നു; കാൎയ്യമാക്കുന്നു; വിചാരിക്കുന്നു; തൊന്നുന്നു; നൊക്കികൊണ്ടുനില്ക്കുന്നു.

*To look over*, ഒത്തുനൊക്കുന്നു, പരീക്ഷകഴിക്കുന്നു.

*To look out*, നൊക്കുന്നു, അനെ്വഷിക്കുന്നു, കാത്തുനില്ക്കുന്നു.

*To look to*, നൊക്കുന്നു, സൂക്ഷിക്കുന്നു; കണ്ടുകൊള്ളുന്നു.

**Look!** *interj.* നൊക്ക, ഇതാ.

**Look**, *s.* നൊട്ടം, നൊക്ക; ആലൊകനം; ഭാവം, മുഖഭാവം; ദൎശനം.

**Looking-glass**, *s.* കണ്ണാടി, ദൎപ്പണം.

**Loom**, *s.* തറി, തറിമരം.

*To* **Loom**, *v. n.* കാണൊപ്പുരുന്നു, സമുദ്രത്തിൽ കാണൊപ്പുരുന്നു.

**Loon**, *s.* നീചൻ, ചണ്ഡാലൻ.

**Loop**, *s.* കുഴ, ചരട കൊക്കുന്ന ദ്വാരം.

**Looped**, *a.* കുഴകളുള്ള.

**Loophole**, *s.* കുഴ, സൂത്രദ്വാരം, വാതായനം, പഴുത; ഉപായം, കഴിവ.

*To* **Loose**, *v. a.* അഴിക്കുന്നു, തളൎത്തുന്നു, അയക്കുന്നു, വിട്ടയക്കുന്നു; അഴിച്ചുവിടുന്നു, കുടുക്കതിൎക്കുന്നു.

*To* **Loose**, *v. n.* കപ്പൽ നീങ്ങിപ്പൊകുന്നു.

**Loose**, *a.* അഴിഞ്ഞ, അയഞ്ഞ, മുറുക്കമില്ലാത്ത; ആടുന്ന; ഇളക്കമുള്ള; അഴിമതിയായുള്ള; ഒഴിവുള്ള, മലശൊധനയുള്ള; കുടുക്കില്ലാത്ത; അജാഗ്രതയുള്ള.

*To break loose*, കെട്ടുപൊട്ടിച്ചു ചാടിപ്പൊകുന്നു.

*To get loose*, അഴിഞ്ഞുപൊകുന്നു, ഒഴുകിപ്പൊകുന്നു.

*To let loose*, അഴിച്ചുവിടുന്നു, വിട്ടയക്കുന്നു.

**Loose**, *s.* അഴിവ, അഴിച്ചിൽ, വിടുതൽ.

*To* **Loosen**, *v. a.* അയക്കുന്നു, അയവാക്കുന്നു; കെട്ടഴിക്കുന്നു; ഇളക്കുന്നു; മലശൊധനയുണ്ടാക്കുന്നു; വെൎപിരിക്കുന്നു; വിടുന്നു.

**Looseness**, *s.* അയച്ചിൽ, അയവ; അഴിമതി; ഇളക്കം; വയറ്റിളക്കം, വയറൊഴിച്ചിൽ; അതിസാരം; ഊടാട്ടം, ചരവ.

*To* **Lop**, *v. a.* കൊതുന്നു, കൊമ്പിറക്കുന്നു; അറുത്തുഖണ്ഡിക്കുന്നു.

**Lop**, *s.* ഇറക്കിയകൊമ്പ; ചെള്ള.

**Loquacious**, *a.* അധികം സംസാരിക്കുന്ന, വടവറയുന്ന.

**Loquacity**, *s.* വടവാക്ക, അതിപ്രസംഗം, അധികസംസാരം.

**Lord**, *s.* കൎത്താവ, യഹൊവാ; പ്രഭു, നാഥൻ, യജമാനൻ; ഠരംശൻ, ഠരംശ്വരൻ; സ്വാമി; കൎത്തൃഭൃതൻ; ഭൎത്താവ; സ്ഥാനമാനപ്പെർ.

*Lords of the Council*, രാജമന്ത്രിമാർ.

*To* **Lord**, *v. n.* പ്രഭുത്വംചെയ്യുന്നു, കൎത്തവ്യം ചെയ്യുന്നു.

**Lording**, *s.* (നിന്ദ്യാൎത്ഥത്തിൽ) കൎത്താവ,

**Lordliness**, *s.* കൎത്തവ്യത, ശ്രെഷ്ഠത, ശ്ലാഘ്യത; വലിപ്പം; അഹമതി, ഗൎവ്വം.

**Lordly**, *a.* കൎത്തൃത്വമുള്ള; ഗൎവ്വമുള്ള.

**Lordship**, *s.* കൎത്തൃത്വം, പ്രഭുത്വം, യജമാനസ്ഥാനം; സ്ഥാനമാനപ്പെർ.

**Lore**, *s.* പാഠം, ഉപദെശം, പഠിത്വം.

*To* **Lose**, *v. a.* നഷ്ടമാക്കുന്നു, ചെതംവരുത്തുന്നു, കളയുന്നു, ഇല്ലാതാക്കുന്നു; വിരുതതെറ്റുന്നു; ഭ്രമിപ്പിക്കുന്നു.

*To* **Lose**, *v. n.* തൊലിവിണയുന്നു, തൊല്ക്കുന്നു; സാധിക്കാതിരിക്കുന്നു; നഷ്ടമാകുന്നു, ചെതമാകുന്നു; പൊയ്പ്പൊകുന്നു, കാണാതെ പൊകുന്നു, കളഞ്ഞുപൊകുന്നു; ഇല്ലാതെ പൊകുന്നു.

**Loser**, *s.* നഷ്ടമനുഭവിക്കുന്നവൻ; തൊൽക്കുന്നവൻ.

**Loss**, *s.* നഷ്ടം, ചെതം; തൊലി, അപജയം; വകമൊശം, പിഴ; ഉദ്ഭ്രയത്നം.
**Lost**, *part. a.* നഷ്ടമായ്പൊയ, കളഞ്ഞുപൊയ, കാണാതെപൊയ.
**Lot**, *s.* അവസ്ഥ, വിധി, അദൃഷ്ടം; പങ്ക, ചിട്ടി; കുറി; ഭാഗ്യക്കുറി; കൂട്ടം.
**Lotion**, *s.* ധാര; വ്രണങ്ങളെ കഴുകുന്ന മരുന്ന, കുളി.
**Lottery**, *s.* കുറി, ഭാഗ്യക്കുറി, ഭാഗ്യപരീക്ഷ.
**Lotus**, *s.* താമരപ്പൂ.
**Loud**, *a.* ഉയൎന്നശബ്ദമായുള്ള, ഉച്ചത്തിലുള്ള.
**Loudly**, *ad.* ഉറക്കെ, ഉറക്കവെ, ഉച്ചത്തിൽ.
**Loudness**, *s.* ഉറച്ചശബ്ദം, ഒച്ച.
*To* **Love**, *v. a.* സ്നെഹിക്കുന്നു, വാത്സല്ലിക്കുന്നു, പ്രിയപ്പെടുന്നു, മെവുന്നു.
**Love**, *s.* സ്നെഹം, വാത്സല്യം, പ്രിയം, പ്രീതി, പ്രെമം; അനുരാഗം, പക്ഷം, അനുരതി; കാമം.
**Loveliness**, *s.* സ്നിഗ്ദ്ധത, ഇൻപഗുണം, മനൊഹരം, മനൊരഞ്ജന, സ്നെഹപാത്രത.
**Lovely**, *a.* സ്നിഗ്ദ്ധമായുള്ള, മനൊഹരമായുള്ള, മനൊജ്ഞതയുള്ള.
**Lover**, *s.* സ്നെഹിതൻ, പ്രിയൻ, രമകൻ, പ്രാണനാഥൻ, ചുററകാരൻ.
**Lovesick**, *a.* സ്നെഹത്തളൎച്ചയുള്ള, കാമാതുരതയുള്ള.
**Lovesong**, *s.* സ്നെഹത്തെ കുറിച്ചുള്ളപാട്ട.
**Lough, Lock**, *s.* വെള്ളത്തടാകം, കായൽ.
**Loving**, *a.* പ്രിയമുള്ള, അൻപുള്ള.
**Lovingkindness**, *s.* പ്രീതിവാത്സല്യം, പ്രീതി, കരുണ.
**Lovingly**, *ad.* പ്രീതിയായി, പ്രെമമായി, സ്നെഹമായി.
**Lovingness**, *s.* അൻപ, പ്രീതി.
**Louis-dor**, *s.* പത്തുരുപാ വിലയുള്ള ഒരു പ്രാൻസ നാണയം.
*To* **Lounge**, *v. n.* മടിയായി നടക്കുന്നു, മിനക്കെട്ട പാൎക്കുന്നു.
**Lounger**, *s.* മടിയൻ.
**Louse**, *s.* പെൻ.
**Lousy**, *a.* പെൻപിടിച്ച, പെനുള്ള; ഹീനമായുള്ള.
**Lout**, *s.* കന്നൻ, വിട്ടുഭൊഷൻ.
**Loutish**, *a.* കന്നത്വമായുള്ള, മുരടശീലമുള്ള.
**Low**, *a.* താഴ്ചയുള്ള, താണ, താണ്മയുള്ള; ആഴമുള്ള; എളിയ; ഇടിവുള്ള, അധമമായുള്ള, ഹീനമായുള്ള.
**Low**, *ad.* ഹീനമായി, താണവിലയായി; പതുക്കവെ.
*To* **Low**, *v. a. & n.* താഴ്ത്തുന്നു, താഴ്ചവരുത്തുന്നു; പശുപൊലെ മുക്കറയിടുന്നു, അലറുന്നു, അകിറുന്നു.
*To* **Lower**, *v. a.* താഴ്ത്തുന്നു, താഴ്ചവരുത്തുന്നു; ഇറക്കുന്നു; വിലകുറെക്കുന്നു.
*To* **Lower**, *v. n.* താഴുന്നു, താണുപൊകുന്നു; കുറയുന്നു.
*To* **Lower**, *v. n.* മൂടലായിരിക്കുന്നു, മഴക്കൊൾകൊള്ളുന്നു, മെഘം മൂടുന്നു; ക്രൂരഭാവമായിരിക്കുന്നു, വപ്പുകടിക്കുന്നു.
**Lower**, *s.* മൂടൽ, മെഘമൂടൽ, ക്രൂരഭാവം.
**Lowermost**, *a.* എല്ലാററിലും താണ.
**Lowland**, *s.* താണഭൂമി, താഴ്ചപ്രദെശം; ചതുപ്പുനിലം.
**Lowliness**, *s.* താണ്മ, എളിമ; താഴ്ച; വിനയം, മനത്താഴ്ച; ഹീനത.
**Lowly**, *a.* താണ്മയുള്ള, എളിമയുള്ള, വിനയമുള്ള; ഹീനമായുള്ള.
**Lowness**, *s.* താഴ്ച; ഹീനാവസ്ഥ; നികൃഷ്ടത; വണക്കം; ഇടിവ.
**Lowspirited**, *a.* മനസ്സിടിവുള്ള.
**Loyal**, *a.* സ്വാമിഭക്തിയുള്ള, ഭയഭക്തിയുള്ള, ഭക്തിയുള്ള; വിശ്വാസഭക്തിയുള്ള, സ്ഥിരതയുള്ള.
**Loyalty**, *s.* രാജവണക്കം, ഭക്തി, ഭയഭക്തി; വിശ്വാസഭക്തി.
**Lozenge**, *s.* മാത്ര, വില്ല; ഔഷധഗുളികകൾ.
**Lubber, Lubbard**, *s.* മുരട്ടുമടിയൻ, തടിമാടൻ; വിഡ്ഢി.
**Lubberly**, *a.* മുരട്ടുമടിയുള്ള, ഭടാചാരമുള്ള.
**Lubric, Lubricous**, *a.* വഴുകലുള്ള, സ്ഥിരമില്ലാത്ത.
*To* **Lubricate**, *v. a.* വഴുക്കിക്കുന്നു, വഴുകലാക്കുന്നു.
**Lubricity**, *s.* വഴുപ്പ, വഴുവഴുപ്പ.
**Lucent**, *a.* പ്രകാശമുള്ള, ശൊഭയുള്ള.
**Lucid**, *a.* തെളിവുള്ള, പ്രകാശമുള്ള, മിന്നുന്ന; സ്വഛമായുള്ള, തെളിഞ്ഞബുദ്ധിയുള്ള.
**Lucifer**, *s.* പിശാച; ഉദയനക്ഷത്രം.
**Luciferous, Lucific**, *a.* വെളിച്ചമുണ്ടാക്കുന്ന, വെട്ടംകൊടുക്കുന്ന.
**Luck**, *s.* ഭാഗ്യം, വിധി; അദൃഷ്ടം, ഭാഗധെയം.
**Luckily**, *ad.* ഭാഗ്യമായി, അദൃഷ്ടമായി.
**Lucky**, *a.* ഭാഗ്യമുള്ള, അദൃഷ്ടമായുള്ള.
**Lucrative**, *a.* ദ്രവ്യലാഭമുള്ള, ആദായമുള്ള; പ്രയൊജനമുള്ള.
**Lucre**, *s.* ദ്രവ്യലാഭം, ആദായം, പൊലിവ, ധനാഗമം.
**Lucriferous, Lucrific**, *a.* ലാഭംവരുത്തുന്ന.

Luctation, *s.* പൊരാട്ടം, വാദം; പിണക്കം.

Luctiferous, Luctific, *a.* ദുഃഖമുണ്ടാക്കുന്ന.

*To* Lucubrate, *v. n.* ഉറക്കം ഇളച്ച അദ്ധ്യയനം ചെയ്യുന്നു, രാത്രിയിൽ പഠിക്കുന്നു.

Lucubration, *s.* രാത്രിയിലെ പഠിത്വം, രാത്രിയിലുള്ള അദ്ധ്യയനം.

Luculent, *a.* തെളിവുള്ള, ശൊഭയുള്ള; സ്വച്ഛമായുള്ള; സ്പഷ്ടമായുള്ള; നിശ്ചയമുള്ള.

Ludicrous, *a.* ചിരിയുണ്ടാക്കുന്ന, പരിഹാസമുള്ള, വിളയാട്ടായുള്ള.

Ludification, *s.* പരിഹാസം, അപഹാസം.

*To* Lug, *v. a.* ഇഴെക്കുന്നു, പിടിച്ചുവലിക്കുന്നു; ഊരുന്നു.

Lug, *s.* ചെറിയമീൻ; അളവകൊൽ, ഒണ്ഡ; ചെവി.

Luggage, *s.* കനമുള്ള വസ്തു; സാമാനം.

Lugsail, *s.* ചതുരത്തിലുള്ള ഒരു കപ്പൽപായ.

Lugubrious, *a.* ദുഃഖമുള്ള, ഖെദമുള്ള.

Lukewarm, *s.* വെതുപ്പായുള്ള, ഇളംചൂടുള്ള; ശീതൊഷ്ണമായുള്ള; ഉദാസീനമായുള്ള.

Lukewarmness, *s.* വെതുപ്പ, ഇളംചൂട, മന്ദൊഷ്ണം; ഉദാസീനത.

*To* Lull, *v. a.* ഉറക്കുന്നു, താരാട്ടുന്നു; ശാന്തമാക്കുന്നു.

Lull, *s.* ശാന്തത.

Lullaby, *s.* തൊട്ടിൽപാട്ട, താലൊലം, താരാട്ട.

Lumbago, *s.* എളിക്കുള്ള ഒരു മഹാ വെദന, നട്ടുവുകഴെപ്പ.

Lumber, *s.* ഉപകാരമില്ലാത്ത സാധനങ്ങൾ, അല്പവിലയുള്ള വസ്തുകൾ.

*To* Lumber, *v. a.* ഉപകാരമില്ലാത്ത തട്ടുമുട്ടുകളെ കൂട്ടിവെക്കുന്നു.

Luminary, *s.* വെളിച്ചം കാട്ടുന്ന വസ്തു, വെളിച്ചം, പ്രകാശരൂപം; ഉപദെഷ്ടാവ.

Luminous, *a.* പ്രകാശമുള്ള, പ്രകാശിക്കുന്ന.

Lump, *s.* കട്ട; കൂട്ടം; പിണ്ഡം; കുമ്പാരം; അശെഷം, ആസകലം.

*To* Lump, *v. a.* ആസകലം എടുക്കുന്നു.

Lumping, *a.* വലിയ, കട്ടിയുള്ള, കനമുള്ള.

Lumpish, *a.* കട്ടിയുള്ള; മന്ദബുദ്ധിയുള്ള, തടിയുള്ള.

Lumpy, *a.* കട്ടയുള്ള.

Lunacy, *s.* ഭ്രാന്ത; ചന്ദ്രരൊഗം.

Lunar, } *a.* ചന്ദ്രനൊടുചെർന്ന.
Lunary, }

Lunated, *a.* അൎദ്ധചന്ദ്രനെപ്പൊലെ ആയിതീൎന്ന, ചന്ദ്രാകാരമായുള്ള.

Lunatic, *a.* ഭ്രാന്തുള്ള; ചന്ദ്രരൊഗമുള്ള.

Lunatic, *s.* ഭ്രാന്തൻ, പൈത്യക്കാരൻ.

Lunation, *s.* ചന്ദ്രഗതി.

Lunch, } *s.* ചെറിയ ഭക്ഷണം, ചെറിയ ഊണ; ഒരു പിടി ഭക്ഷണം.
Luncheon, }

Lune, *s.* അൎദ്ധചന്ദ്രാകാര വസ്തു.

Lunette, *s.* അൎദ്ധചന്ദ്രൻ.

Lungs, *s.* ശ്വാസനാഡികൾ.

Lunt, *s.* വെടിത്തിരി, കയറ്റുതിരി.

Lupine, *s.* വിശെഷമായ ഒരു വിധം പയറ; ഒരു വിധം പുഷ്പം.

Lurch, *s.* നിസ്സഹായത, മൊശം, നിരാധാരം.

*To* Lurch, *v, a.* വിഴുങ്ങുന്നു; തട്ടിക്കുന്നു, ചതിക്കുന്നു, മൊഷണം ചെയ്യുന്നു.

Lurcher, *s.* ചൊരൻ, തട്ടിക്കുന്നവൻ, ചതിയൻ; പാത്തിരിക്കുന്ന നായ; അതിഭക്ഷകൻ.

Lure, *s.* ഇര: ആകൎഷണം.

Lurid, *a.* മങ്ങലായുള്ള.

*To* Lurk, *v. n.* പതിയിരിക്കുന്നു, പാളുന്നു; പതുങ്ങുന്നു, ഒളിച്ചിരിക്കുന്നു.

Lurker, *s.* പതിയിരിക്കുന്നവൻ.

Lurking-place, *s.* ഒളി, ഒളിപ്പിടം.

Luscious, *a.* അതിമധുരമായുള്ള, രസമുള്ള; രുചിയുള്ള, ഇഷ്ടമുള്ള.

Lusciousness, *s.* അതിമധുരം, അതിരുചി.

Lusorious, Lusory, *a.* സരസമുള്ള, വിനൊദമുള്ള.

Lust, *s.* മൊഹം, ദുൎമ്മൊഹം, കാമം, മദം, ദുരാശ, ഇച്ഛ.

*To* Lust, *v. n.* കാമിക്കുന്നു, മൊഹിക്കുന്നു, ഇച്ഛിക്കുന്നു, വാഞ്ഛിക്കുന്നു.

Lustful, *a.* ദുൎമ്മൊഹമുള്ള, കാമമുള്ള, ദുരാശയുള്ള.

Lustily, *ad.* പുഷ്ടിയായി, ഉറക്കെ, വീൎയ്യത്തൊടെ.

Lustiness, *s.* ദെഹപുഷ്ടി, ശരീരാരൊഗ്യം, കായബലം.

Lustration, *s.* വെള്ളംകൊണ്ട സ്വച്ഛമാക്കുക.

Lustre, *s.* കാന്തി, ശൊഭ, തെജസ്സ; ഒളിവ; മിനുസം, ശ്രെഷ്ഠത, കീൎത്തി; അഞ്ചസംവത്സരത്തെ ഇട.

Lustring, *s.* കാന്തിയുള്ള ഒരു വിധം പട്ട.

Lustrous, *a.* ശൊഭയുള്ള, ഒളിവുള്ള; കീൎത്തിയുള്ള.

Lusty, *a.* ദെഹപുഷ്ടിയുള്ള, ആരൊഗ്യമുള്ള, കായബലമുള്ള.

Lute, *s.* നന്തുണി, ഒരു വിധം വീണ; ക ളിമണ്ണ.
*To* Lute, *v. a.* മണ്ണുകൊണ്ട തെച്ച അടെ ക്കുന്നു, ശീലമൺചെയ്യുന്നു.
Lutheran, *s.* ലൂത്തറിനെ പിന്തുടരുന്ന വൻ.
Lutulent, *a.* ചെറായുള്ള, ചെളിയുള്ള.
*To* Lux, Luxate, *v. a.* ഉളുക്കിക്കുന്നു, സ ന്ധിപിണക്കുന്നു, എല്പുതെറ്റിക്കുന്നു.
Luxuriance, } *s.* അതിവളച്ച, അഭിവൃ
Luxuriancy, } ദ്ധി: തഴപ്പ.
Luxuriant, *a.* അതിവളച്ചയുള്ള അഭിവൃ ദ്ധിയുള്ള, പുഷ്ടിയുള്ള.
*To* Luxuriate, *v. n.* അധികംവളരുന്നു, അഭിവൃദ്ധിയാകുന്നു, തഴെക്കുന്നു, പുഷ്ടി യാകുന്നു.
Luxurious, *a.* മത്തവിലാസമുള്ള; തഴപ്പു ള്ള, അഭിവൃദ്ധിയുള്ള.
Luxury, *s.* അത്യാശ, മത്തവിലാസം; അ തിവളച്ച, അഭിവൃദ്ധി.
Lying, *part. of To* Lie, കിടക്കുന്ന.
Lymph, *s.* ശുദ്ധജലം.
Lynx, *s.* പുള്ളിയുള്ള ഒരു കാട്ടുമൃഗം.
Lyre, *s.* ഒരു വക വീണ.
Lyric, *a.* വീണയൊടു കൂടെ പാടുന്നപാ ട്ടുള്ള.

---

# M.

Macaroon, *s.* ഒരുവക മധുരമുള്ള അട; നിരാചാരക്കാരൻ.
Mace, *s.* ജാതിപത്രി; ഗദ, പൊന്തി.
Macebearer, *s.* ഗദക്കാരൻ.
*To* Macerate, *v. a.* മെലിച്ചിലാക്കുന്നു; ക ഴെക്കുന്നു; ഊറെകിടുന്നു; ഇുവെക്കുന്നു.
Maceration, *s.* മെലിച്ചിലാക്കുക; കഴ ച്ചിൽ, ഊറെകിടുക; ഇുവെപ്പ.
*To* Macinate, *v. a.* യന്ത്രിക്കുന്നു, ഉപാ യംവിചാരിക്കുന്നു.
Machination, *s*, കൌശലം, ഉപായവി ചാരം, സൂത്രം; തന്ത്രം.
Machine, *s.* യന്ത്രം, സൂത്രം.
Machinery, *s.* യന്ത്രപ്പണി, സൂത്രപ്പണി; ഉപായം, കൌശലം.
Machinist, *s.* യന്ത്രി, യന്ത്രക്കാരൻ, സൂത്ര പ്പണിക്കാരൻ.
Macrocosm, *s.* അഖിലാണ്ഡം, പ്രപഞ്ചം.
Mactation, *s.* ബലിക്കു മൃഗങ്ങളെകൊല്ലുക.
Macula, Maculation, *s.* കറ, കളങ്കം, മാച്ചം.
*To* Maculate, *v. a.* കറയാക്കുന്നു, കളങ്ക മാക്കുന്നു.

Mad, *a.* ഭ്രാന്തുള്ള, പെയ്യുള്ള, വെറിപിടി ച്ച.
Madam, *s.* മാഡാമ, യജമാനസ്ത്രീ.
Madbrain, } *a.* ഭ്രാന്തപിടിച്ച, ബുദ്ധി
Madbrained, } ഭ്രമമുള്ള, തലകാച്ചിലു ള്ള.
Madcap, *s.* ഭ്രാന്തൻ, തലകാച്ചിലുള്ളവൻ; ബുദ്ധികെട്ടവൻ.
*To* Madden, *v. n.* ഭ്രാന്താകുന്നു, ഭ്രാന്ത പിടിക്കുന്നു.
*To* Madden, *v. a.* ഭ്രാന്തപിടിപ്പിക്കുന്നു, മദിപ്പിക്കുന്നു.
Madder, *s.* മഞ്ചെട്ടി.
Made, *part. pret. of To* Make, ഉണ്ടാ ക്കി, ഉണ്ടാക്കിയ, നിൎമ്മിച്ച, നിൎമ്മിച്ചു.
*To* Madefy, *v. a.* നനെക്കുന്നു.
Madhouse, *s.* ഭ്രാന്തുള്ളവരെ പാൎപ്പിക്കുന്ന സ്ഥലം.
Madly, *ad.* ബുദ്ധികൂടാതെ, ബുദ്ധികെ ടായി.
Madman, *s.* ഭ്രാന്തൻ, വെറിയൻ.
Madness, *s.* ഭ്രാന്ത, ബുദ്ധിഭ്രമം, ചിത്ത വിഭ്രമം, വെറി, മദം, പെയ.
Magazine, *s.* കലവറ, ഉഗ്രാണം, ആയു ധശാല; ഒരുവക പുസ്തകം.
Maggot, *s.* പുഴു, കൃമി; വ്യാമൊഹം.
Maggotty, *a.* പുഴുപിടിച്ച; വ്യാമൊഹമു ള്ള.
Magi, *s. plu.* കിഴക്കുദെശത്തെ ജ്യോതി ഷക്കാർ.
Magic, *s.* മന്ത്രവാദം, ജാലം, മായ; സ്തം ഭനം, ശൂന്യവിദ്യ.
Magic, Magical, *a.* മന്ത്രവാദമുള്ള.
Magician, *s.* മന്ത്രവാദി, ജാലക്കാരൻ, സ്തംഭനവിദ്യക്കാരൻ.
Magisterial, *a.* അധികാരമുള്ള, പ്രഭാവ മുള്ള, വലിപ്പമുള്ള; അഹംഭാവമുള്ള, ഗ ൎവ്വമുള്ള; പുടംവെച്ച.
Magistery, *s.* പുടംവെച്ച പൊടി.
Magistracy, *s.* രാജ്യാധികാരിയുടെ ഉ ദ്യോഗം.
Magistrate, *s.* അധികാരി, രാജ്യാധികാ രി.
Magnanimity, *s.* മഹാത്മ്യം, മഹാ മന സ്സ; ധീരത.
Magnanimous, *a.* മഹാത്മാവായ, മഹാ മനസ്സുള്ള, ധീരതയുള്ള.
Magnet, *s.* കാന്തക്കല്ല, സൂചികാന്തം.
Magnetic, } *a.* കാന്തക്കല്ലിനസംബന്ധ
Magnetical, } മുള്ള; കാന്തക്കല്ലുപൊലെ ശക്തിയുള്ള; ആകൎഷിക്കുന്ന.
Magnetism, *s.* കാന്തക്കല്ലിന്റെ ശക്തി, ആകൎഷണശക്തി.

Magnific, Magnifical, *a.* മഹത്വമുള്ള, പ്രശസ്തമായുള്ള, പ്രാബല്യമായുള്ള.

Magnificence, *s.* പ്രബലത, കൊലാഹലം, ഘോഷം, ആഡംബരം, മൊടി.

Magnificent, *a.* പ്രബലതയുള്ള, കൊലാഹലമുള്ള, മൊടിയുള്ള.

Magnifier, *s.* പുകഴ്ത്തുന്നവൻ; ചെറിയ ഒരു വസ്തുവിനെ നൊക്കിയാൽ വലുതായിട്ട കാട്ടുന്ന കണ്ണാടി.

*To* Magnify, *v. a.* മഹത്വപ്പെടുത്തുന്നു, പുകഴ്ത്തുന്നു, ഉയൎത്തുന്നു, ഉന്നതപ്പെടുത്തുന്നു, വലിയതാക്കുന്നു; വലുതായിട്ട കാണിക്കുന്നു.

Magnitude, *s.* മഹത്വം, വലിപ്പം, വലിമ.

Mahometan, *s.* മഹമ്മതമതക്കാരൻ.

Mahometanism, *s.* മഹമ്മതിന്റെ മതം.

Maid, Maiden, *s.* കന്യക; വീട്ടിപ്പെണ്ണ, വെലക്കാരി.

Maiden, *a.* കന്യകയായുള്ള; നവമായുള്ള; മലിനപ്പെടാത്ത.

Maidenhood, *s.* കന്യകാവ്രതം.

Maidservant, *s.* വെലക്കാരി, വീട്ടിപ്പെണ്ണ.

Majestic, Majestical, *a.* മഹനീയമായുള്ള, മഹത്വമുള്ള, പ്രതാപമുള്ള.

Majesty, *s.* മഹത്വം, പ്രഭാവം, പ്രതാപം; മാഹാത്മ്യം.

Mail, *s.* കവചം, കഞ്ചുകം; അഞ്ചൽക്കാരന്റെ കടലാസുസഞ്ചി.

*To* Maim, *v. a.* ഊനംവരുത്തുന്നു, മുടന്താക്കുന്നു.

Maim, *s.* ഊനം, മുടന്ത.

Main, *a.* പ്രധാനമായുള്ള, മുഖ്യമായുള്ള: ആസകലമുള്ള; സാരമായുള്ള, ബലമുള്ള.

Main, *s.* ആകപ്പാട, ആസകലം, വലിയ പങ്ക; സമുദ്രം; ബലം; കരപ്പുറം.

Mainland, *s.* വിസ്തീൎണ്ണഭൂമി.

Mainly, *ad.* പ്രധാനമായി, മുഖ്യമായി.

Mainmast, *s.* കപ്പലിന്റെ നടുവിലത്തെ പാമരം.

Mainprize, *s.* ജാമ്യം, പണയം.

Mainsail, *s.* കപ്പലിന്റെ നടുവിലത്തെ പാമരത്തിന്റെ വലിയ പാ.

*To* Maintain, *v. a.* പാലിക്കുന്നു, സംരക്ഷണം ചെയ്യുന്നു; ആദരിക്കുന്നു; ചിലവ നടത്തിക്കുന്നു, ഉപജീവനംകൊടുത്ത വരുത്തുന്നു; അഹൊവൃത്തികഴിക്കുന്നു.

*To* Maintain, *v. n.* ഉണ്ടെന്ന പറയുന്നു, നിശ്ചയമായി പറയുന്നു, വ്യവഹരിക്കുന്നു.

Maintainable, *a.* രക്ഷിക്കാകുന്ന, ന്യായം പറയതക്ക.

Maintainer, *s.* രക്ഷിക്കുന്നവൻ, ആദരിക്കുന്നവൻ.

Maintenance, *s.* ജീവനം, ഉപജീവനം, അഹൊവൃത്തി; ആദരവ; പാലനം, സംരക്ഷണം.

Maintop, *s.* വലിയ പാമരത്തിന്റെ മെലെ അഗ്രം.

Major, *a.* അധികമായുള്ള; കൂടുതലുള്ള; സ്ഥാനവലിപ്പമുള്ള.

Major, *s.* പട്ടാളത്തിൽ കപ്പിത്താന മെലായുള്ള ഉദ്യൊഗസ്ഥൻ; മെജർ; പട്ടണത്തിൽ പ്രധാന ഉദ്യൊഗസ്ഥൻ.

Majority, *s.* വലിപ്പം, അധികതുക, അധികംപെർ; പ്രായമൂപ്പ; മെജൊരിന്റെ സ്ഥാനം.

Maize, *s.* ചൊളം.

*To* Make, *v. a.* ഉണ്ടാക്കുന്നു, നിൎമ്മിക്കുന്നു; തീൎക്കുന്നു; പണിയുന്നു; ആക്കുന്നു; ചെയ്യുന്നു.

*To* Make, *v. n.* ചെല്ലുന്നു, പായുന്നു; ഉതകുന്നു; നടക്കുന്നു; ചെരുന്നു.

*To make away with,* കൊല്ലുന്നു, നശിപ്പിക്കുന്നു.

*To make for,* നെരെ ചെല്ലുന്നു.

Make, *s.* ആകൃതി, ഭാഷ.

Maker, *s.* സ്രഷ്ടാവ, നിൎമ്മാതാവ; ഉണ്ടാക്കുന്നവൻ, പണിക്കാരൻ.

Makeweight, *s.* തൂക്കം ശരിനില്പാൻ ഇടുന്ന വസ്തു, ഇട, കട്ടി, പടി.

Malady, *s.* വ്യാധി, രൊഗം.

Malapert, *a.* തണ്ടുതപ്പിതത്വമുള്ള, ധാൎഷ്ട്യമുള്ള.

Male, *a.* പുല്ലിംഗമായുള്ള, ആണായുള്ള.

Male, *s.* ആൺ, പുരുഷൻ.

Maleadministration, *s.* ദുൎവ്വിചാരണ, ദുൎന്നിൎവ്വാഹം.

Malecontent, Malecontented, *a.* അസന്തുഷ്ടിയുള്ള, രമ്യതകെട്ടുള്ള.

Malecontent, *s.* അസന്തുഷ്ടൻ, ദ്രൊഹി, മത്സരക്കാരൻ.

Malediction, *s.* ശാപം, ദുഷിവാക്ക.

Malefaction, *s.* ദുഷ്കൎമ്മം, കുററം, അക്രമം.

Malefactor, *s.* ദുഷ്കൎമ്മി, കുററക്കാരൻ.

Malepractice, *s.* ദുൎന്നടപ്പ, ദുൎവ്യാപാരം, വെണ്ടാത്തരം.

Malevolence, *s.* ദുൎമ്മനസ്സ, ദുൎബ്ബുദ്ധി, വൈരം, വെണ്ടാസനം.

Malevolent, *a.* ദുൎമ്മനസ്സുള്ള, വെണ്ടാത്തരമുള്ള, വെണ്ടാസനമുള്ള.

Malice, *s.* ഈൎഷ്യ, ദ്വെഷം; ദുഷ്ക്രിയത്വം, ദുൎഗ്ഗുണം.

Malicious, *a.* ഈൎഷ്യയുള്ള, ദ്വെഷമുള്ള, ദുഷ്ക്രിയത്വമുള്ള, ദുൎഗ്ഗുണമുള്ള.

Maliciousness, *s.* ദുശ്ചിന്ത, ദുഷ്ക്രിയത്വം, ദ്രൊഹചിന്ത, ദുൎവ്വിചാരം, മത്സരം.

Malign, *a.* ദൊഷമുള്ള, ദുഷ്ടിന്തയുള്ള; പകച്ചയുള്ള.

*To* Malign, *v. a.* ദൂഷ്യംപറയുന്നു, ദൊഷിക്കുന്നു; നിന്ദിക്കുന്നു; ഉപദ്രവിക്കുന്നു.

Malignancy, Malignity, *s.* വെണ്ടാസനം, ദുൎമ്മനസ്സ, ദുൎവ്വിചാരം, ദുഷ്ടിന്ത.

Malignant, *a.* വെണ്ടാസനമുള്ള, ഗൎവ്വമുള്ള, ദൊഷമുള്ള; പകച്ചയുള്ള.

Malignant, *s.* ദുഷ്ടിന്തയുള്ളവൻ, വെണ്ടാസനക്കാരൻ.

Maligner, *s.* ദുൎവ്വിചാരമുള്ളവൻ.

Mall, *s.* ചുററിക, കൊട്ടുതടി, മരമുട്ടി, മുട്ടിക.

*To* Mall, *v. a.* അടിക്കുന്നു, ഇടിക്കുന്നു, ചുററികകൊണ്ട അടിക്കുന്നു.

Malliable, *a.* അടിച്ചുപരത്താകുന്ന, മയമുള്ള.

*To* Malleate, *v. a.* ചുററികകൊണ്ട അടിക്കുന്നു, അടിച്ചുനീട്ടുന്നു.

Mallet, *s.* കൊട്ടുതടി, കൊട്ടുവടി.

Mallows, *s.* ഉത്തി.

Malt, *s.* നനെച്ച ഉണക്കിയ യവം.

*To* Maltreat, *v. a.* കയ്യെററം ചെയ്യുന്നു, ശകാരിക്കുന്നു.

Malversation, *s.* തിരിപ്പിടി.

Mamma, *s.* ശിശുക്കൾ മാതാവിനെ വിളിക്കുന്ന വാക്ക, അമ്മ.

Mammet, *s.* പാവ.

Mammilliary, *a.* മുലകളൊട ചെൎന്ന.

*To* Mammoc, *v. a.* ചീന്തികളയുന്നു, കീറികളയുന്നു.

Mammon, *s.* ധനം, ഐശ്വൎയ്യം; ധനപതി.

Man, *s.* മനുഷ്യൻ, മാനുഷൻ, പുരുഷൻ, നരൻ, മൎത്യൻ, മാനവൻ, പുമാൻ, പഞ്ചജനൻ; ആൾ, ഒരുത്തൻ; കരു.

*Man of war*, പടക്കപ്പൽ.

*To* Man, *v. a.* ആളുകളെ ശെഖരിച്ചാക്കുന്നു; ആളുകളെ കാവലാക്കുന്നു; ഉറപ്പിക്കുന്നു, ബലപ്പെടുത്തുന്നു; പുള്ളിനെ ഇണെക്കുന്നു; സെവിക്കുന്നു.

Manacles, *s.* കൈവിലങ്ങ, കൈക്കുച്ച.

*To* Manacle, *v. a.* കൈവിലങ്ങിടുന്നു, കൈക്കുച്ചിടുന്നു, കയ്യാമയിടുന്നു.

*To* Manage, *v. a.* നിൎവ്വഹിക്കുന്നു, നടത്തുന്നു, നടത്തിക്കുന്നു, ഭരിക്കുന്നു; ശീലിപ്പിക്കുന്നു; പെരുമാറുന്നു; കാൎയ്യംവിചാരിക്കുന്നു; കൃഷിനടത്തുന്നു.

Manage, Management, Managery, *s.* നിൎവ്വാഹം, നടത്തൽ, ഭരിപ്പ; കാൎയ്യകാരകം, കാൎയ്യവിചാരം; കൃഷിനടത്തൽ.

Manageable, *a.* നിൎവ്വഹിക്കാകുന്ന, നടത്താകുന്ന, നടത്തിക്കാകുന്ന, ഭരിക്കാകുന്ന; അനുസരണമുള്ള.

Manager, *s.* നിൎവ്വഹിക്കുന്നവൻ, നടത്തുന്നവൻ, കാൎയ്യക്കാരൻ; വിചാരിപ്പുകാരൻ; അദ്ധ്യക്ഷൻ; ഭരിക്കുന്നവൻ, തുരിശക്കാരൻ.

Manation, *s.* വെറൊന്നിൽനിന്നുള്ള ഉല്പാദനം.

Manchet, *s.* ചെറിയ കൊതമ്പപ്പം.

*To* Mancipate, *v. a.* അടിമയാക്കുന്നു, കെട്ടുന്നു, ബന്ധിക്കുന്നു.

Mancipation, *s.* അടിമ, ബന്ധകം; നിബന്ധം.

Manciple, *s.* കലവറക്കാരൻ, അകത്തഴിക്കാരൻ.

Mandamus, *s.* മെൽന്യായസ്ഥലത്തുനിന്നുള്ള കല്പന; രാജകല്പന.

Mandarin, *s.* ചീനരാജ്യത്തെ അധികാരി.

Mandate, *s.* കല്പന, ആജ്ഞ; ചട്ടം.

Mandatory, *a.* കല്പിക്കുന്ന, ആജ്ഞാപിക്കുന്ന.

Mandible, *s.* താടിയെല്ല; കുരട.

Mandil, *s.* തലപ്പാവ.

Mandrake, *s.* ഭൂദായ.

*To* Manducate, *v. a.* ചവെക്കുന്നു, ചവെച്ചുതിന്നുന്നു.

Manducation, *s.* ചവെപ്പ, ചവ.

Mane, *s.* കുതിരയുടെ കഴുത്തുരൊമം, കുഞ്ചിരൊമം; നാട.

Maneater, *s.* മനുഷ്യരെ ഭക്ഷിക്കുന്നവൻ, മാനുഷഭൊജി.

Manes, *s.* ദെഹി, ആത്മാവ.

Manful, *a.* പരാക്രമമുള്ള, ശൌൎയ്യമുള്ള, ആണത്വമുള്ള, ധീരതയുള്ള.

Manfulness, *s.* പരാക്രമം, ആണത്വം, ധീരത.

Mange, *s.* മൃഗങ്ങൾക്ക വരുന്ന ചിരങ്ങ, നാച്ചൊറി.

Manger, *s.* പശുത്തൊട്ടി, പുൽക്കൂട.

Mangle, *s.* വസ്ത്രങ്ങളെ മിനുക്കുന്ന യന്ത്രം.

*To* Mangle, *v. a.* നുറുക്കുന്നു, നുരുനുരെ കീറുന്നു; അറുത്തുകൊല്ലുന്നു; വസ്ത്രങ്ങളെ മിനുക്കുന്നു.

Mangler, *s.* നുറുക്കുന്നവൻ, കഷണിക്കുന്നവൻ.

Mango, *s.* മാങ്ങാ, ചൂതഫലം, മാവ.

Mangy, *a.* ചിരങ്ങുള്ള, ചൊറിയുള്ള.

Manhood, *s.* മാനുഷ്യം, മനുഷ്യസ്വഭാവം, മനുഷ്യത്വം; പുരുഷത്വം; യൌവനം, ചെറുപ്പം.

Maniac, *s.* ഭ്രാന്തൻ.

Maniac, *a.* ഭ്രാന്തപിടിച്ച, ഭ്രാന്തുള്ള.

**Manifest**, *a.* സ്പഷ്ടമായുള്ള, പ്രത്യക്ഷമായുള്ള, തെളിഞ്ഞ, മറവില്ലാത്ത, പ്രകടമായുള്ള.

*To* **Manifest**, *v. a.* സ്പഷ്ടമാക്കുന്നു, പ്രത്യക്ഷമാക്കുന്നു, തെളിയിക്കുന്നു, പ്രകടിക്കുന്നു, പ്രകാശിപ്പിക്കുന്നു.

**Manifestation**, *s.* സ്പഷ്ടത, പ്രത്യക്ഷത, പ്രകാശം, സിദ്ധമാക്കുക.

**Manifestly**, *ad.* തെളിവായി, സ്പഷ്ടമായി, പ്രത്യക്ഷമായി.

**Manifesto**, *s.* വിളംബരം, അറിയിപ്പ.

**Manifold**, *a.* നാനാവിധമായുള്ള, പലവിധമുള്ള, അനെകം, ബഹുവിധം; കൂട്ടി ചെൎക്കപ്പെട്ട.

**Manikin**, *s.* മുണ്ടൻ, വാമനൻ; ആൺകുട്ടി.

**Manille**, *s.* മൊതിരം, കങ്കണം.

**Maniple**, *s.* കൈനിറ, ഒരുപിടി; പടജനങ്ങളുടെ ഒരു ചെറിയ കൂട്ടം.

**Mankiller**, *s.* ഘാതകൻ, കുലപാതകൻ, മനുഷ്യരെ കൊല്ലുന്നവൻ.

**Mankind**, *s.* മനുഷ്യജാതി, മാനുഷവൎഗ്ഗം, ജനം.

**Manlike, Manly**, *a.* ആണത്വമുള്ള, പുരുഷത്വമുള്ള, ധീരതയുള്ള.

**Manliness**, *s.* ആണത്വം, പുരുഷത്വം, ശൌൎയ്യം, യൊഗ്യത.

**Manna**, *s.* മന്നാ.

**Manner**, *s.* പ്രകാരം, വിധം, അടവ, നടപ്പ, മൎയ്യാദ, ചട്ടം, വിധാനം; ഭാവം; മാൎഗ്ഗം; ശീലം, അവസ്ഥ.

**Mannerly**, *a.* മൎയ്യാദയുള്ള, ആചാരമുള്ള.

**Manners**, *s. pl.* നീതിമൎയ്യാദ, ആചാരമുറകൾ, ഉപചാരശീലം.

**Mannerliness**, *s.* ആചാരമുറ.

**Mannish**, *a.* പുരുഷലക്ഷണമുള്ള; ആണത്വമുള്ള; മുട്ടാളത്വമുള്ള.

**Manœuvre**, *s.* കൌശലപ്രയൊഗം, വിദഗ്ദ്ധത.

**Manor**, *s.* ഇടവക, ജന്മിക്കുള്ള അധികാരം.

**Manse**, *s.* പട്ടക്കാരന്റെ ഇടവകഭവനം; വാദ്ധ്യാന്റെ വീട.

**Mansion**, *s.* വലിയ വീട, ഭവനം, വാസസ്ഥലം, മഠം, വസതി.

**Manslaughter**, *s.* ആളെകൊല്ലുക, മനുഷ്യകുല, നരവധം.

**Mansuetude**, *s.* ശാന്തത, ഇണക്കം, മരുക്കം.

**Mantel**, *s.* പുകഭാരത്തിന മീതെ ചെയ്യു ഒരു പണി.

**Mantelet**, *s.* സ്ത്രീകൾ ഇടുന്ന ചെറുവക പുറംകുപ്പായം; ഒരു വക കൊട്ട.

**Mantle**, *s.* പുറംകുപ്പായം, നിലയങ്കി, കുപ്പായം.

**Mantology**, *s.* ഭിഷ്മദശ്നം ചൊല്ലുന്നവരം.

**Mantua**, *s.* സ്ത്രീകളുടെ നിലയങ്കി.

**Mantuamaker**, *s.* സ്ത്രീകളുടെ നിലയങ്കിയും മറ്റും ഉണ്ടാക്കുന്നവൻ.

**Manual**, *a.* കൈവെലയായുള്ള, കൈപാടുള്ള, കൈപ്രയൊഗമുള്ള.

**Manuduction**, *s.* കൈകുപിടിച്ച നടത്തുക.

**Manufactory**, *s.* ചരക്കുകൾ ഉണ്ടാക്കുന്ന പണിപ്പുര.

**Manufacture**, *s.* കൌശലപ്പണി, കൃതി, പണി, നിൎമ്മാണം; ഉണ്ടാക്കപ്പെട്ടവസ്തു, ചരക്ക.

*To* **Manufacture**, *s.* ഉണ്ടാക്കുന്നു, നിൎമ്മിക്കുന്നു, പണിയുന്നു.

**Manufacturer**, *s.* ഉണ്ടാക്കുന്നവൻ, നിൎമ്മിതാവ, പണിയിക്കുന്നവൻ, പണിക്കാരൻ.

**Manumission**, *s.* അടിമയൊഴിക്കുക.

*To* **Manumit**, *v. a.* അടിമയൊഴിക്കുന്നു.

**Manurable**, *a.* കൃഷിചെയ്യാകുന്ന.

*To* **Manure**, *v. a.* കൃഷിചെയ്യുന്നു; വളമിടുന്നു, ചവറിടുന്നു.

**Manure**, *s.* വളം.

**Manuscript**, *s.* എഴുതിയ പുസ്തകം, കയ്യെഴുത്തായുള്ള പുസ്തകം.

**Many**, *a.* അനെകം, അനെക, പല, വളര, ബഹു, നാനാ; ബഹുലം.

**Manycoloured**, *a.* പലനിറമുള്ള, നാനാവൎണ്ണമായുള്ള.

**Manycornered**, *a.* പലകൊണമുള്ള, അനെകം മൂലയുള്ള.

**Manyheaded**, *a.* അനെകം തലയുള്ള.

**Manytimes**, *ad.* പലപ്പൊഴും, പലപ്രാവശ്യം, പലതവണയും, കൂടക്കൂടെ.

**Map**, *s.* ദെശങ്ങൾ മുതലായവയുടെ പടം, ഭൂഗൊളപടം.

*To* **Map**, *v. a.* ദെശങ്ങൾ മുതലായവയുടെ പടം വരെക്കുന്നു.

**Mappery**, *s.* പടംവരെക്കുന്ന വിദ്യ, വരപ്രയൊഗം.

*To* **Mar**, *v. a.* കെടുവരുത്തുന്നു, ചെതം വരുത്തുന്നു, ചീത്തയാക്കുന്നു, വഷളാക്കുന്നു, ദൊഷപ്പെടുത്തുന്നു.

**Maranatha**, *s.* ശാപവിധി.

**Marasmus**, *s.* ക്ഷയരൊഗം.

**Marauder**, *s.* കൊള്ളയിടുന്ന ഭടൻ, കൊള്ളക്കാരൻ.

**Marble**, *s.* നല്ലമിനുസമുള്ള ഒരു വക കല്ല, പലനിറമുള്ള കല്ല; കളിക്കുന്ന ഉരുണ്ടകല്ല.

*To* Overshade, *v. a.* മൂടലാക്കുന്നു, നിഴൽകൊണ്ടു മൂടുന്നു, നിഴലിക്കുന്നു.
*To* Overshoot, *v. n.* അപ്പുറംകടന്നുപൊകുന്നു.
Oversight, *s.* മെൽവിചാരം; തെററ, പിഴ; കണ്ണടെപ്പ.
*To* Overskip, *v. a.* ചാടികടക്കുന്നു, കടന്നുപൊകുന്നു; ഒഴിക്കുന്നു.
*To* Oversleep, *v. n.* അധികനെരം ഉറങ്ങുന്നു, അധികനിദ്രചെയ്യുന്നു.
*To* Overspread, *v. a. & n.* മെലെ മൂടുന്നു, മെലെ വിതറുന്നു; എല്ലാടത്തും പരക്കുന്നു; പരന്നുമൂടുന്നു, നിറയുന്നു.
*To* Overstock, *v. a.* അധികം നിറെക്കുന്നു, തിക്കിനിറെക്കുന്നു; അധികം കൂട്ടിവെക്കുന്നു.
*To* Overstrain, *v. a.* അതിബലം ചെയ്യുന്നു, അധിക ബലമായി വലിക്കുന്നു; അധികം മുറുക്കുന്നു, എററവും അകലെ നീട്ടുന്നു.
*To* Oversway, *v. a.* അമൎക്കുന്നു, കീഴടക്കുന്നു.
Overt, *a.* തുറന്ന, സ്പഷ്ടമായുള്ള, പരസ്യമായുള്ള.
*To* Overtake, *v. a.* ഒപ്പം എത്തുന്നു.
*To* Overtax, *v. a.* അധികം ഇറവരിപതിക്കുന്നു, കരംകൂട്ടി പതിക്കുന്നു.
*To* Overthrow, *v. a.* നശിപ്പിക്കുന്നു, കിഴ്മെൽ മറിക്കുന്നു, കവിഴ്ത്തികളയുന്നു; തള്ളിയിടുന്നു, മറിച്ചിടുന്നു; വീഴിക്കുന്നു; ജയിക്കുന്നു.
Overthrow, *s.* നാശം, കിഴ്മെൽ മറിച്ചിൽ; വീഴ്ച; സംഹാരം.
Overthwart, *a.* നെരെയുള്ള, എതിരുള്ള, വിലങ്ങത്തിലുള്ള; വികടമുള്ള, പ്രതികൂലമായുള്ള.
*To* Overtop, *v. a.* അധികം ഉയൎത്തുന്നു, ഉന്നതപ്പെടുത്തുന്നു.
Overture, *s.* വെളിപ്പെടുത്തൽ, പ്രത്യക്ഷമാക്കുക; ആലൊചന.
*To* Overturn, *v. a.* മറിച്ചുകളയുന്നു, കീഴ്മെലാക്കുന്നു; ജയിക്കുന്നു; നശിപ്പിക്കുന്നു.
*To* Overvalue, *v. a.* അധികവില മതിക്കുന്നു, അധികവില നിശ്ചയിക്കുന്നു.
*To* Overveil, *v. a.* മുഴുവൻ മൂടികൊണ്ടു മൂടുന്നു, മൂടിപ്പൊതെക്കുന്നു.
*To* Overween, *v. a.* അഹംഭാവമായി നിരൂപിക്കുന്നു.
*To* Overwhelm, *v. a.* മുക്കുന്നു; ഒതുക്കികളയുന്നു, കവിഴ്ത്തികളയുന്നു.
Ought, *s.* യാതൊരുവസ്തുവും.
Ought, *verb imper.* വെണ്ടിയിരിക്കുന്നു.
Oviparous, *a.* അണ്ഡജമായുള്ള, മുട്ടഇടുന്ന.
Ounce, *s.* ഒരു തൂക്കം, ഏകദെശം അരപ്പലം; വരിപ്പുലി.
Our, *pron. poss.* ഞങ്ങളുടെ, നമ്മുടെ; നമുക്കുള്ള.
Ourselves, *recip. pron.* നാം തന്നെ.
*To* Oust, *v. a.* ഒഴിക്കുന്നു; പുറത്താക്കുന്നു.
Out, *ad.* പുറത്ത, വെളിയിൽ; തെററായി; അവസാനത്തൊളം, മുഴുവൻ; ഉറക്കെ.
*To* Outbalance, *v. a.* അധികം ഇടതൂക്കുന്നു.
*To* Outbid, *v. a.* അധികം വിലപറയുന്നു.
*To* Outbrave, *v. a.* മിണ്ടാതാക്കുന്നു, മടക്കുന്നു; വമ്പുപറയുന്നു.
Outbreak, *s.* ഭിന്നം, വെടിച്ചിൽ, പൊട്ടൽ, കലഹം.
Outcast, *part. a.* ഭ്രഷ്ടായുള്ള, പുറത്ത തള്ളപ്പെട്ട.
Outcast, *s.* ഭ്രഷ്ടൻ, പുറത്ത തള്ളപ്പെട്ടവൻ.
Outcry, *s.* നിലവിളി, കൂറൽ; ലെലം, ലെലംവിളി.
*To* Outdo, *v. a.* കവിഞ്ഞ ചെയ്യുന്നു, അതിക്രമിക്കുന്നു.
Outer, *a.* പുറമെയുള്ള, പുറത്തുള്ള.
Outermost, *a.* എല്ലാററിനും പുറത്തുള്ള.
*To* Outface, *v. a.* വമ്പുകാട്ടുന്നു.
Outfal, *s.* നീൎവീഴ്ച, ശണ്ഠ.
Outgate, *s.* പുറവാതിൽ, പുറത്തെക്കുള്ള ദ്വാരം.
*To* Outgo, *v. a.* കവിഞ്ഞ ചെയ്യുന്നു, അതിക്രമിക്കുന്നു.
*To* Outgrow, *v. n.* എറവാഴ്ക്കുന്നു, അധികം വളരുന്നു.
Outguard, *s.* പുറം കാവൽ.
Outlandish, *a.* മറുദെശത്തുള്ള.
Outlaw, *s.* ന്യായം അനുസരിക്കാത്തവൻ, ഭ്രഷ്ടൻ, ദ്രൊഹി; വഴികള്ളൻ.
Outlawry, *s.* ന്യായത്തിൽനിന്നുള്ള തള്ളൽ.
Outlet, *s.* പുറത്തെക്കുള്ളവഴി, അഴിമുഖം.
Outline, *s.* പുറവരി, പുറവര, വരി, ഛായ.
*To* Outlive, *v. a.* അധികമായി ജീവിക്കുന്നു, ജീവനൊട ശെഷിക്കുന്നു.
Outmost, *a.* നടുവിൽനിന്നഅതിദൂരമുള്ള.
*To* Outnumber, *v. n.* എണ്ണത്തിൽ അധികപ്പെടുന്നു.
Outrage, *s.* അക്രമം, രൂപകെട, വെറി, സാഹസം, കയ്യെററം, വാക്കിലെററം, ദുഷ്യം, അഴിമതി.
*To* Outrage, *v. a.* അക്രമംചെയ്യുന്നു, കയ്യെററം ചെയ്യുന്നു, അഴിമതികാട്ടുന്നു.

Outrageous, *a.* ക്രൂരതയുള്ള, സാഹസമുള്ള, ദുർമ്മദമായുള്ള, അഴിമതിയുള്ള, അധികമായുള്ള, അഘൊരമായുള്ള, മഹാ വലിയ.

*To* Outreach, *v. a.* അപ്പുറം എത്തുന്നു.

Outright, *ad.* ഉടനെ; നന്നായി, പൂൎണ്ണമായി, തീരെ, മുഴുവനും, അശെഷം.

*To* Outroar, *v. a.* എററം അലറുന്നു.

*To* Outroot, *v. a.* വെരൊടെ പറിക്കുന്നു, പിഴുന്നു, നിൎമ്മൂലമാക്കുന്നു.

*To* Outrun, *v. a.* ഒട്ടത്തിൽ മുമ്പെ കടക്കുന്നു, പിന്നിടുന്നു.

*To* Outsail, *v. a.* മററുകപ്പലിനെക്കാൾ അതിവെഗം ഒടുന്നു, പിന്നിട്ട ഒടുന്നു.

*To* Outsel, *v. a.* അധികവിലെക്ക വില്ക്കുന്നു.

Outset, *s.* ആരംഭം, തുടസ്സം.

*To* Outshine, *v. a.* അധികം പ്രകാശിക്കുന്നു.

Outside, *s.* പുറം, പുറഭാഗം. *ad.* പുറത്ത, വെളിയിൽ.

*To* Outsit. *v. a.* എററനെരം ഇരിക്കുന്നു.

*To* Outsleep, *v. n.* അധികനെരം ഉറങ്ങുന്നു.

*To* Outstand, *v. a.* & *n.* എററനെരംനില്ക്കുന്നു, താങ്ങുന്നു; പുറത്തതള്ളിനില്ക്കുന്നു.

*To* Outstare, *v. a.* ചുമിച്ചുനൊക്കുന്നു, ഉഗ്രമുഖമായി നൊക്കുന്നു, ഉറുത്തിനൊക്കുന്നു.

*To* Outstretch, *v. a.* നീട്ടുന്നു, വലുതാക്കുന്നു.

*To* Outstrip, *v. a.* പിന്നിടുന്നു; മുമ്പിടുന്നു.

*To* Outtalk, *v. a.* അധികം സംസാരിക്കുന്നു.

*To* Outvalue, *v. a.* വിലകൂട്ടുന്നു, വിലകൂടുന്നു.

*To* Outvie, *v. a.* അധികരിക്കുന്നു, അതിക്രമിക്കുന്നു.

*To* Outvote, *v. a.* അധികപ്പെരെ പക്ഷത്തിൽ ആക്കുന്നു.

*To* Outwalk, *v. a.* നടപ്പിൽ പിന്നിടുന്നു.

Outwall, *a.* പുറഞ്ചുവര.

Outward, *a.* പുറത്തുള്ള, പുറമെയുള്ള; അന്യമായുള്ള.

Outward, *ad.* പുറത്തൊട്ട, പരദെശങ്ങൾക്ക.

Outwardly, *ad.* പുറമെ.

Outwards, *ad.* പുറത്തൊട്ട.

*To* Outwear, *v. a.* അധികവരുത്തതൊടിരിക്കുന്നു, എറ ഒരംടുനില്ക്കുന്നു.

*To* Outweigh, *v. a.* അധികം നിറുക്കുന്നു, വിലകൂട്ടുന്നു.

*To* Outwit, *v. a.* തന്ത്രംകൊണ്ട ജയിക്കുന്നു; തള്ളിക്കുന്നു.

Outwork, *s.* പുറംകൊട്ട; കൊത്തളം.

Outworn, *part.* പെരുമാററംകൊണ്ടതെഞ്ഞുപൊയ; എറപഴകിയ.

*To* Owe, *v. a.* കടംപെട്ടിരിക്കുന്നു, ഋണപ്പെട്ടിരിക്കുന്നു, കൊടുപ്പാൻ ഉണ്ടാകുന്നു.

Owl, *s.* മൂങ്ങാ, കൊതാളി.

Own, *s.* തനതവക, തനത, സ്വന്തവക. *pron.* സ്വന്തം, തനത, തനിക്കുള്ള, സ്വയം, സ്വതെ.

*To* Own, *v. a.* എററുപറയുന്നു, ഉണ്ടെന്നപറയുന്നു; അനുസരിച്ചുപറയുന്നു; ഉടയതായിരിക്കുന്നു, അവകാശപ്പെടുത്തുന്നു.

Owner, *s.* ഉടയവൻ, നാഥൻ, ജന്മി, പതി, അധീശൻ.

Ownership, *s.* തനതവക, അധീശത്വം, വിഭുത്വം, ഉടയസ്ഥാനം, ജന്മം.

Ox, *s.* Oxen, *pl.* എരുത, കാള, വൃഷഭം, വരി, ഉടെച്ചകാള.

Oxymel, *s.* കാടിയും തെനും കൂട്ടിയകലൎപ്പ.

Oyer, *s.* ഒരു കൊട, ന്യായസ്ഥലം, കല്പന, അധികാരം.

Oyes, *s.* കെൾപ്പിൻ.

Oyster, *s.* മുരിങ്ങ, ഞമഞ്ഞി, ശംബൂകം.

---

# P.

Pabular, Pabulous, *a.* തീൻകൊടുക്കുന്ന, ആഹാരമുള്ള.

Pacated, *a.* ശാന്തതപ്പെട്ട, സാവധാനപ്പെട്ട.

Pace, *s.* നട, നടത്തം, ചവിട്ടടി; ഗതി; നടപടി; പദം; വിധം; അഞ്ചടിപ്രമാണം.

*To* Pace, *v. n.* പതുക്കെ നടക്കുന്നു; യാത്രകാലിൽനടക്കുന്നു.

*To* Pace, *v. a.* നടകൊണ്ട അളക്കുന്നു; അടിയളക്കുന്നു; നടത്തുന്നു.

Pacific, *a.* ശാന്തകരമായുള്ള, ശമിപ്പിക്കുന്ന; സാവധാനമുള്ള, ശാന്തമായുള്ള.

Pacification, *s.* ശാന്തതപ്പെടുത്തുക, ശമിപ്പിക്കുക; ശമനം, സമാധാനപ്പെടുത്തുക, അനുനയം.

Pacificator, Pacifier, *s.* ശാന്തതവരുത്തുന്നവൻ, സമാധാനംവരുത്തുന്നവൻ, മദ്ധ്യസ്ഥൻ, തടസ്ഥൻ.

*To* Pacify, *v. a.* ശാന്തതപ്പെടുത്തുന്നു, സമാധാനംവരുത്തുന്നു, ശമിപ്പിക്കുന്നു, സാവധാനമാക്കുന്നു; അനുനയിക്കുന്നു.

Pack, *s.* പൊതി, ചുമട, ഭാണ്ഡം, ചിപ്പം; വലിയകെട്ട; ആട്ടക്കുടലാസ കൂട്ടം; നായാള നായ്ക്കൂട്ടം; ദുൎജ്ജനക്കൂട്ടം.

*To* Pack, *v. a.* പൊതികെട്ടുന്നു, കുത്തി നിറെക്കുന്നു, ചിപ്പം കെട്ടുന്നു; യാത്രസാമാനങ്ങളെ കെട്ടുന്നു, വെഗത്തിൽ അയക്കുന്നു; ദുജ്ജനക്കൂട്ടം കൂട്ടുന്നു.

*To* Pack, *v. n.* കെട്ടായികെട്ടുന്നു, വെഗത്തിൽ യാത്രസാമാനങ്ങളെ കെട്ടിപൊകുന്നു; ബദ്ധപ്പെട്ടുപൊകുന്നു; ദുഷ്ടരായി കൂടുന്നു.

Package, *s.* പൊതിയുടെ കെട്ടുകൂലി; കെട്ട, പൊതികെട്ട, മൂട, ചിപ്പം.

Packcloth, *s.* കാശിരട്ട, രട്ടശീല, പൊതികെട്ടുന്നശീല, വാസനശീല.

Packet, *s.* ചെറുമാറാപ്പ, ചിപ്പം, പൊതികെട്ട, കടലാസപൊതി, കടലാസകെട്ട, കടത്തുകപ്പൽ, കെവുകപ്പൽ.

Packhorse, *s.* പൊതി എടുക്കുന്ന കുതിര, ചുമട്ടുകുതിര.

Packsaddle, *s.* ജിനി, പൊതിജീനി.

Packthread, *s.* പൊതികെട്ടുന്ന ചരട, ചരട, കെട്ടുകയറ.

Pact, Paction, *s.* ഉടമ്പടി.

Pad, *s.* വഴിത്താര; പതിയൻകുതിര; വഴിക്കള്ളൻ; പൊതിയിൽ കീഴെ ഇടുന്ന വിരി, തെരിക, മെത്ത.

*To* Pad, *v. n. & a.* പതിഞ്ഞനടക്കുന്നു; ഇടിച്ചുനിരത്തുന്നു; പിടിച്ചുപറിക്കുന്നു; മെത്തയിൽ പഞ്ഞിയും മറ്റും ഇടുന്നു.

*To* Paddle, *v. n.* തുഴയുന്നു; വെള്ളത്തിൽ കൈകൊണ്ട തുഴയുന്നു, തുടിക്കുന്നു.

Paddle, *s.* തുഴ, പങ്കായം.

Paddler, *s.* തുഴച്ചിൽകാരൻ, പങ്കായക്കാരൻ.

Paddock, *s.* പെക്കുത്തവള; വളപ്പ.

Paddy, *s.* നെല്ല.

*Paddy-field*, കണ്ടം, പാടം, കൃഷിനിലം.

Padlock, *s.* പറങ്കിത്താഴ.

Pæan, *s.* ജയപ്പാട്ട.

Pagan, *s.* അജ്ഞാനി, അവിശ്വാസി.

Paganism, *s.* അജ്ഞാനം, പ്രാപഞ്ചികം.

Page, *s.* പുസ്തകംഎടിന്റെ ഒരു പുറം; വലിയ ആളുകളൊടകൂടെ നില്ക്കുന്ന ചെറുക്കൻ.

*To* Page, *v. a.* പുസ്തകത്തിലെ എടുകളിൽ അക്കംഇടുന്നു.

Pageantry, *s.* കൊലാഹലം, ആഡംബരം.

Pagod, Pagoda, *s.* വിഗ്രഹം, അമ്പലം, ക്ഷെത്രം; വിരാഹൻ.

Paid, *pret. & part. pass. of To* Pay, കൊടുത്തു, വീട്ടി, കൊടുത്ത, വീട്ടിയ.

Pail, *s.* മരകലം, മരപ്പാത്രം.

Pain, *s.* നൊവ, വെദന; ദണ്ഡം; ദുഃഖം; വ്യസനം; പീഡ; ഉപദ്രവം; വരുത്തം, പ്രയത്നം.

*To* Pain, *v. a.* നൊവിക്കുന്നു, വെദനപ്പെടുത്തുന്നു; വ്യസനപ്പെടുത്തുന്നു; ഉപദ്രവിക്കുന്നു, വരുത്തപ്പെടുത്തുന്നു.

Painful, *a.* വെദനയുള്ള, സങ്കടമുള്ള, ദുഃഖമുള്ള, വരുത്തമുള്ള.

Painim, *s.* അവിശ്വാസി, അജ്ഞാനി.

Painless, *a.* വെദനയില്ലാത്ത.

Painstaker, *s.* അദ്ധ്വാനി, പ്രയാസി, ദെഹണ്ഡക്കാരൻ, പാടുപെടുന്നവൻ.

Painstaking, *a.* അദ്ധ്വാനം ചെയ്യുന്ന, പ്രയാസപ്പെടുന്ന, ദെഹണ്ഡിക്കുന്ന.

*To* Paint, *v. a.* നിറംകയറ്റുന്നു, ചായം കയറ്റുന്നു, വൎണ്ണമിടുന്നു, ചിത്രമെഴുതുന്നു.

Paint, *s.* ചായം, നിറം, വൎണ്ണം.

Painter, *s.* ചായമിടുന്നവൻ, ചിത്രക്കാരൻ, വൎണ്ണമിടുന്നവൻ.

Painting, *a.* ചായംപൂച്ച; ചായവെല, ചിത്രവെല; ചിത്രമെഴുത്ത, ചിത്രം.

Pair, *s.* ഇണ, ജൊട, ഇരട്ട; ദ്വന്ദ്വം, ദ്വയം, യുഗം, യുഗ്മം.

*To* Pair, *v. a.* ഇണെക്കുന്നു; ജൊടാക്കുന്നു.

Palace, *s.* രാജധാനി, കൊട്ടാരം, കൊവിലകം, അരമന.

Palankeen, Palanquin, *s.* പല്ലക്ക, മെനാവ, നരവാഹനം.

Palatable, *a.* രുചികരമായുള്ള.

Palate, *s.* അണ്ണാക്ക, മെൽവാ; താലു: രുചി, സ്വാദ.

Palatinate, *s.* ജൎമ്മാനിയിൽ ഒരു വലിയ സംസ്ഥാനം; രാജാധികാരം.

Pale, *a.* മഞ്ഞളുള്ള, പാണ്ഡുവുള്ള, വെളുപ്പുള്ള, വിളൎച്ചയുള്ള.

*To* Pale, *v. a.* മഞ്ഞളാക്കുന്നു.

Pale, *s.* അഴി, പത്തൽ; വളപ്പ; അധികാരം; ഇടവക.

*To* Pale, *v. a.* അഴിയിട്ടു വളെക്കുന്നു, പത്തൽനാട്ടികെട്ടുന്നു.

Paleness, *s.* മഞ്ഞൾ, മഞ്ഞൾനിറം, പാണ്ഡു, വിളൎച്ച.

Palette, *s.* ചായപ്പലക, ചായപ്പാത്രം.

Palfrey, *s.* സ്ത്രീകൾ കയറുന്ന ചെറുകുതിര.

Palisade, Palisado, *s.* അഴികെട്ടിയസ്ഥലം.

*To* Palisade, *v. a.* അഴികെട്ടിവളെക്കുന്നു.

Pall, *s.* വിശെഷതരമായുള്ള സ്ഥാനപ്പുതപ്പ; കാപ്പ: ശവംമൂടുന്നതിനുള്ള പുതപ്പ.

*To* Pall, *v. n. & a.* രുചിയില്ലാതാകുന്നു; രുചിയില്ലാതാക്കുന്നു; ചലിപ്പിക്കുന്നു; ധൈൎയ്യമില്ലാതാക്കുന്നു.

Pallet, *s.* ചെറിയ വിരിപ്പ, കൊസടി.

*To* Palliate, *v. a.* ഒഴികഴിവാക്കുന്നു; ല

ഷ്യവാക്കുന്നു; കുറെക്കുന്നു, മൂടുന്നു; ശമിപ്പിക്കുന്നു, ദുഷ്കികിടക്കെ സൌഖ്യമാക്കുന്നു.

Palliation, *s.* കഴികഴിവാക്കുക, മറെക്കുക; ദുഷ്കികിടക്കെ സൌഖ്യമാക്കുക.

Palliative, *s.* ദുഷ്കികിടക്കെ സൌഖ്യമാക്കുന്ന മരുന്നു; ശമിപ്പിക്കുന്ന ഔഷധം.

Pallid, *a.* മങ്ങിയ നിറമായുള്ള.

Pallmall, *s.* പന്തടിച്ചുകളി.

Palm, *s.* പെരീന്തൽപന; ജയവിരുത; ജയം; ഉള്ളങ്കൈ; കുരുത്തോല; മൂന്നംഗുലം അളവ.

*To* Palm, *v. a.* ഉള്ളങ്കയ്യിൽ ഒളിക്കുന്നു; കയ്യടക്കംപിടിക്കുന്നു; വഞ്ചനയായി ചുമത്തുന്നു; പഴിചാരുന്നു.

Palmer, *s.* ഒരു വക പരദെശയാത്രക്കാരൻ.

Palmetto, *s.* ഒരു വിധം പന.

Palmipede, *a.* താറാവുപൊലെ കാൽവിരലുകൾക്ക ഇടയിൽ നെൎത്തതൊലുള്ള.

Palmister, *s.* കൈനൊട്ടക്കാരൻ, സാമുദ്രികാലക്ഷണക്കാരൻ.

Palmistry, *s.* കൈനൊട്ടം, സാമുദ്രികാലക്ഷണം.

Palpability, *s.* തൊട്ടറിയത്തക്ക അവസ്ഥ; സ്ഥൂലത, തെളിവ.

Palpable, *a.* സ്പൎശനത്താലറിയാകുന്ന, തൊട്ടറിയാകുന്ന; സ്ഥൂലമായുള്ള: വെട്ടവെളിയായുള്ള.

*To* Palpitate, *v. a.* തുടിക്കുന്നു, നെഞ്ചിടിക്കുന്നു, കഴെക്കുന്നു.

Palpitation, *s.* തുടിപ്പു, നെഞ്ചിടിപ്പു, വലിവ.

Palsical, Palsied, *a.* പക്ഷവാതംപിടിച്ച.

Palsy, *s.* പക്ഷവാതം.

*To* Palter, *v. a.* തട്ടിക്കുന്നു, മാറിപ്പറയുന്നു, കപടംചെയ്യുന്നു; ദ്വൎവ്യയംചെയ്യുന്നു; നാനാവിധമാക്കുന്നു.

Palterer, *s.* കപടക്കാരൻ, തട്ടിക്കുന്നവൻ.

Paltry, *a.* നീചമായുള്ള, നിസ്സാരമായുള്ള, ഹീനമായുള്ള, നിന്ദ്യമായുള്ള.

*To* Pamper, *v. a.* ധാരാളമായിപൊററുന്നു, നന്നായി തൃപ്തിപ്പെടുത്തുന്നു, തിക്കിനിറെക്കുന്നു.

Pamphlet, *s.* ഒരു ചെറിയ പുസ്തകം.

Pamphleteer, *s.* ചെറിയ പുസ്തകങ്ങളെ എഴുതുന്നവൻ.

Pan, *s.* ചട്ടി; തൊക്കിന്റെ കുറഞ്ഞിപ്പെട്ടി; കാതിന്റെ തട്ട.

Panacea, *s.* സകലവ്യാധിക്കുള്ള ഔഷധം, സൎവ്വാമയാന്തകം.

Panada, *or* Panado, *s.* അപ്പംപാലിൽ പുഴുങ്ങിയുണ്ടാക്കിയ അന്നം.

Pancake, *s.* ചട്ടിയിൽ പൊരിച്ച ഒരു വക ദൊശ.

Pandect, *s.* ഒരു വിദ്യമുഴുവനുമുള്ള പുസ്തകം.

Pander, *s.* കൂട്ടികൊടുക്കുന്നവൻ; ദൂതൻ.

Pane, *s.* പലകണികണ്ണാടി, നാലുചതുരമായ കണ്ണാടിച്ചില്ലു, ഒരു കണ്ടംകണ്ണാടി.

Panegyric, *s.* മംഗലസ്തുതി, വൎണ്ണനം.

Panegyrist, *s.* മംഗലപാഠകൻ, മംഗലംസ്തുതിപ്പവൻ, മംഗലസ്തുതികളെ എഴുതുന്നവൻ, വൎണ്ണകൻ.

*To* Panegyrize, *v. a.* മംഗലംസ്തുതിക്കുന്നു, സ്തുതിക്കുന്നു, പുകഴ്ത്തുന്നു, പ്രശംസിക്കുന്നു; വൎണ്ണിക്കുന്നു.

Panel, *s.* കതകിന്റെയും മററും കുറുനിരപ്പലക.

Pang, *s.* അതിവ്യഥ, അതിവെദന, പ്രാണസങ്കടം.

*Pangs of death,* മരണവെദന, മരണാവസ്ഥ.

Panic, *s.* അഹെതുവായുള്ള ഉഗ്രഭയം, അതിവിരൾച.

Panic, *a.* ഉഗ്രഭയമുള്ള, അകാരണഭയമുള്ള.

Pannel, *s.* ചീത്തയായുള്ള ഒരു വക ജീനി.

Pannier, *s.* കുതിരപ്പുറത്തവെക്കും ഒരു വക കൊട്ട, വല്ലം.

Panoply, *s.* മുഴുവനുള്ള ആയുധവൎഗ്ഗം.

Panorama, *s.* നഗരത്തെയൊ, ദെശത്തെയൊ മുഴുവൻ കാണാകുന്ന കാഴ്ച.

*To* Pant, *v. n.* നെഞ്ചിൽ തുടിക്കുന്നു, അണെക്കുന്നു; വിറളുന്നു; വാഞ്ഛിക്കുന്നു.

Pant, *s.* നെഞ്ചുതുടിപ്പു, അണെപ്പു, വലിവ; വാഞ്ഛ.

Pantaloon, *s.* കാൽചട്ട.

Pantheon, *s.* എല്ലാദെവന്മാരുടെ ക്ഷെത്രം.

Panther, *s.* പുള്ളിയുള്ള ഒരു വക ഘൊരകാട്ടുമൃഗം, പുലി.

Pantomime, *s.* പൊറാട്ടുകാരൻ, ഗൊഷ്ഠിക്കാരൻ.

Pantry, *s.* തീൻപണ്ടങ്ങൾ വെക്കുന്ന മുറി.

Pap, *s.* മുല; കുഴ; പഴകുഴമ്പ.

Papa, *s.* പിതാവ, പിതാവിന നടപ്പായുള്ള വാത്സല്യപ്പെർ.

Papacy, *s.* പാപ്പാസ്ഥാനം.

Papal, *a.* പാപ്പായൊടുചെൎന്ന.

Paper, *s.* കടലാസ.

Paper, *a.* കടലാസുകൊണ്ടുള്ള, കടലാസകൊണ്ട ഉണ്ടാക്കിയ.

*To* Paper, *v. a.* കടലാസ പതിക്കുന്നു.

Papermaker, *s.* കടലാസുണ്ടാക്കുന്നവൻ.

Papermill, *s.* കടലാസുണ്ടാക്കുന്ന യന്ത്രം.

Paperstainer, *s.* കടലാസിന നിറംപിടിപ്പിക്കുന്നവൻ.

Papist, *s.* പാപ്പാമതക്കാരൻ, റൊമമതക്കാരൻ.

Papistical, *a.* പാപ്പാമതത്തൊടുചെൎന്ന.

Pappy, *a.* മൃദുത്വമുള്ള.

Par, *s.* സമത്വം, ഒരംട, തുല്യവില, ശരിവില.

Parable, *s.* ഉപമ, സദൃശം: സാമ്യം; സദൃശവാക്ക.

Parabolical, *a.* ഉപമാനമായുള്ള; സാമ്യമായുള്ള.

Parachronism, *s.* ഗണിതശാസ്ത്രത്തിൽ ഉള്ള തെററ.

Paraclete, *s.* ആശ്വാസപ്രദൻ.

Parade, *s.* കൊലാഹലം; പട്ടാളക്കാർ ദിവസവും അണിയായിവന്ന നില്ക്കുന്നസ്ഥലം; അണി.

Paradigm, *s.* ദൃഷ്ടാന്തം.

Paradise, *s.* പറുദീസ; മൊക്ഷരാജ്യം; ആനന്ദസ്ഥലം.

Paradisiacal, *a.* പറദീസിനടുത്ത.

Paradox, *s.* തൊന്നലിന വിരൊധമുള്ള കാൎയ്യം; കാഴ്ചെക്ക വിരൊധമുള്ള കാൎയ്യം; മയക്കം.

Paradoxical, *a.* കാഴ്ചെക്ക വിരൊധകാൎയ്യമായുള്ള.

Paragon, *s.* മാതിരി; മട്ടം; ഭാഷ, വിധം, ചട്ടം; മഹാ വിശെഷത.

Paragraph, *s.* എഴുത്തിലുള്ളപത്തി: പകുപ്പ.

Parallax, *s.* യാതൊരു നക്ഷത്രത്തിന്റെ സാക്ഷാലൊ കാഴ്ചയാലൊ ഉള്ള സ്ഥാനം.

Parallel, *a.* ഒന്നിനൊന്ന ശരിയായിരിക്കുന്ന, ഒന്നിനൊന്ന സമദൂരമായുള്ള; സമമായുള്ള, വരിനിരപ്പുള്ള, നെക്കുനെരെയുള്ള.

Parallel, *s.* ഒന്നിനൊന്ന ശരിയായുള്ളവര, നെർവര: വരിനിരപ്പ: തുല്യത, സമം, ഒപ്പം.

Parallelism, *s.* ശരിയായിരിക്കുക, വരിനിരപ്പ.

Parallelogram, *s.* നെർവരയായുള്ള ഒരു ചതുരശ്രം.

Paralogism, Paralogy, *s.* ദുൎന്ന്യായം.

Paralysis, *s.* പക്ഷവാതം, തരിപ്പുവാതം.

Paralytic, *s.* പക്ഷവാതക്കാരൻ, തരിപ്പുവാതംപിടിച്ചവൻ.

Paralytic, *a.* പക്ഷവാതമുള്ള, തരിപ്പുവാതംപിടിച്ച, മരവിച്ച.

*To* Paralyze, *v. a.* തരിപ്പിക്കുന്നു, മരവിപ്പിക്കുന്നു; സ്തംഭിപ്പിക്കുന്നു.

Paramount, *a.* മുഖ്യമായുള്ള, നായകത്വമുള്ള.

Paramount, *s.* മുഖ്യൻ, നായകൻ, പ്രധാനൻ, പ്രവരൻ.

Paramour, *s.* ജാരൻ, പരപുരുഷൻ; ജാരിണീ, പരസ്ത്രീ.

Parapet, *s.* മാറൊളം ഉയൎന്ന ചുവര.

Paraphernalia, *s.* ഉപകരണങ്ങൾ, കൊപ്പ; സ്ത്രീയുടെ വക വസ്തുക്കൾ.

Paraphrase, *s.* വ്യാഖ്യാനം, അൎത്ഥവിസ്താരം.

*To* Paraphrase, *v. a.* വ്യാഖ്യാനിക്കുന്നു, അൎത്ഥം നന്നായി വിസ്തരിക്കുന്നു.

Paraphrast, *s.* വ്യാഖ്യാനക്കാരൻ, അൎത്ഥം വിസ്തരിക്കുന്നവൻ.

Parasang, *s.* പാൎശിയദെശത്തെ ഒരു അളവ.

Parasite, *s.* ഇഷ്ടംപറയുന്നവൻ.

Parasol, *s.* ചെറുപട്ടക്കുട, ഉഷ്ണവാരണം.

*To* Parboil, *v. a.* പാതിവെവിക്കുന്നു, അവിക്കുന്നു, പുഴുങ്ങുന്നു.

Parcel, *s.* കെട്ട, ചിപ്പം, ചുമട, മാറാപ്പ, ഭാണ്ഡം; കൂട്ടം; ഭാഗം, അംശം, പങ്കം; ചിലത.

*To* Parcel, *v. a.* വിഭാഗിക്കുന്നു, അംശിക്കുന്നു, പങ്കിടുന്നു; കൂട്ടികെട്ടുന്നു.

Parcenary, *s.* കൂട്ടവകാശം.

*To* Parch, *v. a.* വരുട്ടുന്നു, വറുക്കുന്നു, പൊരിക്കുന്നു.

*To* Parch, *v. n.* പൊരിയുന്നു, വരളുന്നു, ഉലരുന്നു.

Parchment, *s.* തൊൽകടലാസ.

Pardon, *s.* മാപ്പ, വിമൊചനം, പൊറുതി, ക്ഷമ, ഇളവ.

*To* Pardon, *v. a.* മാപ്പചെയ്യുന്നു, വിമൊചിക്കുന്നു; പൊറുക്കുന്നു, ക്ഷമിക്കുന്നു, ഇളവകൊടുക്കുന്നു; ഇളവചെയ്യുന്നു.

Pardonable, *a.* മാപ്പചെയ്യാകുന്ന, ക്ഷമിക്കാകുന്ന.

*To* Pare, *v. a.* ചെത്തുന്നു, തൊലിനീക്കുന്നു; ചീകുന്നു.

Paregoric, *a.* ശമിപ്പിക്കുന്ന.

Parent, *s.* മാതാവ, പിതാവ, അപ്പൻ, അമ്മ, കാരണവൻ.

Parentage, *s.* ജനനം, സന്തതി, വംശം.

Parental, *a.* മാതാപിതാക്കന്മാൎക്കടുത്ത.

Parenthesis, *s.* ( ) എന്ന ഒരം അടയാളം.

Parer, *s.* മെൽപുറം ചെത്തുവാനുള്ള കത്തി.

Paring, *s.* ചെത്തിയ വസ്തു, തൊലി.

Parish, *s.* ഇടവക.

Parish, *a.* ഇടവകയുള്ള.

Parishioner, *s.* ഇടവകക്കാരൻ, യൊഗക്കാരൻ.

**Parisian**, *s.* പാറിസകാരൻ.
**Paritor**, *s.* ന്യായവിസ്താരസഭയിലെ ഹരികാരൻ.
**Parity**, *s.* സാമ്യത, സമത്വം; ഉപമ; ഇണ.
**Park**, *s.* മാൻ മുതലായ മൃഗങ്ങളെ വളൎത്തുന്നതിന വേലികെട്ടിയ സ്ഥലം.
*To* **Parley**, *v. n.* വാക്കപറയുന്നു, വാഗ്വിശെഷം പറയുന്നു, വാദിക്കുന്നു, സംഭാഷണംചെയ്യുന്നു.
**Parley**, *s.* വാഗ്വിശെഷം, വാഗ്വാദം, തമ്മിലുള്ള സംസാരം, സംഭാഷണം, സല്ലാപം.
**Parliament**, *s.* രാജാവിന്റെ കീഴെ രാജ്യകാൎയ്യങ്ങളെ വിചാരിക്കുന്ന സംഘം; സംസ്ഥാനപതികൾ.
**Parliamentary**, *a.* സംസ്ഥാനപതികളുടെ സംഘത്തൊടുചെൎന്ന.
**Parlour**, *s.* വീട്ടിൽ ഒരു വിശെഷമുറി, അഗ്രശാല.
**Parochial**, *a.* ഇടവകയൊടുചെൎന്ന.
**Parody**, *s.* മറ്റൊരുത്തന്റെ വാക്കുകളെ ഭക്തിയായി മറിക്കുക, വാക്കമറിച്ചിൽ.
**Parole**, *s.* ഭത്തംചെയ്യുവാക്ക, തികവായി കൊടുത്ത വാക്ക.
**Paronymous**, *a.* മറ്റൊരു വാക്കപൊലെയുള്ള.
**Paroquet**, *s.* ഒരു വക ചെറുകിളി.
**Parotid**, *a.* കണ്ണുകൾക്കടുത്ത.
**Paroxism**, *s.* ജ്വരത്തിന്റെ മൂൎഛനം, കൊൾ; മയക്കം, സന്നി.
**Parricide**, *s.* പിതൃഘാതകൻ, പിതൃഹത്യ, ഗുരുഹാ; ഗുരുഹത്യ.
**Parrot**, *s.* കിളി; തത്ത, കീരം.
*To* **Parry**, *v. a.* തട്ടിത്തടുക്കുന്നു, തടുന്നു, തടുക്കുന്നു.
*To* **Parse**, *v. a.* വ്യാകരണസൂത്രങ്ങളാൽ വിവരിക്കുന്നു, വിഭക്തിചൊല്ലുന്നു.
**Parsimonious**, *a.* ലൊഭമുള്ള, പിശുക്കുള്ള, ലുബ്ധുള്ള.
**Parsimoniousness**, **Parsimony**, *s.* ലൊഭം, ലുബ്ധ, പിശുക്ക.
**Parsley**, *s.* ഒരു വക ചീര.
**Parson**, *s.* ഇടവകപ്പട്ടക്കാരൻ, പട്ടക്കാരൻ, പുരൊഹിതൻ, ഉപാദ്ധ്യായൻ.
**Parsonage**, *s.* ഇടവകപ്പട്ടക്കാരന്റെ ഭവനം.
**Part**, *s.* പങ്ക, ഓഹരി, അംശം, ഭാഗം, കൂറ, പകുതി; പക്ഷം; പ്രകരണം; മുറി; ദെശം, ദിക്ക; പ്രാപ്തി.
*In part*, ഒട്ട, എതാനും.
*To* **Part**, *v. a.* പങ്കിടുന്നു, അംശിക്കുന്നു, വിഭാഗിക്കുന്നു, ഭിന്നിപ്പിക്കുന്നു; പകുക്കുന്നു; പിരിക്കുന്നു; വെറുപിരിക്കുന്നു; മാറ്റിനിൎത്തുന്നു; മറയിടുന്നു.
*To* **Part**, *v. n.* പിരിയുന്നു; പിരിഞ്ഞുപൊകുന്നു; യാത്രപറയുന്നു; ഭിന്നിക്കുന്നു; പുറപ്പെട്ടുപൊകുന്നു.
*To part with*, കൊടുക്കുന്നു, വിട്ടുകൊടുക്കുന്നു.
**Partage**, *s.* അംശിക്കുക; വിഭാഗം.
*To* **Partake**, *v. n.* പങ്കുണ്ടാകുന്നു, പങ്കുകൂടുന്നു; കൂട്ടുകൂടുന്നു; സംബന്ധപ്പെടുന്നു; ഓഹരികാരനാകുന്നു; അനുഭവിക്കുന്നു; കൈക്കൊള്ളുന്നു.
**Partaker**, *s.* പങ്കുകാരൻ, സംബന്ധി, ഓഹരികാരൻ, കൂട്ടുകാരൻ.
**Parterer**, *s.* പൂന്തൊട്ടം.
**Partial**, *a.* പക്ഷപാതമുള്ള, ദാക്ഷിണ്യമുള്ള, ഒത്താശയുള്ള.
*A partial person*, പക്ഷപാതി; പാൎശ്വികൻ.
**Partiality**, *s.* പക്ഷപാതം, ദാക്ഷിണ്യം, ഒത്താശ.
**Participant**, *a.* പങ്കുള്ള, കൂടുന്ന.
*To* **Participate**, *v. n.* പങ്കുണ്ടാകുന്നു, പങ്കുപറ്റുന്നു.
**Participation**, *s.* പങ്ക, ഓഹരി, പകുതി, കൂട്ടനുഭവം, ഉപഭൊജനം.
**Participle**, *s.* ധാതുപ്രത്യയം, ധാതുപ്രത്യാന്തം.
**Particle**, *s.* രെണു, തരി, പൊടി; അംശം; അവ്യയം, ഇടച്ചൊൽ.
**Particular**, *a.* പ്രത്യെകമുള്ള, വിശെഷമുള്ള; കാൎയ്യമായുള്ള.
**Particular**, *s.* പ്രത്യെകസംഗതി, സംഗതി, കാൎയ്യം, വിവരം, ഇനം; വിശെഷമുള്ളവൻ.
**Particularity**, *s.* വിശെഷത; പ്രത്യെകമുള്ള അവസ്ഥ; വിവരം.
*To* **Particularize**, *v. a.* വിവരിക്കുന്നു, വിവരംപറയുന്നു.
**Particularly**, *ad.* വിശെഷാൽ, പ്രത്യെകമായി, വിവരമായി.
**Partisan**, *s.* പക്ഷക്കാരൻ, പാൎശ്വികൻ, പക്ഷപാതി.
**Partition**, *s.* വിഭാഗം, പകുതി; പങ്ക, ഭാഗം; ഇടനിര.
*To* **Partition**, *v. a.* വിഭാഗിക്കുന്നു, പങ്കിടുന്നു; നിരെക്കുന്നു; മുറിതിരിക്കുന്നു.
**Partly**, *ad.* എതാനും, ഒട്ട, ഒട്ടെടം, ഒരു പക്ഷത്തിൽ.
**Partner**, *s.* പങ്കുകാരൻ, കൂട്ടുകാരൻ, കൂട്ടാളി; പാതികാരൻ; വകക്കാരൻ.
**Partnership**, *s.* കൂട്ടുവ്യാപാരം, പങ്കുകച്ചവടം; കൂട്ടായ്മ.

Partook, *pret. of To* Partake, പങ്കുകൂടി.

Parts, *s. pl.* ഗുണങ്ങൾ, സത്വങ്ങൾ; പ്രാപ്തികൾ, പട്ടതികൾ; വിവരങ്ങൾ; പ്രദെശങ്ങൾ.

Parturient, *a.* പ്രസവവെദനയുള്ള, പ്രസവിക്കുമാറായ.

Parturition, *s.* പ്രസവവെദന, ഒരംററനൊവ; പ്രസവം.

Party, *s.* കൂട്ടം; പക്ഷം, പാൎശ്വം; ഒരു പക്ഷക്കാർ.

Party-coloured, *a.* പലനിറമുള്ള.

Party-man, *s.* പക്ഷക്കാരൻ.

Party-wall, *s.* ഇടച്ചുവര, കുറുക്കുചുവര, ഇടനിര.

Pas, *s.* മുഖ്യത, പദവി; മുമ്പ.

Paschal, *a.* പെസഹായൊടചെൎന്ന.

Pash, *s.* ചുംബനം; തട്ടൽ, അടി.

*To* Pass, *v. n.* കടക്കുന്നു; കടന്നുപൊകുന്നു, സക്രമിക്കുന്നു; പൊകുന്നു, നടക്കുന്നു, നടന്നുപൊകുന്നു; പൊയ്പ്പൊകുന്നു, കാണാതെപൊകുന്നു; മാഞ്ഞുപൊകുന്നു; കഴിയുന്നു, കഴിഞ്ഞുപൊകുന്നു; നടപ്പാകുന്നു; ചെല്ലുന്നു; സംഭവിക്കുന്നു; കവിയുന്നു, ഒഴുകുന്നു: വിട്ടുപൊകുന്നു; തള്ളുന്നു, കുത്തുന്നു.

*To* Pass, *v. a.* കടക്കുന്നു; കഴിക്കുന്നു; പൊക്കുന്നു; ചെലുത്തുന്നു; കടത്തുന്നു; വിട്ടയക്കുന്നു; വിട്ടുകളയുന്നു; അയക്കുന്നു; കൈക്കൊള്ളുന്നു; അരിക്കുന്നു; അനുവദിക്കുന്നു; പൊക്കുവരത്തചെയ്യുന്നു; നടപ്പാക്കുന്നു; ചട്ടമാക്കുന്നു; തീൎപ്പുനടത്തുന്നു; അതിക്രമിക്കുന്നു.

*To pass away*, പൊക്കുന്നു, കളയുന്നു; കഴിഞ്ഞുപൊകുന്നു.

*To pass by*, വിട്ടുകളയുന്നു; കഴിച്ചുകളയുന്നു; ക്ഷമിക്കുന്നു; ഉപെക്ഷിക്കുന്നു.

*To pass over*, വിട്ടുകളയുന്നു; കടന്നുപൊകുന്നു.

*To come to pass*, സംഭവിക്കുന്നു, ഇടകൂടുന്നു.

Pass, *s.* ദ്വാരം; വഴി; വഴിച്ചീട്ട; രവാന, രഹദാരി; കുത്ത, തള്ളൽ; അവസ്ഥ; പൊക്ക.

Passable, *a.* കടക്കാകുന്ന; കടന്നുപൊകാകുന്ന; സഹിക്കാകുന്ന; കൈക്കൊള്ളുതക്ക; മദ്ധ്യമമായുള്ള; പൊത്തവരുത്തമുള്ള.

Passade, *or* Passado, *s.* ഉന്ത; തള്ളൽ.

Passage, *s.* വഴിയാത്ര, പ്രയാണം; വഴി, പൊകുംവഴി; സക്രമം; സംഗതി; കപ്പലിൽ കെറിപൊകുന്ന യാത്ര; കെവ, കടത്തൽ; പ്രവെശനം; ഇടവഴി, ഇടുക്കുവഴി; ഒരു പുസ്തകത്തിൽ ഒരെടത്ത എഴുതിയ വിവരം.

Passenger, *s.* വഴിയാത്രക്കാരൻ, വഴിപൊകുൻ, പാന്ഥൻ; കപ്പലിൽ യാത്രപൊകുന്നവൻ.

Passibility, *s.* സഹ്യത, ശക്യത.

Passing, *a.* ഉന്നതമായുള്ള, ശ്രെഷ്ഠമായുള്ള, മിഞ്ചുന്ന, അതിയായുള്ള.

Passion, *s.* രാഗം, മനൊവികാരം; മൊഹം; മുൻകൊപം, കൊപം; കഷ്ടാനുഭവം.

Passionate, *a.* കടുങ്കൊപമുള്ള, മുൻകൊപമുള്ള.

Passionateness, *s.* ചണ്ഡത, കടുങ്കൊപം, ക്രൂരത, ഉഗ്രത.

Passion-week, *s.* പെസഹാ പെരുനാളിനമുമ്പെയുള്ള ആഴ്ചവട്ടം.

Passive, *a.* സഹിക്കുന്ന, പെടുന്ന, അടങ്ങുന്ന, വിരൊധിക്കാത്ത; കൎമ്മത്തിൽ ക്രിയയായുള്ള.

Passiveness, *s.* അടക്കം, താഴ്ച; സഹനം.

Passover, *s.* പെസഹാ, പെസഹാപെരുനാൾ.

Passport, *a.* വഴിച്ചീട്ട; രഹദാരിച്ചീട്ട.

Past, *part. a.* കഴിഞ്ഞ, കഴിഞ്ഞുപൊയ.

Past, *s.* കഴിഞ്ഞകാലം.

Paste, *s.* പശ, പൊടികുഴച്ചപശ; കഞ്ഞിപ്പശ: കുഴച്ചമാവ.

*To* Paste, *v. a.* പശയിടുന്നു, ഒട്ടിക്കുന്നു, പററിക്കുന്നു.

Pasteboard, *a.* കടലാസകൂട്ടിപ്പററിച്ച പലക, പുസ്തകപ്പലക.

Pastil, *s.* ഒരു വക മക്ഷിപ്പശ.

Pastime, *s.* നെരംപൊക്ക, കാലക്ഷെപം; ഉല്ലാസം.

*To* Pastinate, *v. a.* തൊട്ടത്തിൽ കിളെക്കുന്നു.

Pastor, *s.* ഇടയൻ, മെസ്ത്രാൻ, ഇടവകപ്പട്ടക്കാരൻ.

Pastoral, *a.* ഇടയന്നടുത്ത, ഇടവകപ്പട്ടക്കാരനൊടുചെൎന്ന, ആത്മകാൎയ്യവിചാരത്തൊടുചെൎന്ന.

Pastry, *s.* പലഹാരവെല, പലഹാരം.

Pastry-cook, *s.* പലഹാരം ഉണ്ടാക്കി വില്ക്കുന്നവൻ.

Pasturable, *a.* മെച്ചിലിന ഉതകുന്ന.

Pasturage, *s.* മെച്ചിൽസ്ഥലം.

Pasture, *s.* മെച്ചിൽസ്ഥലം, മെച്ചിൽ, മെപ്പുലം.

Pat, *a.* തക്ക, ഉതകുന്ന, ഉചിതമായുള്ള.

Pat, *s.* തട്ടൽ, തലൊടൽ.

*To* Pat, *v. a.* തട്ടുന്നു, തലൊടുന്നു.

Patch, *s.* വെച്ചുതുന്നിയകണ്ടം, ഖണ്ഡം, കഷണം; തുളിപ്പ.

*To* Patch, *v. a.* കണ്ടംവെച്ചുതുന്നുന്നു, കൂട്ട

ന്നു; കണ്ടംവെച്ചു അടെക്കുന്നു; നന്നാക്കുന്നു.

**Patchwork**, *s.* കൂട്ടവെല; ഖണ്ഡംഖണ്ഡമായി കൂട്ടിഇണക്കിയ വെല.

**Pate**, *s.* ഉച്ചി, മൂൎദ്ധാവു, നെറുക; തല.

**Patefaction**, *s.* തുറക്കുക, തുറന്നുവെക്കുക.

**Paten**, *s.* രാത്രിഭക്ഷണം കഴിക്കുമ്പൊൾ അപ്പംവെക്കുന്ന പാത്രം, തട്ടം, താലം.

**Patent**, *a.* തുറന്ന, പരസ്യമായുള്ള, മറയിടാത്ത; കല്പയുള്ള.

**Patent**, *s.* രാജാവു കൊടുക്കുന്ന കല്പന, പിടിപാട, നിനവ, നീട്ട.

**Patentee**, *s.* രാജാവിൽനിന്ന കല്പന കിട്ടിയവൻ, നീട്ടുകിട്ടിയവൻ.

**Paternal**, *a.* പിതൃസംബന്ധമുള്ള, പൈതൃകം.

**Paternity**, *s.* പിതൃത്വം.

**Pater-noster**, *s.* കൎത്താവിന്റെ പ്രാൎത്ഥന.

**Path, Pathway**, *s.* പദവി, വഴി, മാൎഗ്ഗം, വഴിത്താര, ഇടുക്കുവഴി.

**Pathetic, Pathetical**, *a.* മനസ്സിളക്കുന്ന, മനസ്സലിവായുള്ള.

**Pathless**, *a.* വഴിയില്ലാത്ത; വഴിതിരിയാത്ത, താരയില്ലാത്ത.

**Pathology**, *s.* രോഗങ്ങളുടെ അവസ്ഥകളുടെ നിദാനം.

**Pathos**, *s.* വെക, മനച്ചൂട, ഉണൎച്ച, തിക്ഷ്ണം.

**Patience**, *s.* ക്ഷമ, പൊറുമ, ശാന്തത, സമാധാനം, സഹ്യത.

**Patient**, *a.* ക്ഷമയുള്ള, പൊറുമയുള്ള, സഹിക്കുന്ന.

**Patient**, *s.* രൊഗി, ദീനക്കാരൻ, രൊഗക്കാരൻ.

**Patriarch**, *s.* ഗൊത്രപിതാവ, ഗൊത്രനാഥൻ, കുലാധിപൻ; പാത്രിയാൎക്ക.

**Patriarchal**, *a.* ഗൊത്രപിതാവിനൊടുചെൎന്ന; പാത്രിയാൎക്കസംബന്ധിച്ച.

**Patriarchate**, *s.* പാത്രിയാൎക്കയുടെ ഇടവക.

**Patrician**, *a.* പ്രധാനമായുള്ള.

**Patrician**, *s.* പ്രധാനി, പ്രധാനൻ, മുഖ്യൻ.

**Patrimonial**, *a.* പിതുരാൎജ്ജിതമായുള്ള.

**Patrimony**, *s.* പിതൃധനം, കാരണവന്മാരുടെ മുതൽ.

**Patriot**, *s.* സ്വദെശപ്രിയൻ, രാജഭക്തൻ, ജന്മദെശസ്നെഹമുള്ളവൻ.

**Patriotism**, *s.* സ്വദെശപ്രിയം, സ്വദെശസ്നെഹം, രാജഭക്തി.

**Patrol**, *s.* ചുറ്റുംനടക്കുന്നകാവൽ, നടന്നകാവൽ കാക്കുക.

*To* **Patrol**, *v. a.* നടന്നുകാവൽകാക്കുന്നു.

**Patron**, *s.* ആദരിക്കുന്നവൻ, ഉത്തരവാദി; സഹായി; മെൽസ്ഥാനമുള്ളവൻ; ഇടവകയുടെ മുതലാളി; ഒന്നാമൻ.

**Patronage**, *s.* ആദരവ, സഹായം; സംരക്ഷണം; ഇടവകകൎത്തവ്യം.

**Patronal**, *a.* ആദരിക്കുന്ന, സഹായിക്കുന്ന.

**Patroness**, *s.* ആദരിക്കുന്നവൾ; സഹായിക്കുന്നവൾ; മെൽസ്ഥാനമുള്ളവൾ.

*To* **Patronise**, *v. a.* ആദരിക്കുന്നു, സഹായിക്കുന്നു, രക്ഷിക്കുന്നു.

**Patronymic**, *s.* പിതാവിൽനിന്നുള്ള പെർ.

**Patten**, *s.* ഇരിമ്പുവളയംവെച്ചു തറച്ച ഒരു വക മരച്ചെരിപ്പ.

*To* **Patter**, *s.* പലർ വെഗം നടക്കുന്നതുപൊലെ ശബ്ദമിടുന്നു, ഉറച്ചമഴപൊലെ ശബ്ദിക്കുന്നു.

**Pattern**, *s.* മാതിരി, ഭാഷ; ദൃഷ്ടാന്തം.

**Paucity**, *s.* ചുരുക്കം; സ്വല്പത.

*To* **Pave**, *v. a.* കൽതളമിടുന്നു, കല്ലുപടുക്കുന്നു

**Pavement**, *s.* കൽതളം, കട്ടിമം.

**Paver, Pavier**, *s.* കൽതളമിടുന്നവൻ, കല്ലു പടുക്കുന്നവൻ.

**Pavilion**, *s.* കൂടാരം, മന്ദിരം.

**Paunch**, *s.* വയറ, കുക്ഷി.

**Pauper**, *s.* ഭിക്ഷക്കാരൻ, ഇരപ്പാളി.

**Pause**, *s.* നിൎത്ത, നിൎത്തൽ; നില; വെച്ചെടുപ്പ; വിചാരം; സംശയം.

*To* **Pause**, *v. n.* നില്ക്കുന്നു; അടങ്ങുന്നു; വിചാരിക്കുന്നു, സംശയിക്കുന്നു.

**Paw**, *s.* കുളമ്പ, മൃഗത്തിന്റെ കാൽപാദം; കൈ.

*To* **Paw**, *v. n.* കുതിര കുളമ്പുകൊണ്ട നിലത്തിൽ മാന്തുന്നു.

*To* **Paw**, *v. a.* നാ മുൻകൈകൊണ്ട തട്ടുന്നു; കൊഞ്ചികളിക്കുന്നു.

**Pawn**, *s.* പണയം, ഒറ്റി, പണയപ്പാട, പ്രതിദെയം.

*To* **Pawn**, *v. a.* പണയം വെക്കുന്നു.

**Pawnbroker**, *s.* പണയത്തിന പണം കൊടുക്കുന്നവൻ.

*To* **Pay**, *v. a.* ശമ്പളംകൊടുക്കുന്നു, വീട്ടുന്നു, കൊടുത്തുതീൎക്കുന്നു, കടംവീട്ടുന്നു; സമ്മാനംകൊടുക്കുന്നു.

**Pay**, *s.* ശമ്പളം, കൂലി.

**Payable**, *a.* കൊടുക്കെണ്ടുന്ന, കൊടുക്കാകുന്ന, വരവെണ്ടുന്ന; വീട്ടത്തക്ക, വീട്ടുവാനുള്ള.

**Payday**, *s.* ശമ്പളംകൊടുക്കുന്ന ദിവസം, കെട്ടു.

Payment, *s.* പ്രതിദാനം; കൊടുക്കൽ; ശമ്പളം, കൂലി; സമ്മാനം.
Pea, *s.* പയറ.
Peace, *s.* സമാധാനം, നിരപ്പ; അമൎച്ച; സ്വൈരം; മൌനം; സന്ധി, ഇണക്കം.
Peace, *interj.* ചുമ്മാ.
Peaceable, *a.* സമാധാനമുള്ള, അമൎച്ചയുള്ള, ഇണക്കമുള്ള.
Peaceableness, *s.* സാവധാനം, ശാന്തത.
Peaceful, *a.* സമാധാനമുള്ള, ശാന്തതയുള്ള, സാവധാനമുള്ള.
Peacemaker, *s.* സമാധാനപ്പെടുത്തുന്നവൻ, സന്ധിക്കാരൻ.
Peaceoffering, *s.* സമാധാനബലി, ശാന്തികൎമ്മം.
Peach, *s.* ഒരു വക പഴം.
*To* Peach, *v. a.* കുററംചുമത്തുന്നു.
Peacock, *s.* മയിൽ, ശിഖി, മയൂരം.
Peahen, *s.* മയിൽപെട.
Peak, *s.* അഗ്രം, ശിഖരം, മുകൾപ്പാട, കൊടുമുടി.
*To* Peak, *v. n.* ശരീരസുഖമില്ലാതിരിക്കുന്നു.
Peal, *s.* മഹാ മുഴക്കം.
*To* Peal, *v. n.* മുഴങ്ങുന്നു.
Pear, *s.* ഒരു വക പഴം.
Pearl, *s.* മുത്ത, മുക്താമണി.
*A pearl necklace,* മുക്താവലി, മുത്തുമാല.
Peasant, *s.* നാട്ടുപുറത്ത പാൎക്കുന്നവൻ, നാട്ടുകാരൻ, ദെഹണ്ഡി.
Pebble, *s.* ചരൽ, ഒരു വക കല്ല.
Peccability, *s.* പാപത്തിലുള്ള അകപ്പാട.
Peccable, *a.* പാപത്തിൽ അകപ്പെടുന്ന.
Peccadillo, *s.* ചെറുകുററം, ചെറുപിഴ.
Peccancy, *s.* ദുൎഗ്ഗുണം, കുററം.
Peccant, *a.* കുററമുള്ള, ദുൎഗ്ഗുണമുള്ള, ദുശ്ശീലമുള്ള.
Peck, *s.* എകദെശം എട്ടിടങ്ങഴിയുള്ള ഒര അളവ.
*To* Peck, *v. a.* കൊത്തുന്നു, കൊത്തിതിന്നുന്നു; ഉളിയുംമററും കൊണ്ട കുത്തുന്നു.
*To peck at,* കുററംകണ്ടുപിടിക്കുന്നു.
Pectinated, *a.* ചീപ്പുപൊലിരിക്കുന്ന.
Pectoral, *a.* നെഞ്ചൊട ചെൎന്ന, നെഞ്ചിന കൊള്ളാകുന്ന.
Pectoral, *s.* നെഞ്ചിന കൊള്ളാകുന്ന മരുന്ന; മാൎപതക്കം.
*To* Peculate, *v. a.* പൊതുമുതൽ വ്യാജം ചെയ്യുന്നു, വഞ്ചിച്ചെടുക്കുന്നു, കളവുചെയ്യുന്നു.
Peculation, *s.* വ്യാജം, വഞ്ചിച്ചെടുക്കുക, കളവ.
Peculator, *s.* വ്യാജംചെയ്യുന്നവൻ, ചാട്ടുമാട്ടുകാരൻ.
Peculiar, *a.* ഉചിതമായുള്ള; പ്രത്യെകമുള്ള; വിശെഷമുള്ള, അപൂൎവ്വമുള്ള, തനത.
Peculiarity, *s.* വിശെഷത, പ്രത്യെകസംഗതി; അപൂൎവ്വം.
Pecuniary, *a.* ദ്രവ്യംസംബന്ധിച്ച, പണവകയായുള്ള.
Pedagogue, *s.* പൈതങ്ങളെ പഠിപ്പിക്കുന്നവൻ, ആശാൻ.
Pedal, *a.* പാദത്തൊടുചെൎന്ന.
Pedant, *s.* ആശാൻ; പഠിത്വംകുറഞ്ഞിട്ടും പകിട്ട പറയുന്നവൻ.
Pedantic, *a.* താന്തൊന്നിത്വമുള്ള, പകിട്ടുള്ള.
Pedantry, *s.* പകിട്ടുവിദ്യ, പമ്മാട്ട.
*To* Peddle, *v. n.* അല്പകാൎയ്യങ്ങളെ ചെയ്തുകൊണ്ടിരിക്കുന്നു.
Peddling, *a.* അല്പവസ്തുക്കളെ കൊണ്ടുനടന്ന വില്ക്കുന്ന.
Pedestal, *s.* തൂണിന്റെ മൂലാധാരം, വിഗ്രഹത്തിന്റെ മൂലാധാരം, അടിച്ചുട്ടം, ഒമ.
Pedestrian, Pedestrious, *a.* കാൽനടയായി പൊകുന്ന.
Pedicle, *s.* ഞെട്ട, ഞെട്ടി, ഞെടുപ്പ.
Pedicular, *a.* പെനുള്ള, പെൻപിടിച്ച.
Pedigree, *s.* വംശവഴി, വംശപരമ്പര, വംശക്രമം.
Pediment, *s.* വാതിൽ മുതലായവയുടെ മെലുള്ള ചിത്രപ്പണി.
Pedler, *s.* ചില്ലറച്ചുവടങ്ങളെ നടന്ന വില്ക്കുന്നവൻ, ചില്ലറക്കാരൻ.
Pedlery, *s.* ചില്ലാനച്ചരക്ക.
Pedobaptism, *s.* ശിശുക്കളുടെ ജ്ഞാനസ്നാനം.
*To* Peel, *v. a.* ഉരിക്കുന്നു, തൊലിക്കുന്നു, തൊലി നീക്കുന്നു, പൊതിക്കുന്നു; തൊൽ അടക്കുന്നു; കൊള്ളയിടുന്നു.
Peel, *s.* പഴത്തിന്റെയും മററും തൊലി, തൊൽ, തൊണ്ട.
*To* Peep, *v. n.* ഊനിക്കുന്നു; എത്തിനൊക്കുന്നു; ഒളിച്ചുനൊക്കുന്നു.
Peep, *s.* മുള; എത്തിനൊക്കൽ, ഒളിച്ചുനൊട്ടം; കള്ളനൊക്ക.
Peephole, *s.* ചെറു ദ്വാരം, ചെറു പഴുത.
Peer, *s.* സമൻ, തുല്യൻ, നികർ; ഒരു പ്രഭു; സംസ്ഥാനപതി, കുലപതി.
*To* Peer, *v. n.* കാണാറ്റുരുന്നു.
Peerage, *s.* സംസ്ഥാനപത്യം; സംസ്ഥാനപതിമാരുടെ സംഘം.
Peeress, *s.* സംസ്ഥാനപതിയുടെ ഭാൎയ്യ.
Peer-less, *a.* നികരില്ലാത്ത, അതുല്യമായുള്ള, അത്യുത്തമമായുള്ള.

**Peevish**, *a.* എളുപ്പത്തിൽ കോപിക്കുന്ന, ദുശ്ശോപമുള്ള, ദുശ്ശീലമുള്ള, സാഹസമുള്ള.

**Peevishness**, *s.* എളുപ്പത്തിലുള്ള കൊപം, ദുശ്ശോപം; വികടശീലം.

**Peg**, *s.* മരയാണി; ആപ്പ.

*To* **Peg**, *v. a.* മരയാണിയിടുന്നു.

**Pelf**, *s.* ദ്രവ്യം, ധനം; നിസ്സാരവസ്തു.

**Pelican**, *s.* ഒരുവക പക്ഷി, ഞാറപ്പക്ഷി.

**Pellet**, *s.* ചെറിയ ഉണ്ട, ചില്ല.

**Pellicle**, *s.* നെറിയ തൊൽ, നെൽതതൊലി; പാട.

**Pellmell**, *ad.* ഇമ്പില്ലാതെ, കുഴപ്പമായി, താറുമാറായി, ഏകച്ചെകമായി.

**Pells**, *s.* രാജാവിന്റെ കച്ചെരിയിൽ ഉള്ള ഉദ്യൊഗസ്ഥൻ.

**Pellucid**, *a.* സ്വച്ശമായുള്ള, പ്രസന്നമായുള്ള, തെളിവുള്ള.

**Pellucidness**, *s.* സ്വച്ശത, പ്രസന്നത, തെളിവ.

**Pelt**, *s.* തൊൽ, ചൎമ്മം.

*To* **Pelt**, *v. a.* കല്ലുംമറ്റും എറിയുന്നു, എറിഞ്ഞുകളയുന്നു.

**Pen**, *s.* മഷികൊൽ, പെന, തൂവൽ; ചിറക; കൂട.

*To* **Pen**, *v. a.* എഴുതുന്നു, എഴുതിവെക്കുന്നു; അടെച്ചുവെക്കുന്നു, കൂട്ടിലാക്കുന്നു.

**Penal**, *a.* ശിക്ഷയുണ്ടാകുന്ന, ദണ്ഡംവരുന്ന

**Penalty**, **Penality**, *s.* ശിക്ഷ, ദണ്ഡം, പ്രായശ്ചിത്തം, പിഴ.

**Penance**, *s.* പ്രായശ്ചിത്തം; തപം.

**Pence**, *s.* ചെമ്പുകാശ.

**Pencil**, *s.* തുലിക; ഠരംയകൊൽ.

**Pendant**, *s.* കുണ്ഡലം, തൂങ്ങുന്ന ആഭരണം; കപ്പലിലെ ചെറുകൊടി.

**Pendence**, *s.* ചായ്വ, ചരിവ.

**Pendency**, *s.* സംശയം, താമസം.

**Pendent**, *a.* തൂങ്ങുന്ന, ഞാലുന്ന.

**Pending**, *a.* തൂങ്ങുന്ന, നിശ്ചയംവരാത്ത.

**Pendulous**, *a.* തൊങ്ങലുള്ള, തൊങ്ങുന്ന, തൂങ്ങുന്ന.

**Pendulum**, *s.* നാഴികമണിയുടെ ചക്രം തിരിക്കുന്നതിന തൂങ്ങി ആടുന്ന ഭാരം, തൂങ്ങി ആടുന്ന ഭാരം.

**Penetrable**, *a.* തുളെക്കാകുന്ന, ഉൾപ്രവെശിക്കാകുന്ന; മനസ്സിൽ ഗ്രഹിക്കാകുന്ന, കൊള്ളിക്കാകുന്ന.

**Penetrant**, *a.* തുളെക്കുന്ന, ഉൾപ്രവെശിക്കുന്ന, കൊള്ളുന്ന.

*To* **Penetrate**, *v. a. & n.* തുളെക്കുന്നു, കുത്തുന്നു, ഉൾപ്രവെശിക്കുന്നു, അകത്തകടക്കുന്നു, കൊള്ളുന്നു; പിടിക്കുന്നു; മനസ്സിൽ കൊള്ളുന്നു; അൎത്ഥം ഗ്രഹിക്കുന്നു; ഊറുന്നു, ആഴുന്നു.

**Penetration**, *s.* തുളമാനം, ഉൾപ്രവെശനം, അകത്ത കടക്കുക; കൊൾ; മനൊവെഗം; ബുദ്ധികൂൎമ്മത; വകതിരിവ.

**Penetrative**, *a.* കുത്തുന്ന, കൊള്ളുന്ന, മൂൎച്ചയുള്ള; കൂൎമ്മതയുള്ള; കൂൎമ്മബുദ്ധിയുള്ള; വകതിരിവുള്ള, പ്രാകാശ്യമുള്ള.

**Penguin**, *s.* താറാവു പൊലെ പുഷ്ഠിയുള്ള ഒരു പക്ഷി; ഒരു വക പഴം.

**Peninsula**, *s.* കൊമ്പുരുത്ത, കരപ്പുറദെശം, മിക്കതും വെള്ളംകൊണ്ട ചുററിയദെശം.

**Penitence**, *s.* അനുതാപം, മനസ്താപം, പാപത്തെ കുറിച്ചുള്ള ദുഃഖം.

**Penitent**, *a.* അനുതാപമുള്ള, മനസ്താപമുള്ള, പാപത്തെ കുറിച്ച ദുഃഖമുള്ള, സങ്കടമുള്ള.

**Penitent**, *s.* അനുതാപി.

**Penitential**, *a.* അനുതാപത്തെ കാട്ടുന്ന, ദുഃഖപ്പെടുന്ന.

**Penitentiary**, *s.* പാപത്തെ കുറിച്ച അനുതപിക്കുന്നവൻ; അനുതാപികൾ പാൎക്കുന്ന സ്ഥലം.

**Penknife**, *s.* മഷികൊൽ പിച്ചാങ്കത്തി, പെനാകത്തി.

**Penman**, *s.* നല്ല എഴുത്തുകാരൻ, ഗ്രന്ഥകൎത്താവ.

**Penmanship**, *s.* എഴുത്ത.

**Pennant**, *s.* കപ്പലിലെ ചെറിയ കൊടി, വസ്തുക്കളെ കപ്പലിൽ കയററുന്ന കയറ.

**Pennated**, *a.* ചിറകുള്ള.

**Penniless**, *a.* പണമില്ലാത്ത, അഗതിയായുള്ള.

**Pennon**, *s.* ചെറിയ കൊടി.

**Penny**, *s.* ചെമ്പുകാശ; പണം.

**Pennyweight**, *s.* ഇരുപത്തനാല നെല്ലിട തൂക്കം.

**Pennyworth**, *s.* ഒരു ചെമ്പുകാശ വില പിടിപ്പത; നല്ലവില; വിലസഹായത്തിന വാങ്ങിയ സാധനം.

**Pensile**, *a.* തൂങ്ങുന്ന, ഞാലുന്ന, നിലംതൊടാതെനില്ക്കുന്ന.

**Pension**, *s.* അടുത്തൂൺ, വൎഷാശനം.

*To* **Pension**, *v. a.* അടുത്തൂൺവെക്കുന്നു, വൎഷാശനം കൊടുക്കുന്നു.

**Pensionary**, *a.* വൎഷാശനം കൊണ്ട കഴിയുന്ന.

**Pensioner**, *s.* വൎഷാശനമുള്ളവൻ, അടുത്തൂൺ പററുന്നവൻ.

**Pensive**, *a.* ദുഃഖവിചാരമുള്ള, വിഷാദമുള്ള, വ്യഗ്രതയുള്ള; കുണ്ഠിതമുള്ള.

**Pensiveness**, *s.* ദുഃഖവിചാരം, വിഷാദം, വ്യഗ്രത, കുണ്ഠിതം.

**Pent**, *part. pass. of To* **Pen**, അടെക്കപ്പെട്ട.

Pentachord, *s.* അഞ്ചുതന്ത്രിയുള്ള വീണ.
Pentagon, *s.* പഞ്ചകൊണം, അഞ്ചുപട്ടം.
Pentagonal, Pentangular, *a.* അഞ്ചുകൊണമായുള്ള.
Pentameter, *s.* അഞ്ചുപാദമുള്ള ശ്ലോകം.
Pentaptote, *s.* അഞ്ചുവിഭക്തിയുള്ള പദം.
Pentateuch, *s.* മൊശെയുടെ അഞ്ചുപുസ്തകം.
Pentecost, *s.* പരിശുദ്ധാത്മാവ ഇറങ്ങിയ പെരുനാൾ, പെന്തെകൊസ്തു.
Penthouse, *s.* ഇറയം, പന്തൽ, ചായിപ്പ.
Penumbra, *s.* അല്പനിഴൽ.
Penurious, *a.* ലുബ്ധുള്ള, പിശക്കുള്ള.
Penury, *s.* അതിദരിദ്രത, നിസ്വതി, ഇല്ലായ്മ; പരവശം.
People, *s.* ജനം, കുടികൾ, പ്രജ, മനുഷ്യർ, പുരുഷാരം.
*To* People, *v.a.* കുടിവെക്കുന്നു, ജനപ്രതിഷ്ഠചെയ്യുന്നു.
Pepastic, *s.* ആഹാരം ദഹിപ്പിക്കുന്നതിനുള്ള മരുന്ന.
Pepper, *s.* മുളക, മരിചം.
*To* Pepper, *v. a.* മുളകുപൊടിവിതറുന്നു; വെടിവെച്ച ജയിക്കുന്നു.
Peppercorn, *s.* മുളകുമണി.
Peppermint, *s.* ഒരു വക നന്നാ എരിവുള്ള തൈലം.
Peptic, *a.* ദഹനമുണ്ടാക്കുന്ന.
Peracute, *a.* മഹാ മൂച്ചയുള്ള.
Peradventure, *ad.* പക്ഷെ, അഥവാ.
*To* Peragrate, *v. n.* ഉഴന്നു നടക്കുന്നു, സഞ്ചരിക്കുന്നു.
*To* Perambulate, *v. a.* എല്ലാടത്തും കൂടി നടക്കുന്നു, ഇടയിൽ കൂടി നടന്നു നൊക്കുന്നു.
Perambulation, *s.* എല്ലാടത്തും നടക്കുക, പരിസൃഷ്ഠ.
Perceivable, *a.* കണ്ടറിയാകുന്ന, അറിയാകുന്ന, ഗ്രഹിക്കാകുന്ന.
*To* Perceive, *v. a.* കാണുന്നു, അറിയുന്നു, കണ്ടറിയുന്നു, ഗ്രഹിക്കുന്നു.
Perceptibility, *s.* കണ്ടറിവ, ഗൊചരത്വം; പ്രത്യക്ഷത; ഇന്ദ്രിയാൎത്ഥം.
Perceptible, *a.* കണ്ടറിയാകുന്ന, കാണാകുന്ന, ഗ്രഹിക്കാകുന്ന, ഗൊചരമായുള്ള, ഇന്ദ്രിയാൎത്ഥമായുള്ള.
Perception, *s.* അറിവ, ബുദ്ധിശക്തി, ഉണൎവ, തൊന്നൽ, ഊഹം, മനൊഭാവം, ആത്മജ്ഞാനം.
Perceptive, *a.* ഗ്രഹിക്കുന്ന, ബുദ്ധിശക്തിയുള്ള.
Perch, *s.* ഒരുവക മീൻ; അഞ്ചര വാരഅളവ; ചെക്ക.
*To* Perch, *v. n.* ചെക്കയിരിക്കുന്നു.
Perchance, *ad.* പക്ഷെ; എങ്കിലൊ.
Percipient, *a.* കണ്ടറിയാകുന്ന, ഗ്രഹിക്കാകുന്ന.
*To* Percolate, *v. a.* അരിക്കുന്നു.
*To* Percuss, *v. a.* തട്ടുന്നു, അടിക്കുന്നു; കൊള്ളുന്നു.
Percussion, *s.* തട്ടൽ, അടിക്കുക, അടി; കൊൾ.
Perdition, *s.* നാശം, അഴിവ, മരണം; നഷ്ടം; നിത്യനാശം.
Perdue, *ad.* ഒളിച്ച; പതിയിരിപ്പിൽ.
Perdulous, *a.* കളഞ്ഞതായുള്ള, തള്ളിക്കളഞ്ഞതായുള്ള.
Perduration, *s.* ബഹുകാലമായുള്ള നില; ഒരംട്ടുനില്ക്കുക.
*To* Peregrinate, *v. n.* ദെശാന്തരംപൊകുന്നു, പരദെശങ്ങളിൽ സഞ്ചരിക്കുന്നു.
Peregrination, *s.* പരദെശ സഞ്ചാരം, ദെശാന്തര ഗതി.
Peregrine, *a.* ദെശാന്തരമായുള്ള, പരദെശമായുള്ള.
*To* Perempt, *v. a.* കൊല്ലുന്നു, ഒടുക്കുന്നു.
Peremptoriness, *s.* നിബന്ധം, ഖണ്ഡിതം, തീൎച്ച, തീൎമാനം, കൎശനം.
Peremptory, *a.* നിബന്ധമായുള്ള, ഖണ്ഡിതമായുള്ള, തീൎച്ചയുള്ള, കലശലായുള്ള, കൎശനമായുള്ള.
Perennial, *a.* ഒരു സംവത്സരം നില്ക്കുന്ന; നിത്യമായുള്ള; ഇടവിടാതുള്ള.
Perennity, *s.* നിത്യാവസ്ഥ, നിത്യത.
Perfect, *a.* പൂൎണ്ണമായുള്ള, കുറവററ, തികവുള്ള; ശുദ്ധമുള്ള, കുററമില്ലാത്ത; നിൎമ്മലമായുള്ള.
*To* Perfect, *v, a.* പൂൎണ്ണമാക്കുന്നു, തികെക്കുന്നു; നിവൃത്തിയാക്കുന്നു; തീൎക്കുന്നു, തീൎച്ചവരുത്തുന്നു; അവസാനിക്കുന്നു.
Perfection, *s.* പൂൎണ്ണത; തികവ; തൃപ്തി; അന്യൂനത, കുറവില്ലായ്മ; നിൎമ്മലത; ദിവ്യഗുണങ്ങളിൽ ഒന്ന.
Perfectly, *ad.* പൂൎണ്ണമായി, തികവായി, നല്ലവണ്ണം, തീൎച്ചയായി, നിശ്ചയമായി.
Perfectness, *s.* പൂൎണ്ണത, അന്യൂനത, തികവ.
Perfidious, *a.* ദ്രൊഹമുള്ള, ദ്രൊഹചിന്തയുള്ള; വിശ്വാസപാതകമുള്ള.
Perfidiousness, Perfidy, *s.* ദ്രൊഹം, ദ്രൊഹചിന്ത, വിശ്വാസപാതകം.
*To* Perforate, *v. a.* തുളെക്കുന്നു, തുളച്ചുകളയുന്നു; കുത്തുന്നു; തുരക്കുന്നു.
Perforation *s.* തുളെക്കുക, തുളമാനം.
Perforator, *s.* തുരപ്പൻ.
Perforce, *ad.* ബലാൽകാരമായി.

*To* Perform, *v. a. & n.* ചെയ്യുന്നു, പ്രവൃത്തിക്കുന്നു, അനുഷ്ഠിക്കുന്നു, നടത്തുന്നു, കഴിക്കുന്നു, ആചരിക്കുന്നു, നിവൃത്തിക്കുന്നു; തീൎക്കുന്നു, സാധിക്കുന്നു.

Performance, *s.* ചെയ്യുക, പ്രവൃത്തി, വെല, അനുഷ്ഠാനം; നടത്തൽ, നിൎവ്വാഹം; കൃതി.

Performer, *s.* ചെയ്യുന്നവൻ, കഴിക്കുന്നവൻ, നടത്തുന്നവൻ.

*To* Perfricate, *v. a.* ചിരട്ടുന്നു, തെക്കുന്നു.

Perfume, *s.* സുഗന്ധം, സുഗന്ധി, പരിമളം, വാസന.

*To* Perfume, *v. a.* സുഗന്ധിപ്പിക്കുന്നു, പരിമളപ്പെടുത്തുന്നു.

Perfumer, *s.* സുഗന്ധവൎഗ്ഗങ്ങളെ ഉണ്ടാക്കി വില്ക്കുന്നവൻ.

Perfunctory, *a.* ഉദാസീനമായുള്ള, അജാഗ്രതയുള്ള.

*To* Perfuse, *v. a.* തളിക്കുന്നു.

Perhaps, *ad.* പക്ഷെ, അഥവാ.

Pericardium, *s.* ഹൃദയം ഇരിക്കുന്നഉള്ളറി.

Pericranium, *s.* തലയൊട മൂടിയിരിക്കുന്ന നെരിയതൊൽ.

Periculous, *a.* അപകടമുള്ള, ആപത്തുള്ള.

Perimeter, *s.* ചുററളവ.

Period, *s.* കാലക്രമം, കാലഗതി; കാലം, കാലചക്രം, സമയം, അവധി; തീയതി; നിൎത്ത.

Periodical, *a.* ക്രമമായുള്ള, കാലക്രമമായുള്ള, കാലപ്രമാണമുള്ള.

Periphery, *s.* ചുററളവ, വട്ടം.

Periphrasis, *s.* വളച്ചുകെട്ട, ഒരു പദത്തിന്റെ അൎത്ഥം പറവാനായിട്ട അനെകം വാക്കുകളെ പ്രയൊഗിക്കുക.

*To* Perish, *v. n.* നശിക്കുന്നു, മുടിയുന്നു, കെടുന്നു, ഒടുങ്ങുന്നു; നശിച്ചുപൊകുന്നു; ചത്തുപൊകുന്നു; മായുന്നു; അവസാനിക്കുന്നു.

Perishable, *a.* നശിക്കുന്ന, നാശമുള്ള, അഴിവുള്ള; മായുന്ന, ക്ഷയമുള്ള.

Perishableness, *s.* നശിച്ചുപൊകുന്നത, ക്ഷയം.

*To* Perjure, *v. a.* കള്ളസത്യം ചെയ്യുന്നു.

Perjury, *s.* കള്ളസത്യം, കള്ളസത്യം ചെയ്യുക.

Periwig, *s.* മറുമുടി.

Periwinkle, *s.* ഒരു വക കക്കാ.

*To* Perk, *v. a.* ഞെളിഞ്ഞു നടക്കുന്നു.

Permanence, } *s.* ഒരുപൊലെ ചെയ്യുക, നില,
Permanency, } നിലപാട, നിലനില്പ; സ്ഥായി, സ്ഥിരത; ശാശ്വതം; അക്ഷയം.

Permanent, *a.* ഒരുപൊലെനില്ക്കുന്ന, നിലനില്ക്കുന്ന, സ്ഥിരതയുള്ള; അക്ഷയമായുള്ള; ശാശ്വതമായുള്ള, മാറാത്ത.

Permeable, *a.* ഊടെകടക്കാകുന്ന, ഊടെ നടക്കാകുന്ന.

Permeant, *a.* ഊടെകടക്കുന്ന.

*To* Permeate, *v. a.* ഊടെ കടക്കുന്നു, ഊടെ നടക്കുന്നു.

Permeation, *s.* ഊടെകടക്കൽ.

Permiscible, *a.* കലൎത്താകുന്ന.

Permissible, *a.* അനുവദിക്കാകുന്ന.

Permission, *s.* അനുവാദം, അനുജ്ഞ, ഉത്തരവ, ഇളവ, ആജ്ഞാപനം.

Permissive, *a.* അനുവദിക്കുന്ന.

*To* Permit, *v. a.* അനുവദിക്കുന്നു, അനുവാദം കൊടുക്കുന്നു; അനുജ്ഞനല്കുന്നു, ആജ്ഞാപിക്കുന്നു; സമ്മതിക്കുന്നു; ഉത്തരവു കൊടുക്കുന്നു.

Permit, *s.* രഹദാരി, മുദ്രചീട്ട.

Permixtion, *s.* കലൎച്ച.

Permutation, *s.* മാററം, ഒന്നിനൊന്നമാറുക, പരസ്പരമാററം; ആദെശം.

Pernicious, *a.* നാശകരമായുള്ള, ഉപദ്രവമുള്ള, ആകാത്ത.

Pernicity, *s.* വെഗം, തീവ്രം.

Peroration, *s.* ചാതുൎയ്യമായുള്ള സംസാരത്തിന്റെ അവസാനം.

*To* Perpend, *v. a.* നല്ലവണ്ണം വിചാരിച്ചുനൊക്കുന്നു.

Perpendicular, *a.* നിവിൎച്ചയുള്ള, നിവിൎന്ന; ലുംബമുള്ള, നെരെയുള്ള.

Perpendicular, *s.* നിവിൎച്ച, ലുംബമട്ടം.

*To* Perpetrate, *v. a.* കുററം ചെയ്യുന്നു, അക്രമം ചെയ്യുന്നു.

Perpetration, *s.* കുററം ചെയ്യുക.

Perpetual, *a.* നിത്യമായുള്ള, എന്നുമുള്ള, എന്നെക്കുമുള്ള; ഇടവിടാതുള്ള, എന്നും നടക്കുന്ന, നിലയായി നില്ക്കുന്ന.

*To* Perpetuate, *v. a.* നിത്യമാക്കുന്നു, എന്നും നടപ്പാക്കുന്നു, ഇടവിടാതെ നിലയാക്കുന്നു.

Perpetuity, *s.* നിത്യത, അവിരതം; ശാശ്വതം; ഇടവിടായ്മ, അക്ഷയം.

*To* Perplex, *v. a.* വിഷാദിപ്പിക്കുന്നു, വ്യാകുലപ്പെടുത്തുന്നു, വിഷാദിപ്പിക്കുന്നു, അമ്പരപ്പിക്കുന്നു, കവലിപ്പിക്കുന്നു; ഇടഞ്ഞലുണ്ടാക്കുന്നു; കുഴമറിക്കുന്നു.

Perplexity, *s.* വ്യാകുലം, വിഷാദം, വിഷമം; അമ്പരപ്പ; അമളി; ഇടയിളക്കം, കുഴമറിച്ചിൽ; പരിഭ്രമം.

Perquisite, *s.* ഇടലാഭം, അനുഭവം.

*To* Persecute, *v. a.* പീഡിപ്പിക്കുന്നു, ഉപദ്രവിക്കുന്നു, ഞെരുക്കം ചെയ്യുന്നു, ബു

ഖിമുട്ടിക്കുന്നു, അസഹ്യപ്പെടുത്തുന്നു; ദുഃഖിപ്പിക്കുന്നു, വെദനപ്പെടുത്തുന്നു.

Persecution, *s.* പീഡനം, ഉപദ്രവം, ഞെരുക്കം, ജനപീഡ.

Persecutor, *s.* ഉപദ്രവി, പീഡിപ്പിക്കുന്നവൻ, പീഡകൻ.

Perseverance, *s.* സ്ഥിരത, നില; സമൎത്ഥനം, സതൊത്സാഹം, അധ്യവസായം.

*To* Persevere, *v. n.* നിലനില്ക്കുന്നു, സ്ഥിരപ്പെടുന്നു, ഉത്സാഹിക്കുന്നു, ഉദ്യൊഗിക്കുന്നു, അധ്യവസായം ചെയ്യുന്നു.

Persian, *s.* പാൎശിയൻ, പാൎശി.

*To* Persist, *v. n.* നിലനില്ക്കുന്നു, ഒരു കാൎയ്യത്തെ പിടിക്കുന്നു, വിടാതിരിക്കുന്നു, ഉറപ്പായിരിക്കുന്നു; ഉറച്ചുനില്ക്കുന്നു.

Persistence, *s.* സ്ഥിരത, നിലനില്പ; ശഠത, ശാഠ്യം, പിടിത്തം.

Person, *s.* ആൾ, മനുഷ്യൻ, പുരുഷൻ, ദെഹം; മൂൎത്തി.

Personage, *s.* വലിയ ആൾ, യജമാനൻ, മഹാൻ; ഭാവം; വെഷം.

Personal, *a.* ആൾസംബന്ധമുള്ള, പുരുഷസംബന്ധമുള്ള, മനുഷ്യനടുത്ത.

Personality, *s.* മൂൎത്തിത്വം, തത്വം, സ്വം.

Personally, *ad.* മുഖദാവിൽ, മുഖാമുഖമായി, മുഖപരിചയമായി.

*To* Personate, *v. n.* ഒരുത്തനെപൊലെയിരിക്കുന്നു, മറ്റൊരുത്തന്റെ വെഷം ധരിക്കുന്നു; മായം കാട്ടുന്നു.

Personification, *s.* വെഷധാരണം, വസ്തുക്കളെ മൂൎത്തീകരിപ്പിക്കുക.

*To* Personify, *v. a.* വസ്തുക്കളെ മൂൎത്തീകരിപ്പിക്കുന്നു.

Perspective, *s.* കുഴൽകണ്ണാടി; സൂക്ഷ്മപടം വരെക്കുന്ന വിദ്യ; വിസ്താരകാഴ്ച.

Perspective, *a.* കാഴ്ചസംബന്ധമുള്ള.

Perspicacious, *a.* സൂക്ഷ്മദൃഷ്ടിയുള്ള.

Perspicacity, *s.* സൂക്ഷ്മദൃഷ്ടി, സൂക്ഷ്മബുദ്ധി.

Perspicuity, *s.* തെളിവ, തെളിഞ്ഞ ബുദ്ധി; പ്രസന്നത; സ്ഫുടത; സ്വച്ഛത.

Perspicuous, *a.* തെളിവുള്ള, സ്വച്ഛമായുള്ള, പ്രസന്നതയുള്ള.

Perspiration, *s.* വിയൎപ്പ, സ്വെദം.

*To* Perspire, *v. n.* വിയൎക്കുന്നു, സ്വെദിക്കുന്നു, വെവെടുക്കുന്നു, ഉഷ്ണിക്കുന്നു.

*To* Persuade, *v. a.* ബൊധം വരുത്തുന്നു, സമ്മതം വരുത്തുന്നു, അനുസരിപ്പിക്കുന്നു; ബൊധിപ്പിക്കുന്നു.

Persuasion, *s.* ബൊധംവരുത്തുക; ബൊധം, സമ്മതം, മതി, മതം.

Persuasive, Persuasory, *a.* ബൊധംവരുത്തുന്ന, അനുസരിപ്പിക്കുന്ന.

Pert, *a.* ചുറുക്കുള്ള, പ്രസരിപ്പുള്ള, മിടുക്കുള്ള, ത്രാണിയുള്ള; അകനിന്ദയുള്ള; തെറിയുള്ള, ഗൎവ്വുള്ള.

*To* Pertain, *v. n.* ചെരുന്നു, സംബന്ധിക്കുന്നു, അടുത്തിരിക്കുന്നു.

Pertinacious, *a.* ശഠതയുള്ള, ദുശ്ശഠതയുള്ള; വികടശീലമുള്ള; നന്നാപിടിച്ചിരിക്കുന്ന.

Pertinaciousness, Pertinacity, *s.* ശഠത, ദുശ്ശഠത; സ്ഥിരത, ഉറപ്പ, കട്ടംപിടിത്തം.

Pertinence, Pertinency, *s.* യുക്തി, കാൎയ്യതക്കം, കാൎയ്യത്തിന യൊഗ്യത; കാൎയ്യസംബന്ധം, കാൎയ്യച്ചെൎച്ച.

Pertinent, *a.* യുക്തമായുള്ള, തക്ക, യൊഗ്യമായുള്ള, ഉചിതമായുള്ള.

Pertingent, *a.* എത്തുന്ന, തൊടുന്ന.

Pertness, *s.* ചുറുക്ക, പ്രസരിപ്പ, മിടുക്ക; അകനിന്ദ, അഹംഭാവം, ഗൎവ്വം.

Perturbation, *s.* മനക്കലക്കം, മനസ്സിളക്കം, വാരിപ്ലവം.

Pertusion, *s.* തുളെക്കുക, തുരക്കുക, കുത്തിത്തുളെച്ച തുള.

*To* Pervade, *v. n.* വ്യാപിക്കുന്നു, കടന്നുപൊകുന്നു, പരക്കുന്നു.

Pervasion, *s.* വ്യാപകം, കടന്നുപൊകുക, പരപ്പ.

Perverse, *a.* പ്രതിവിരൊധമായുള്ള, മറുപാടായുള്ള, വികടമുള്ള; ദുശ്ശഠതയുള്ള, പ്രതികൂലമായുള്ള.

Perverseness, Perversity, *s.* പ്രതിവിരൊധം, വികടം, വികടശീലം, വികൃതിത്വം, ദുഷ്കൊപം; ദുശ്ശീലം, പ്രതികൂലത.

Perversion, *s.* പിരട്ട; മറുപാട, വികടം, വക്രമാക്കുക; വിക്രിയ; മറിച്ചിൽ.

*To* Pervert, *v. a.* പിരട്ടുന്നു, മറുപാടാക്കുന്നു; മറിക്കുന്നു, മറിച്ചുകളയുന്നു; വക്രമാക്കുന്നു, ദൊഷപ്പെടുത്തുന്നു.

Pervicacious, *a.* അകനിന്ദയുള്ള, ദുശ്ശഠതയുള്ള, മുരണ്ടബുദ്ധിയുള്ള, ദുസ്സാഹസമുള്ള.

Pervious, *a.* ഊടെകടക്കാകുന്ന, ഊടെ തുളെക്കാകുന്ന; നടക്കാകുന്ന, കടക്കുന്ന; വ്യാപിക്കുന്ന, ഗമ്യമായുള്ള.

Peruke, *s.* മറുമുടി.

Perusal, *s.* വായന, വായിച്ചുനൊക്കുക; അധ്യയനം, പരിശൊധനം.

*To* Peruse, *v. a.* വായിക്കുന്നു, വായിച്ചുനൊക്കുന്നു, പരിശൊധിക്കുന്നു.

Pest, *s.* പകരുന്ന വ്യാധി; പൊല്ലാപ്പ, ഉപദ്രവം; നാശം, ദുഃഖ; വിഷം; ദുഷ്ടം.

*To* Pester, *v. a.* വരുത്തപ്പെടുത്തുന്നു, ഉപദ്രവിക്കുന്നു; മുഷിപ്പിക്കുന്നു, മുഷിച്ചിലാക്കുന്നു.

**Pesthouse**, *s.* പകരുന്ന വ്യാധി പിടിച്ചവർ കിടക്കുന്ന ഭിനപ്പുര.
**Pestiferous**, *a.* പകരുന്ന, നാശകരമായുള്ള, വക്ഷമുതാപമുള്ള.
**Pestilence**, *s.* പകരുന്നവ്യാധി, മഹാവ്യാധി, വസന്തജ്വരം.
**Pestilent**, *a.* പകച്ചയുള്ള, സംക്രമരോഗമായുള്ള; നാശകരമായുള്ള; വക്ഷമുതാപമുള്ള.
**Pestilential**, *a.* പകച്ചയുള്ള, ഉപദ്രവമുള്ള, വിഷമമുള്ള.
**Pestle**, *s.* ഉലെക്ക, മുസലം.
**Pet**, *s.* രസക്ഷയം, അല്പകൊപം, മുൻകൊപം, ഗൎവ്വം; പ്രിയൻ, ഓമനക്കുട്ടി.
*To* **Pet**, *v. a.* അധികം താരാട്ടുന്നു, ലാളിക്കുന്നു; ഗൎവ്വിക്കുന്നു.
**Petal**, *s.* പുഷ്പദലം.
**Petar, Petard**, *s.* കൊട്ടയും മറ്റും ഇടിച്ചുകളയുന്നതിനുള്ള യന്ത്രം, ചെറുപീരങ്കി.
**Petechial**, *a.* മഹാവ്യാധിയുടെ വട്ടകളുള്ള, പാട്ടുള്ള.
**Petit**, *a.* ചെറിയ, സ്വല്പമായുള്ള.
**Petition**, *s.* യാചന, അപെക്ഷ, പ്രാൎത്ഥന: ആവലാധി, സങ്കടഹൎജ്ജി.
*To* **Petition**, *v. a.* യാചിക്കുന്നു, അപെക്ഷിക്കുന്നു; സങ്കടം ബൊധിപ്പിക്കുന്നു, ആവലാധി ചെയ്യുന്നു.
**Petitioner**, *s.* യാചകൻ, അൎത്ഥി, അപെക്ഷക്കാരൻ, സങ്കടക്കാരൻ, കാപ്പ്ടൻ.
**Petre**, *s.* വെടിയുപ്പ.
**Petrescent**, *a.* കല്ലെക്കുന്ന, കല്ലായ്ചമയുന്ന.
**Petrifaction, Petrification**, *s.* കല്ലെക്കുക, കല്ലെപ്പ.
*To* **Petrify**, *v. a. & n.* കല്ലെപ്പിക്കുന്നു, കല്ലാക്കുന്നു, കല്ലെക്കുന്നു, കല്ലായ്ചമയുന്നു.
**Petronel**, *s.* മടിത്തോക്ക.
**Petticoat**, *s.* അധൊവാസകം, പാട്ടട; സ്ത്രീകളുടെ അകത്തെ ഉടുപ്പ.
**Pettifogger**, *s.* അല്പനായ ഒരു കാൎയ്യക്കാരൻ.
**Pettifogging**, *a.* അല്പവൃത്തിയായുള്ള, ഹീനമായുള്ള.
**Pettish**, *a.* ദുശ്ശീലമുള്ള, ദുഷ്കൊപമുള്ള, എളുപ്പത്തിൽ കൊപിക്കുന്ന, ഗൎവ്വമുള്ള.
**Pettitoes**, *s.* പന്നിക്കുട്ടിയുടെ കാലുകൾ.
**Petty**, *a.* അല്പമായുള്ള, ചെറിയ, ചില്ലറ.
**Petulance, Petulancy**, *s.* അകനിന്ദ, ദുശ്ശീലം, ദുഷ്കൊപം; വികടശീലം; ഗൎവ്വം.
**Petulant**, *a.* അകനിന്ദയുള്ള, ദുഷ്കൊപമുള്ള, വികടശീലമുള്ള, ഗൎവ്വമുള്ള.
**Pew**, *s.* ദൈവാലയത്തിൽ പണിത ഇരിപ്പിടം, പീഠം.
**Pewet**, *s.* ഒരുവക പക്ഷി, നീൎക്കൊഴി, കുളക്കൊഴി.
**Pewter**, *s.* ഒരംയക്കെച്ച്, തകരം; ഓരംയപ്പിഞ്ഞാണങ്ങൾ.
**Phæton**, *s.* ഒരു വക വാഹനം.
**Phalanx**, *s.* ഉറ്റുനിരന്ന പടജനക്കൂട്ടം, ഉറ്റുനിരന്ന ചതുരമായി നില്ക്കുന്ന കുതിരപ്പട.
**Phantasm**, *s.* മായ, വ്യൎത്ഥമായുള്ള തൊന്നൽ, മിഥ്യാഭാവനം, മായാമൊഹം.
**Phantasmagoria**, *s.* മായവിദ്യ.
**Phantom**, *s.* മായ, ദൎശനം, മായക്കാഴ്ച.
**Pharisaical**, *a.* കപടഭക്തിയുള്ള, പുറമെ ഭക്തികാട്ടുന്ന.
**Pharmacology**, *s.* മരുന്നു വകകളെ കുറിച്ചുള്ള അറിവ.
**Pharmacopœa**, *s.* ഔഷധങ്ങൾ യൊഗം കൂട്ടെണ്ടുന്ന വിധത്തെ കാണിക്കുന്ന പുസ്തകം.
**Pharmacopolist**, *s.* മരുന്നുകൾ ഉണ്ടാക്കി വില്ക്കുന്നവൻ.
**Pharmacy**, *s.* മരുന്നുവാണിഭം.
**Pharos**, *s.* വെട്ടം കാട്ടുന്ന മാളിക; കാവൽമാളിക.
**Phases**, *s. pl.* തിഥികൾ, ചന്ദ്രകല.
**Pheasant**, *s.* വലിയ കാട്ടുകൊഴി.
**Phenix**, *s.* ഒരു വക പക്ഷി.
**Phenomenon, Phœnomenon**, *s.* സൃഷ്ടിയിൽ കാണപ്പെടുന്ന ഒരു വിശെഷദൎശനം, വിശെഷക്കാഴ്ച; അപൂൎവ്വദൎശനം.
**Philanthropy**, *s.* മനുഷ്യസ്നെഹം; നരജീവദയ; ജനരഞ്ജന, സൽഗുണശീലം.
**Philippic**, *s.* പഴിവാക്ക.
**Philological**, *a.* വ്യാകരണപ്രകാരമുള്ള, ഖണ്ഡിതമുള്ള, ആക്ഷെപിക്കുന്ന; പരിശൊധനയുള്ള.
**Philologist**, *s.* വ്യാകരണക്കാരൻ; ഖണ്ഡിതക്കാരൻ, പരിശൊധനം ചെയ്യുന്നവൻ.
**Philology**, *s.* വ്യാകരണവിദ്യ; ഖണ്ഡിതം, പരിശൊധനം, ആക്ഷെപം.
**Philosopher**, *s.* ജ്ഞാനി, വിജ്ഞാനി; ലൊകജ്ഞാനി; തത്വജ്ഞൻ, തത്വബൊധി.
**Philosophical**, *a.* ലൊകജ്ഞാനത്തൊടചെൎന്ന.
*To* **Philosophize**, *v. n.* ലൊകജ്ഞാനിയായി പറയുന്നു.
**Philosophy**, *s.* ജ്ഞാനം; വിജ്ഞാനം; ലൊകജ്ഞാനം; തത്വബൊധം, തത്വജ്ഞാനം.
**Philter**, *s.* മയക്കുന്ന ഔഷധം, വശ്യൌഷധം.
**Phiz**, *s.* മുഖം, മുഖരൂപം.
**Phlebotomy**, *s.* ചൊരകുത്തികളയുന്ന വിദ്യ.

Phlegm, *s.* കഫം, ശ്ലേഷ്മം.
Phlegmatic, *a.* ശ്ലേഷ്മംപിടിച്ച, കഫമു ണ്ടാക്കുന്ന; മന്ദബുദ്ധിയുള്ള.
Phlegmon, *s.* എരിച്ചിലുള്ള വീക്കം, എരി പൊരിസഞ്ചാരം.
Phleme, *s.* രക്തംകുത്തികളവാനുള്ളകരു.
Phosphorus, *s.* എളുപ്പത്തിൽകത്തുന്ന ഒരു വസ്തു; പുലർകാലത്തെ നക്ഷത്രം.
Phrase, *s.* വാചകം, സംസാരരീതി.
Phraseology, *s.* വാചകരീതി.
Phrenetic, *a.* മദമുള്ള, ബുദ്ധിഭ്രമമുള്ള.
Phrensy, *s.* ഉന്മദം, ഭ്രാന്ത, ബുദ്ധിഭ്രമം.
Phthisic, *s.* ക്ഷയരൊഗം, ശ്വാസഖാസം.
Phylactery, *s.* നെററിപ്പട്ടം.
Physic, *s.* ചികിത്സ, വൈദ്യശാസ്ത്രം; ഔ ഷധം, മരുന്ന; വിരെചന മരുന്ന.
*To* Physic, *v. a.* വിരെചിപ്പിക്കുന്നു, വ യറ ഇളക്കുന്നു; ചികിത്സിക്കുന്നു.
Physical, *a.* സ്വാഭാവികമായുള്ള, പ്രകൃത മായ ലൊകജ്ഞാനത്തൊടു ചെന്ന; ചികി ത്സയൊടചെന്ന, ഔഷധംസംബന്ധിച്ച.
Physician, *s.* വൈദ്യൻ; ചികിത്സക്കാരൻ. ഭിഷക്.
Physics, *s.* പ്രകൃതമായ ലൌകീകജ്ഞാ നം, പ്രകൃതിജ്ഞാനം.
Physiognomist, *s.* മുഖലക്ഷണംകൊണ്ട ശീലത്തിന്റെയും മററും അവസ്ഥ നിദാ നിക്കുന്നവൻ.
Physiognomy. *s.* മുഖലക്ഷണം; മുഖല ക്ഷണനിദാനം, സാമുദ്രികലക്ഷണം.
Physiology, *s.* പ്രാകൃതമായ ലൊകവി ജ്ഞാനം; പ്രകൃതിയുടെ അവസ്ഥയെ കു റിച്ചുള്ള ജ്ഞാനം.
Phytivorous, *a.* പുല്ലതിന്നുന്ന, സസ്യങ്ങ ളെ ഭക്ഷിക്കുന്ന.
Phytology, *s.* സസ്യങ്ങളുടെ വിവരം പ റയുന്ന വിദ്യ.
Piacular, *a.* പാവനമാക്കുതക്ക; മഹാ പാ തകമുള്ള.
Pia-mater, *s.* തലച്ചൊറ മൂടിയിരിക്കുന്ന നെരിയ തൊൽ.
Piaster, *s.* അന്യദെശത്തെ ഒരു നാണിഭം.
Piazza, *s.* നടപ്പന്തൽ, നടപ്പുര.
Pica, *s.* ഒരു വക അച്ചടി അക്ഷരം.
Picaroon, *s.* കൊള്ളക്കാരൻ, പിടിച്ചുപ റിക്കാരൻ.
*To* Pick, *v. a.* നൊണ്ടുന്നു; ചികയുന്നു; എടുക്കുന്നു, പെറുക്കുന്നു; കുത്തിയെടുക്കു ന്നു; കൊത്തിതിന്നുന്നു; കൊത്തുന്നു, കുത്തു ന്നു; കൊത്തിനന്നാക്കുന്നു; താഴകുത്തി തു റക്കുന്നു; പിടിച്ചുപറിക്കുന്നു.
*To pick a hole in one's coat,* ഒരുത്ത ന്റെപെരിൽ കുററം കണ്ടുപിടിക്കുന്നു.
*To pick a lock,* കള്ളത്താക്കൊൽ കൊ ണ്ട പൂട്ടുതുറക്കുന്നു.
*To pick one's pocket,* ഒരുത്തന്റെ മ ന്തിയറുക്കുന്നു.
*To pick a quarrel,* ശണ്ഠെക്കുവഴിനൊ ക്കുന്നു.
*To* Pick, *v. n.* കുറെച്ച കുറെച്ച പെറുക്കി തിന്നുന്നു, കൊറിക്കുന്നു.
Pick, *s.* കുന്താലി; പല്ലുളി; സൂചി.
Pickapack, *ad.* പൊതിയായി, മാറാപ്പു പൊലെ.
Pickaxe, *s.* ചുണ്ടൻ, കുന്താലി, കുന്താണി.
Pickback, *a.* മുതുകിലുള്ള.
Picked, *or* Piked. *a.* കൂൎത്ത, മൂൎച്ചയുള്ള.
Picker, *s.* പിടിച്ചുപറിക്കാരൻ; പെറുക്കു ന്നവൻ; കുത്തിയെടുക്കുന്നതിനുള്ള സൂചി; ചുണ്ടൻ.
Pickle, *s.* ഉപ്പുവെള്ളം; ഉപ്പിലും കാടിയി ലും ഇട്ട സാധനം; ഉപ്പിലിട്ട പന്നിഇറ ച്ചി; അവസ്ഥ.
*To* Pickle, *v. a.* ഉപ്പിലിടുന്നു, ഉപ്പിലും കാടിയിലും ഇടുന്നു.
Pickleherring, *s.* പൊറാട്ടുകാരൻ, ഗൊ ഷ്ഠിക്കാരൻ.
Picklock, *s.* കള്ളത്താക്കൊൽ; കള്ളത്താ ക്കൊൽ ഇട്ടുതുറക്കുന്നവൻ.
Pickpocket, *s.* മന്തിയറുക്കുന്നവൻ.
Pickthank, *s.* ചപ്പടാച്ചിക്കാരൻ.
Pict, *s.* ചായംതെച്ചവൻ.
Pictorial, *a.* ചിത്രം എഴുത്തായുള്ള.
Picture, *s.* പടം, രൂപം, ചിത്രമെഴുത്ത, പ്രതിമ, പ്രതിബിംബം.
*To* Picture, *v. a.* ചിത്രമെഴുതുന്നു, പടം വരെക്കുന്നു; മനസ്സിൽഭാവിച്ചുകൊള്ളുന്നു.
Picturesque, *a.* ചിത്രംപൊലെ വൎണ്ണിച്ചി രിക്കുന്ന.
*To* Piddle, *v. n.* അരൊചകത്തൊടെ തി ന്നുന്നു.
Pie, *s.* അകത്ത പഴംമുതലായത ഇട്ടുചുട്ട പലഹാരം.
Piebald, *a.* പാണ്ടുള്ള, പലവൎണ്ണമായുള്ള.
Piece, *s.* ഖണ്ഡം, നുറുക്ക, കഷണം, തു ണ്ട; പടം; ഉരു; കവിത: തൊക്ക; കൂട്ട: നാണിയം, കാശ.
*To* Piece, *v. a.* ഖണ്ഡമിടുന്നു, വലുതാക്കു ന്നു, തുണ്ടുകൂട്ടിച്ചെൎക്കുന്നു; കൂട്ടിച്ചെൎക്കുന്നു, പററിക്കുന്നു, എല്ക്കുന്നു.
*To* Piece, *v. n.* കൂടിച്ചെരുന്നു, പിടിക്കു ന്നു; ഒന്നിക്കുന്നു; ഒതുങ്ങുന്നു.
Piecemeal, *a.* വെവ്വെറെയുള്ള, ഖണ്ഡം ഖണ്ഡമായുള്ള.
Piecemeal, *ad.* ഖണ്ഡങ്ങളായി.
Pied, *a.* പലവൎണ്ണമായുള്ള, പാണ്ടുള്ള.

Pier, *s.* പാലത്തിനും മറ്റും കീഴുള്ള തൂണ; മുള.
*To* Pierce, *v. a.* തറെക്കുന്നു, കുത്തിയുളെക്കുന്നു; കുത്തുന്നു, വെധിക്കുന്നു; കൊള്ളിക്കുന്നു.
*To* Pierce, *v. n.* തുളയുന്നു, കടക്കുന്നു; തുരക്കുന്നു; കുത്തുകൊള്ളുന്നു; നന്നായികൊള്ളുന്നു; മഹാ കൊള്ളായിരിക്കുന്നു.
Piercer, *s.* തുരപ്പണം, വെധസാധനം.
Pietism, *s.* കൂടഭക്തി.
Piety, *s.* ദൈവഭക്തി, ഭക്തി, പുണ്യം.
Pig, *s.* പന്നി, പന്നിക്കുട്ടി; ൟയക്കട്ടി, ഇരിമ്പുകട്ട.
Pigeon, *s.* പ്രാവ, കപൊതം.
Pigeon-house, *s.* പ്രാക്കൂട, കപൊതപാലിക.
Pigeonlivered, *a.* ശാന്തമുള്ള, മരുങ്ങിയ.
Piggin, *s.* മരവി, ചെറിയ മരപ്പാത്രം.
Pigment, *s.* ചായക്കൂട്ട, വൎണ്ണം.
Pigmy, *s.* മുണ്ടൻ, വാമനൻ, കുറുമുണ്ടൻ, കൃശൻ.
Pignoration, *s.* പണയംവെക്കുക.
Pike, *s.* ൟട്ടി, കുന്തം; ഒരു വക മീൻ.
Pikestaff, *s.* ൟട്ടിക്കൊൽ, കുന്തത്തണ്ട.
Pilaster, *s.* ചതുരത്തൂണ.
Pile, *s.* എറികാൽ; കുമ്പാരം, കൂട്ടം; പൊലി; മാളിക; രൊമം.
*To* Pile, *v. a.* കുമ്പാരംകൂട്ടുന്നു, പൊലിയായികൂട്ടുന്നു; കൂട്ടമായികൂട്ടുന്നു; കൂട്ടിവെക്കുന്നു.
Piles, *s.* മൂലരൊഗം.
*To* Pilfer, *v. a.* മൊഷ്ടിക്കുന്നു, കക്കുന്നു, തട്ടിയെടുക്കുന്നു, കളവചെയ്യുന്നു.
Pilferer, *s.* തട്ടിയെടുക്കുന്നവൻ, പാശ്ചകൻ.
Pilgrim, *s.* യാത്രക്കാരൻ, പരദെശയാത്രക്കാരൻ; സഞ്ചാരി.
Pilgrimage, *s.* യാത്ര, പരദെശയാത്ര; സഞ്ചാരം.
Pill, *s.* ഗുളിക, ഔഷധഉണ്ട.
Pillage, *s.* കൊള്ള, കവൎച്ച; മൊഷണം.
*To* Pillage, *v. a.* കൊള്ളയിടുന്നു, കവൎച്ചചെയ്യുന്നു.
Pillager, *s.* കൊള്ളക്കാരൻ.
Pillar, *s.* തൂൺ, സ്തംഭം, ഊന്ന.
Pillared, *a.* തൂണുകളാൽ താങ്ങിയ, തൂണുള്ള.
Pillion, *s.* സ്ത്രീകൾക്ക ഇരിപ്പാനുള്ള ജീനി.
Pillory, *s.* ഒരു വക ശിക്ഷസ്ഥലം.
Pillow, *s.* തലയിണ.
*To* Pillow, *v. a.* തലയിണവെച്ച താങ്ങുന്നു.
Pillow-case, *s.* തലയിണയുറ, കവിയൻ.
Pilosity, *s.* രൊമാധിക്യം, രൊമാവലി.
Pilot, *s.* മാല്മി, നാവികൻ, ചാല്കാട്ടി, അമരക്കാരൻ.
*To* Pilot, *v. a.* ചാലിൽ ഒടിക്കുന്നു, അമരംപിടിക്കുന്നു.
Pilotage, *s.* മാല്മിയുടെ വിദഗ്ദ്ധത, മാല്മിവെല; അമരക്കാരന്റെ ശമ്പളം.
Pimenta, *s.* ഒരു വക മുളക.
Pimp, *s.* ദൂതൻ, കൂട്ടികൊടുക്കുന്നവൻ.
Pimping, *a.* ചില്ലറ, അല്പമായുള്ള.
Pimple, *s.* അഴൽ, കുരു, മുഖക്കുരു.
Pin, *s.* മൊട്ടുസൂചി, മൊട്ടാണി, ആണി, മരയാണി, കുററി.
*To* Pin, *v. a.* മൊട്ടുസൂചികുത്തി ഉറപ്പിക്കുന്നു; കൂട്ടിലാക്കുന്നു.
Pincers, *s.* കൊടിൽ, ഇറുക്കുകൊൽ, ചവണ; നഖരം.
*To* Pinch, *v. a.* നുള്ളുന്നു, പിച്ചുന്നു; കിള്ളുന്നു: ഇറുക്കുന്നു: ഞെരുക്കുന്നു; ഞെക്കുന്നു; ഞെക്കികളയുന്നു, ഇടുക്കുന്നു.
*To* Pinch, *v. n.* ഞെരുങ്ങുന്നു, ഇടുങ്ങുന്നു; ദമിക്കുന്നു; കഷ്ടിപ്പായി ചിലവിടുന്നു, ലുബ്ധിക്കുന്നു.
Pinch, *s.* നുള്ളൽ, പിച്ച, കിള്ളൽ, ഇറുക; ഞെരുക്കം, ഇടുക്ക; മുട്ട, ബുദ്ധിമുട്ട.
Pinchbeck, *s.* തമ്പാക്ക.
Pincushion, *s.* മൊട്ടുസൂചികൾ കുത്തിവെക്കുന്ന മെത്ത.
Pine, *s.* ദെവദാരവൃക്ഷം; പയിൻ.
*To* Pine, *v. n.* മെലിയുന്നു, ശൊഷിക്കുന്നു, ക്ഷീണിക്കുന്നു; ബലംക്ഷയിച്ചുപൊകുന്നു.
Pine-apple, *s.* കൈതച്ചക്ക.
Pinfold, *s.* കന്നുകാലികളെ പിടിച്ച ഇടപ്പൂട്ടുന്ന സ്ഥലം.
Pinguid, *a.* തടിച്ച, കൊഴുപ്പുള്ള.
Pinion, *s.* ചിറക, പക്ഷിയുടെ ചിറക, തൂവൽ; പുറകൊട്ടുള്ള കെട്ട.
*To* Pinion, *v. a.* ചിറകുകളെ കൂട്ടികെട്ടുന്നു; കൈവിലങ്ങിടുന്നു; മുഴങ്കൈകളെ കൂട്ടികെട്ടുന്നു.
Pink, *s.* ഒരു വിശെഷപുഷ്പം; ഒരു മീൻ; ഊപ്പ; ഒരു വിധം ചുവപ്പുവൎണ്ണം; ഒരുവക കപ്പൽ; ചെറുകണ്ണ; മഹാ വിശെഷവസ്തു; ചെറുതുളകളുള്ള മുദ.
*To* Pink, *v. n.* കണ്ണ ചിമ്മുന്നു.
Pinmoney, *s.* ഭാൎയ്യയുടെ സ്വകാൎയ്യച്ചിലവുവകെക്കുള്ള ദ്രവ്യം.
Pinnance, *s.* പടകപ്പലിന്റെ കൂടെയുള്ള തൊണി.
Pinnacle, *s.* കൊടുമുടി, മെൽതൂൺ, മുകൾതൂൺ.

Pinner, *s.* ശിരൊലങ്കാരത്തിൽ ഒരു അംശം, മൊട്ടുസൂചിയുണ്ടാക്കുന്നവൻ.
Pint, *s.* നാഴിപൊലെ ഒരു താപ്പ.
Pioneer, *s.* വെണ്മഴുകാരൻ, വഴിനന്നാക്കുന്ന പട്ടാളത്തിൽ ഒരുത്തൻ; തുരങ്കമിടുന്നവൻ.
Pious, *a.* ദൈവഭക്തിയുള്ള, ഭക്തിയുള്ള, പുണ്യമായുള്ള.
Piously, *ad.* ഭക്തിയൊടെ, ദൈവഭക്തിയൊടെ.
Pip, *s.* കൊഴികളുടെ വായിൽ ഉണ്ടാകുന്ന ഒരു വക മുള്ള.
*To* Pip, *v. n.* ചിലെക്കുന്നു.
Pipe, *s.* ഊത്തുകുഴൽ, കുഴൽ; പീപ്പാ; സ്വരം.
*To* Pipe, *v. a.* കുഴലൂതുന്നു; കിണങ്ങുന്നു.
Piper, *s.* കുഴൽകാരൻ.
Piping, *a.* ഊതുന്ന; ചൂടുള്ള; ക്ഷീണമുള്ള.
Pipkin, *s.* ചെറിയ മൺകലം.
Pippin, *s.* ഒരു വക ചെറിയ പഴം.
Piquant, *a.* എരിവുള്ള, കാരമുള്ള; മുള്ളുപൊലെ കുത്തുന്ന, മൂൎച്ചയുള്ള.
Pique, *s.* ദുൎമ്മനസ്സ, ദുൎബുദ്ധി, അസൂയ, നീരസം.
Piracy, *s.* കടൽകളവ, കള്ളകപ്പലിൽ ഒടികവൎച്ച ചെയ്യുക: ചൊരണം.
Pirate, *s.* കടൽകള്ളൻ, കള്ളകപ്പൽകാരൻ.
Piratical, *a.* കടൽകളവ ചെയ്യുന്ന.
Piscary, *s.* മീൻപിടിക്കുന്നതിനുള്ള അവകാശം.
Piscation, *s.* മീൻപിടിക്കുക, മീൻപിടിത്തം.
Piscatory, *a.* മീനിനൊടുചെൎന്ന.
Pisces, *s.* മീനംരാശി.
Piscivorous, *a.* മീൻതിന്നുന്ന, മീനിനാൽ ഉപജീവിക്കുന്ന.
Pish, *interj.* നിന്ദാവാക്ക, ഛി.
Pismire, *s.* ഇറുമ്പ, പിപീലിക.
Pistillation, *s.* ഉരലിൽകുത്തുക, ഇടിക്കുക.
Pistol, *s.* മടിത്തൊക്ക, കൈത്തൊക്ക.
Piston, *s.* പീച്ചാങ്കുഴലിന്റെയും മറ്റും തള്ളകൊൽ, അച്ചുകൊൽ.
Pit, *s.* കുഴി, പള്ളം, പാതാളം; രംഗസ്ഥലം; വടു, പാട.
*Pit of the stomach*, നെഞ്ചുകുഴി.
*To* Pit, *v. a.* കുഴിക്കുന്നു, വടുകവീഴ്ത്തുന്നു.
Pitapat, *s.* നെഞ്ചിടിപ്പ, തുടിപ്പ.
Pitch, *s.* കീൽ; ഇടൽ; ഉയരം; വലിപ്പം.
*To* Pitch, *v. a.* കീൽതെക്കുന്നു; (കൂടാരം) ഇടുന്നു, സ്ഥാപിക്കുന്നു; നാട്ടുന്നു; (സ്വരം) ക്രമപ്പെടുത്തുന്നു; മുമ്പൊട്ട എറിഞ്ഞുകളയുന്നു.
*To* Pitch, *v. n.* കുത്തിവീഴുന്നു; കിഴുക്കാമ്പാട വീഴുന്നു; തെറിഞ്ഞുകൊള്ളുന്നു.
Pitcher, *s.* കുടം, മംഗലി; ജലപാത്രം.
Pitchfork, *s.* ചവറും മറ്റും എറിഞ്ഞുകളയുന്ന മുള്ള.
Pitchy, *a.* കീൽപൂശിയ, ഇരുണ്ട, കറുത്ത.
Pitcoal, *s.* നിലത്തിൽനിന്ന കുഴിച്ചെടുക്കുന്ന കരി.
Piteous, *a.* ദുഃഖമുള്ള, ആൎദ്രതയുള്ള; കനിവുതൊന്നതക്ക; അരിഷ്ടതയുള്ള; ഹീനമായുള്ള.
Pitfal, *s.* കുഴിച്ച മെൽപുറം മൂടിയകുഴി, വാരിക്കുഴി.
Pith, *s.* കാതൽ, കാമ്പ; സാരം, സത്വം.
Pithiness, *s.* സാരം, ബലം.
Pithless, *a.* കാതലില്ലാത്ത, സാരമില്ലാത്ത.
Pithy, *a.* സാരമുള്ള, ബലമുള്ള.
Pitiable, *a.* കനിവുതൊന്നതക്ക, ആൎദ്രതപ്പെടാകുന്ന: അരിഷ്ടതയുള്ള.
Pitiful, *a.* ദുഃഖമുള്ള; കരുണയുള്ള, കനിവുള്ള; നിസ്സാരമായുള്ള: നിന്ദ്യമായുള്ള.
Pitsaw, *s.* രണ്ട ആൾ പിടിച്ച അറുക്കുന്ന ഒരംച്ചുവാൾ.
Pittance, *s.* ചെറിയ ഓഹരി, അല്പവൃത്തി.
Pituitous, *a.* കഫമുള്ള.
Pity, *s.* കാരുണ്യം, കനിവ, അലിവ, ദയ.
*To* Pity, *v. a. & n.* കരുണചെയ്യുന്നു, മനസ്സലിവകാട്ടുന്നു, ദയതൊന്നുന്നു, ആൎദ്രതപ്പെടുന്നു.
Pivot, *s.* ചുഴിക്കുറ്റി, കുടുമ.
Placability, *s.* ശാന്തതപ്പെടതക്കമനസ്സ; ഇണക്കം, മരിക്കം.
Placable, *a.* ശാന്തതപ്പെടതക്ക, ശാന്തതപ്പെടുത്താകുന്ന; ഇണങ്ങാകുന്ന, ഇണക്കംവരുത്താകുന്ന.
Placard, Placart, *s.* കല്പനകടലാസ; വിളംബരം; പരസ്യകടലാസ, വാറൊല.
*To* Placate, *v. a.* ശാന്തതപ്പെടുത്തുന്നു; ഇണക്കംവരുത്തുന്നു.
Place, *s.* സ്ഥലം, ഇടം, സ്ഥാനം; ദിക്ക, തുറ; പദം; ഉദ്യൊഗം.
*To* Place, *v. a.* വെക്കുന്നു, സ്ഥാപിക്കുന്നു, ആക്കുന്നു.
Placid, *a.* ശാന്തതയുള്ള, നയശീലമുള്ള; മരിക്കമുള്ള.
Placidity, *s.* ശാന്തത, സൌമ്യത, നയശീലം.
Placit, *s.* വിധി, തീൎച്ച, നിശ്ചയം.
Placket, *s.* അരച്ചട്ടയുടെ പഴുതുള്ള സ്ഥലം.
Plagiarism, *s.* കവിതചൊരണം, സാഹിത്യചൊരണം.
Plagiary, *s.* സാഹിത്യചൊരകൻ, മറെറാ

ന്ത്രൻ എഴുതിയത തന്റെതാക്കി തീൎക്കുന്നവൻ.

Plague, s. പകരുന്ന വ്യാധി, മഹാ വ്യാധി; അരിഷ്ടത; തൊല്ല, അസഹ്യത.

To Plague, v. a. ബാധിക്കുന്നു, അനൎത്ഥപ്പെടുത്തുന്നു, അസഹ്യപ്പെടുത്തുന്നു; തൊല്ലയാക്കുന്നു.

Plaguy, a. അനൎത്ഥമുള്ള, അസഹ്യതയുള്ള, തൊല്ലയുള്ള.

Plaice, s. പരന്ന ഒരു വക മീൻ.

Plaid, s. ഒരു വക പുറംകുപ്പായം; പല നിറമായി ചതുരക്കണ്ണമിട്ട ശീല.

Plain, a. മിനുസമുള്ള; നിരപ്പുള്ള; വെണ്മട്ടമായുള്ള, ഒഴുകൻ; തെളിവുള്ള, തെളിഞ്ഞ, സ്പഷ്ടമായുള്ള; പ്രത്യക്ഷമായുള്ള; കൌശലമില്ലാത്ത; ലളിതമായുള്ള.

Plain, s. സമഭൂമി; മൈതാനം; തകിടി, തകിടിപ്പുറം, വെളി; യുദ്ധഭൂമി.

To Plain, v. a. സമമാക്കുന്നു, നിരപ്പാക്കുന്നു.

Plaindealing, s. കപടമില്ലാത്ത നടപ്പ.

Plainness, s. നിരപ്പ, സമനിരപ്പ; വെണ്മട്ടം; സ്പഷ്ടത; ലളിതം; പരമാൎത്ഥം, കപടമില്ലായ്മ.

Plaint, s. വിലാപം, ദുഃഖം; സങ്കടം, അന്യായം, ആവലാധി, വഴക്ക.

Plaintiff, s. സങ്കടക്കാരൻ, അന്യായക്കാരൻ, വഴക്കക്കാരൻ, വാദി; വ്യവഹാരം തുടങ്ങുന്നവൻ.

Plaintive, a. സങ്കടമുള്ള, ദുഃഖമുള്ള.

Plainwork, s. ചിത്രമില്ലാത്ത തുന്നൽ പണി, വെണ്മട്ടം.

Plait, s. മടക്ക, വസ്ത്രമടക്ക; ഞെറിവ; ചുളിപ്പ, ചുളിവ, ചുരുക്ക; പിന്നൽ.

To Plait, v. a. മടക്കുന്നു, ഞെറിയുന്നു, ചുളിക്കുന്നു; പിന്നുന്നു, മടയുന്നു.

Plan, s. മാതിരി, ചട്ടം; മട്ടം; രീതി, പ്രകാരം, തൊത, സൂത്രം; പടം.

To Plan, v. a. മാതിരിയുണ്ടാക്കുന്നു, ചട്ടമിടുന്നു; യന്ത്രിക്കുന്നു, ഉപായംചെയ്യുന്നു, പടംവരെക്കുന്നു.

Plane, s. നിരപ്പ; ചിന്തെര.

To Plane, v. a. ചിന്തെരിടുന്നു, സമമാക്കുന്നു, നിരപ്പാക്കുന്നു.

Planet, s. ഗ്രഹം.

Planetary, a. ഗ്രഹത്തൊടുചെൎന്ന, ഗ്രഹം സംബന്ധിച്ച.

Planetstruck, a. ഭ്രമിച്ച.

Plank, s. പലക, തളതം.

To Plank, v. a. പലകയിടുന്നു, പലക കൊണ്ട മൂടുന്നു.

Planoconical, a. ഒരു പുറം നിരപ്പും മറെറത കൂൎത്തും ഉള്ള.

Planoconvex, a. ഒരു പുറം നിരപ്പും മറെറത ഉരുണ്ടും ഉള്ള.

Plant, s. തൈ, നടുതല, ഞാറ.

To Plant, v. a. നടുന്നു, തൈവെക്കുന്നു, പാകുന്നു; സ്ഥാപിക്കുന്നു, നാട്ടുന്നു; നെരെവെക്കുന്നു.

Plantain, s. വാഴ, വാഴപ്പഴം; കാക്കില.

Plantation, s. നട്ടസ്ഥലം; നടീൽ, നടിച്ചിൽ.

Planter, s. തൈകളെയും മറ്റും നടുന്നവൻ, കൃഷിക്കാരൻ.

Plash, s. ചെറും വെള്ളവും ഉള്ള തടം; മറെറാന്നൊടുചെൎന്ന കൊമ്പ.

To Plash, v. a. വെള്ളം തെറിക്കുന്നു; കൊമ്പുകളെ കൂട്ടി മടയുന്നു.

Plasm, s. ലൊഹം വാൎക്കുന്നതിനുള്ള അച്ച, കരു.

Plaster, s. ചുവരിൽ തെക്കുന്ന കുമ്മായം; മുറിമരുന്ന, തഴിക്കുള്ള മരുന്ന.

To Plaster, v. a. കുമ്മായം തെക്കുന്നു, കുമ്മായം പൂശുന്നു; തഴിയിടുന്നു.

Plasterer, s. ചുവരിൽ കുമ്മായം തെക്കുന്നവൻ.

Plastic, a. ഭാഷ്മവരുത്തുന്ന.

Plastron, s. കലാവിദ്യ അഭ്യസിക്കുന്നവർ പെരുമാറുന്ന ഒരു വക അംഗരക്ഷണം.

Plat, s. തുണ്ടനിലം, ഒരുമുറിപ്പറമ്പ; കണ്ടം.

To Plat, v. a. നെയ്യുന്നു, മടയുന്നു, പിന്നുന്നു.

Plate, s. തകിട, തളികപ്പിഞ്ഞാണം, തട്ടം; വെള്ളികൊണ്ടതീൎത്ത സാമാനങ്ങൾ; പിഞ്ഞാണം, തളിക.

To Plate, v. a. തകിടപൊതിയുന്നു; തകിടിടുന്നു; തകിടടിക്കുന്നു.

Platen, s. അച്ചടിക്കുന്ന അച്ചിന്റെ പരന്ന ഭാഗം.

Platform, s. സമനിലം, തറ; തട്ട, നിരപ്പുള്ള സ്ഥലം; മാതിരി.

Platonic, a. പ്ലാറെറാ എന്നവനൊടചെൎന്ന.

Platoon, s. ചതുരത്തിൽ അണിയായിനില്ക്കുന്ന തൊക്കുകാർ.

Platter, s. താലം, തളികച്ചട്ടി.

Plaudit, s. പുകഴ്ച, പ്രശംസ.

Plausibility, s. യുക്തി; സത്യഭാവം; സത്യമെന്ന തൊന്നിക്കുക.

Plausible, a. യുക്തിയായുള്ള, സത്യമെന്ന തൊന്നിക്കുന്ന, പ്രസാദിപ്പിക്കുന്ന, രമണീയം.

Plausive, a. പുകഴുന്ന, സത്യഭാവമായുള്ള.

To Play, v. n. കളിക്കുന്നു, തിമിൎക്കുന്നു;

തുള്ളികളിക്കുന്നു; കൂത്താടുന്നു; ഉല്ലാസിക്കുന്നു; കുതിക്കുന്നു; ചൂതാടുന്നു, വിളയാടുന്നു: മെളിക്കുന്നു; ചൊല്ലിയാടുന്നു, ഇളകുന്നു, അനങ്ങുന്നു; വായിക്കുന്നു.

*To* Play, *v. a.* വീണയും മററും വായിക്കുന്നു; നാടകമാടുന്നു; കഥകളിയാടുന്നു.

Play, *s.* കളി; ഉല്ലാസം, ലീല; വിനൊദം; കഥകളി; കൂത്താട്ടം, ചൊല്ലിയാട്ടം, വിളയാട്ട; ചൂതാട്ടം; പൊരാട്ടം; അകലം; പ്രയൊഗം; നടപ്പ; വീണയുംമററും വായിക്കുക.

*In play,* കളിയായിട്ട, വിനൊദമായി.

Playday, *s.* കളിദിവസം.

Player, *s.* കളിക്കാരൻ; മടിയൻ; വെഷക്കാരൻ; ചൂതാളി; വായനക്കാരൻ; വിനൊദക്കാരൻ, പൊരാട്ടുകാരൻ.

Playfellow, *s.* കളിപ്പിള്ള, കളിപ്പൈതൽ.

Plavful, *a.* കളിയായുള്ള, ഉല്ലാസമുള്ള, ലീലയായുള്ള.

Playgame, *s.* പിള്ളകളി, കളി, വിളയാട്ട.

Playhouse, *s.* നാടകശാല, കൂത്തമ്പലം, കളിപ്പുര, കെളിഗൃഹം.

Playwright, *s.* കളികഥ എഴുതിയുണ്ടാക്കുന്നവൻ.

Plaything, *s.* കളിക്കൊപ്പ, കളിപ്പാനുള്ള വസ്തു.

Plea, *s.* വ്യവഹാരം, വഴക്ക; കാരണം; അവധി, ഒഴികഴിവ.

*To* Plead, *v. a. & n.* വ്യവഹരിക്കുന്നു, വാദിക്കുന്നു; വിസ്തരിക്കുന്നു; വഴക്കപറയുന്നു; അവിധപറയുന്നു.

Pleader, *s.* വ്യവഹാരി, വാദി, വക്കീൽ, കാൎയ്യസ്ഥൻ.

Pleading, *s.* വ്യവഹാരം, വഴക്കുപറക.

Pleasant, *a.* ഇൻപമുള്ള, പ്രമൊദമുള്ള, പ്രസാദമുള്ള, ഉന്മെഷമുള്ള, ഇഷ്ടമുള്ള, സന്തൊഷമുള്ള; സുഖമുള്ള.

Pleasantness, *s.* ഇൻപം, പ്രിയം, ഉന്മെഷം, കൌതുകം, സുഖം; ആനന്ദം.

Pleasantry, *s.* ഉല്ലാസം, ഉന്മെഷം, ചിത്താനന്ദം, ആമൊദം, ലീല, വിനൊദം, കൌതുകം.

*To* Please, *v. a.* ഇഷ്ടപ്പെടുത്തുന്നു, സന്തൊഷിപ്പിക്കുന്നു, പ്രസാദിപ്പിക്കുന്നു; രസിപ്പിക്കുന്നു, മൊദിപ്പിക്കുന്നു; തൃപ്തിപ്പെടുത്തുന്നു; ഇഷ്ടംവരുത്തുന്നു.

*To* Please, *v. n.* ഇഷ്ടമാകുന്നു; പ്രിയമാകുന്നു; രസിക്കുന്നു, ബൊധിക്കുന്നു, മനസ്സുണ്ടാകുന്നു; അനുസരിക്കുന്നു, ദയതൊന്നുന്നു.

Pleasurable, *a.* സന്തൊഷമുള്ള, ഇൻപമുള്ള, ഇഷ്ടകരമായുള്ള, രമണീയം.

Pleasure, *s.* സന്തൊഷം, ഇൻപം, ഇഷ്ടം, പ്രിയം, പ്രീതി; പ്രസാദം; മൊദം, ഉന്മെഷം; കൌതുകം; സന്തുഷ്ടി.

Plebeian, *s.* താണസ്ഥാനക്കാരൻ, താണജനം, സാമാന്യജനം.

Pledge, *s.* ഉറപ്പ, ഒരംട; അടമാനം; പണയം; പിണ, ഇടനില, ജാമ്യം.

*To* Pledge, *v. a.* പണയം വെക്കുന്നു; ഒരംടുകൊടുക്കുന്നു, ജാമ്യം കൊടുക്കുന്നു.

Pleget, *s.* മുറിവിൽഇടുന്നനൂൽഇഴ, തിരി.

Pleiades, *s.* കാൎത്തിക.

Plenary, *a.* പൂൎണ്ണമായുള്ള, തികവുള്ള, കുറവില്ലാത്ത.

Plenilunary, *a.* പൂൎണ്ണചന്ദ്രനൊടുചെൎന്ന.

Plenipotence, *s.* പൂൎണ്ണശക്തി, പൂൎണ്ണാധികാരം.

Plenipotent, *a.* പൂൎണ്ണശക്തിയുള്ള, പൂൎണ്ണാധികാരം ലഭിച്ച.

Plenipotentiary *s.* കാൎയ്യം നടത്തുവാൻ പൂൎണ്ണാധികാരം ലഭിച്ചവൻ, പൂൎണ്ണാധികാരമുള്ള സ്ഥാനാപതി.

Plenitude, *s.* പൂൎണ്ണത, തികച്ചിൽ, നിറവ; തൃപ്തി; പുഷ്ടി; പരിപൂൎത്തി; അധികത്വം.

Plenteous, *a.* സംപൂൎണ്ണമായുള്ള, അനവധിയുള്ള; സുഭിക്ഷമായുള്ള, ഫലപുഷ്ടിയുള്ള.

Plentiful, *a.* പരിപൂൎണ്ണമായുള്ള, ധാരാളമായുള്ള; അധികമായുള്ള, വളരെ; സുഭിക്ഷമായുള്ള.

Plenty, *s.* അധികത്വം, സംപൂൎണ്ണത, ബഹുത്വം, സുഭിക്ഷം, ഫലപുഷ്ടി, തൃപ്തി, അലംഭാവം.

Pleonasm, *s.* സംസാരത്തിൽ ആവശ്യം കൂടാതെ കൂട്ടിയ വചനങ്ങൾ.

Plethora, *s.* രക്തപിത്തം.

Plethoric, *a.* രക്തപിത്തമുള്ള.

Plethory, *s.* അതിപുഷ്ടി.

Pliable, *a.* വളയുതക്ക, മയമുള്ള, പതമുള്ള; വഴങ്ങലുള്ള, ഇണക്കമുള്ള, വണങ്ങുന്ന, മരിക്കമുള്ള.

Pliableness, *s.* വളയുന്ന സ്വഭാവം, മയം, പതം; വഴക്കം, ഇണക്കം, വണങ്ങൽ: പാകം.

Pliant, *a.* ഇണക്കശീലമുള്ള, എളുപ്പത്തിൽ വഴങ്ങുന്ന, മയമുള്ള, പാകമുള്ള.

Pliers, *s.* ഒരു വക ഇറുക്കുകൊൽ, ചവണ, പററുകൊടിൽ.

Plight, *s.* അവസ്ഥ; നില; ഒരംട; മടക്ക.

*To* Plight, *v. a.* വാഗ്ദത്തംചെയ്യുന്നു, വാക്കകൊടുക്കുന്നു; ജാമ്യംകൊടുക്കുന്നു.

Plinth, *s.* തൂണിന്റെ അടി, ഒമ.

*To* Plod, *v. n.* അദ്ധ്വാനപ്പെടുന്നു, പാടുപെടുന്നു: പ്രയത്നംചെയ്യുന്നു; അദ്ധ്യയനംചെയ്യുന്നു.

Plodder, *s.* അദ്ധ്യാനപ്പെടുന്നവൻ; അദ്ധ്യയനകാരൻ.
Plot, *s.* ഒരു തുണ്ടനിലം; തന്ത്രം, ഉപായം, കൂട്ടുകെട്ടു, ബന്ധുകെട്ടു; ദ്രൊഹം.
*To* Plot, *v. n.* ബന്ധുകെട്ടുണ്ടാക്കുന്നു, കൂട്ടുകെട്ടായിരുക്കുന്നു, ദ്രൊഹമായിരുക്കുന്നു.
*To* Plot, *v. a.* യന്ത്രിക്കുന്നു, കൂടിവിചാരിക്കുന്നു.
Plotter, *s.* കൂട്ടുകെട്ടുകാരൻ, ദ്രൊഹകാരൻ.
Plover, *s.* ഒരു വക പക്ഷി, കുളക്കൊഴി.
Plough, *s.* കലപ്പ, ഗൊകിലം; കൃഷി.
*To* Plough, *v. a.* ഉഴുകുന്നു, ഉഴവുചാൽ ചെയ്യുന്നു.
Ploughman, *s.* ഉഴവുകാരൻ.
Ploughshare, *s.* കൊഴു.
*To* Pluck, *v. a.* പിഴുന്നു, പറിക്കുന്നു, അടക്കുന്നു.
Pluck, *s.* പറിക്കുക, പിഴുകൽ; ആട്ടിൻ കുടൽ മുതലായവ.
Plug, *s.* അടമാനം, അടപ്പ.
*To* Plug, *v. a.* അടമാനമിടുന്നു: ദ്വാരം അടെക്കുന്നു.
Plum, *s.* മുന്തിരിങ്ങാപ്പഴം: ൧൦൦,൦൦൦ പൌൻറ.
Plumage, *s.* തൂവലുകൾ, പക്ഷിയുടെ ചിറകുകൾ.
Plumb, *s.* ൟയക്കട്ടി, കയററിൽ തൂങ്ങിയ ൟയക്കട്ടി.
Plumb, *ad.* നിവിരെ.
*To* Plumb, *v. a.* ൟയക്കട്ടികൊണ്ടു ആഴംനൊക്കുന്നു; മട്ടപ്പലകയിൽ ൟയക്കട്ടി തൂക്കി പണിചെയ്യുന്നു.
Plumber, *s.* ൟയവെലക്കാരൻ.
Plumbery, *s.* ൟയവെല.
Plumcake, *s.* മുന്തിരിങ്ങാപ്പഴംകൂട്ടിയുണ്ടാക്കിയ ഒരു വക അപ്പം.
Plume, *s.* തൂവൽ, പപ്പ, പീലി, പിഞ്ഛം; തൂവൽകെട്ടു; തൂവൽകൊണ്ടുള്ള അലങ്കാരം; അഹംഭാവം; വിരുതടയാളം, ജയവിരുത.
*To* Plume, *v. a.* തൂവലുകളെ ഒപ്പമാക്കുന്നു; തൂവലുകളെ പിഴുന്നു; ഉരിക്കുന്നു; പറിക്കുന്നു; പീലികെട്ടുകൊണ്ടു അലങ്കരിക്കുന്നു.
*To plume one's self upon*, അഹംഭാവംകാട്ടുന്നു.
Plumigerous, *a.* തൂവലുള്ള.
Plummet, *s.* ൟയക്കട്ടി, തൂക്കകട്ടി.
Plumous, *a.* തൂവലുള്ള.
Plump, *a.* പുഷ്ടിയുള്ള, സ്ഥൂലിച്ച, തടിച്ച, മുഴുപ്പുള്ള.
*To* Plump, *v. a.* സ്ഥൂലിപ്പിക്കുന്നു; തടിപ്പിക്കുന്നു, മുഴുപ്പിക്കുന്നു, വീപ്പിക്കുന്നു.
*To* Plump, *v. n.* വെള്ളത്തിൽ കല്ലുപൊലെ വീഴുന്നു; സ്ഥൂലിക്കുന്നു; വീക്കുന്നു.
Plump, *ad.* പെട്ടന്നുള്ള വീഴ്ചയൊടെ.
Plumper, *s.* അടി; ഒരുത്തന്റെ പക്ഷത്തിൽ ഇരട്ടിച്ചിട്ടുകൊടുക്കുക.
Plumpness, *s.* പുഷ്ടി, സ്ഥൂലിപ്പ; പിണ്ണപിണ്ണപ്പ; മുഴുപ്പ; ചാരുത്വം.
Plumpy, *a.* പുഷ്ടിയുള്ള.
Plumy, *a.* തൂവലുള്ള; പുഷ്ടിയുള്ള.
*To* Plunder, *v. a.* കവരുന്നു, കവൎച്ചചെയ്യുന്നു, കൊള്ളയിടുന്നു.
Plunder, *s.* കവൎച്ച, കൊള്ള, അപഹൃതം.
Plunderer, *s.* കവൎച്ചക്കാരൻ, കൊള്ളക്കാരൻ, അപഹാരകൻ.
*To* Plunge, *v. a.* മുക്കുന്നു; പായിക്കുന്നു; പെട്ടന്ന വീഴ്ത്തുന്നു; വെഗത്തിൽ അനൎത്ഥത്തിൽ അകപ്പെടുത്തുന്നു.
*To* Plunge, *v. n.* മുങ്ങുന്നു, അകപ്പെടുന്നു, കുളിയിടുന്നു; മുഴുകുന്നു; പായുന്നു.
Plunge, *s.* മുക്കൽ, മുക്ക, മുഴുകൽ, കുളി; പാച്ചിൽ, അനൎത്ഥത്തില്ലുള്ള വീഴ്ച.
Plural, *a.* ബഹുവചനമായുള്ള, ബഹുത്വമുള്ള, അനെകമായുള്ള.
Plurality, *s.* ബഹുത്വം, ബഹുവചനം, അനെകത്വം.
Plush, *s.* ഒരു വക പരുക്കൻ ശീല.
Pluvial, Pluvious, *a.* മഴയുള്ള.
*To* Ply, *v. a.* ഉററുവെലചെയ്യുന്നു; നന്നാ പ്രയൊഗിക്കുന്നു; നന്നാ അഭ്യസിക്കുന്നു; ഇടുന്നു, ചെക്കുന്നു; കെഞ്ചുന്നു.
*To* Ply, *v. n.* അദ്ധ്യാനപ്പെടുന്നു, ത്വരിശപ്പെടുന്നു, നന്നാശ്രമിക്കുന്നു; ബദ്ധപ്പെടുന്നു; ചായുന്നു, വളയുന്നു: ചെരുന്നു.
Ply, *s.* ചായിവ; മടക്ക.
Pneumatics, *s.* വായുസംബന്ധിച്ചവിദ്യ; ആത്മാവിന്റെ തത്വത്തെ കുറിച്ചുള്ള ഉപദെശം.
Pneumatology, *s.* ജ്ഞാനതത്വൊപദെശം.
*To* Poach, *v. a.* മെല്ലെ വെവിക്കുന്നു, അവിക്കുന്നു, കുത്തുന്നു; കക്കുന്നു.
Poachy, *a.* ൟറമുള്ള, നനവുള്ള.
Pock, *s.* വസൂരിക്കുരു.
Pocket, *s.* കുപ്പായത്തിന്റെ ഉറ; സഞ്ചി, ചാക്ക.
*To* Pocket, *v. a.* കുപ്പായ ഉറയിൽ ഇടുന്നു: മറച്ചുവെക്കുന്നു.
Pocketbook, *s.* കുപ്പായ ഉറയിൽ ഇടുന്ന പുസ്തകം.
Pockhole, *s.* വസൂരിവടുക, വസൂരിക്കുത്ത.
Poculent, *a.* കുടിക്കാകുന്ന.
Pod, *s.* പുട്ടിൽ, കത്തി, തൊട.

Podagrical, *a.* വാതംപിടിച്ച, പാതനീരുള്ള.
Podge, *s.* വെള്ളവും ചെറുംകൂടിയ തടം.
Poem, *s.* കാവ്യം, കവിത, കവിത്വം; പാട്ട.
Poesy, *s.* കവിത.
Poet, *s.* കവി, കവിതക്കാരൻ; വിദ്വാൻ.
Poetaster, *s.* ഹീനകവി, ദുഷ്കവി.
Poetess, Poetress, *s.* കവിതക്കാരി.
Poetical, *a.* കവിത്വമുള്ള, കവിതയായുള്ള.
*To* Poetize, *v. a.* കവിതകെട്ടുന്നു, കവിതയുണ്ടാക്കുന്നു.
Poetry, *s.* കവിതകെട്ട, കവിത, ശ്ലോകം.
Poignancy, *s.* കൎശനം, തിക്തത, മൂൎച്ചത, എരിവ, കാരം; മുള്ളുപൊലെയുള്ള കുത്തൽ, കൊൾ.
Poignant, *a.* കാരമുള്ള, എരിവുള്ള, നീറുന്ന, കൊള്ളുന്ന, കൎശനമുള്ള, കഠിനമായുള്ള.
Point, *s.* കൂൎപ്പ, കൂര; മുന, കടൽമുന; ക്ഷണമാത്രം, ഇട; കുറി; സൂക്ഷ്മസ്ഥലം; ഖണ്ഡിതകാലം; മൂൎദ്ധന്യസമയം; പതം, അവസ്ഥ; വിന്ദു, പുള്ളി; നിൎത്ത; ഭാവം; ഒക്ക, ലാക്ക; ഉദാഹരണം; ദൃഷ്ടാന്തം; കാൎയ്യസാരം; ദിക്ക; പ്രധാനകാൎയ്യം, പ്രത്യെകസംഗതി; രാഗത്തിന്റെ അടയാളം.
*Pointblank*, ചൊവ്വെ, കുറിക്കനെരെ.
*To* Point, *v. a.* കൂൎപ്പിക്കുന്നു; മുനകൂട്ടുന്നു; ചൊവ്വെവെക്കുന്നു; വിരൽ കൊണ്ട ചൂണ്ടികാണിക്കുന്നു; കുറിക്കുന്നു; കാണിച്ചുകൊടുക്കുന്നു; ഉദാഹരണം കാണിക്കുന്നു; പുള്ളിയിടുന്നു.
*To* Point, *v. n.* ചൂണ്ടികാട്ടുന്നു, ലാക്കനൊക്കുന്നു; ചൊവ്വെനൊക്കുന്നു; നിൎത്തയിടുന്നു.
Pointed, *part. a.* കൂൎത്ത, കൂൎമ്മയുള്ള, മുനയുള്ള, മൂൎച്ചയുള്ള; ആൾകാണിച്ച, കുത്തിപറയുന്ന.
Pointedness, *s.* കൂൎപ്പ, മൂൎച്ച; കുത്തുവാക്ക.
Pointel, *s.* മുനയിലുള്ള വസ്തു.
Pointer, *s.* ചൂണ്ടുകൊൽ, ചൂണ്ടികാട്ടുന്നത; ഒരു വക നാ.
Pointless, *a.* മുനയില്ലാത്ത, മുരണ്ട.
Poison, *s.* വിഷം, നഞ്ച: കാളകൂടം.
*To* Poison, *v. a.* വിഷംകൊടുക്കുന്നു, നഞ്ചിടുന്നു; നഞ്ചുകൊടുത്തകൊല്ലുന്നു.
Poisonous, *a.* വിഷമുള്ള, നഞ്ചുള്ള.
Poitrel, *s.* കുതിരെക്കുള്ള മാൎക്കവചം; കൊത്തുകരു.
Poise, *s.* തൂക്കം, ഇട; സമതൂക്കം, സമനില; നിറ.

*To* Poise, *v. a.* സമതൂക്കമിടുന്നു, ശരിനിറയാക്കുന്നു.
Poke, *s.* ചാക്ക, പൈ, സഞ്ചി; കുത്ത.
*To* Poke, *v. a.* ഇരുട്ടിൽ തപ്പുന്നു, കൊൽകൊണ്ട കുത്തിനൊക്കുന്നു.
Poker, *s.* തീ ഇളക്കുന്ന ഇരിമ്പുകൊൽ, ചുഴകൊൽ.
Polar, *a.* ദിക്കുമുനയൊടടുത്ത.
*The Polar star* or *North Pole itself.* ഔത്താനപാദി, ധ്രുവൻ.
Pole, *s.* ഭൂമണ്ഡലത്തിന്റെ മുന; കൊൽ, നാട്ടുകൊൽ; അഞ്ചര വാറ അളവ; മരത്തൂൺ.
Poleaxe, *s.* നീണ്ടകയ്യിട്ട കൊടാലി.
Polecat, *s.* മരപ്പട്ടി; കാടൻപൂച്ച.
Poledavy, *s.* ഒരു വക പരിക്കൻ ശീല.
Polemic, *a.* തൎക്കസംബന്ധിച്ച, തൎക്കത്തൊടുചെൎന്ന.
Polemic, *s.* തൎക്കക്കാരൻ, താൎക്കികൻ.
Polestar, *s.* ഭൂചക്രമുനെക്ക അടുത്ത നക്ഷത്രം; വഴികാട്ടുന്നതിനുള്ള അടയാളം.
Police, *s.* കുടിവിചാരണസ്ഥാനം; പൊലിസ.
Policy, *s.* രാജ്യംഭരിക്കും വിദ്യ; ബുദ്ധി, വിവെകം; നിൎവ്വാഹം; കൌശലം; ഉടമ്പടിച്ചീട്ട.
*To* Polish, *v. a.* മിനുക്കുന്നു; വിളക്കുന്നു, തെക്കുന്നു; ഒപ്പമിടുന്നു; തെജസ്സുണ്ടാക്കുന്നു; വൃത്തിയാക്കുന്നു, സംസ്കൃതമാക്കുന്നു.
Polish, *s.* മെനി, മിനുസം, മിനുക്കം, വിളക്കം, ഒപ്പം; വൃത്തി; നല്ല ആചാരം.
Polisher, *s.* മിനുക്കുന്നവൻ; ഒപ്പച്ചാണ; മിനുക്കുകരു.
Polite, *a.* ആചാരമുള്ള, മൎയ്യാദയായുള്ള, നാഗരികമായുള്ള.
Politeness, *s.* ആചാരം, മൎയ്യാദ, നാഗരികം.
Politic, Political, *s.* രാജ്യനീതിയൊടുചെൎന്ന, രാജ്യാധികാരംസംബന്ധിച്ച; വിവെകമുള്ള; കൌശലമുള്ള, ഉപായമുള്ള.
*Political science*, രാജ്യനീതിവിദ്യ.
Politician, *s.* രാജ്യകാൎയ്യങ്ങളെ അറിയുന്നവൻ, രാജ്യാധികാരത്തെ നടത്തുന്ന ബുദ്ധിമാൻ; മഹാ കൌശലക്കാരൻ.
Politics, *s.* രാജ്യഭാരം ചെയ്യുന്ന വിദ്യ; രാജ്യാധികാരകാൎയ്യങ്ങൾ.
Politure, *s.* മിനുക്കം, ശൊഭ.
Polity, *s.* ദെശാചാരം, രാജ്യത്തിലെ മൎയ്യാദ; രാജനീതി.
Poll, *s.* തല; ഉദ്യൊഗത്തിന ഒരുത്തനെ തെരിഞ്ഞെടുപ്പാൻ ചീട്ടുകളെ ഇടുന്നവരുടെ പെർ വിവരം; വരിച്ചാൎത്ത.
*To* Poll, *v. a.* വൃക്ഷത്തിന്റെ തല അറു

ക്കുന്നു, തലമുടി കത്രിക്കുന്നു; രോമം കത്രിക്കുന്നു; അറുക്കുന്നു; ഉരിക്കുന്നു; കൊള്ളയിടുന്നു; ഒരുത്തനെ തെരിഞ്ഞെടുക്കുന്നതിന ചീട്ടിടുന്നവരുടെ പെർവിവരം പതിക്കുന്നു.

*A polled cow* or *bull*, മൊഴ.

Pollard, *s.* തല അറുത്ത വൃക്ഷം.

Pollen, *s.* പൂമ്പൊടി, പുഷ്പപരാഗം; നല്ലവിധം തവിട.

Poller, *s.* കൊള്ളക്കാരൻ; ചീട്ടിടുന്നവൻ.

*To* Pollute, *v. a.* അശുദ്ധിയാക്കുന്നു; കറയാക്കുന്നു; ദൊഷപ്പെടുത്തുന്നു, പിഴപ്പിക്കുന്നു, വഷളാക്കുന്നു, തീണ്ടുന്നു.

Polluter, *s.* അശുദ്ധിയാക്കുന്നവൻ, ദൊഷപ്പെടുത്തുന്നവൻ.

Pollution, *s.* അശുദ്ധിയാക്കുക, അശുദ്ധി, തീണ്ടൽ, കറ.

Poltroon, *s.* മനസ്സുറപ്പില്ലാത്തവൻ, ഭീതൻ, ഭീത, പെടികാരൻ.

Polyanthus, *s.* ഒരു വക പുഷ്പം.

Polyedrous, *a.* പലഭാഗങ്ങളുള്ള.

Polygamist, *s.* അനെകഭാൎയ്യമാരുള്ളവൻ.

Polygamy, *s.* അനെകഭാൎയ്യമാരെ പരിഗ്രഹിക്കുക.

Polyglot, *s.* പല ഭാഷകളിലെഴുതിയിരിക്കുന്ന.

Polygon, *s.* പലകൊണകളും വട്ടങ്ങളും ഉള്ള ചിത്രം.

Polygonal, *a.* പലകൊണുള്ള.

Polygram, *s.* പലവരികളുള്ള പടം.

Polygraphy, *s.* സൊന്നി ഇട്ട എഴുതുന്ന വിദ്യ.

Polyphonism, *s.* ബഹുശബ്ദം.

Polypus, *s.* കടലിൽ ഒരു ജന്തു; മൂക്കിൽ പഴുക്കുന്ന ഒരു ദെശ.

Polysyllable, *s.* ക്രട്ടിച്ചൊൽ.

Polytheism, *s.* ദൈവങ്ങൾ പലരുണ്ടെന്നുള്ള വിശ്വാസം.

Pomade, *s.* സൌരഭ്യമുള്ള ഒരു വക തൈലം.

Pomatum, *s.* തലയിൽ പിരട്ടുന്ന ഒരു വക തൈലം.

Pomegranate, *s.* മാതളനാരങ്ങ, മാതളനാരകം.

Pomeferous, *a.* കായ്കൾ ഉണ്ടാകുന്ന.

Pommel, *s.* വാൾപിടി; ജീനിയുടെ മുഴച്ച ഭാഗം.

*To* Pommel, *v. a.* അടിക്കുന്നു, തല്ലുന്നു, ഇടിക്കുന്നു; ചതെക്കുന്നു.

Pomp, *s.* ആഡംബരം, കൊലാഹലം, ഘൊഷം.

Pompion, Pumpkin, *s.* ചുര, ചുരെക്കാ, മത്ത, മത്തെങ്ങാ.

Pomposity, Pompousness, *s.* കൊലാഹലം, ഘൊഷം, മൊടിഭാവം; തന്റെടം.

Pompous, *a.* ആഡംബരമുള്ള, മൊടിഭാവമുള്ള, കൊലാഹലമായുള്ള.

Pond, *s.* കുളം, തടാകം.

*To* Ponder, *v. a.* & *n.* വിചാരിച്ചുനൊക്കുന്നു, ചിന്തിക്കുന്നു, നിരൂപിക്കുന്നു, ധ്യാനിക്കുന്നു.

Ponderable, *a.* തൂക്കാകുന്ന.

Ponderal, *a.* തൂക്കിനൊക്കിയ; തൂക്കിനിശ്ചയിക്കുന്ന.

Ponderous, *a.* ഭാരമുള്ള, കട്ടിയുള്ള, ഘനമുള്ള; സാരമുള്ള.

Ponent, *a.* പടിഞ്ഞാറുള്ള, പശ്ചിമം.

Poniard, *s.* കട്ടാരം, ചൊട്ട.

Pontage, *a.* പാലം നന്നാക്കുവാൻ ഇട്ടവരി.

Pontiff, *s.* റൊമാപാപ്പാ: പ്രധാനാചാൎയ്യൻ.

Pontifical, *a.* പാപ്പായൊടുചെന്ന.

Pontificate, *s.* പാപ്പായുടെ സ്ഥാനം.

Pontifice, *s.* പാലംപണി.

Ponton, *s.* കടത്തുചങ്ങാടം; തൊണികൂട്ടികെട്ടിയ ചങ്ങാടം.

Pony, *s.* മട്ടക്കുതിര, അച്ചിക്കുതിര.

Pool, *s.* കുളം, നീൎമട; ജലാശയം.

Poop, *s.* കപ്പലിന്റെ പിങ്കെട്ടിൽ മെലത്തെമുറി, കപ്പലിന്റെ പിങ്കെട്ട.

Poor, *a.* ദരിദ്രമായുള്ള, ഗതിയില്ലാത്ത; സാധുവായുള്ള: സാരമില്ലാത്ത, ഹീനമായുള്ള; എളിമയുള്ള; ഒമനയുള്ള; കൊള്ളരുതാത്ത, തിപ്പായുള്ള, വിളയാത്ത; മെലാത്ത, ചുണയില്ലാത്ത.

Poorness, *s.* ദരിദ്രത, ഗതിയില്ലായ്മ; എളിമ; ശക്തിയില്ലായ്മ, വിളയായ്മ, തിപ്പ.

Pop, *s.* ചെറിയ ശബ്ദം, പൊട്ട, വെടിയുടെ ശബ്ദം.

*To* Pop, *v. n.* ഒടിവരുന്നു, ഒടിപുറപ്പെടുന്നു; പൊട്ടുന്നു.

*To* Pop, *v. a.* വെഗത്തിൽ അകത്തിടുന്നു, വെഗത്തിൽ പുറത്തിറക്കുന്നു.

Pope, *s.* റൊമായിലെ മെൽപട്ടക്കാരൻ, പാപ്പാ.

Popedom, *s.* പാപ്പായുടെ സ്ഥാനം, പാപ്പായുടെ അധികാരം.

Popery, Papistry, *s.* പാപ്പാമതം, റൊമാമതം.

Popgun, *s.* വെടിക്കുഴാ, കുട്ടികൾക്കു കളിപ്പാൻ മരം കൊണ്ടു തീൎത്ത തൊക്ക.

Popinjay, *s.* കിളി; മരംകൊത്തി; അല്പപ്രജ്ഞൻ.

Popish, *a.* റൊമാമതത്തൊടു ചെന്ന; പാപ്പായാൽ ഉപദെശിക്കപ്പെട്ട.

**Poplar**, *s.* ഒരു വക വൃക്ഷം.
**Populace**, *s.* പ്രജ, ജനസഞ്ചയം, പുരുഷാരം.
**Popular**, *a.* സാമാന്യമായുള്ള, സാധാരണമായുള്ള, ജനങ്ങളൊടചെൎന്ന; ജനസ്വാധീനമുള്ള, ജനസമ്മതമുള്ള.
**Popularity**, *s.* ജനപ്രസാദം, ജനസമ്മതം, ജനാനുരാഗം, ജനസ്വാധീനം.
*To* **Populate**, *v. a.* ജനവൃദ്ധിയാക്കുന്നു, ജനങ്ങളെ ചെൎക്കുന്നു, ജനങ്ങളെക്കൂട്ടുന്നു.
**Population**, *s.* ജനവൃദ്ധി, ജനസമൂഹം, ജനപുഷ്ടി; ജനം.
**Populous**, *a.* ജനപുഷ്ടിയുള്ള, ജനവൃദ്ധിയുള്ള.
**Porcelain**, *s.* ചീനപ്പിഞ്ഞാണം.
**Porch**, *s.* പൂമുഖം, മണ്ഡപം.
**Porcupine**, *s.* മുള്ളൻ, മുള്ളൻപന്നി.
**Pore**, *s.* രൊമദ്വാരം, രൊമകൂപം, ചെറുദ്വാരം.
*To* **Pore**, *v. n.* താല്പൎയ്യമായി നൊക്കുന്നു.
**Pork**, *s.* പന്നിയിറച്ചി.
**Porker, Porkling**, *s.* പന്നിക്കുട്ടി.
**Porosity, Porousness**, *s.* ചെറുദ്വാരങ്ങളൊടകൂടിയിരിക്കുക, കാല്പ.
**Porous, Pory**, *a.* ചെറുദ്വാരങ്ങളുള്ള, കാല്പയുള്ള.
**Porpoise, Porpus**, *s.* കടല്പന്നി.
**Porraceous**, *a.* പച്ചനിറമുള്ള.
**Porridge, Pottage**, *s.* ആഹാരവകയുടെ ചാറ, പിടി, പായസം.
**Porringer**, *s.* അന്നപാത്രം, ഭക്ഷണപാത്രം.
**Port**, *s.* അഴിമുഖം, തുറമുഖം; വാതിൽ; കപ്പലിൽ തൊക്കവെക്കും ദ്വാരം; ഭാവം, നടപടി; ഒരു വക വീഞ്ഞ.
**Portable**, *a.* ചുമക്കാകുന്ന, കൊണ്ടുപൊകാകുന്ന, വഹിക്കാകുന്ന.
**Portage**, *s.* ചുമട്ടുകൂലി, വാഹനക്കൂലി, കപ്പലിൽ വലിയതൊക്ക വെക്കും പഴുത.
**Portal**, *s.* വാതിൽ, വാതിലിന്റെ മെലത്തെ വളവ.
**Portcullis**, *s.* വാതിൽ അടെക്കുന്നതിനുള്ള യന്ത്രം.
**Porte**, *s.* തുൎക്കിദെശത്തെ രാജസഭ.
**Ported**, *a.* ക്രമമായി കൊണ്ടുപൊകപ്പെട്ട.
*To* **Portend**, *v. a.* മുമ്പിൽകൂട്ടി കുറിചൊല്ലുന്നു, ലക്ഷണം പറയുന്നു, മുമ്പിൽകൂട്ടി കാണിക്കുന്നു.
**Portension**, *s.* മുന്നറിയിപ്പ, ലക്ഷണം പറയുക.
**Portent**, *s.* നിമിത്തം, ദുല്ലക്ഷണം.
**Portentous**, *a.* ദുൎന്നിമിത്തമുള്ള, ദുല്ലക്ഷണമുള്ള.
**Porter**, *s.* ചുമട്ടുകാരൻ; വാതിൽകാവൽക്കാരൻ; ഒരു വക മദ്യം.
**Porterage**, *s.* ചുമട്ടുകൂലി.
**Portfolio**, *s.* കടലാസ്സുറ.
**Porthole**, *s.* വെടിപ്പഴുത, കപ്പലിൽ വലിയതൊക്ക വെക്കുന്ന പഴുത.
**Portico**, *s.* നടപ്പുര, നടപ്പന്തൽ.
**Portion**, *s.* വീതം, ഓഹരി; സ്ത്രീധനം.
*To* **Portion**, *v. a.* വീതമിടുന്നു, പങ്കിടുന്നു; സ്ത്രീധനം കൊടുക്കുന്നു.
**Portly**, *a.* മഹനീയമായുള്ള, ഉന്നതഭാവമുള്ള; പുഷ്ടിയുള്ള, വീൎത്ത.
**Portmanteau**, *s.* ഉടുപ്പുസഞ്ചി, തുണിസഞ്ചി, തൊൽകൊണ്ടുള്ള ഉടുപ്പുപെട്ടി.
**Portrait**, *s.* രൂപം, പ്രതിരൂപം, ചിത്രം, പ്രതിമ.
*To* **Portray**, *v. a.* ചിത്രമെഴുതുന്നു, വരെക്കുന്നു; വൎണ്ണിക്കുന്നു; അലങ്കരിക്കുന്നു.
**Portress**, *s.* വാതിൽകാവൽകാരി.
*To* **Pose**, *v. a.* അന്ധാളിപ്പിക്കുന്നു, മലെപ്പിക്കുന്നു, മടക്കുന്നു, മട്ടുപ്പാക്കുന്നു; പരിശൊധിക്കുന്നു; ചൊദ്യം ചൊദിക്കുന്നു.
**Poser**, *s.* ദുൎഘ്ചൊദ്യക്കാരൻ.
**Position**, *s.* നില, അവസ്ഥ; കിടപ്പ; സ്ഥാനം; ഇടം; പൂൎവ്വപക്ഷം.
**Positive**, *a.* നിശ്ചയമുള്ള, തിട്ടമുള്ള, തീൎച്ചയുള്ള, ഖണ്ഡിതമുള്ള, തികവുള്ള; സംശയമില്ലാത്ത.
**Positively**, *ad.* നിശ്ചയമായി, തീൎച്ചയായി, തികവായി, നിസ്സംശയം.
**Positiveness**, *s.* സ്ഥിരത, നിശ്ചയം, തീൎച്ച, തികവ.
**Posnet**, *s.* ഒരു വക കലം, വെപ്പിനുള്ള ഒരു വക പാത്രം.
**Posse**, *s.* ആയുധക്കൂട്ടം, ആൾക്കൂട്ടം, കൂട്ടം.
*To* **Possess**, *v. a.* അനുഭവിക്കുന്നു; കയ്യാളുന്നു; കൈവശത്തിൽ വെച്ചിരിക്കുന്നു; ആധീനത്തിലുണ്ടാകുന്നു; ബാധിക്കുന്നു; പീഡിക്കുന്നു.
**Possession**, *s.* അനുഭവം, അനുഭൂതി, അനുഭൊഗം; ആധീനത; വെക്ഷണം; വക, വസ്തുവക; കൈവശം, കൈവാക; ബാധ.
**Possessive, Possessory**, *a.* അനുഭവിക്കുന്ന, അനുഭവമുള്ള, അനുഭവം സംബന്ധിച്ച; കൈവശത്തിലുള്ള, ഉടയതായുള്ള.
**Possessor**, *s.* അനുഭവിക്കുന്നവൻ, ഉടയക്കാരൻ, ആധീനമുള്ളവൻ.
**Possibility**, *s.* കഴിവ, സാദ്ധ്യം; കൂടുന്ന കാൎയ്യം; സംഭാവനം, ശക്യത; കൈവാക; പ്രാപ്തി.
**Possible**, *a.* കഴിയുന്നതായുള്ള, സാദ്ധ്യമായുള്ള, ആവതായുള്ള, സംഭാവിതമായുള്ള, ശക്യമായുള്ള; പൊലും.

**Post**, *s.* തൂൺ, ഒറ്റാലൻ, തപാൽ; അഞ്ചൽ; സ്തംഭം, കമ്പം; മരത്തൂൺ, കററി, കാൽ, എറികാൽ; ഉദ്യോഗം; വെല; പദം, ഇരിപ്പിടം; പട്ടാളസ്ഥലം; സ്ഥലം, സ്ഥാനം.

*To* **Post**, *v. a.* വാരൊല തൂക്കുന്നു, തൂണിൽ പതിക്കുന്നു; ഒരു സ്ഥലത്ത വെക്കുന്നു, ആക്കുന്നു; ഉദ്യോഗത്തിൽ ആക്കുന്നു; ആളുകളെ ശെഖരിച്ച നിൎത്തുന്നു; നാട്ടുന്നു: പകൎത്തി എഴുതുന്നു; ഒത്തെഴുതുന്നു.

*To* **Post**, *v. n.* അഞ്ചലൊട്ടുന്നു, വെഗം പൊകുന്നു.

**Postage**, *s.* അഞ്ചൽകൂലി.

**Postboy**, *s.* അഞ്ചലൊട്ടുകാരൻ, തപാൽകാരൻ.

**Postchaise**, *s.* വെഗംപൊകുന്ന വണ്ടി.

*To* **Postdate**, *v. a.* പിൻകാലത്തെ തീയതി വെക്കുന്നു.

**Postdiluvian**, *a.* ജലപ്രളയശെഷം ജീവിച്ചിരിക്കുന്ന.

**Poster**, *s.* അഞ്ചലൊട്ടുകാരൻ, അടിയന്തിരമായി പ്രയാണംചെയ്യുന്നവൻ.

**Posterior**, *a.* പിൻവരുന്ന, പിമ്പുറത്തുള്ള, പിന്നാലെയുള്ള.

**Posteriors**, *s.* പൃഷ്ഠഭാഗങ്ങൾ, പിമ്പുറങ്ങൾ.

**Posteriority**, *s.* പിൻകാലം, അനന്തരത്വം, പിമ്പ.

**Posterity**, *s.* സന്തതി, സന്താനം, തലമുറ.

**Postern**, *s.* ചെറിയ വാതിൽ.

**Postexistence**, *s.* ഭവിഷ്യസ്ഥിതി.

**Posthaste**, *s.* അഞ്ചൽവെഗം; അതിത്വരിതം, അതിവെഗമുള്ളഓട്ടം, അടിയന്തിരം.

**Posthouse**, *s.* അഞ്ചൽപുര.

**Posthumous**, *a.* ഒരുത്തൻ മരിച്ചതിന്റെ ശെഷം അവനെ പ്രസവിച്ച; എഴുതിയവൻ മരിച്ചശെഷം അച്ചടിക്കപ്പെട്ട; മരിച്ചശെഷം നടന്ന.

**Potic**, *a.* പിമ്പുറത്തുള്ള, പുറകൊട്ടുള്ള.

**Postil**, *s.* വ്യാഖ്യാനം, ജ്ഞാപകക്കുറി.

**Postillion**, *s.* വണ്ടി തെളിക്കുന്നവൻ, വണ്ടി നടത്തുന്നവൻ, സാരഥി.

**Postliminous**, *a.* പിന്നാലെ ചെയ്ത, പിന്നാലെയുള്ള.

**Postmaster**, *s.* അഞ്ചൽവിചാരിപ്പുകാരൻ.

**Postmaster-general**, *s.* അഞ്ചൽമെൽവിചാരിപ്പുകാരൻ.

**Postmeridian**, *a.* ഉച്ചകഴിഞ്ഞ, മദ്ധ്യാഹ്നശെഷമുള്ള.

**Postoffice**, *s.* അഞ്ചൽചാവടി, തപാൽചാവടി.

*To* **Postpone**, *v. a.* നീക്കംവരുത്തുന്നു, കാലതാമസം വരുത്തുന്നു; നിൎത്തിവെക്കുന്നു; മുടക്കംവെക്കുന്നു; താമസിപ്പിക്കുന്നു; രണ്ടാമതാക്കുന്നു.

**Postscript**, *s.* കടലാസ എഴുതിതീൎന്നിട്ടു വിശെഷാൽ എഴുതിയത.

**Posttown**, *s.* അഞ്ചൽചാവടിയുള്ള പട്ടണം.

*To* **Postulate**, *v. a.* പ്രമാണംകൂടാതെ സങ്കല്പിക്കുന്നു; ഊഹിക്കുന്നു.

**Postulate**, *s.* സങ്കല്പം.

**Postulation**, *s.* സങ്കല്പം, കാരണംകൂടാതുള്ള ഊഹം.

**Postulatum**, *s.* കാരണംകൂടാതുള്ള സങ്കല്പം, ഊഹം.

**Posture**, *s.* നില, ഇരിപ്പ, കിടപ്പ; അവസ്ഥ; ഭാവം; ഇരിത്തം, തഞ്ചം, പടുതി, കൈ; അഭിനയം.

**Posturemaster**, *s.* ശരീരഅഞ്ചം അഭ്യസിപ്പിക്കുന്നവൻ, മെയ്സ്വാധീനം വരുത്തുന്നവൻ.

**Pot**, *s.* കലം, പാനം, കുടം, ചെറുപാത്രം.

**Potable**, **Potulent**, *a.* കുടിക്കതക്ക, പെയം.

**Potash**, *s.* കാരം, പപ്പടകാരം.

**Potation**, *s.* പാനം.

**Potato**, *s.* ഉരുളകിഴങ്ങ.

**Potbellied**, *a.* കുടവയറുള്ള.

**Potbelly**, *s.* കുടവയറ.

*To* **Potch**, *v. a.* മെല്ലവെ വെവിക്കുന്നു; പുഴുങ്ങുന്നു; അവിക്കുന്നു; കുത്തുന്നു.

**Potency**, *s.* ബലം, ശക്തി, വല്ലഭത്വം.

**Potent**, *a.* ശക്തിയുള്ള, വല്ലഭത്വമുള്ള, ബലമുള്ള.

**Potentate**, *s.* രാജാവ, സ്വയാധിപതി, ഭൂപതി.

**Potential**, *a.* ശക്യമായുള്ള, ശക്തിയുള്ള, സാദ്ധ്യമായുള്ള; ശക്തിസംബന്ധിച്ച.

**Pother**, *s.* അമളി, കലഹം, തിട്ടുക്കം.

*To* **Pother**, *v. a.* അമളിയുണ്ടാക്കുന്നു, കലഹമുണ്ടാക്കുന്നു, തിട്ടുക്കമുണ്ടാക്കുന്നു, തൊള്ളയിടുന്നു.

**Potherb**, *s.* ചീര.

**Pothook**, *s.* പാത്രം തൂക്കുന്ന കൊളുത്ത.

**Potion**, *s.* മിടില, മിടറ.

**Potter**, *s.* കുശവൻ, കുംഭകാരൻ, കുലാലൻ.

**Pottery**, *s.* കുശവന്റെ വെല, മനച്ചിൽ; കുംഭശാല.

**Pottle**, *s.* നാലുനാഴികൂടിയ താപ്പ.

**Pouch**, *s.* ഉറപ്പ, സഞ്ചി, പൈ; വട്ടിവയറ.

**Poverty**, *s.* ദരിദ്രത, ദാരിദ്ര്യം, നിൎദ്ധനം, നിൎഗ്ഗതി; മുട്ട, പഞ്ഞം.

**Poult**, *s.* കൊഴികുഞ്ഞ.

**Poulterer**, *s.* കോഴികച്ചവടകാരൻ, കൊഴിവില്ക്കുന്നവൻ.

**Poultice**, *s.* വെച്ചുകെട്ടുന്ന മാട്ടവമുള്ള മരുന്ന.

*To* **Poultice**, *v. a.* മാട്ടവമുള്ളമരുന്ന വെച്ചുകെട്ടുന്നു.

**Poultry**, *s.* വീട്ടുകളിൽ വളൎത്തുന്ന കൊഴി മുതലായവ.

**Pounce**, *s.* ഇരപിടിക്കും പക്ഷിയുടെ നഖം; ഒരു പശയുടെ പൊടി.

*To* **Pounce**, *v. a.* ഉളെക്കുന്നു; നഖങ്ങളാൽ മാന്തുന്നു, നഖങ്ങൾ കൊണ്ട പിടിക്കുന്നു; റാഞ്ചുന്നു: അള്ളുന്നു: ചെറുദ്വാരങ്ങളിൽകൂടി പൊടിവിതറുന്നു; ചാടിപ്പിടിക്കുന്നു.

**Pouncet-box**, *s.* പൊടിയിടുന്ന ചെറുദ്വാരങ്ങളുള്ള പെട്ടി.

**Pound**, *s.* ഒരു റാത്തൽതൂക്കം; പത്തു രൂപിക വിലയുള്ള നാണിയം: പൊണ്ട; കന്നുകാലികളെ പിടിച്ചപ്പെട്ടുന്ന സ്ഥലം.

*To* **Pound**, *v. a.* ഉലക്കകൊണ്ട കുത്തുന്നു, ഇടിക്കുന്നു, പൊടിക്കുന്നു; അരെക്കുന്നു; കൂട്ടിൽ ആക്കിപ്പെട്ടുന്നു.

**Poundage**, *s.* ഇടലാഭം.

**Pounder**, *s.* ഉലെക്ക; പത്തുറാത്തൽ ചിലാനം തൂക്കമുള്ള ഉണ്ട കൊള്ളുന്ന തൊക്ക.

*To* **Pour**, *v. a.* ഒഴിക്കുന്നു, പകരുന്നു; ഊറ്റുന്നു, വാൎക്കുന്നു; ചിന്തുന്നു.

*To* **Pour**, *v. n.* ഒഴുകുന്നു, പാഞ്ഞൊഴുകുന്നു; പൊഴിഞ്ഞുവീഴുന്നു; വൎഷിക്കുന്നു.

*To* **Pout**, *v. n.* വല്ലുകടിക്കുന്നു, ചുണ്ടപിതുക്കുന്നു, കിണുങ്ങുന്നു.

**Powder**, *s.* പൊടി, ധൂളി, ചൂൎണ്ണം, പരാഗം; വെടിമരുന്ന.

*To* **Powder**, *v. a.* പൊടിക്കുന്നു, പൊടിയാക്കുന്നു; ചൂൎണ്ണിക്കുന്നു; പൊടിധൂളുന്നു; ഉപ്പിടുന്നു.

**Powderbox**, *s.* പൊടിവെക്കുന്ന പെട്ടി.

**Powderhorn**, *s.* വെടിമരുന്ന ഇടുന്ന കൊമ്പ.

**Powdering-tub**, *s.* ഇറച്ചി ഉപ്പിലിടുന്ന പീപ്പ.

**Powdermill**, *s.* വെടിമരുന്ന ഉണ്ടാക്കുന്ന സ്ഥലം.

**Powderroom**, *s.* കപ്പലിൽ വെടിമരുന്ന വെക്കുന്ന മുറി.

**Powdery**, *a.* പൊടിയായുള്ള; മൃദുവായുള്ള.

**Power**, *s.* ആധിക്യം, ആധിപത്യം; വലിമ, ശക്തി, ബലം; പരാക്രമം; വശം, പ്രാപ്തി; സൈന്യം; ദൈവം; സമൃദ്ധി.

**Powerful**, *a.* അധികാരമുള്ള; ശക്തിയുള്ള, ബലവത്ത, ആരൊഗ്യമുള്ള, പരാക്രാന്തം; വീൎയ്യമുള്ള.

**Powerless**, *a.* ശക്തിയില്ലാത്ത, അധികാരമില്ലാത്ത, ബലഹീനമായുള്ള.

**Pox**, *s.* വസൂരി; പൊങ്ങൽ; കുരു.

**Poy**, *s.* ഞാണിന്മെൽകളിക്കാരന്റെദണ്ഡ.

**Practicability**, *s.* സാദ്ധ്യം, കഴിവ; കൈപഴക്കം, സുലഭത.

**Practicable**, *a.* സാദ്ധ്യമായുള്ള; സാധിക്കാകുന്ന; ചെയ്യാകുന്ന, അനുഷ്ഠിക്കാകുന്ന, സുലഭമായുള്ള: സുഖകരമായുള്ള; നടത്താകുന്ന.

**Practical**, *a.* നടപ്പായുള്ള, നടന്നുവരുന്ന, കൈപഴക്കമുള്ള.

**Practice**, *a.* പരിചയം, ശീലം, വശം, കൈപഴക്കം; അഭ്യാസം; ഊടുപൊക, ഊടുപാട, ഇടപൊക; തഴക്കം; അടവ; വ്യാപാരം; ആചാരം, മൎയ്യാദ, ചരിതം; പരിഹാരം, ചികിത്സ.

*To* **Practise**, *v. a.* & *n.* പതിവായി ചെയ്യുന്നു, അനുഷ്ഠിക്കുന്നു; ചെയ്തുവരുന്നു; പരിചയിക്കുന്നു, തഴക്കുന്നു; അഭ്യസിക്കുന്നു, ശീലിക്കുന്നു, വശമാക്കുന്നു; കൈപഴക്കുന്നു; പ്രയൊഗിക്കുന്നു.

**Practiser**, *s.* അഭ്യസിക്കുന്നവൻ, ചെയ്യുന്നവൻ; ചികിത്സകാരൻ.

**Practitioner**, *s.* യാതൊരു വിദ്യയും ചെയ്തുകൊണ്ടിരിക്കുന്നവൻ; പതിവായി ചെയ്തുകൊണ്ടിരിക്കുന്നവൻ.

**Præcognita**, *s.* മുമ്പെ അറിഞ്ഞകാൎയ്യങ്ങൾ.

**Pragmatical**, *a.* അന്യകാൎയ്യത്തിൽ ഏൎപ്പെടുന്ന, സംഗതികൂടാതെ ഉൾപെടുന്ന.

**Praise**, *s.* പുകഴ്ച, കീൎത്തി, യശസ്സ, പ്രശംസ; സ്തുതി, കീൎത്തനം, സ്തൊത്രം.

*To* **Praise**, *v. a.* പുകഴ്ത്തുന്നു, സ്തുതിക്കുന്നു, കൊണ്ടാടുന്നു : പ്രശംസിക്കുന്നു.

**Praiseworthy**, *a.* പുകഴ്ചെക്കുയൊഗ്യമായുള്ള, സ്തുതികതക്ക, സ്തുത്യം, ശ്ലാഘനീയം.

**Prame**, *s.* അടിപരന്ന ഒരു വക തൊണി.

*To* **Prance**, *v. n.* തുള്ളുന്നു, തുള്ളിചാടുന്നു; പിടിച്ചുകളിക്കുന്നു; ഡംഭത്തൊടെ കുതിര ഏറിനടക്കുന്നു; യുദ്ധകൊലാഹലത്തൊടെ നടക്കുന്നു.

*To* **Prank**, *v. a.* മൊടിയായി അലങ്കരിക്കുന്നു; മൊടികാട്ടുന്നു.

**Prank**, *s.* തുള്ളികളി, കൂത്താട്ടം; വിനൊദം, പൊറാട്ട; ഗൊഷ്ഠത്തരമുള്ളപ്രവൃത്തി.

*To* **Prate**, *v. n.* ജല്പിക്കുന്നു, പറപറെ പറയുന്നു, വായാടുന്നു.

**Prate**, *s.* വായാട്ടം, വെറുതെയുള്ള സംസാരം, വൃഥാലാപം: പാഴ്വാക്ക.

**Prater**, *s.* വായാടി, ജല്പകൻ.

*To* **Prattle**, *v. n.* ചിലെക്കുന്നു, ജല്പിക്ക

ന്നു, വാചാടം ചെയ്യുന്നു, വെറുതെ സംസാരിക്കുന്നു.
Prattle, *s.* ജല്പം, വാചാടം, വ്യർത്ഥ സംസാരം, സാരമില്ലാത്ത വാക്ക.
Prattler, *s.* ജല്പാകൻ, വായാടി, വാചാടൻ.
Pravity, *s.* വക്രത്വം, ചീത്തത്വം; വെണ്ടാസനം.
Prawn, *s.* ചെമ്മീൻ, ജലവൃശ്ചികം.
*To* Pray, *v. a. & n.* പ്രാർത്ഥിക്കുന്നു, പ്രാർത്ഥനചെയ്യുന്നു, അപെക്ഷിക്കുന്നു, യാചിക്കുന്നു; അർത്ഥിക്കുന്നു.
Prayer, *s.* പ്രാർത്ഥന, അപെക്ഷ, യാചന, അർത്ഥന.
Prayer-book, *s.* പ്രാർത്ഥനപുസ്തകം.
*To* Preach, *v. a.* പ്രസംഗിക്കുന്നു, പ്രസംഗം ചെയ്യുന്നു; പ്രസ്ഥാപിക്കുന്നു.
Preacher, *s.* പ്രസംഗി, പ്രസംഗക്കാരൻ; പ്രസ്ഥാപി.
Preamble, *s.* അവതാരിക, മുഖവുര, തലകെട്ട.
Prebend, *s.* വലിയ പള്ളികളിൽ ഒരു പ്രത്യെകസ്ഥാനം.
Prebendary, *s.* വലിയ പള്ളികളിൽ ഒരു പ്രത്യെകസ്ഥാനം ലഭിച്ചവൻ.
Precarious, *a.* നിശ്ചയമില്ലാത്ത, അപകടമുള്ള.
Precaution, *s.* മുമ്പുകൂട്ടിയുള്ള കരുതൽ, മുൻവിചാരം, മുന്നറിവ.
*To* Precaution, *v. a.* മുമ്പുകൂട്ടി അറിയിക്കുന്നു, മുൻ സൂചിപ്പിക്കുന്നു.
Precedaneous, *a.* മുമ്പിലത്തെ.
*To* Precede, *v. a.* മുമ്പാകുന്നു, മുന്നടക്കുന്നു, മുൻപൊകുന്നു, മുമ്പുന്നു, മുമ്പെടുന്നു; മുൻകടക്കുന്നു.
Precedence, } *s.* മുന്നില, മുമ്പ, പൂർവ്വത;
Precedency, } മുഖ്യത, ശ്രെഷ്ഠത, അഗ്രഗണ്യത, മുമ്പെടൽ.
Precedent, *a.* മുന്നിലയുള്ള, മുമ്പുള്ള, മുൻപൊകുന്ന.
Precedent, *s.* മുമ്പുള്ള ദൃഷ്ടാന്തം, പ്രമാണം, മുൻനടന്ന കാൎയ്യം.
Precept, *s.* കല്പന, ചട്ടം, വിധി, ആജ്ഞ.
Preceptive, *a.* കല്പിക്കുന്ന, കല്പനയുള്ള; ആജ്ഞാപിക്കുന്ന.
Preceptor, *s.* ഗുരുഭൂതൻ, വാദ്ധ്യായൻ; പഠിപ്പിക്കുന്നവൻ.
Precession, *s.* മുൻപൊക്കുക, മുന്നടക്കുക.
Precinct, *s.* ചുറ്റുള്ള അതിര.
Precious, *a.* വിലയെറിയ, വിലപിടിച്ച, അധികവിലയുള്ള, പ്രിയമുള്ള.
Preciousness, *s.* വിലയെറ്റം, ബഹുമൂല്യം.

Precipice, *s.* കിഴക്കാന്തൂക്കം, അധൊമുഖമായുള്ള സ്ഥലം, പ്രപാതം.
Precipitance, } *s.* തിടുക്കം, അതിസാഹസം, ബദ്ധപ്പാട.
Precipitancy, }
Precipitant, *a.* തിടുക്കമുള്ള, അതിസാഹസമുള്ള; കിഴക്കാന്തൂക്കായി വീഴുന്ന.
*To* Precipitate, *v. a.* കിഴക്കാന്തൂക്കായിതള്ളിയിടുന്നു, അധൊമുഖമായി വീഴ്ത്തുന്നു; തിടുക്കപ്പെടുത്തുന്നു; കീഴൊട്ട വീഴ്ത്തുന്നു.
*To* Precipitate, *v. n.* കിഴക്കാന്തൂക്കായി വീഴുന്നു, കീഴൊട്ടു വീഴുന്നു; തിടുക്കപ്പെടുന്നു, പായുന്നു.
Precipitate, *a.* കിഴക്കാന്തൂക്കായുള്ള; മെല്കീഴായുള്ള; തിടുക്കമുള്ള, സാഹസമുള്ള.
Precipitate, *s.* രസംകൂട്ടിയ ഒരു ഔഷധം.
Precipitation, *s.* തിടുക്കം, അതിസാഹസം, ബദ്ധപ്പാട; പതനം, അതിവെഗം.
Precipitous, *a.* കിഴക്കാന്തൂക്കുള്ള; തിടുക്കമുള്ള, സാഹസംകാട്ടുന്ന.
Precise, *a.* തിട്ടമായുള്ള, ഖണ്ഡിതമായുള്ള, സൂക്ഷ്മമുള്ള; സാമലികമായുള്ള; ഭംഗിയുള്ള, ശരിയായുള്ള.
Precision, *s.* തിട്ടം, ഖണ്ഡിതം, സൂക്ഷ്മം; ഭംഗി: സൂക്ഷ്മമുള്ള നടപ്പ.
Preciseness, *s.* മഹാ തിട്ടം; സൂക്ഷ്മം.
Precisive, *a.* സൂക്ഷ്മമായുള്ള, മഹാ തിട്ടമുള്ള.
*To* Preclude, *v. a.* പുറത്താക്കുന്നു, വിരൊധിക്കുന്നു, തടുക്കുന്നു; വഴി അടെക്കുന്നു; മുടക്കുന്നു.
Precocious, *a.* അകാലപ്പഴുപ്പുള്ള, മൂക്കാതെ പഴുത്ത.
Precocity, *s.* അകാലപ്പഴുപ്പ, മൂക്കാതുള്ള പഴുപ്പ.
Precogitation, *s.* മുൻവിചാരം, മുൻനിരൂപണം.
Precognition, *s.* മുന്നറിവ, മുൻവിചാരണ.
*To* Preconceive, *v. a.* മുൻതൊന്നുന്നു, മുമ്പിൽ കൂട്ടികാണുന്നു.
Preconception, *s.* മുൻകാഴ്ച, മുന്നഭിപ്രായം.
Preconcert, *s.* മുൻതൊന്നൽ, മുൻകാഴ്ച.
*To* Preconcert, *v. a.* മുമ്പിൽകൂട്ടിനിശ്ചയിക്കുന്നു, മുമ്പിൽകൂട്ടി ചട്ടംകെട്ടുന്നു.
Precontract, *s.* മുൻഉടമ്പടി, മുമ്പെഉണ്ടായ ഉടമ്പടി.
Precurse, *s.* മുൻഓട്ടം.
Precursor, *s.* മുൻ ഓടുന്നവൻ.
Predaceous, *a.* കൊള്ളയിട്ട ഉപജീവനം കഴിക്കുന്ന; പിടിച്ചുതിന്നുന്ന.
Predal, *a.* കൊള്ളയിടുന്ന, കവൎച്ചചെയ്യുന്ന.
Predation, *s.* കൊള്ള, കവൎച്ച.

Predatory, *a.* കൊള്ളയിടുന്ന.
Predecessor, *s.* പൂൎവ്വൻ, മുമ്പൻ, കാരണവൻ; മുമ്പെ ഉദ്യോഗത്തിലിരുന്നവൻ.
Predestinarian, Predestinator, *s.* പൂൎവ്വവിധിയുടെ ഉപദെശത്തെ പ്രമാണിക്കുന്നവൻ.
*To* Predestinate, *v. a.* മുമ്പുകൂട്ടി നിയമിക്കുന്നു, മുൻ നിശ്ചയിക്കുന്നു, മുൻ വിധിക്കുന്നു.
Predestination, *a.* മുന്നിയമം, പൂൎവ്വനിയമം, പൂൎവ്വവിധി.
Predetermination, *s.* മുൻനിൎണ്ണയം, മുൻനിശ്ചയം; മുന്നിയമം.
*To* Predetermine, *v. a.* മുമ്പിൽ കൂട്ടി നിശ്ചയിക്കുന്നു, മുൻവിധിക്കുന്നു.
Predial, *a.* കൃഷികളുള്ള.
Predicable, *a.* നിശ്ചയിക്കാകുന്ന.
Predicable, *s.* നിശ്ചയവചനം.
Predicament, *s.* തരം, വിധം, ജാതി; സ്ഥാനം, അവസ്ഥ.
Predicant, *s.* ഉറപ്പപറയുന്നവൻ, സ്ഥിരപ്പെടുത്തി പറയുന്നവൻ.
Predicate, *s.* മറ്റൊന്നിനെകുറിച്ച നിശ്ചയമായി പറയുന്നത, ഉറപ്പുള്ള വചനം.
*To* Predicate, *v. a.* മറ്റൊന്നിനെ കുറിച്ച നിശ്ചയമായി പറയുന്നു, ഉറപ്പ പറയുന്നു; സ്ഥിരപ്പെടുത്തി പറയുന്നു.
Predication, *s.* ഉറപ്പുള്ള വചനം, നിശ്ചയവാക്ക.
*To* Predict, *v. a.* മുമ്പിൽ കൂട്ടി അറിയിക്കുന്നു, മുമ്പിൽ കൂട്ടി കാണിക്കുന്നു, ദീൎഘദൎശനം പറയുന്നു; ശകുനം പറയുന്നു.
Prediction, *s.* മുമ്പിൽ കൂട്ടിയുള്ള അറിയിപ്പ, ദീൎഘദൎശനം; ജ്ഞാനദൃഷ്ടി.
Predictor, *s.* മുമ്പിൽ കൂട്ടി കാട്ടുന്നവൻ, ഭവിഷ്യവാദി, ശകുനം പറയുന്നവൻ.
Predilection, *s.* പക്ഷഭെദം, പക്ഷപാതം, പക്ഷം; സ്ഥായിരസം.
*To* Predispose, *v. a. & n.* മുമ്പെതന്നെ അനുയൊജിപ്പിക്കുന്നു; മുമ്പെതന്നെ നിശ്ചയിച്ചാക്കുന്നു: മുമ്പിൽകൂട്ടി നെമിക്കുന്നു; മുമ്പെതന്നെ മനസ്സുവെക്കുന്നു; മുമ്പെതന്നെ ചായുന്നു.
Predisposition, *s.* മുമ്പിൽകൂട്ടിയുള്ള അനുയൊജ്യത; മുമ്പെയുള്ള മനസ്സ; മുമ്പുള്ള അവസ്ഥ; മുമ്പുള്ള ലക്ഷണം.
Predominance, Predominancy, *s.* മെൽമണിയം, മെലധികാരം, മെൽവിചാരം; കൎത്തവ്യത; മെക്കൊയിമ്മ; അതിക്രമം.
Predominant, *a.* മെലധികാരമുള്ള, മെൽവിചാരമുള്ള, കൎത്തവ്യമുള്ള.
*To* Predominate, *v. a. & n.* പ്രബലപ്പെടുന്നു, അധികപ്പെടുന്നു, ഉന്നതപ്പെടുന്നു; ആക്രമിക്കുന്നു.
*To* Pre-elect, *v. a.* മുമ്പിൽകൂട്ടിതെരിഞ്ഞെടുക്കുന്നു.
Pre-eminence, *s.* പ്രാഭവം, ആധിക്യത, കൎത്തൃത്വം, അതിശ്രെഷ്ഠത, മുഖ്യത, അദ്ധ്യക്ഷത, പരത്വം; ജനൊദാഹരണം.
Pre-eminent, *a.* പ്രാഭവമുള്ള, ആധിക്യമായുള്ള, അദ്ധ്യക്ഷതയുള്ള, അതിശ്രെഷ്ഠതയുള്ള; ജാതിശ്രെഷ്ഠതയുള്ള; പരമായുള്ള, മെത്തരമായുള്ള.
Pre-emption, *s.* മുമ്പെ വിലെക്ക വാങ്ങുന്നതിനുള്ള അവകാശം.
*To* Pre-engage, *v. a.* മുമ്പിൽ കൂട്ടി നിശ്ചയിക്കുന്നു, മുൻഉടമ്പടി ചെയ്യുന്നു, മുമ്പിൽ കൂട്ടിനിശ്ചയിച്ചാക്കുന്നു; മുമ്പിൽ കൂട്ടി ചട്ടം കെട്ടുന്നു.
Pre-engagement, *s.* മുൻ നിശ്ചയം, മുൻ ഉടമ്പടി.
Preening, *s.* പക്ഷികൾ തൂവലുകളെ കൊത്തിഒതുക്കുക.
*To* Pre-exist, *v. a.* മുമ്പെയുണ്ടായിരിക്കുന്നു, മുമ്പെ സ്ഥിതി ചെയ്യുന്നു.
Pre-existence, *s.* പൂൎവ്വസ്ഥിതി.
Pre-existent, *a.* പൂൎവ്വസ്ഥിതിയുള്ള, മുമ്പെയുണ്ടായിരിക്കുന്ന.
Preface, *s.* മുഖവുര, അവതാരിക, തലകെട്ട; പീഠിക, മുൻവാചകം.
*To* Preface, *v. a.* അവതാരിക എഴുതുന്നു, ആരംഭമായിട്ട വല്ലതും പറയുന്നു.
Prefatory, *a.* മുഖവുരയായുള്ള.
Prefect, *s.* നാടുവാഴി, രാജ്യാധികാരി, അധിപതി, ദെശാധിപതി.
Prefecture, *s.* നാടുവാഴിസ്ഥാനം, രാജ്യാധികാരം.
*To* Prefer, *v. a.* വിശെഷതപ്പെടുത്തുന്നു; ശ്രെഷ്ഠമാക്കുന്നു; മുമ്പിടുന്നു, മുമ്പാക്കുന്നു, ഏറെ പ്രമാണിക്കുന്നു, നന്നെന്ന തൊന്നുന്നു.
Preferable, *a.* വിശെഷമായുള്ള, ഏറ നല്ല, അധികഗുണമുള്ള; വാശിയുള്ള.
Preference, *s.* വിശെഷത, ശ്രെഷ്ഠത, ശ്ലാഘ്യത.
Preferment, *s.* മെലാക്കം, മെലധികാരം, കരെററം, വിശെഷത, ഉദ്യൊഗ ഉയൎച്ച, മെൽപദവി.
Prefiguration, *s.* മുമ്പിൽ കൂട്ടി ദൃഷ്ടാന്തമായി കാണിക്കുക.
*To* Prefigure, *v. a.* മുമ്പിൽ കൂട്ടി ദൃഷ്ടാന്തമായി കാണിക്കുന്നു, മുമ്പെ പ്രതിബിംബിക്കുന്നു.
*To* Prefix, *v. a.* മുൻ സ്ഥാപിക്കുന്നു, മുൻ വെക്കുന്നു; മുൻനെമിക്കുന്നു; കുറിക്കുന്നു.

Prefix, *s.* മുൻചൊല്ല, ഉപസൎഗ്ഗം.

Pregnancy, *s.* ഗൎഭം, ഗൎഭധാരണം; സൂരിക്കുത; ബുദ്ധിക്രമത.

Pregnant, *a.* ഗൎഭമുള്ള, ഫലവത്തായുള്ള, സുടിക്കമായുള്ള, പുഷ്ടിയുള്ള, പൂൎണ്ണമായുള്ള.

*To be pregnant*, ഗൎഭംധരിക്കുന്നു, ഗൎഭിണിയായിരിക്കുന്നു.

Pregustation, *s.* മുമ്പെ രുചിനൊക്കുക.

*To* Prejudge, *v. a.* മുമ്പിൽകൂട്ടി വിധിനിശ്ചയിക്കുന്നു, മുമ്പിൽകൂട്ടി വിധിക്കുന്നു; കുഴപ്പിനിശ്ചയിക്കുന്നു.

*To* Prejudicate, *v. a.* പക്ഷപാതമായി വിധിനിശ്ചയിക്കുന്നു.

Prejudicate, *a.* പക്ഷപാതമായി വിധിനിശ്ചയിക്കപ്പെട്ട, വിചാരിക്കാതെ നിശ്ചയിച്ച.

Prejudication, *s.* പക്ഷപാതമായി വിധിക്കുക, വിചാരിക്കാതെവിധിക്കുക.

Prejudice, *s.* പക്ഷപാതം; പക്ഷഭെദം; മുൻവിധി; മുൻനിൎണ്ണയം, വിചാരിക്കാതുള്ള വിധി; നഷ്ടം, ചെതം, ഉപദ്രവം.

*To* Prejudice, *v. a.* പക്ഷപാതമായി വിധിക്കുന്നു: പക്ഷപാതംകൊണ്ട വിഘ്നം വരുത്തുന്നു; നഷ്ടംവരുത്തുന്നു; കുറെക്കുന്നു.

Prejudicial, *a.* നാശകരമായുള്ള, നഷ്ടം വരുത്തുന്ന.

Prelacy, *s.* മെൽപട്ടം, ബിശൊപ്പസ്ഥാനം.

Prelate, *s.* മെൽപട്ടക്കാരൻ, ബിശൊപ്പ.

Prelatical, *a.* മെൽപട്ടസ്ഥാനത്തൊടു ചെൎന്ന.

Prelation, *s.* വിശെഷത, വലിതാക്കുക.

Prelection, *s.* വായന, പാഠകം.

Preliminary, *a.* മുമ്പുള്ള, മുമ്പെയുള്ള; പ്രാരംഭമുള്ള.

*To* Prelude, *v. n.* ആരംഭിക്കുന്നു, പ്രാരംഭിക്കുന്നു; മുമ്പെയിരിക്കുന്നു; മുന്നരങ്ങിടുന്നു.

Prelude, *s.* ആരംഭം, പ്രാരംഭം, പൂൎവ്വരംഗം, മുന്നരങ്ങ; തൊടയം.

Premature, *a.* വെഗത്തിൽ പഴുത്ത, കാലത്തിന മുമ്പെ ഉണ്ടായ; കാലംതികയാത്ത; അകാലമായുള്ള: കുഴപ്പിച്ചെയ്യ, കുഴപ്പിപറഞ്ഞ; ദ്രുതഗതിയുള്ള.

Prematureness, Prematurity, *s.* അകാലം, കാലം തികയായ്മ; അതിവെഗം; ദ്രുതഗതി.

*To* Premeditate, *v. a.* മുമ്പിൽകൂട്ടിധ്യാനിക്കുന്നു, മുമ്പിൽകൂട്ടി നിരൂപിക്കുന്നു.

Premeditation, *s.* മുമ്പിൽ കൂട്ടിയുള്ള ധ്യാനം, മുൻനിരൂപണം.

Premier, *s.* മുമ്പൻ, തലവൻ; പ്രധാന ഉദ്യൊഗസ്ഥൻ; ഒന്നാമത്തെ മന്ത്രി.

*To* Premise, *v. a.* മുമ്പെ അറിയിക്കുന്നു, മുമ്പിൽകൂട്ടി വിവരം പറയുന്നു.

Premises, *s.* പൂൎവ്വസംഗതികൾ: പൂൎവ്വപക്ഷങ്ങൾ; ഭവനങ്ങൾ, നിലം പുരയിടം മുതലായവ.

Premiss, *s.* പൂൎവ്വവചനം, ചൊല്ലുവാൻ തുടങ്ങുന്ന വൎത്തമാനം.

Premium, *s.* ഇടലാഭം; വാശി, പ്രിയാവാശി, തരക, വട്ടവാശി; നല്ലവെലചെയ്യുവാന കൊടുക്കുന്ന ഇനാം.

*To* Premonish, *v. a.* മുന്നറിയിക്കുന്നു; മുമ്പിൽകൂട്ടി ബുദ്ധി ചൊല്ലുന്നു, ഗുണദൊഷം പറയുന്നു, മുമ്പിൽകൂട്ടി ഒൎമ്മപ്പെടുത്തുന്നു.

Premonition, *s.* മുന്നറിയിപ്പ, മുമ്പിൽകൂട്ടിയുള്ള ഒൎമ്മ.

Premonitory, *a.* മുന്നറിയിക്കുന്ന, മുമ്പിൽകൂട്ടി ബുദ്ധിചൊല്ലുന്ന.

*To* Premonstrate, *v. a.* മുമ്പിൽകൂട്ടി കാണിക്കുന്നു, മുമ്പെ പറയുന്നു.

Premunire, *s.* ന്യായസ്ഥലങ്ങളിലെ ഒരു കല്പന; പിഴ: ശിക്ഷ: വിഷമം, ആപത്ത.

*To* Prenominate, *v. a.* മുമ്പിൽകൂട്ടി പെരിടുന്നു, മുൻനെമിക്കുന്നു.

Prentice, *s.* വിദ്യാൎത്ഥി; ഒരുത്തന്റെ അടുക്കൽ വെലപഠിപ്പാൻ പാൎക്കുന്നവൻ.

Prenticeship, *s.* വിദ്യാൎത്ഥിത്വം.

Prenunciation, *s.* മുമ്പിൽകൂട്ടി അറിയിക്കുക.

Preoccupancy, *s.* മുൻ അനുഭവം.

*To* Preoccupy, *v. a.* മുന്നനുഭവിക്കുന്നു, മുമ്പിൽകൂട്ടി സ്വാധീനത്തിലാക്കുന്നു, മുമ്പിൽകൂട്ടി കൈവശത്തിലാക്കുന്നു.

*To* Preominate, *v. a.* മുന്നടയാളം പറയുന്നു, മുമ്പിൽകൂട്ടി ലക്ഷണം പറയുന്നു.

Preopinion, *s.* മുന്നഭിപ്രായം: മുൻവിധി, പക്ഷപാതം.

*To* Preordain, *v. a.* മുമ്പിൽ കൂട്ടിനിയമിക്കുന്നു.

Preordinance, *s.* പൂൎവ്വനിയമം, മുന്നിയമം.

Preparation, *s.* പ്രാരംഭം, വട്ടം, ഒരുക്കം, ഒരുമ്പാട; സന്നാഹം, പ്രയോഗം.

Preparative, *a.* പ്രാരംഭമുള്ള, വട്ടംകൂട്ടുന്ന, ഒരുക്കിയ.

Preparative, *s.* പ്രാരംഭമായുള്ളത.

Preparatory, *a.* പ്രാരംഭമായുള്ള, വട്ടം കൂട്ടുന്ന.

*To* Prepare, *v. a.* ഒരുക്കുന്നു, യത്നമാക്കുന്നു; തയ്യാറാക്കുന്നു, വട്ടംകൂട്ടുന്നു, കൊപ്പ

കൂട്ടുന്നു; ചട്ടമാകുന്നു; നന്നാകുന്നു, ശിക്ഷ വരുത്തുന്നു; ഭാഷയാകുന്നു, ഉണ്ടാകുന്നു.

*To* Prepare, *v. n.* ഒരുങ്ങുന്നു, ഒരുങ്ങിയിരിക്കുന്നു; ഒരുമ്പെടുന്നു, വട്ടം കൂട്ടുന്നു, യത്നമായിരിക്കുന്നു.

Prepense, *a.* മുമ്പെ വിചാരിച്ച, മുൻവിചാരമുള്ള.

*Malice prepense*, ദ്രോഹചിന്തനം.

*To* Preponderate, *v. a. & n.* അധികം തൂക്കം തൂക്കുന്നു, മിഞ്ചുകം നില്ക്കുന്നു; അധികം ചായിക്കുന്നു, അധികം ശക്തിപ്പെടുന്നു, അധികം ഘനമായിരിക്കുന്നു.

Preponderance, *s.* അധികം തൂക്കം, മിഞ്ചുകം; അധികസാരമായുള്ള കാൎയ്യം.

Preposition, *s.* മുൻചൊല്ല.

*To* Prepossess, *v. a.* മുമ്പിൽകൂട്ടി വിധിയാക്കുന്നു, പക്ഷപാതം വരുത്തുന്നു; പക്ഷഭേദമാകുന്നു.

Prepossession, *s.* പക്ഷപാതം, പക്ഷഭേദം, പ്രതിപക്ഷം.

Preposterous, *a.* ദുൎയ്യുക്തിയുള്ള, മറുപാടായുള്ള, മുറകെട്ടുള്ള, ക്രമംതെറ്റിയ, അബദ്ധമായുള്ള.

Prepotency, *s.* മെലധികാരം, ബലാധിക്യം.

Prepuce, *s.* അഗ്രചൎമ്മം.

Prerequisite, *a.* മുമ്പെ വെണ്ടുന്ന, മുമ്പിൽ കൂട്ടി ആവശ്യമായുള്ള.

Prerogative, *s.* പ്രത്യെകമുള്ള അവകാശം, സ്വന്തമായുള്ള അധികാരം, കൎത്തവ്യത.

Presage, Presagement, *s.* ശകുനം, നിമിത്തം, മുന്നടയാളം.

*To* Presage, *v. a.* മുമ്പിൽ കൂട്ടി ലക്ഷണം പറയുന്നു, മുന്നടയാളം കാട്ടുന്നു, മുന്നറിയിക്കുന്നു.

Presbyter, *s.* മൂപ്പൻ, പട്ടക്കാരൻ.

Presbytery, *s.* മൂപ്പസ്ഥാനം, പട്ടം.

Prescience, *s.* മുന്നറിവ, പൂൎവ്വജ്ഞാനം.

Prescient, *a.* ഭവിഷ്യജ്ഞാനമുള്ള, മുന്നറിവുള്ള.

*To* Prescind, *v. a.* ഖണ്ഡിച്ചുകളയുന്നു, ഛെദിച്ചുകളയുന്നു, എടുത്തുകളയുന്നു.

*To* Prescribe, *v. a.* കല്പിക്കുന്നു, കല്പന കൊടുക്കുന്നു; ചട്ടമിടുന്നു; പറഞ്ഞുകൊടുക്കുന്നു; മരുന്നിന കുറിച്ച കൊടുക്കുന്നു; പത്ഥ്യം കല്പിക്കുന്നു.

Prescript, *s.* കല്പന, കല്പനച്ചട്ടം; മരുന്നിനുള്ള കുറിപ്പ.

Prescription, *s.* കാലപ്പഴക്കംകൊണ്ടുണ്ടായ ചട്ടം; അനുഭവബലം; മരുന്നിന കുറിപ്പ, പത്ഥ്യംകല്പിക്കുക.

Presence, *s.* സന്നിധി, സന്നിധാനം, മുഖദാവ, സമുഖം; സമക്ഷമം; സമൂഹം; കൂടിയിരിക്കുക, പ്രത്യക്ഷത; മുഖഭാവം; നടപടി: ധീരബുദ്ധി: ഹാജർ.

Presence-chamber, *s.* കാഴ്ചമുറി.

Present, *a.* കൂടെയുള്ള, കൂടെയിരിക്കുന്ന, മുഖദാവിലിരിക്കുന്ന; പ്രത്യക്ഷമായുള്ള; സമീപത്തുള്ള; ഇപ്പൊൾ ഇരിക്കുന്ന; വൎത്തമാനമായുള്ള; താത്പൎയ്യമുള്ള, ധീരബുദ്ധിയുള്ള; മറക്കാത്ത.

*The present*, or *present time*, ഇപ്പൊഴത്തെ കാലം, ഒരം സമയം; വൎത്തമാനകാലം.

*At present*, ഇപ്പൊൾ, തത്സമയത്ത.

Present, *s.* കാഴ്ച, സമ്മാനം, ഇനാം; കണ്ടുകാഴ്ച, ദൎശനം: കല്പനകത്ത: വരപ്രസാദം.

*To* Present, *v. a.* മുമ്പെവെക്കുന്നു, മുമ്പാകെ കൊണ്ടുവരുന്നു; മുഖംകാട്ടുന്നു; സമൎപ്പിക്കുന്നു, കാഴ്ച വെക്കുന്നു; കാണിക്കുന്നു; കൊടുക്കുന്നു; നീട്ടുന്നു; സമ്മാനിക്കുന്നു; വരപ്രസാദം ചെയ്യുന്നു, നൽകുന്നു; കല്പിച്ചുകൊടുക്കുന്നു; കൊട്ടുമുമ്പാകെ ബൊധിപ്പിക്കുന്നു.

Presentable, *a.* മുമ്പാകെ വെക്കാകുന്ന; കാഴ്ചവെക്കാകുന്ന; കൊടുക്കത്തക്ക.

Presentaneous, *a.* ധുടുതിയായുള്ള, ഉടനെ ഫലിക്കുന്ന, അടുത്ത.

Presentation, *s.* കാഴ്ചവെപ്പ, വരപ്രസാദം; അൎപ്പണം; ഉപകാരത്തിനായി കൊടുക്കുന്ന ദാനം: കാണിക്കുക: ഇടവക സ്ഥാനം കൊടുക്കുക.

Presentee, *s.* ഇടവകസ്ഥാനംലഭിച്ചവൻ.

Presenter, *s.* പ്രദാതാവ.

Presential, *a.* പ്രത്യക്ഷമായുള്ള.

Presentiment, *s.* മുൻ തൊന്നൽ.

Presently, *ad.* ഉടനെ, ഇപ്പൊൾ തന്നെ, ധുടുതിയായി.

Presentment, *s.* കാണിച്ചുകൊടുക്കുക, സമ്മാനിക്കുക; അറിയിക്കുക, ബൊധിപ്പിക്കുക.

Presentness, *s.* ധൈൎയ്യബുദ്ധി, ബുദ്ധി തെളിവ.

Preservation, *s.* പരിപാലനം, പരിത്രാണനം; രക്ഷ, പരിരക്ഷണം, സംരക്ഷണം; ശരണം.

Preservative, *s.* പരിരക്ഷണം, പരിപാലനം.

Preservative, *a.* പരിരക്ഷണമുള്ള, പരിത്രാണനമുള്ള, പരിപാലകമായുള്ള.

*To* Preserve, *v. a.* കാത്തുരക്ഷിക്കുന്നു, ത്രാണനം ചെയ്യുന്നു, പരിപാലിക്കുന്നു; സംരക്ഷണം ചെയ്യുന്നു; പഞ്ചസാര ഇട്ട സൂക്ഷിച്ച വെക്കുന്നു.

Preserve, *s.* പഞ്ചസാര ഇട്ട വെച്ച പഴം, മധുരദ്രവ്യം.

**Preserver,** *s.* പരിപാലകൻ, കാത്തുരക്ഷി ക്കുന്നവൻ, രക്ഷകൻ; വെച്ചുസൂക്ഷിക്കുന്ന വൻ.

*To* **Preside,** *v. n.* മുതലാളിയായിരിക്കു ന്നു, പ്രധാനിയായിരിക്കുന്നു, മെലധികാ രമെററിരിക്കുന്നു.

**Presidency,** *s.* മുമ്പ, മെലധികാരം, പ്ര ധാനത, മുഖ്യത.

**President,** *s.* മുന്നാൾ, സംഘത്തിൽ പ്ര മാണി, പ്രധാനി; അദ്ധ്യക്ഷൻ; പ്രെ സിഡെന്ത.

**Presidentship,** *s.* സംഘപ്രമാണിയുടെ സ്ഥാനം, അദ്ധ്യക്ഷസ്ഥാനം.

*To* **Press,** *v. a.* ചതെക്കുന്നു, ഞെക്കുന്നു, പിഴിയുന്നു, ഞെരുക്കുന്നു; നിൎബന്ധിക്കു ന്നു; ബലബന്ധം ചെയ്യുന്നു, ബലാല്ക്കാരം ചെയ്യുന്നു; ഇരത്തുന്നു; പ്രയാസപ്പെടുത്തു ന്നു, തിക്കുന്നു; ഇറുത്തുന്നു, അമുക്കുന്നു, ഒ തുക്കുന്നു; ആട്ടുന്നു; കെട്ടിപ്പിടിക്കുന്നു; യു ദ്ധസെവെക്ക ആളുകളെ ബലാല്ക്കാരമാ യി പിടിക്കുന്നു.

*To* **Press,** *v. n.* ഞെങ്ങുന്നു, ചതയുന്നു, ഞെരുങ്ങുന്നു; നിൎബന്ധപ്പെടുന്നു; ബല ബന്ധത്തോടെ ചെല്ലുന്നു; പാഞ്ഞുപൊ കുന്നു, പ്രയാസപ്പെടുന്നു; ആക്രമിക്കുന്നു; തിങ്ങുന്നു; അലട്ടായിരിക്കുന്നു; ബലപ്പെടു ന്നു, കൊള്ളുന്നു; ഇടയുന്നു.

**Press,** *s.* ചക്കു; അമുക്ക, അമുക്കുന്നകരു; ഞെരുക്കം, അച്ചടിക്കുന്ന യന്ത്രം; തിരക്ക, തിക്ക, വൃതക്ഷാരം; ഉടുപ്പും മററും വെക്കു ന്നതിനുള്ള പെട്ടി; പിടിച്ചുപട്ടാളം ചെ ൎക്കുക.

**Press-gang,** *s.* യുദ്ധകപ്പലുകളിൽ സെവി പ്പാൻ ആളുകളെ ബലാല്ക്കാരമായി പിടി ക്കുന്ന കൂട്ടം.

**Pressing,** *part.* നിൎബന്ധിക്കുന്ന, നിൎബ ന്ധമുള്ള, ഞെരുക്കുന്ന, ബുദ്ധിമുട്ടുള്ള.

**Pression,** *s.* ഞെരുക്കം, അമുക്കൽ, തിങ്ങൽ.

**Pressman,** *s.* അച്ചടിക്കാരൻ, അച്ചടിവെ ല ചെയ്യുന്നവൻ; പിടിച്ചുകൊണ്ടുപൊകു ന്നവൻ.

**Pressure,** *s.* ഞെരുക്കൽ, അമുക്കൽ; ഞെ രുക്കം; തിക്കൽ, തിരക്ക; ഭാരം; ബലബ ന്ധം; ഉപദ്രവം; പീഡ, ദുഃഖം; പതി ച്ചിൽ.

**Prest,** *s.* കടം, വായിപ്പ.

**Prestigation,** *s.* ചെപ്പടിവിദ്യ, തട്ടിപ്പ; കണ്കെട്ടുവിദ്യ.

**Prestiges,** *s.* മായാവിദ്യ, ചെപ്പടിവിദ്യ, കണ്കെട്ടുവിദ്യ.

**Presto,** *ad.* ക്ഷുടുതിയായി, ഉടനെ.

*To* **Presume,** *v. n.* കാരണംകൂടാതെ ഊ ഹിക്കുന്നു, തൊന്നുന്നു, മുമ്പിൽകൂട്ടി വിചാ രിക്കുന്നു, ഉദ്ദെശിക്കുന്നു; വിചാരിക്കാതെ നിശ്ചയിക്കുന്നു; ഉറയ്ക്കുന്നു; കടന്നുചെയ്യു ന്നു, ശങ്കകൂടാതെ ചെയ്യുന്നു, ദുരഹങ്കാരം കാട്ടുന്നു.

**Presumer,** *s.* മുമ്പിൽകൂട്ടിവിചാരിക്കുന്ന വൻ, വിചാരിക്കാതെനിശ്ചയിക്കുന്നവൻ; ദുരഹങ്കാരി, ദുരഭിമാനി.

**Presumption, Presumptuousness,** *s.* മുൻവിചാരം; തൊന്നൽ, ഊഹം, ദുരു ഹം; ഉദ്ദെശം; ഉറിവ; നിശ്ചയം; ദുരഭി മാനം, ദുരഹങ്കാരം; അഹങ്കാരം, തണ്ടുത പ്പിത്വം.

**Presumptive,** *a.* മുൻവിചാരമുള്ള; തൊ ന്നിയ, ഊഹിക്കപ്പെട്ട, ഉദ്ദെശമായുള്ള; അപരിക്ഷം; ദുരഭിമാനമുള്ള.

**Presumptuous,** *a.* ദുരഭിമാനമുള്ള, ദുര ഹങ്കാരമുള്ള; ഡംഭമുള്ള, ഭയഭക്തിയില്ലാ ത്ത; പ്രൌഢിയുള്ള, തണ്ടുതപ്പിത്വമുള്ള.

*To* **Presuppose,** *v. a.* മുമ്പിൽകൂട്ടിവിചാ രിക്കുന്നു, മുമ്പിൽകൂട്ടി തൊന്നുന്നു.

**Presupposition,** *s.* പൂൎവ്വവിചാരം, മുൻ തൊന്നൽ, മുൻ ഊഹം.

**Presurmise,** *s.* മുമ്പെയുള്ള ഊഹം, മു മ്പിൽകൂട്ടിയുള്ള സങ്കല്പം.

**Pretence,** *s.* നടിപ്പ, ഭള്ള, കുടിലത; മാ യം; ദുൎവ്യാജം; ദുൎവ്വഴക്ക, ദുൎവ്യവഹാരം; ഉപായം; ധാൎഷ്ട്യത, ദുരഹങ്കാരം.

*To* **Pretend,** *v. a.* നടിക്കുന്നു, നടിപ്പുകാ ട്ടുന്നു; ഭള്ളുകാട്ടുന്നു; ധാൎഷ്ട്യം കാട്ടുന്നു; അ ഹംഭാവം കാണിക്കുന്നു; ദുൎവ്വഴക്ക പറയു ന്നു, ന്യായമില്ലാതെ തനതെന്നപറയുന്നു.

**Pretender,** *s.* ഭള്ളുകാരൻ, ദുൎവ്വഴക്കുകാ രൻ; ന്യായംകൂടാതെ തനതെന്ന വഴക്ക പറയുന്നവൻ.

**Pretension,** *s.* വഴക്ക, ദുൎവ്വഴക്ക, ദുൎവ്യവ ഹാരം, ഭള്ള, നടിപ്പ; ചൊദ്യം.

**Preterimperfect,** *a.* മുഴുവനുംകഴിയാത്ത.

**Preterit,** *a.* കഴിഞ്ഞകാലമായുള്ള, ഭൂതമാ യുള്ള.

**Preterlapsed,** *s.* കഴിഞ്ഞുപൊയ.

**Pretermission,** *s.* വിടുക, വിട്ടുകളക.

*To* **Pretermit,** *v. a.* വിടുന്നു, വിട്ടുകളയുന്നു.

**Preternatural,** *a.* പ്രകൃതമല്ലാത്ത, സ്വ ഭാവത്തൊടുചെരാത്ത.

**Preterperfect,** *a.* തീരെ കഴിഞ്ഞ കാല ത്തൊടചെൎന്ന, ഭൂതമായുള്ള.

**Preterpluperfect,** *a.* പണ്ടെ കഴിഞ്ഞകാ ലമായുള്ള.

**Pretext,** *s.* നടിപ്പ, ഉപായം, പൊക്ക, നീക്കുപൊക്ക; ദുൎവ്വഴക്ക.

**Pretor,** *s.* റൊമായിലെ ന്യായാധിപതി.

**Pretorian,** *a.* ന്യായാധിപതിയൊടുചെ ൎന്ന.

ന്നു, വക്രോക്തി പറയുന്നു, ഉഭയാൎത്ഥമായി പറയുന്നു.

**Quibble**, *s.* വിളയാട്ടുവാക്ക, വക്രോക്തി.

**Quibbler**, *s.* വിളയാട്ടുവാക്ക പറയുന്നവൻ, വക്രോക്തിക്കാരൻ.

**Quick**, *a.* ജീവനുള്ള, ഉയിരുള്ള; വെഗമുള്ള, ചുറുക്കുള്ള, ഉണൎച്ചയുള്ള, ത്വരിതമുള്ള.

**Quick**, *s.* മൎമ്മസ്ഥലം, ജീവനുള്ളസ്ഥലം.

*To* **Quicken**, *v. a.* ജീവിപ്പിക്കുന്നു, ഉയിർകൊടുക്കുന്നു, ഉയിൎപ്പിക്കുന്നു; ത്വരിതപ്പെടുത്തുന്നു, ദ്രുതിപ്പെടുത്തുന്നു; ബദ്ധപ്പെടുത്തുന്നു; ജ്വലിപ്പിക്കുന്നു.

*To* **Quicken**, *v. n.* ജീവനുണ്ടാകുന്നു, ഉയിരുണ്ടാകുന്നു, ഉണൎച്ചയുണ്ടാകുന്നു; ത്വരിതപ്പെടുന്നു.

**Quicklime**, *s.* ചുണ്ണാമ്പ.

**Quickness**, *s.* ത്വരിതം, ചുറുക്ക, ഉണൎച്ച, വെഗം, ശീഘ്രം; സൂക്ഷ്മബുദ്ധി; ദ്രുതി, എളുപ്പം.

**Quicksand**, *s.* ചുഴിമണൽ, ചുഴി, ഉറപ്പില്ലാത്ത മണൽതിട്ട.

**Quickset**, *s.* മുള്ളുള്ള ഒരു വക തൈ; നട്ടുവളൎത്തുന്ന തൈ.

**Quicksighted**, *a.* സൂക്ഷ്മദൃഷ്ടിയുള്ള.

**Quicksightedness**, *s.* സൂക്ഷ്മദൃഷ്ടി.

**Quicksilver**, *s.* രസം, പാരതം.

**Quiddity**, *s.* ദുസ്തൎക്കം, വക്രോക്തി; സാരം, സത്ത.

**Quiescence**, *s.* സ്വസ്ഥത, സ്വസ്ഥവൃത്തി, സൌഖ്യം, അടക്കം.

**Quiescent**, *a.* സ്വസ്ഥതയുള്ള, സൌഖ്യമുള്ള, അടക്കമുള്ള.

**Quiet**, *a.* ശാന്തമുള്ള; അമൎച്ചയുള്ള, സാവധാനമുള്ള, സാവധാനശീലമുള്ള; അടക്കമുള്ള; അനക്കമില്ലാത്ത.

**Quiet**, *s.* ശാന്തത, ശമം, ശമനം, അമൎച്ച, സാവധാനം; നിശ്ശബ്ദം.

*To* **Quiet**, *v. a.* ശാന്തതപ്പെടുത്തുന്നു, ശമിപ്പിക്കുന്നു, അമൎക്കുന്നു, സാവധാനം വരുത്തുന്നു.

**Quietism**, *s.* ശാന്തത; സാമം, സാമമതം.

**Quietist**, *s.* സാമക്കാരൻ.

**Quietness, Quietude**, *s.* ശാന്തത, സാവധാനം, ശമനം; മൌനം.

**Quietus**, *s.* മൊക്ഷം; സൌഖ്യം; മരണം.

**Quill**, *s.* എഴുതുന്നതിനുള്ള തൂവൽ; മുള്ളന്റെ മുള്ള; വായനക്കൊൽ.

**Quillet**, *s.* സൂക്ഷ്മം, ഉപായവാക്ക, വക്രോക്തി.

**Quilt**, *s.* പഞ്ഞിയിട്ട കിടക്കയുടെ മെൽവിരിപ്പ.

*To* **Quilt**, *v. a.* പഞ്ഞിയിട്ടു തൈക്കുന്നു.

**Quince**, *s.* ഒരു വൃക്ഷം.

**Quincunx**, *s.* വൃക്ഷങ്ങൾ നട്ട ഇടം: ഒരു താപ്പ.

**Quinquagesima**, *s.* വലിയ നൊമ്പിന തലെ ഞായറാഴ്ച.

**Quinsy**, *s.* മുള്ള.

**Quintessence**, *s.* ഒരു വസ്തുവിന്റെ സത്ത, സാരം, തൈലം, ദ്രാവകം.

**Quintuple**, *s.* അഞ്ചിരട്ടി, പഞ്ചധാ.

**Quip**, *s.* കുത്തുമൊഴി, കൊള്ളിവാക്ക; പരിഹാസ വാക്ക.

*To* **Quip**, *v. a.* വാക്കുകൊണ്ട കുത്തുന്നു; മുള്ളുപറയുന്നു.

**Quire**, *s.* ഇരുപത്തനാലിലകടലാസ; പള്ളികളിലും മറ്റും പാടുന്ന ഗായകന്മാരുടെ കൂട്ടം.

**Quirister**, *s.* ഗായകന്മാരിൽ ഒരുത്തൻ.

**Quirk**, *s.* വെഗത്തിലുള്ള അടി; പരിഹാസവാക്ക, കളിവാക്ക; കൊള്ളിവാക്ക, മുള്ളുവാക്ക, വക്രോക്തി.

*To* **Quit**, *v. a.* വീട്ടുന്നു, ശരിയാക്കുന്നു; വിടുന്നു, വിടുവിക്കുന്നു; തീക്കുന്നു, നിവൃത്തിക്കുന്നു, ചെയ്യുന്നു; നിട്ടൊഷമാക്കുന്നു; കടംവീട്ടുന്നു; ഉപെക്ഷിക്കുന്നു, വിട്ടുകളയുന്നു; വിട്ടൊഴിയുന്നു, ഒഴിക്കുന്നു; വിട്ടുകൊടുക്കുന്നു.

**Quite**, *ad.* തീരെ, അശെഷം, മുഴുവൻ.

**Quitrent**, *s.* ഇറ.

**Quittance**, *s.* കടംവീട്ടൽ; വീട്ടുമുറി, പൃക്കുചീട്ട.

**Quiver**, *s.* ആവനാഴിക, അമ്പുക്കൂട; അമ്പുറ; തൂണീരം, തൂണി.

*To* **Quiver**, *v. n.* വിറെക്കുന്നു: കെട്ടുകെട്ടുക്കുന്നു.

**Quodlibet**, *s.* സൂക്ഷ്മകാൎയ്യം.

**Quoif**, *s.* ഒരു വക തൊപ്പി; ശിരൊലങ്കാരം.

**Quoin**, *s.* ഒരു കൊണ; പൃൾ.

**Quoit**, *s.* കളിപ്പാനുള്ള ഒരു ഇരിമ്പചക്രം.

**Quondam**, *a.* മുമ്പിലത്തെ, പണ്ടുള്ള.

**Quota**, *s.* ഓഹരി, വീതം, പങ്ക.

**Quotation**, *s.* ഉദാഹരണം, പുസ്തകത്തിൽനിന്ന എടുത്തുകാണിച്ച ഉദാഹരണം, ഇടുകുറിപ്പ; ഠരം " " അടയാളം.

*To* **Quote**, *v. a.* ഉദാഹരണം എടുത്തുകാണിക്കുന്നു, ഉദാഹരണം ചെയ്യുന്നു; കുറിച്ചെടുക്കുന്നു.

**Quoth**, *imperf.* പറയുന്നു, പറഞ്ഞു.

**Quotidian**, *a.* ദിവസംപ്രതിയുള്ള, ദിവസവും ഉണ്ടാകുന്ന.

**Quotient**, *s.* കഴിച്ച കണക്കിൽ ശിഷ്ടം തുക.

# R.

**Rabate**, *v. a.* പൂശ തിരിച്ചു കിട്ടുന്നു.

**Rabbet**, *s.* തച്ചപണിയിൽ ഉള്ള ഒരു എപ്പ, ചെപ്പ്, ചാൎത്ത.

*To* **Rabbet**, *v. a.* എക്കുന്നു, എച്ച ഇണെക്കുന്നു.

**Rabbi**, *s.* യെഹൂദന്മാരിൽ ഒരു ഗുരു.

**Rabbinical**, *a.* യെഹൂദാ ഗുരുക്കന്മാരൊടു ചെൎന്ന.

**Rabbit**, *s.* മുയൽ.

**Rabble**, *s.* കലഹമുള്ള ജനക്കൂട്ടം, പുരുഷാരം, തിരക്ക.

**Rabid**, *a.* മദമുള്ള, ഭ്രാന്തുള്ള, വിഷമുള്ള, പെപിടിച്ച.

**Race**, *s.* പാരമ്പൎയ്യം; വംശം, സന്തതി; തലമുറ; ജാതി, വൎഗ്ഗം, വക; ഒട്ടം: ഇഞ്ചികൊത്ത, ഇഞ്ചികണക്ക.

**Racehorse**, *s.* ഒടൻകുതിര; മത്സരിച്ച ഒടിക്കുന്നതിനുള്ള കുതിര.

*To* **Racemate**, *v. n.* കുലെക്കുന്നു.

**Racer**, *s.* മത്സരിച്ച ഒട്ടുന്നവൻ, ഒടൻകുതിര.

**Rack**, *s.* ദണ്ഡിപ്പിക്കുന്നതിനുള്ള ഒരു യന്ത്രം; കിട്ടി, കിട്ടികൊൽ, ഇറുക്കുകൊൽ, ദണ്ഡനം; അതിവെദന, അതിവ്യഥ; കാറ്റുകൊണ്ടുപൊകുന്ന മെഘങ്ങൾ; ഒരു ചട്ടം; മരംകൊണ്ടുള്ള അഴി; റാക്ക, ചാരായം.

*To* **Rack**, *v. a.* ദണ്ഡിപ്പിക്കുന്നു, കിട്ടിയിടുന്നു; അതിവെദനപ്പെടുത്തുന്നു; തെളിയിക്കുന്നു, ഊറ്റുന്നു.

*To* **Rack**, *v. n.* കാറ്റിന്റെ കട്ടപ്പത്താൽ മെഘങ്ങൾ ഒടിപ്പൊകുന്നു.

**Racket**, *s.* തൊള്ള; നിലവിളി, അമളി, അരവം.

**Rackrent**, *s.* അത്യധികമായുള്ള പാട്ടം.

**Racy**, *a.* കട്ടപ്പമുള്ള, ദുസ്സ്വാദുള്ള, എരിവുള്ള, രുചിഭെദമുള്ള.

**Radiance**, } *s.* ശൊഭ, പ്രഭ, പ്രകാശം,
**Radiancy**, } മിനുമിനുപ്പ.

**Radiant**, *a.* ശൊഭയുള്ള, പ്രഭയുള്ള, പ്രജ്വലിതമായുള്ള, രശ്മിയുള്ള, മിനുമിനുപ്പുള്ള.

*To* **Radiate**, *v. a. & n.* രശ്മി വീശുന്നു, കതിർ ചിന്നുന്നു; പ്രകാശിപ്പിക്കുന്നു, മിനുങ്ങുന്നു.

**Radical**, *a.* മൂലമായുള്ള, പൂൎവ്വമായുള്ള, പ്രകൃതമായുള്ള, സ്വാഭാവികമായുള്ള.

**Radically**, *ad.* മൂലത്തിൽ, പൂൎവ്വത്തിങ്കൽ, പണ്ടെ, സ്വാഭാവികമായി.

*To* **Radicate**, *v. a.* വെർപിടിപ്പിക്കുന്നു, വെരൂന്നിക്കുന്നു, താത്തനടുന്നു.

**Radication**, *s.* വെർപിടിപ്പിക്കുക, താത്തനടുക.

**Radish**, *s.* മുള്ളങ്കി കിഴങ്ങ.

**Radius**, *s.* വൃത്തത്തിന്റെ നെർനടുവരയുടെ പാതി, ഒരു വര, മുങ്കയ്യുടെ എല്ല.

*To* **Raff**, *v. a.* അടിച്ചുവാരുന്നു; സമ്മാൎജ്ജനം ചെയ്യുന്നു.

*To* **Raffle**, *v. n.* വിരുതിന തായം കളിക്കുന്നു, തായാടുന്നു, പന്തയം കെട്ടി ചൂതുപൊരുന്നു.

**Raffle**, *s.* വിരുതിനുള്ള തായാട്ടം, പന്തയം കെട്ടിയുള്ള പൊര.

**Raft**, *s.* ചങ്ങാടം, ഉഡുപം, പൊങ്ങുതടി.

**Rafter**, *s.* കഴുക്കൊൽ, ചെറുവിട്ടം.

**Rag**, *s.* കീറ്റുതുണി, പഴന്തുണി, ജീൎണ്ണവസ്ത്രം.

**Ragamuffin**, *s.* നീചൻ, നികൃഷ്ടൻ.

**Rage**, *s.* കടുങ്കൊപം, ക്രൊധം, മൂൎക്ക്വത, ഉഗ്രത, രൊഷം; മദം.

*To* **Rage**, *v. n.* കടുങ്കൊപപ്പെടുന്നു, ക്രൊധിക്കുന്നു, മദിക്കുന്നു.

**Ragged**, *a.* കീറത്തുണിയുള്ള, കീറിപ്പൊയ, കീറലായുള്ള; നിരപ്പില്ലാത്ത.

**Ragingly**, *ad.* കടുങ്കൊപത്തൊടെ, മൂൎക്ക്വതയൊടെ, ഉഗ്രത്തൊടെ.

**Ragman**, *s.* കീറൽ തുണി ശെഖരിച്ച വില്ക്കുന്നവൻ.

**Ragout**, *s.* നല്ലവണ്ണം യൊഗം ചെൎത്ത പചിച്ച ഇറച്ചി.

**Rail**, *s.* അഴി, കിരാതി.

*To* **Rail**, *v. a.* അഴിയിടുന്നു; നിന്ദിക്കുന്നു, ശകാരിക്കുന്നു, ദുഷിവാക്ക പറയുന്നു.

**Railer**, *s.* ദുൎവ്വാക്കുകാരൻ, ദുഷിവാക്കുപറയുന്നവൻ, നിന്ദക്കാരൻ.

**Raillery**, *s.* ദുഷിവാക്ക, നിന്ദവാക്ക, ശകാരം.

**Raiment**, *s.* ഉടുപ്പ, വസ്ത്രം.

**Rain**, *s.* മഴ, വൃഷ്ടി, വൎഷം, മാരി.

*To* **Rain**, *v. n.* മഴപെയ്യുന്നു, വൎഷിക്കുന്നു, പെയ്യുന്നു, മാരിചൊരിയുന്നു.

**Rainbow**, *s.* മഴവില്ല, മെഘവില്ല, ഇന്ദ്രധനുസ്സ.

**Raindeer**, *s.* മഹാ ഉപകാരമുള്ള ഒരു വക മാൻ.

**Rainy**, *a.* മഴയുള്ള, മഴപെയ്യുന്ന.

**Rainwater**, *s.* മഴവെള്ളം.

*To* **Raise**, *v. a.* എടുക്കുന്നു; പൊക്കുന്നു; ഉയൎത്തുന്നു; നാട്ടുന്നു; നിവിൎക്കുന്നു; എഴുനീല്പിക്കുന്നു; പണിതപൊക്കുന്നു; വിലകൂട്ടുന്നു; ഉന്നതപ്പെടുത്തുന്നു; കരെറ്റുന്നു; ഉദ്യൊഗിപ്പിക്കുന്നു; ഉയിൎത്തെഴുനീല്പിക്കുന്നു; ഒച്ചയിടുന്നു; തുടങ്ങുന്നു; ഉണ്ടാക്കുന്നു; വളൎക്കുന്നു, പണംശെഖരിക്കുന്നു; വരിയിടുന്നു.

**Raisin**, *s.* ഉണങ്ങിയ മുന്തിരിങ്ങാപ്പഴം.

**Rake**, *s.* പുല്ലും മററും വരണ്ടികളവാനുള്ള ആയുധം, വരണ്ടി, പല്ലി; തെമ്മാടി; അ ഴിമതികാരൻ; ദുൻനടപ്പുകാരൻ.

*To* **Rake**, *v. a.* വരണ്ടുന്നു, വരണ്ടികൂട്ടുന്നു; വാരിക്കൂട്ടുന്നു; നന്നായിതെടുന്നു; കപ്പലിന നീളെ വെടിവെക്കുന്നു.

*To* **Rake**, *v. n.* ദുൻനടപ്പായി നടക്കുന്നു, തപ്പിത്തിരയുന്നു.

**Rakish**, *a.* അഴിമതിയുള്ള, ദുൎമ്മാൎഗ്ഗമുള്ള.

*To* **Rally**, *v. a.* ചിന്നിപ്പോയവരെ തിരിച്ചുകൂട്ടി യഥാക്രമമാക്കുന്നു; ധൈൎയ്യപ്പെടുത്തുന്നു; വിനൊദമായി പരിഹസിക്കുന്നു.

*To* **Rally**, *v. n.* തിരിച്ചുക്രമപ്പെടുന്നു; വിനൊദമുള്ള പരിഹാസം ചെയ്യുന്നു.

**Ram**, *s.* മുട്ടാട, ആട്ടുകൊററൻ; ചുവര ഇടിക്കുന്ന യന്ത്രം.

*To* **Ram**, *v. a.* ഇടിച്ചുകെററുന്നു; ഇടിച്ചുറപ്പിക്കുന്നു; തിക്കിനിറെക്കുന്നു, താങ്ങിടുന്നു.

**Ramble**, *s.* ഉഴൽച, ഉഴന്നുനടക്കുക, തിരിച്ചിൽ.

*To* **Ramble**, *v. n.* ഉഴലുന്നു, ഉഴന്നുനടക്കുന്നു, വെറുതെ ചുററിനടക്കുന്നു, ചുററിത്തിരിയുന്നു.

**Rambler**, *s.* ഉഴന്നുനടക്കുന്നവൻ.

**Ramification**, *s.* ചിനെപ്പു; ശാഖകളാകിതീൎക്കുക.

*To* **Ramify**, *v. a.* ചിനെപ്പിക്കുന്നു; ശാഖകളായാക്കുന്നു.

*To* **Ramify**, *v. n.* ചിനെക്കുന്നു; ശാഖകളായിതീരുന്നു.

**Rammer**, *s.* മന്ത; തൊക്കിൻെറ അച്ചുകൊൽ.

**Rammish**, *a.* ദുൎഗ്ഗന്ധമുള്ള, കനെപ്പുള്ള.

**Ramous**, *a.* ചിനെപ്പുള്ള, കൊമ്പുള്ള, കവരമുള്ള.

*To* **Ramp**, *v. n.* പററികെറുന്നു, കരെറുന്നു; പാഞ്ഞുചാടുന്നു, കുതിച്ചുചാടുന്നു, പുളെക്കുന്നു.

**Ramp**, *s.* പാഞ്ഞുചാട്ടം, പററികെററം: പുളെപ്പു.

**Rampant**, *a.* ചാടിത്തുള്ളുന്ന; പുളെച്ച; അധികവളൎച്ചയുള്ള.

**Rampart**, **Rampire**, *s.* കൊട്ടമതിൽ, പ്രാകാരം; വാട.

**Ramrod**, *s.* തൊക്കിൻെറ അച്ചുകൊൽ, ശലാക.

**Ran**, *preterit of To* **Run**, ഒടി.

*To* **Ranch**, *v. a.* ഉളുക്കിക്കുന്നു, തള്ളിപ്പൊളിക്കുന്നു.

**Rancid**, *a.* കാറലുള്ള, കനെപ്പുള്ള, ദുൎഗ്ഗന്ധമുള്ള, നാററമുള്ള.

**Rancidity**, **Rancidness**, *s.* കാറൽ, കനെപ്പു; ദുൎഗ്ഗന്ധം, നാററം.

**Rancorous**, *a.* വൈരമുള്ള, പകയുള്ള.

**Rancour**, *s.* വൈരം, പക, കെടുമ്പ; രാഗാദി, ദുശ്ചിന്ത.

**Rand**, *s.* ചെരിപ്പിൻെറ ഒരം, വക്കു.

**Random**, *s.* ക്രമമില്ലായ്മ, നാനാവിധം.

**Random**, *a.* ക്രമകെടായി ചെയ്യ, രൂപം കൂടാത്ത, മുൻവിചാരംകൂടാത്ത; നാനാവിധമായുള്ള; ആകസ്മികമായുള്ള.

**Rang**, *preterit of To* **Ring**, മണിയടിച്ചു.

**Range**, *s.* വരി, നിര, ക്രമം, അടുക്ക; തരം; അതിര; സഞ്ചാരം, ഇരിമ്പടുപ്പു; കൊണിപ്പടി; ചുററിത്തിരിച്ചിൽ.

*Range of mountains*, പൎവ്വതനിര.

*To* **Range**, *v. a. & n.* നിരത്തുന്നു, ക്രമപ്പെടുത്തുന്നു, അടുക്കുന്നു, അണിനിൎത്തുന്നു; ചുററിത്തിരിയുന്നു, സഞ്ചരിക്കുന്നു.

**Rank**, *a.* കാറലുള്ള; കനെപ്പുള്ള; തിങ്ങിവളരുന്ന; പുഷ്ടിയുള്ള, കട്ടിയുള്ള, മുഴുത്ത, പരികൻ.

**Rank**, *s.* അണി, നിര; സ്ഥാനവലിപ്പം, സ്ഥാനം, സ്ഥാനപ്പെർ, പദവി; തരം.

*To* **Rank**, *v. a.* ക്രമപ്പെടുത്തുന്നു, അണിയായിനിൎത്തുന്നു; തരംതിരിക്കുന്നു; നിരത്തുന്നു.

*To* **Rank**, *v. n.* ക്രമപ്പെടുന്നു, നിരക്കുന്നു; തരത്തിലിരിക്കുന്നു.

*To* **Rankle**, *v. n.* ചലവിക്കുന്നു, പഴുക്കുന്നു; കൊണ്ടിരിക്കുന്നു; കുത്തുന്നു, വീങ്ങുന്നു; തപിക്കുന്നു.

**Rankness**, *s.* അധികവളൎച്ച, അധികതഴപ്പു, കനെപ്പു.

*To* **Ransack**, *v. a.* കൊള്ളയിടുന്നു; നുള്ളിപ്പെറുക്കുന്നു; നന്നായി ശൊധനകഴിക്കുന്നു.

**Ransom**, *s.* വീൾച, വീണ്ടെടുപ്പു, മീൾച, വീളുന്ന വില.

*To* **Ransom**, *v. a.* വീളുന്നു, വീണ്ടുകൊള്ളുന്നു, വീണ്ടെടുക്കുന്നു, മീളുന്നു.

*To* **Rant**, *v. n.* ഉറക്കെ സംസാരിക്കുന്നു, മുഷ്കുപറയുന്നു, ഗൎവ്വിച്ച പറയുന്നു; തൊള്ളയിടുന്നു.

**Rant**, *s.* ഉറക്കെ സംസാരം; ഗൎവ്വവാക്കു, മുഷ്കുള്ള വാക്കു.

**Rantipole**, *s.* ഉഴന്നുനടക്കുന്നവൻ, അഴിമതികാരൻ.

**Rap**, *s.* അടി, താഡനം, കിഴുക്കു, കുമ; മുട്ടു.

*To* **Rap**, *v. a. & n.* ഉറക്കെ അടിക്കുന്നു, അറയുന്നു, കിഴുക്കുന്നു, താഡിക്കുന്നു; തട്ടുന്നു, മുട്ടുന്നു; പിടിച്ചുപറിക്കുന്നു; വിവശതപ്പെടുത്തുന്നു.

**Rapacious**, *a.* പിടിച്ചുപറിക്കുന്ന, തട്ടിപ്പറിക്കുന്ന, അപഹരിക്കുന്ന; അത്യാശയുള്ള.

Rapacity, *s.* പിടിച്ചുപറി, അപഹാരം, കൊള്ള; അത്യാശ.

Rape, *s.* ബലാല്ക്കാരം, സാഹസം; ബലാൽസംഗം: എള്ള: കുലയിൽനിന്ന പറിച്ച കായ.

Rapid, *a.* വെഗമുള്ള, ദ്ധൃതിയുള്ള, ത്വരിതമുള്ള, ദ്രുതിയുള്ള, കട്ടപ്പമുള്ള.

Rapidity, *s.* വെഗത, ശീഘ്രം, ദ്ധൃതി, ത്വരിതം, ചുറുക്ക.

Rapier, *s.* ഒരു വക ചെറിയ വാൾ.

Rapine, *s.* കൊള്ള, കവൎച്ച; ബലാല്ക്കാരം, സാഹസം.

Rapture, *s.* വിവശത, പരവശത, ആനന്ദവിവശത; വെഗത; ചുറുക്ക.

Raptured, *a.* വിവശതപ്പെട്ട, പരവശമായുള്ള.

Rapturous, *a.* വിവശതയുള്ള, ആനന്ദവിവശതയുള്ള.

Rare, *a.* അപൂൎവമായുള്ള; അരൂപമായുള്ള; കിട്ടാത്ത; വിശെഷമായുള്ള, ദുൎല്ലഭമായുള്ള, അരത്തിയുള്ള.

Rareeshow, *s.* പെട്ടിയിൽ കൊണ്ടുനടക്കുന്ന ഒരു വിശെഷകാഴ്ച.

Rarefaction, *s.* വിസ്താരമാക്കുക; വീൎപ്പിക്കുക; സൂക്ഷ്മം, നെൎപ്പ.

*To* Rarefy, *v. a.* വിസ്താരമാക്കുന്നു, സൂക്ഷ്മമാക്കുന്നു, നെൎപ്പിക്കുന്നു.

Rarely, *ad.* അപൂൎവമായി, അരൂപമായി, ദുൎല്ലഭമായി.

Rareness, Rarity, *s.* അപൂൎവ്വത, അപരൂപം; അരത്തി, പ്രിയം; വിശെഷത, പുതുമ; നെൎമ്മ.

Rascal, *s.* ചണ്ഡാലൻ, ഖലൻ, കള്ളൻ, നീചൻ.

Rascalion, *s.* ചണ്ഡാലൻ, ഹീനൻ.

Rascality, *s.* ചണ്ഡാലത്വം, ഖലത്വം, നീചത്വം.

Rascally, *a.* ഹീനമായുള്ള, ഖലത്വമുള്ള, നീചമായുള്ള.

*To* Rase, *v. a.* ചീകുന്നു; ചുരണ്ടുന്നു; ഇടിച്ചുകളയുന്നു, നിൎമ്മൂലമാക്കുന്നു, നശിപ്പിക്കുന്നു; കുത്തികിറുക്കുന്നു, മാച്ചുന്നു.

Rash, *a.* സാഹസമായുള്ള, പതറിച്ചെയ്യുന്ന, തിടുക്കമുള്ള; അതിവെഗമായുള്ള, അപാകമായുള്ള.

Rash, *s.* മെൽപൊള്ളൽ, കുരു, ചിലന്നി.

Rasher, *s.* ഉപ്പിട്ട പന്നിയിറച്ചിക്കണ്ടം.

Rashness, *s.* സാഹസം, തിടുക്കം; അപാകം, അവിവെകം, പതൎച്ച, കുഴപ്പം.

Rasp, *s.* പച്ചരം; ഒരു വക പഴം.

*To* Rasp, *v. a.* രാകുന്നു.

Raspatory, *s.* ശസ്ത്രവൈദ്യന്റെ അരം.

Raspberry, *s.* ഒരു വക പഴം.

Rasure, *s.* ചീകൽ; ചുരണ്ടൽ, കിറുക; വിലക, കുത്തികിറുക, കുത്തൽ.

Rat, *s.* എലി, മൂഷികൻ.

Ratable, *a.* വിലവെക്കാകുന്ന, വിലമതിക്കാകുന്ന; കരംപതിക്കാകുന്ന, വരിയിടാകുന്ന.

Ratafia, *s.* ഒരു വക മധുരമുള്ള മദ്യം.

Ratan, *s.* ചൂരൽ.

Rate, *s.* വില; നിരക്ക; പതിവ; വീതം; പ്രിയം; വിധം; വരി.

Rath, *a.* അതികാലത്തുള്ള; സമയത്തിന മുമ്പെ വരുന്ന.

Rather, *ad.* അതിനെക്കാൾ, കാൾ, വിശെഷാൽ.

Ratification, *s.* സ്ഥാപനം, സ്ഥിരീകരണം, ഉറപ്പാക്കുക, സംസ്ഥാപനം: സത്യകാരം.

Ratifier, *s.* സ്ഥിരീകരിക്കുന്നവൻ, ഉറപ്പാക്കുന്നവൻ.

*To* Ratify, *v. a.* സ്ഥാപിക്കുന്നു, സ്ഥിരീകരിക്കുന്നു, ഉറപ്പാക്കുന്നു, നിലവരുത്തുന്നു.

Ratio, *s.* വീതം, തിട്ടം, പ്രമാണം, കണക്ക, അളവ.

*To* Ratiocinate, *v. n.* ന്യായംകൊണ്ടുപറയുന്നു, വ്യവഹരിക്കുന്നു, വ്യവഹാരം പറയുന്നു: ഉടക്കുന്നു.

Ratiocination, *s.* വ്യവഹാരം പറയുക, വ്യവഹാരം, യുക്തി; ഉടക്ക.

Rational, *a.* ന്യായപ്രകാരമുള്ള; ന്യായമായുള്ള, ബുദ്ധിയുള്ള: വിശെഷജ്ഞാനമുള്ള, ബൊധമുള്ള.

Rationalist, *s.* ന്യായപ്രകാരം നടക്കുന്നവൻ.

Rationality, *s.* വിശെഷജ്ഞാനം; ബുദ്ധിശക്തി, ന്യായം, യുക്തി.

Ratsbane, *s.* എലിപ്പാഷാണം, പാഷാണം.

Ratteen, *s.* ഒരു വക ശീല.

*To* Rattle, *v. n.* കടുകടശ്ശബ്ദിക്കുന്നു, കിടുകിടുക്കുന്നു; ചിലമ്പുന്നു, കിലുങ്ങുന്നു; വായാടുന്നു; ശകാരിക്കുന്നു, കലമ്പുന്നു.

*To* Rattle, *v. a.* കിലുക്കിക്കുന്നു, കിലുകിലുക്കുന്നു; ശകാരിക്കുന്നു.

Rattle, *s.* കടുകടശ്ശബ്ദം, കിടുകിടുപ്പ; കിലുക; ചിലമ്പൽ.

Rattleheaded, *a.* തുമ്പില്ലാത്ത, രൂപമില്ലാത്ത, സ്ഥിരമില്ലാത്ത.

Rattlesnake, *s.* മഹാ വിഷമുള്ള ഒരു വക പാമ്പ: ഒരു വക പച്ച മരുന്ന.

Ratoon, *s.* പടിഞ്ഞാറ ഹിന്ദിയ ദെശത്തുള്ള ഒരു വക കുറുകൻ.

*To* Ravage, *v. a.* പാഴാക്കുന്നു, നാശം

വരുത്തുന്നു; കൊള്ളയിടുന്നു, കവൎച്ച ചെയ്യുന്നു.

Ravage, *s.* കൊള്ള, കവൎച്ച, വിനാശം, പാഴടിപ്പ.

Ravager, *s.* കൊള്ളക്കാരൻ, കവൎച്ചക്കാരൻ: പാഴാക്കുന്നവൻ.

Raucity, *s.* ഒച്ചയടപ്പ.

*To* Rave, *v. n.* ബുദ്ധിഭ്രമിക്കുന്നു; അസംബന്ധമായി പറയുന്നു; വിഡ്ഢിപറയുന്നു; മദംപെടുന്നു, മദിക്കുന്നു, ഭ്രാന്തപിടിക്കുന്നു.

*To* Ravel, *v. a.* കുഴക്കുന്നു, കുഴപ്പമാക്കുന്നു, പിണക്കുന്നു; പിരിയഴിക്കുന്നു; നെയ്യതിനെ അഴിക്കുന്നു.

*To* Ravel, *v. n.* കുഴങ്ങുന്നു, കുഴപ്പുന്നു; കവലപ്പെടുന്നു, ക്രമമില്ലാതാകുന്നു.

Ravelin, *s.* കൊട്ടകെട്ടിൽ അൎദ്ധചന്ദ്രന്റെ ഭാഷയായുള്ള കൊത്തളം.

Raven, *s.* മലംകാക്ക, കൃഷ്ണകാകൻ.

*To* Raven, *v. a. & n.* വിഴുങ്ങിക്കളയുന്നു, ഇരപിടിക്കുന്നു.

Ravenous, *a.* ബുഭുക്ഷയുള്ള, കൊതിത്തരമുള്ള.

Ravenousness, *s.* ബുഭുക്ഷ, കൊതിത്തരം, അത്യാശ.

Ravin, *s.* ഇര; കൊള്ള, കവൎച്ച, അപഹൃതം.

Ravingly, *ad.* ബുദ്ധിഭ്രമത്തോടെ, ഭ്രാന്തൊടെ.

*To* Ravish, *v. a.* സ്ത്രീയെ ബലാല്ക്കാരമായിപിടിക്കുന്നു; ബലാൽസംഗംചെയ്യുന്നു; സാഹസംചെയ്യുന്നു; വിവശതപ്പെടുത്തുന്നു, ആനന്ദിപ്പിക്കുന്നു.

Ravisher, *s.* ബലാല്ക്കാരമായിപിടിക്കുന്നവൻ, ബലാൽസംഗക്കാരൻ; അപഹാരി.

Ravishment, *s.* ബലാല്ക്കാരമായിപിടിക്കുക, ബലാൽസംഗം, സാഹസം; കാമവിവശത; ആനന്ദവിവശത.

Raw, *s.* പച്ച, മൂക്കാത്ത, പുതിയ; പാകം ചെയ്യാത്ത; തൊലിപൊയ; പഴുത്ത; കളിരുള്ള.

Rawboned, *a.* വലിയ അസ്ഥിയുള്ള, മാംസം കുറഞ്ഞ അസ്ഥിയുള്ള.

Rawness, *s.* പച്ച; നവീനത; ഭൂസ്സാമൎത്ഥ്യം.

Ray, *s.* രശ്മി, കിരണം, കതിര; കാന്തി.

Raze, *s.* ഇഞ്ചിക്കണക്ക.

*To* Raze, *v. a.* ഇടിച്ചുകളയുന്നു; നിൎമ്മൂലമാക്കുന്നു; കീഴ്മെൽമറിക്കുന്നു; നിലംപരിചാക്കുന്നു; മാച്ചുകളയുന്നു; നാശംവരുത്തുന്നു; കത്തിനിരത്തുന്നു.

Razor, *s.* ക്ഷൌരക്കത്തി, നാവാലി.

Razure, *s.* മൂലനാശം, നിൎമ്മൂലം, സംഹാരം; മാച്ചുകളയുക.

Re, *an inseparable particle,* ഒര ഉപസൎഗ്ഗം.

*To* Reach, *v. a. & n.* തൊടുന്നു, എത്തുന്നു, അടുക്കുന്നു; എത്തിപ്പിടിക്കുന്നു; എടുക്കുന്നു; എടുത്തുകൊടുക്കുന്നു; ചെന്നെത്തുന്നു; നീട്ടുന്നു, നീട്ടികൊടുക്കുന്നു; കിട്ടുന്നു, ലഭിക്കുന്നു; പരക്കുന്നു; പടരുന്നു; ഒക്കാനിക്കുന്നു.

Reach, *s.* എത്തുക, തൊടൽ; എത്തുന്ന ദൂരം; പ്രാപ്തി; തന്ത്രം; ഉപായവെല, കൌശലം; പടൎച്ച.

*To* React, *v. a.* എതിൎത്ത പ്രയൊഗിക്കുന്നു, തിരിച്ചുകൊള്ളുന്നു; പ്രതിയായി ചെയ്യുന്നു.

Reaction, *s.* പ്രതിക്രിയ, എതിൎത്തപ്രയൊഗം; പ്രതിയായുള്ള നടപ്പ, പ്രതിയത്നം; പ്രതിബലം.

*To* Read, *v. a.* വായിക്കുന്നു; പഠിക്കുന്നു; അദ്ധ്യയനം ചെയ്യുന്നു; ഓതുന്നു; പാരായണം ചെയ്യുന്നു; ഗ്രഹിക്കുന്നു.

Read, *part. a.* വായിച്ച, പഠിച്ച, അദ്ധ്യയനം ചെയ്ത; നിപുണതയുള്ള.

Readeption, *s.* തിരിച്ചുകിട്ടുക, പിന്നെയും ലഭിക്കുക.

Reader, *s.* വായിക്കുന്നവൻ, വായനക്കാരൻ; അദ്ധ്യായി, നിപുണൻ.

Readership, *s.* വായനവെല.

Readily, *ad.* ചുറുക്കായി, വെഗത്തിൽ; എളുപ്പത്തിൽ, മനഃപൂൎവ്വമായി; രൊക്കം.

Readiness, *s.* വെഗത, ചുറുക്ക, എളുപ്പം; ഒരുക്കം, തയ്യാർ.

Reading, *s.* വായന, അദ്ധ്യയനം, പാരായണം.

Readmission, *s.* രണ്ടാമത കൈക്കൊള്ളുക; പുനസ്സ്വീകാരം.

*To* Readmit, *v. a.* വീണ്ടും കൈക്കൊള്ളുന്നു, പുനസ്സ്വീകാരം ചെയ്യുന്നു.

*To* Readorn, *v. a.* രണ്ടാമത അലങ്കരിക്കുന്നു, പുനൎഭൂഷിക്കുന്നു.

Ready, *a.* ഒരുങ്ങിയിരിക്കുന്ന, തയ്യാറുള്ള; ചുറുക്കുള്ള, രൊക്കമായുള്ള, ഹാജരായുള്ള.

Real, *a.* നെരായുള്ള, സത്യമായുള്ള, പരമാൎത്ഥമുള്ള, തനി; സാക്ഷാലുള്ള, തത്വമായുള്ള; ഇളകാത്ത.

Reality, *s.* നെർ, സത്യം, പരമാൎത്ഥം, തത്വം, നിശ്ചയം; സാക്ഷാൽ ഉള്ളത.

*To* Realize, *v. a.* ഉണ്ടാക്കുന്നു; വസ്തുവാക്കുന്നു; പണയം ഒരംടാക്കുന്നു; നിശ്ചയം വരുത്തുന്നു.

Realm, *s.* രാജ്യം, രാഷ്ട്രം.

Ream, *s.* കടലാസ്സുകെട്ട.

*To* Reanimate, *v. a.* വീണ്ടും ജീവിപ്പിക്കുന്നു, പിന്നെയും ഉയിൎപ്പിക്കുന്നു, ഉണൎത്തുന്നു.

*To* Reap, *v. a.* കൊയ്യുന്നു, അറുക്കുന്നു, വിളവ എടുക്കുന്നു; ഫലം പ്രാപിക്കുന്നു.

Reaper, s. കൊയിത്തുകാരൻ.

Reapinghook, s. കൊയിത്തരുവാൾ.

ear, s. പിമ്പട, പിന്നണി, ഒടുക്കത്തെ പന്തി.

Rear, a. പച്ചയുള്ള, പാതിവെന്ത, പാതിച്ചുള്ള.

*To* Rear, v. a. ഉയൎത്തുന്നു; പിടിച്ചെഴുനീല്പിക്കുന്നു; വളൎത്തുന്നു, പഠിപ്പിക്കുന്നു, അഭ്യസിപ്പിക്കുന്നു; ഉദ്യോഗിപ്പിക്കുന്നു.

Rearmouse, s. വാവൽ.

Rearward, s. പിമ്പട, സെനയിൽ ഒടുക്കത്തെ അണി; ഒടുക്കത്തെ ഭാഗം.

*To* Reascend, v. n. പിന്നെയും കരെറുന്നു.

Reason, s. ബുദ്ധി; ഹെതു, കാരണം; വിവെകം; ന്യായം; യുക്തി; മിതം.

*To* Reason, v. n. ന്യായംപറയുന്നു, വ്യവഹരിക്കുന്നു, യുക്തിപറയുന്നു; തൎക്കിക്കുന്നു.

Reasonable, a. ബുദ്ധിയുള്ള, വിവെകമുള്ള; ന്യായമുള്ള; ന്യായത്തിനടുത്ത; യുക്തിയുള്ള; മിതമുള്ള.

Reasonableness, s. വിവെകം, വിശെഷജ്ഞാനം, ന്യായം.

Reasoner, s. വ്യവഹാരി, ന്യായം പറയുന്നവൻ.

Reasoning, s. വ്യവഹാരം, ന്യായവചനം, യുക്തിവാക്ക.

*To* Reassemble, v. a. & n. രണ്ടാമത ആൾക്കൂട്ടംകൂട്ടുന്നു; രണ്ടാമത കൂടുന്നു.

*To* Reave, v. a. മൊഷ്ടിച്ചെടുക്കുന്നു, അപഹരിക്കുന്നു; പിടിച്ചുപറിക്കുന്നു.

*To* Rebaptize, v. a. രണ്ടാമത ജ്ഞാനസ്നാനം കഴിക്കുന്നു.

*To* Rebate, v. a. മൂൎച്ചയില്ലാതാക്കുന്നു, മെഴുന്നനെയാക്കുന്നു.

Rebec, s. മൂന്ന തന്ത്രിയുള്ളൊരു വീണ.

Rebel, s. ദ്രൊഹി, രാജദ്രൊഹി, കലഹക്കാരൻ, മത്സരക്കാരൻ.

*To* Rebel, v. n. മത്സരിക്കുന്നു, കലഹിക്കുന്നു; ദ്രൊഹം ചെയ്യുന്നു, വിരൊധിക്കുന്നു.

Rebellion, s. മത്സരം, ദ്രൊഹം, സ്വാമിദ്രൊഹം, രാജവിരൊധം.

Rebellious, a. മത്സരമുള്ള; ദ്രൊഹമുള്ള, രാജദ്രൊഹമുള്ള.

*To* Rebound, v. n. ഉതെക്കുന്നു, മടങ്ങുന്നു; പുറകൊട്ട തെറിക്കുന്നു, മറുകുറിപായുന്നു.

Rebound, s. ഉതെപ്പ, പുറകൊട്ടുള്ള തെറിപ്പ, മടക്കം, മറുകുറിപാച്ചിൽ.

*To* Rebuff, v. a. പിന്നൊക്കം തള്ളുന്നു, തടുക്കുന്നു, മടക്കുന്നു, വിലക്കുന്നു.

Rebuff, s. പിന്നൊക്കമുള്ള തള്ളൽ, തടവ, വിലക്ക.

Rebuild, v. a. വീണ്ടും പണിയുന്നു, രണ്ടാമത പണിയിക്കുന്നു, കെട്ടപ്പൊക്കുന്നു.

*To* Rebuke, v. a. ശാസിക്കുന്നു, ശിക്ഷിച്ച പറയുന്നു, ആക്ഷെപിക്കുന്നു.

Rebuke, s. ശാസന, ആക്ഷെപം, വാക്ശിക്ഷ.

Rebus, s. ഒരു വിധം തിൻകഥ.

*To* Recall, v. a. രണ്ടാമത വിളിക്കുന്നു, തിരിച്ചു വരുത്തുന്നു; വെണ്ട എന്ന വെക്കുന്നു; പറഞ്ഞതിനെ ഇല്ലായ്മചെയ്യുന്നു.

Recall, s. രണ്ടാം വിളി, തിരിച്ചുവരുത്തുക; പുനരാഹ്വാനം.

*To* Recant, v. a. മറുത്തുപറയുന്നു, പറഞ്ഞതിനൊ ചെയ്തതിനൊ വിരൊധം പറയുന്നു, നിഷെധിക്കുന്നു.

Recantation, s. മറുത്ത പറയുക; പറഞ്ഞതിന വിരൊധമായി രണ്ടാമത പറയുക; നിഷെധം.

*To* Recapitulate, v. a. ആവൎത്തിച്ചുപറയുന്നു, വിവരത്തെ ഒക്കെയും പിന്നെയും ചുരുക്കി പറയുന്നു.

Recapitulation, s. ആവൎത്തിച്ച പറയുക.

Recaption, s. തടവ, പുനൎപ്പിടിത്തം.

*To* Recarry, v. a. തിരിച്ചുകൊണ്ടുപൊകുന്നു.

*To* Recede, v. n. പിൻമാറുന്നു, പിൻവാങ്ങുന്നു, പുറകൊട്ട വീഴുന്നു; ഒതുങ്ങുന്നു; മടങ്ങുന്നു.

Receipt, s. പരിഗ്രഹണം, സ്വീകാരം, സൽകാരം; വരവ; പറ്റ; പറ്റചീട്ട; ഔഷധച്ചാൎത്ത; മരുന്നവകകൾക്കും മറ്റും എഴുതുന്ന കുറി.

*Receipts and disbursements*, വരവുചിലവ.

Receivable, a, കൈക്കൊള്ളാകുന്ന, അംഗീകാരയുക്തമുള്ള, സ്വീകരിക്കതക്ക.

*To* Receive, v. a. വരവപറ്റുന്നു, പറ്റുന്നു, വാങ്ങുന്നു, കൈക്കൊള്ളുന്നു; ലഭിക്കുന്നു; കൊള്ളുന്നു; കയ്യെല്ക്കുന്നു; ചെൎത്തുകൊള്ളുന്നു; അംഗീകരിക്കുന്നു, പരിഗ്രഹിക്കുന്നു, സ്വീകരിക്കുന്നു.

Receiver, s. വാങ്ങുന്നവൻ, പരിഗ്രാഹകൻ; കൈക്കൊള്ളുന്നവൻ; മുതൽപിടിക്കാരൻ; മൊഷ്ടിക്കപ്പെട്ട വസ്തുക്കളെ വാങ്ങുന്നവൻ; മദ്യം വാറ്റുന്ന പാത്രം.

Recency, s. പുതുക്കം, നവീനം, നൂതനം.

Recension, s. വിവരണം.

Recent, a. പുതിയ, നവമായുള്ള, നവീനമായുള്ള, ഇപ്പൊളുണ്ടായ.

Recentness, s. നവീനത.

Receptacle, s. വസ്തുക്കളെ സൂക്ഷിച്ചുവെക്കുന്ന സ്ഥലം, കലവറ.

Reception, s. അംഗീകരണം, പരിഗ്രഹ

ണം; പററ; സ്വീകാരം, സ്വീകരണം; കൊൾ; സൽകാരം.

Receptive, *a.* കൈക്കൊള്ളുന്ന, കൊള്ളുന്ന, സ്വീകരിക്കുന്ന.

Recess, *s.* പിൻവാങ്ങൽ; പിൻമാററം; ഗൂഢസ്ഥലം; ഏകാന്തസ്ഥലം; കള്ളമുറി; കുറെകാലത്തെക്കുള്ള നിൎത്തൽ; നീക്കം.

Recession, *s.* പിൻവാങ്ങുക, പിൻവാങ്ങൽ, പുറകൊട്ടുള്ള മാററം; ഒതുക്കം.

Recidivation, *s.* പിൻവാങ്ങൽ, പിൻവീഴ്ച.

Recipe, *s.* ഔഷധച്ചാൎത്ത, മരുന്നവിവരത്തിനുള്ള കുറിമാനം.

Recipient, *s.* വാങ്ങുന്നവൻ, കൈക്കൊള്ളുന്നവൻ; വാങ്ങുന്ന പാത്രം.

Reciprocal, *a.* മാറിമാറിവരുന്ന, പരസ്പരമായുള്ള, അന്യോന്യമായുള്ള, തമ്മിൽ തമ്മിൽ മാറുന്ന.

Reciprocalness, Reciprocity, *s.* പരസ്പര മാററം, തമ്മിൽ തമ്മിൽ ഉള്ള മാററം, അന്യോന്യത.

*To* Reciprocate, *v. n.* തമ്മിൽതമ്മിൽ മാറുന്നു, പരസ്പരം മാറുന്നു, മാറിമാറിവരുന്നു.

Recision, *s.* ഛെദനം, കണ്ടിച്ചുകളയുക, ഇല്ലായ്മചെയ്യുക.

Recital, Recitation, *s.* വിവരം ചൊല്ലുക; തിരിച്ചുപറയുക; ആവൎത്തനം, ഉരുക്തി.

*To* Recite, *v. a.* വിവരം ചൊല്ലുന്നു, തിരിച്ചുപറയുന്നു, ചൊല്ലുന്നു; ആവൎത്തിച്ചു വായിക്കുന്നു.

*To* Reck, *v. a. & n.* കൂട്ടാക്കുന്നു, പ്രമാണിക്കുന്നു, കരുതുന്നു, ജാഗ്രതപ്പെടുന്നു.

Reckless, *a.* അജാഗ്രതയുള്ള, പ്രമാണമില്ലാത്ത, വിചാരം കൂടാത്ത.

Recklessness, *s.* അജാഗ്രത, അപ്രമാണം, വിചാരമില്ലായ്മ.

*To* Reckon, *v. a. & n.* എണ്ണുന്നു, കണക്ക കൂട്ടുന്നു; ഗണിക്കുന്നു, വിചാരിക്കുന്നു; കണക്കിൽ വെക്കുന്നു.

Reckoner, *s.* എണ്ണുന്നവൻ, ഗണിക്കുന്നവൻ, കണക്കൻ.

Reckoning, *s.* എണ്ണം, കണക്ക, ഗണനം; കണക്ക നൊക്കുക.

*To* Reclaim, *v. a.* നന്നാക്കുന്നു, ശിക്ഷവരുത്തുന്നു; പാകം വരുത്തുന്നു, അടക്കുന്നു, ഇണെക്കുന്നു; തിരിച്ചുവരുത്തുന്നു.

*To* Recline, *v. n.* ചായുന്നു, ചാരുന്നു, ചരിയുന്നു; വിശ്രമിക്കുന്നു.

*To* Reclose, *v. a.* രണ്ടാമത അടെക്കുന്നു.

*To* Reclude, *v. a.* തുറക്കുന്നു.

Recluse, *a.* ആശ്രമത്തിൽ ആക്കി അടെക്കപ്പെട്ട.

Recluse, *s.* ആശ്രമവാസി.

Recognisance, *s.* ആളിനെയൊ വസ്തുവിനെയൊ കുറിച്ചുള്ള അറിവ, ബൊധം; അടയാളം; അറിവുചീട്ട, ഉത്തരവാദച്ചീട്ട.

*To* Recognise, *v. a.* ഉണ്ടെന്ന പറയുന്നു, അറിയുന്നു, പിന്നെയും അറിയുന്നു; ഏററുപറയുന്നു; സമ്മതിക്കുന്നു, ബൊധിക്കുന്നു.

Recognisee, *s.* അറിവുചീട്ടുവാങ്ങിയവൻ.

Recognisor, *s.* അറിവുചീട്ടുകൊടുത്തവൻ.

Recognition, *s.* അറിവ, ഒൎമ്മ, പുനരറിവ, ബൊധം.

*To* Recoil, *v. n.* പിന്നൊക്കം തെറിക്കുന്നു; പുറകൊട്ടിടിയുന്നു; ചുളുങ്ങുന്നു.

*To* Recoin, *v. a.* നാണിയം രണ്ടാമത അടിക്കുന്നു.

*To* Recollect, *v. a.* ഒൎക്കുന്നു, നിനെക്കുന്നു, സ്മരിക്കുന്നു; പിന്നെയും കൂട്ടിച്ചെൎക്കുന്നു; പെറുക്കിക്കൂട്ടുന്നു.

Recollection, *s.* ഒൎമ്മ, ജ്ഞാപകം, ധാരണം, നിനവ.

*To* Recommend, *v. a.* പ്രശംസിക്കുന്നു, വാത്സല്യം ചെയ്യുന്നു, ശുപാൎശിചെയ്യുന്നു; പുകഴ്ത്തുന്നു, പ്രാൎത്ഥനയൊട ഭരമെല്പിക്കുന്നു; ഗുണദൊഷംപറയുന്നു.

Recommendation, *s.* പ്രശംസവാക്ക, വാത്സല്യം, ശുപാൎശി; ഒരുത്തനുവെണ്ടിയുള്ള ദയവാക്ക.

*A letter of recommendation*, ശുപാൎശി കടലാസ, പ്രശംസകടലാസ.

*To* Recommit, *v. a.* പിന്നെയും ചെയ്യുന്നു, ആവൎത്തിച്ചു ചെയ്യുന്നു; പിന്നെയും പാറാവിലാക്കുന്നു.

*To* Recompense, *v. a.* പകരംവീട്ടുന്നു, പ്രതിക്രിയ ചെയ്യുന്നു, പ്രതിഫലം നൽകുന്നു, പ്രത്യുപകാരം ചെയ്യുന്നു.

Recompense, *s.* പകരംവീട്ടുക, പ്രതിക്രിയ, പ്രതിഫലം; പ്രത്യുപകാരം; ഒരംട, കൂലി.

*To* Recompose, *v. a.* പുനശ്ശാന്തിവരുത്തുന്നു; പുതുതായിട്ട ഉണ്ടാക്കുന്നു.

*To* Reconcile, *v. a.* യൊജിപ്പിക്കുന്നു, ഇണക്കുന്നു, നിരപ്പാക്കുന്നു, ഒന്നിപ്പിക്കുന്നു.

Reconcileable, *a.* യൊജിപ്പിക്കാകുന്ന, യൊജ്യതയുള്ള, ചെൎച്ചയുള്ള; സംയൊജ്യമായുള്ള.

Reconciliation, *s.* യൊജ്യത, യൊജിപ്പ, സംയൊജ്യത, സമാധാനം, ഇണക്കം, നിരപ്പ; ഒരുമ.

Recondite, *a.* രഹസ്യമായുള്ള, ഗൂഢമായുള്ള.

Reconditory, *s.* പണ്ടകശാല, കലവറ.

*To* Reconduct, *v. a.* തിരികെ കൂട്ടികൊണ്ടുപൊകുന്നു.

*To* Reconjoin, *v. a.* പിന്നെയും കൂട്ടുന്നു.

*To* Reconnoitre, *v. a.* ചുററിനൊക്കി കാണുന്നു, ശൊധന ചെയ്യുന്നു.

*To* Reconquer, *v. a.* പിന്നെയും ജയിക്കുന്നു.

*To* Reconsecrate, *v. a.* പിന്നെയും പ്രതിഷ്ഠിക്കുന്നു.

*To* Record, *v. a.* പുസ്തകത്തിൽ പതിക്കുന്നു; ചാൎത്തുന്നു; പുകഴ്ത്തുന്നു; സാക്ഷിയായി എഴുതിവെക്കുന്നു.

Record, *s.* ചാൎത്ത, വരിച്ചാൎത്ത; പട്ടൊല, ചുരുണ; പുകഴ്ച, കൊണ്ടാട്ടം.

Recorder, *s.* പട്ടൊലക്കാരൻ; എഴുത്തുചുരുണവിചാരകാരൻ; ന്യായക്കാരൻ.

*To* Recover, *v. a.* സൌഖ്യമാക്കുന്നു, പൊറുപ്പിക്കുന്നു; നന്നാക്കുന്നു; തിരികെ കിട്ടുന്നു, ഒരംടാകുന്നു.

*To* Recover, *v. n.* സൌഖ്യമാകുന്നു, പൊറുക്കുന്നു; നന്നാസ്സരുന്നു; സാദ്ധ്യമാകുന്നു.

Recoverable, *a.* പൊറുക്കാകുന്ന, തിരികെ കിട്ടാകുന്ന, പിരിക്കാകുന്ന; സാദ്ധ്യമായുള്ള.

Recovery, *s.* രൊഗശാന്തി, പൊറുപ്പ; തിരികെകിട്ടുക; പിരിവ.

*To* Recount, *v. a.* വിവരമായി പറയുന്നു.

Recourse, *s.* ആശ്രയം, അഭയം, ശരണം; ഉപാഗമം; വഴി; നിൎവാഹം.

Recreant, *a.* ഭയമുള്ള, ഭീരുത്വമുള്ള; വിശ്വാസപാതകമുള്ള; കള്ളമായുള്ള.

Recreant, *s.* ഭീരു, ധൈൎയ്യമില്ലാത്തവൻ: വിശ്വാസപാതകൻ, കള്ളൻ.

*To* Recreate, *v. a.* ഉല്ലാസപ്പെടുത്തുന്നു, ഇളെക്കുന്നു; കളിപ്പിക്കുന്നു; സൌഖ്യംവരുത്തുന്നു, സന്തൊഷിപ്പിക്കുന്നു.

Recreation, *s.* ഉല്ലാസം, ഇളെപ്പ, സൌഖ്യം, സുഖം, സന്തൊഷം.

Recrement, *s.* മട്ട, അഴുക്ക, കല്ലം.

*To* Recriminate, *v. a.* തിരികെ കുററം ചുമത്തുന്നു, പ്രതികാരം ചെയ്യുന്നു.

Recrimination, *s.* തിരികെ കുററം ചുമത്തുക, പ്രതിയത്നം, പ്രതികാരം.

Recrudescent, *a.* പിന്നെയും വെദനയുണ്ടാകുന്ന.

*To* Recruit, *v. a.* കെട്ടുതീക്കുന്നു, നന്നാക്കുന്നു; സുഖംവരുത്തുന്നു; യുദ്ധസെവയിൽ പുതിയ ആളുകളെ കൂട്ടിച്ചാൎത്തുന്നു.

Recruit, *s.* പുതിയഭടൻ, പുതിയതായിട്ടു യുദ്ധസെവയിൽ ചെൎന്നവൻ.

Rectangle, *s.* ഒന്നൊടൊന്ന ശരിയായി നാലകൊണുള്ള ചതുരം.

Rectangular, *a.* ഒന്നൊടൊന്ന ശരിയായി നാലകൊണുള്ള, ചതുരമായുള്ള.

Rectifiable, *a.* നെരെയാക്കുന്ന, ചൊവ്വാക്കാകുന്ന.

Rectifier, *s.* നെരെയാക്കുന്നവൻ.

*To* Rectify, *v. a.* നെരെയാക്കുന്നു, ചൊവ്വാക്കുന്നു, ചൊവ്വിടുന്നു.

Rectilinear, *a.* വരികൾ ഒത്തിരിക്കുന്ന.

Rectitude, *s.* നെര, നിവിച്ച, ചൊവ്വ, പരമാൎത്ഥം.

Rector, *s.* ഇടവകപ്പട്ടക്കാരൻ, ഭരിക്കുന്നവൻ, ഗുരു.

Rectory, *s.* ഇടവകപ്പട്ടക്കാരന്റെ ഭവനം; പള്ളിവക വസ്തു.

Recubation, Recumbency, *s.* ശയനം, കിടപ്പ; ഇളെപ്പ, വിശ്രമം.

Recumbent, *a.* കിടക്കുന്ന, ശയിക്കുന്ന, ചരിയുന്ന.

*To* Recur, *v. n.* തിരികെ വരുന്നു; സ്മരണയുണ്ടാകുന്നു; കൂടക്കൂടെ ഉണ്ടാകുന്നു; അഭയം പ്രാപിക്കുന്നു, ശരണപ്പെടുന്നു; സഹായമപെക്ഷിക്കുന്നു.

Recurrence, Recurrency, *s.* തിരിച്ചുവരവ, ആഗമനം; കൂടക്കൂടെ ഉണ്ടാകുക.

Recurrent, *a.* കൂടക്കൂടെവരുന്ന.

Recusant, *s.* സഹവാസത്യാഗി.

*To* Recuse, *v. a.* വിസമ്മതിക്കുന്നു, ത്യജിക്കുന്നു, തള്ളികളയുന്നു, അനുസരിക്കാതിരിക്കുന്നു.

Red, *a.* ചുവന്ന, ചുവപ്പുള്ള, ചെൻ, ഉടുത്ത, പാടലമായുള്ള, ശൊണമായുള്ള.

Redcoat, *s.* ചുവന്ന കുപ്പായം; പട്ടാളക്കാരൻ.

*To* Redden, *v. a.* ചുവപ്പിക്കുന്നു, ചെമ്പിപ്പിക്കുന്നു, ശൊണവൎണ്ണമാക്കുന്നു.

*To* Redden, *v. n.* ചുവക്കുന്നു, ചെമ്പിക്കുന്നു, രക്തപ്രസാദമുണ്ടാകുന്നു.

Reddish, *a.* ചുവപ്പുള്ള, ചെമ്പറമായുള്ള; ശൊണവൎണ്ണമായുള്ള.

Reddition, *s.* തിരികെ കൊടുക്കുക.

Reddle, *s.* കാവിമണ്ണ.

*To* Redeem, *v. a.* വീണ്ടെടുക്കുന്നു, മീളുന്നു, വീളുന്നു, ബന്ധമൊചനംവരുത്തുന്നു.

Redeemable, *a.* വീണ്ടെടുക്കാകുന്ന.

Redeemer, *s.* വീണ്ടെടുപ്പുകാരൻ, വീളുന്നവൻ; രക്ഷകൻ, രക്ഷിതാവ.

*To* Redeliver, *v. a.* തിരികെ കൊടുക്കുന്നു, തിരികെ എല്പിക്കുന്നു; പ്രതിദാനം ചെയ്യുന്നു.

Redemption, *s.* വീണ്ടെടുപ്പ, വീൾച്ച; ബന്ധമൊചനം.

Redhot, *a.* ചുട്ടുപഴുത്ത; മഹാഎരിവുള്ള.

Redintegrate, *a.* പുതുതാക്കിയ, തിരികെ നന്നാക്കിയ.

**Redlead**, *s.* ചുവന്ന ചായം; ചായില്യം.
**Redness**, *s.* ചുവപ്പ, ശൊണത.
**Redolence, Redolency**, *s.* സുഗന്ധം, സൌരഭ്യം.
**Redolent**, *s.* സുഗന്ധമുള്ള, സൌരഭ്യമുള്ള.
*To* **Redouble**, *v. a.* കൂടക്കൂടെ ചെയ്യുന്നു, ഉരുകഴിക്കുന്നു, പിന്നെയും പിന്നെയും ഇരട്ടിക്കുന്നു.
*To* **Redouble**, *v. n.* ഉരുകഴിയുന്നു; കൂടക്കൂടെ ഇരട്ടിയാകുന്നു.
**Redoubt**, *s.* കൊട്ടയുടെ പുറമെയുള്ള വാട.
**Redoubtable**, *a.* ഭയങ്കരമായുള്ള, ഭീക്ഷണമായുള്ള.
**Redoubted**, *a.* ഭയങ്കരമുള്ള, ഭയംതൊന്നിയ.
*To* **Redound**, *v. a.* പുറകൊട്ടു പായുന്നു; ഉതകുന്നു, ഉപയൊഗിക്കുന്നു.
*To* **Redress**, *v. a.* നന്നാക്കുന്നു, നെരെയാക്കുന്നു; തിരുത്തുന്നു; തീൎത്തകൊടുക്കുന്നു; ഉപശാന്തിവരുത്തുന്നു; ആദരിക്കുന്നു, സഹായം ചെയ്യുന്നു.
**Redress**, *s.* നന്നാക്കുക, തീൎത്തകൊടുക്കുക; നിവാഹം, പരിഹാരം; പ്രതിക്രിയ.
*To* **Reduce**, *v. a.* യഥാക്രമപ്പെടുത്തുന്നു; ഭെദംവരുത്തുന്നു, കുറുക്കുന്നു, കുറെക്കുന്നു, വററിക്കുന്നു; താഴ്ത്തുന്നു, ഇളപ്പെടുത്തുന്നു; കിഴിക്കുന്നു; പിടിച്ചടക്കുന്നു; ഒതുക്കുന്നു; ചട്ടപ്പെടുത്തുന്നു.
**Reducement**, *s.* കുറെക്കുക, കുറവ, ഒതുക്കം; ക്ഷയം.
**Reducible**, *a.* കുറെക്കാകുന്ന; കുറയതക്ക.
**Reduction**, *s.* യഥാക്രമം; കുറെക്കുക, കുറവ; കിഴിപ്പ; കുറുക്കൽ; വററൽ, താഴ്ത്തൽ; ഇളപ്പെടുത്തുക; അടക്കം; ഒതുക്കം.
**Redundance, Redundancy**, *s.* പരിപൂൎണ്ണത, അപരിമിതം, അധികത്വം.
**Redundant**, *a.* അപരിമിതമായുള്ള, അധികമായുള്ള, അതിമാത്രമായുള്ള.
*To* **Reduplicate**, *v. a.* പിന്നെയും ഇരട്ടിക്കുന്നു.
**Reduplication**, *s.* പിന്നെയും ഇരട്ടിക്കുക.
*To* **Ree**, *v. a.* അരിക്കുന്നു, പെററുന്നു.
**Ree**, *s.* ഒരു ചെറിയ നാണയം.
*To* **Re-echo**, *v. n.* പ്രതിധ്വനിക്കുന്നു, രണ്ടാമതും ധ്വനിയുന്നു, മാറെറാലികൊള്ളുന്നു.
**Reed**, *s.* ഞാങ്ങണ, വെഴം, ധമനം; കൊൽ, കുഴൽ; അമ്പ.
*To* **Re-edify**, *v. a.* പിന്നെയും കെട്ടിയുറപ്പിക്കുന്നു.
**Reedy**, *a.* ഞാങ്ങണയുള്ള, വെഴമുള്ള.
*To* **Reef**, *v. a.* കപ്പൽപായ ചുരുക്കുന്നു.

**Reek**, *s.* പുക, ധൂമം, ആവി; മൂടൽ, കറപ്പട.
*To* **Reek**, *v. n.* പുകയുന്നു, ധൂമംപുറപ്പെടുന്നു, ആവിപുറപ്പെടുന്നു.
**Reek, Reechy**, *a.* പുകപിടിച്ച, പുകയാൽ കറുത്ത.
**Reel**, *s.* നൂൽചുററുന്ന റാട്ട, തിരിവട്ടം; ആവലം.
*To* **Reel**, *v. a.* തിരിയാട്ടിൽ നൂൽതിരിക്കുന്നു.
*To* **Reel**, *v. n.* ചാഞ്ചാടുന്നു, വെക്കുന്നു, തെന്നിത്തെറിച്ച നടക്കുന്നു.
*To* **Re-elect**, *v. a.* രണ്ടാമത തെരിഞ്ഞെടുക്കുന്നു.
*To* **Re-embark**, *v. a.* പിന്നെയും കപ്പലിൽ കെറുന്നു.
*To* **Re-enforce**, *v. a.* പിന്നെയും ബലപ്പെടുത്തുന്നു, പുതുസൈന്യം അയക്കുന്നു.
**Re-enforcement**, *s.* പുതുബലം, പുതുസഹായം, ഉപബലം, പുതുസൈന്യം.
*To* **Re-enjoy**, *v. n.* രണ്ടാമത അനുഭവിക്കുന്നു.
*To* **Re-enter**, *v. n.* രണ്ടാമത പ്രവെശിക്കുന്നു.
*To* **Re-establish**, *v. a.* പുതുതായി സ്ഥാപിക്കുന്നു, പുനസ്ഥാപനം ചെയ്യുന്നു.
*To* **Re-examine**, *v. a.* രണ്ടാമത ശൊധനചെയ്യുന്നു; രണ്ടാമത ഒത്തുനൊക്കുന്നു.
*To* **Refel**, *v. a.* പൈദാഹശാന്തിവരുത്തുന്നു.
**Refectory**, *s.* ഭക്ഷണശാല, ഊട്ടുമുറി.
*To* **Refer**, *v. a.* ആലൊചനെക്ക വിടുന്നു; നിയമിക്കുന്നു, അയക്കുന്നു, നിശ്ചയത്തിന ഏല്പിക്കുന്നു; പറഞ്ഞുകാണിക്കുന്നു; തരത്തിൽ ചെൎക്കുന്നു, സംബന്ധിപ്പിക്കുന്നു.
*To* **Refer**, *v. n.* അഭയംചൊല്ലുന്നു; ചെരുന്നു; സംബന്ധിക്കുന്നു.
**Reference**, *s.* ചെൎച്ച, സംബന്ധം; എന്നം; മെലാവിലെ അപെക്ഷ; വിസ്താരം; അഭയം; കൂട്ടികാണിക്കുക; അടയാളം; ഒത്തുവാക്യം.
*To* **Refine**, *v. a.* പുടംചെയ്യുന്നു, ശുദ്ധിവരുത്തുന്നു: മട്ടിൽനിന്ന തെളിയിക്കുന്നു; നെല്പിക്കുന്നു; മിനുസമാക്കുന്നു.
*To* **Refine**, *v. n.* തിട്ടപ്പെടുന്നു, നെൎമ്മയാകുന്നു, തെളിയുന്നു, സൂക്ഷ്മമായിതീരുന്നു; മിനുസമായിതീരുന്നു.
**Refinement**, *s.* ശുദ്ധിവരുത്തുക, പുടം; തെളിച്ചിൽ; നന്നായിവരിക; ഗുണശീലം; ചാരുത്വം.
**Refiner**, *s.* പുടംചെയ്യുന്നവൻ.
*To* **Refit**, *v. a.* നന്നാക്കുന്നു, കെട്ടുപൊക്കുന്നു, ചെതം പൊക്കുന്നു.

*To* Reflect, *v. a. & n.* പ്രതിബിംബിക്കുന്നു; പിന്നൊട്ടു വളയുന്നു; വിണ്ടുവിചാരിക്കുന്നു; ചിന്തിക്കുന്നു: മുഷ്യം പറയുന്നു, കുറി പറയുന്നു.

Reflection, *s.* പ്രതിബിംബം, പ്രതിഫലം; വെയിലിന്റെ പ്രതിഛായ; വിണ്ടു വിചാരം, ചിന്ത; മുഷ്യം, കുറി.

Reflective, *a.* പ്രതിബിംബിക്കുന്ന; പ്രതിഫലിക്കുന്ന; വിണ്ടുവിചാരമുള്ള; ചിന്തയുള്ള.

Reflector, *s.* ചിന്തിക്കുന്നവൻ, വിണ്ടുവിചാരമുള്ളവൻ; പ്രതിബിംബിക്കുന്നവസ്തു.

Reflex, *s.* ചിന്തനം, പ്രതിഫലം: പുറകൊട്ടുള്ള വളവ.

Reflex, *a.* പ്രതിഫലിക്കുന്ന, പുറകൊട്ടു തള്ളുന്ന.

Reflexible, *a.* പ്രതിഫലിക്കാകുന്ന, പുറകൊട്ടു വളയതക്ക.

*To* Reflow, *v. n.* പിന്നൊക്കം ഒഴുകുന്നു.

Refluent, *a.* പിന്നൊക്കം ഒഴുകുന്ന.

Reflux, *s.* പിന്നൊക്കമുള്ള ഒഴുക, വെലിഇറക്കം.

Reform, *s.* നന്നാക്കുക, നന്നാക്കുക; മതസംസ്കാരം, മറുചട്ടം.

*To* Reform, *v. a.* നന്നാക്കുന്നു, ചൊവ്വാക്കുന്നു; സംസ്കരിക്കുന്നു; മറുചട്ടംകെട്ടുന്നു.

*To* Reform, *v. n.* നന്നാകുന്നു, നന്നായി വരുന്നു.

Reformation, *s.* നന്നാക്കുക; മതസംസ്കാരം, പുതുചട്ടം കെട്ടുക.

Reformer, *s.* നന്നാക്കുന്നവൻ, മതസംസ്കാരകൻ, പുതുചട്ടം കെട്ടുന്നവൻ.

*To* Refract, *v. a.* രശ്മിഭെദിക്കുന്നു.

Refraction, *s.* രശ്മിപ്രകാശഭെദം; ചായിവ, വഴിമാററം.

Refractory, *a.* ശാഠ്യമായുള്ള, ധൃഷ്ഠതയുള്ള, മുറണ്ടുള്ള, ക്രട്ടാക്കാത്ത, അനുസരിക്കാത്ത.

Refractoriness, *s.* ശാഠ്യം, ധൃഷ്ഠത, മുറണ്ട, ക്രട്ടാക്കായ്മ.

Refragable, *a.* ആക്ഷെപിക്കാകുന്ന, യുക്തികൊണ്ടു സാധിക്കാകുന്ന, മറുക്കാകുന്ന.

*To* Refrain, *v. a.* അടക്കുന്നു, വിരൊധിക്കുന്നു, വിലക്കുന്നു, തടുക്കുന്നു; വിട്ടൊഴിക്കുന്നു.

*To* Refrain, *v. n.* അടങ്ങുന്നു, വിട്ടുമാറുന്നു; പൊറുക്കുന്നു, ക്ഷമിക്കുന്നു.

Refrangible, *a.* ഗതിയിൽനിന്ന തിരിക്കപ്പെട്ട, ഗതിയിൽനിന്ന മാററാകുന്ന.

Refrenation, *s.* അടക്കം, വിരൊധം, തടവ, വിലക്ക.

*To* Refresh, *v. a.* ശമിപ്പിക്കുന്നു; കുറതീക്കുന്നു; തണുപ്പിക്കുന്നു, ആശ്വസിപ്പിക്കുന്നു; കുളിപ്പിക്കുന്നു; കാററുകൊള്ളുന്നു.

Refreshment, *s.* തണുപ്പ, ആശ്വാസം, സൌഖ്യം, സുഖം; ആഹാരം, ഭക്ഷണം.

Refrigerant, *a.* തണുപ്പിക്കുന്ന, കുളിപ്പിക്കുന്ന, ആശ്വസിപ്പിക്കുന്ന.

*To* Refrigerate, *v. a.* തണുപ്പിക്കുന്നു, കുളിപ്പിക്കുന്നു, ശീതളിപ്പിക്കുന്നു.

Refrigeration, *s.* തണുപ്പ, കുളിപ്പ, ശീതളം.

Refrigeratory, *a.* ശീതളിപ്പിക്കുന്ന, തണുപ്പിക്കുന്ന.

Reft, *pret. & part. of To* Reave, അപഹരിച്ചു, അപഹരിച്ച.

Refuge, *s.* ആശ്രയം, ശരണം, സങ്കേതം, അടയസ്ഥാനം; ആദരം.

*To take refuge,* അടയംപ്രാപിക്കുന്നു.

Refugee, *s.* അടയംപ്രാപിച്ചവൻ, ശരണാഗതൻ, ആശ്രിതൻ.

Refulgence, *s.* പ്രകാശം, ശൊഭ, കാന്തി, തെജസ്സ.

Refulgent, *a.* പ്രകാശമുള്ള, ശൊഭയുള്ള.

*To* Refund, *v. a.* തിരികെ പകരുന്നു; തിരിച്ചൊഴിക്കുന്നു; തിരികെകൊടുക്കുന്നു, മെടിച്ചതിനെ തിരികെകൊടുക്കുന്നു.

Refusal, *s.* അനംഗീകാരം; നിഷെധനം, നിരസനം, പ്രത്യാഖ്യാനം, തള്ളൽ, വിരൊധം, മറുപ്പ; മുമ്പെയുള്ള തെരിഞ്ഞെടുപ്പ.

*To* Refuse, *v. a.* നിഷെധിക്കുന്നു, നിരസിക്കുന്നു, വിരൊധിക്കുന്നു, തള്ളികളയുന്നു; കൊടുക്കാതിരിക്കുന്നു.

*To* Refuse, *v. n.* വാങ്ങാതിരിക്കുന്നു.

Refuse, *s.* തള്ളുപടി, എച്ചിൽ, കഴിപ്പ, പീര; തിരിവ.

Refutation, *s.* അബദ്ധമാക്കുക, പ്രത്യാഖ്യാനം, നിഷെധം.

*To* Refute, *v. a.* മറിച്ചുകളയുന്നു; അബദ്ധമാക്കുന്നു; പ്രത്യാഖ്യാനിക്കുന്നു, നിഷെധിക്കുന്നു.

*To* Regain, *v. a.* തിരികെ കിട്ടുന്നു, പിന്നെയും ലഭിക്കുന്നു.

Regal, *a.* രാജസംബന്ധമുള്ള, രാജയൊഗ്യമായുള്ള.

*To* Regale, *v. a.* വിരുന്നകൊടുക്കുന്നു; ഉല്ലാസപ്പെടുത്തുന്നു, തൊഷിപ്പിക്കുന്നു.

Regalia, *s.* രാജചിഹ്നങ്ങൾ.

Regality, *s.* രാജത്വം, രാജപട്ടം.

*To* Regard, *v. a.* അഭിമാനിക്കുന്നു, മതിക്കുന്നു; ആദരിക്കുന്നു; പ്രമാണിക്കുന്നു; അനുസരിക്കുന്നു; ശ്രദ്ധിക്കുന്നു; ക്രട്ടാക്കുന്നു, വിചാരിക്കുന്നു, കരുതുന്നു.

Regard, *s.* അഭിമാനം, മതിപ്പ, ആദരം, വണക്കം; പ്രമാണം, വിചാരം, കരുതൽ, മാനം, പക്ഷം; സംബന്ധം.

**Regardful**, *a.* ശ്രദ്ധയുള്ള, താല്പൎയ്യമുള്ള, ജാഗ്രതയുള്ള.

**Regarding**, *part.* സംബന്ധിച്ച, പ്രമാണിച്ച.

**Regardless**, *a.* നിഷ്കൎഷയില്ലാത്ത, വിചാരമില്ലാത്ത, കൂട്ടാക്കാത്ത, പ്രമാണിക്കാത്ത, ജാഗ്രതയില്ലാത്ത.

**Regency**, *s.* അധികാരം, രാജാധികാരം: രാജാവിനവെണ്ടി മറ്റൊരുത്തൻ ഭരിക്കുന്ന രാജ്യം; രാജാധികാരം നടത്തുന്നവർ.

*To* **Regenerate**, *v. a.* വീണ്ടും ജനിപ്പിക്കുന്നു, പിന്നെയും ഉത്ഭവിപ്പിക്കുന്നു.

**Regenerate**, *a.* കൃപയാൽ പുതിയതായി ജനിച്ച, വീണ്ടും ജനിച്ച, പ്രത്യുത്പന്നമായുള്ള.

**Regeneration**, *s.* പുതിയ ജനനം, മറുജനനം, പുനൎജ്ജന്മം.

**Regent**, *s.* രാജ്യംഭരിക്കുന്നവൻ; ഇളവയസ്സുള്ള രാജാവിനപകരം രാജ്യം ഭരിക്കുന്നവൻ.

**Regent**, *a.* ഭരിക്കുന്ന, രാജാധികാരം നടത്തുന്ന.

**Regicide**, *s.* രാജഘാതകൻ; രാജവധം, രാജഹത്യ.

**Regimen**, *s.* പത്ഥ്യം.

**Regiment**, *s.* ഏകദെശം ആയിരം ഭടന്മാരുടെ ഒരു കൂട്ടം; സഹസ്രബലം.

**Regimental**, *a.* ഭടന്മാരൊട ചെൎന്ന.

**Region**, *s.* ദെശം, ദിക്ക, രാജ്യം, നാട, മണ്ഡലം.

**Register**, *s.* ചാൎത്ത, വരിച്ചാൎത്ത; പട്ടൊല; ന്യായസ്ഥലത്തിലെ നടപടിപുസ്തകം; പട്ടൊലക്കാരൻ.

*To* **Register**, *v. a.* ചാൎത്തുന്നു, പതിക്കുന്നു, ചാൎത്തപുസ്തകത്തിൽ പതിക്കുന്നു.

**Registrar**, *s.* ബിശൊപ്പിന്റെ കാൎയ്യസ്ഥൻ.

**Registry**, *s.* പതിക്കുക, പതിവ; വരിച്ചാൎത്ത വെക്കുന്ന സ്ഥലം.

**Regnant**, *a.* ഭരിക്കുന്ന, അധികാരമുള്ള, പ്രബലമുള്ള.

*To* **Regrate**, *v. a.* അടകംപിടിക്കുന്നു; മുമ്പിൽ കൂട്ടിവിലെക്കു കൊള്ളുന്നു; ഉപദ്രവിക്കുന്നു.

*To* **Regress**, *v. n.* പുറകൊട്ട തിരിയുന്നു, തിരിച്ചുവരുന്നു.

**Regress, Regression**, *s.* പുറകൊട്ടുള്ള തിരിച്ചുവരവ.

**Regret**, *s.* ആകുലം, സങ്കടം, മനസ്താപം, ഖെദം, ശൊകം.

*To* **Regret**, *v. a.* ആകുലപ്പെടുന്നു, സങ്കടപ്പെടുന്നു, മനസ്താപപ്പെടുന്നു, ശൊകിക്കുന്നു.

**Regular**, *a.* ക്രമമായുള്ള, ചട്ടപ്രകാരമുള്ള തിട്ടമുള്ള, പതിവുള്ള.

**Regularity**, *s.* ക്രമം, ചട്ടം, ചട്ടവട്ടം, പതിവ.

**Regularly**, *ad.* ക്രമമായി, യഥാക്രമമായി, ചട്ടപ്രകാരം, ഇടവിടാതെ, പതിവായി.

*To* **Regulate**, *v. a.* ക്രമപ്പെടുത്തുന്നു, ക്രമമാക്കുന്നു, ചട്ടപ്പെടുത്തുന്നു, നടത്തുന്നു, ചൊവ്വാക്കുന്നു.

**Regulation**, *s.* ക്രമം, ചട്ടം, ചട്ടവട്ടം.

**Regulator**, *s.* ക്രമപ്പെടുത്തുന്നവൻ; യഥാക്രമമായി നടത്തുന്ന സൂത്രം.

**Regulus**, *s.* പഞ്ചലൊഹങ്ങളിൽ അധികം മിനുസവും കട്ടിയുമുള്ളത.

*To* **Regurgitate**, *v. a.* തിരിച്ചുപകരുന്നു.

**Rehearsal**, *s.* വിവരം ചൊല്ലുക, വിവരണം, ചൊല്ലുക; ഉരുക്കഴിക്കുക; മുമ്പിൽ കൂട്ടി വിവരം പറയുക.

*To* **Rehearse**, *v. a.* വിവരം പറയുന്നു, മുമ്പിൽകൂട്ടി വിവരം ചൊല്ലുന്നു, കൂടക്കൂടെ ചൊല്ലുന്നു, ഉരുക്കഴിക്കുന്നു, ചൊല്ലുന്നു.

*To* **Reject**, *v. a.* തള്ളിക്കളയുന്നു, ഉപെക്ഷിക്കുന്നു, ത്യജിക്കുന്നു, നീക്കിക്കളയുന്നു.

**Rejection**, *s.* തള്ളിക്കളയുക, നീക്കം, ത്യാഗം, ഉപെക്ഷണം, പ്രത്യാദെശം.

**Reign**, *s.* രാജ്യഭാരം, രാജ്യവാഴ്ച, വാഴ്ച.

*To* **Reign**, *v. a.* രാജ്യംവാഴുന്നു, രാജ്യഭാരം ചെയ്യുന്നു, വാഴുന്നു.

*To* **Reimburse**, *v. a.* തിരികെ കൊടുക്കുന്നു; ചെതം വക വെക്കുന്നു, ശരിയിടുന്നു.

**Reimbursement**, *s.* തിരികെ കൊടുക്കുക, ശരിയിടൽ.

*To* **Reimpregnate**, *v. a.* പിന്നെയും ഉത്ഭവിപ്പിക്കുന്നു.

**Rein**, *s.* കടുവാളുവാറ; അടക്കൽ.

*To* **Rein**, *v. a.* കടിഞ്ഞാണ ഇട്ട അടക്കുന്നു, അമൎച്ച വരുത്തുന്നു, ഭരിക്കുന്നു.

**Reins**, *s.* അന്തരിന്ദ്രിയങ്ങൾ, കുണ്ടിക്കായ, കടിതടം.

*To* **Reinstal**, *v. a.* ഒരു സ്ഥാനത്തിൽ പിന്നെയും ആക്കുന്നു, പിന്നെയും സ്ഥാപിക്കുന്നു.

*To* **Reinstate**, *v. a.* മുമ്പിലത്തെ സ്ഥാനത്ത ആക്കുന്നു.

*To* **Reinvest**, *v. a.* പിന്നെയും കൊടുക്കുന്നു, പിന്നെയും മുടക്കുന്നു.

**Reinvestigation**, *s.* പുനൎവ്വിസ്താരം, പുനൎവ്വിചാരം.

*To* **Rejoice**, *v. n.* സന്തൊഷിക്കുന്നു, സന്തൊഷപ്പെടുന്നു, ആനന്ദിക്കുന്നു, പ്രസാദിക്കുന്നു; രസിക്കുന്നു, മൊദിക്കുന്നു.

*To* **Rejoice**, *v. a.* സന്തൊഷിപ്പിക്കുന്നു,

പ്രസാദിപ്പിക്കുന്നു, മൊദിപ്പിക്കുന്നു.

*To* Rejoin, *v. a.* പിന്നെയും കൂട്ടുന്നു, പിന്നെയും ഇണെക്കുന്നു; പിന്നെയും കൂടി ചെൎക്കുന്നു.

*To* Rejoin, *v. n.* പ്രത്യുത്തരം പറയുന്നു; പരിഹരിക്കുന്നു.

Rejoinder, *s*, പ്രത്യുത്തരം, പ്രതിവചനം, പരിഹാരം, പ്രതിവാദം.

*To* Reiterate, *v. a.* പിന്നെയും പിന്നെയും ചൊല്ലുന്നു, ഉരുകഴിക്കുന്നു, കൂടക്കൂടെ ചെയ്യുന്നു, ആവൎത്തിക്കുന്നു; പ്രതിധ്വനിക്കുന്നു, മറെറാലികൊള്ളുന്നു.

Reiteration, *s.* കൂടക്കൂടെ ചെയ്യുക, ആവൎത്തനം.

*To* Rekindle, *v. a.* പിന്നെയും കത്തിക്കുന്നു.

*To* Relapse, *v. n.* പിൻവാങ്ങുന്നു; പിന്നെയും പതിക്കുന്നു, വീഴുന്നു; പിന്നെയും അകപ്പെടുന്നു; ദീനം പിന്നെയും കടുക്കുന്നു.

Relapse, *s.* പിൻവാങ്ങൽ, പിൻവീഴ്ച; ദീനത്തിന്റെ വീണ്ടുകടുപ്പം.

*To* Relate, *v. a. & n.* വിവരംപറയുന്നു, ചൊല്ലുന്നു; കഥിക്കുന്നു: സംബന്ധിക്കുന്നു, ചെരുന്നു.

Relation, *s.* വിവരം, കഥ, ചരിത്രം; സംബന്ധം, ചാൎച്ച, ബന്ധുത്വം; ബന്ധം, ഇടപ്പം, വക; ബന്ധു, സംബന്ധി.

Relationship, *s.* സംബന്ധം, ബന്ധുത്വം, ചാൎച്ച.

Relative, *s.* സംബന്ധകാരൻ, ഇടപ്പുകാരൻ, ചാൎച്ചക്കാരൻ, ഉററവൻ, വകക്കാരൻ.

Relative, *a.* സംബന്ധിച്ച, സംബന്ധമായുള്ള, ചെൎന്ന.

*To* Relax, *v. a.* തളൎത്തുന്നു; അയക്കുന്നു; അയവാക്കുന്നു; കുറെക്കുന്നു; വിടുന്നു; ഇളെക്കുന്നു, ഒഴിക്കുന്നു.

*To* Relax, *v. n.* തളരുന്നു, അയവാകുന്നു, കടുപ്പമില്ലാതാകുന്നു; ഉദാസീനമാകുന്നു; ഇളകുന്നു, ഒഴിയുന്നു.

Relaxation, *s.* തളൎച്ച, അയവ; ഒഴിവ; ഇളവ; ഉദാസീനത.

Relay, *s.* മാറികെട്ടിയ അഞ്ചൽകുതിരകൾ, മാററാളുകൾ.

*To* Release, *v. a.* വിടുന്നു, വിടുവിക്കുന്നു, അഴിച്ചുവിടുന്നു, വിട്ടയക്കുന്നു, ബന്ധമൊചനം ചെയ്യുന്നു; ഇളെക്കുന്നു.

Release, *s.* വിടുതൽ, വിട്ടയക്കുക, അഴിവ, ഒഴിവ; അടിമനീക്കം; വിമൊചനം; വിമൊക്ഷണം, ബന്ധമൊചനം, ബന്ധമൊക്ഷം; ഇളവ.

*To* Relegate, *v. a.* നാടുകടത്തുന്നു, രാജ്യഭ്രഷ്ടാക്കുന്നു, രാജ്യത്തിൽനിന്ന പുറത്താക്കുന്നു, ആട്ടികളയുന്നു.

Relegation, *s.* നാടുകടത്തുക, രാജ്യഭ്രഷ്ടു.

*To* Relent, *v. n.* ആൎദ്രതതൊന്നുന്നു, മൃദുവാകുന്നു; മനസ്സലിയുന്നു, ഉരുകുന്നു; സങ്കടപ്പെടുന്നു; കരുണതൊന്നുന്നു.

Relentless, *a.* ആൎദ്രതയില്ലാത്ത, നിൎദ്ദയമായുള്ള, കരുണയില്ലാത്ത.

Relevant, *a.* സഹായിക്കുന്ന; സംബന്ധമായുള്ള.

Reliance, *s.* ആശ്രയം, വിശ്വാസം, പ്രത്യയം.

Relic, Relics, *s.* ശെഷിപ്പ; മൃതദെഹങ്ങൾ, ശവം, പിണം; മരിച്ചവരുടെ ഒൎമ്മെക്കായിട്ടുവെച്ചു സൂക്ഷിക്കുന്ന സാധനം.

Relict, *s.* വിധവ.

Relief, *s.* സഹായം; ധൎമ്മൊപകാരം; ആശ്വാസം; ശമനത, ശമിപ്പിക്കുക; ചിത്രവെലയിൽ എഴുന്നപണി; മുറമാററം.

*To* Relieve, *v. a.* സഹായിക്കുന്നു, ഉപകാരം ചെയ്യുന്നു; ആശ്വസിപ്പിക്കുന്നു, ശമിപ്പിക്കുന്നു: മുറമാററുന്നു; കാവൽ മാററുന്നു.

Relievo, *s.* ചിത്രവെലയിൽ എഴുന്ന പണി.

Religion, *s.* മതം, വെദം, വിശ്വാസം, മാൎഗ്ഗം.

Religionist, *s.* മതഭക്തികാരൻ.

Religious, *a.* ദൈവഭക്തിയുള്ള, ഭക്തിയുള്ള.

*To* Relinquish, *v. a.* ഉപെക്ഷിച്ചുകളയുന്നു, കൈവിടുന്നു; വിട്ടുകളയുന്നു, വിട്ടുകൊടുക്കുന്നു.

Relish, *s.* രുചി, സ്വാദു; അഭിരുചി, ഇഷ്ടം, രസം, മാധുൎയ്യം.

*To* Relish, *v. a.* രുചിവരുത്തുന്നു, രസിപ്പിക്കുന്നു; ഇഷ്ടപ്പെടുത്തുന്നു; കടുവറുക്കുന്നു.

*To* Relish, *v. n.* രുചിക്കുന്നു, രുചിയുണ്ടാകുന്നു, രസംപിടിക്കുന്നു.

Relishable, *a.* രുചികരമായുള്ള.

Relucent, *a.* പ്രകാശിക്കുന്ന, തെളിവുള്ള.

Reluctance, Reluctancy, } *s.* മനസ്സുകെട; വെറുപ്പ, ചലിപ്പ; വിരക്തി; മടുപ്പ, മടി.

Reluctant, *a.* മനസ്സുകെടുള്ള, വെറുപ്പായുള്ള, വിരക്തിയുള്ള, മടുപ്പുള്ള, മടിയുള്ള.

*To* Relume, Relumine, *v. a.* രണ്ടാമത കത്തിക്കുന്നു.

*To* Rely, *v. a. & n.* ആശ്രയിക്കുന്നു, വിശ്വസിക്കുന്നു, ചാരുന്നു, പ്രത്യയം ചെയ്യുന്നു; പ്രമാണിക്കുന്നു.

*To* Remain, *v. n.* നില്ക്കുന്നു, നിലയാകുന്നു; ഇരിക്കുന്നു; താമസിക്കുന്നു, പാക്കുന്നു; ശെഷിക്കുന്നു, മിച്ചമായിരിക്കുന്നു.

Remainder, *s.* നില്പ, ശിഷ്ടം, ശെഷിപ്പ, ഇരിപ്പ, മിച്ചം.

Remains, *s.* ശവം, ശിഷ്ടം.

*To* Remake, *v. a.* രണ്ടാമത ഉണ്ടാക്കുന്നു.

*To* Remand, *v. a.* തിരികെ അയക്കുന്നു, തിരികെ വിളിക്കുന്നു.

Remark, *s.* നൊട്ടം, സൂക്ഷണം; കുറിപ്പ; കുറിച്ചുപറയുക.

*To* Remark, *v. a.* നൊക്കുന്നു, സൂക്ഷിക്കുന്നു; കുറിച്ചുപറയുന്നു, പറയുന്നു; വിവരം പറയുന്നു, കാണിക്കുന്നു.

Temarkable, *a.* കാണാകുന്ന, കുറികാകുന്ന; വിശെഷമായുള്ള; കാൎയ്യമായുള്ള.

Remediable, *a.* പരിഹരിക്കാകുന്ന, ഉപശാന്തിവരുത്താകുന്ന, സാദ്ധ്യമായുള്ള.

Remediate, *a.* പരിഹരിക്കുന്ന, സാധിക്കുന്ന.

Remediless, *a.* പരിഹാരമില്ലാത്ത, അസാദ്ധ്യമായുള്ള, കഴിവില്ലാത്ത.

Remedy, *s.* ഉപശാന്തി, പരിഹാരം, പ്രതികാരം, നിവാരണം; നീക്കുപൊക്ക, ഒഴികഴിവ; ഔഷധം, ഭെഷജം.

*To* Remedy, *v. a.* ഉപശാന്തിവരുത്തുന്നു, പരിഹരിക്കുന്നു, നിവാരണം ചെയ്യുന്നു, ഒഴികഴിവുണ്ടാക്കുന്നു.

*To* Remember, *v. a.* ഒൎക്കുന്നു, സ്മരിക്കുന്നു; നിനെക്കുന്നു.

Remembrance, *s.* ഒൎമ്മ, ജ്ഞാപകം, സ്മരണം; ധാരണ, നിനവ.

Remembrancer, *s.* ഒൎമ്മപ്പെടുത്തുന്നവൻ.

*To* Remind, *v. a.* ഒപ്പിക്കുന്നു, ഒൎമ്മയുണ്ടാക്കുന്നു, ജ്ഞാപകപ്പെടുത്തുന്നു.

Reminiscence, *s.* ധാരണ, നിനവ, പുനരൊൎമ്മ.

Remiss, *a.* അയവുള്ള; ഉപെക്ഷയുള്ള, ഉദാസീനതയുള്ള; അജാഗ്രതയുള്ള, അസക്തിയുള്ള.

Remissible, *a.* ഇളെക്കാകുന്ന, പൊറുക്കാകുന്ന, മൊചിക്കതക്ക.

Remission, *s.* അയവ; മൊചനം, വിമൊചനം, മാപ്പ, പൊറുപ്പ; കുറവ, ഇളവ.

Remissness, *s.* അയവ; ഉപെക്ഷ, അജാഗ്രത, അസക്തി.

*To* Remit, *v. a.* അയക്കുന്നു; ഇളെക്കുന്നു, ഇളച്ചുകൊടുക്കുന്നു; മാപ്പുചെയ്യുന്നു; പൊറുക്കുന്നു; മൊചിക്കുന്നു; ക്ഷമിക്കുന്നു; തിരികെ എല്പിക്കുന്നു; പണത്തിന ഉണ്ടികകടലാസ അയക്കുന്നു.

*To* Remit, *v. n.* അയയുന്നു; കുറയുന്നു; (പനിയും മററും) മാറിമാറിപ്പൊകുന്നു, ഭെദംവരുന്നു.

Remittance, *s.* ഉണ്ടികകടലാസ; ദൂരദെശത്തെക്ക പണം അയക്കുക.

Remnant, *s.* ശിഷ്ടം, ശെഷിപ്പ.

Remonstrance, *s.* വാക്കുശിക്ഷ, ശാസന; വിരൊധവാക്ക.

*To* Remonstrate, *v. a.* വിരൊധമായി ന്യായംകാട്ടുന്നു, ശാസിക്കുന്നു.

Remora, *s.* വിഘ്നം, തടവ; ഒരു വക മീൻ.

Remorse, *s.* പശ്ചാത്താപം; അനുതാപം, ക്ലെശം, പരതാപദുഃഖം.

Remote, *a.* ദൂരമായുള്ള, അകന്ന.

Remoteness, *s.* ദൂരം, അകല്ച.

Remotion, *s.* ദൂരത്താക്കുക; ദൂരത്തായിരിക്കുക.

Removable, *a.* മാററാകുന്ന, നീക്കാകുന്ന.

Removal, *s.* മാററം, നീക്കം, സ്ഥലംമാററം.

*To* Remove, *v. a. & n.* മാററുന്നു, നീക്കുന്നു; ദൂരത്താക്കുന്നു, അകററുന്നു; സ്ഥലം മാറുന്നു, നീങ്ങുന്നു, അകലുന്നു.

Remove, *s.* മാററം, മാറൽ: അകല്ച; പുറപ്പാട; ഇടമാറൽ, സ്ഥലംമാററുക.

*To* Remount, *v. n.* പിന്നെയും കരെറുന്നു.

Remunerable, *a.* പ്രതിഫലയൊഗ്യമുള്ള, സമ്മാനിക്കത്തക്ക.

*To* Remunerate, *v. a.* പ്രതിഫലം നൽകുന്നു; പ്രതിപ്രിയം ചെയ്യുന്നു; സമ്മാനിക്കുന്നു; പ്രതികാരം ചെയ്യുന്നു.

Remuneration, *s.* പ്രതിഫലം, സമ്മാനം, പ്രത്യുപകാരം, പ്രതിപ്രിയം.

Renard, *s.* ഒരു കുറുക്കൻ, കരടകൻ.

Renascent, *a.* നവമായി മുളെക്കുന്ന, രണ്ടാമത ഉത്ഭവിക്കുന്ന.

Rencounter, *s.* യുദ്ധത്തിൽ എതിൎപ്പ, എതിരിടൽ; നെരിടൽ: കിടച്ചിൽ.

*To* Rencounter, *v. n.* യുദ്ധത്തിൽ എതിരിടുന്നു, വെട്ടുന്നനെരിടുന്നു, തമ്മിൽ ശണ്ഠപിടിക്കുന്നു; കിടയുന്നു; പടവെട്ടുന്നു.

*To* Rend, *v. a.* കീറുന്നു, കീറിക്കളയുന്നു, ചീന്തുന്നു; പൊളിക്കുന്നു.

*To* Render, *v. a.* തിരികെ കൊടുക്കുന്നു; വീട്ടുന്നു; കൊടുക്കുന്നു: തിരിക്കുന്നു, പൊരുൾതിരിക്കുന്നു.

Rendezvous, *s.* കുറിച്ചസ്ഥലത്ത ഒന്നിച്ചുകൂടുക; ഒന്നിച്ചുകൂടുന്നതിന കുറിച്ച സ്ഥലം, സങ്കെതം.

*To* Rendezvous, *v. n.* കുറിച്ചസ്ഥലത്ത ഒന്നിച്ചുകൂടുന്നു, സങ്കെതമിടുന്നു.

Renegade, Renegado, *s.* മതത്തെ ഉപെ

ക്ഷിച്ചവൻ, മതത്യാഗി, വിശ്വാസഘാതകൻ.

*To* Renew, Renovate, *v. a.* പുതുക്കുന്നു, പുതുതാക്കുന്നു, പുതിയതാക്കുന്നു; നൂതനമാക്കുന്നു; ആവൎത്തിക്കുന്നു.

Renewable, *a.* പുതുതാകാകുന്ന, ആവൎത്തിക്കാകുന്ന.

Renewal, Renovation, *s.* പുതുതാക്കുക; ആവൎത്തിക്കുക.

Renitency, *s.* എതിൎത്തുനില്പ, പ്രതിവിരൊധം, തടവ.

*To* Renounce, *v. a.* ഉപെക്ഷിക്കുന്നു, ത്യജിക്കുന്നു; വൎജ്ജിക്കുന്നു.

Renown, *s.* കീൎത്തി, യശസ്സ, ശ്രെയസ, പ്രതിപത്തി, ചൊല്ല; ശ്രുതി.

Renowned, *part. a.* കീൎത്തിപ്പെട്ട, യശസ്സുള്ള, ചൊല്ലുള്ള, ചൊല്ലാൻ, പ്രസിദ്ധപ്പെട്ട.

Rent, *s.* ചീന്തൽ, കീറൽ, കീറം; വാരം, പാട്ടം, കൂലി.

*To* Rent, *v. a.* പാട്ടത്തിന എല്ക്കുന്നു, പാട്ടത്തിന എല്പിക്കുന്നു; കൂലിക്കകൊടുക്കുന്നു; ചീന്തുന്നു.

Rental, *s.* പാട്ടക്കണക്ക, പാട്ടച്ചീട്ട, കൂലിക്കണക്ക.

Rentcharge, *s.* ഒരു വസ്തുവിന്മെൽ ഉള്ള കാണം.

Renter, *s.* പാട്ടക്കാരൻ, പാട്ടത്തിന എല്ക്കുന്നവൻ.

*To* Renumerate, *v. a.* തിരികെ കണക്കകൂട്ടുന്നു; തിരികെ എണ്ണുന്നു; തിരികെ കൊടുക്കുന്നു.

Renunciation, *s.* ഉപെക്ഷ, വൎജ്ജനം, ത്യാഗം, നിരസനം.

*To* Reordain, *v. a.* രണ്ടാമത നിയമിക്കുന്നു; രണ്ടാമത പട്ടം കൊടുക്കുന്നു.

Repaid, *part. of To* Repay, തിരികെ കൊടുത്ത, വീട്ടിയ.

*To* Repair, *v. a.* നന്നാക്കുന്നു, കെട്ടുതീൎക്കുന്നു, കുറ തീൎക്കുന്നു; കെട്ടുപൊക്കുന്നു, അററകുററം തീൎക്കുന്നു; ജീൎണ്ണൊദ്ധാരണം ചെയ്യുന്നു; ചെതത്തിന വകവെച്ചു കൊടുക്കുന്നു, വാസസ്ഥലത്തിനപൊകുന്നു, ചെല്ലുന്നു.

Repair, *s.* നന്നാകൽ, ജീൎണ്ണൊദ്ധാരണം; കെട്ടുപൊക്ക, വാസസ്ഥലം.

Repairable, *or* Reparable, *a.* നന്നാകാകുന്ന, കെട്ടുപൊകാകുന്ന; പരിഹരിക്കാകുന്ന.

Repairer, *s.* നന്നാക്കുന്നവൻ.

Repandous, *a.* ഞെളിവുള്ള, പിൻവളവുള്ള.

Reparation, *s.* നന്നാകൽ, ജീൎണ്ണൊദ്ധാരണം; പ്രതിഫലം, പ്രത്യുപകാരം; ഒരുടിന ഒരുട, പകരംവീഴ്ച.

Reparative, *s.* ഒരുടാകുന്നത, ശരിയിടുന്നത.

Repartee, *s.* മിടുക്കുള്ള ഉത്തരം, ഉടനുത്തരം, ബുദ്ധിയൊടുകൂടിയ ഉത്തരം.

*To* Repass, *v. n.* പിന്നെയും കടക്കുന്നു, തിരികെ കടന്നുപൊകുന്നു.

Repast, *s.* ഭക്ഷണം, ഊണ, തീൻ, ആഹാരം.

*To* Repay, *v. a.* തിരികെ കൊടുക്കുന്നു, വീട്ടുന്നു, പ്രതികാരം ചെയ്യുന്നു: ഒരുടിന ഒരുട്ടുകൊടുക്കുന്നു; വകവെച്ചുകൊടുക്കുന്നു.

Repayment, *s.* തിരികെ കൊടുക്കൽ, പ്രതികാരം.

*To* Repeal, *v. a.* തിരികെ വരുത്തുന്നു; തള്ളിക്കളയുന്നു, ത്യജിക്കുന്നു, ഉത്സൎജ്ജിക്കുന്നു, നിൎത്തൽ ചെയ്യുന്നു, നടപ്പില്ലാതാക്കുന്നു, പരിഹരിക്കുന്നു.

Repeal, *s.* തിരികെ വരുത്തുക, തള്ളൽ, ഉത്സൎജ്ജനം, നിൎത്തൽ, പരിഹാരം.

*To* Repeat, *v. a.* പിന്നെയും പ്രയൊഗിക്കുന്നു; പിന്നെയും ചൊല്ലുന്നു, ചൊല്ലുന്നു, തിരിച്ചു ചൊല്ലുന്നു, കൂടക്കൂടെ പറയുന്നു; ഉരുക്കഴിക്കുന്നു, ഉരുവിടുന്നു, ആവൎത്തിക്കുന്നു.

Repeatedly, *ad.* കൂടക്കൂടെ, പലപ്രാവശ്യം, തെരുതെരെ.

Repeater, *s.* ഉരുക്കഴിക്കുന്നവൻ, ആവൎത്തിക്കുന്നവൻ; ഒരുവക നാഴികമണി.

*To* Repel, *v. a.* പുറകൊട്ടുതള്ളുന്നു, തടുത്തുകളയുന്നു, വിരൊധിക്കുന്നു, നിവാരണം ചെയ്യുന്നു, തട്ടിക്കളയുന്നു.

*To* Repel, *v. n.* തടയുന്നു, പ്രതിവിരൊധപ്പെടുന്നു.

Repellent, *s.* തടുക്കുന്ന ശക്തി, നിവാരണബലം; തട.

*To* Repent, *v. n.* അനുതപിക്കുന്നു, അനുതാപപ്പെടുന്നു; പരിതപിക്കുന്നു; പശ്ചാത്താപപ്പെടുന്നു.

Repentance, *s.* അനുതാപം, പരിതാപം, പശ്ചാത്താപം; മനസ്താപം.

Repentant, *a.* അനുതാപമുള്ള.

*To* Repeople, *v. a.* രണ്ടാമത കുടിവാഴിക്കുന്നു.

Repercussion, *s.* പിൻ തെറിപ്പ.

Repertitious, *a.* കണ്ടുലഭിച്ച, കണ്ടുകിട്ടിയ.

Repertory, *s.* നിക്ഷെപം; കലവറ; വൎത്തമാനപ്പുസ്തകം.

Repetition, *s.* പിന്നെയും ചെയ്യുക, പിന്നെയും പിന്നെയും പറയുക, കൂടക്കൂടെ

ൽതാവിൻെറ അത്താഴം, ശുദ്ധമുള്ള രാത്രി ഭക്ഷണം.

Sacramental, *a.* സത്യകൎമ്മത്തൊടചെൎന്ന.

Sacred, *a.* ശുദ്ധമുള്ള, ദിവ്യമായുള്ള, മുഖ്യ മായുള്ള.

Sacredness, *s.* ശുദ്ധത, മുഖ്യത.

Sacrificator, *s.* ബലികഴിക്കുന്നവൻ, യാ ജ്ഞികൻ.

Sacrificatory, *a.* ബലികഴിക്കുന്ന.

*To* Sacrifice, *v. a.* ബലികഴിക്കുന്നു, ബ ലിയായി കൊടുക്കുന്നു; ഉപാകൎമ്മംചെയ്യു ന്നു, വധിക്കുന്നു; നാശത്തിന എല്പിക്കുന്നു; സംഹരിക്കുന്നു; നഷ്ടമാക്കുന്നു.

Sacrifice, *s.* ബലി, യാഗം, യജ്ഞം, യജ നം, ഇഷ്ടി; നഷ്ടം.

Sacrificer, *s.* ബലികഴിക്കുന്നവൻ, യാജ്ഞി കൻ.

Sacrificial, *a.* ബലിയൊട ചെൎന്ന, യാഗ ത്തൊട ചെൎന്ന.

Sacrilege, *s.* ദൈവാലയമൊഷണം; ശ്രീ ഭണ്ഡാരമൊഷണം; ദൈവദൂഷണം.

Sacrilegious, *a.* ശുദ്ധമുള്ള വസ്തുക്കളെ മൊ ഷ്ടിക്കുന്ന, ശ്രീഭണ്ഡാര മൊഷണമുള്ള; ദൈവദ്രൊഹമുള്ള.

Sacrist, Sacristan, *s.* കപ്പിയാര; പള്ളി യിലെ ഉപകരണങ്ങളെ സൂക്ഷിക്കുന്ന വൻ; കൈക്കാരൻ.

Sacristy, *s.* പള്ളിയിലെ ചമയപ്പുരമുറി.

Sad, *a.* ഖെദമുള്ള, സങ്കടമുള്ള, ദുഃഖമുള്ള, വിമനസ്സായുള്ള, അപ്രസാദമുള്ള; ദുഃഖക രമായുള്ള; ദൊഷമുള്ള, വഷളായുള്ള.

*To* Sadden, *v. a.* ഖെദിപ്പിക്കുന്നു; വിഷാ ദിപ്പിക്കുന്നു, വ്യസനപ്പെടുത്തുന്നു; കുണ്ഠി തപ്പെടുത്തുന്നു.

Saddle, *s.* ജീനി, കുതിരജീനി.

*To* Saddle, *v. a.* ജീനിവെക്കുന്നു, ഭാര പ്പെടുത്തുന്നു, ഭാരംചുമത്തുന്നു.

Saddler, *s.* ജീനിയുണ്ടാക്കി വില്ക്കുന്നവൻ.

Sadness, *s.* വിമനസ്സ, ഖെദം, മനൊവി ഷാദം, കുണ്ഠിതം, വ്യസനം, ദുഃഖം, അ പ്രസാദം.

Safe, *a.* ആപത്തുകൂടാത്ത, അവിഘ്നമായു ള്ള; നിൎഭയമായുള്ള: ഉറപ്പുള്ള, നിശ്ചയ മുള്ള.

Safe, *s.* വസ്തുക്കൾ വെപ്പാനുള്ള സ്ഥലം, തീൻപണ്ടങ്ങൾ വെക്കുന്ന മുറി.

Safeconduct, *s.* സുരക്ഷിതമായിപൊകു ന്നതിനുള്ള കല്പന, വഴിത്തുണ, വഴിസ്സ ഹായം, വഴിക്കുള്ള കാവലാളുകൾ; രഹ താരി.

Safeguard, *s.* സംരക്ഷണം; പരിത്രാണ നം; സുരക്ഷിതമായി പൊകുന്നതിനുള്ള കല്പന; വഴിത്തുണ; രഹതാരി.

Safely, *ad.* ഭദ്രമായി, സ്വൈരത്തൊടെ, അനൎത്ഥംകൂടാതെ, നിൎഭയത്തൊടെ.

Safety, *s.* സ്വൈരം, ഭദ്രത, രക്ഷ, ഉറപ്പ, നിശ്ചയം; കുശലം, സൌഖ്യം, നിൎഭയം.

Saffron, *s.* കുങ്കുമപ്പൂവ.

*Indian saffron*, മഞ്ഞൾ.

*To* Sag, *v. n.* ഭാരമാകുന്നു; ഭാരമായി തൂ ങ്ങുന്നു.

Sagacious, *a.* വാസന അറിയുന്ന, ബുദ്ധി യുള്ള, ബുദ്ധിക്രൂൎമ്മതയുള്ള, കൌശലമുള്ള, മിടുക്കുള്ള.

Sagacity, *s.* വാസനയറിവ; മണമറിയു ക; ബുദ്ധിക്രൂൎമ്മത, ബുദ്ധിമിടുക്ക.

Sage, *a.* ബുദ്ധിയുള്ള, വിവെകമുള്ള, സു ബൊധമുള്ള.

Sage, *s.* ബുദ്ധിമാൻ, വിവെകി, ജ്ഞാനി, മുനി, ഋഷി, ലബ്ധവൎണ്ണൻ, വിദ്വാൻ.

Sageness, *s.* ബുദ്ധി, വിവെകം, ഗാംഭീ ൎയ്യം, സുബൊധം.

Sagittary, Sagittarius, *s.* വില്ലൻ, ധനു ഷ്മാൻ; ധനുരാശി.

Sago, *s.* സാഗൊഅരി.

Saick, *s.* തുൎക്കിദെശത്തെ ഒരു വക കപ്പൽ.

Said, *pret. & part. pass. of To* Say, പറഞ്ഞു; മെൽ പറഞ്ഞു; പറഞ്ഞ, മുൻ പറഞ്ഞ.

Sail, *s.* കപ്പൽപായ; ഒരു കപ്പൽ; ഒര ഉ രു; കപ്പലൊട്ടം.

*To* Sail, *v. a. & n.* പായകെററിഓടുന്നു; കപ്പൽ ഒടുന്നു; നീങ്ങുന്നു.

*To strike sail*, പായകളെ ഇറക്കുന്നു.

*To set sail*, പായകെററി ഒടുന്നു.

Sailer, Sailor, *s.* കപ്പൽക്കാരൻ, കപ്പലാൾ, കപ്പലിൽ വെലക്കാരൻ; നിയാമകൻ, സ മുദ്രസഞ്ചാരി.

Sailyard, *s.* പായുടെ വിലങ്ങുകൊൽ, പ ന്തിമാൻ.

Saim, *s.* പന്നിനെയ്യ.

Saint, *s.* ശുദ്ധിമാൻ, പുണ്യവാൻ; ദൈവ ഭക്തൻ; ഋഷി.

Sainted, *a.* ശുദ്ധമുള്ള, പുണ്യമുള്ള.

Saintly, Saintlike, *a.* ശുദ്ധതയുള്ള, ഭക്തി യുള്ള.

Sake, *s.* ഹെതു, കാരണം, സംഗതി, നി മിത്തം.

Sal, *s.* ഉപ്പ.

Salacious, *a.* കാമാൎത്തിയുള്ള, കാമാതുരത യുള്ള.

Salacity, *s.* കാമാൎത്തി, കാമാതുരത.

Salad, *s.* ഒരു വക ചീര.

Salamander, *s.* അരണപൊലെയുള്ള ഒ രു ജന്തു.

Salamandrine, *a.* അരണപൊലെയുള്ള.

**Salary**, *s.* ശമ്പളം, മാസപ്പടി.
**Sale**, *s.* വിക്രയം, വില്പ, അഴിച്ചിൽ.
*Public sale*, ലെലം.
**Saleable**, *a.* വിക്രയമായുള്ള, വിലത്തരമായുള്ള; അഴിയുന്ന; വില്ക്കാകുന്ന.
**Salesman**, *s.* വില്ക്കുന്നവൻ, വിക്രയികൻ.
**Salework**, *s.* വില്പാനായിട്ട തീൎത്ത വസ്തു: അജാഗ്രതയായി ചെയ്യു പണി.
**Salient**, *a.* ചാടുന്ന, തള്ളുന്ന, അണെക്കുന്ന, തുടിക്കുന്ന, ചുരക്കുന്ന.
**Saline, Salinous**, *a.* ഉപ്പുള്ള, ഉപ്പുരസമുള്ള, ലവണമുള്ള: പുളിപ്പുള്ള; ഉവരുള്ള.
**Saliva**, *s.* ഉമിനീര, വായ്നീര; എച്ചിൽ, ഒരംത്താ; മുഖസ്രാവം.
**Salival, Salivous**, *a.* ഉമിനീരൊടുചെൎന്ന.
*To* **Salivate**, *v. a.* രസംകൊടുത്ത വാസ്നീരൊലിപ്പിക്കുന്നു.
**Salivation**, *s.* രസംകൊടുത്ത വാസ്നീര ഒലിപ്പിക്കുക.
**Sallow**, *s.* അലരിവൃക്ഷം.
**Sallow**, *a.* മഞ്ഞളിച്ചിട്ടുള്ള, വിളൎച്ചയുള്ള; ദീനഭാവമുള്ള.
**Sallowness**, *s.* മഞ്ഞളിപ്പ; വിളൎച്ച; ദീനഭാവം.
**Sally, Salliance**, *s.* വെഗത്തിലുള്ള പുറപ്പാട; പടപുറപ്പാട; ഒടിപ്പൊക്ക; ഉല്ലാസപുറപ്പാട; ക്രുത്താട്ടം; ബുദ്ധിവെഗം.
*To* **Sally**, *v. n.* പാഞ്ഞുപുറപ്പെടുന്നു, പാഞ്ഞുചെല്ലുന്നു; വെഗത്തിൽ കരെറുന്നു.
**Sallyport**, *s.* വെഗത്തിൽ പുറപ്പെടുന്ന ഗൊപുരവാതിൽ.
**Salmagundi**, *s.* ഇറച്ചി മീൻ നെയ്യ ചെക്കാ മുളക ഉള്ളി എന്നിവയുടെ ഒരു കൂട്ടുകറി.
**Salmon**, *s.* ഒരു നല്ല ജാതി മീൻ; കയിൽമീൻ.
**Saloon**, *s.* വിശെഷമായി അലങ്കരിച്ച ഒരു വലിയ ശാല.
**Salsoacid**, *a.* ഉപ്പും പുളിയുമുള്ള രസത്തൊടു കൂടിയ.
**Salt**, *s.* ഉപ്പ, ലവണം; സാരബുദ്ധി.
**Salt**, *a.* ഉപ്പുള്ള, ഉപ്പുരസമുള്ള; പുളിപ്പുള്ള.
*To* **Salt**, *v. a.* ഉപ്പിടുന്നു, ഉപ്പിലിടുന്നു, ഉപ്പുകൂട്ടുന്നു.
**Saltation**, *s.* തുള്ളൽ, കുതിപ്പ; തുടിപ്പ.
**Saltcellar**, *s.* മെശയിൽ വെക്കുന്ന ഉപ്പു പാത്രം.
**Salter**, *s.* ഉപ്പിടുന്നവൻ, ലവണം വില്ക്കുന്നവൻ.
**Saltern**, *s.* ഉപ്പുപടന, ഉപ്പുകൃഷി, ഉപ്പുവെല.
**Saltish**, *a.* ഉപ്പുരസമുള്ള, പുളിരസമുള്ള.
**Saltless**, *a.* ഉപ്പില്ലാത്ത, രസമില്ലാത്ത.
**Saltness**, *s.* ഉപ്പുരസം, ലവണത; പുളിപ്പ; ഉപ്പുരുചി.
**Salt-pan, Salt-pit**, *s.* ഉപ്പുപടന.
**Saltpetre**, *s.* വെടിയുപ്പ.
**Salvability**, *s.* രക്ഷണീയത, രക്ഷികരത; രക്ഷയൊഗ്യത.
**Salvable**, *a.* രക്ഷപ്പെടാകുന്ന, രക്ഷണീയമായുള്ള.
**Salvage**, *s.* ഉടഞ്ഞുപൊയ കപ്പലിലെ ചരക്കുകളെ കാത്തരക്ഷിക്കുന്നതിന കൊടുക്കുന്ന സമ്മാനം, കൂലി; രക്ഷാഭാഗം.
**Salvation**, *s.* രക്ഷ; മൊക്ഷം, മുക്തി; കൈവല്യം.
**Salvatory**, *s.* വസ്തുക്കളെ വെച്ച സൂക്ഷിക്കുന്ന സ്ഥലം, കലവറ; രക്ഷാസ്ഥലം.
**Salubrious**, *a.* സുഖകരമായുള്ള, ശരീരസൌഖ്യമുള്ള; ആരൊഗ്യകരമായുള്ള.
**Salubrity**, *s.* ആരൊഗ്യം, സൌഖ്യം; ക്ഷെമം, സൈ്വരം; സൌഖ്യസ്ഥലം.
**Salve**, *s.* കുഴമ്പ, തഴി, മുറിമരുന്ന; തൈലം; ഔഷധം; പരിഹാരം, നീക്കുപൊക്കു.
*To* **Salve**, *v. a.* കുഴമ്പിടുന്നു: പരിഹരിക്കുന്നു; ഒഴികഴിവുകൊണ്ട സഹായിക്കുന്നു.
**Salver**, *s.* താലം; തളികപ്പിഞ്ഞാണം.
**Salvo**, *s.* ഒരു ഒഴിവ, ഒഴികഴിവ.
**Salutariness**, *s.* സുഖകരമായുള്ളത; പ്രയൊജനം.
**Salutary**, *a.* സുഖകരമായുള്ള, പ്രയൊജനമുള്ള, സൌഖ്യത്തിന കൊള്ളാകുന്ന.
**Salutation**, *s.* സല്ക്കാരം, സല്ക്കാരവാക്ക; ഉപചാരം, വന്ദനം, പ്രണാമം, നമസ്കാരം.
*To* **Salute**, *v. a.* സല്ക്കരിക്കുന്നു, ഉപചാരം ചെയ്യുന്നു, വന്ദനം ചെയ്യുന്നു.
**Salute**, *s.* സല്ക്കാരം, ഉപചാരം, വന്ദനം, ആചാരവെടി.
**Same**, *a.* അപ്രകാരം തന്നെയുള്ള, ഒരു പൊലെയുള്ള, എകാകൃതിയുള്ള, സമമായുള്ള, വ്യത്യാസമില്ലാത്ത, മുൻ ചൊല്ലിയ.
**Sameness**, *s.* സമം, സമത്വം, തുല്യത; ഒന്നൊടൊന്ന വ്യത്യാസമില്ലായ്മ.
**Sample**, *s.* മാതിരി, മച്ചം, തരപ്പടി.
*To shew a sample*, മാതിരികാട്ടുന്നു.
**Sampler**, *s.* വെലമാതിരി, മാതൃക; തരപ്പടി; തുന്നൽമാതിരി.
**Sanable**, *a.* പൊറുക്കുന്ന, രൊഗശാന്തിവരുന്ന; സാദ്ധ്യമായുള്ള, വാശിവരുന്ന.
**Sanative**, *a.* പൊറുപ്പിക്കുന്ന, രൊഗശാന്തിവരുത്തുന്ന, ഭെദംവരുത്തുന്ന.
**Sanctification**, *s.* ശുദ്ധീകരണം, ശുദ്ധിയാക്കുക.

Sanctifier, *s.* ശുദ്ധീകരിക്കുന്നവൻ, ശുദ്ധമാക്കുന്നവൻ, വിശുദ്ധിപ്രദൻ.

*To* Sanctify, *v. a.* ശുദ്ധീകരിക്കുന്നു; ശുദ്ധമാക്കുന്നു, ശുദ്ധിയാക്കുന്നു; മുഖ്യമാക്കുന്നു.

Sanctimonious, *a.* ശുദ്ധിതൊന്നുന്ന, ശുദ്ധിയുള്ള, പുണ്യമുള്ള.

Sanctimony, *s.* വിശുദ്ധത, ശുദ്ധി.

Sanction, *s.* സ്ഥിതി, സംസ്ഥിതി, ഉറപ്പ; കല്പന, വിധി: അനുവാദം.

Sanctitude, Sanctity, *s.* വിശുദ്ധത, ശുദ്ധി; ഭക്തി, പുണ്യം.

Sanctuary, *s.* ശുദ്ധസ്ഥലം; അഭയസ്ഥാനം, സങ്കെതസ്ഥലം.

Sand, *s.* മണൽ; മണൽപ്രദെശം, തരിശുനിലം.

Sandal, *s.* ഒരു വക ചെരിപ്പ, വള്ളിച്ചെരിപ്പ.

Sandal, Sandalwood, *s.* ചന്ദനം, ചന്ദനമരം.

Sandarac, *s.* ഒരു വക പശ.

Sandblind, *a.* വെള്ളെഴുത്തുള്ള.

Sanders, *s.* ചെമ്മരം.

Sandish, *a.* മണൽപൊലെയുള്ള, വെറുവെറെയുള്ള.

Sandstone, *s.* മണൽകൂടിയ കല്ല; ചരൽ, ചരൽകല്ല, ചാണകല്ല.

Sandy, *a.* മണലുള്ള.

Sane, *a.* സുബൊധമുള്ള; ശരീരസുഖമുള്ള.

Sang, *pret. of To* Sing, പാടി.

Sanguiferous, *a.* രക്തംപുറപ്പെടീക്കുന്ന.

Sanguification, *s.* രക്തംപുറപ്പെടീക്കുക.

Sanguifier, *s.* രക്തംപുറപ്പെടീക്കുന്നവൻ; ഘാതകൻ.

Sanguifluous, *a.* രക്തം ഒലിക്കുന്ന, ചൊര ഒഴുകുന്ന.

Sanguinary, *a.* രക്തപ്രിയമുള്ള, ഘാതകമായുള്ള; ക്രൂരതയുള്ള.

Sanguine, *s.* രക്തവൎണ്ണമുള്ള; ചൊരപ്പടകളമായുള്ള; തീക്ഷ്ണമായുള്ള, കായ്പ്പിടിത്തമുള്ള; ശുഷ്കാന്തിയുള്ള; അതിവാഞ്ചയുള്ള.

Sanguineness, Sanguinity, *s.* തീക്ഷ്ണത; കായ്പ്പിടിത്തം; ശുഷ്കാന്തി; മനൊവിശ്വാസം.

Sanguineous, *a.* രക്തംനിറഞ്ഞ, ചൊരപ്പടകളമായുള്ള.

Sanhedrim, *s.* യഹൂദന്മാരുടെ പ്രധാനആലൊചന സഭ.

Sanies, *s.* നെൎത്തചലം, ദുൎന്നീര.

Sanious, *a.* നെൎത്തചലം ഒലിക്കുന്ന, ദുൎന്നീരൊഴുകുന്ന.

Sanity, *s.* സുബൊധം, സ്വസ്ഥബുദ്ധി.

Sank, *pret. of To* Sink, മുങ്ങി, താണു.

Sap, *s.* നീര, ചാറ, സാരം; കറ; തുരങ്കം.

*To* Sap, *v. a.* തുരങ്കമിട്ടുനശിപ്പിക്കുന്നു; ഇടിച്ചുകളയുന്നു, നശിപ്പിക്കുന്നു.

Sapid, *a.* രുചിയുള്ള, സ്വാദുള്ള, രുചികരമായുള്ള.

Sapidity, Sapidness, *s.* രുചി, സ്വാദ, രസം.

Sapience, *s.* ബുദ്ധി, ജ്ഞാനം, അറിവ, വിവെകം.

Sapient, *a.* ബുദ്ധിയുള്ള, ജ്ഞാനമുള്ള, അറിവുള്ള, വിവെകമുള്ള.

Sapless, *a.* നീരില്ലാത്ത, ചാറില്ലാത്ത, സാരമററ, കറയില്ലാത്ത; വരണ്ട, കൊതിനമുള്ള.

Sapling, *s.* ഇളയതൈ.

Saponaceous, Saponary, *a.* ചവൎക്കാരംപൊലെയുള്ള.

Sapor, *s.* രുചി, സ്വാദ.

Saporific, *a.* രുചികരമായുള്ള, സ്വാദുകരമായുള്ള.

Sapphire, *s.* നീലകല്ല, ഇന്ദ്രനീലകല്ല; പച്ചകല്ല.

Sapphirine, *a.* നീലകല്ലുപൊലെയുള്ള.

Sappiness, *s.* സാരം; ശുദ്ധത; ഭൊഷത്വം.

Sappy, *a.* സാരമുള്ള, നീരുള്ള; ശുദ്ധതയുള്ള, ഭൊഷത്വമുള്ള; ഇളയ, ബലംകുറഞ്ഞ.

Saraband, *s.* സ്പാനിയദെശത്തെ ഒരു ആട്ടകളി.

Sarcasm, *s.* കൊള്ളിവാക്ക, മുൾവചനം, കുററടി, കൊറുവാ, ഊനച്ചൂട.

Sarcastic, Sarcastical, *a.* കൊള്ളിവാക്കായുള്ള, കുററടിയായുള്ള, കൊറുവായായുള്ള.

Sarcenet, *s.* ഒരു ജാതി പട്ടു, ഒരു വക നെൎത്ത പട്ടു.

*To* Sarcle, *v. a.* കളപറിക്കുന്നു.

Sarcophagous, *a.* മാംസം ഭക്ഷിക്കുന്ന.

Sarcophagus, *s.* മാംസഭൊജനം; ശവക്കുഴി.

Sarcophagy, *s.* മാംസഭൊജനം.

Sarcotic, *a.* മാംസമുണ്ടാക്കുന്ന, ദശപ്പുവരുത്തുന്ന, അരിപ്പുണ്ണുണ്ടാക്കുന്ന.

Sardine, Sardonyx, *s.* ഗൊമെദകം, ഗൊമെദകകല്ല.

Sardius, *s.* ഗൊമെദകം.

Sarsaparilla, *s.* നറുനീണ്ടി.

Sash, *s.* പട്ടുകച്ച, നടുകെട്ടു, അരകെട്ടു; ഒരു മാതിരി കിളിവാതിൽ.

Sassafras, *s.* ഒരു വക മരുന്ന.

Sat, *pret.* of *To* Sit, ഇരുന്നു.

Satan, *s.* സാത്താൻ, പിശാചാധിപതി.

Satanic, Satanical, *a.* പിശാചത്വമുള്ള, പൈശാചം.

Satchel, *s.* പള്ളിക്കൂടത്തിൽ പഠിക്കുന്ന പൈതലിന്റെ പുസ്തകസഞ്ചി, സഞ്ചി.

*To* Sate, Satiate, *v. a.* തൃപ്തിയാക്കുന്നു, പൂൎണ്ണമാക്കുന്നു.

Satellite, *s.* ചെറുഗ്രഹം, നീചഗ്രഹം.

Satellitious, *a.* നീചഗ്രഹങ്ങളുള്ള, ചെറുഗ്രഹങ്ങളുള്ള.

Satiate, *a.* തൃപ്തിയുള്ള, പൂൎണ്ണമായുള്ള.

Satiety, *s.* തൃപ്തി, പൂൎണ്ണത, സംപൂൎണ്ണത, അലംഭാവം.

Satin, *s.* സൂൎയ്യകാന്തിപ്പട്ടു, സൂൎയ്യപടം.

Satire, *s.* ദുഷ്കവി; നിന്ദാസ്തുതി, കുറെറടി, കൊറുവാ.

Satiric, Satirical, *a.* നിന്ദാസ്തുതിയായുള്ള, കുറെറടിയുള്ള, ശകാരമായുള്ള, കൊറുവായായുള്ള; മുൾവാക്കായുള്ള.

Satirist, *s.* ദുഷ്കവിക്കാരൻ; നിന്ദാസ്തുതിയുണ്ടാക്കുന്നവൻ.

*To* Satirise, *v. a.* നിന്ദാസ്തുതി ചെയ്യുന്നു, ശകാരിക്കുന്നു.

Satisfaction, *s.* തൎപ്പണം, തൃപ്തി; സന്തുഷ്ടി, സന്തൊഷം; പ്രീതി; അലംഭാവം; ബൊധം; പ്രതികാരം; പരിഹാരം.

Satisfactive, Satisfactory, *a.* തൃപ്തിയാക്കുന്ന; പ്രീതികരമായുള്ള, സന്തൊഷകരമായുള്ള.

*To* Satisfy, *v. a.* തൃപ്തിവരുത്തുന്നു, തൃപ്തിയാക്കുന്നു; സന്തുഷ്ടിവരുത്തുന്നു: സന്തൊഷപ്പെടുത്തുന്നു; പ്രീതിവരുത്തുന്നു; പ്രതികാരം ചെയ്യുന്നു; ബൊധംവരുത്തുന്നു.

Saturant, *a.* നിറഞ്ഞ, പിടിച്ച, മുക്കിയ.

*To* Saturate, *v. a.* നിറെക്കുന്നു, നന്നായിനിറെക്കുന്നു; പിടിപ്പിക്കുന്നു, കൊള്ളിക്കുന്നു; തുവെക്കുന്നു; മുക്കുന്നു, നനെക്കുന്നു.

Saturday, *s.* ശനിയാഴ്ച, ശനിവാരം.

Saturity, *s.* നിറവ, നിറെച്ചിൽ; തുവച്ചിൽ, മുക്കൽ.

Saturn, *s.* ഒരു ഗ്രഹം, ശനി, ഛായാപുത്രൻ, അസിതൻ; പുടപ്രയൊഗത്തിൽ ഒരംയം.

Saturnian, *a.* ശനിയൊടുചെന്ന, പൊന്നുകൊണ്ടുള്ള; ഭാഗ്യമുള്ള.

Saturnine, *a.* കുണ്ഠിതമുള്ള; കടുപ്പശീലമുള്ള.

Satyr, *s.* വനദെവത.

Savage, *a.* കന്നമൊടിയുള്ള, ഭോചാരമുള്ള; ക്രൂരതയുള്ള.

Savage, *s.* കാട്ടാളൻ, കന്നൻ, പുളിന്ദൻ; ദുഷ്ടൻ, മുൎക്ക്വൻ, ക്രൂരൻ, മൃഗസ്വഭാവമുള്ളവൻ.

Savageness, *s.* കന്നമൊടി, പുളിന്ദത; ഭോചാരം; മുൎക്ക്വത, ക്രൂരത, ദുഷ്ടത.

Savanna, *s.* മൈതാനമായുള്ള മെച്ചിൽസ്ഥലം.

Sauce, *s.* ആഹാരത്തിന രുചിവരുത്തുന്ന ചാറ, മസാലച്ചാറ, കറി.

*To serve one the same sauce,* പകരത്തിന പകരം ചെയ്യുന്നു.

*To* Sauce, *v. a.* മസാലച്ചാറചെൎക്കുന്നു, രുചികരമാക്കുന്നു, രസിപ്പിക്കുന്നു.

Saucebox, *s.* ഗൎവ്വി, അകനിന്ദക്കാരൻ.

Saucepan, *s.* ചാറുവെക്കുന്ന ചട്ടി.

Saucer, *s.* ചെറിയ തളികപ്പിഞ്ഞാണം, ചെറിയ തളിക; ചാറുവെക്കുന്ന പാത്രം.

Sauciness, *s.* ഗൎവ്വം, അഹംഭാവം, അകനിന്ദ.

Saucy, *a.* ഗൎവ്വമുള്ള, അഹംഭാവമുള്ള, അകനിന്ദയുള്ള.

*To* Save, *v. a.* രക്ഷിക്കുന്നു, കാത്തുരക്ഷിക്കുന്നു; ത്രാണനംചെയ്യുന്നു; പാലിക്കുന്നു; സംഗ്രഹിച്ചുവെക്കുന്നു; ചിലവിടാതിരിക്കുന്നു; സൂക്ഷിച്ചുവെക്കുന്നു; ചുങ്കിക്കുന്നു; ക്ഷമിക്കുന്നു; ഒഴിവാക്കുന്നു.

Save, *ad.* അല്ലാതെ, ഒഴികെ, കൂടാതെ.

Saver, *s.* രക്ഷകൻ, പാലകൻ; സംഗ്രഹക്കാരൻ, സൂക്ഷിച്ചുവെക്കുന്നവൻ; ചുങ്കിക്കുന്നവൻ; തുരിശക്കാരൻ.

Saving, *a.* തുരിശമായുള്ള, മട്ടായി ചിലവിടുന്ന, കയ്പിപ്പുള്ള; ലുബ്ധുള്ള; സൂക്ഷമുള്ള, പിടിത്തമുള്ള.

Saving, *ad.* ഒഴികെ, അല്ലാതെ.

Saviour, *s.* രക്ഷകൻ, രക്ഷിതാവ: ഉദ്ധാരകൻ.

*To* Saunter, *v. n.* മടിയായി ഉഴന്നുനടക്കുന്നു, മടിക്കുന്നു, മിനക്കെടുന്നു.

Savour, *s.* രുചി, സ്വാദ; വാസന; മണം; സുഗന്ധം.

*To* Savour, *v. n.* വാസനയായിരിക്കുന്നു, രുചിയായിരിക്കുന്നു; സൂചിക്കുന്നു.

Savoury, *a.* വാസനയുള്ള, സുഗന്ധമുള്ള; രുചിയുള്ള, രുചികരമായുള്ള, ഇമ്പമുള്ള.

Savoy, *s.* ഒരു വക ചീര.

Sausage, *s.* ഇറച്ചിയും മസാലയും കൂടെ കൂട്ടിയുണ്ടാക്കിയത.

Saw, *s.* അറപ്പുവാൾ, ഈൎച്ചവാൾ.

*To* Saw, *v. a.* അറക്കുന്നു, മരംഅറക്കുന്നു, ഈരുന്നു.

Sawdust, *s.* അറപ്പുപൊടി, ഈൎച്ചപ്പൊടി.

Sawfish, *s.* വാൾമീൻ.

Sawpit, *s.* അറപ്പുകുഴി.

Sawrest, *s.* അറപ്പുവാൾ മൂൎച്ചവരുത്തുന്ന അരം.

Sawyer, *s.* വാളൻ, വാൾക്കാരൻ, അറപ്പുകാരൻ.

Saxifrage, *s.* കല്ലടപ്പിന കൊള്ളാകുന്ന ഒരു വക പച്ചമരുന്ന.

*To* Say, *v. a.* പറയുന്നു, ചൊല്ലുന്നു, വചിക്കുന്നു, സംസാരിക്കുന്നു.

Say, *s.* ചൊല്ല, വാക്ക; പരീക്ഷ.

Saying, *s.* വചനം, വാക്യം, വാക്ക, ചൊല്ല; ചട്ടം.

Scab, *s.* നൊണൽ, പൊററൻ, പൊററ; ചിരങ്ങ, ചൊറി.

Scabbard, *s.* വാളുറ.

Scabbed, *a.* ചിരങ്ങുപിടിച്ച.

Scabbiness, *s.* പൊററ, ചിരങ്ങ.

Scabby, Scabious, *s.* പൊററയുള്ള, ചിരങ്ങുള്ള.

Scabrous, *a.* പരുപരയായുള്ള, കരുകരുപ്പുള്ള; രൂക്ഷതയുള്ള; ദുസ്സഹമായുള്ള.

Scaffold, *s.* വീടുപണിക്കുള്ള വെച്ചുകെട്ട; മെട: തൂക്കുമരം, കഴു.

Scaffolding, *s.* വെലക്കാര നിന്ന വെല ചെയ്യാൻ വെച്ചുകെട്ടിയചട്ടം മുതലായത.

Scalade, Scalado, *s.* മതിലിൽ എണിവെച്ചുകെറിപിടിക്കുക.

Scalary, *a.* കൊണിപ്പടികൾ പൊലെയുള്ള, പടിപടിയായുള്ള.

*To* Scald, *v. a.* കാഞ്ഞവെള്ളവും മററും കൊണ്ട പൊള്ളിക്കുന്നു.

Scald, *s.* കാഞ്ഞവെള്ളംകൊണ്ടുള്ള പൊള്ളൽ; വടു; തലപ്പുററ, പൊരി; തലക്കരപ്പൻ.

Scale, *s.* തുലാസിൻ തട്ട; തുലാരാശി; ചെതുമ്പൽ, ചെളുക; എണി, കൊണി; കെറുന്നവഴി, എണിവെച്ചുകെറുക; എണിവെച്ച കരെറിപിടിക്കുക; ക്രമെണയുള്ള കരെററം; ക്രമൊല്കൎഷം; കൊണിപ്പടികൾ പൊലെ വരവരയായുള്ള അളവുകൊൽ; വാദ്യത്തിൽ ക്രമെണയുള്ളമാത്ര; ഒരുപൊലെ ഇടവരയുള്ള മുഴക്കൊൽ.

*To* Scale, *v. a.* എണിവെച്ചുകെറുന്നു; അളന്നുനൊക്കുന്നു; തുലാസിൽതൂക്കുന്നു; തൊലിനീക്കുന്നു; ചെതുമ്പൽ കളയുന്നു.

*To* Scale, *v. n.* ഉരിയുന്നു, അടരുന്നു.

Scaled, *a.* ചെതുമ്പലുള്ള, ചെളുക്കയുള്ള.

Scaliness, *s.* ചെതുമ്പൽതരം.

Scall, *s.* കുഷ്ഠം; തലക്കരപ്പൻ.

Scallion, *s.* ഒരു വക ചെറിയ വെങ്കായം.

Scallop, *s.* ഒട്ടുള്ള ഒരു വക മത്സ്യം; അലുക്കില, വള്ളൽ, ചെളുക്ക.

*To* Scallop, *v. a.* അലുക്കിലയുണ്ടാക്കുന്നു; വക്കുവളച്ചുണ്ടാക്കുന്നു.

Scalp, *s.* തലമണ്ട, തലയൊട.

*To* Scalp, *v. a.* തലയൊട്ടിൻ തൊലി ഉരിക്കുന്നു.

Scaly, *a.* ചെതുമ്പലുള്ള, ചെളുക്കയുള്ള.

*To* Scamble, *v. n.* തമ്മിൽ പിടിച്ചുവലിക്കുന്നു; പിടിച്ചുവലിക്കൂടുന്നു; വക്കാണിക്കുന്നു.

Scammony, *s.* ഒരു വക പശയുള്ള മരുന്ന.

*To* Scamper, *v. n.* പെടിച്ചുചാടിയൊടിപ്പൊകുന്നു.

*To* Scan, *v. a.* നന്നായി പദശൊധന ചെയ്യുന്നു.

Scandal, *s.* ഇടച്ചൽ; ദുൎയ്യശസ്സ, ദുഷ്കീൎത്തി, അപശ്രുതി, അവമാനം: ദൂഷ്യം; ഉപാലംഭം: നാണക്കെട.

*To* Scandalize, *v. a.* ഇടച്ചൽവരുത്തുന്നു, ദുൎയ്യശസ്സവരുത്തുന്നു, അപശ്രുതിവരുത്തുന്നു; ദൂഷ്യംവരുത്തുന്നു.

Scandalous, *a.* അവമാനമുള്ള, നാണക്കെട്ടുള്ള, അപശ്രുതിയുള്ള.

Scandent, *a.* കെറുന്ന, പററിപ്പിടിച്ച കെറുന്ന.

Scansion, *s.* ശ്ലൊകത്തിന്റെ പദ ശൊധന.

Scant, *a.* കമ്മിപ്പായുള്ള, ഞെരുക്കമുള്ള; ഇടുക്കമുള്ള; പൊരുംപൊരാതെയുള്ള; ദുരിശമുള്ള; അപൂൎവമായുള്ള.

Scantiness, Scantness, *s.* കമ്മിപ്പ, ഞെരുക്കം, ഇടുക്കം, ഇടക്കുറച്ചിൽ; ചുരുക്കം, ക്ഷാമം, കമ്മി, ദുരിശം, പൊരുംപൊരായ്മ; വിസ്താരക്കുറവ; അരുപം.

Scantlet, *s.* ഒരു ലെശം, അല്പം, ചെറുഖണ്ഡം, ചെറുമാതിരി.

Scantling, *s.* മരത്തിന്റെ ചെറുഖണ്ഡം, നുറുക്ക, കുറുന്തടി, ചെറുതുണ്ട.

Scanty, *a.* ഇടുക്കുള്ള, ഞെരുക്കമുള്ള, ചുരുക്കമുള്ള, കുറച്ചിലുള്ള; അപൂൎവമായുള്ള, ലുബ്ധുള്ള.

*To* Scape, *v. a. & n.* ഒഴിക്കുന്നു, ഒഴിയുന്നു; ഒഴിഞ്ഞുകൊള്ളുന്നു; തെററിക്കുന്നു; തെററിക്കൊള്ളുന്നു.

Scapula, *s.* തൊൾപലക.

Scapular, Scapulary, *a.* തൊളിനെസംബന്ധിച്ചുള്ള.

Scar, *s.* കിണം, വടു, വടുക; തഴമ്പ, കല.

*To* Scar, *v. a.* വടുപ്പെടുത്തുന്നു.

Scaramouch, *s.* ഒരു പുറാട്ടുകാരൻ.

Scarce, *a.* അപൂൎവമായുള്ള, ദുല്ലഭമായുള്ള; ദുൎഭിക്ഷമായുള്ള; അരുപമായുള്ള; അരിത്തിയായുള്ള, കിട്ടാത്ത.

Scarce, Scarcely, *ad.* കമ്മിപ്പായി, വിഷമമായി; പ്രയാസത്തൊടെ, പണിപ്പെട്ട.

Scarceness, Scarcity, *s.* ചുരുക്കം, ദുല്ലഭം, ദുൎഭിക്ഷത, അപൂൎവം, അരുപം, പ്രിയം, അരിത്തി.

*To* Scare, *v. a.* വിരട്ടുന്നു, ഭയപ്പെടുത്തുന്നു, പെടിപ്പിക്കുന്നു.

Scarecrow, *s.* കൊലം; പക്ഷികളെയും മറ്റും വിരട്ടുന്നതിനുള്ള രൂപം; വെ കൊലം.

Scarf, *s.* തൊളിൽ ഞാത്തി ഇടുന്ന ഉത്തരിയം.

Scarfskin, *s.* ശരീരത്തിന്റെ പുറത്തെ നെൽതൊലി.

Scarification, *s.* ശസ്ത്രംകൊണ്ട തൊലി കീറുക.

Scarificator, *s.* ശസ്ത്രം വെക്കുന്നവൻ.

*To* Scarify, *v. a.* ശസ്ത്രംവെക്കുന്നു, ശസ്ത്രം കൊണ്ട തൊലി കുത്തി രക്തം ഒലിപ്പിക്കുന്നു, ചൊര കൊത്തുന്നു.

Scarlet, *s.* കടുംചുവപ്പ, ചുവപ്പുകാച്ചിയ വസ്ത്രം.

Scarlet, *a.* കടുംചുവപ്പായുള്ള.

Scarp, *s.* കിടങ്ങിന്റെ ചരിവ.

Scate, *s.* വഴുതിക്കുന്നതിനുള്ള ഒരു വക ഇരിമ്പുചെരിപ്പ; തിരണ്ടി മീൻ.

*To* Scate, *v. n.* വഴുതിപൊകുന്നു.

*To* Scath, *v. a.* പാഴാക്കുന്നു, ചെതപ്പെടുത്തുന്നു, നഷ്ടമാക്കുന്നു, നശിപ്പിക്കുന്നു.

Scath, *s.* ചെതം, നഷ്ടം, നാശം.

*To* Scatter, *v. a,* ചിന്നുന്നു, ചിതറുന്നു, തൂകുന്നു, ഭിന്നിപ്പിക്കുന്നു, നാനാവിധമാക്കുന്നു.

*To* Scatter, *v. n.* ചിതറിപ്പൊകുന്നു, ഭിന്നിക്കുന്നു, നാനാവിധമാകുന്നു.

Scavenger, *s.* തെരുവീഥികളെ വെടിപ്പാക്കുന്ന വിചാരകാരൻ, അനന്തകരവിചാരകാരൻ; കള്ളൻ, ദുഷ്ടൻ.

Scene, *s.* കളിത്തട്ട; രംഗം, ചൊല്ലിയാട്ടം, വെക്ഷപ്പുറപ്പാട, നാടകവൎണ്ണനം; കാഴ്ച.

Scenery, *s.* കാഴ്ച, ഛായ; വിസ്താരകാഴ്ച; നാടകവൎണ്ണനം.

Scenic, Scenical, *a.* നാടകമായുള്ള, നാടകസംബന്ധമുള്ള: കഥകളിസംബന്ധിച്ച.

Scenography, *s.* സൂക്ഷ്മപടത്തെ വൎണ്ണിക്കുന്ന വിദ്യ, കാഴ്ചവൎണ്ണനം; കഥകളിയിലെ വെഷം എഴുതുക.

Scent, *s.* വാസന, ഗന്ധം, മണം; പരിമളം; മണംപിടിച്ചുള്ള ഒട്ടം.

*To* Scent, *v. a.* മണക്കുന്നു, വാസന അറിയുന്നു; ഗന്ധിപ്പിക്കുന്നു, പരിമളപ്പെടുത്തുന്നു.

Sceptic, *s.* സംശയിതാവ, സംശയക്കാരൻ, സൎവ്വാവിശ്വാസി, സൎവ്വസന്ദെഹക്കാരൻ.

Scepticism, *s.* സൎവ്വസന്ദെഹം, സംശയം.

Sceptre, *s.* ചെങ്കൊൽ.

Schedule, *s.* ചാൎത്ത; ചെറിയചുരുൾ.

Scheme, *s.* സൂത്രം, യന്ത്രം; ചട്ടം, മാതിരി; ചിന്ത; ഭാവം, ഉപായം, കൌശലം; നിൎവ്വാഹം: പൊക്കുംവഴി.

*To* Scheme, *v. a.* യന്ത്രിക്കുന്നു, ഉള്ളം കൊണ്ടുകരുതിടുന്നു; സൂത്രമുണ്ടാക്കുന്നു; കൌശലംവിചാരിക്കുന്നു; ഉപായംനൊക്കുന്നു.

Schemer, *s.* യന്ത്രി, സൂത്രമുണ്ടാക്കുന്നവൻ; കൌശലക്കാരൻ, ഉപായി, ഉപായക്കാരൻ.

Schesis, *s.* അവസ്ഥ; സമ്പ്രദായം.

Schism, *s.* വെദഭിന്നത, മതഭിന്നം; വെദവിപരീതം, മതഭെദം.

Schismatic, *s.* വെദവിപരീതക്കാരൻ.

Schismatic, Schismatical, *a,* മതഭിന്നതയുള്ള, വെദവിപരീതമുള്ള.

Scholar, *s.* ശിഷ്യൻ, പഠിക്കുന്നവൻ, പഠിക്കുന്ന പൈതൽ; പണ്ഡിതൻ, വിദ്വാൻ.

Scholarship, *s.* ശിഷ്യത്വം; പഠിത്വം, അറിവ; പാണ്ഡിത്വം; പഠിക്കുന്നതിനുള്ള ഇനാം.

Scholastic, Scholastical, *a.* ശിഷ്യനൊടുചെൎന്ന, പഠിത്വംസംബന്ധിച്ച; പാഠകശാലയൊടുചെൎന്ന.

Scholiast, *s.* വ്യാഖ്യാനക്കാരൻ.

Scholion, Scholium, *s.* വ്യാഖ്യാനം.

School, *s.* എഴുത്തുപള്ളി, പള്ളിക്കൂടം, പാഠകശാല; ആശ്രമം.

Schoolboy, *s.* എഴുത്തപള്ളി പൈതൽ, പള്ളിക്കൂടത്തിലെ ചെക്കൻ, പള്ളിക്കൂടത്തിൽ പഠിക്കുന്ന പൈതൽ.

Schoolday, *s.* എഴുത്തകാലം, പഠിക്കുന്ന നാൾ.

Schoolfellow, *s.* എഴുത്തപള്ളി ചങ്ങാതി.

Schoolman, *s.* ദൈവീകപാഠകശാലയിൽ നിപുണൻ.

Schoolmaster, *s.* ഉപാദ്ധ്യായൻ, ആശാൻ, അഴുത്തച്ചൻ.

Schoolmistress, *s.* ഉപാദ്ധ്യായി, ആശാത്തി, പഠിപ്പിക്കുന്ന സ്ത്രീ.

Schooner, *s.* രണ്ട പാമരമുള്ള ഒരു ചെറിയ കപ്പൽ.

Sciatica, *s.* ഇടുപ്പുവാതം.

Science, *s.* വിദ്യ, വിജ്ഞാനം, അറിവ, വില്പത്തി, ശാസ്ത്രം.

Sciential, *s.* വിദ്യയൊടുചെൎന്ന.

Scientific, Scientifical, *a.* വിദ്യയുള്ള, വിജ്ഞാനമുള്ള; ശാസ്ത്രസംബന്ധമുള്ള.

Scimitar, *s.* കട്ടാരം, വളഞ്ഞവാൾ.

*To* Scintillate, *v. n.* പൊരിയുന്നു, പൊരിപറക്കുന്നു.

Scintillation, *s.* പൊരിപറക്കുക.

Sciolist, *s.* പലതിനും ശീലമുള്ളവൻ.

Sciolous, *a.* പലതിനും ശീലമുള്ള.

Sciomachy, *s.* നിഴലൊടുള്ള യുദ്ധം.

Scion, *s.* ചുള്ളികൊമ്പ, ഒട്ടിച്ചുചെൎക്കപ്പെട്ട കൊമ്പ, ക്രമ്പ.

**Scirrhosity**, *s.* ദശ കട്ടിയായിതീരുക, കല്ലെപ്പ.
**Scirrhous**, *a.* ദശ കട്ടിയായിരിക്കുന്ന, കല്ലെക്കുന്ന.
**Scissible**, *a.* ഖണ്ഡിക്കാകുന്ന, അറുക്കാകുന്ന.
**Scission**, *s.* ഖണ്ഡനം, അറുപ്പ.
**Scissors**, *s.* കത്തിരി, കത്രിക.
**Scissure**, *s.* പൊട്ട, പൊട്ടൽ, പിളൎപ്പ.
**Sclerotic**, *a.* കടുത്ത; പരുപരയായുള്ള.
*To* **Scoat**, *v. a.* നിൎത്തിവെക്കുന്നു, വണ്ടിയുരുളിന അടവെക്കുന്നു.
*To* **Scoff**, *v. a.* പരിഹസിക്കുന്നു, അപഹസിക്കുന്നു, നിന്ദിച്ചുപറയുന്നു.
**Scoff**, *s.* പരിഹാസം, അപഹാസം, നിന്ദാവാക്ക, ധിക്കാരം.
**Scoffer**, *s.* പരിഹാസി, അപഹാസി.
*To* **Scold**, *v. a.* കലമ്പുന്നു; ശകാരിക്കുന്നു; കലഹിക്കുന്നു; ദുൎവ്വാക്കപറയുന്നു; കലശൽകൂട്ടുന്നു.
**Scold**, *s.* കലമ്പുന്ന സ്ത്രീ, കലഹക്കാരി.
**Scolding**, *s.* കലമ്പൽ, ശകാരം.
**Scollop**, *s.* ഒരുവക മത്സ്യം; See Scallop.
**Sconce**, *s.* തൂക്കുവിളക്ക; ചെറുകൊട്ട; വാട; തല; പിഴ.
*To* **Sconce**, *v. a.* പിഴചെയ്യിക്കുന്നു, പ്രായശ്ചിത്തം ചെയ്യിക്കുന്നു.
**Scoop**, *s.* ഒരു വലിയ തവി, തുടാവ; തൊണ്ടി; കൈനീണ്ടിട്ടുള്ള ഒരു മരവി.
*To* **Scoop**, *v. a.* കുഴിക്കുന്നു; തവികൊണ്ട തൊണ്ടിയെടുക്കുന്നു, മരവികൊണ്ട കൊരികളയുന്നു.
**Scope**, *s.* ഭാവം, യുക്തി, സാദ്ധ്യം; താത്പൎയ്യം; യത്നം, ഉദ്ദേശം; ലാക്ക, കുറി; നൊക്ക; ഇട, വിസ്താരം; അനുവാദം.
**Scorbutic**, *a.* ചൊരകെട്ടരൊഗമുള്ള.
*To* **Scorch**, *v. a.* കരിക്കുന്നു, വരട്ടുന്നു, വക്കുന്നു, വാട്ടുന്നു; എരിക്കുന്നു, ചുടുന്നു.
*To* **Scorch**, *v. n.* കരിയുന്നു, വരളുന്നു, വരുന്നു, വാടുന്നു; എരിയുന്നു.
**Score**, *s.* നീളമുള്ള കീറൽ, വരച്ച വര; കണക്ക; കടം; കാരണം; മുഖാന്തരം; ഇരുപത, വിംശതി, കൊടി.
*To* **Score**, *v. a.* കടമായിട്ട കുറിക്കുന്നു, ചുമത്തുന്നു; വരെക്കുന്നു.
**Scoria**, *s.* ഊറൽ, കല്ക്കം, അഴുക്ക.
**Scorious**, *a.* ഊറലുള്ള, കല്ക്കമുള്ള, അഴുക്കായുള്ള.
*To* **Scorn**, *v. a.* നിന്ദിക്കുന്നു, കുത്സിക്കുന്നു, പരിഹസിക്കുന്നു, അപഹസിക്കുന്നു, ആക്ഷെപിക്കുന്നു; അറെക്കുന്നു.
**Scorn**, *s.* പരിഹാസം, നിന്ദ, ധിക്കാരം, കുത്സ, ആക്ഷെപം.
**Scorner**, *s.* നിന്ദക്കാരൻ, കുത്സക്കാരൻ, അപഹാസി, പരിഹാസി.
**Scornful**, *a.* നിന്ദാശീലമുള്ള, അകനിന്ദയുള്ള; വെറുക്കുന്ന; കുത്സയുള്ള; അപഹാസമുള്ള.
**Scorpion**, *s.* തെള, വൃശ്ചികം; വൃശ്ചിക രാശി.
**Scot**, *s.* സ്കൊത്തലാണ്ട ദെശക്കാരൻ; കടങ്ങൾ; ഇറവരി.
*To* **Scotch**, *v. a.* മുറുന്നു, മുൻകണ്ടിക്കുന്നു; വാരുന്നു.
**Scotch**, *a.* സ്കൊത്തലാണ്ടദെശത്തെ സംബന്ധിച്ച.
**Scotfree**, *s.* കരം ഒഴിവായുള്ള, ഒഴിവായുള്ള.
**Scotchhoppers**, *s.* നിലത്ത വരെച്ച വരകളെ പൈതങ്ങൾ ചാടികടക്കുന്ന ഒരു കളി; കക്കകളി.
**Scotomy**, *s.* തലച്ചുററൽ, തലതിരിച്ചിൽ.
**Scoundrel**, *s.* കള്ളൻ, ചണ്ഡാലൻ, അതിദുഷ്ടൻ.
*To* **Scour**, *v. a. & n.* പരുപരയായുള്ള വസ്തുകൊണ്ട തെക്കുന്നു; കട്ടപ്പമായി വിരെചിപ്പിക്കുന്നു; വെടിപ്പാക്കുന്നു; തെച്ചമഴക്കുന്നു; മൊറുന്നു; വടിക്കുന്നു; ശുദ്ധിവരുത്തുന്നു; തെടിഇളക്കുന്നു; വെഗത്തിൽ കടന്നൊട്ടുന്നു; ചാടി ഒടിപ്പൊകുന്നു; അലഞ്ഞുനടക്കുന്നു; ഇങ്ങൊട്ടും അങ്ങൊട്ടും ഒട്ടുന്നു.
**Scourge**, *s.* ചമ്മട്ടി, കുരടാവ; അടി, ശിക്ഷ, ദണ്ഡം; ബാധ; ശിക്ഷിക്കുന്നവൻ.
*To* **Scourge**, *v. a.* ചമ്മട്ടികൊണ്ടടിക്കുന്നു, അടിക്കുന്നു, ശിക്ഷിക്കുന്നു, ദണ്ഡിപ്പിക്കുന്നു.
**Scout**, *s.* ഒററുകാരൻ, ചാരൻ.
*To* **Scout**, *v. n.* ഒററുനൊക്കുവാൻ പുറപ്പെടുന്നു.
*To* **Scowl** *v. n.* നെററിചുളിച്ചനൊക്കുന്നു, മുഖംകനപ്പിക്കുന്നു; കൊപിച്ചനൊക്കുന്നു.
**Scowl**, *s.* നെററിചുളിവ, മുഖകനപ്പ; നീരസഭാവം.
*To* **Scrabble**, *v. n.* മാന്തുന്നു, ചൊറിയുന്നു, തടവുന്നു.
**Scrag**, *s.* നെൎത്തവസ്തു; മെലിഞ്ഞവസ്തു.
**Scraggy**, *a.* മെലിച്ചിലുള്ള, നെൎമ്മയുള്ള; കുന്നും കുഴിയുമുള്ള; നിരപ്പില്ലാത്ത; പരുപരയായുള്ള.
*To* **Scramble**, *v. a.* ഇനിക്ക ഇനിക്ക വെണമെന്ന പിടിച്ചുവലിക്കുട്ടുന്നു; പിടിയും വലിയുംകൂട്ടുന്നു; പററികെറുന്നു.
**Scramble**, *s.* പിടിച്ചുവലി; പററികെറുക.
*To* **Scranch**, *v. a.* കടുകടെ കടിക്കുന്നു.
**Scrannel**, *a.* നിന്ദ്യമായുള്ള; ശുഷ്കമായുള്ള, വിലപ്പിടിപ്പില്ലാത്ത, കടുകടെയുള്ള.

Scrap, *s.* നുറുക്ക, കഷണം, ചെറിയ കഷണം; തുണ്ട.

*To* Scrape, *v. a.* ചുരണ്ടുന്നു, ചീകുന്നു; ചുരണ്ടിക്കളയുന്നു; പറണ്ടുന്നു; അപസ്വരമുണ്ടാക്കുന്നു; പ്രയാസപ്പെട്ടു കൂട്ടിച്ചെൎക്കുന്നു.

*To* Scrape, *v. n.* അപസ്വരമുണ്ടാകുന്നു; വീണയിൽ അപസ്വരമായി വായിക്കുന്നു.

Scrape, *s.* ദുഃഖം, വിഷമം, പ്രയാസം; അമ്പരപ്പ; പരവശത, അനൎത്ഥം.

Scraper, *s.* ചുരണ്ടുന്ന ആയുധം; ചുരവ; ചിരവ, വാച്ചി, വടിക്കുന്ന കരു; ലുബ്ധൻ; രൂക്ഷതയായി വീണ വായിക്കുന്നവൻ.

*To* Scratch, *v. a.* ചുരണ്ടുന്നു; നഖംകൊണ്ട അള്ളുന്നു, ചൊറിയുന്നു, മാന്തുന്നു; പറണ്ടുന്നു; വരെക്കുന്നു, ചീത്തയായി എഴുതുന്നു.

Scratch, *s.* മാന്തൽ, ചുരണ്ടൽ, നഖംകൊണ്ടുള്ള അള്ളൽ; പറണ്ടൽ.

Scratches, *s.* കുതിരയുടെ കാലിൽ വരുന്ന ചിരങ്ങ.

Scraw, *s.* മെൽപുറം; പുറഭാഗം.

*To* Scrawl, *v. a.* വരെക്കുന്നു; വൃത്തികെടായി എഴുതുന്നു.

Scrawl, *s.* വൃത്തിയില്ലാത്ത എഴുത്ത.

*To* Screak, *v. n.* കിറുകിറു ശബ്ദമിടുന്നു, കരയുന്നു.

*To* Scream, *v. n.* നിലവിളിക്കുന്നു, അലറുന്നു.

Scream, *s.* നിലവിളി, അലൎച്ച, കരച്ചിൽ.

*To* Screech, *v. n.* കരയുന്നു; മൂങ്ങാപൊലെ മൂളുന്നു.

Screechowl, *s.* ഒരു വക മൂങ്ങാ.

Screen, *s.* മറ, മറവ, തിര, തിരസ്കരണി, തട്ടി; ആദരവ, രക്ഷ; അരിപ്പ.

*To* Screen, *v. a.* മറെക്കുന്നു, മറമറെക്കുന്നു; ആദരിക്കുന്നു, രക്ഷിക്കുന്നു; അരിക്കുന്നു.

Screw, *s.* പിരി, തിരുകാണി, പിരിയാണി, ശംഖുപിരിയാണി.

*To* Screw, *v. a.* പിരിയാണിയിടുന്നു, പിരിയാണിയിട്ടുമുറുക്കുന്നു; പിരിക്കുന്നു; ഞെക്കുന്നു, ബലാല്ക്കാരത്തൊടെ ഞെരുക്കുന്നു; പിഴിയുന്നു.

*To* Scribble, *v. a.* വരെക്കുന്നു; വൃത്തികെടായി എഴുതുന്നു.

Scribble, *s.* ചീത്ത എഴുത്ത, ഭംഗിയില്ലാത്ത എഴുത്ത.

Scribbler, *s.* ചീത്ത എഴുത്തുകാരൻ, സാരമില്ലാത്ത എഴുത്തുകാരൻ.

Scribe, *s.* എഴുത്തുകാരൻ, ഉപാദ്ധ്യായൻ, വൈദികൻ, ജ്ഞാനി, സമ്പ്രതികാരൻ.

Scrip, *s.* പൊക്കണം, ചെറിയ ഉറപ്പ; സഞ്ചി; ചീട്ട; കുറിമാനം.

Scriptory, *a.* എഴുതിയ, എഴുത്തൊടചെൎന്ന.

Scriptural, *a.* വെദവാക്യത്തിലടങ്ങിയ, വെദപുസ്തകത്തിനടുത്ത.

Scripture, *s.* വെദപുസ്തകം, വെദ എഴുത്ത, വെദവാക്യം.

Scrivener, *s.* ഉടമ്പടി എഴുതുന്നവൻ; പലിശെക്ക പണംകൊടുക്കുന്നവൻ.

Scrofula, *s.* കണ്ഠമാല; പെരുമുട്ട.

Scrofulous, *a.* കണ്ഠമാലയുള്ള.

Scroll, *s.* എഴുത്തുചുരുൾ, പുസ്തകച്ചുരുൾ.

Scrotum, *s.* വൃഷണം, മുഷ്കം.

Scroyle, *s.* കള്ളൻ, ഹീനൻ.

Scrub, *s.* കള്ളൻ; ഹീനവസ്തു, കുറ്റിച്ചൂല.

*To* Scrub, *v. a.* പരുപരയായുള്ള വസ്തുകൊണ്ട തെക്കുന്നു.

Scrubbed, Scrubby, *a.* ഹീനതയുള്ള, നിസ്സാരമായുള്ള; മലിനതയുള്ള.

Scruple, *s.* സംശയം; ഇരിപതു നെല്ലിട തൂക്കം.

*To* Scruple, *v. n.* സംശയിക്കുന്നു, സന്ദെഹപ്പെടുന്നു, ശങ്കിക്കുന്നു.

Scrupulosity, *s.* സംശയം, സന്ദെഹം; ശങ്ക; മനൊഭയം: സൂക്ഷ്മം; ഉത്സുകം.

Scrupulous, *a.* സംശയമുള്ള; ശങ്കയുള്ള; മനൊഭയമുള്ള; സൂക്ഷ്മമുള്ള; ജാഗ്രതയുള്ള.

Scrutable, *a.* ശൊധനചെയ്തു തെളിക്കാകുന്ന.

Scrutator, Scrutineer, *s.* ശൊധനക്കാരൻ, വിചാരണചെയ്യുന്നവൻ.

*To* Scrutinise, *v. a.* ശൊധനചെയ്യുന്നു, പരിശൊധിക്കുന്നു, വിചാരണചെയ്യുന്നു.

Scrutinous, *a.* ശൊധനചെയ്യുന്ന, ഉത്തൊദ്യമുള്ള, ഉത്സുകമുള്ള; സൂക്ഷ്മമുള്ള.

Scrutiny, *s.* ശൊധന, പരിശൊധനം, വിചാരണ.

Scrutoire, *s.* എഴുതുന്നതിനുള്ള മെശപ്പെട്ടി, കടലാസുകൾ ഇടുവാൻ അറകളുള്ള പെട്ടി.

*To* Scud, *v. n.* കൊടുങ്കാറ്റിന മുമ്പിൽ കപ്പൽ വെഗത്തിൽ ഓടുന്നു; വെഗത്തിൽ ഓടിപ്പൊകുന്നു; പറന്നുപൊകുന്നു.

Scuffle, *s.* അമളിയൊടുള്ള ശണ്ഠ, കലഹം, പിടിച്ചുവലി, തമ്മിൽപിടിത്തം.

*To* Scuffle, *v. n.* അമളിയൊടുകലഹിക്കുന്നു, തമ്മിൽ കലമ്പി ശണ്ഠയിടുന്നു; പിടിച്ചുവലിക്കുന്നു.

*To* Sculk, *v. n.* ഒളിച്ചുകൊള്ളുന്നു, ഒളിച്ചിരിക്കുന്നു, പതുങ്ങുന്നു.

Sculker, *s.* ഒളിച്ചുകൊള്ളുന്നവൻ; പതുങ്ങിയിരിക്കുന്നവൻ.

Scull, *s.* തലമണ്ട, തലയൊട, കപാലം; നമ്പ, ചെറുതണ്ട; ചെറുവള്ളം.

Scullcap, *s.* തലയിൽ നന്നായി പറ്റുന്ന തൊപ്പി.

Sculler, *s.* ഒരു തണ്ടുള്ള വള്ളം; വള്ളകാരൻ.
Scullery, *s.* കലവും മററും തെച്ചകഴുകുന്ന സ്ഥലം.
Scullion, *s.* അട്ടുകളകാരന്റെ ഭൃത്യൻ, പാചകന്റെ വെലക്കാരൻ.
*To* Sculp, *v. a.* കൊത്തുപണിചെയ്യുന്നു, ചിത്രംകൊത്തുന്നു.
Sculptile, *a.* കൊത്തുപണിയായുള്ള.
Sculptor, *s.* കൊത്തുപണികാരൻ, ചിത്രപ്പണികാരൻ.
Sculpture, *s.* കൊത്തുപണി, ചിത്രവെല.
*To* Sculpture, *v. a.* കൊത്തുപണിചെയ്യുന്നു, ചിത്രപ്പണിചെയ്യുന്നു, ചിത്രംകൊത്തുന്നു.
Scum, *a.* പാട, പത, നുര; ഊറൽ, കല്കം, അഴുക്ക.
*To* Scum, *v. a.* പാടഎടുക്കുന്നു, പതകളയുന്നു.
Scummer, *s.* പാടഎടുക്കുന്നതിനുള്ള കൊതിക, കയ്യിൽ.
Scupper-holes, *s.* കപ്പലിൽ വെള്ളം കടലിലെക്ക ഒഴുകിപൊകുന്ന ദ്വാരങ്ങൾ.
Scurf, *s.* പൊരി, വരട്ടുചിരങ്ങ; പററിയിരിക്കുന്ന പാട; മെലെ പററിയിരിക്കുന്നത; കറ.
Scurfy, *a.* പൊരിയുള്ള, വരട്ടുചിരങ്ങുള്ള.
Scurrility, *s.* ദുർമ്മുഖം, വാക്കെററം, ദുർവ്വാക്ക; ചീത്തവാക്ക, ശകാരം; ദുർവാക്ക; മഹാ അപഹാസം.
Scurrilous, *a.* ദുഷ്പരിഹാസമുള്ള, മഹാപരിഹാസമുള്ള, അസഭ്യമായുള്ള.
Scurvily, *ad.* ഹീനതയൊടെ, അധമമായി, വക്ഷളായി, പരുപരയായി.
Scurviness, *s.* ഹീനത, വക്ഷളത്വം, ദുഷ്ഷ്ണം, ആകായ്മ.
Scurvy, *s.* കപ്പലിലുള്ള ദിക്കകാൎക്കുണ്ടാകുന്ന ചൊരകെട്ട രൊഗം.
Scurvy, *a.* പൊരിയുള്ള, വരട്ടുചിരങ്ങുള്ള; ഹീനതയുള്ള, നിസ്സാരമുള്ള.
Scurvy-grass, *s.* രക്തകെട്ടരൊഗത്തിന കൊള്ളാകുന്ന പുല്ല.
Scut, *s.* മുയൽവാൽ.
Scutage, *s.* പരിചപ്പണം.
Scutcheon, *s.* പ്രധാനന്മാരുടെ ചിഹ്നപരിച.
Scutiform, *a.* പരിചപൊലെയുള്ള.
Scuttle, *s.* കരിപ്പാത്രം; ചീനവെലി, ചെറുഅഴി; കുഴപ്പം; ബദ്ധപ്പാടുള്ള ഒട്ടം.
*To* Scuttle, *v. n.* ബദ്ധപ്പെട്ടു ചുററിഒടുന്നു.
Scythe, *s.* പുല്ലുംമററും അറുക്കുന്നതിനുള്ള ഒരു വക അരിവാൾ.
Sea, *s.* കടൽ, സമുദ്രം; അബ്ധി; വാരി.
Seabeat, *a.* ഒളംതടിച്ച.
Seabeach, *s.* കടൽകര, കടൽപുറം, തീരം, കൂലം.
Seaboat, *s.* കടൽതൊണി, കടൽവഞ്ചി.
Seaboy, *s.* കപ്പലിലെ ചെക്കൻ.
Seabreeze, *s.* കടൽകാററ.
Seacalf, *s.* ഒരു കടൽ ജന്തു.
Seacap, *s.* കപ്പൽകാർ ഇടുന്ന തൊപ്പി.
Seachart, *s.* കടൽകരമുതലായവ എഴുതിയ പടം.
Seacoal, *s.* കടൽകരി, കടൽവഴിയായി കൊണ്ടുപൊകുന്ന കരി.
Seacoast, *s.* കടൽകര, കടൽപുറം.
Seacompass, *s.* കപ്പലിൽ പെരുമാറുന്ന വടക്കുനൊക്കി; തെക്കുവടക്ക അറിയുന്നതിനുള്ള സൂത്രം.
Seacow, *s.* ഒരു വലിയ മത്സ്യം.
Seadog, *s.* കടൽനായ, ചിറാക.
Seafarer, *s.* സമുദ്രത്തിൽ കൂടി കപ്പലിൽ യാത്രക്കാരൻ; കപ്പൽകാരൻ.
Seafaring, *a.* കടൽവഴിയായി പൊകുന്ന, കപ്പലിൽ സഞ്ചാരമുള്ള.
Seafight, *s.* കടലിൽവെച്ച ഉണ്ടാകുന്ന യുദ്ധം.
Seafish, *s.* കടൽമീൻ.
Seafowl, *s.* കടൽകൊഴി.
Seagreen, *a.* സമുദ്രനിറമുള്ള, സമുദ്രത്തിലെ വെള്ളം പൊലെ പച്ചയായുള്ള.
Seagirt, *part.* കടൽചൂഴപ്പെട്ട, ചുററും സമുദ്രമുള്ള.
Seal, *s.* മുദ്ര; ഒരു വക വലിയ മീൻ.
*To* Seal, *v. a.* മുദ്രയിടുന്നു, മുദ്രവെക്കുന്നു; ഉറപ്പിക്കുന്നു.
Sealingwax, *s.* മുദ്രയരക്ക, മുദ്രത്തിരി.
Seam, *s.* കൂട്ടിതുന്നൽ, മൂട്ട; ഇണെച്ച തുന്നൽ; വടു, വിടപ്പ; അട്ടുക; ഒരുഅളവ; കപ്പലിലെ പലകചെപ്പ്, ഒരായചെപ്പ്.
*To* Seam, *v. a.* കൂട്ടിതുന്നുന്നു, മൂട്ടുന്നു; ഇണെച്ചുതൈക്കുന്നു; നീളത്തിൽ വടുവിടുന്നു.
Seaman, *s.* കപ്പലാൾ, കപ്പൽകാരൻ; സമുദ്രസഞ്ചാരി; നിയാമകൻ.
Seamarks, *s.* കപ്പൽകാൎക്ക സമുദ്രത്തിലുള്ള അടയാളം.
Seamew, *s.* കടൽകൊഴി.
Seamless, *a.* തുന്നലില്ലാത്ത, മൂട്ടില്ലാത്ത, തൈപ്പുകൂടാത്ത.
Seamonster, *s.* സമുദ്രത്തിലെ ഒരു ഘൊരജന്തു.
Seamstress, *s.* തുന്നൽകാരി, കുത്തുപണികാരി, തൈക്കുന്നവൾ.
Seamy, *a.* കൂട്ടിതുന്നലുള്ള, മൂട്ടുള്ള, ചെപ്പുള്ള.

Seaport, *s.* കപ്പൽചാൽ, തുറമുഖം.

Sear, *a.* ഉണങ്ങിയ, വരണ്ട, കരിഞ്ഞ.

*To* Sear, *v. a.* ചുടുന്നു, ചൂട്ടുവെക്കുന്നു, കാച്ചുന്നു, ഇരിമ്പുപഴുപ്പിച്ച വെക്കുന്നു; കടുപ്പമാക്കുന്നു.

*To* Searce, *v. a.* നെരിയതായി അരിക്കുന്നു.

Searce, *s.* നെരിയുള്ള അരിപ്പുവട്ടി, നെരിയുള്ള ചല്ലടം.

*To* Search, *v. a.* ശൊധനചെയ്യുന്നു, വിചാരണ ചെയ്യുന്നു, തെടുന്നു, അന്വെഷിക്കുന്നു, തിരക്കുന്നു, ആരായുന്നു; തിരയുന്നു; ചൊദിച്ചറിയുന്നു.

Search, *s.* ശൊധന, വിചാരം, വിചാരണ; അന്വെഷണം; തിരക്ക; ആരായനം.

Searcher, *s.* ശൊധനക്കാരൻ, തിരച്ചിൽകാരൻ.

Searcloth, *s.* മുറിമരുന്ന തെച്ച ശീല.

Searoom, *s.* കരയിൽനിന്ന ദൂരം; സമുദ്ര വിസ്താരം; കടലിടം.

Seaservice, *s.* കപ്പലിലെ സെവ.

Seashell, *s.* കടൽക്കക്കാ.

Seashore, Seaside, *s.* കടൽപുറം, കടൽകര, തീരം, കൂലം.

Seasick, *a.* ചൊരുക്കുള്ള.

Seasickness, *s.* ചൊരുക്ക.

Season, *s.* ഒരു ഋതു; സമയം; ഉചിതസമയം, തൽസമയം, കാലം, തക്കകാലം, തരുണം; രുചികരവസ്തു, വ്യഞ്ജനം.

*A season of distress*, ആപത്തുകാലം.

*To* Season, *v. a.* രുചിവരുത്തുന്നു, വ്യഞ്ജിപ്പിക്കുന്നു; കണക്കിലാക്കുന്നു, പാകമാക്കുന്നു.

Seasonable, *a.* തൽസമയത്തുള്ള, തരമായുള്ള, തക്കമായുള്ള, തരത്തിലുള്ള, പാങ്ങുള്ള.

Seasonableness, *s.* തക്കം, തൽസമയം; ഉചിതകാലം; അവസരം, പാങ്ങ.

Seasoning, *s.* രുചിവരുത്തുന്ന സാധനം, വ്യഞ്ജനം: പക്വത.

Seasurgeon, *s.* കപ്പലിലെ വൈദ്യൻ.

Seat, *s.* ഇരിപ്പിടം, പീഠം, ആസനം; ഭദ്രാസനം; സ്ഥാനം; സംസ്ഥാനം; സ്ഥാനീകരം; നില; ഭവനം, വാസസ്ഥലം: കുടിയിരിപ്പ.

*To* Seat, *v. a.* പീഠത്തിൽ ഇരുത്തുന്നു; ആസനത്തിന്മെൽ കരെറ്റുന്ന; ഇരുത്തുന്നു, പാൎപ്പിക്കുന്നു.

Seaterm, *s.* കപ്പൽക്കാർ തമ്മിൽ സംസാരിക്കുന്ന ഭാഷരീതി.

Seawater, *s.* കടൽവെള്ളം, കടലിലെ ഉപ്പുവെള്ളം.

Secant, *a.* രണ്ടായി വെൎതിരിക്കുന്ന, ഖണ്ഡിക്കുന്ന.

*To* Secede, *v. n.* പിൻമാറുന്നു, പിരിഞ്ഞുപൊകുന്നു, അകലുന്നു, ഒഴിയുന്നു, ഭിന്നിക്കുന്നു.

Seceder, *s.* പിൻവാങ്ങുന്നവൻ, പിരിഞ്ഞുപൊകുന്നവൻ; ഭിന്നൻ, ഒഴിഞ്ഞുപൊകുന്നവൻ.

*To* Secern, *v. a.* നെരിയുള്ളതും പരുപരയായുള്ളതും വെൎതിരിക്കുന്നു, തെളിപ്പിക്കുന്നു.

Secession, *s.* പിൻമാറ്റം, പിൻവാങ്ങൽ; പിരിവ; ഒഴിവ; അകല്ച, ഭിന്നത.

Secle, *s.* നൂറ സംവത്സര, കാലം.

*To* Seclude, *v. a.* പുറത്താക്കുന്നു; വെറിട്ട ആക്കിഅടെച്ചുകളയുന്നു; ഒളിപ്പിക്കുന്നു.

Seclusion, *s.* വെറിട്ട ആക്കി അടെച്ചുകളയുക; പുറത്താക്കൽ; ഒളിപ്പ, മാറിപാൎപ്പ.

Second, *s.* രണ്ടാമൻ; ദ്വന്ദ്വയുദ്ധത്തിൽ രണ്ടാമൻ; സഹായി; ഒത്താശക്കാരൻ; വിനാഴികയിൽ അറുപതിൽ ഒന്ന, ["] ഇപ്രകാരം അടയാളമിട്ടത.

Second, *a.* രണ്ടാം, രണ്ടാമത, രണ്ടാമത്തെ; ഇളമുറയായുള്ള, ഇളത്തരമായുള്ള.

*To* Second, *v. a.* തുണെക്കുന്നു, സഹായിക്കുന്നു; ഒത്താശചെയ്യുന്നു; പിൻചെല്ലുന്നു, പിന്നാലെ വരുന്നു.

Secondarily, *ad.* രണ്ടാമത്തെതിൽ, രണ്ടാം തരത്തിൽ.

Secondary, *a.* രണ്ടാമത്തെ, ഇളമയായുള്ള, രണ്ടാം തരത്തിലുള്ള; ആൾപെരായുള്ള; ഇളമുറയായുള്ള.

Secondary, *s.* ആൾപെർ, കാൎയ്യക്കാരൻ.

Second-hand, *a.* രണ്ടാം പരിവൃത്തിയായുള്ള, രണ്ടാം അനുഭവമായുള്ള; പെരു മാറിയ.

Second-hand, *s.* രണ്ടാം അനുഭവം; കൈപഴകിയ വസ്തു.

Secondly, *a.* രണ്ടാമത, രണ്ടാമത്തെതിൽ.

Secondrate, *s.* രണ്ടാം സ്ഥാനം, ഇളങ്കൂറുവാഴ്ച; രണ്ടാം മുറ; ഇളമസ്ഥാനം.

Second-sight, *s.* മെലിൽ വരുന്ന കാൎയ്യങ്ങളെ ജ്ഞാനദൃഷ്ടിയായി കാണുന്ന ബുദ്ധി; രണ്ടാമത്തെ കാഴ്ച.

Secrecy, *s.* രഹസ്യം, ഗൊപ്യം; മറവ; എകാന്തം, എകാന്തസ്ഥലം; രഹസ്യസ്ഥലം; മൌനം; അടക്കം.

Secret, *a.* രഹസ്യമായുള്ള, ഗൂഢമായുള്ള, ഗൊപ്യമായുള്ള.

Secret, *s.* രഹസ്യം, രഹസ്യകാൎയ്യം, ഗൂഢകാൎയ്യം: മറവ.

Secretariship, *s.* രായസസ്ഥാനം, എഴുത്തുസ്ഥാനം.

Secretary, *s.* രായസക്കാരൻ, മെലെഴുത്തുകാരൻ, എഴുത്തുകാരൻ.

*To* Secrete, *v. a.* ഒളിപ്പിക്കുന്നു, മറെക്കുന്നു; വെർതിരിക്കുന്നു; ഭെദിപ്പിക്കുന്നു.

Secretion, *s.* (ശരീരത്തിൽ) നീർഭെദം, ഭെദനം.

Secretious, *a.* നീർഭെദമുള്ള.

Secretly, *ad.* രഹസ്യമായി, ഗൂഢമായി; മറവായി.

Secretory, *a.* നീർഭെദം വരുത്തുന്ന.

Sect, *s.* മതം; മറുമതക്കാർ, മാറ്റത്തിൽ മറുമതക്കാർ.

Sectary, *s.* മതഭെദത്തിൽ കൂടുന്നവൻ, വെദഭിന്നതയൊടു കൂടുന്നവൻ.

Sectator, *s.* അനുസരിച്ചുനടക്കുന്നവൻ, ശിഷ്യൻ.

Section, *s.* ഭെദം, പിരിവ; വകുപ്പ, ഖണ്ഡം, പകുപ്പ; പ്രകരണം; പടലം.

Secular, *a.* ലൌകികമായുള്ള, പ്രപഞ്ചസംബന്ധിച്ച; പ്രതിജ്ഞയില്ലാത്ത; നൂറവൎഷത്തിൽ ഒരിക്കൽ വരുന്ന.

Secularity, *s.* ലൌകികത്വം, പ്രപഞ്ചിത്വം; ലൊകവിചാരം.

*To* Secularize, *v.a.* ലൌകികസംബന്ധമാക്കുന്നു, ലൊകശ്രദ്ധിവരുത്തുന്നു, സാമാന്യമാക്കുന്നു; പ്രപഞ്ചസംബന്ധമാക്കുന്നു.

Secundine, *s.* മറുപിള്ള.

Secure, *s.* നിൎഭയമായുള്ള; നിശ്ചയമുള്ള; ഉറപ്പുള്ള, ഭദ്രമായുള്ള; അജാഗ്രതയുള്ള; ആപത്തില്ലാത്ത.

*To* Secure, *v. a.* ഉറപ്പാക്കുന്നു, ഭദ്രപ്പെടുത്തുന്നു, സൂക്ഷിക്കുന്നു, രക്ഷിക്കുന്നു.

Security, *s.* നിൎഭയം; ഉറപ്പ, രക്ഷ, നിശ്ചയം; പിണ, ജ്യാമ്യം.

Sedan, *s.* ഒരു വക പല്ലക്ക.

Sedate, *a.* ശാന്തതയുള്ള, അടക്കമുള്ള, സാവധാനമുള്ള.

Sedateness, *s.* ശാന്തത, സാവധാനം.

Sedentary, *a.* വളര ഇരിക്കുന്ന; ഉദാസീനമായുള്ള.

Sedge, *s.* ഒരു വക നീണ്ട പുല്ല, കൊരപ്പുല്ല; വെഴം.

Sediment, *s.* മട്ട, ഊറൽ, കല്കം; അഴുക്ക.

Sedition, *s.* കലഹം, മത്സരം, രാജമത്സരം.

Seditious, *a.* കലഹമുള്ള, മത്സരമുള്ള, കലാപമായുള്ള.

*To* Seduce, *v. a.* വശീകരിക്കുന്നു, വിമൊഹിപ്പിക്കുന്നു; വഞ്ചിക്കുന്നു, പിഴപ്പിക്കുന്നു; ചെണ്ടകൊട്ടിക്കുന്നു, ചെണ്ടപിണെക്കുന്നു; ദൊഷപ്പെടുത്തുന്നു, വഷളാക്കുന്നു.

Seducer, *s.* വശീകരക്കാരൻ, വിമൊഹനക്കാരൻ; പിഴപ്പിക്കുന്നവൻ.

Seduction, *s.* വശീകരം, പിഴപ്പിക്കുക, വിമൊഹനം, സമ്മൊഹം.

Sedulity, *s.* ശുഷ്കാന്തി, താത്പൎയ്യം, ഉത്സാഹം, ശ്രമം.

Sedulous, *a.* ശുഷ്കാന്തിയുള്ള, താത്പൎയ്യമുള്ള, ഉത്സാഹമുള്ള, ശ്രമമുള്ള.

See, *s.* ഒരു മെല്പട്ടക്കാരന്റെ ആസനം, ബിശൊപ്പിന്റെ ഇടവകസ്ഥാനം.

*To* See, *v. a. & n.* കാണുന്നു, നൊക്കുന്നു; ദൎശിക്കുന്നു, കണ്ടെത്തുന്നു; ഗ്രഹിക്കുന്നു, യത്നിക്കുന്നു.

See, *interj.* കണ്ടാലും, ഇതാ.

Seed, *s.* വിത്ത, ബീജം, മൂലം; സന്തതി.

*To* Seed, *v. n.* വിത്തുണ്ടാകുന്നു, വിത്തവിളയുന്നു.

Seedcake, *s.* പഞ്ചസാരയും മററുംകൂട്ടിയ ഒരു വക അപ്പം.

Seedling, *s.* ഇളംതയ്യ; ഞാറ, കൊമ്പുവിത്ത.

Seedlip, Seedlop, *s.* വിത്തുപാത്രം, വിതവട്ടി.

Seedpearl, *s.* ആണിമുത്ത; ചെറുവക മുത്തുമണി.

Seedplot, *s.* പാക്കനിലം, ഞാററുപട്ടി, മററം.

Seedsman, *s.* വിതക്കാരൻ, വിത്തുവില്ക്കുന്നവൻ.

Seedtime, *s.* വിതകാലം.

Seedy, *s.* വിത്തുള്ള, വിത്തായുള്ള.

Seeing, *s.* കാഴ്ച, നൊക്ക, ദൎശനം, ദൃഷ്ടി.

Seeing, Seeing that, *conj.* അങ്ങിനെയിരിക്കുമ്പൊൾ, അതുകൊണ്ട.

*To* Seek, *v. a. & n.* അന്വെഷിക്കുന്നു, തെടുന്നു; തിരയുന്നു, തിരക്കുന്നു, ആരായുന്നു; വിചാരിക്കുന്നു; ശ്രമിക്കുന്നു, തുടരുന്നു, തുടൎന്നുചെല്ലുന്നു.

*To* Seel, *v. a.* കണ്ണടെക്കുന്നു, ചിമ്മുന്നു.

*To* Seem, *v. n.* തൊന്നുന്നു, നടിക്കുന്നു, ഭാവിക്കുന്നു, കാണ്മാറാകുന്നു; ഭംഗിയാകുന്നു.

Seeming, *s.* തൊന്നൽ, നടിപ്പ, ഭാവം, മനൊഭാവം.

Seemliness, *s.* അഴക, ചന്തം, ഭംഗി, ലക്ഷണം, സൌന്ദൎയ്യം.

Seemly, *a.* യൊഗ്യതയുള്ള, ചെല്ചയുള്ള, ഭംഗിയുള്ള, ലക്ഷണമുള്ള; ഉചിതമുള്ള.

Seen, *part. a.* കണ്ട, കാണപ്പെട്ട, കണ്ടറിഞ്ഞ.

Seer, *s.* കാണുന്നവൻ, ദീൎഘദൎശി, വരുംഫലം കാണുന്നവൻ.

*To* Seesaw, *v. n.* ചാഞ്ചാടുന്നു.

*To* Seeth, *v. a.* കാച്ചുന്നു, വെവിക്കുന്നു; അവിക്കുന്നു, പുഴുങ്ങുന്നു.

Segment, *s.* വളവിൽ ഒരു അംശം, അളവുകുറി.

*To* Segregate, *v. a.* വെറെയാക്കുന്നു, വെർപെടുത്തുന്നു, പിരിക്കുന്നു.

Seigneurial, *a.* മഹാ അധികാരമുള്ള; പരാശ്രയമില്ലാത്ത.

Seignior, *s.* കൎത്താവ, അധിപതി, ഇതാലിയക്കാരിൽ സ്ഥാനപ്പെർ.

Seigniory, *s.* കൎത്തൃത്വം, പ്രഭുത്വം.

Seine, *s.* വലകൊണ്ടുള്ള മീൻപിടിത്തം.

Seiner, *s.* വലകൊണ്ട മീൻപിടിക്കുന്നവൻ, കൈവൎത്തൻ, മുക്കുവൻ.

Seizable, *a.* പിടിക്കാകുന്ന.

*To* Seize, *v. a.* പിടിക്കുന്നു, കൈക്കലാക്കുന്നു; പിടിച്ചുകൊള്ളുന്നു, എടുത്തുകൊള്ളുന്നു; പിടിക്രുടുന്നു; കണ്ടുകെട്ടുന്നു, തടവുചെയ്യുന്നു; ആക്രമിക്കുന്നു.

*To* Seize, *v. n.* കൈപററുന്നു, കൈമുറുക്കുന്നു.

Seizin, *s.* കൈവശമാക്കുക; അനുഭവം.

Seizure, *s.* പിടിത്തം, കൈവശം, കൈക്കലാക്കൽ; തടവ, ഹരണം, അപഹാരം, ബലാല്ക്കാരം.

Seldom, *ad.* അപൂൎവമായി, ചുരുക്കമായി.

*To* Select, *v. a.* തെരിഞ്ഞെടുക്കുന്നു, വെറുതിരിക്കുന്നു, എടുക്കുന്നു; വെറുക്കുന്നു; നെമിക്കുന്നു, നിയമിക്കുന്നു, ആക്കിവെക്കുന്നു.

Select, *a.* തെരിഞ്ഞെടുക്കപ്പെട്ട, നെമിക്കപ്പെട്ട, നിശ്ചയിക്കപ്പെട്ട, വിശെഷമായുള്ള.

Selection, *s.* തെരിഞ്ഞെടുപ്പ, വെറുതിരിവ: നെമം, വിശെഷത.

Selectness, *s.* തെരിഞ്ഞെടുപ്പ, നെമം.

Selector, *s.* തെരിഞ്ഞെടുക്കുന്നവൻ.

Selenography, *s.* ചന്ദ്രവൎണ്ണനം, സൊമവൎണ്ണനം.

Self, *s.* സ്വം, ആത്മതത്വം.

Self, *pron. a.* തന്നെ, താനെ, താൻ, സ്വം, സ്വയം.

*I myself,* ഞാൻ തന്നെ.
*Thyself,* നീ തന്നെ.
*Yourselves,* നിങ്ങൾ തന്നെ.
*Themselves,* അവർ തന്നെ.
*By one's self,* താനായി.

Self-accusing, *a.* തന്നെ താൻ കുററപ്പെടുത്തുന്ന.

Self-conceit, *s.* താന്തൊന്നിത്വം, സ്വമെധ.

Self-denial, *s.* തന്നെ താൻ വെറുക്കുക.

Self-evident, *a.* തെളിവായുള്ള, തനിക്കുതാൻ സാക്ഷിയുള്ള.

Self-existent (being,) *s.* നിഷ്കാരണൻ, സ്വയംഭൂ.

Self-interest, *s.* തൻസ്നെഹം, തൻമമത്വം.

Selfish, *a.* തൻമമതയുള്ള, സ്വസ്നെഹമുള്ള.

Selfishness, *s.* തൻസ്നെഹം, സ്വസ്നെഹം, തന്റെറടം, തന്നിഷ്ടം.

Self-love, *s.* സ്വസ്നെഹം.

Self-same, *a.* ആയതുതന്നെ, അതുതന്നെ.

*To* Sell, *v. a.* വില്ക്കുന്നു, വിക്രയം ചെയ്യുന്നു, വിലെക്കുകൊടുക്കുന്നു.

Seller, *s.* വില്ക്കുന്നവൻ, വിക്രയികൻ.

Selvage, *s.* വസ്ത്രത്തിന്റെയും മററും ഒരം, വക്ക.

Selves, *pl.* തങ്ങൾ തന്നെ.

Semblance, *s.* ഒപ്പം, ഛായ, രൂപം, സാദൃശ്യം.

*To* Semble, *v. n.* ഒപ്പമാകുന്നു, ഛായയാകുന്നു; സദൃശമാകുന്നു.

Semi, *a.* (കൂട്ടെഴുത്തിൽ) പാതി, *as semicircle* പാതിവൃത്തം, വൃത്തത്തിൽ പാതി, അൎദ്ധചക്രം.

Semiannular, *a.* പാതി ഉരുണ്ട.

Semicircle, *s.* പാതിവൃത്തം, അൎദ്ധചക്രം.

Semicircled, Semicircular, *a.* അൎദ്ധചക്രാകാരമായുള്ള.

Semicolon, *s.* പാതിനിൎത്ത, ( ; ) ഒരം അടയാളം.

Semidiameter, *s.* വൃത്തത്തിൽ നെർ നടുവെയുള്ള രെഖയിൽ പാതി.

Semilunar, Semilunary, *a.* അൎദ്ധചന്ദ്രാകാരമായുള്ള, അൎദ്ധചന്ദ്രനെ പൊലെയുള്ള.

Seminal, *a.* വിത്തായുള്ള, വിത്തിലുള്ള, ബീജമായുള്ള, മൂലമായുള്ള.

Seminary, *s.* പാക്കുനിലം; പാഠകശാല, സിമ്മിനാരി.

Semination, *s.* വിത്തുവിതെക്കുക.

Seminific, *a.* വിത്തുവൎദ്ധനയുള്ള.

Semivowel, *s.* മൂലാക്ഷരം, അൎദ്ധാക്ഷരം.

Sempiternal, *a.* എന്നെക്കുമുള്ള, അവസാനമില്ലാത്ത.

Senary, *a.* ആറുള്ള, ആറായുള്ള.

Senate, *s.* ഒര ആലൊചനസഭ, ആലൊചനസംഘം.

Senator, *s.* ആലൊചനസംഘക്കാരൻ.

Senatorial, Senatorian, *a.* ആലൊചനസഭയൊടുചെൎന്ന.

*To* Send, *v. a.* അയക്കുന്നു, യാത്രയാക്കുന്നു, കൊടുത്തയക്കുന്നു; നിയൊഗിക്കുന്നു; കല്പിച്ചയക്കുന്നു; പ്രയൊഗിക്കുന്നു; പുറപ്പെടുവിക്കുന്നു, വ്യാപിപ്പിക്കുന്നു.

*To send away,* അയച്ചുകളയുന്നു.
*To send for,* വിളിപ്പിക്കുന്നു, വരുത്തുന്നു.
*To send word,* പറഞ്ഞയക്കുന്നു, ചൊല്ലിയയക്കുന്നു.

Senectude, *s.* വാൎദ്ധക്യം, മൂപ്പ; പഴക്കം, പഴമ; മുമ്പ.

Senescence, *s.* മൂപ്പ, മൂക്കുന്ന പ്രായം; കാലക്ഷയം.
Seneschal, *s.* കലവറക്കാരൻ.
Senile, *a.* വാൎദ്ധക്യത്തിലുള്ള, പഴക്കത്തിനു ചെന്നിട്ടുള്ള.
Senior, *s.* മൂപ്പൻ, മുമ്പൻ; വൃദ്ധൻ.
Senior, *a.* മൂപ്പനായ, മൂത്ത.
Seniority, *s.* മൂപ്പ, മൂപ്പുസ്ഥാനം; ജ്യെഷ്ഠത; മുമ്പ.
Senna, *s.* ഒരു വച്ച മരുന്ന.
Sensation, *s.* ഉണൎച്ച, അറിവ, ബുദ്ധി; ഇളക്കം.
Sense, *s.* ഗൊചരം; അറിവ, ഇന്ദ്രിയം, ഉണൎച്ച, ബൊധം, ബുദ്ധി; നിനവ, അൎത്ഥം; ന്യായം; അഭിപ്രായം.
Senseless, *a.* അറിവില്ലാത്ത, ബുദ്ധിയില്ലാത്ത, ബൊധമില്ലാത്ത; ഭൊഷത്വമുള്ള, ബുദ്ധികുറവുള്ള, നിൎബ്ബുദ്ധിയായുള്ള.
Sensibility, Sensibleness, } *s.* ഉണൎവ്; ഗൊചരം; ചുണ, ബുദ്ധിവെഗം, ബുദ്ധിക്രൂരത; ബൊധം.
Sensible, *a.* ബുദ്ധിയുള്ള, ഉണൎച്ചയുള്ള. ചുണയുള്ള, ബൊധമുള്ള, അറിവുള്ള.
Sensitive, *a.* ഉണൎച്ചയുള്ള, ചുണയുള്ള; മൂഢബുദ്ധിയുള്ള.
Sensual, *a.* ബുദ്ധിയുള്ള; മാംസെഛയുള്ള, കാമമുള്ള, ജഡചിന്തയുള്ള.
Sensualist, *s.* കാമുകൻ; വൈഷയികൻ, ജഡചിന്തയുള്ളവൻ.
Sensuality, *s.* മാംസെഛ, ജഡചിന്ത, കാമുകത്വം.
Sensorium, Sensory, *s.* ബുദ്ധീന്ദ്രിയം.
*To* Sensualize, *v. a.* കാമത്തിൽ മുക്കുന്നു, കാമവശമാക്കുന്നു.
Sent, *part. pass. of To* Send, അയച്ച.
Sentence, *s.* തീൎപ്പ, വിധി, കുറ്റവിധി; വാക്യം, വചനം.
*To* Sentence, *v. a.* തീൎപ്പാക്കുന്നു, വിധിക്കുന്നു; കുറ്റംവിധിക്കുന്നു.
Sententious, *a.* വാക്യം ചുരുക്കവും സാരവുമായുള്ള.
Sentient, *a.* ഉണൎച്ചയുള്ള, കണ്ടറിയുന്ന, ഗ്രഹിക്കുന്ന, ബൊധമുള്ള, വിശെഷജ്ഞാനമുള്ള.
Sentient, *s.* കണ്ടറിയുന്നവൻ, ഗ്രഹിക്കുന്നവൻ, വിശെഷജ്ഞാനമുള്ളവൻ.
Sentiment, *s.* അഭിപ്രായം, നിനവ, വിചാരം, നിരൂപണം, ചിന്ത.
Sentimental, *a.* നിരൂപിക്കുന്ന, നിനെക്കുന്ന, ചിന്തിക്കുന്ന.
Sentinel, *s.* കാവല്ക്കാരൻ.
Sentry, *s.* കാവലാളി, കാവല്ക്കാരൻ; കാവൽ, കാവൽമുറ.
Separable, *a.* വെറുപിരിക്കാകുന്ന, വെറുതിരിയാകുന്ന.
*To* Separate, *v. a.* വെറുതിരിക്കുന്നു, വെൎപെടുക്കുന്നു, പിരിക്കുന്നു; പിടിച്ചുമാറ്റുന്നു; വിഭാഗിക്കുന്നു, വെറാക്കുന്നു, പരിഛെദിക്കുന്നു.
*To* Separate, *v. n.* പിരിയുന്നു, വെൎപെടുന്നു, വെറുതിരിയുന്നു; വെറാകുന്നു, അകലുന്നു.
Separate, *a.* വെൎതിരിഞ്ഞ, വെൎപെട്ട; പിരിഞ്ഞ, വെറായുള്ള; വെവ്വെറായുള്ള, പ്രത്യെകമുള്ള; അകന്ന.
Separately, *ad.* വെവ്വെറെ, പ്രത്യെകം പ്രത്യെകം.
Separation, *s.* വെറുതിരിവ, വെറുതിരിച്ചിൽ; പിരിച്ചിൽ, പിരിവ; വിഭാഗം, പരിഛെദം, വിയൊഗം; വെറുപിരിവ.
Separatist, *s.* ഭിന്നൻ, വെറുപിരിയുന്നവൻ; യൊഗത്തിൽനിന്ന പിരിഞ്ഞവൻ.
Sept, *s.* കൂട്ടം, സന്തതി, വംശം, സന്താനം.
September, *s.* കന്നി, കന്നിമാസം
Septenary, *a.* എഴുള്ള, എഴായുള്ള. *s.* എഴ; ൭.
Septennial, *a.* എഴാണ്ടെക്കുള്ള, എഴുവൎഷത്തെക്കുള്ള, എഴാണ്ടിൽ ഒരിക്കൽ ഉള്ള.
Septentrion, *s.* വടക്കെ ഭാഗം, ഉത്തരദിക്ക.
Septentrional, *a.* വടക്കെ.
*To* Septentrionate, *v. n.* വടക്കൊട്ടുചായുന്നു, വടക്കൊട്ടുപൊകുന്നു.
Septic, Septical, *a.* അളിയിക്കുന്ന, ചീയിക്കുന്ന.
Septilateral, *a.* എഴുപട്ടമുള്ള.
Septuagenary, Septuagesimal, *a.* എഴുപതുള്ള.
Septuagesima, *s.* എഴുപത; ൭൦.
Septuagint, *s.* എഴുപത്തുരണ്ട വെൎക്രുടി പഴയ വെദപുസ്തകം ഗ്രെക്ക ഭാഷയിൽ പരിഭാഷപ്പെടുത്തിയത.
Septuple, *a.* എഴിരട്ടിയായുള്ള.
Sepulchral, *a.* ശവസംസ്കാരത്തൊട ചെൎന്ന, പ്രെതക്കല്ലറയൊടുചെൎന്ന.
Sepulchre, *s.* ശവക്കുഴി, കല്ലറ, കുഴിമാടം, പ്രെതാലയം.
Sepulture, *s.* കുഴിച്ചിടുക, ശവസംസ്കാരം.
Sequacious, *a.* പിൻചെല്ലുന്ന; വഴങ്ങുന്ന; വളയുന്ന, മയമുള്ള.
Sequacity, *s.* വഴക്കം, മയഗുണം.
Sequel, *s.* തീൎച്ച, അവസാനം; ശെഷം; സിദ്ധി; ഫലസിദ്ധി; പ്രയുക്തി; ഉപാംഗം.

**Sequence**, *s.* യഥാക്രമം, തരാതരമായുള്ള മുറ, വരി, ക്രമെണയുള്ള വരവ.

**Sequent**, *a.* പിന്നാലെവരുന്ന, ഇനിയത്തെ, യഥാക്രമമുള്ള; പ്രയുക്തമായുള്ള.

*To* **Sequester**, *v. a.* വെറെയാക്കുന്നു; മാററിവെക്കുന്നു; നീക്കിവെക്കുന്നു; വസ്തുവക കണ്ടുകെട്ടിയെടുക്കുന്നു; അപഹരിക്കുന്നു.

**Sequestration**, *s.* വെറെയാക്കുക; നീക്കിവെക്കുക; വെറുപിരിവ; വസ്തുവക കണ്ടുകെട്ട; വസ്തുവക അപഹാരം.

**Sequestrator**, *s.* വസ്തുവക കണ്ടുകെട്ടിയെടുക്കുന്നവൻ.

**Seraglio**, *s.* പരിഗ്രഹങ്ങളെ ആക്കിപാൎപ്പിക്കുന്ന ഭവനം.

**Seraph**, *s.* ദൈവദൂതന്മാരുടെ വൃന്ദങ്ങളിൽ ഒരുവൻ.

**Seraphic, Seraphical**, *a.* ദൈവദൂതസംബന്ധമുള്ള, ദിവ്യമായുള്ള.

**Seraphim**, *s. plu.* ഒരു വൃന്ദം ദൈവദൂതന്മാർ.

**Sere, Seer**, *a.* ഉണങ്ങിയ, വാടിയ.

**Serenade**, *s.* രാകാലങ്ങളിൽ മെളംകൊട്ടി ഉല്ലാസപ്പെടുത്തുക.

*To* **Serenade**, *v. a.* രാത്രിയിൽ മെളംകൊട്ടി ഉല്ലാസപ്പെടുത്തുന്നു.

**Serene**, *a.* ശാന്തതയുള്ള, സാവധാനമുള്ള; അടക്കമുള്ള; തെളിവുള്ള; സാവധാനശീലമുള്ള.

**Sereneness, Serenity, Serenitude**, *s.* ശാന്തത, അടക്കം, അമൎച്ച; സാവധാനം, സാവധാനശീലം.

**Serf**, *s.* ദാസൻ, അടിയാൻ.

**Serge**, *s.* ഒരു വക ചകലാസ്സ.

**Sergeant**, *s.* ഹരികാരൻ; പട്ടാളത്തിൽ ഒരു ചെറിയ ഉദ്യൊഗസ്ഥൻ; ന്യായാധിപതിയുടെ താഴെയുള്ള ന്യായകാരൻ; സ്ഥാനപ്പെർ.

**Series**, *s.* യഥാക്രമം, ക്രമെണയുള്ള സംഗതികൾ, തരാതരമായുള്ള മുറ, വരി.

**Serious**, *a.* ഘനമുള്ള, ഗൌരവമുള്ള, സാരമായുള്ള, കാൎയ്യമായുള്ള.

**Seriousness**, *s.* ഘനം, ഘനകാൎയ്യം, ഗൌരവം, സാരകാൎയ്യം, ഭക്തി, അടക്കമുള്ള ശീലം.

**Sermon**, *s.* പ്രസംഗം, ഉപദെശവാക്യം, പാഠകം.

*To* **Sermonize**, *v. n.* പ്രസംഗിക്കുന്നു, പ്രസംഗം ചെയ്യുന്നു, ഉപദെശവാക്യം പറയുന്നു, വിസ്തരിച്ചുപറയുന്നു.

**Serosity**, *s.* നെൎത്തചൊര, നിൎച്ചൊര.

**Serous**, *a.* നെൎത്ത, നീരായുള്ള.

**Serpent**, *s.* സൎപ്പം, പാമ്പ, ഉരഗം, വിഷധരൻ; ഒരു വക വാദ്യം; ഒരു വക വെടിക്കെട്ട.

**Serpentine**, *a.* പാമ്പുപൊലെയുള്ള, പാമ്പുപൊലെ ചുരുളുന്ന.

**Serpiginous**, *a.* ചുണങ്ങുള്ള, വിസൎപ്പരൊഗമുള്ള.

**Serpigo**, *s.* ചുണങ്ങ, ചൊറി.

**Serrate, Serrated**, *a.* ഈൎച്ചവാൾ പൊലെ പല്ലുപല്ലായുള്ള.

**Serring**, *s.* ഇറുക്കൽ, ഇടുക്കൽ.

*To* **Serry**, *v. a.* ഇടുക്കുന്നു, ഇറുക്കുന്നു.

**Servant**, *s.* വെലക്കാരൻ, പണിക്കാരൻ; ഭൃത്യൻ, ശുശ്രൂഷക്കാരൻ, ദാസൻ; പരിചാരകൻ, സെവകൻ, ആശ്രിതൻ; അനുചരൻ, കിങ്കരൻ; ഊഴിയക്കാരൻ.

*To* **Serve**, *v. a.* സെവിക്കുന്നു, ശുശ്രൂഷിക്കുന്നു, ആശ്രയിക്കുന്നു; വസ്തുക്കളെ കൊടുക്കുന്നു; അനുസരിക്കുന്നു; മതിയാകുന്നു; പരിചരിക്കുന്നു; ഉപകരിപ്പിക്കുന്നു; സഹായിക്കുന്നു; അഭിവൃദ്ധിയാകുന്നു; തൃപ്തിയാകുന്നു; മറെറാന്നിന പകരം നില്ക്കുന്നു; ആരാധിക്കുന്നു, ഭജിക്കുന്നു, വണങ്ങുന്നു.

*To serve a warrant*, ഒരുത്തനെ അധികാരത്തൊടെ പിടിച്ചുകൊണ്ടുപൊകുന്നു.

*To* **Serve**, *v. n.* വെലക്കാരനായിരിക്കുന്നു; കീഴ്പെടുന്നു; അനുചരിക്കുന്നു, കാത്തിരിക്കുന്നു; പട്ടാളത്തിൽ സെവിക്കുന്നു; ഫലിക്കുന്നു; ഉതകുന്നു; ഉപകരിക്കുന്നു, യൊഗ്യമാകുന്നു;. ഉചിതമാകുന്നു; ഉപയൊഗിക്കുന്നു: ശുശ്രൂഷചെയ്യുന്നു.

**Service**, *s.* സെവ, ശുശ്രൂഷ, പരിചാരകം; ഊഴിയം: സെവകാവൃത്തി, ദാസവൃത്തി, പരികൎമ്മം; ഭക്തി; ഭജനം, ഉപാസനം.

**Serviceable**, *a.* താല്പൎയ്യമുള്ള; ഉപകാരമുള്ള, കൊള്ളാകുന്ന; ഉചിതമായുള്ള; നല്ല; ഉപചാരമുള്ള.

**Serviceableness**, *s.* ഉപകാരം, പ്രയൊജനം, ഉപചാരം.

**Servile**, *a.* അടിമയായുള്ള, ദാസ്യമായുള്ള; സെവവണക്കമുള്ള, താണവണക്കമുള്ള.

**Servileness, Servility**, *s.* അടിമവെല, ദാസവൃത്തി, ആശ്രയം; സെവവണക്കം, താണവണക്കം; അടിമ; ഭയംകൊണ്ടുള്ള അനുസരണം.

**Servingman**, *s.* വെലക്കാരൻ, ഭൃത്യൻ, ദാസൻ.

**Servitude**, *s.* അടിമ, അടിയായ്മ, ദാസ്യം, ദാസവൃത്തി; ഊഴിയം.

**Serum**, *s.* നെൎത്തചൊര, ചൊരയുടെ നെൎത്തനീർ, ചെന്നീർ.

**Sesquialteral**, *a.* ഒന്നര കൂടിയ, അരപാശി കൂടെ കൂടിയ.

Sesquipedalian, *a.* ഒന്നരയടിയുള്ള, ഒന്നരച്ചുവടുള്ള.

Sess, *s.* വരി, വീതം, കരം; പതിച്ചകരം.

Session, *s.* ഇരിത്തം; ഇരിപ്പ; അധികാരികളുടെയൊ ആലൊചനക്കാരുടെയൊ സംഘം; ആ സംഘം കൂടിയിരിക്കുന്ന കാലം.

*To* Set, *v. a.* വെക്കുന്നു, ഇടുന്നു; നടുന്നു; നാട്ടുന്നു, സ്ഥാപിക്കുന്നു; ഉറപ്പിക്കുന്നു; ഇരുത്തുന്നു; പിടിക്കൂടുന്നു; ചട്ടംവെക്കുന്നു; ക്രമപ്പെടുത്തുന്നു; രാഗം ചെൎക്കുന്നു; തീൎക്കുന്നു; കൂട്ടിച്ചെൎക്കുന്നു; കല്പിച്ചാക്കുന്നു; കാണിക്കുന്നു; പതിക്കുന്നു; ബുദ്ധിമുട്ടിക്കുന്നു; ഉറെക്കുന്നു; നിശ്ചയിക്കുന്നു; പ്രയൊഗിക്കുന്നു; പന്തയംകെട്ടുന്നു; വിലവെക്കുന്നു; വിലപറയുന്നു; നിരത്തുന്നു; ആക്കിവെക്കുന്നു; എതിൎക്കുന്നു; നല്ല മൂൎച്ചയാക്കുന്നു, ചാണെക്കുവെക്കുന്നു.

*To set about,* ആക്കുന്നു, ഉദ്യൊഗിപ്പിക്കുന്നു.

*To set against,* വിരുദ്ധപ്പെടുത്തുന്നു, പ്രതികൂലമാക്കുന്നു.

*To set apart,* മാററിവെക്കുന്നു, നിൎത്തിവെക്കുന്നു.

*To set aside,* വെച്ചുകളയുന്നു; വെണ്ടായെന്ന വെക്കുന്നു, തള്ളിക്കളയുന്നു, അപ്രമാണമാക്കുന്നു.

*To set by,* പ്രമാണിക്കുന്നു; വിട്ടുകളയുന്നു.

*To set down,* വിവരം എഴുതിവെക്കുന്നു; പതിക്കുന്നു, ചാൎത്തുന്നു, കുറിക്കുന്നു.

*To set forth,* പ്രസിദ്ധമാക്കുന്നു, പ്രസ്ഥാപിക്കുന്നു; തെളിയിക്കുന്നു; വൎണ്ണിക്കുന്നു; അടുക്കുന്നു, നിരത്തുന്നു, ക്രമമായിവെക്കുന്നു; കാണിക്കുന്നു.

*To set forward,* വലിയതാക്കുന്നു, വൎദ്ധിപ്പിക്കുന്നു, നടത്തുന്നു.

*To set in,* തുടങ്ങിക്കുന്നു.

*To set off,* പ്രശംസിക്കുന്നു, അലങ്കരിക്കുന്നു, ശൃംഗാരിക്കുന്നു.

*To set on or upon,* ഉത്സാഹിപ്പിക്കുന്നു, ശ്രദ്ധവരുത്തുന്നു; നെരിടുന്നു, ആക്രമിക്കുന്നു; നന്നായി ഉറെക്കുന്നു.

*To set on,* കല്പിച്ചാക്കുന്നു.

*To set out,* നിശ്ചയിക്കുന്നു; പ്രസിദ്ധമാക്കുന്നു; എല്ലയിടുന്നു; ശൃംഗാരിക്കുന്നു; തയ്യാറാക്കുന്നു.

*To set up,* നാട്ടുന്നു, ചട്ടംവെക്കുന്നു; സഹായിക്കുന്നു; പണിയിക്കുന്നു; ഉയൎത്തുന്നു; എററുന്നു; നിശ്ചയിക്കുന്നു, കല്പിക്കുന്നു; കാണ്മാറാക്കുന്നു; തണലിളെക്കുന്നു; വിശ്രമിക്കുന്നു; കൂക്കുവിളിക്കുന്നു; ആക്കിനടത്തുന്നു; വലുതാക്കുന്നു, വൎദ്ധിപ്പിക്കുന്നു.

*To* Set, *v. n.* അസ്തമിക്കുന്നു; ഉറെക്കുന്നു; കെട്ടുന്നു; കട്ടെക്കുന്നു, ഉറെക്കുന്നു; പുറപ്പെടുന്നു; കടക്കുന്നു; ശ്രമിക്കുന്നു, ഉൾപ്പെടുന്നു; കൂടുന്നു; കയ്യിടുന്നു.

*To set about,* തുടങ്ങുന്നു, കയ്യിടുന്നു.

*To set in,* സ്ഥിരമായിതീരുന്നു.

*To set on or upon,* യാത്രപുറപ്പെടുന്നു.

*To set on,* എതിരിടുന്നു.

*To set out,* ആരംഭമുണ്ടാകുന്നു; യാത്രപുറപ്പെടുന്നു; തൊഴിൽ ആരംഭിക്കുന്നു.

*To set to,* കയ്യിടുന്നു, ഉൾപ്പെടുന്നു.

*To set up,* തൊഴിൽ ചെയ്യതുടങ്ങുന്നു; തൊഴിൽ ആരംഭിക്കുന്നു.

Set, *part. a.* വെച്ച, ഇട്ട; സ്ഥാപിച്ച, ക്രമമുള്ള.

Set, *s.* കൂട്ട, കൂട്ടം; തരംചെൎന്നത; ഇണ; ഞാറ, തൈ; അസ്തമനം; പന്തയം.

Setaceous, *a.* രൊമം വെച്ച, രൊമമുള്ള.

Seton, *s.* വ്രണത്തിൽ വെച്ചുകെട്ടുന്ന തിരി.

Settee, *s.* ചാരുന്നതിനുള്ള വങ്കുപടി, ചാരുപടിയുള്ള ആവണി.

Setter, *s.* വെക്കുന്നവൻ, നടുന്നവൻ; കടിപിടി കൂട്ടുന്നവൻ; ഒരു വക നായ.

Settle, *s.* ചാരുന്നതിനുള്ള നീണ്ടവങ്കു, ചാരുപടിയുള്ള ആവണി.

*To* Settle, *v. a.* അമച്ചവരുത്തുന്നു; താഴ്ത്തുന്നു; തീൎക്കുന്നു; ശാന്തമാക്കുന്നു; സ്ഥിരപ്പെടുത്തുന്നു; സ്ഥിരമായി പാൎപ്പിക്കുന്നു; നിലവരുത്തുന്നു; സ്ഥാപിക്കുന്നു; നിശ്ചയിക്കുന്നു; നിശ്ചയം വരുത്തുന്നു; നിദാനം വരുത്തുന്നു; ഒതുക്കം വരുത്തുന്നു; ന്യായംകൊണ്ട ഇളകാതാക്കുന്നു; (കണക്ക) തീൎക്കുന്നു; ഭാൎയ്യയാക്കുന്നു; ഊററുന്നു, മട്ട അടിയുമാറാക്കുന്നു; ഉറപ്പിക്കുന്നു.

*To* Settle, *v. n.* താഴുന്നു, താണുപൊകുന്നു; ഇളകാതാകുന്നു; സ്ഥിരപ്പെടുന്നു, ഉറെക്കുന്നു; സ്ഥിരമായി പാൎക്കുന്നു, നിലെക്കുന്നു; ഒതുങ്ങുന്നു, ഒരു തൊഴിൽ തുടങ്ങുന്നു; മാറാതിരിക്കുന്നു; ശാന്തതപ്പെടുന്നു; അമച്ചയാകുന്നു; സ്ത്രീധനം നിശ്ചയിക്കുന്നു; ഊറുന്നു, മട്ട അടിയുന്നു.

Settledness, *s.* ശാന്തത, നില, ഉറപ്പ, ഒതുക്കം, തീൎച്ച.

Settlement, *s.* അമച്ച; ഒതുക്കം; സ്ഥിതി; നില; അനുഭവം കൊടുക്കുക; സ്ത്രീധനം; ഊറൽ, മട്ട; ഉടമ്പടി; തീൎച്ച; കുടി ഇരിത്തം; ദൂരദെശത്തെ ജനങ്ങൾ കുടിയിരിക്കുന്ന സ്ഥലം.

Seven, *a.* എഴ; ൭; സപ്ത.

Sevenfold, *a.* ഏഴുപ്രാവശ്യം പറഞ്ഞ; ഏഴുമടങ്ങ, ഏഴിരട്ടി.

Sevennight, *or* Sen'night, *s.* ഏഴുനാൾ, ഏഴുദിവസം, ആഴ്ചവട്ടം; സപ്തവാരം.

Sevenscore, *s.* എഴിരുപത; നൂററി നാല്പത.

Seventeen, *a.* പതിനെഴ; സപ്തദശം.

Seventh, *a.* ഏഴാം, ഏഴാമത്തെ; സപ്തമം.

Seventhly, *ad.* ഏഴാമത; സപ്തകം.

Seventy, *a.* ഏഴുപത; സപ്തതി.

*To* Sever, *v. a.* വെറാക്കുന്നു, വെവ്വെറാക്കുന്നു, വെർപിരിക്കുന്നു, വെറുതിരിക്കുന്നു; ഭെദിപ്പിക്കുന്നു; മുറിക്കുന്നു, മുറിച്ചുമാററുന്നു; വകതിരിക്കുന്നു.

Several, *a.* പല, പലവിധമായുള്ള, അനെകം; ചില; പ്രത്യെകമുള്ള.

Severally, *ad.* ഒരൊന്നായി, വെവ്വെറെ, പ്രത്യെകമായി.

Severance, *s.* വെർപിരിവ, വെറുതിരിച്ചിൽ, വെറുതിരിവ; ഭെദനം.

Severe, *a.* കൎശനമുള്ള, ക്രൂരതയുള്ള, കടുപ്പമുള്ള, കഠിനമായുള്ള, മുറുക്കമുള്ള; കൊടുതായുള്ള; ഖണ്ഡിതമായുള്ള.

Severity, *s.* ക്രൂരത, ഉഗ്രത, മൂൎച്ച; കൎശനം, കടുപ്പം; മുറുക്കം; നിഷ്ഠുരം, രൂക്ഷത.

*To* Sew, *v. a.* തുന്നുന്നു, തൈക്കുന്നു; മൂട്ടുന്നു; ഇഴയിടുന്നു, സൂചിപ്പണി ചെയ്യുന്നു.

Sewer, *s.* തൈക്കുന്നവൻ, തുന്നൽക്കാരൻ; ഉത്സവത്തിൽവിചാരകാരൻ; ഒക, തൂമ്പ.

Sewing, *s.* തുന്നൽ, തൈപ്പ.

Sex, *s.* ലിംഗം, ജാതി, വൎഗ്ഗം.

Sexagenary, *a.* അറുപത വയസ്സുള്ള.

Sexagesima, *s.* വലിയ നൊമ്പിന തലെക്കുതലെ ഞായറാഴ്ച.

Sexagesimal, *a.* അറുപതാമത്തെ, ഷഷ്ടി.

Sexangled, Sexangular, *a.* ആറുകൊണ്ണുള്ള, ആറുപട്ടമുള്ള, ഷൾഭാഗമുള്ള.

Sexennial, *a.* ആറുസംവത്സരത്തെക്കുള്ള, ആറുസംവത്സരം കൂടുമ്പൊൾ വരുന്ന.

Sextant, *s.* ഒരു ചക്രത്തിന്റെ ആറിൽ ഒരംശം; ഗണിതത്തിനുള്ള ഒരു സൂത്രം.

Sextile, *s.* രണ്ടുരാശിയുടെ എങ്കിലും ഭ്രചക്രത്തിൽ ഒരംശത്തിന്റെ എങ്കിലും ഇട.

Sexton, *s.* പള്ളിയിൽ ഒരു കീഴ്പണിയക്കാരൻ; കപ്പിയാർ, ശവക്കുഴി കുഴിക്കുന്നവൻ.

Sextuple, *a.* ആറുകൂട്ടിയ, ആറിരട്ടി, ആറുമടങ്ങ, ഷൾക്കം.

Shabbiness, *s.* നീചത്വം, ഹീനത, അല്പത, കൃപണത, പഞ്ഞം.

Shabby, *a.* ഹീനമായുള്ള, നീചമായുള്ള, അല്പമായുള്ള, പഞ്ഞമുള്ള, നിന്ദ്യമായുള്ള.

*To* Shackle, *v. a.* തളെക്കുന്നു, വിലങ്ങിട്ടുപൂട്ടുന്നു; ബന്ധിക്കുന്നു.

Shackles, *s. plu.* വിലങ്ങ, ചങ്ങല.

Shade *s.* നിഴൽ, ഛായ; മങ്ങൽ, മൂടൽ; തണൽ; മറവുസ്ഥലം, കാവ; മറ; രക്ഷ; ചിത്രത്തിലെ ഇരുണ്ടവൎണ്ണം: വൎണ്ണഭെദം.

*To* Shade, *v. a.* ഇരുളാക്കുന്നു; മറെക്കുന്നു, മൂടുന്നു; നിഴലിക്കുന്നു; നിഴലുണ്ടാക്കുന്നു; വൎണ്ണഭെദംവരുത്തുന്നു; ചിത്രത്തിൽ മങ്ങൽ നിറമിടുന്നു.

Shadow, *s.* നിഴൽ, ഛായ; തണൽ; മറ; നിഴലാട്ടം; ഇരുണ്ടവൎണ്ണം; കാഴ്ച; മായാകാഴ്ച; സാദൃശ്യം; നികാശത, പിരിയാത്ത തുണ.

*To* Shadow, *v. a.* ഇരുളാക്കുന്നു, പന്തലിക്കുന്നു; നിഴലിക്കുന്നു, നിഴലിടുന്നു; നിഴലാട്ടുന്നു; തണലുണ്ടാക്കുന്നു; മറെക്കുന്നു; മൂടുന്നു; ഛായയുണ്ടാക്കുന്നു; നിറഭെദമായിവൎണ്ണിക്കുന്നു; മങ്ങൽ നിറമാക്കുന്നു; കാണിക്കുന്നു: സദൃശപ്പെടുത്തുന്നു.

Shadowy, *a.* നിഴലുള്ള, നിഴലാട്ടമുള്ള, തണലുള്ള; മങ്ങലുള്ള, മൂടലുള്ള; മറവുള്ള; സാദൃശ്യമുള്ള; സാക്ഷാലുള്ളതല്ലാത്ത.

Shady, *a.* നിഴലുള്ള, മങ്ങലുള്ള, മൂടലുള്ള, തണലുള്ള; മറവുള്ള.

Shaft, *s.* അമ്പ; അസ്ത്രം; വിസ്താരക്കുറവും ആഴവുമുള്ള കുഴി; ചൊവ്വുള്ള കൊൽ, തണ്ട.

Shag, *s.* നീളമുള്ള രൊമം, മുഴപ്പുള്ള ഒരു വക കരിമ്പടം.

Shagged, Shaggy, *a.* നീണ്ടരൊമമുള്ള, രൊമജമായുള്ള; രൊമമുള്ള; പരുപരയായുള്ള.

Shagreen, *s.* അരമുള്ള മീൻതൊലി.

Shagreen, Shagrin, *s.* അലമ്പൽ, ചലിപ്പ.

*To* Shagreen, *v. a.* കൊപിപ്പിക്കുന്നു, അലമ്പലാക്കുന്നു.

*To* Shake, *v. a.* കുലുക്കുന്നു, കുടയുന്നു; ഉതിക്കുന്നു, കുടുക്കുന്നു; ഇളക്കുന്നു; ചലിപ്പിക്കുന്നു; കമ്പിപ്പിക്കുന്നു; ഉലെക്കുന്നു; ചഞ്ചലപ്പെടുത്തുന്നു; ഭെമിപ്പിക്കുന്നു; വിറപ്പിക്കുന്നു.

*To shake off*, കുടഞ്ഞുകളയുന്നു.

*To shake hands*, കൈകൊടുക്കുന്നു.

*To* Shake, *v. n.* കുലുങ്ങുന്നു, കുടുങ്ങുന്നു, ഇളകുന്നു, ചലിക്കുന്നു, ഉലയുന്നു; ചഞ്ചലപ്പെടുന്നു, കിടുകിടുക്കുന്നു, വിറെക്കുന്നു, കമ്പിക്കുന്നു.

Shake, *s.* കുലുക്കം, കുടച്ചിൽ; കുടുക്കം, ഇളക്കം, ചലനം; കമ്പനം, ഉലെച്ചിൽ, വിറയൽ, കിടുകിടുപ്പ; ചഞ്ചലം, ഭ്രമം.

Shale, *s.* പുട്ടിൽ, ഉമി, തൊലി, കത്തി.

Shall, *v. defective.*
*I shall go*, ഞാൻ പൊകും.
*I shall stay*, ഞാൻ പാൎക്കും.
Shalloon, *s.* ഒരു വക ഇളംതരം ചകലാസ.
Shallop, Shalloop, *s.* ഒരു വക ചെറു പടവ.
Shallow, *a.* വെള്ളക്കുറവുള്ള, കരയായുള്ള; ആഴമില്ലാത്ത, താഴ്ചയില്ലാത്ത; അല്പമായുള്ള; ബുദ്ധിക്കുറവുള്ള: നിരൎത്ഥമായുള്ള.
Shallow, *s.* വെള്ളക്കുറവുള്ളസ്ഥലം, മണൽതിട്ട; കര, പരപ്പ; ചുഴിമണൽ.
Shallowbrained, *a.* മൊഢസ്വഭാവമുള്ള, അല്പബുദ്ധിയുള്ള, അബദ്ധമുള്ള.
Shallowness, *s.* നീരാഴമില്ലായ്മ, ആഴമില്ലായ്മ; ബുദ്ധിക്കുറവ, അല്പബുദ്ധി, അബദ്ധം.
Shalm, *s.* ഒരു വക കുഴൽ, കൊമ്പ.
Shalot, *s.* ഒരു വക ചെറുതരം വെള്ളുള്ളി.
*To* Sham, *v. n.* ചെപ്പിടികാട്ടുന്നു, വ്യാപ്തികാട്ടുന്നു, കള്ളം ഭാവിക്കുന്നു.
Sham, *s.* ചെപ്പിടി, വഞ്ചന, വ്യാപ്തി, കള്ളം, കള്ളഭാവം.
Sham, *a.* കള്ളമായുള്ള, വ്യാപ്തിയായുള്ള.
Shambles, *s.* (ആട്ടമാട്ടുകളെ) അറുക്കുന്ന സ്ഥലം, ഇറച്ചിവില്ക്കുന്ന സ്ഥലം, മാംസവിക്രയസ്ഥലം.
Shambling, *a.* വല്ലാതെ നടക്കുന്ന.
Shame, *s.* ലജ്ജ, നാണം, ഹ്രീ: കൂശൽ; അവമാനം, ദുഷ്കീൎത്തി.
*To* Shame, *v. a.* ലജ്ജപ്പെടുത്തുന്നു, നാണിപ്പിക്കുന്നു; അവമാനിക്കുന്നു.
*To* Shame, *v. n.* ലജ്ജിക്കുന്നു, നാണിക്കുന്നു, കൂശുന്നു, സങ്കൊചിക്കുന്നു.
Shamefaced, *a.* ലജ്ജാഭാവമുള്ള, ലജ്ജയുള്ള, നാണമുള്ള; കൂശലുള്ള, സങ്കൊചമുള്ള.
Shamefacedness, *s.* ലജ്ജാശീലം, നാണം, കൂശൽ, സങ്കൊചം, അടക്കം.
Shameful, *a.* അവമാനമുള്ള, മാനകെട്ടുള്ള; കുറവുള്ള, അപകീൎത്തിയുള്ള.
Shamefully, *ad.* അവമാനമായി, മാനകെടായി.
Shameless, *a.* നാണംകെട്ട, നാണമില്ലാത്ത, ലജ്ജകെട്ടുള്ള, നില്ലജ്ജയായുള്ള, നിൎശ്ശങ്കമായുള്ള; ക്ഷപണമുള്ള, ധാൎഷ്ട്യമുള്ള.
Shamelessness, *s.* നാണകെട, നാണമില്ലായ്മ, അലജ്ജ: ധാൎഷ്ട്യം, ക്ഷപണം; അവമൎയ്യാദ.
Shamois, Chamois, *s.* ഒരു ജാതി കാട്ടാട.
Shamrock, *s.* മൂന്നിലയുള്ള ഒരു വക പുല്ല.
Shank, *s.* കാലിന്റെ നടുസന്ധി; കാലെല്ല; മുട്ട; ആയുധത്തിന്റെ പിടി.
*To* Shape, *v. a.* ഉണ്ടാക്കുന്നു; ഭാഷവരുത്തുന്നു, ആകൃതിപ്പെടുത്തുന്നു, രൂപമാക്കുന്നു, ഉരുത്തിരിക്കുന്നു; യന്ത്രിക്കുന്നു.
Shape, *s.* ഭാഷ, രൂപം, ആകൃതി; മാതിരി; ഉരുവ; വടിവ.
Shapeless, *a.* രൂപമില്ലാത്ത, രൂപകെട്ടുള്ള; ഭാഷകെട്ടുള്ള; രൂപലക്ഷണമില്ലാത്ത, കുരൂപമായുള്ള.
Shapeliness, *s.* രൂപലാവണ്യം.
Shapely, *a.* രൂപലക്ഷണമുള്ള, നല്ലഭാഷയുള്ള.
Shard, *s.* കലം ഉടഞ്ഞ നുറുക്ക, ഒട്ടുമുറി; ഒരു വക മീൻ.
Share, *s.* പങ്ക, പകുതി, ഓഹരി, അംശം; കൂറ; വിഭാഗം; കലപ്പനാക്ക.
*To* Share, *v. a.* പങ്കിടുന്നു, പകുക്കുന്നു, പകുതിചെയ്യുന്നു, ഓഹരിവെക്കുന്നു, അംശിക്കുന്നു, കൂറുവെക്കുന്നു; വിഭാഗിക്കുന്നു; കണ്ടിക്കുന്നു.
*To* Share, *v. n.* പങ്കുണ്ടാകുന്നു, പങ്കുകൂടുന്നു, പങ്കുപിടിക്കുന്നു, ഓഹരിയുണ്ടാകുന്നു.
Sharer, *s.* പങ്കിടുന്നവൻ, ഓഹരിവെക്കുന്നവൻ; ഓഹരിക്കാരൻ, പങ്കുകാരൻ; പകുതിക്കാരൻ, കൂട്ടുകാരൻ.
Shark, *s.* ചിറാക, സ്രാവ; കള്ളൻ, പിടിച്ചുപറിക്കാരൻ, തട്ടിപ്പുകാരൻ, കള്ളത്രാണക്കാരൻ.
*To* Shark, *v. n. & a.* തട്ടികൊണ്ടുപൊകുന്നു; തട്ടിക്കുന്നു, വഞ്ചിക്കുന്നു, വ്യാപ്തികാട്ടുന്നു.
Sharp, *a.* മൂൎച്ചയുള്ള, കൂൎമ്മയുള്ള, കൂരുള്ള, കൂൎത്ത; ബുദ്ധികൂൎമ്മതയുള്ള: മിടുക്കുള്ള; വെഗമുള്ള; നിപുണതയുള്ള, ചുറുക്കുള്ള; കുത്തുന്ന; കൊളുള്ള; കടിക്കുന്ന; അത്യാശയുള്ള; വിശപ്പുള്ള; വെദനയുള്ള; കൎക്കശമായുള്ള; കൎശനമായുള്ള, ഉഗ്രതയുള്ള; എരിവുള്ള, താത്പൎയ്യമുള്ള, ജാഗരണമുള്ള; കട്ടപ്പമുള്ള; മെലിഞ്ഞ.
Sharpedged, *a.* വായ്തലെക്കു മൂൎച്ചയുള്ള.
*To* Sharpen, *v. a.* മൂൎച്ചയാക്കുന്നു, മൂൎച്ചകൂട്ടുന്നു, കൂൎപ്പിക്കുന്നു, കൂൎമ്മയാക്കുന്നു, അണെക്കുന്നു: ബുദ്ധികൂൎമ്മതയുണ്ടാക്കുന്നു, ചുറുക്കുണ്ടാക്കുന്നു; വിശപ്പുണ്ടാക്കുന്നു; ഉഗ്രതപ്പെടുത്തുന്നു; കൊള്ളിക്കുന്നു; എരിവുണ്ടാക്കുന്നു; രൂക്ഷതപ്പെടുത്തുന്നു; പുളിപ്പിക്കുന്നു.
Sharper, *s.* കള്ളൻ, തട്ടികൊണ്ടുപൊകുന്നവൻ, കള്ളത്രാണക്കാരൻ, വ്യാപ്തിക്കാരൻ.
Sharply, *ad.* കൂൎമ്മതയൊടെ, ഉഗ്രതയൊടെ, രൂക്ഷതയൊടെ.
Sharpness, *s.* മൂൎച്ച, കൂൎമ്മത, കൂൎപ്പ്, മുന; സൂക്ഷ്മബുദ്ധി; ബുദ്ധികൂൎമ്മത; മിടുക്ക; വെഗം, നിപുണത; ചുറുക്ക; കുത്തൽ; കൊ

ഷിവാക; പുളിപ്പ; അത്യാശ; വിശപ്പ, വെദന: ഉഗ്രത, ക്രൂരത; ബുദ്ധിവെഗം.

Sharpset, *a.* തീക്ഷ്ണതയുള്ള; അത്യാശയുള്ള.

Sharpsighted, *a.* സൂക്ഷ്മദൃഷ്ടിയുള്ള.

*To* Shatter, *v. a.* തകൎക്കുന്നു, ചിതറിക്കുന്നു, ഉടെച്ചുകളയുന്നു; ചിന്നികളയുന്നു, നുറുക്കികളയുന്നു; ബുദ്ധിയില്ലാതാക്കുന്നു, മലെപ്പിക്കുന്നു.

*To* Shatter, *v. n.* തകരുന്നു, തകൎന്നുപൊകുന്നു, ചിതറുന്നു.

Shatterbrained, *a.* നിനവുചിതറിയ, അജാഗ്രതയുള്ള; ബുദ്ധിസ്ഥിരതയില്ലാത്ത.

Shattery, *a.* എളുപ്പത്തിൽ ഉടഞ്ഞുപൊകുന്ന, നുറുങ്ങിപ്പൊകുന്ന, ചിതറുന്ന.

*To* Shave, *v. a.* ചിരെക്കുന്നു, ക്ഷൌരംചെയ്യുന്നു, മുഖംവടിക്കുന്നു, മുണ്ഡനംചെയ്യുന്നു.

Shaver, *s.* ചിരെക്കുന്നവൻ, ക്ഷൌരകൻ; തന്റെ കാൎയ്യം താല്പൎയ്യമായി നൊക്കുന്നവൻ; പിടിച്ചുപറിക്കാരൻ.

Shaving, *s.* രൊകപ്പൊടി, ചീകിയനെൎത്തപൊടി; നുറുക്ക; ക്ഷൌരം, പരിവാപം.

She, *pron.* അവൾ.

Sheaf, *s.* ധാന്യകറ്റ, ചുരുട്ട.

*To* Shear, *v. a.* കത്രിക്കുന്നു; അരിയുന്നു, അറുക്കുന്നു, കൊയ്യുന്നു.

Sheard, *s.* നുറുക്ക, ഒട, ഒട്ടുമുറി.

Shearer, *s.* കത്രികക്കാരൻ, കൊയിത്തുകാരൻ.

Shears, *s. pl.* കത്രിക.

Sheath, *s.* ഉറ, ആയുധയുറ.

*To* Sheath, Sheathe, *v. a.* ഉറയിലിടുന്നു; കപ്പലിന്റെയും മറ്റും അടിയിൽ പലകകളെ വെച്ച തറെക്കുന്നു.

Shed, *s.* പന്തൽ, ചാച്ചുകെട്ട; ഇറയം, ഇറമ്പ; ഒലിപ്പ, ഊകൽ.

*To* Shed, *v. a.* ചിന്നുന്നു, ചിന്തുന്നു, ചൊരിയുന്നു, ഒലിപ്പിക്കുന്നു, ഊകുന്നു; ഒഴുന്നു; ചിതറിക്കുന്നു; വീഴ്ത്തുന്നു; വീശുന്നു, വകുക്കുന്നു, കൊഴുന്നു.

*To shed blood*, രക്തംചിന്നുന്നു.

*Blood-shedding*, രക്തചൊരിച്ചിൽ.

*To* Shed, *v. n.* വീഴുന്നു, ഇറ്റുവീഴുന്നു.

Sheen, *s.* കാന്തി, ശൊഭ; പ്രഭ.

Sheen, Sheeny, *a.* കാന്തിയുള്ള, പ്രകാശമുള്ള.

Sheep, *s.* ആട, അജം, മെഷം; ഭൊഷൻ.

Sheepcot, Sheepfold, *s.* ആട്ടിൻതൊഴുത്ത, ആട്ടിൻപെട്ടി, ആട്ടിൻകൂട.

Sheepish, *a.* മഹാ അടക്കമുള്ള, നാണമുള്ള, സാധുത്വമുള്ള; ഭീരുത്വമുള്ള.

Sheep's-eye, *s.* സ്നെഹഭാവമുള്ള നൊക്ക.

Sheepshearing, *s.* ആടുകളുടെ രൊമം കത്രിക്കുന്ന കാലം.

Sheepwalk, *s.* ആടുമെയിക്കുന്ന സ്ഥലം, തീനുപ്രലം.

Sheer, *a.* ശുദ്ധ, കെവലമായുള്ള, സ്വഛതയുള്ള; നിൎമ്മലമായുള്ള.

Sheer, *ad.* തീരെ, കെവലം; വെഗത്തിൽ, ഒരിക്കൽ.

Sheet, *s.* ഉപ്പട്ടി, വിരിപ്പിലുള്ള ഉപ്പട്ടി, മെത്തശ്ശീല; പുതപ്പ; പായ; കടലാസുതാൾ; വിരിപ്പ.

Sheet-anchor, *s.* വലിയ നങ്കൂരം.

Shekel, *s.* യെഹൂദന്മാരുടെ ഒരു നാണയം, എകദെശം ഒരു രൂപാ വില.

Shelf, *s.* സാധനങ്ങളെ വെക്കുന്നതിന ചുവരിനരികെയും മറ്റും ഉള്ള പലക, തട്ട; കടലിൽ മണൽതിട്ട; ആഴമില്ലാത്ത സ്ഥലത്തുള്ള ഒരു പാറ.

Shell, *s.* ഒട, ശംഖ, ചിപ്പി, കക്കാ, ചിരട്ട; പുട്ടിൽ; കത്തി, തൊട; ബഹിൎഭാഗം; തീക്കട്ടക.

*To* Shell, *v. a.* ഒട്ടുകളയുന്നു; തൊട്ടുകളയുന്നു.

Shelfish, *s.* ഒട്ടുള്ള മത്സ്യം.

Shelly, *a.* ഒട്ടുള്ള.

Shelter, *s.* മറവിടം, മറവ, തണൽ, അഭയസ്ഥലം, രക്ഷാസ്ഥലം; ആശ്രയം, ആദരവുസ്ഥലം.

*To* Shelter, *v. a.* മറെക്കുന്നു, രക്ഷിക്കുന്നു; ആദരിക്കുന്നു; അഭയം കൊടുക്കുന്നു.

*To* Shelter, *v. n.* അഭയം പ്രാപിക്കുന്നു.

Shelving, *a.* ചാഞ്ഞുള്ള, ചരിഞ്ഞിട്ടുള്ള, ചരിവുള്ള.

Shelvy, *a.* മണൽതിട്ടുകളും പാറകളും ഉള്ള.

Shepherd, *s.* ആട്ടിടയൻ, ഇടയൻ, അജപാലകൻ.

Shepherdess, *s.* ആട്ടിടച്ചി, അജപാലിക.

Shepherdy, *s.* ആടുമെയ്പ, അജപാലനം.

Sherbet, *s.* നാരങ്ങാനീരും പഞ്ചസാരയും വെള്ളവും കൂട്ടിയ പാനകം.

Sherd, *s.* കലം ഉടഞ്ഞ നുറുക്ക, ഒട.

Sheriff, *s.* ആണ്ടുതൊറുമുള്ള നാട്ടധികാരി; നഗരാധികാരി.

Sheriffalty, *s.* നഗരാധികാരം.

Sherry, *s.* സ്പനിയ ദെശത്ത ഉണ്ടാകുന്ന ഒരു വക നല്ല വീഞ്ഞ.

*To* Shew, Show, *v. a.* കാണിക്കുന്നു, കാട്ടുന്നു, ശൊഭിപ്പിക്കുന്നു.

Shewbread, *or* Showbread, *s.* കാഴ്ചയപ്പം.

Shield, *s.* പരിച; കാവൽ; തടവ; രക്ഷണം, ആദരം.

*To* Shield, *v. a.* പരിചകൊണ്ട മറെക്കുന്നു, മറെക്കുന്നു; കാക്കുന്നു, രക്ഷിക്കുന്നു, ആദരിക്കുന്നു; തടുക്കുന്നു.

*To* Shift, *v. a.* മാററുന്നു, സ്ഥലംമാററി വെക്കുന്നു; സ്ഥലംമാററുന്നു; ഉടുപ്പുമാററുന്നു; ഒഴിച്ചുകളയുന്നു; നീക്കം ചെയ്യുന്നു; പൊത്തുവരുത്ത ഉണ്ടാക്കുന്നു; കഴിവുണ്ടാക്കുന്നു.

*To* Shift, *v. n.* മാറുന്നു, സ്ഥലം മാറുന്നു, മാറിപ്പൊകുന്നു; ഉടുപ്പുമാറുന്നു; പൊത്തുവരുത്ത ഉണ്ടാകുന്നു; ഉപായംനൊക്കുന്നു; കഴിവുണ്ടാകുന്നു.

Shift, *s.* ഒഴികഴിവ, ഉപായം, കൌശലം; പൊത്തുവരുത്ത; ഒട്ടുകമുള്ള നിൎവ്വാഹം; സ്ത്രീകളുടെ ഉൾക്കുപ്പായം, കമീസ.

Shifter, *s.* ഉപായക്കാരൻ, കൌശലക്കാരൻ; ക്രിത്രിമക്കാരൻ.

Shiftless, *a.* കൌശലമില്ലാത്ത, നിൎവ്വാഹമില്ലാത്ത; കഴിച്ചിലിന വകയില്ലാത്ത.

Shilling, *s.* അര രൂപാ വിലയുള്ള ഒരു നാണയം.

Shillishalli, *a.* സംശയമുള്ള, നിശ്ചയമില്ലാത്ത.

Shily, *ad.* സൂക്ഷിച്ച, ജാഗ്രതയൊടെ, കുശലൊടെ.

Shin, *s.* മുഴങ്കാലെല്ല, പുള്ളൂരി.

*To* Shine, *v. n.* തെളിയുന്നു; ശൊഭിക്കുന്നു, പ്രകാശിക്കുന്നു, മിന്നുന്നു; മനൊഹരമാകുന്നു.

Shine, *s.* തെളിവ; ശൊഭ, പ്രകാശം, കാന്തി.

Shiness, *s.* അടക്കം, ലജ്ജാഭാവം, കൂശൽ, കൂസൽ.

Shingle, *s.* വീടുകൾ മെയുന്ന പലക എങ്കിലും ഓട എങ്കിലും.

Shingles, *s.* അരയിൽ ഉണ്ടാകുന്ന ഒരു വക ചിരങ്ങ, ഒട്ടുഞാൺ.

Shining, *part. a.* ശൊഭനമുള്ള.

Shiny, *s.* ശൊഭയുള്ള, പ്രകാശമുള്ള.

Ship, *s.* കപ്പൽ, ഉരു, നാവം.

*To* Ship, *v. a.* കപ്പലിൽ കെററുന്നു, കപ്പലിൽ കൊടുത്തയക്കുന്നു.

Shipboard, *ad.* കപ്പലിൽ.

Shipman, *s.* കപ്പൽക്കാരൻ.

Shipmaster, *s.* കപ്പൽപ്രമാണി.

Shipping, *s.* കപ്പലുകൾ; കപ്പലിൽ കെററം.

Shipwreck, *s.* കപ്പൽ ചെതം.

*To* Shipwreck, *v. a. & n.* കപ്പൽ ചെതം വരുത്തുന്നു, കപ്പൽ ചെതംവരുന്നു.

Shipwright, *s.* കപ്പൽപണിക്കാരൻ.

Shire, *s.* ജില്ല, തുക്കിടി, ചെരി.

Shirt, *s.* പുരുഷന്റെ ഉൾക്കുപ്പായം, കമീസ.

Shirtless, *a.* ഉൾക്കുപ്പായംപൊലും ഇല്ലാത്ത.

Shittah, Shittim, *s.* അറവിദെശത്ത ഉണ്ടാകുന്ന ഒരു ജാതി നല്ലമരം.

Shive, *s.* അപ്പഖണ്ഡം, നുറുക്ക, കീററ; പൂള.

*To* Shiver, *v. n.* വിറെക്കുന്നു, നടുങ്ങുന്നു; ഞെട്ടുന്നു; കിടുകിടുക്കുന്നു.

*To* Shiver, *v. n.* നുറുങ്ങിപ്പൊകുന്നു, ചിതറിപ്പൊകുന്നു.

*To* Shiver, *v. a.* നുറുക്കിക്കളയുന്നു, ചിതറിക്കുന്നു; തകൎത്ത കളയുന്നു.

Shiver, *s.* ഉടഞ്ഞനുറുക്ക, അടർ, മരപ്പൂൾ.

Shivering, *s.* വിറയൽ, നടുക്കം; കിടുകിടുപ്പ.

Shivery, *a.* എളുപ്പത്തിൽ നുറുങ്ങുന്ന.

Shoal, *s.* പാച്ച; കൂട്ടം; കിള; മണൽതിട്ട, കര, പരപ്പ.

*To* Shoal, *v. n.* തിങ്ങുന്നു; ആഴക്കുറവുണ്ടാകുന്നു.

Shoaly, *a.* മണൽതിട്ടയുള്ള, വെള്ളക്കുറവുള്ള.

Shock, *s.* കുലുക്കം, കമ്പം, കമ്പനം, ഇളക്കം; മുട്ട; ശണ്ഠ; വെറുപ്പ, അറെപ്പ; കഷ്ടം; ധാന്യക്കററകളുടെ കൂട്ടം, കററപ്പട; ഒരു വക നായ.

*To* Shock, *v. a. & n.* കുലുക്കുന്നു, കമ്പം വരുത്തുന്നു; വെറുപ്പുണ്ടാക്കുന്നു, നീരസമാക്കുന്നു; നീരസമാകുന്നു.

*To* Shock, *v. a.* ധാന്യക്കററകളെ കൂട്ടിവെക്കുന്നു; കററപ്പട കൂട്ടുന്നു.

Shocking, *part. a.* വെറുപ്പിക്കുന്ന, നീരസമുണ്ടാക്കുന്ന, കഷ്ടമായുള്ള.

Shod, *pret. & part. pass. of To* Shoe, ലാടം തറെച്ചു, തറെച്ച.

Shoe, *s.* ചെരിപ്പ, പാദരക്ഷ, പദത്രാണം; ലാടം.

Shoeboy, *s.* ചെരിപ്പുതുടെക്കുന്ന ചെറുക്കൻ.

Shoeing-horn, *s.* ചെരിപ്പിടുന്ന കൊമ്പ.

Shoemaker, *s.* ചെരിപ്പുകുത്തി, ചക്കിലി, ചെമ്മാൻ.

Shoestring, Shoetie, *s.* ചെരിപ്പുവാറ.

*To* Shog, *v. a.* നടുക്കമുണ്ടാക്കുന്നു, കുലുക്കംവരുത്തുന്നു.

Shog, *s.* നടുക്കം, മഹാ കുലുക്കം.

Shone, *pret, of To* Shine. ശൊഭിച്ചു, പ്രകാശിച്ചു.

Shook, *pret. of To* Shake. കുലുക്കി.

*To* Shoot, *v. a.* എയ്യുന്നു, പ്രയൊഗിക്കുന്നു, വെടിവെക്കുന്നു; തളിൎവിടുന്നു; ചാട്ടുന്നു; കൊട്ടുന്നു; വെഗത്തിൽ കടത്തുന്നു.

*To* Shoot, *v. n.* തളിൎക്കുന്നു, മുളെക്കുന്നു, കിളുക്കുന്നു, കൂമ്പിടുന്നു; വളരുന്നു; പുറപ്പെടുന്നു; തള്ളിനില്ക്കുന്നു, ഉന്തിനില്ക്കുന്നു; ചാടുന്നു; തെറിച്ചുപൊകുന്നു; വെഗത്തിൽ

ഉണ്ടായിവരുന്നു: വെഗത്തിൽ നടന്നു പൊകുന്നു; കൊളുത്തുന്നു.
Shoot, *s.* തളിർ, മുള, ചിനെപ്പ, കണ്ണി, കതന്ന, ക്രമ്പ.
Shooter, *s.* എയ്യുന്നവൻ, എവുകാരൻ, വെടിക്കാരൻ.
Shop, *s.* പീടിക, കട; പണിപ്പുര; ആല.
Shopboard, *s.* പണിപുരയിലെ പീഠം.
Shopkeeper, *s.* പീടികവാണിഭക്കാരൻ, പ.ടികകാരൻ, കടകാരൻ.
Shoplifter, *s.* അങ്ങാടികള്ളൻ.
Shopman, *s.* പീടികയിൽ കച്ചവടം വില്ക്കുന്നവൻ, പീടികകാരൻ, പീടികച്ചെറുക്കൻ.
Shore, Shorn, *pret. & part. of To* Shear. കത്രിച്ചു, കത്രിച്ച.
Shore, *s.* കര, തീരം, കൂലം; കടൽകര, ആറുറകര; പുറന്തുണ, മുട്ട.
Short, *a.* കുറുതായുള്ള; നീളംകുറഞ്ഞ; നീളക്കുറവുള്ള; നീളം പൊരാത്ത; എത്താത്ത; വെഗത്തിൽ പറയുന്ന; ശരിയല്ലാത്ത; പൊരാത്ത, കുറവുള്ള; കൃശമായുള്ള, മുണ്ടനായുള്ള; ഞെരുക്കമുള്ള, ഇടുക്കുള്ള; കുറച്ചിലുള്ള, ചുരുക്കമായുള്ള, സങ്കൊചമായുള്ള; സംക്ഷെപമായുള്ള; എളുപ്പത്തിൽ ഉടയുന്ന, വളയാത്ത.
Short, *ad.* വെഗത്തിൽ, ചുറ്റകെ, ചുരുക്കത്തിൽ.
Short, *s.* കുറുകണക്ക, സംക്ഷെപവിവരം.
*To* Shorten, *v. a.* നീളം കുറെക്കുന്നു, കുറെക്കുന്നു, കുറുതാക്കുന്നു; കുറുക്കുന്നു, ചുരുക്കുന്നു, സംക്ഷെപിക്കുന്നു; നിൎത്തുന്നു; ചെറുതാക്കുന്നു, കണ്ടിക്കുന്നു; കൃശമാക്കുന്നു.
Shorthand, *s.* ക്രുട്ടെഴുത്ത, കുറുകെഴുത്ത.
Shortlived, *a.* അല്പായുസ്സുള്ള, കുറെകാലത്തെക്ക നില്ക്കുന്ന.
Shortly, *ad.* വെഗത്തിൽ; ചുരുക്കത്തിൽ.
Shortness, *s.* നീളക്കുറവ, കൃശത; സംക്ഷെപം, ചുരുക്കം; കുറവ.
Shortsighted, *a.* ദൂരെകണ്ടുക്രുടാത്ത, ദൂരദൃഷ്ടിയില്ലാത്ത, കാഴ്ചക്കുറവുള്ള.
Shortsightedness, *s.* കാഴ്ചക്കുറവ.
Shortwaisted, *a.* അരക്കെട്ടുകുള്ള, നീളം കുറഞ്ഞ.
Shortwinded, *a.* ശ്വാസംമുട്ടലുള്ള, കിതെക്കുന്ന, എങ്ങലുള്ള, വലിവുള്ള.
Shot, *pret. & part. pass. of To* Shoot. എയ്തു, എയ്ത.
Shot, *s.* എയിത്ത, എവ; വെടി; നിറ; ഉണ്ട, ചില്ല; ചില്ലറകണക്ക.
Shotfree, *a.* ചിലവുകണക്കിൽ നീക്കിയ.
Shotten, *a.* മൊട്ടയിട്ട.
*To* Shove, *v. a.* പിടിച്ചുതള്ളുന്നു, ഉന്തുന്നു; ഊന്നിതള്ളുന്നു; കുത്തുന്നു; തള്ളിനീക്കുന്നു.
*To* Shove, *v. n.* ഉന്തികെറുന്നു, ഊന്നുന്നു.
Shove, *s.* തള്ള, തള്ളൽ, ഉന്ത, നീക്കം.
Shovel, *s.* ഇരിമ്പുചട്ടുകം, തീച്ചട്ടുകം; ഉമ്പാ, മമ്മട്ടി.
*To* Shovel, *v. a.* ചട്ടുകംകൊണ്ട കൊരുന്നു: ഉമ്പാകൊണ്ട വരണ്ടുന്നു.
Shovelboard, *s.* ഒരു കളി, കളിപ്പാനുള്ള പലക.
Shough, *s.* രൊമം നീണ്ടിട്ടുള്ള ഒരു വക നായ.
Should, *verb aux:* വെണ്ടിയിരിക്കുന്നു.
Shoulder, *s.* തൊൾ.
*To* Shoulder, *v. a.* തൊളിൽ വെക്കുന്നു, തൊൾകൊണ്ട ഉന്തുന്നു.
Shoulderbelt, *s.* തൊൾവാറ, തൊൾപട്ട.
Shoulderknot, *s.* കുപ്പായത്തിന്റെ തൊളിൽ കെട്ടുന്ന കസവ.
Shoulderslip, *s.* തൊൾ ഉളുക്ക.
*To* Shout, *v. n.* ആൎക്കുന്നു, അട്ടഹാസിക്കുന്നു; കൂകുന്നു.
Shout, *s.* ആൎപ്പ, അട്ടഹാസം, കൂകൽ.
Show, *s.* കാഴ്ച, ദൎശനം; ആഡംബരം, കൊലാഹലം; വെക്ഷമൊടി.
*To* Show, *v. n.* കാണപ്പെടുന്നു, പ്രത്യക്ഷമാകുന്നു, ശൊഭിക്കുന്നു.
Shower, *s.* മഴ, പെരുമഴ; പെരുമാരി, മഴചൊരിച്ചിൽ, മഴകാറ; ആസാരം, ധാരാസമ്പാതം.
*To* Shower, *v. a. & n.* പെരുമഴപെയ്യുന്നു, വൎഷിപ്പിക്കുന്നു, വൎഷിക്കുന്നു; പൊഴിയുന്നു, ചൊരിയുന്നു.
Showery, *a.* പെരുമഴയുള്ള, ചൊരിയുന്ന.
Showiness, *s.* കൊലാഹലം, വെക്ഷമൊടി, സുവെക്ഷം.
Showman, *s.* ദൎശിതാവ, വിനൊദം കാട്ടുന്നവൻ.
Showy, *a.* കൊലാഹലമുള്ള, വെക്ഷമൊടിയുള്ള; സുക്ഷമായുള്ള.
Shown, *part. pass. of To* Show. കാട്ടിയ, ശൊഭിച്ച.
Shrank, *pret. of To* Shrink. ചുരുങ്ങി.
*To* Shred, *v. a.* വാരുന്നു, വാൎന്നിടുക്കുന്നു, നുറുക്കുന്നു; കൊത്തുന്നു.
Shred, *s.* വാൎന്നനുറുക്ക, വാരൽ, കക്ഷണം.
Shrew, *s.* ശുണ്ഠിക്കാരി, ദുശ്ശീലക്കാരി.
Shrewd, *a.* ശുണ്ഠിയുള്ള, ദുശ്ശീലമുള്ള; കപടമുള്ള; കൃത്രിമമുള്ള, കൌശലമുള്ള; അപകടമുള്ള, അകനിന്ദയുള്ള.
Shrewdness, *s.* ശുണ്ഠി; കപടം, വികടം, കൃത്രിമം, ചൂത; കൌശലം; മിടുക്ക, ബുദ്ധി.
Shrewish, *a.* ശുണ്ഠിയുള്ള, ദുശ്ശീലമുള്ള.

*To* Shriek, *v. n.* കരയുന്നു, കിറുകിറുക്കുന്നു, അലറുന്നു, നിലവിളിക്കുന്നു.

Shriek, *s.* പെടികൊണ്ടുള്ള നിലവിളി, അമളി.

Shrill, *a.* രൂക്ഷശബ്ദമുള്ള, കൎണ്ണശൂലയായുള്ള.

*To* Shrill, *v. n.* ചെവിയിൽ രൂക്ഷതയൊടെ ശബ്ദിക്കുന്നു.

Shrillness, *s.* രൂക്ഷശബ്ദം.

Shrimp, *s.* ചെമ്മീൻ; ചെള്ളി; കുറുമുണ്ടൻ, കൃശൻ, വാമനൻ.

Shrine, *s.* രൂപക്കൂട; ശ്രീകൊവിൽ, കല്ലറ.

*To* Shrink, *v. n.* ചുരുങ്ങുന്നു, ചുളുങ്ങുന്നു; കൊച്ചുന്നു; ചൂളുന്നു; അവിയുന്നു, കുറഞ്ഞുപൊകുന്നു, പിൻവാങ്ങുന്നു.

*To* Shrink, *v. a.* ചുരുക്കുന്നു, ചുളുക്കുന്നു.

Shrink, *s.* ചുരുക്ക, ചുളുക്ക, കൊച്ച; ചൂളൽ; പിൻവാങ്ങൽ.

*To* Shrivel, *v. n.* ചുരുങ്ങുന്നു, ചുളുങ്ങുന്നു, കൊച്ചുന്നു; സങ്കൊചിക്കുന്നു.

*To* Shrivel, *v. a.* ചുരുക്കുന്നു, ചുളുക്കുന്നു, സങ്കൊചിപ്പിക്കുന്നു.

Shrivelling, *s.* ചുരുക്കം, ചുരുങ്ങൽ, ചുളുക്കം, കൊച്ചൽ, സങ്കൊചം.

Shroud, *s.* ശവപ്പുടവ, ശവാലങ്കാരം; മറ, ആദരവ, മറവിടം, മൂടി; കപ്പലിന്റെ പാമ്പുകയറ.

*To* Shroud, *v. a.* മറെക്കുന്നു, മൂടുന്നു; ശവത്തെ പുടവകൊണ്ട അലങ്കരിക്കുന്നു; കാത്തരക്ഷിക്കുന്നു.

Shrovetide, Shrovetuesday, *s.* വലിയ നൊമ്പിന്റെ തലദിവസം.

Shrub, *s.* ചെടി, പൂമരം, കുറുന്തുവൽ, വള്ളിക്കാട, ചുള്ളിക്കാട; വള്ളിക്കുടിൽ; മദ്യവും പുളിയും പഞ്ചസാരയും കൂട്ടിയ പാനകം.

Shrubbery, *s.* ചെടികളുള്ളസ്ഥലം, വള്ളിക്കുടിലുള്ള പ്രദെശം; പൂങ്കാവ.

Shrubby, *a.* ചുള്ളിക്കാടുള്ള, കുറുങ്കാടുള്ള.

*To* Shrug, *v. n.* തൊൾചുളുങ്ങികൊള്ളുന്നു.

*To* Shrug, *v. a.* ചുളുക്കുന്നു, കൊച്ചിക്കുന്നു.

Shrug, *s.* തൊൾചുളുക്കം.

Shrunk, Shrunken, *pret. & part. pass. of To* Shrink. ചുരുങ്ങി, ചുളുങ്ങിയ.

*To* Shudder, *v. n.* നടുങ്ങുന്നു, ഞെട്ടുന്നു, കൊൾമയിർകൊള്ളുന്നു, പെടിച്ചുവിറെക്കുന്നു, കിടുകിടുക്കുന്നു.

Shuddering, *s.* നടുക്കം, ഞെട്ടൽ, വിറയൽ.

*To* Shuffle, *v. a. & n.* കൂട്ടികലക്കുന്നു, കുലുക്കുന്നു; ഇളക്കുന്നു; തട്ടിക്കുന്നു; കൃത്രിമം ചെയ്യുന്നു; സ്ഥലംമാറുന്നു; ഒഴിച്ചുകളയുന്നു; കളികടലാസുകളെ മറിക്കുന്നു; നീങ്ങിനീങ്ങിപ്പൊകുന്നു, കൊട്ടി നടക്കുന്നു.

Shuffle, *s.* കൂട്ടികലക്കം; കുലുക്കം; കൃത്രിമം, കപടം; ഒഴിവ.

Shuffler, *s.* കൃത്രിമക്കാരൻ, ഒഴിച്ചിൽക്കാരൻ.

*To* Shun, *v. a.* അകറ്റുന്നു, ഒഴിക്കുന്നു, തള്ളിക്കളയുന്നു, വിലക്കുന്നു; നീക്കികളയുന്നു; വെറുക്കുന്നു.

*To* Shut, *v. a.* അടെക്കുന്നു; പൂട്ടുന്നു; മൂടുന്നു; പൊത്തുന്നു; തടവിടുന്നു; പുറത്താക്കുന്നു; ചുരുക്കുന്നു.

*To shut in*, അകത്തടെക്കുന്നു.

*To shut out*, പുറത്താക്കിയടെക്കുന്നു; തള്ളിക്കളയുന്നു.

*To shut up*, അടെച്ചുകളയുന്നു; ഇട്ടടെക്കുന്നു; കാരാഗ്രഹത്തിലാക്കുന്നു; നിൎത്തുന്നു.

*To* Shut, *v. n.* അടയുന്നു, അടഞ്ഞുപൊകുന്നു; കൂടുന്നു, കൂമ്പുന്നു.

Shut, *s.* അടെച്ചിൽ.

Shutter, *s.* അടെപ്പുവാതിൽ; കിളിവാതിൽപലക; മൂടി.

Shuttle, *s.* ഓടം.

Shy, *a.* അടക്കമുള്ള, നാണിച്ച, കൂശലുള്ള; മരുക്കമില്ലാത്ത.

*To be shy*, കൂശുന്നു.

Sibiland, *a.* ചീറുന്ന, ചീററുന്ന.

Sibilation, *s.* ചീറൽ, ചീററൽ.

Sicamore, *s.* കാട്ടത്തിവൃക്ഷം.

Siccation, *s.* ഉണക്കുക, വരട്ടൽ.

Siccity, *s.* ഉണക്ക, വരൾച, ഉലച്ച; ഈറമില്ലായ്മ.

Sice, *s.* പകിടകളിയിൽ ആറംഎന്നസംഖ്യ.

Sick, *a.* രൊഗമുള്ള, ദീനമുള്ള, വ്യാധിതമായുള്ള; രൊഗി.

*To* Sicken, *v. a.* രൊഗംവരുത്തുന്നു, വ്യാധി പിടിപ്പിക്കുന്നു; അരൊചകംവരുത്തുന്നു; ക്ഷീണിപ്പിക്കുന്നു.

*To* Sicken, *v. n.* രൊഗംപിടിക്കുന്നു, ദീനംപിടിക്കുന്നു; വെറുപ്പുണ്ടാകുന്നു; മനം മറിയുന്നു; ക്ഷീണിക്കുന്നു, ക്ഷയിക്കുന്നു.

Sickle, *s.* അരിവാൾ.

Sickly, *a.* രൊഗംപിടിച്ച, വ്യാധിപിടിച്ച; ക്ഷീണതയുള്ള.

Sickness, *s.* രൊഗം, വ്യാധി, ദീനം, പിണി, ആമയം, ഗദം.

Side, *s.* പള്ള, വാരിപ്പുറം; പാൎശ്വം; പുറം, ഭാഗം; വശം, പക്ഷം; വക, വിളിമ്പ; കൂട്ടം, വഴി.

Side, *a.* കൊട്ടമുള്ള, നെരെയല്ലാത്ത; പക്ഷമുള്ള.

*To* Side, *v. n.* പക്ഷത്തിൽ കൂടുന്നു; പക്ഷംപിടിക്കുന്നു; പാട്ടിലാകുന്നു.

Sideboard, *s.* ഒരു ഭാഗത്ത വെച്ചിരിക്കുന്ന മെശ.

Sidelong, *a.* പാൎശ്വഭാഗത്തുള്ള; ചൊവ്വില്ലാത്ത; ഒരു വശത്തൊട്ടു ചാഞ്ഞ.

Sideral, *a.* നക്ഷത്രങ്ങളൊടുചെൎന്ന, ജ്യൊതിസ്സുള്ള.

Siderated, *a.* ഗ്രഹപ്പിഴ പിടിച്ച, മഹാനിൎഭാഗ്യമായുള്ള.

Sideration, *s.* പെട്ടന്നവരുന്ന നാശം, ഗ്രഹപ്പിഴ, അപായം.

Sidesaddle, *s.* സ്ത്രീകൾക്കു കെറിയിരിപ്പാൻ ഉതകുന്ന ജീനി

Sidesman, *s.* പള്ളിയിൽ കൈകാരന്റെ സഹായി.

Sideways, Sidewise, *ad.* ഒരു ഭാഗത്ത, ഒരു വശമായി, ചരിവായി, പാളിച്ച.

*To* Sidle, *v. n.* ഇടുങ്ങിപ്പൊകുന്നു, ഇടുക്കുവഴിയെ പൊകുന്നു.

Siege, *s.* കൊട്ടപിടിക്കുക, നിരൊധം, തടങ്ങൽ; പിടിത്തം; വളച്ചിൽ.

Sieve, *s.* അരിപ്പ, മുറം, ചല്ലട.

*To* Sift, *v. a.* അരിക്കുന്നു, കൊഴിക്കുന്നു, ചെറുന്നു; കിണ്ണാണിക്കുന്നു; പരിശൊധിക്കുന്നു.

Sifter, *s.* അരിക്കുന്നവൻ, കിണ്ണാണിക്കുന്നവൻ.

*To* Sigh, *v. n.* നെടുവീൎപ്പിടുന്നു, നിശ്വസിക്കുന്നു.

Sigh, *s.* നെടുവീൎപ്പ, ദീൎഘശ്വാസം, നിശ്വാസം.

*Sighing deeply*, ദീൎഘനിശ്വാസം.

Sight, *s.* കാഴ്ച, കണ്കാഴ്ച, ദൃഷ്ടി, നെത്രെന്ദ്രിയം; ദൎശനം: പ്രെക്ഷ.

Sightless, *a.* കണ്കാഴ്ചയില്ലാത്ത; കാഴ്ചെക്കു ഭംഗിയില്ലാത്ത.

Sightly, *a.* നല്ല കാഴ്ചയുള്ള, നെത്രാനന്ദമായുള്ള.

Sigil, *s.* ഒരു മുദ്ര.

Sign, *s.* അടയാളം, ലക്ഷ്യം, ലക്ഷണം, ചിഹ്നം; ഒപ്പ; കൊടി; രാശി; സാദൃശ്യം.

*Sign-manual*, കയ്യെഴുത്ത, കയ്യൊപ്പ.

*To* Sign, *v. a.* ഒപ്പിടുന്നു, കയ്യെഴുത്തിടുന്നു, അടയാളമിടുന്നു; അടയാളപ്പെടുത്തുന്നു.

Signal, *s.* അടയാളം, ആംഗികം, ചിഹ്നം; കൊടി.

Signal, *a.* വിശെഷമായുള്ള, പ്രബലമായുള്ള.

*To* Signalize, *v. a.* വിശെഷതപ്പെടുത്തുന്നു, വിശെഷതവരുത്തുന്നു; പ്രബലപ്പെടുത്തുന്നു; സാമൎത്ഥ്യംകാട്ടുന്നു: അടയാളംകാട്ടുന്നു.

Signation, *s.* അടയാളം കൊടുക്കുക, ആംഗികംകാട്ടുക.

Signature, *s.* അടയാളം; കയ്യൊപ്പ, ഒപ്പ; അച്ചടിച്ച കടലാസുകളുടെ വിവരമറിയുന്നതിന ഇടുന്ന അടയാള അക്ഷരം.

Signet, *s.* മുദ്ര, രാജമുദ്ര.

Significance, Significancy, *s.* ഘനകാൎയ്യം, സാരകാൎയ്യം; അൎത്ഥം, താത്പൎയ്യം; വ്യാപാരശക്തി.

Significant, *a.* അൎത്ഥമുള്ള, സാരമുള്ള, സാരാൎത്ഥമുള്ള; അടയാളംകാട്ടുന്ന, ലക്ഷണമുള്ള.

Signification, *s.* ആംഗികം കാട്ടുക; അൎത്ഥം, താത്പൎയ്യം, പൊരുൾ; സാരം.

Significative, *a.* അടയാളപ്പെടുത്തുന്ന, ലക്ഷ്യം കാട്ടുന്ന; ബലമുള്ള: സാരാൎത്ഥമുള്ള.

*To* Signify, *v. a.* ലക്ഷ്യം കാണിക്കുന്നു, കാണിക്കുന്നു; അറിയിക്കുന്നു; ചൊല്ലുന്നു; ഭാവിക്കുന്നു.

*To* Signify, *v. n.* അൎത്ഥമാകുന്നു, കാൎയ്യമാകുന്നു, സാരാംശമാകുന്നു.

Signpost, *s.* അടയാളം എഴുതി തൂക്കിയിരിക്കുന്ന തൂണ.

Silence, *s.* മൌനം, ഉരിയാടായ്മ, മിണ്ടാതിരിക്കുക; നിശ്ശബ്ദം.

Silence, *interj.* ചുമ്മായിരി.

*To* Silence, *v. a.* മൌനമാക്കുന്നു, ഉരിയാടാതാക്കുന്നു, മിണ്ടാതാക്കുന്നു, മടക്കുന്നു.

Silicious, *a.* രൊമംകൊണ്ട തീൎത്ത.

Siliculose, *a.* തൊടുള്ള, പുട്ടിലുള്ള, തൊണ്ടുള്ള.

Siliquose, Siliquous, *a.* തൊടുള്ള, തൊലിയുള്ള, പുട്ടിലുള്ള, തൊണ്ടുള്ള.

Silk, *s.* പട്ടുനൂൽ, പട്ട.

Silken, *a.* പട്ടുകൊണ്ടുള്ള, പട്ടായുള്ള; പട്ടുപൊലെയുള്ള, മയമുള്ള.

Silkmercer, *s.* പട്ടുവില്ക്കുന്നവൻ.

Silkweaver, *s.* പട്ടു നെയിത്തുകാരൻ.

Silkworm, *s.* പട്ടുനൂൽപുഴു.

Silky, *a.* പട്ടുകൊണ്ടുള്ള, പട്ടുപൊലെയുള്ള; മയമുള്ള, മാൎദ്ദവമുള്ള.

Sill, *s.* കട്ടിളയുടെ കീഴത്തെ കുറുമ്പടി; പൂഴിപ്പടി.

Sillabub, Sillibub, *s.* പാലും വീഞ്ഞും പഞ്ചസാരയും കൂട്ടി ഉണ്ടാക്കിയ ഭക്ഷണസാധനം.

Silly, *a.* കപടമില്ലാത്ത, ഭൊഷത്വമുള്ള, ദുൎമ്മതിയുള്ള, ബുദ്ധിയില്ലാത്ത.

Silvan, *a.* കാടുള്ള, കാടായുള്ള, വനപ്രദെശമായുള്ള.

Silver, *s.* വെള്ളി; വെള്ളി നാണയം.

Silver, *a.* വെള്ളികൊണ്ടുള്ള, വെള്ളിയായുള്ള; വെള്ളിനിറമുള്ള; മയമുള്ള.

*To* Silver, *v. a.* വെള്ളി പൂശുന്നു; വെള്ളിത്തകിട പൊതിയുന്നു.

Silversmith, *s.* വെള്ളിപണിക്കാരൻ, തട്ടാൻ.
Silvery, *a.* വെള്ളികൂട്ടിയ; വെള്ളിപൊലെ മിനുസമുള്ള; വെള്ളിപൊലെ വെളുത്ത.
Simar, *or* Simare, *s.* സ്ത്രീകൾ അയവായി ഇടുന്ന കുപ്പായം.
Similar, *a.* പൊലെയുള്ള, സമമായുള്ള, തുല്യമായുള്ള; സദൃശമായുള്ള, നിഭമായുള്ള, അനുരൂപമുള്ള; ഭെദമില്ലാത്ത.
Similarity, *s.* സമത്വം, തുല്യത, നിഭം; സാദൃശ്യം; അനുരൂപം.
Simile, *s.* ഛായ, ഉപമാനം, ദൃഷ്ടാന്തം, സാമ്യം.
Similitude, *s.* ഛായ, പ്രതിമ, ഉപമാനം, ഉപമ, സാദൃശ്യം, രൂപം.
*To* Simmer, *v. a. & n.* അവിക്കുന്നു, മെല്ലെ വെകുന്നു, കാച്ചുന്നു, വെവിക്കുന്നു.
Simony, *s.* പള്ളിവകസ്ഥാനങ്ങളെ വിലെക്ക വില്ക്കുകയൊ കൊള്ളുകയൊ ചെയ്യുന്നതിനുള്ള കുററം.
Simper, *s.* പുഞ്ചിരി, മന്ദഹാസം.
*To* Simper, *v. n.* പുഞ്ചിരികൊള്ളുന്നു.
Simple, *a.* തനി, ശുദ്ധ; വെറും; നിഷ്കപടമുള്ള; സാധുത്വമുള്ള, അല്പബുദ്ധിയുള്ള, ബാലിശമായുള്ള: അനലംകൃതമായുള്ള.
Simple, *s.* ഒററ മൂലിക, ഒററ ഔഷധം, ഔഷധി.
Simpler, Simplist, *s.* പച്ചമരുന്നുകൾ പറിച്ച ശെഖരിക്കുന്നവൻ.
Simpleton, *s.* അല്പപ്രജ്ഞൻ, അല്പബുദ്ധിയുള്ളവൻ; അല്പസാരൻ; പരമാൎത്ഥി, ശുദ്ധൻ; സാധു; മൂഢൻ.
Simplicity, *s.* പരമാൎത്ഥം, നിഷ്കപടം; നിഷ്കളങ്കം; ശുദ്ധത; മൂഢത, ഭൊഷത്വം, അല്പബുദ്ധി.
Simply, *ad.* കപടംകൂടാതെ; തനിച്ച; മാത്രം; മൂഢതയൊടെ.
Simulation, *s.* മായം, വ്യാജം.
Simultaneous, *a.* കൂടിനടക്കുന്ന, ഒരെ സമയത്തുണ്ടാകുന്ന.
Sin, *s.* പാപം, അഘം; പാതകം; പിഴ, കല്മഷം.
*To* Sin, *v. a.* പാപം ചെയ്യുന്നു.
Since, *ad. & prep.* അതുകൊണ്ട, അതിനമുമ്പെ; പിന്നെ, പിമ്പ, മുതൽ, തുടങ്ങി, അതിന്റെ ശെഷം.
Sincere, *a.* പരമാൎത്ഥമായുള്ള, നെരായുള്ള, ശുദ്ധമുള്ള, നിഷ്കപടമായുള്ള, വ്യാജമില്ലാത്ത.
Sincerely, *ad.* പരമാൎത്ഥത്തൊടെ.
Sincerity, *s.* പരമാൎത്ഥം, നെര, കപടമില്ലായ്മ, നിൎവ്യാജം; ശുദ്ധം; ഉത്തമത്വം.
Sine, *s.* ഒരു രെഖ, ഒരു വര.
Sinecure, *s.* വെലകൂടാതെയുള്ള വരവ.
Sinew, *s.* ഞരമ്പ; മൂലബലം; മാംസകട്ടി.
Sinewy, *a.* ഞരമ്പുള്ള; ബലമുള്ള.
Sinful, *a.* പാപമുള്ള, പാപകൎമ്മമുള്ള, ദുഷ്കൃതമായുള്ള; ദുഷ്കൃതയുള്ള.
Sinfulness, *s.* പാപത്വം, പാപകൎമ്മം, ദുഷ്കൃതം, കല്മഷം, ദുൎഗ്ഗുണം.
*To* Sing, *v. a. & n.* പാടുന്നു, പാട്ടുപാടുന്നു, സങ്കീൎത്തനം പാടുന്നു, ഗാനംചെയ്യുന്നു.
Singe, *s.* വകൽ, വാടൽ.
*To* Singe, *v. a.* കരിക്കുന്നു, വകുന്നു; വാട്ടുന്നു.
Singer, *s.* പാട്ടുകാരൻ, സംഗീതക്കാരൻ, ഗായകൻ.
Singingmaster, *s.* രാഗപ്രമാണി.
Single, *a.* ഒററ, ഒരെ, ഒററയായുള്ള, ഏകമായുള്ള; പ്രത്യെകമായുള്ള; കൂട്ടില്ലാത്ത, തനിച്ച; കപടമില്ലാത്ത.
*To* Single, *v. a.* തിരിച്ചെടുക്കുന്നു, വെൎതിരിക്കുന്നു, മാററിവെക്കുന്നു, വെറെയാക്കുന്നു.
Singleness, *s.* ഒററ, ഏകത്വം; പരമാൎത്ഥം, കപടമില്ലായ്മ, ശുദ്ധി, നിൎമ്മലത.
Singly, *ad.* വെവ്വെറായി, ഒററയായി, തനിച്ച, ഏകമായി, പ്രത്യെകം പ്രത്യെകമായി; നിഷ്കപടമായി.
Singular, *a.* ഏക, ഏകമായുള്ള, ഒന്നായുള്ള; വിശെഷമായുള്ള, അപൂൎവ്വമായുള്ള.
*The singular number*, ഏകവചനം.
Singularity, *s.* വിശെഷത; അപൂൎവ്വകാൎയ്യം, പ്രത്യെകസംഗതി.
Singularly, *ad.* വിശെഷമായി, വിശെഷാൽ.
Sinister, *a.* ഇടത്തെ ഭാഗത്തുള്ള; ഇടത്തെ; ചീത്തയായുള്ള, ആകാത്ത; നിൎഭാഗ്യമായുള്ള.
Sinistrous, *a.* യുക്തിവിരൊധമായുള്ള, വികടമുള്ള.
*To* Sink, *v. n.* താഴുന്നു, താണുപൊകുന്നു; മുങ്ങുന്നു, മുങ്ങിപൊകുന്നു; വലിയുന്നു, ഉൾപ്രവെശിക്കുന്നു; വീഴുന്നു; ഇടിഞ്ഞുപൊകുന്നു; പിടിക്കുന്നു; ക്ഷീണിക്കുന്നു, ക്ഷയിക്കുന്നു; ഒടുങ്ങുന്നു; കുറഞ്ഞുപൊകുന്നു.
*To* Sink, *v. a.* താഴ്ത്തുന്നു; മുക്കുന്നു, മുക്കികളയുന്നു; കുഴിക്കുന്നു; ഇടിക്കുന്നു, അമുക്കുന്നു; അകപ്പെടുത്തുന്നു; വീഴ്ത്തുന്നു; കുറെക്കുന്നു; ഒതുക്കുന്നു; അടക്കുന്നു; ക്ഷയിപ്പിക്കുന്നു; മറെക്കുന്നു.
Sink, *s.* കുപ്പക്കുഴി, എച്ചിൽകുഴി; തുമ്പ.
Sinless, *a.* പാപമില്ലാത്ത, പാപംകൂടാത്ത, നിഷ്പാപമായുള്ള, അകല്മഷമായുള്ള.
Sinner, *s.* പാപി, പാപൻ.

Sin-offering, s. പാപബലി, പാപപരിഹാരത്തിന്നുള്ള അൎപ്പണം.
Sinner, s. കുററക്കാരൻ.
To Sinuate, v. a. വളഞ്ഞും പുളഞ്ഞും വളയുന്നു, തിരിക്കുന്നു.
Sinuous, a. വളഞ്ഞും പുളഞ്ഞുമുള്ള.
Sinus, s. ഉൾക്കടൽ, കുടാക്കടൽ, ഉദരം.
To Sip, v. n. ഊറുന്നു, ആചമിക്കുന്നു; രുചി നോക്കുന്നു.
Sip, s. ഊറൽ, ആചമനം, അല്പമായ പാനം ചെയ്യുന്നത.
Siphon or Syphon, s. വെള്ളം മറ്റൊരു പാത്രത്തിൽനിന്ന എടുക്കുന്നതിന്നുള്ള ഒരു കുഴൽ.
Sippet, s. ചെറിയ അപ്പക്കഷ.
Sir, s. അങ്ങുന്ന, സായ്പ; മഹാന്മാരുള്ളവർ, സ്ഥാനപ്പേർ.
Sire, s. പിതാവ; തിരുമനസ്സ.
Siren, s. പാടുന്ന കടൽദേവി.
Sirius, s. പുണൎതം, എഴാമത്തെ നക്ഷത്രം.
Sirocco, s. തെക്കുകിഴക്കെ കാറ്റ; അഗ്നികോണം.
Sirrah, s. എടാ.
Sirup, s. പഞ്ചസാരരസം, പഞ്ചസാരപാവ; ശൎക്കരപാവ.
Sirupy, a. ശൎക്കരപാവുപോലെയുള്ള.
Sister, s. പെങ്ങൾ, ഉടപ്പിറന്നവൾ, സഹോദരി, ഭഗിനി.
Sisterhood, s. സഹോദരിത്വം, സഹോദരിമാരുടെ കൂട്ടം.
Sister-in-law, s. ഭൎത്താവിന്റെ എങ്കിലും ഭാൎയ്യയുടെ എങ്കിലും സഹോദരി.
Sisterly, a. പെങ്ങളോട ചേൎന്ന, സഹോദരിസ്നെഹമുള്ള, പ്രിയമുള്ള.
To Sit, v. n. ഇരിക്കുന്നു; പൊരുന്നുന്നു, അടയിരിക്കുന്നു; ഉറെക്കുന്നു; മടിച്ചിരിക്കുന്നു; പാൎക്കുന്നു; കൂടിയിരിക്കുന്നു; ഭക്ഷണത്തിനിരിക്കുന്നു.
*To sit down,* തടങ്ങൽ ചെയ്യ തുടങ്ങുന്നു; ഇളച്ചിരിക്കുന്നു, വിശ്രമിക്കുന്നു; തങ്ങുന്നു, ഉറച്ചുപാൎക്കുന്നു; സ്ഥിരപ്പെടുന്നു.
*To sit out,* വെലക്കൂടാതിരിക്കുന്നു; അവസാനം വരെ താമസിക്കുന്നു.
*To sit up,* എഴുനീററിരിക്കുന്നു; ഉറക്കമിളെക്കുന്നു.
Site, s. ഇരിപ്പ, സ്ഥാനം, തലം, വാടി, നിലം, പക്ഷം.
Sitting, s. ഇരിക്കുക, ഇരിപ്പ, ഇരിത്തം; പൊരുന്നൽ; കൂട്ടം; സംഘംകൂടിയിരിക്കുന്ന കാലം.
Situate, a. ഇരിക്കുന്ന, കിടക്കുന്ന, ഉള്ള; സ്ഥിതമായുള്ള.
Situation, s. ഇരിപ്പ, കിടപ്പ, ഇടം, സ്ഥലം, സ്ഥാനം; അവസ്ഥ; നില, തൊഴിൽ, ഉദ്യോഗം.
Six, a. ആറ, ഷ, ഷട.
Sixpence, s. കാൽ രൂപാ വിലയുള്ള ഒരു നാണയം.
Sixscore, a. ആറുകൊടി, ൧൨൦.
Sixteen, a. പതിനാറ; ഷോഡശം.
Sixteenth, a. പതിനാറാമത്തെ.
Sixth, a. ആറാം, ആറാമത്തെ, ആറാമത.
Sixth, s. ആറിലൊന്ന, ഷൾഭാഗം.
Sixtieth, a. അറുപതാം, അറുപതാമത്തെ, ഷഷ്ടിതമം.
Sixty, a. അറുപത, ൬൦; ഷഷ്ടി.
Size, s. വലിപ്പം; ദ്രവം; വളൎച്ച, പരിമാണം; നീളം; സ്ഥൂലത, ഗാത്രത; ഒരുവക പശ.
To Size, v. a. പശയിടുന്നു, പശപിരട്ടുന്നു; വലിപ്പത്തിന്നു പൊലെ നിരത്തുന്നു, അടുക്കുന്നു.
Sizeable, a. വെണ്ടുന്ന വലിപ്പമുള്ള, ദ്രവമായുള്ള.
Sizer, s. പാഠകശാലയിൽ പഠിക്കുന്നവരിൽ ഒരു തരക്കാരൻ.
Sizy, a. പശയുള്ള.
Skate, s. തിരണ്ടി; ഉറച്ച വെള്ളത്തിന്മീതെ വഴുക്കുന്നതിനുള്ള ഒരു വക ഇരിമ്പു ചെരിപ്പ.
Skean, s. ഒരു ചെറുവാൾ; ഒരു വക കത്തി.
Skein, s. നൂൽതാര, കഴി; മുടി.
Skeleton, s. അസ്ഥികൂടം, എല്ലിന്റെ കൂട്ടം.
Skeptic, s. സംശയക്കാരൻ, സൎവ്വസന്ദെഹക്കാരൻ.
Skeptical, a. സംശയമുള്ള, സൎവ്വസന്ദെഹമുള്ള.
Skepticism, s. സൎവ്വസന്ദെഹം, സംശയം, അവിശ്വാസം.
Sketch, s. രെഖ, വര, പുറവര, ഛായ: വെണ്മെൽ; നകൽ; വരെച്ചചട്ടം, കുറിപ്പാട; മട്ടം.
To Sketch, v. a. വരെക്കുന്നു, ചട്ടംവരെക്കുന്നു; ഛായയെടുക്കുന്നു; കീറുന്നു.
To Skew, v. n. എറികണ്ണിട്ടു നൊക്കുന്നു, ചരിച്ചുനൊക്കുന്നു.
Skewer, s. ഇറച്ചിയും മററും കുത്തിയിടുന്ന നീണ്ടയാണി, നീണ്ടമരയാണി.
To Skewer, v. a. നീണ്ട ആണികൊണ്ട ഇറച്ചിയും മററും കുത്തിയിടുന്നു.
Skiff, s. ഒരു വക ചെറിയ തൊണി.
Skilful, a. സാമൎത്ഥ്യമുള്ള, പടുത്വമുള്ള, മിടുക്കുള്ള.

Skilfulness, *s.* സാമൎത്ഥ്യം, മിടുക്ക; പാടവം, നിപുണത, പ്രവീണത, വിജ്ഞാനം.

Skill, *s.* വിദ്യ; സാമൎത്ഥ്യം, മിടുക്ക; പടുത്വം, കൌശലം; അറിവ, പരിചയം.

Skilled, *a.* അറിവുള്ള, അറിഞ്ഞ, പരിജ്ഞാനമുള്ള, പരിചയമുള്ള, പഴക്കമുള്ള.

Skillet, *s.* കലം, വെപ്പിനുള്ള ഒരു വക പാത്രം.

*To* Skim, *v. a.* നരംഎടുക്കുന്നു, പതവെടുന്നു, പാടനീക്കുന്നു; ചീകുന്നു; ഒടിച്ചുനൊക്കുന്നു.

*To* Skim, *v. n.* വഴുവഴെ മീതെ തെറുന്നു.

Skimble skamble, *a.* ഉഴന്നുനടക്കുന്ന.

Skimmer, *s.* പാട എടുക്കുന്നതിനുള്ള കയിൽ.

Skimmilk, *s.* പാട എടുത്ത പാൽ, പാടയില്ലാത്ത പാൽ.

Skin, *s.* തൊൽ, തൊലി; ചൎമ്മം; ജഡം.

*To* Skin, *v. a.* തൊലുരിക്കുന്നു, തൊലിക്കുന്നു; തൊൽവന്നുമൂടുന്നു; മൂടുന്നു.

Skink, *s.* പാനകം; പാനീയം.

*To* Skink, *v. a.* പാനം പകൎന്നുകൊടുക്കുന്നു.

Skinker, *s.* പാനം പകൎന്നുകൊടുക്കുന്നവൻ.

Skinner, *s.* തൊൽ വ്യാപാരി.

Skinny, *a.* തൊൽമാത്രമുള്ള, മാംസമില്ലാത്ത, മെലിഞ്ഞ.

*To* Skip, *v. n.* തുള്ളുന്നു, കുതിക്കുന്നു, ചാടികടക്കുന്നു, കടന്നുപൊകുന്നു; പാളുന്നു.

*To* Skip, *v. a.* (വായിക്കുമ്പൊൾ) വിട്ടുകളയുന്നു, ഒഴിച്ചുകളയുന്നു, പാളിക്കുന്നു.

Skip, *s.* തുള്ളൽ, കുതിപ്പ; പാളൽ.

Skipjack, *s.* ഉടനെ വലിയവനായിതീൎന്നവൻ, ഭൃത്യൻ.

Skipper, *s.* കപ്പൽക്കാരൻ.

Skirmish, *s.* അല്പശണ്ഠ, കലഹം, പിണക്കം.

*To* Skirmish, *v. n.* അല്പമായി ശണ്ഠയിടുന്നു; അവിടവിടെ ശണ്ഠപിടിക്കുന്നു.

*To* Skirre, *v. a.* ഒടിച്ചുകളയുന്നതിനതെടിനടക്കുന്നു, തെളിക്കുന്നു; തെച്ചുമഴക്കുന്നു, മൊറുന്നു.

*To* Skirre, *v. n.* പാഞ്ഞുപൊകുന്നു, ബദ്ധപ്പെട്ടൊടുന്നു.

Skirt, *s.* ഒരം, വക; വസ്ത്രൊരം, വിളിമ്പ.

*To* Skirt, *v. n.* വിളിമ്പുവെക്കുന്നു, വക്കിടുന്നു; ഒരത്തിങ്കൽ ഒട്ടുന്നു.

Skittish, *a.* പെടിയുള്ള, ഭീരുത്വമുള്ള; അസ്ഥിരതയുള്ള.

Skittishness, *s.* ഭീരുത്വം, വികടം; ഉല്ലാസം; അസ്ഥിരത.

Skittles, *s. plu.* ഒരു വക കളി.

Skreen, *s.* ചല്ലട; മറ; തിര, തിരശ്ശീല; മറവുസ്ഥലം.

*To* Skreen, *v. a.* കൊഴിക്കുന്നു, ചെറുന്നു; അരിക്കുന്നു; മറെക്കുന്നു, മറമറെക്കുന്നു; രക്ഷിക്കുന്നു.

Skue, *a.* ചരിഞ്ഞ, ചരിച്ച, കൊട്ടമുള്ള, വക്രമായുള്ള, ഒരു ഭാഗത്തൊട്ടുചാഞ്ഞ.

*To* Skulk, *v. n.* ഒളിക്കുന്നു, ഒളിച്ചിരിക്കുന്നു, പാളുന്നു; പതിയിരിക്കുന്നു, പതുങ്ങുന്നു.

Skulking, *s.* പാളൽ, പതുങ്ങൽ.

Skull, *s.* തലമണ്ട, തലയൊട, കപാലം.

Sky, *s.* ആകാശം, വാനം; അന്തരിക്ഷം, നക്ഷത്രമണ്ഡലം.

Skycolour, *s.* ഇളനീലനിറം.

Skylark, *s.* വാനംപാടി പക്ഷി.

Skylight, *s.* മെല്പുരയിലെ കിളിവാതിൽ, വെളിവാതിൽ.

Skyrocket, *s.* ബാണം.

Slab, *s.* കല്പലക; ചെറുകുഴി: പുറവട്ട.

Slab, *a.* കൊഴുപ്പുള്ള, പശയുള്ള.

*To* Slabber, *v. n.* ഉമിനീർ ഒലിക്കുന്നു, ഒരംത്തൊവീഴുന്നു; ഇറുവീഴുന്നു.

Slabberer, *s.* ഉമിനീരൊലിപ്പിക്കുന്നവൻ.

Slabby, *a.* കൊഴുപ്പുള്ള; ചെറും വെള്ളവും കൂടിയ, നനവുള്ള, ചെറുള്ള, ചെളിയുള്ള.

Slack, *a.* അയവുള്ള, തളൎച്ചയുള്ള; മുറുക്കമില്ലാത്ത.

*To* Slack, Slacken, *v. n.* അയയുന്നു; അജാഗ്രതപ്പെടുന്നു; കുറയുന്നു; തളരുന്നു.

*To* Slack, Slacken, *v. a.* അയക്കുന്നു; അയവുവരുത്തുന്നു, ഇളെക്കുന്നു; കുറെക്കുന്നു; ശമിപ്പിക്കുന്നു; ഉപെക്ഷവിചാരിക്കുന്നു; തളൎത്തുന്നു; ബലംകുറെക്കുന്നു.

Slack, *s.* നുറുക്കുകരി, പൊടികരി.

Slackness, *s.* അയവ, അയച്ചിൽ, മുറുക്കമില്ലായ്മ: ആയം; അജാഗ്രത; തളൎച്ച; താമസം.

Slag, *s.* ലൊഹാദികളുടെ കിട്ടം, കഴിപ്പ.

Slaie, Slay, *s.* നെയ്ത്തുകാരന്റെ അച്ച.

Slain, *part. pass. of To* Slay, കൊന്ന, കൊല്ലപ്പെട്ട.

*To* Slake, *v. a.* നീറുന്നു; കെടുത്തുന്നു.

*To* Slam, *v. a.* കൊല്ലുന്നു; ഒതുക്കുന്നു; ഉറക്കെ അടെക്കുന്നു.

*To* Slander, *v. a.* അപവാദംപറയുന്നു, ദൂഷിക്കുന്നു, ദൂഷ്യംപറയുന്നു, കുരളപറയുന്നു, നുണപറയുന്നു.

Slander, *s.* ദൂഷ്യം, കുരള, നുണ.

Slanderer, *s.* ദൂഷ്യക്കാരൻ, ദൂഷണക്കാരൻ, അപവാദി, കുരളക്കാരൻ, നുണയൻ.

Slanderous, *a.* ദുഷ്യമായുള്ള, അപവാദമുള്ള, ദുഷണയായുള്ള, പിശുനതയുള്ള.
Slang, *pret. of To* Sling, എറിഞ്ഞു.
Slang, *s.* ദുർഭാഷ, കന്നവാക.
Slant, Slanting, *a.* ചാച്ചിലുള്ള, ചരിവായുള്ള, ചരിച്ചിലായുള്ള: നെരെയല്ലാത്ത.
*To* Slant, *v. a. & n.* ചായിക്കുന്നു, ചരിക്കുന്നു; ചായുന്നു, ചരിയുന്നു.
*To* Slap, *v. a.* അടിക്കുന്നു, അറയുന്നു.
Slap, *s.* അടി, അറച്ചിൽ.
Slap, *ad.* അടിയൊടെ.
Slapdash, *interj.* ഒരു അടിയായി, ഒന്നിഷ, ഒരു തീച്ചയായി.
*To* Slash, *v. a. & n.* വെട്ടുന്നു, നീളെ കണ്ടിക്കുന്നു; കീറുന്നു, മുറിക്കുന്നു; പൊളിക്കുന്നു.
Slash, *s.* വെട്ട, മുറി, തുണിയും മറ്റും മുറിച്ച മുറി, കീറൽ.
Slate, *s.* കല്ലലക; വീടുമെയുന്ന കല്ലലക, ഇഷ്ടിക; എഴുത്തുകല്ലലക.
*To* Slate, *v. a.* കല്ലലകകൾ കൊണ്ടു മെയുന്നു.
Slattern, *s.* വൃത്തികെട്ടുള്ള സ്ത്രീ, നിർവിചാരമുള്ള സ്ത്രീ.
Slave, *s.* അടിമ, ദാസൻ, ദാസി, പുലയൻ.
*To* Slave, *v. n.* ദാസ്യപ്രവൃത്തിചെയ്യുന്നു, വിടുപണിചെയ്യുന്നു, നന്നായി അദ്ധ്വാനപ്പെടുന്നു.
Slaver, *s.* വായിൽനിന്ന ഒലിക്കുന്ന ഉമിനീർ, ഒരംത്താ.
*To* Slaver, *v. a. & n.* ഉമിനീർ ഒലിപ്പിക്കുന്നു; ഉമിനീർ ഒഴുകുന്നു, ഒരംത്താ ഒലിക്കുന്നു.
Slaverer, *s.* ഉമിനീർ ഒലിപ്പിക്കുന്നവൻ.
Slavery, *s.* അടിമ, അടിയായ്മ; ദാസ്യവൃത്തി, ദാസ്യം.
Slaughter, *s.* കുല, വധം, നിഗ്രഹം, സംഹാരം.
*To* Slaughter, *v. a.* കൊല്ലുന്നു, വധിക്കുന്നു, ഹനിക്കുന്നു, സംഹരിക്കുന്നു, അറക്കുന്നു.
Slaughterhouse, *s.* മൃഗാദികളെ അറത്ത കൊല്ലുന്ന പുര.
Slaughterman, *s.* മൃഗങ്ങളെയും മറ്റും വധിക്കുന്നവൻ.
Slavish, *a.* അടിമപൊലെയുള്ള, ദാസ്യമായുള്ള; ഹീനമായുള്ള.
Slavishness, *s.* ദാസ്യവൃത്തി, അടിമപൊലെയുള്ള വെല; നന്നായി അദ്ധ്വാനപ്പെടുക.
*To* Slay, *v. a.* കൊല്ലുന്നു, അറക്കുന്നു; വധിക്കുന്നു, നിഗ്രഹിക്കുന്നു, വെട്ടികളയുന്നു.

Slaying, *s.* വധം, നിഗ്രഹം, കുല.
Slayer, *s.* കൊല്ലുന്നവൻ, വധിക്കുന്നവൻ, സംഹാരി.
Sleazy, *a.* നെൎത്ത, കനമില്ലാത്ത.
Sled, *s.* ഉരുളുകൾ ഇല്ലാത്ത വണ്ടി.
Sledge, *s.* ഉരുളുകൾ ചെറുതായി എങ്കിലും ഇല്ലാതെ എങ്കിലും ഉള്ള വണ്ടി; മഹാവലിയ ചുററിക, കൂടം.
Sleek, *a.* മിനുക്കമുള്ള, ഒപ്പമുള്ള, ഇഴുക്കമുള്ള.
*To* Sleek, *v. a.* മിനുക്കുന്നു, ഒപ്പമിടുന്നു, ഇഴുക്കുന്നു.
Sleekness, *s.* മിനുക്കം, ഒപ്പം; ഇഴുക്കം.
Sleep, *s.* ഉറക്കം, നിദ്ര; തൂക്കം.
*To* Sleep, *v. n.* ഉറങ്ങുന്നു, നിദ്രചെയ്യുന്നു, തൂങ്ങുന്നു.
Sleeper, *s.* ഉറങ്ങുന്നവൻ, നിദ്രചെയ്യുന്നവൻ.
Sleepiness, *s.* മയക്കം, തൂക്കം, തന്ദ്രി.
Sleeping, *s.* ഉറങ്ങുക.
Sleepless, *a.* ഉറക്കമില്ലാത്ത, ജാഗരണമുള്ള.
Sleepy, *a.* മയക്കമുള്ള, ഉറക്കംതൂങ്ങലുള്ള; നിദ്രവരുത്തുന്ന.
Sleet, *s.* മഴയും ഉറച്ചമഞ്ഞും കൂടി പെയ്യുന്നത.
Sleeve, *a.* ചട്ടയുടെ കൈ; കുപ്പായത്തിൻ കൈ; ഒരു മത്സ്യം.
Sleeve-button, *s.* ചട്ടക്കയ്യുടെ കുടുക്കു.
Sleeveless, *a.* കൈയില്ലാത്ത ചട്ടയായുള്ള; സാരമില്ലാത്ത.
Sleight, *s.* തന്ത്രം, ഉപായം, കയ്യുടക്കം.
*Sleight of hand*, കൺകെട്ടുവിദ്യ, ചെപ്പടിവിദ്യ, കയ്യടക്കം.
Slender, *a.* മെലിഞ്ഞ, നെൎത്ത; ഇളയ, ഇളതരമായുള്ള; കട്ടിയില്ലാത്ത, തടിപ്പില്ലാത്ത; ചെറിയ, അല്പമായുള്ള; ബലമില്ലാത്ത; കഷ്ടിപ്പുള്ള; കുറച്ചിലുള്ള, പൊരാത്ത, തികയാത്ത.
Slenderness, *s.* മെലിവ, നെൎപ്പ, നെൎമ്മ, ഇളത്തരം; കട്ടിയില്ലായ്മ; കനക്കുറവ, ദുൎബ്ബലം; കഷ്ടിപ്പ, ദുർഭിക്ഷത.
Slept, *pret. of To* Sleep, ഉറങ്ങി.
Slew, *pret. of To* Slay, കൊന്നു, വധിച്ചു.
*To* Sley, *v. a.* ഇഴയിഴയായിതിരിക്കുന്നു.
*To* Slice, *v. a.* നറുക്കുന്നു, കഷണങ്ങളാക്കുന്നു; വാരുന്നു; മുറിക്കുന്നു, പകുക്കുന്നു.
Slice, *s.* നറുക്ക, കഷണം, മുറി.
Slid, *pret. of To* Slide, വഴുതി.
*To* Slide, *v. n.* വഴുതുന്നു: ഉറച്ചവെള്ളത്തിന്മീതെ വഴുതുന്നു, തെന്നുന്നു; വഴുക്കുന്നു; തെററുന്നു; ഇരച്ചിൽ കൂടാതെ കടന്നുപൊകുന്നു; കഴിഞ്ഞുപൊകുന്നു; ഇഴഞ്ഞുനടക്കുന്നു.

*To* Slide, *v. a.* വഴുതിക്കുന്നു, അറിയാതെ കടത്തുന്നു.
Slide, *s.* വഴുക്കൽ; ഊരുപലക, ചീപ്പു; ഉഴാൽ, ഊരഴി.
Slider, *s.* വഴുതുന്നവൻ.
Slight, *a.* അല്പമായുള്ള, ലഘുവായുള്ള, അസാരമായുള്ള; ബലമില്ലാത്ത; ഉദാസീനമുള്ള; അല്പബുദ്ധിയുള്ള; കനമില്ലാത്ത, കട്ടിയില്ലാത്ത, തൌവലായുള്ള.
Slight, *s.* ധിക്കാരം, നിന്ദ; ഉദാസീനത; തന്ത്രം, ഉപായം, കൌശലം.
*To* Slight, *v. a.* ധിക്കരിക്കുന്നു, നിന്ദിക്കുന്നു, നിസ്സാരമാക്കുന്നു; ഉപെക്ഷിക്കുന്നു; ലഘുവാക്കുന്നു; പ്രമാണിക്കാതിരിക്കുന്നു; അജാഗ്രത കാട്ടുന്നു.
Slightingly, *ad.* ധിക്കാരമായി, നിന്ദയൊടെ.
Slightly, *ad.* ഉദാസീനമായി, നിന്ദയായി; അല്പമായി, കുറെച്ച, കുറെ.
Slightness, *s.* അല്പകാൎയ്യം; ബലമില്ലായ്മ, ബലകെട; ലാഘവം; ഉദാസീനത, അജാഗ്രത; ക്രട്ടാകായ്മ.
Slim, *a.* മെലിഞ്ഞ, നെൎത്ത; കനമില്ലാത്ത, കട്ടിയില്ലാത്ത; മാൎദ്ദവമുള്ള.
Slime, *s.* ചളി; ചെളി, ചെറ.
Sliminess, *s.* ചളിമയം, ചെളിമയം.
Slimy, *a.* ചളിയുള്ള, ചളിമയമുള്ള.
Sliness, *s.* തന്ത്രം, കൌശലം, കപടം, ഉപായം.
Sling, *s.* കവണി, കവണിയെറ, എറ; തൂക്കുശീല; ഉറി.
*To* Sling, *v. a.* കവണികൊണ്ട എറിയുന്നു; എറിയുന്നു; കെട്ടിത്തൂക്കുന്നു; ഉറിയിൽ തൂക്കിവെക്കുന്നു; കയറുകൊണ്ട ഇഴക്കുന്നു.
Slinger, *s.* കവണിക്കാരൻ.
*To* Slink, *v. n. & a.* രഹസ്യമായി ഒടിപ്പൊകുന്നു, ഒളിച്ചുപൊയ്ക്കളയുന്നു; പതുങ്ങുന്നു; മാറിക്കളയുന്നു: ചനകലങ്ങുന്നു.
*To* Slip, *v. n.* വഴുതുന്നു, തെറ്റുന്നു; കഴലുന്നു; മാറിക്കളയുന്നു; ഒടിപ്പൊകുന്നു; അറിയാതെ കടന്നുപൊകുന്നു; ഉളുക്കുന്നു; ഒൎമ്മവിട്ടുപൊകുന്നു; കഴിഞ്ഞുപൊകുന്നു; ഊരിപ്പൊകുന്നു.
*To* Slip, *v. a.* രഹസ്യമായി കൊണ്ടുപൊകുന്നു: അറിയാതെ കയ്യിട്ടെടുക്കുന്നു; കൊമ്പ ഇരിയുന്നു; തെറ്റിക്കുന്നു; കയറുന്നു; ഇഴക്കുന്നു; ഊരിവിടുന്നു, അഴിച്ചുവിടുന്നു; വിട്ടുകളയുന്നു.
Slip, *s.* വഴുക്കൽ, തെറ്റ; ഇരിഞ്ഞകൊമ്പ, തൊൽവാറ; ഒരു കീറ; കപ്പൽ വെള്ളത്തിൽ എളുപ്പത്തിൽ ഇറക്കുന്നതിനുള്ള ചായിവുപണി; കഴറുവാറ; പടങ്ങ.
Slipboard, *s.* നീക്കുപലക.
Slipknot, *s.* കൊത; വെഗത്തിൽ അഴിക്കുന്ന കെട്ടു, ഊരാഞ്ചുരുക്ക.
Slipper, *s.* പുറംതൊകലില്ലാത്തചെരിപ്പ.
Slipperiness, *s.* വഴുക്കൽ, വഴുപ്പ, തെററൽ; നിശ്ചയമില്ലായ്മ.
Slippery, Slippy, *a.* വഴുക്കലുള്ള, വഴുവഴുപ്പുള്ള, തെറ്റുന്ന: നിശ്ചയമില്ലാത്ത.
Slipshod, *a.* ചെരിപ്പ കെട്ടിയിട്ടില്ലാത്ത; ചെരിപ്പുറപ്പിച്ചിട്ടില്ലാത്ത.
Slipslop, *s.* കൊഴുപ്പില്ലാത്ത സാധനം; വീൎയ്യമില്ലാത്ത മദ്യം, പുളമദ്യം.
*To* Slit, *v. a.* നീളെ കീറുന്നു, നീളെ കണ്ടിക്കുന്നു; വെട്ടികീറുന്നു; പിളൎക്കുന്നു.
Slit, *s.* നീളെയുള്ള കീറൽ, വെട്ടു; പിളൎപ്പു, വിടവ.
*To* Slive, Sliver, *v. a.* കീറുന്നു, വെട്ടികീറുന്നു, പിളൎക്കുന്നു, പിളൎന്നിടുന്നു, പൊളിക്കുന്നു.
Sliver, *s.* കീറ, പിളൎപ്പു, പൊളിപ്പ.
Sloats, *s.* വണ്ടിയുടെ അടിച്ചട്ടത്തിന്റെ പൂള, കീലം.
*To* Slobber, *v. n.* ഉമിനീരും മറ്റും ഒലിക്കുന്നു, ഒരംത്താവാറുന്നു.
Slobber, *s.* വായിൽനിന്ന ഒലിക്കുന്ന ഉമിനീരും മറ്റും.
Sloop, *s.* ഒരു ചെറു കപ്പൽ.
Slop, *s.* ചീത്തവെള്ളം മുതലായവ; തുക്കിയത.
*To* Slop, *v. a.* ചിന്തുന്നു, ചിന്നുന്നു, തൂകുന്നു.
Slope, *a.* ചാഞ്ഞ, ചരിഞ്ഞ; ചരിവുള്ള, ഇറക്കമുള്ള.
Slope, *s.* ചായിവ, ചരിവ, ഇറക്കം, മലചരിവ; ചുരം; ചായിച്ചുവെട്ടു.
*To* Slope, *v. a.* ചായിക്കുന്നു, ചരിക്കുന്നു.
*To* Slope, *v. n.* ചായുന്നു, ചരിയുന്നു.
Slope, Slopewise, Slopingly, *ad.* ചായ്പായിട്ടു, ചൊവ്വല്ലാതെ, ചാഞ്ഞിട്ടു.
Slopeness, *s.* ചായിപ്പ, ചൊവ്വുകെട.
Sloppy, *a.* ചെറുള്ള, ചെളിയുള്ള, ചെറും വെള്ളവുമുള്ള.
Sloth, *s.* മടി, ഉദാസീനത, അജാഗ്രത, മന്ദത, തന്ദ്രി; തെവാങ്കം.
Slothful, *a.* മടിയുള്ള, ഉദാസീനതയുള്ള, മന്ഥരമായുള്ള, ജാഗ്രതയില്ലാത്ത.
Slothfulness, *s.* മടി, അജാഗ്രത, തന്ദ്രി; താതപൎയ്യമില്ലായ്മ.
Slouch, *s.* അധൊദൃഷ്ടി; തലകുനിഞ്ഞ നടക്കുന്നവൻ, മന്ദഭാവമുള്ളവൻ.
*To* Slouch, *v. n.* തലകുനിഞ്ഞനടക്കുന്നു, മന്ദഭാവത്തൊടിരിക്കുന്നു, കുങ്ങിതപ്പെടുന്നു.
Sloven, *s.* വൃത്തികെട്ടവൻ, അഴുക്കുപിരണ്ടവൻ, മുഷിഞ്ഞവൻ.

**Slovenliness, Slovenry,** *s.* വൃത്തികെട, അഴുക്ക.

**Slovenly,** *a.* വൃത്തികെട്ടുള്ള, വൃത്തിയില്ലാത്ത, അഴുക്കുള്ള.

**Slough,** *s.* ചെറ്റുകുഴി, ചെളിയുള്ള സ്ഥലം, കണ്ടൽസ്ഥലം; പാമ്പിന്റെ പടം.

**Sloughy,** *a.* ചെറുള്ള, ചെളിയുള്ള.

**Slow,** *a.* മടിയുള്ള, ചുറുക്കില്ലാത്ത; താമസമുള്ള; സാവധാനമുള്ള; വിചാരമുള്ള; ദീൎഘസൂത്രമുള്ള; മന്ദതയുള്ള, മന്ദബുദ്ധിയുള്ള.

**Slow, Slowly,** *ad.* പതുക്കെ, പയ്യവെ, മെല്ലവെ; സാവധാനമായി.

**Slowness,** *s.* മടി; താമസം, സാവധാനം, താമസശീലം, ചുറുക്കില്ലായ്മ; വിചാരം; മന്ദത, മന്ദബുദ്ധി; ദീൎഘസൂത്രം.

**Slowworm,** *s.* ഞാഞ്ഞൂൽ.

*To* **Slubber,** *v. a.* മടിച്ചുചെയ്യുന്നു; വെരുമ്പടിയായി തെക്കുന്നു, പിരട്ടുന്നു.

**Slubberdegullion,** *s.* എത്ത്യൻ.

**Sludge,** *s.* ചെറ, ചെളികലക്കിയവെള്ളം.

**Slug,** *s.* മടിയൻ, കുഴിമടിയൻ; തടവ; ഒരു വക പുഴു; ഒരു വക വെടിശലാക.

**Sluggard,** *s.* മടിയൻ, മന്ദൻ, കുഴിമടിയൻ, ഉദാസീനൻ.

**Sluggish,** *a.* മടിയുള്ള, മന്ദമായുള്ള.

**Sluggishness,** *s.* മടി, മന്ദത, മന്ദബുദ്ധി, അചൈതന്യം, ഉദാസീനത, ജഡത.

**Sluice,** *s.* ഒക, വെള്ളപ്പാത്തി, തൂമ്പ, ഷീപ്പ്; വെള്ളപ്പാച്ചിൽ.

*To* **Sluice,** *v. a.* ഒക തുറന്നുവെള്ളം കളയുന്നു, ഷീപ്പുതുറക്കുന്നു.

**Sluicy,** *a.* പാഞ്ഞൊഴുകുന്ന.

*To* **Slumber,** *v. n.* ഉറക്കംതൂങ്ങുന്നു, മയങ്ങുന്നു; അജാഗരണം ചെയ്യുന്നു, മന്ദിക്കുന്നു.

**Slumber,** *s.* ഉറക്കംതൂങ്ങൽ, നിദ്രാമയക്കം, മയങ്ങൽ; ഉറക്കം, നിദ്ര.

**Slung,** *pret. & part. of To* Sling, കവണികൊണ്ട എറിഞ്ഞു, എറിഞ്ഞ.

**Slunk,** *pret. & part. of To* Slink, മാറികളഞ്ഞു, മാറികളഞ്ഞ.

*To* **Slur,** *v. a.* കറപ്പെടുത്തുന്നു, മുഷിക്കുന്നു; കുറെക്കുന്നു; നിസ്സാരമാക്കുന്നു; ഇഴുക്കുന്നു; പിഴെക്കുന്നു; തട്ടിക്കുന്നു.

**Slur,** *s.* കറ, മുഷിച്ചിൽ; കുറവ, കുറ; ഇഴുക്കൽ; ദുഷ്കീൎത്തി.

**Slut,** *s.* വൃത്തികെട്ടവൾ, വൃത്തിയില്ലാത്തവൾ, അഴുക്കുപിടിച്ചവൾ; യക്ഷാസ്ത്രീ.

**Sluttish,** *a.* വൃത്തികെട്ട, വൃത്തിയില്ലാത്ത, അഴുക്കുള്ള.

**Sluttishness,** *s.* വൃത്തികെട, അഴുക്ക, മുഷിച്ചിൽ, മലിനത.

**Sly,** *a.* ഉപായമുള്ള, തന്ത്രമുള്ള, കൌശലമുള്ള, കപടമുള്ള.

*To* **Smack,** *v. n. & a.* രുചിപ്പെടുന്നു, അധരങ്ങൾ കൊണ്ട ശബ്ദമിടുന്നു, അണെക്കുന്നു; ചപ്പുന്നു; നൊട്ടുന്നു, ശബ്ദത്തോടെ രുചിനൊക്കുന്നു; ശബ്ദത്തൊടെ മുട്ടുന്നു, ചുംബനംചെയ്യുന്നു; ഒച്ചപ്പെടുത്തുന്നു.

**Smack,** *s.* രുചി, രസം; സ്വാദ; നൊട്ടൽ; നിറം; അല്പരസം; അധരങ്ങൾകൊണ്ടുള്ള ഒച്ച, ചപ്പൽ; ഒച്ചയുള്ള ചുംബനം; ചെറുകപ്പൽ; ചമ്മട്ടിയുടെ ശബ്ദം.

**Small,** *a.* ചെറുതായുള്ള, അല്പമായുള്ള; ചെറിയ, കുറിയ; പൊടിയായുള്ള; അല്പകാൎയ്യമായുള്ള; അല്പവൃത്തിയായുള്ള; സൂക്ഷ്മമായുള്ള, കൃശമായുള്ള; മെലിച്ചിലുള്ള; ശക്തികുറഞ്ഞ, വീൎയ്യമില്ലാത്ത.

**Small,** *s.* പിള്ള, കുഞ്ഞ; ചെറുത.

**Smallcoal,** *s.* പൊടികരി.

**Smallcraft,** *s.* ചെറുകപ്പൽ, ചെറുപടവ.

**Smallness,** *s.* അല്പത, ചെറുപ്പം, ചെറുതരം; അല്പവൃത്തി, അല്പകാൎയ്യം, സൂക്ഷ്മം, കീലം; കൃശത; മെലിച്ചിൽ; ക്ഷീണത.

**Smallpox,** *s.* മസൂരിക, വസൂരി.

**Smalt,** *s.* കടുംനീലനിറമുള്ള ഒരു സാധനം.

**Smaragdine,** *a.* മരതകംകൊണ്ടുള്ള, മരതകം പൊലെയുള്ള.

**Smart,** *a.* പ്രസരിപ്പുള്ള, ചുറുക്കുള്ള, മിടുക്കുള്ള; ബുദ്ധിയുള്ള; കൎമ്മതയുള്ള; ചൈതന്യമുള്ള, സാമൎത്ഥ്യമുള്ള; മൊടിയുള്ള; ചൊടിപ്പുള്ള, വീൎയ്യമുള്ള: എരിവുള്ള; നീററലുള്ള, വെദനയുള്ള; കടുപ്പമുള്ള.

*To* **Smart,** *v. n.* നീറുന്നു, നൊവുന്നു, വെദനപ്പെടുന്നു.

**Smart,** *s.* ചൊടിപ്പുള്ളവൻ, ചൈതന്യകാരൻ, മിടുക്കൻ; നൊവ; നീററൽ; എരിവ.

**Smartly,** *ad.* ചുറുക്കെ, മിടുക്കൊടെ, ബുദ്ധികൎമ്മതയൊടെ.

**Smartness,** *s.* പ്രസരിപ്പ, മൊടി; ചുറുക്ക, ചൊടിപ്പ, മിടുക്ക, ചൈതന്യം, സാമൎത്ഥ്യം; ത്രാണി; വീൎയ്യം, ബുദ്ധികൎമ്മത.

*To* **Smash,** *v. a.* ഉടെച്ചുകളയുന്നു.

**Smatch,** *s.* രുചി, നിറം; ഉറച്ചശബ്ദം; ഒരു പക്ഷി.

**Smatter,** *s.* പുറമെയുള്ള അറിവ, ചുരുക്കത്തിലുള്ള അറിവ, അല്പജ്ഞാനം.

**Smatter,** *s.* ചുരുങ്ങിയ അറിവുള്ളവൻ, അല്പജ്ഞൻ.

**Smattering,** *s.* അല്പമായുള്ള അറിവ, അല്പജ്ഞാനം.

*To* **Smear,** *v. a.* പൂശുന്നു, മെഴുകുന്നു, പിരട്ടുന്നു, തെക്കുന്നു, ലെപിക്കുന്നു; അഴുക്കാക്കുന്നു, മുഷിക്കുന്നു.

**Smeary**, *a.* ഒട്ടുന്ന, പററുന്ന, ഒട്ടലുള്ള.
*To* **Smeeth**, *v. a.* പുകകൊണ്ടു കറുപ്പിക്കുന്നു, പുകപിടിപ്പിക്കുന്നു.
*To* **Smell**, *v. a. & n.* മണക്കുന്നു, വാസനപിടിക്കുന്നു, ഗന്ധിക്കുന്നു: വാടപിടിക്കുന്നു; മണത്തറിയുന്നു; നാറുന്നു.
**Smell**, *s.* മണം, ഗന്ധം; വാസന; വാട.
**Smelt**, *pret. & part. pass. of To* **Smell**, മണത്തു, മണത്ത.
*To* **Smelt**, *v. a.* അയിർ ഉരുക്കുന്നു, ഉരുക്കുന്നു.
*Smelting of iron*, അയിരുരുക്ക.
**Smelt**, *s.* ചെറുവക കടൽമീൻ.
**Smelter**, *s.* അയിരുരുക്കുന്നവൻ.
*To* **Smerk, Smirk**, *v. n.* പുഞ്ചിരിയിടുന്നു, പുഞ്ചിരിയൊടെ നൊക്കുന്നു.
**Smerky, Smirky**, *a.* മൊടിയുള്ള; ഉന്മെഷമുള്ള.
**Smicket**, *s.* സ്ത്രീകളുടെ ഉൾകുപ്പായം.
*To* **Smile**, *v. n.* പുഞ്ചിരിയിടുന്നു, പുഞ്ചിരികൊള്ളുന്നു, മന്ദസ്മിതം ചെയ്യുന്നു; മുഖപ്രസാദം കാട്ടുന്നു.
**Smile**, *s.* പുഞ്ചിരി, മന്ദസ്മിതം; മുഖപ്രസാദം.
**Smilingly**, *ad.* മുഖപ്രസാദത്തൊടെ.
*To* **Smite**, *v. a.* അടിക്കുന്നു; കൊല്ലുന്നു, നശിപ്പിക്കുന്നു; ദണ്ഡിപ്പിക്കുന്നു, ബാധിക്കുന്നു; പൊട്ടെക്കുന്നു.
*To* **Smite**, *v. n.* കിടയുന്നു, തമ്മിൽമുട്ടുന്നു, ഒന്നൊടൊന്ന മുട്ടുന്നു.
**Smiter**, *s.* അടിക്കുന്നവൻ.
**Smith**, *s.* കൊല്ലൻ, കരുമാൻ, ലൊഹകാരകൻ.
**Smithery, Smithy**, *s.* കൊല്ലന്റെ ആല.
**Smitten**, *part. pass. of To* **Smite**, അടിക്കപ്പെട്ട.
**Smock**, *s.* സ്ത്രീകൾ അടിയിൽ ഇടുന്ന കുപ്പായം, കമീസ.
**Smockfaced**, *a.* മീശയില്ലാത്ത, മുഖവിളൎച്ചയുള്ള.
**Smoke**, *s.* പുക, ഖതമാലം, ധൂമം.
*To* **Smoke**, *v. n. & a.* പുകയുന്നു, കത്തുന്നു; പുകെക്കുന്നു, പുകയത്ത ഉണക്കുന്നു, വാടപിടിക്കുന്നു; പുകകൊള്ളിക്കുന്നു; പുകയിലവലിക്കുന്നു; മണത്തറിയുന്നു, ഊൻപുണ്ടാകുന്നു, കണ്ടറിയുന്നു; അനുഭവിക്കുന്നു; പരിഹസിക്കുന്നു.
*To* **Smokedry**, *v. a.* പുകയത്ത ഉണക്കുന്നു, പുകച്ചുണക്കുന്നു.
**Smoker**, *s.* പുകയിലവലിക്കുന്നവൻ; പുകച്ചുണക്കുന്നവൻ.
**Smoky**, *a.* പുകയുള്ള, പുകയുന്ന: പുകപിടിച്ച.
**Smooth**, *a.* ഒപ്പുനിരപ്പുള്ള, ഒപ്പമുള്ള, മിനുസമുള്ള; ഇഴുക്കമുള്ള, മയമുള്ള, സാവധാനമുള്ള.
*To* **Smooth, Smoothen**, *v. a.* നിരപ്പാക്കുന്നു, ഒപ്പുനിരപ്പാക്കുന്നു, സമമാക്കുന്നു, മിനുക്കുന്നു, മിനുസംവരുത്തുന്നു; ഒപ്പമിടുന്നു, ഇഴുക്കുന്നു; കൊഴച്ചുനെൎമ്മയാക്കുന്നു; ലഘുവാക്കുന്നു, പ്രയാസമില്ലാതാക്കുന്നു; മയം വരുത്തുന്നു; മാൎദ്ദവമാക്കുന്നു; ശമിപ്പിക്കുന്നു; സാവധാനമാക്കുന്നു; ലയിപ്പിക്കുന്നു; പുകഴ്ത്തിപ്പറയുന്നു.
**Smoothfaced**, *a.* പ്രിയഭാവമുള്ള, സാവധാനഭാവമുള്ള.
**Smoothness**, *s.* നിരപ്പ, സമം; ഒപ്പം, മിനുസം; ഇഴുക്കം; മയം, ലയവാക്ക; സ്തുതി; മാൎദ്ദവം, മൃദുത്വം; സാവധാനശീലം, ശാന്തത.
**Smote**, *pret. of To* **Smite**, അടിച്ചു.
*To* **Smother**, *v. a.* പുകയും മററും കൊണ്ടു വീൎപ്പുമുട്ടിക്കുന്നു, ശ്വാസംമുട്ടിക്കുന്നു; അമുക്കികളയുന്നു; അമൎക്കുന്നു; കെടുക്കുന്നു.
*To* **Smother**, *v. n.* പുകയുന്നു, മങ്ങുന്നു; അമൎന്നിരിക്കുന്നു, കെട്ടുപൊകുന്നു.
**Smother**, *s.* വീൎപ്പുമുട്ടിപ്പു; വീൎപ്പുമുട്ടൽ, പുകച്ചിൽ, കനത്തധൂളി.
**Smouldering**, *a.* പുകയുന്ന, മങ്ങുന്ന.
**Smug**, *a.* വൃത്തിയുള്ള, മൊടിയുള്ള, വിശെഷമായുള്ള, ഭംഗിയുള്ള, ശൃംഗാരമുള്ള.
*To* **Smuggle**, *v. a.* തീരുവ തീൎക്കാതെ ചരക്ക വ്യാജമായികൊണ്ടുപൊകയൊ കൊണ്ടുവരികയൊ ചെയ്യുന്നു; തീരുവ ഒളിക്കുന്നു.
*Smuggled goods*, വ്യാജച്ചരക്ക.
**Smuggler**, *s.* വ്യാജമായി ചരക്ക കൊണ്ടുവരികയൊ കൊണ്ടുപൊകയൊ ചെയ്യുന്നവൻ.
**Smuggling**, *s.* ചരക്ക വ്യാജമായി കൊണ്ടുവരിക.
**Smugness**, *s.* വൃത്തി, വിശെഷത, മൊടി.
**Smut**, *s.* പുകയറ, പുകയറയും കരിയും കൊണ്ടുള്ള കറ; ധാന്യത്തിൽ പിടിക്കുന്ന കറുത്ത പുപ്പ; വഷളത്വം.
*To* **Smut**, *v. a.* പുകയറകൊണ്ടൊ കരികൊണ്ടൊ കറുപ്പിക്കുന്നു, കറപ്പെടുത്തുന്നു; ധാന്യത്തിൽ കറുത്ത പുപ്പ പിടിക്കുന്നു.
*To* **Smutch**, *v. a.* പുകകൊണ്ടു കറുപ്പിക്കുന്നു, പുകയറ പിടിപ്പിക്കുന്നു.
**Smuttiness**, *s.* പുകകൊണ്ടുള്ള കറുപ്പു; വഷളത്വം.
**Smutty**, *a.* പുകകൊണ്ടു കറുത്ത, പുകയറ പിടിച്ച.
**Snack**, *a.* പങ്ക, ആദായപ്പങ്ക.
**Snaffle**, *s.* കടിവാളത്തിന്റെ ഇരിമ്പ.

വസ്ഥ; സ്ഥാനം, പദവി, തരം; ഒരു കാൎയ്യത്തിനുള്ള സ്ഥലം.

Standish, *s.* മഷിയും തൂവലും മറ്റും വെപ്പാനുള്ള കൂട.

Stang, *s.* ഒരു അളവുകൊൽ; അഞ്ചര ഗജ നീളമുള്ള അളവുകൊൽ, മാനദണ്ഡം; തണ്ടായം.

Stank, *pret. of To* Stink, നാറി.

Stannary, *a.* വെള്ളീയ വെല സംബന്ധിച്ച.

Stanza, *s.* ഗാഥ, ശ്ലോകച്ചെഷ്, പദ്യം, പ്രാസം, യമകം.

Staple, *s.* ചന്ത, വൎത്തകസ്ഥലം; മൂലസാധനം; സാക്ഷാ ഇടുവാനുള്ള വളയം, കുററി.

Staple, *a.* സ്ഥാപിതമായുള്ള, കച്ചവടസ്ഥിരമായുള്ള; വൎത്തക ന്യായത്തിനടുത്ത.

Star, *s.* നക്ഷത്രം, ഠം; ഗ്രഹനില.

Starboard, *s.* കപ്പലിന്റെ വലത്തുഭാഗം.

Starch, *s.* കഞ്ഞിപ്പശ, പുടവകഞ്ഞി.

*To* Starch, *v. a.* കഞ്ഞിപിഴിയുന്നു.

Starched, *a.* കഞ്ഞിപിഴിഞ്ഞ; സൂക്ഷ്മമുള്ള, സാമലികമായുള്ള, ശൃംഗാരമുള്ള.

*To* Stare, *v. n.* തുറിച്ചുനൊക്കുന്നു, ഭ്രമിച്ചു നൊക്കുന്നു.

Stare, *s.* തുറിച്ചുനൊക്കുന്ന നൊക്ക; രൂക്ഷദൃഷ്ടി.

Star-gazer, *s.* ജ്യോതിഷക്കാരൻ, ഗണിതശാസ്ത്രക്കാരൻ.

Stark, *a.* മരവിച്ച, ഉറപ്പുള്ള; കട്ടപ്പമുള്ള; നിറഞ്ഞ; കെവലമുള്ള; അശെഷമുള്ള, ശുദ്ധ, വെറും.

Stark, *ad.* കെവലം, അശെഷം, തീരെ, മാത്രം.

*Stark-mad*, തീരെ ഭ്രാന്തുള്ള.

*Stark-naked*, അശെഷം നഗ്നമായുള്ള.

Starless, *a.* നക്ഷത്ര വെളിച്ചമില്ലാത്ത, മീൻവെട്ടമില്ലാത്ത.

Starlight, *s.* നക്ഷത്രവെളിച്ചം, മീൻവെട്ടം.

Starlight, *a.* നക്ഷത്രവെളിച്ചമുള്ള, മീൻവെട്ടമുള്ള.

Starlike, *a.* നക്ഷത്രംപൊലെയുള്ള; പ്രകാശമുള്ള.

Starling, *s.* ഒരു വക പക്ഷി; പാലത്തിന്റെ രക്ഷണത്തിനുള്ള മുട്ട.

Starred, *a.* നക്ഷത്രാലങ്കാരമുള്ള; നക്ഷത്രവശാലുള്ള.

Starry, *a.* നക്ഷത്രമുള്ള, താരകിതമായുള്ള, നക്ഷത്രാലങ്കാരമുള്ള.

*The starry heaven*, നക്ഷത്രമണ്ഡലം.

*To* Start, *v. n.* ഞെട്ടുന്നു, നടുങ്ങുന്നു, വിരളുന്നു; വെട്ടന്ന എഴുനീല്ക്കുന്നു, തെറിച്ചു പൊകുന്നു: തിട്ടുകപ്പെട്ടുന്നു; ചാടുന്നു; തെററുന്നു; പുറപ്പെടുന്നു.

*To* Start, *v. a.* ഞെട്ടിക്കുന്നു, നടുക്കുന്നു, വിരട്ടുന്നു; വെട്ടന്ന എഴുനീല്പിക്കുന്നു; ഉളുകിവിടുന്നു; സ്വതന്ത്രിക്കുന്നു; നടപ്പിക്കുന്നു; ആരംഭമുണ്ടാക്കുന്നു; അഭിപ്രായം കൊടുക്കുന്നു, കാണിക്കുന്നു, വെളിപ്പെടുത്തുന്നു; യാത്രയയക്കുന്നു, പറഞ്ഞയക്കുന്നു, വെഗത്തിൽ തെററിക്കുന്നു; തെററുന്നു.

Start, *s.* ഞെട്ടൽ, നടുക്കം, വിരൾച; ഉളുക്കിവിടുതൽ; ചഞ്ചലത; വെട്ടന്നുള്ളപൊട്ടൽ; വെട്ടന്നുള്ള പാച്ചിൽ; വെഗത്തിലുള്ള നടപ്പ; തിട്ടുതിട്ടുക്കം; വെഗത്തിലുള്ള ചാട്ടം, തെറിപ്പ; പുറപ്പാട.

*To get the start*, മുമ്പെടുന്നു, മുമ്പെ തുടങ്ങുന്നു, മെലെറുന്നു, കവിയുന്നു.

Startish, *a.* ഞെട്ടലുള്ള, പെടിയുള്ള.

*To* Startle, *v. a.* ഞെട്ടുന്നു, വിരളുന്നു, പെടിക്കുന്നു.

*To* Startle, *v. a.* വിരട്ടുന്നു, ഭയപ്പെടുത്തുന്നു, ഭ്രമിപ്പിക്കുന്നു.

Startle, *s.* ഞെട്ടൽ, വിരൾച, നടുക്കം, ഭ്രമം.

Startup, *s.* വെഗത്തിൽ കീൎത്തിമാനായവൻ.

Starvation, *s.* പട്ടിണി, ഉപൊഷം, കഴിച്ചിലിനില്ലായ്മ.

*To* Starve, *v. n.* പട്ടിണികിടക്കുന്നു, പട്ടിണികിടന്നു ചാകുന്നു; കുളിർ കൊണ്ടു ചാകുന്നു.

*To* Starve, *v. a.* പട്ടിണിയിടുന്നു, പട്ടിണി കൊണ്ടൊ കുളിർകൊണ്ടൊ കൊല്ലുന്നു; ക്ഷാമം കൊണ്ടു മുടിക്കുന്നു; ക്ഷീണിപ്പിക്കുന്നു.

Starveling, *s.* പട്ടിണിക്കാരൻ; തീൻകെടുകൊണ്ടു മെലിഞ്ഞ ജന്തു.

Starving, *part. a.* പട്ടിണികിടക്കുന്ന, മെലിഞ്ഞ, ക്ഷീണിച്ച.

Statary, *a.* നിശ്ചയിച്ച, സ്ഥാപിതമായുള്ള, നിശ്ചയമുള്ള, തിട്ടമായുള്ള.

State, *s.* നില, അവസ്ഥ, ഇരിപ്പ; ആസ്തി; അനുഭവം; തന്നില; വൃത്തി; കൎത്തൃത്വം, പ്രഭുത്വം; സാമാന്യ ജനം; സാധാരണ കാൎയ്യം; അരാജകമായുള്ളരാജ്യം, ദെശം; സ്ഥാനം, പദവി; മുഖ്യാസനം; വെഷമൊടി; കൊലാഹലം; ആഡംബരം; സ്ഥാനമാനം; മാനി, പ്രവരൻ; മുഖ്യസ്ഥന്മാർ.

*To* State, *v. a.* ബൊധിപ്പിക്കുന്നു, അറിയിക്കുന്നു; വിവരപ്പെടുത്തുന്നു, വിവരംപറയുന്നു; നിശ്ചയിക്കുന്നു, ക്രമപ്പെടുത്തുന്നു.

Stateliness, *s.* പ്രഭാവം, വലിപ്പം, പ്രതാപം, പ്രവരത, ആഡംബരം, മാഹാത്മ്യം.

**Stately**, *a.* ആഡംബരമുള്ള, കൊലാഹലമായുള്ള, പ്രഭാവമായുള്ള.

**Statement**, *s.* ബൊധിപ്പിക്കുന്ന കാൎയ്യം, വാമൊഴി, വചനം, വസ്തുത.

**Statesman**, *s.* രാജമന്ത്രി, രാജ്യകാൎയ്യവിചാരകാരൻ, പണ്ടാരഉദ്യൊഗസ്ഥൻ.

**Static**, Statical, *a.* ഇൗക്കത്തിന സംബന്ധമുള്ള.

**Statics**, *s. plu.* ഇൗക്കിനൊക്കുന്നതിനുള്ള വിദ്യ, ഇൗക്കവിദ്യ.

**Station**, *s.* നില, നിലക്കുറ, ഇരിപ്പ, കിടപ്പ; നില്ക്കുന്ന സ്ഥലം; അവസ്ഥ; സ്ഥാനം, സ്ഥലം; പദം, പദവി; ഉദ്യൊഗം, തൊഴിൽ; ജീവാവസ്ഥ.

*To* Station, *v. a.* സ്ഥലത്ത ആക്കുന്നു, സ്ഥാനത്ത ആക്കുന്നു, ആക്കിവെക്കുന്നു.

Stationary, *a.* നിലയായുള്ള, നിലവരമായുള്ള, നില്ക്കുന്ന, സംസ്ഥിതമായുള്ള; സ്ഥാവരമായുള്ള; ഇളകാത്ത.

Stationary, *s.* കടലാസ പുസ്തകം മുതലായ ചരക്ക.

Stationer, *s.* കടലാസ മുതലായവയെ വില്ക്കുന്നവൻ.

Statist, *s.* രാജമന്ത്രി, പണ്ടാര ഉദ്യൊഗസ്ഥൻ, രാജ്യകാൎയ്യങ്ങളെ അറിയുന്നവൻ.

Statistic, Statistical, *a.* ദെശത്തിന്റെയും മറ്റും അവസ്ഥയുടെ വിവരങ്ങളൊട ചെൎന്ന.

Statistics, *s. plu.* ദെശത്തിന്റെയും മറ്റും വിശെഷങ്ങളുടെയും അവസ്ഥയുടെയും വിവരങ്ങൾ.

Statuary, *s.* രൂപങ്ങളെ കൊത്തിയുണ്ടാക്കുന്ന വിദ്യ; കൊത്തുപണിക്കാരൻ; വിഗ്രഹങ്ങളെ ഉണ്ടാക്കുന്ന തൊഴിൽകാരൻ.

Statue, *s.* കൊത്തുപണിയായുള്ള രൂപം, വിഗ്രഹം, പ്രതിബിംബം.

Stature, *s.* ശരീരപരിമാണം, ശരീരവളൎച്ച.

Statutable, *a.* നീതിപ്രകാരമുള്ള, കല്പനചട്ടത്തിൻ പ്രകാരമുള്ള.

Statute, *s.* നീതി, ന്യായം, കല്പനചട്ടം, രാജകല്പന.

*To* Stave, *v. a.* ഉടച്ചുതകൎക്കുന്നു, കൊൽകൊണ്ട തള്ളുന്നു; വീപ്പപൊട്ടിച്ച അതിലുള്ളതിനെ ചിന്തികളയുന്നു.

Staves, *s. plu.* വടികൾ; കൊണിപ്പടികൾ; വീപ്പയുടെ പലകകൾ.

*To* Stay, *v. n.* നില്ക്കുന്നു, ഒരിടത്തിരിക്കുന്നു, പൊകാതിരിക്കുന്നു; നിലെക്കുന്നു; പാൎക്കുന്നു, തങ്ങുന്നു; കാത്തിരിക്കുന്നു; താമസിക്കുന്നു; വസിക്കുന്നു.

*To* Stay, *v. a.* നിൎത്തുന്നു; താമസിപ്പിക്കുന്നു, പാൎപ്പിക്കുന്നു; തടുക്കുന്നു, വിലക്കുന്നു, മുടക്കുന്നു; മുട്ടിക്കുന്നു; താങ്ങുന്നു, മുട്ടുകൊടുക്കുന്നു.

Stay, *s.* നില, നില്പ, നിലെപ്പ; നിൎത്ത, നിൎത്തൽ; തടവ, വിരൊധം, വിലക്ക; ജാഗ്രത; സംസ്ഥിതി; ഒരംട; വാസം; ഊന്ന, താങ്ങ; ആധാരം, ആദരം.

Stayed, *part. a.* സ്ഥിരപ്പെട്ട, സ്ഥിരമായുള്ള; ശാന്തബുദ്ധിയുള്ള, വിവെകമുള്ള; നിൎത്തപ്പെട്ട, നിൎത്തിയ.

Stayedness, *s.* സ്ഥിരത, ഘനത; ശാന്തബുദ്ധി, വിവെകം, സാവധാനശീലം; അചപലത.

Staylace, *s.* രവുക്ക മുറുക്കുന്നതിനുള്ളനാടാ.

Stays, *s. plu.* ഒരു വക രവുക്ക; താങ്ങ, ഊന്ന; കപ്പൽ പാമരങ്ങളുടെ കയറുകൾ.

Stead, *s.* സ്ഥലം, ഇടം; പകരം; പ്രയൊജനം; സഹായം; കട്ടിൽചട്ടം.

*To* Stead, *v. a.* സഹായിക്കുന്നു, ഉതകുന്നു, താങ്ങുന്നു; നില്ക്കുന്നു.

Steadfast, *a.* നിലയുള്ള; ഉറപ്പുള്ള, സ്ഥിരതയുള്ള, നിശ്ചയമുള്ള; ചഞ്ചലമില്ലാത്ത, ഇളക്കമില്ലാത്ത, മാറാത്ത, അഭെദമായുള്ള.

Steadfastness, *s.* നില, ഉറപ്പ, സ്ഥിരത, നിശ്ചയം; നിശ്ചഞ്ചലത, അചപലം, നിൎഭെദ്യത.

Steadily, *ad.* കുലുക്കംകൂടാതെ, ഇളക്കംകൂടാതെ; മാറാതെ.

Steadiness, *s.* ഇളക്കമില്ലായ്മ, അചാപല്യം; സ്ഥിരത; സ്ഥിതി; അഭെദം, ശീലഭെദമില്ലായ്മ; ധൈൎയ്യം, ധീരത.

Steady, *a.* ഉറപ്പുള്ള, ഇളക്കമില്ലാത്ത, അചപലമുള്ള, സ്ഥിരതയുള്ള, ചഞ്ചലമില്ലാത്ത; അഭെദമായുള്ള, മാറാത്ത; ധീരതയുള്ള.

*To* Steady, *v. a.* ഇളകാതാക്കുന്നു, കുലുങ്ങാതാക്കുന്നു, ഉറപ്പിക്കുന്നു, സ്ഥിരമാക്കുന്നു.

Steak, *s.* വാൎന്ന ഇറച്ചിക്കണ്ടം, മാംസഖണ്ഡം.

*To* Steal, *v. a.* മൊഷ്ടിക്കുന്നു, കളവുചെയ്യുന്നു, കക്കുന്നു; ഗൂഢമായി എടുക്കുന്നു.

Stealer, *s.* മൊഷ്ടാവ, കള്ളൻ, ചൊരൻ; കക്കുന്നവൻ.

Stealth, *s.* മൊഷണം, കളവ; ഗൂഢമായുള്ള പ്രവൃത്തി.

Stealthy, *a.* ഒളിച്ചുചെയ്യ.

Steam, *s.* ആവി, ചൂടുവെള്ളത്തിന്റെയും മറ്റും ആവി; പുക.

*To* Steam, *v. n.* ആവി പുറപ്പെടുന്നു.

Steed, *s.* പടക്കുതിര, ചമയക്കുതിര.

Steel, *s.* ഉരുക്ക; ആയുധം; കടുപ്പം; ഉരുക്കുകൂട്ടിയുണ്ടാക്കിയ ഔഷധം.

*To* Steel, *v. a.* വായ്തലെക്ക ഉരുക്ക വെക്കുന്നു; കടുപ്പമാക്കുന്നു.

Steely, *a.* ഉരുക്കുകൊണ്ട തീൎത്ത; ഉറപ്പുള്ള, കട്ടപ്പമുള്ള.

Steelyard, *s.* വെള്ളികൊൽ, നിറകൊൽ.

Steep, *a.* അധൊമുഖമായുള്ള, കിഴുക്കാംതൂക്കായുള്ള, എറ്റവും ചരിവുള്ള.

Steep, *s.* അധൊമുഖസ്ഥലം, കിഴുക്കാംതൂക്ക, ചരിവ, ചെങ്കുത്ത.

*To* Steep, *v. a.* കുതിൎക്കുന്നു, മുക്കുന്നു, ഊറവെക്കുന്നു, നനെക്കുന്നു, ഒരംറമാക്കുന്നു.

Steeple, *s.* ഗൊപുരം, മണിമാളിക.

Steepness, *s.* കിഴുക്കാംതൂക്ക, ചെങ്കുത്ത, ഇറക്കം, ചരിവ.

Steer, *s.* എരുത.

*To* Steer, *v. a.* വഴി കാട്ടുന്നു; ചുക്കാൻ പിടിക്കുന്നു, കപ്പൽ ഒട്ടിക്കുന്നു.

Steerage, *s.* ചുക്കാൻ പിടിത്തം; ഒട്ടിക്കുന്ന ക്രമം; നടത്തൽ; കാൎയ്യം നടത്തൽ; നിൎവ്വാഹം; അമരം.

Steersman, Steersmate, *s.* ചുക്കാങ്കാരൻ, നാവികൻ, അമരക്കാരൻ, മാലുമി, പൊതവാഹൻ.

Steganography, *s.* അക്ഷരങ്ങളെ അറിയാതെ എഴുതുന്ന വിദ്യ, ഗൂഢയെഴുത്ത.

Stegnotic, *a.* ബന്ധിക്കുന്ന, മലബന്ധംവരുത്തുന്ന.

Stellar, Stellary, *a.* നക്ഷത്രസംബന്ധമുള്ള, നക്ഷത്രങ്ങളുള്ള.

Stellate, Stellated, *a.* നക്ഷത്രം പൊലെ മുനമുനയുള്ള.

Stellation, *s.* നക്ഷത്രത്തിന്റെ മിന്നൽ.

Stelliferous, *a.* നക്ഷത്രങ്ങളൊടു കൂടിയ.

Stellion, *s.* ചെറിയ പല്ലി, പുള്ളികുത്തുള്ള ഗൌളി.

Stem, *s.* ചെടികളുടെയും മറ്റും തണ്ട, താള, കാണ്ഡം, തായ്മരം; വംശം, സന്തതി, കുഡുംബം; കപ്പലിന്റെ അണിയം.

*To* Stem, *v. a.* തടുക്കുന്നു; ഒഴുക്ക കെറ്റുന്നു; നിൎത്തുന്നു, മാറ്റുന്നു.

Stench, *s.* ദുൎഗ്ഗന്ധം, നാറ്റം.

Stenography, *s.* അക്ഷരങ്ങളെ ചുരുക്കി എഴുതുന്ന വിദ്യ, കുറുക്കെഴുത്ത.

Stentorophonic, *a.* ഉറക്കെ സംസാരിക്കുന്ന, ഉറക്കെ ശബ്ദിക്കുന്ന.

*To* Step, *v. n.* അടിവെക്കുന്നു, ചവിട്ടികെറുന്നു, നടക്കുന്നു, ഗമിക്കുന്നു, പൊകുന്നു, പതുക്കെ നടക്കുന്നു.

*To Step to a place,* ഒരിടത്തെക്കു പൊകുന്നു.

*To Step ashore,* കരെക്കിറങ്ങുന്നു.

*To Step on,* നടന്നുപൊകുന്നു.

*To Step down,* ഇറങ്ങുന്നു, ഇറങ്ങിവരുന്നു.

*To Step aside,* മാറിപ്പൊകുന്നു, മാറുന്നു.

*To Step in,* അകത്തെക്കു പൊകുന്നു.

*To Step out,* വെളിയിൽ പുറപ്പെടുന്നു, പുറത്തെക്കു വരുന്നു.

*To Step over,* കടന്നുപൊകുന്നു.

Step, *s.* അടി, പടി; നട; പാദം, പാദവിന്ന്യാസം; ചവിട്ടടി, ചവിട്ട, ഗതി, നടപ്പു; പദവി.

*Step by step,* കുറെച്ചു കുറെച്ചായി, പടിപടിയായി, ക്രമെണ.

*To miss one's step, to take a false step,* കാൽ തെറ്റി പൊകുന്നു.

*The step of a door,* വാതിൽപടി.

Step, (സമാസത്തിൽ) വിവാഹവഴിയിൽ സംബന്ധമുള്ള; as, *Step-mother,* പിതാവ പിന്നെ വിവാഹം കഴിച്ചവൾ.

Step-child, *s.* അപ്പന്റെയൊ അമ്മയുടെയൊ പൈതൽ.

Step-father, *s.* അമ്മയുടെ ഭൎത്താവ, ചിറ്റപ്പൻ, രണ്ടാമത്തെ അപ്പൻ.

Step-mother, *s.* ചിറ്റമ്മ, രണ്ടാമത്തെ അമ്മ.

Stepping-stone, *s.* ചവിട്ടുകല്ല, നടകല്ല.

Stercoration, *s.* ചാണകം ഇടുക.

Stereography, *s.* കല്ലുകളുടെയും മറ്റും രൂപങ്ങളെ വരെക്കുന്ന വിദ്യ.

Stereometer, *s.* തടി കല്ല മുതലായവയെ അളക്കുന്ന വിദ്യ.

Steril, *a.* വിളയാത്ത, തിപ്പായുള്ള, അഫലമായുള്ള, അനപത്യമായുള്ള.

Sterility, *s.* വിളയായ്മ, അഫലത, അനപത്യത്വം.

Sterling, *s.* ഇംഗ്ലീഷദെശത്തെ നാണയം, നാണിഭനിരക്ക.

Stern, *a.* കട്ടപ്പമായുള്ള, ഉഗ്രഭാവമായുള്ള, ക്രൂരമായുള്ള, രൂക്ഷതയുള്ള; നിൎദ്ദയമായുള്ള, കൊടുക്രൂരമായുള്ള.

Stern, *s.* കപ്പലിന്റെ പിമ്പുറം, അമരം; കാൎയ്യം നടത്തുന്ന സ്ഥാനം; പ്രഷ്ഠഭാഗം.

Sternly, *ad.* രൂക്ഷതയൊടെ, ഉഗ്രതയൊടെ, രൌദ്രതയൊടെ.

Sternness, *s.* രൂക്ഷത, ഉഗ്രത, കട്ടപ്പശീലം, രൌദ്രത.

Sternon, *s.* മാറിലെ അസ്ഥി.

Sternutation, *s.* തുമ്മൽ, തുമ്മുക.

Sternutative, *a.* തുമ്മലുണ്ടാക്കുന്ന, തുമ്മിക്കുന്ന.

Sternutatory, *s.* തുമ്മിക്കുന്ന ഒരു മരുന്ന.

*To* Stew, *v. a. & n.* വെവിക്കുന്നു; വെക്കുന്നു, അനത്തുന്നു.

Stew, *s.* വെന്തഭക്ഷണം; അനൽവീട; മത്സ്യംപിടിച്ചുസൂക്ഷിക്കുന്ന കുളം.

Steward, *s.* കലവറക്കാരൻ, സംഗ്രഹക്കാരൻ; രാജമന്ത്രി; വിചാരിപ്പുകാരൻ.

Stewardship, *s.* കലവറവിചാരം, കലവറസ്ഥാനം, വിചാരിപ്പ.

Stick, *s.* വടി, കൊൽ, യഷ്ടി.

*To* Stick, *v. a.* കുത്തുന്നു, കുത്തിയിടുന്നു; ഒട്ടിക്കുന്നു, പററിക്കുന്നു, പിടിപ്പിക്കുന്നു.

*To* Stick, *v. n.* ഒട്ടുന്നു, പററുന്നു, പിടിക്കുന്നു; മനസ്സിൽ പററുന്നു; നില്ക്കുന്നു; പൊയ്പൊകാതിരിക്കുന്നു; പിടിച്ചുപററയുന്നു; വിഷമമുണ്ടാകുന്നു; സംശയിക്കുന്നു, ശങ്കിക്കുന്നു; തടയുന്നു, ഉറെച്ചിരിക്കുന്നു; കുഴപ്പുന്നു: ഭ്രമിക്കുന്നു.

*To stick out*, മുഴച്ചുനില്ക്കുന്നു; വെലയില്ലാതിരിക്കുന്നു; പുറത്തൊട്ടു തള്ളിയിരിക്കുന്നു.

*To stick close to a thing*, ഒരു കാൎയ്യത്തിൻെറ മെൽ തന്നെ മനസ്സുവെച്ചിരിക്കുന്നു.

*To* Stick, *v. a.* കുത്തുന്നു, കുത്തികൊല്ലുന്നു, കുത്തിഎടുക്കുന്നു.

Stickiness, *s.* ഒട്ടൽ, പററ, പിടിത്തം.

*To* Stickle, *v. n.* ഒരു വെള ഒരു പക്ഷവും ഒരു വെള മറ്റുപക്ഷവും പിടിക്കുന്നു; രണ്ടുപക്ഷത്തിലും കൂടുന്നു; തൎക്കിച്ചുകൊണ്ടിരിക്കുന്നു; പ്രതിവാദിക്കുന്നു, വഴക്കുപിടിക്കുന്നു; തകരാറുണ്ടാക്കുന്നു.

Stickler, *s.* പക്ഷംപിടിക്കുന്നവൻ, തൎക്കംപിടിക്കുന്നവൻ; അന്യകാൎയ്യങ്ങളിൽ ഉൾപെടുന്നവൻ.

Sticky, *a.* ഒട്ടുന്ന, പററുന്ന, പശയുള്ള.

Stiff, *a.* വളയാത്ത, വഴക്കമില്ലാത്ത, മയമില്ലാത്ത; കൊഴുപ്പുള്ള, മുഴുപ്പുള്ള, ബലമുള്ള; കട്ടപ്പമുള്ള, കട്ടിയുള്ള; മരവിച്ച, തരിപ്പുള്ള; ലഘുവല്ലാത്ത; മുറണ്ടുള്ള; ദുശ്ശഠതയുള്ള; രൂക്ഷതയുള്ള; തിട്ടമുള്ള, മുറുകമുള്ള.

*To* Stiffen, *v. a.* മുഴുപ്പിക്കുന്നു, കനപ്പിക്കുന്നു, കഴമ്പാക്കുന്നു; കൊഴുപ്പിക്കുന്നു; പശയിടുന്നു, മയമില്ലാതാക്കുന്നു; കട്ടപ്പമാക്കുന്നു, കഠിനമാക്കുന്നു; ദുശ്ശഠതയാക്കുന്നു, മുറണ്ടാക്കുന്നു; മുറുകമാക്കുന്നു.

*To* Stiffen, *v. n.* മുഴുക്കുന്നു, കഴമ്പാകുന്നു, കനക്കുന്നു: പിണപിണക്കുന്നു; മയമില്ലാതാകുന്നു; കട്ടക്കുന്നു, കട്ടപ്പമാകുന്നു; മരവിക്കുന്നു; തരിക്കുന്നു; ദുശ്ശാഠ്യംപിടിക്കുന്നു.

Stiffnecked, *a.* കഠിനകണ്ഠമുള്ള, ദുശ്ശാഠ്യമായുള്ള, കട്ടപ്പമുള്ള, മുറണ്ടുള്ള.

Stiffness, *s.* മുഴുപ്പ, കനം; വഴക്കമില്ലായ്മ, മയമില്ലായ്മ; കട്ടപ്പം, കഠിനത; ശഠത, ദുശ്ശാഠ്യം; ഉഗ്രത, രൂക്ഷത; മുഴുപ്പുള്ള എഴുത്ത; മരവിപ്പ, തരിപ്പ.

*To* Stifle, *v. a.* ഞെക്കുന്നു, ഞെക്കികൊല്ലുന്നു; ശ്വാസം മുട്ടിക്കുന്നു; തിക്കുമുട്ടിക്കുന്നു; അടക്കുന്നു; അമുക്കുന്നു, ഒളുക്കുന്നു, കെടുക്കുന്നു, പിടിക്കുന്നു.

Stigma, *s.* ചൂടുവെച്ചഅടയാളം, ചൂടുകൊണ്ടു ഇട്ട അവമാന അടയാളം, ദുഷ്കീൎത്തിയുടെ അടയാളം; ശ്വാനമുദ്ര; കറ, മാച്ചം.

*To* Stigmatize, *v. a.* ചൂടുകൊൽ വെക്കുന്നു, അവമാനപ്പെടുത്തുന്നു, ദുഷ്കീൎത്തിപ്പെടുത്തുന്നു; ശ്വാനമുദ്രകുത്തുന്നു.

Stile, *s.* കടമ്പ; സൂൎയ്യഘടികാരത്തിൻെറ സൂചി.

Stiletto, *s.* ഒരു ചെറിയ കട്ടാരി.

*To* Still, *v. a.* മൌനമാക്കുന്നു; അനങ്ങാതാക്കുന്നു; അമൎത്തുന്നു; ശമിപ്പിക്കുന്നു, ശാന്തമാക്കുന്നു.

Still, *a.* മൌനമായുള്ള, ശാന്തമായുള്ള; ഇളക്കമില്ലാത്ത; അനക്കമില്ലാത്ത; സാവധാനമുള്ള.

Still, *ad.* ഇതുവരെ, ഇന്നെരത്തൊളം; ഇനിയും, എന്നിട്ടും, എങ്കിലും.

Still, *s.* മൌനം; ശാന്തത, അനക്കമില്ലായ്മ, അമച്ച.

Still, *s.* കാച്ചുരുളി, വാററുന്ന പാത്രം.

*To* Still, *v. a.* ഊററുന്നു, കാച്ചുന്നു, ദ്രവിപ്പിക്കുന്നു, വാററുന്നു.

Stillatitious, *a.* ഊററുന്ന, ദ്രവിക്കുന്ന, ദ്രവിച്ച, വാലുന്ന.

Stillatory, *s.* കാച്ചുരുളി, വാററുന്ന പാത്രം; ദ്രാവകശാല.

Stillborn, *a.* ചാവുപിള്ളയായി പിറന്ന.

Stillness, *s.* മൌനം; ശാന്തത; അമച്ച, നിശ്ശബ്ദം, അനക്കമില്ലായ്മ.

Stilts, *s.* പൊയ്ക്കാൽ.

*To* Stimulate, *v. a.* ഉത്സാഹിപ്പിക്കുന്നു, ഉദ്യൊഗിപ്പിക്കുന്നു, ക്ഷുഭിപ്പിക്കുന്നു; ഉണൎത്തുന്നു, എരിവുണ്ടാക്കുന്നു, ഇളക്കിവിടുന്നു, കിണ്ടുന്നു; ഉണൎച്ചയുണ്ടാക്കുന്നു.

Stimulation, *s.* ഉത്സാഹിപ്പിക്കുക, ഉത്സാഹം, ഉദ്യൊഗിപ്പിക്കുക; കുത്തൽ, എരിവ, എരിച്ചിൽ, കിണ്ടൽ.

*To* Sting, *v. a.* കുത്തുന്നു; കൊത്തുന്നു; കടിക്കുന്നു, ദംശിക്കുന്നു; തൊടുന്നു; അതിവെദനയുണ്ടാക്കുന്നു.

Sting, *s.* കുത്ത, കൊത്ത; കൊമ്പ, വിഷപുഛം, മുന, മുള്ള, വിഷപ്പല്ല; അതിവ്യഥ, അതിവെദന.

Stinginess, *s.* ലുബ്ധ, പിശുക്ക, പിശുനത, അത്യാഗ്രഹം, ലൊഭം.

Stingy, *a.* ലുബ്ധുള്ള, പിശുക്കുള്ള, കൃപണതയുള്ള, ദുരാഗ്രഹമുള്ള.

*To* Stink, *v. n.* നാറുന്നു, നാററംപിടിക്കുന്നു, ദുൎഗ്ഗന്ധംവീശുന്നു.

Stink, *s.* നാററം, ദുൎഗ്ഗന്ധം, ദുൎമ്മണം, പൂതിഗന്ധം.

Stinkard, *s.* ദുൎഗ്ഗന്ധകാരൻ, നാറി.

*To* Stint, *v. a.* അതിരിടുന്നു, അതിർ നി

Stony, *a.* കല്ലുകൊണ്ട തീൎത്ത, കല്ലുള്ള; കല്ലെപ്പുള്ള; കല്ലുപൊലെ കടുപ്പമുള്ള, പാറകളുള്ള.

Stood, *pret. of To* Stand, നിന്നു.

Stool, *s.* പീഠം, ആസനം, വങ്ക; മലശൊധനം, വിരെചനം.

Stoolball, *s.* പന്തുരുട്ടുന്ന ഒരു വക കളി.

*To* Stoop, *v. n.* കുനിയുന്നു, താഴുന്നു, കീഴെപ്പെടുന്നു; കുനിയുന്നു, കുമ്പിടുന്നു; വഴങ്ങുന്നു; ഇറങ്ങുന്നു; ഇരയിന്മെൽ പായുന്നു, റാഞ്ചുന്നു.

Stoop, *s.* കുനിവ, കുനിച്ചിൽ; താഴ്ച, വഴങ്ങൽ; ഇറക്കം; റാഞ്ചൽ, ഇരയിന്മെലുള്ളപാച്ചിൽ; മദ്യപാത്രം.

*To* Stop, *v. a.* നിൎത്തുന്നു, നിൎത്തിവെക്കുന്നു; വിരൊധിക്കുന്നു, തടയുന്നു, വിലക്കുന്നു; അടെക്കുന്നു, ദ്വാരമടെക്കുന്നു; കമ്പിയിണക്കുന്നു; നിവൎത്തിക്കുന്നു; പിടിച്ചുവെക്കുന്നു.

*To* Stop, *v. n.* നില്ക്കുന്നു, നിന്നുപൊകുന്നു; അടയുന്നു, അടഞ്ഞുപൊകുന്നു.

Stop, *s.* നിൎത്ത, നിൎത്തൽ, വിരതി; വിരൊധം, തട, തടവ; നിവൎത്തനം, നിവൃത്തി; ഇളവ; പുള്ളി.

Stopcock, *s.* അടെപ്പുള്ള കുഴൽ.

Stoppage, *s.* നിൎത്ത, നിൎത്തൽ, നില്പ, അടെപ്പ, അടമാനം; തടവ, വിഘ്നം; ശമ്പളത്തിൽ പിടിത്തം

Stopper, Stopple, *s.* അടെപ്പ, മൂടി, വായടെപ്പ.

Storax, *s.* സുഗന്ധമുള്ള ഒരു വക പശ.

Store, *s.* ഇട്ടുകെട്ട, ശെഖരിപ്പ, കൂട്ടം, ഇരിപ്പ; ധാന്യക്കൂട്ടം; മൂട; കൂട്ടിയസമ്പത്ത; ചയം, പത്തായം.

*To* Store, *v. a.* ഇട്ടുകെട്ടുന്നു, ശെഖരിക്കുന്നു, സംഗ്രഹിച്ചുവെക്കുന്നു, കൂട്ടിവെക്കുന്നു.

Storehouse, *s.* പണ്ടകശാല, വ്യഞ്ജനപ്പുര, കലവറ; ഉഗ്രാണം, ആയുധപ്പുര, കിടങ്ങ.

Storekeeper, *s.* പണ്ടകശാലവിചാരിപ്പുകാരൻ, കലവറക്കാരൻ.

Stork, *s.* കൊക്ക, ബകം, വെളിർ.

Storm, *s.* കൊടുങ്കാറ്റ, പെരിങ്കാറ്റ; കൊൾ, കടല്കൊൾ; ആക്രമം; കയ്യെറ്റം, കലഹം, കലശൽ, അമളി, കലാപം; രാജ്യകലക്കം; ആപത്ത; സാഹസം; ബലാല്ക്കാരം, ഉഗ്രത; ക്രൊധം, കൊപം.

*To* Storm, *v. a.* ആക്രമിക്കുന്നു, പടയെറ്റുന്നു, പടകെറ്റുന്നു; കയ്യെറ്റം ചെയ്യുന്നു.

*To* Storm, *v. n.* കൊടുങ്കാറ്റുണ്ടാകുന്നു; കലശൽ കൂട്ടുന്നു, കൊപിക്കുന്നു.

Stormy, *a.* പെരുങ്കാറ്റുള്ള; കലശലായുള്ള.

Story, *s.* കഥ, വൃത്താന്തം, പ്രബന്ധം; തീങ്കഥ; കെട്ടുകഥ; മാളികയുടെയും മറ്റും നില.

Storyteller, *s.* കഥക്കാരൻ; കെട്ടുകഥക്കാരൻ; നുണയൻ.

Stove, *s.* തീക്കൂട്ടുന്ന സ്ഥലം, തീച്ചട്ടി, തീകലം, നെരുപ്പൊട, അടുപ്പ.

*To* Stove, *v. a.* ചൂടുള്ള സ്ഥലത്ത വെക്കുന്നു: അനത്തുന്നു, ചൂടുപിടിപ്പിക്കുന്നു.

Stout, *a.* ബലവത്ത; തടിച്ച, തടിപ്പുള്ള, വണ്ണമുള്ള; കായബലമുള്ള, പുഷ്ടിയുള്ള, സ്ഥൂലിച്ച, കട്ടിയുള്ള.

Stoutly, *ad.* ബലമായി: പുഷ്ടിയായി.

Stoutness, *s.* തടിപ്പ, വണ്ണം, കായബലം, പുഷ്ടി; കട്ടി; മെഴുപ്പ; വീൎയ്യം, ശൌൎയ്യം.

*To* Stow, *v. a.* അടുക്കിവെക്കുന്നു; കൂട്ടിവെക്കുന്നു, സംഗ്രഹിക്കുന്നു.

Stowage, *s.* വസ്തുക്കളെ അടുക്കിവെക്കുന്ന സ്ഥലം; അടുക്കിവെക്കുക.

*To* Straddle, *v. n.* കവെച്ചുനടക്കുന്നു, കവെക്കുന്നു.

*To* Straggle, *v. n.* ഉഴലുന്നു, ഉഴന്നുനടക്കുന്നു, അലഞ്ഞു നടക്കുന്നു; ഇങ്ങൊട്ടും അങ്ങൊട്ടും തിരിയുന്നു; തെറ്റി ഉഴലുന്നു; കൂട്ടംപിരിഞ്ഞുപൊകുന്നു; അധികംവളരുന്നു; ചിതറിപൊകുന്നു; ചെല്ലിയെഴുകുന്നു.

Straggler, *s.* ഉഴന്നുനടക്കുന്നവൻ, അലഞ്ഞുനടക്കുന്നവൻ; വടപ്പുകൊമ്പ; ചെല്ലി.

Straight, *a.* നെരെയുള്ള, നെരായുള്ള, ചൊവ്വായുള്ള, വളവില്ലാത്ത, പ്രഗുണമായുള്ള; നിവിൎന്ന, നിവിച്ചുയുള്ള; ഇടുക്കായുള്ള, കുടുസ്സായുള്ള.

Straight, Straightway, *ad.* നെരെ, നെരായി, ചൊവ്വെ; ഉടനെ.

*To* Straighten, *v. a.* നെരെയാക്കുന്നു, ചൊവ്വാക്കുന്നു; നിവിക്കുന്നു, നിവിൎത്തനിൎത്തുന്നു.

Straightness, *s.* നെര, ചൊവ്വ; വളവില്ലായ്മ; നിവിവ്; മൎയ്യാദ, നെൎവ്വഴി.

*To* Strain, *v. a.* അരിക്കുന്നു, ഞെക്കുന്നു; ഊററുന്നു; പിഴിയുന്നു: ഉളുക്കുന്നു; അധികമുറുക്കംകൊണ്ട ബലക്കുറവുവരുത്തുന്നു; നന്നായിസാഹസംചെയ്യുന്നു; വലിക്കുന്നു; ബലംചെയ്യുന്നു, നിൎബന്ധിക്കുന്നു.

*To* Strain, *v. n.* മുക്കുന്നു; പ്രയത്നംചെയ്യുന്നു, മഹാ ശക്തിയൊടെ ചെയ്യുന്നു.

Strain, *s.* ഉളുക്ക; അതിമുറുക്കം; അതിസാഹസം, അതിപ്രയത്നം; വംശം; സന്തതി;

ജാതിസ്വഭാവം; സംസാരരീതി; പാട്ട, സ്വരം; തരം, വിധം, സ്ഥാനം; ഛായിവ.

Strait, *a.* ഇടുക്കമുള്ള, ഇടകുറഞ്ഞ, വിസ്താരം കുറഞ്ഞ; കട്ടുസ്സുള്ള; അടുപ്പമുള്ള; ഞെരുക്കമുള്ള, മുറുക്കമുള്ള; ദുഷ്ക്കരമുള്ള, വിഷമമുള്ള; ചൊവ്വുള്ള.

Strait. *s.* ഇടുക്കുവഴി, മുടുക്ക; കടൽകൈവഴി; ദുഷ്കരസ്ഥലം; ഞെരുക്കം; വിഷമം; അപകടം.

*To* Straiten, *v. a.* ഇടുക്കുന്നു, ഇടകുറെക്കുന്നു; വിസ്താരംകുറെക്കുന്നു; ചുരുക്കുന്നു; ഇറുക്കുന്നു, മുറുക്കുന്നു, ഞെരുക്കുന്നു; ബുദ്ധിമുട്ടിക്കുന്നു, വിഷമിപ്പിക്കുന്നു.

Straitness, *s.* ഇടുക്കം, വിസ്താരക്കുറവ, കട്ടുസ്സു; ഇറുക്കം, മുറുക്കം; ഞെരുക്കം; വിഷമം; വിമ്മിഷ്ടം, പ്രയാസം; ബുദ്ധിമുട്ട, കുഴച്ചിൽ.

Straitlaced, *a.* മുറുക്കമുള്ള, ഞെരുക്കമുള്ള, അയവില്ലാത്ത; പിടിത്തമുള്ള.

Strake, *s.* ഇരിമ്പുതകിട; മുട്ട, ഏപ്പ; അകലം, വീതി.

Strand, *s.* കടൽപുറം: ആററുവക്ക; കയററുപിരി, ഇഴ.

*To* Strand, *v. a.* കരയിൽ ഒടിച്ചുകെററുന്നു; കപ്പൽ കരയിൽ കെററി ഉടെക്കുന്നു.

Strange, *a.* അപൂൎവ്വമായുള്ള; അത്ഭുതമായുള്ള; പുതുമയുള്ള; അറിയാത്ത, അന്ന്യമായുള്ള; അസാമാന്ന്യം, പരമായുള്ള; അകല്ചയുള്ള; പരിചയമില്ലാത്ത, മരിക്കമില്ലാത്ത; പുത്തരിയായുള്ള.

Strangeness, *s.* അന്ന്യത, പരദെശസംബന്ധം; പരത്വം; അപൂൎവ്വത; അത്ഭുതം; പുതുക്കം; അകല്ച; നീരസം.

Stranger, *s.* അന്ന്യൻ, ഇതരൻ, പരൻ; അറിയാത്തവൻ; ഉദാസീനൻ; വഴിപൊക്കൻ, വിരുതിക്കാരൻ; പരദെശി.

*To* Strangle, *v. a.* വീൎപ്പുമുട്ടിക്കുന്നു, ഞെക്കുന്നു, ഞെക്കികൊല്ലുന്നു.

Strangler, *s.* ഞെക്കികൊല്ലുന്നവൻ.

Strangles, *s.* കുതിരകൾക്ക തൊണ്ടയിൽ വരുന്ന വീക്കം.

Strangulation, *s.* ഞെക്കിക്കൊല.

Strangury, *s.* മൂത്രകൃഛ്രം, മൂത്രംചുടീൽ, അശ്മരി.

Strap, *s.* തൊൽവാറ; നൂൽകച്ച.

Strappado, *s.* തൊൽവാറുകൊണ്ടുള്ള അടി.

Strapping, *a.* നന്നായി വളൎന്ന; സ്ഥൂലിച്ച; തടിച്ച, പുഷ്ടിയുള്ള.

Strata, *s. plu.* നിരകൾ, വരികൾ, അടുക്കുകൾ; തട്ടങ്ങൾ.

Stratagem, *s.* തന്ത്രം, കൃത്രിമം, ചതി, ഉപായം, ഛലം.

Stratum, *s.* നിര, വരി, അടുക്ക, അട്ടി, പടുക്ക, തടം.

Straw, *s.* വയ്ക്കോൽ, കച്ചി; നെൽകച്ചി; പുൽകച്ചി.

Strawberry, *s.* ഒരു വക രുചികരമായുള്ള പഴം.

Strawbuilt, *a.* വയ്ക്കോൽ കൊണ്ടു തീൎത്ത.

Strawcolour, *s.* ഇളംതരം മഞ്ഞനിറം.

*To* Stray, *v. n.* വഴിതെററുന്നു, ഉഴലുന്നു, പിഴെക്കുന്നു; ചുററിത്തിരിയുന്നു; ചെല്ലിയെഴുകുന്നു.

Stray, *s.* ഉഴന്നുപൊയ ജന്തു, ചെല്ലി; വഴിതെററ, ചുററിത്തിരിച്ചിൽ.

Streak, *s.* വസ്ത്രാദികളുടെ കര, വരിപ്പുള്ളി; കീററ, ചീന്ത.

*To* Streak, *v. a.* കരയിടുന്നു, വരെക്കുന്നു; നാനാവൎണ്ണമാക്കുന്നു.

Streaky, *a.* കരയുള്ള, വരയുള്ള, നാനാനിറമുള്ള.

Stream, *s.* ഒഴുക്ക, നീരൊഴുക്ക; നദി; ഒലിപ്പ; വാഹിനി, പ്രവാഹം.

*To* Stream, *v. n.* ഒഴുകുന്നു, ഒലിക്കുന്നു; ഒട്ടുന്നു; കതിർ വിടുന്നു.

Streamer, *s.* പട്ടാളത്തിലെ കൊടി, പടകപ്പലിലെ കൊടി, കൊടി, ധ്വജം.

Streamy, *a.* ഒഴുക്കുള്ള, ഒലിപ്പുള്ള.

Street, *s.* തെരുവ, വീഥി, തെരുവീഥി, വഴി; ശ്രേണി, ഉപനിഷ്കരം, നിഷ്കുട്യം.

Streetwalker, *s.* കൂത്തിച്ചി, വിലമകൾ.

Strength, *s.* ശക്തി, ബലം, ദൃഢത, ഊക്ക; പരാക്രമം, വിക്രമം, വീൎയ്യം; ഉരം, കെല്പ, ഉറപ്പ; യുദ്ധസന്നാഹം.

*To* Strengthen, *v. a.* ബലപ്പെടുത്തുന്നു. ഉറപ്പിക്കുന്നു, ഉറപ്പുവരുത്തുന്നു; സ്ഥിരപ്പെടുത്തുന്നു; ധൈൎയ്യപ്പെടുത്തുന്നു.

*To* Strengthen, *v. n.* ബലപ്പെടുന്നു, ബലംകൊള്ളുന്നു, ഉറെക്കുന്നു, ദൃഢപ്പെടുന്നു.

Strengthener, *s.* ബലപ്രദൻ; ബലപ്രദം.

Strengthless, *a.* ബലഹീനമായുള്ള, കെല്പുകെട്ടുള്ള.

Strenuous, *a.* ധൈൎയ്യമുള്ള, ശൌൎയ്യമുള്ള; മിടുക്കുള്ള, ജാഗ്രതയുള്ള, സാഹസമുള്ള.

Streperous, *a.* ഇരെക്കുന്ന, ഇരെപ്പുള്ള, ഇരമ്പുന്ന, ഒച്ചയുള്ള.

Stress, *s.* സാരാൎത്ഥം, സാരം; പ്രണിധാനം, ബലം, ശക്തി, മുറുക്കം; ബലബന്ധം.

*To* Stretch, *v. a.* നീട്ടുന്നു: നിവിൎക്കുന്നു; വിടൎക്കുന്നു; വിരിക്കുന്നു; വലിക്കുന്നു; വിസ്താരമാക്കുന്നു: അതിസാഹസംചെയ്യുന്നു.

*To* Stretch, *v. n.* നീളുന്നു; വലിയുന്നു; കടത്തിപറയുന്നു; അതിവാചകം പറയുന്നു.

**Stretch**, *s.* നീട്ടം, നിവിച്ചു, വിരിച്ചിൽ; വലിച്ചിൽ: മുറുക്കം; അതിപ്രയത്നം; അത്യൎത്ഥം; അതിസാഹസം; നിഷ്കൎഷ.

**Stretcher**, *s.* മുറുക്കുന്നതിനുള്ള വസ്തു; തണ്ടുവലിക്കുന്നവൻ കാലുറപ്പിച്ചു ചവിട്ടുന്ന മരം, ചവിട്ടുപടി.

*To* **Strew**, *v. a.* ചിതറുന്നു, വിതറുന്നു, തൂകുന്നു, ധൂളിക്കുന്നു, ധൂളുന്നു.

**Strewment**, *s.* വിതറിയ സാധനം.

**Striæ**, *s.* ശംഖുപിരിവെട്ടു.

**Striate, Striated**, *a.* ശംഖുപിരിവെട്ടിയ, ശംഖുപിരിയായി തീൎത്ത.

**Stricken**, *part.* അടിക്കപ്പെട്ടു; ചെന്ന, പുക്ക.

*Stricken in years*, വയസ്സു ചെന്ന.

**Strickle**, *s.* പറയുടെയുംമറ്റും വടിപ്പൻ, പറകൊൽ.

**Strict**, *a.* മുറുക്കമായുള്ള, മഹാ തിട്ടമായുള്ള, ഖണ്ഡിതമായുള്ള; സൂക്ഷ്മമുള്ള.

**Strictly**, *ad.* തിട്ടമായി, ഖണ്ഡിതമായി, മുറുകെ, മുറുക്കമായി.

**Strictness**, *s.* മഹാ തിട്ടം, ഖണ്ഡിതം, മുറുക്കം; കടുപ്പം; നെര; സൂക്ഷ്മം.

**Stricture**, *s.* തട്ടു, തൊടൽ; അമുക്കൽ, പിടിത്തം; അടെപ്പു; ഒരു കാൎയ്യത്തെ കുറിച്ചു അല്പം മാത്രം വിസ്തരിക്കുക.

**Stride**, *s.* നീട്ടിവെച്ചുള്ള നടപ്പു, കവെപ്പു.

*To* **Stride**, *v. n.* കാൽ നീട്ടിവെച്ചുനടക്കുന്നു, കവെക്കുന്നു, കവെച്ചിരിക്കുന്നു.

**Stridulous**, *a.* കിറുകിറുക്കുന്ന, കിറുകിറെ ശബ്ദിക്കുന്ന.

**Strife**, *s.* കലഹം, വാഗ്വാദം, പിണക്കം, കലമ്പൽ, മത്സരം, കന്ദലം.

**Strigment**, *s.* കല്ക്കം, ഊറൽ, കിട്ടം, മട്ടു.

*To* **Strike**, *v. a.* അടിക്കുന്നു; തല്ലുന്നു, താഡിക്കുന്നു; പ്രഹരിക്കുന്നു; മുട്ടിക്കുന്നു; അറയുന്നു, തട്ടിക്കുന്നു; പതിക്കുന്നു; അച്ചടിക്കുന്നു, മുദ്ര അടിക്കുന്നു, കമ്മിട്ടമടിക്കുന്നു; വടികൊണ്ടു ശിക്ഷിക്കുന്നു; പറയുംമറ്റും വടിക്കുന്നു; കയ്യടിക്കുന്നു; ഇറക്കുന്നു; ഭ്രമിപ്പിക്കുന്നു; വിരട്ടുന്നു; കൊള്ളിക്കുന്നു; നീട്ടിയടിക്കുന്നു.

*To strike fire*, ചക്കുമുക്കിപ്രയൊഗിക്കുന്നു.

*To strike a sail*, പായിറക്കുന്നു.

*To strike a flag*, കൊടിയിറക്കുന്നു.

*To strike off*, തള്ളിക്കളയുന്നു; കണക്കിൽ തള്ളുന്നു; നീക്കികളയുന്നു; വെട്ടിക്കളയുന്നു.

*To strike out*, കിറുക്കികളയുന്നു; തള്ളിയെടുക്കുന്നു; വെട്ടത്തുവരുത്തുന്നു; അടിച്ചുണ്ടാക്കുന്നു.

*To* **Strike**, *v. n.* അടിക്കുന്നു, കിടയുന്നു, അലെക്കുന്നു; മുട്ടുന്നു; അടയുന്നു; അടികൊണ്ടു ശബ്ദിക്കുന്നു; തട്ടുന്നു; മനസ്സിൽ തൊന്നുന്നു; കൊള്ളുന്നു, ഏശുന്നു; കരയിൽ തട്ടികെറുന്നു; പെട്ടുന്നു; പായിറക്കി വണങ്ങുന്നു.

*To strike in with*, പക്ഷത്തിൽ കൂടുന്നു, ചെരുന്നു, യൊജിക്കുന്നു; കൊള്ളുന്നു.

*To strike out*, നീങ്ങിപ്പൊകുന്നു, വെഗത്തിൽ പുറപ്പെട്ടുപൊകുന്നു.

**Strike**, *s.* ഒരു അളവ, താപ്പു.

**Striking**, *part. a.* മനസ്സിൽ കൊള്ളുന്ന, കൊള്ളുള്ള; അടിക്കുന്ന; ഭ്രമിപ്പിക്കുന്ന, അത്ഭുതമുള്ള.

**String**, *s.* ചരട, വക്കുനൂൽ, നൂൽ; കൊക്കുന്ന ചരട; അയ; ചരട്ടിൽ കൊൎത്ത സാധനങ്ങൾ, കൊമ്പൽ, വരി, നിര; കയറ; തന്ത്രി; നാര; ഞരമ്പ; ഞാണ; നാട; മാല; സംഗതികളുടെ ക്രമവിവരം.

*To have two strings to the bow*, രണ്ടുവഴി നൊക്കുന്നു.

*To* **String**, *v. a.* ചരട ഇടുന്നു, കൊക്കുന്നു; തന്ത്രിയിട്ടു മുറുക്കുന്നു; വലിച്ചുകെട്ടുന്നു.

**Stringed**, *a.* കമ്പിയുള്ള, തന്ത്രിയിട്ട, ചരടുള്ള, കൊൎത്ത.

**Stringent**, *a.* മുറുക്കുന്ന, മുറുക്കമുള്ള; ഇറുക്കുന്ന; ബന്ധിക്കുന്ന, നിബന്ധമുള്ള, സിദ്ധാന്തമുള്ള.

**Stringhalt**, *s.* കുതിരകൾക്കു വരുന്ന ഒരു രൊഗം.

**Stringy**, *a.* ചരടുകളുള്ള, നാരുള്ള.

*To* **Strip**, *v. a.* ഉരിക്കുന്നു; ഉരിഞ്ഞെടുക്കുന്നു; നഗ്നമാക്കുന്നു; അഴിച്ചുവെക്കുന്നു, നീക്കികളയുന്നു; കവരുന്നു, കൊള്ളയിടുന്നു.

**Strip**, *s.* തുണ്ടുതുണ്ട, കീററ, നറുക്ക.

*To* **Stripe**, *v. a.* വരിപ്പുള്ളിയിടുന്നു; കരയിടുന്നു; നാനാവൎണ്ണമാക്കുന്നു.

**Stripe**, *s.* വരി, വരിപ്പുള്ളി, കര; നാനാവൎണ്ണമുള്ളവര: അടി; കൊരടാവുകൊണ്ടുള്ള അടി; അടിപ്പാട, വടു.

**Stripling**, *s.* ബാലകൻ; കുമാരൻ, ചെറുപ്പക്കാരൻ.

*To* **Strive**, *v. n.* പ്രയാസപ്പെടുന്നു, ശ്രമിക്കുന്നു, സാഹസം ചെയ്യുന്നു, അദ്ധ്വാനപ്പെടുന്നു; ഉത്സാഹിക്കുന്നു; പൊരുതുന്നു, പൊരാടുന്നു; ശണ്ഠയിടുന്നു, വാദിക്കുന്നു; എതിൎക്കുന്നു, മത്സരിക്കുന്നു; സ്പൎദ്ധകാട്ടുന്നു.

**Striving**, *s.* കൂതൊത്സാഹം, ശ്രമം, സാഹസം; പൊരാട്ടം, മത്സരം, സ്പൎദ്ധ.

**Stroke**, *s.* അടി, തല്ല, താഡനം, പ്രഹരം; മുട്ടു, തട്ടു; ഉപദ്രവം; ആപത്ത; സങ്കടം; തട്ടുകെട; മണിനാദം; ഒരംയകൊൽ കൊണ്ടുള്ള വര, വരി: സ്പൎശനം; മഹാപ്രയത്നം; ശക്തി, ബലം.

*To* Stroke, *v. a.* തലൊടുന്നു, തടവുന്നു, ഉഴിയുന്നു.

Stroking, *s.* തലൊടൽ, തടവൽ, ഉഴിച്ചിൽ.

*To* Stroll, *v. n.* ഉഴലുന്നു, ഉഴന്നുനടക്കുന്നു, ചുററിത്തിരിയുന്നു.

Stroller, *s.* ഉഴലക്കാരൻ, ഉഴന്നുനടക്കുന്നവൻ.

Strong, *a.* ബലവത്ത, ബലമുള്ള; ദൃഢതയുള്ള, ശക്തിയുള്ള, ഊക്കുള്ള; പുഷ്ടിയുള്ള; വീൎയ്യമുള്ള; ഉരമുള്ള, കെല്പുള്ള; പരാക്രമമുള്ള; ഉറപ്പുള്ള: യുദ്ധസന്നാഹമുള്ള: ആരൊഗ്യമുള്ള; കൊഴുപ്പുള്ള; ധൈൎയ്യമുള്ള; നിഷ്കൎഷയുള്ള, ഉഗ്രതയുള്ള; നിറഞ്ഞ; കടുപ്പമുള്ള, ലഹരിയുള്ള; കടുനിറമുള്ള; ദഹിക്കാത്ത; ശൌൎയ്യമുള്ള, സമൎത്ഥതയുള്ള; സ്ഥിരതയുള്ള; ഉഗ്രതയുള്ള; ഖണ്ഡിതമായുള്ള, പരിച്ഛെദമുള്ള, നിശ്ചയമുള്ള; തടിച്ച, ഒതുക്കമുള്ള, കട്ടിയുള്ള; എളുപ്പത്തിൽ ഒടിയാത്ത; മുഴപ്പായി എഴുതിയ.

*A strong man*, ബലവാൻ, പരാക്രമശാലി, വിക്രമി.

Strongfisted, *a.* മുഷ്ടിബലമുള്ള.

Stronghand, *s.* കൈമിടുക്ക, ബലമുള്ള ഭുജം.

Stronghold, *s.* കൊട്ടസ്ഥലം, ഉറപ്പുള്ള സ്ഥലം.

Strongly, *ad.* ബലമായി, ശക്തിയായി, ഉറപ്പായി.

Strongscented, *a.* ഗന്ധവീൎയ്യമുള്ള, കൊടുമണമുള്ള.

Strongwater, *s.* മദ്യം.

Strophe, *s.* കവിതാവതാരിക.

Strove, *pret. of To* Strive, പ്രയാസപ്പെട്ട.

Struck, *pret. & part. pass. of To* Strike, അടിച്ചു, അടിക്കപ്പെട്ട.

Structure, *s.* വീട്ടുവണി; ഭാഷ, ആകൃതി; ഭവനം, വീട.

*To* Struggle, *v. n.* പ്രയത്നം ചെയ്യുന്നു, അദ്ധ്വാനപ്പെടുന്നു, വിമ്മിഷ്ടപ്പെടുന്നു, സാഹസം ചെയ്യുന്നു; പ്രയാസപ്പെടുന്നു; ഉഴെക്കുന്നു; പൊരാടുന്നു; പൊരുതുന്നു, വാദിക്കുന്നു, തമ്മിൽ വഴക്ക പിടിക്കുന്നു; പിടയുന്നു, പിടെക്കുന്നു, തുടിക്കുന്നു.

Struggle, *s.* പ്രയത്നം, വിമ്മിഷ്ടം, അദ്ധ്വാനം, സാഹസം; പ്രയാസം; അധിക ഉഴെപ്പ; തമ്മിൽ പിടിത്തം, പൊരാട്ടം, പൊർ; പിടച്ചിൽ.

Struma, *s.* കണ്ഠമാല.

Strumous. *a.* കണ്ഠമാലയുള്ള.

Strumpet, *s.* കുലട, തെവിടിച്ചി, കാമുകി, വിലമകൾ.

Strung, *pret. & part. pass. of To* String, കൊൎത്തു, കൊൎത്ത, കൊൎക്കപ്പെട്ട.

*To* Strut, *v. n.* ഞെളിഞ്ഞുനടക്കുന്നു, ഡംഭത്തൊടെ നടക്കുന്നു; പൊങ്ങുന്നു, വീൎക്കുന്നു.

Strut, *s.* ഡംഭത്തൊടെയുള്ള നടപ്പ.

Stub, *s.* മുട്ടത്തടി, കുററി, ഉരുൾതടി.

*To* Stub, *v. a.* കുററി പറിക്കുന്നു, കിളച്ചു പറിക്കുന്നു, വെരൊടെ പറിച്ചുകളയുന്നു.

Stubbed, *a.* നീളക്കുറവും മുഴപ്പുമുള്ള.

Stubble, *s.* കൊയ്തുകുററി, താളടി, കച്ചി.

Stubborn, *a.* ശഠതയുള്ള, ധൃഷ്ടതയുള്ള; മുരടത്വമുള്ള, മുരട്ടുശീലമുള്ള, തന്റെടമുള്ള, വഴക്കമില്ലാത്ത, സിദ്ധാന്തമുള്ള.

Stubbornness, *s.* ശഠത, ശാഠ്യം, ധൃഷ്ടത, മുരടത്വം, മുരട്ടുശീലം, തന്റെടം, സിദ്ധാന്തം; വഴക്കമില്ലായ്മ, വാശി, ചണ്ടിത്തരം, മുറ്ണ്ട.

Stubby, *a.* കുറിയതും മുഴുത്തതുമായുള്ള, നീളം കുറഞ്ഞ തടിയുള്ള, കുററിയായുള്ള.

Stubnail, *s.* മുറിയാണി.

Stucco, *s.* ഇളംകുമ്മായം, കുമ്മായക്കൂട്ട.

Stuck, *pret. & part. pass. of To* Stick, പററി, പററിയ.

Stud, *s.* കുററി; അലങ്കാരത്തിനുള്ള മൊട്ടാണി, കുമിഴ, കുടുക്ക, മൊട്ട; കുതിരക്കൂട്ടം.

*To* Stud, *v. a.* മൊട്ടാണി വെക്കുന്നു, കുമിഴ വെക്കുന്നു.

Student, *s.* ശിഷ്യൻ, ബ്രഹ്മചാരി, കാപടികൻ, വിദ്യാൎത്ഥി, അദ്ധ്യായി.

Studied, *a.* വില്പത്തിയുള്ള, അക്ഷരപരിജ്ഞാനമുള്ള, പഠിത്വമുള്ള, വിദ്യയുള്ള.

Studious, *a.* അദ്ധ്യയനം ചെയ്യുന്ന, വിദ്യാഭ്യാസ താത്പൎയ്യമുള്ള, ജാഗ്രതയുള്ള, ശുഷ്കാന്തിയുള്ള.

Studiousness, *s.* അദ്ധ്യയനം ചെയ്യുക, പഠിക്കുന്നതിനുള്ള താത്പൎയ്യം, വിദ്യാഭ്യാസജാഗ്രത; ശ്രദ്ധ; ധ്യാനം.

Study, *s.* അദ്ധ്യയനം, പഠിത്തം, വിദ്യാഭ്യാസം; അധീതി; ജാഗ്രത, ശ്രദ്ധ; ധ്യാനം; പുസ്തകമുറി.

*To* Study, *v. a. & n.* പഠിക്കുന്നു, അദ്ധ്യയനം ചെയ്യുന്നു; വിദ്യാഭ്യാസം ചെയ്യുന്നു; ധ്യാനിക്കുന്നു, ചിന്തിക്കുന്നു, യന്ത്രിക്കുന്നു; ഒൎക്കുന്നു; ശ്രദ്ധവെക്കുന്നു, നന്നായി താത്പൎയ്യപ്പെടുന്നു, മനസ്സുവെക്കുന്നു.

Stuff, *s.* വസ്തു, സാധനം, പണ്ടം; നെയ്യുവസ്തു; ചരക്ക; ഉപകരണം; കൊപ്പ, തട്ടുമുട്ട, ഉരുപ്പടി; ഔഷധവസ്തു; ഹീനവസ്തു; നിന്ദ്യവസ്തു; സാരമില്ലാത്ത വാക്ക.

*To* Stuff, *v. a.* നിറെക്കുന്നു, തിക്കിനിറെക്കുന്നു; അധികം തീററുന്നു; തുറുത്തുന്നു, കൊള്ളിക്കുന്നു; കുത്തിച്ചെലുത്തുന്നു; തുറ

ത്തിവീൎപ്പിക്കുന്നു; ശ്വാസംമുട്ടിക്കുന്നു; മസാലക്കൂട്ടിടുന്നു.

Stuffing, *s.* തുറുത്തിയവസ്തു, തുറുത്തൽ, പണ്ഡം; അധികംതീററൽ; മസാലക്കൂട്ടു, മസാലയൊഗം.

*To* Stultify, *v. a.* ഭൊഷത്വമാക്കുന്നു, മൂഢതയാക്കുന്നു; ബുദ്ധിമാന്ദ്യമാക്കുന്നു; മൊഴപിരട്ടുന്നു, പൊട്ടകളിപ്പിക്കുന്നു.

Stultiloquence, *s.* ഭൊഷത്വമുള്ള സംസാരം, മൂഢസംസാരം, വിട്ടുവാക്കു.

Stum, *s.* പുത്തൻമധു.

*To* Stum, *v. a.* പുതുമധുകൊണ്ടു വീൎയ്യമുണ്ടാക്കുന്നു.

*To* Stumble, *v. a. & n.* കാൽ ഇടറുന്നു, വഴുതുന്നു, ഉതെക്കുന്നു, തെററുന്നു; സംശയിക്കുന്നു.

Stumble, Stumbling, *s.* കാലിടച്ചു, വഴുതൽ, ഉത, ഉതെപ്പു, തെററ.

Stumbling-block, } *s.* ഇടച്ചുകല്ലു, വിരു-
Stumbling-stone, } ദ്ധകല്ലു, വിരുദ്ധഹെതു, ഒരു തടവു.

Stump, *s.* കുററി, മരക്കുററി; അടിത്തുണ്ടം, കണ്ടം; മുറിക്കുററി; കട്ടി.

Stumpy, *a.* കട്ടിയുള്ള, മുണ്ടനായുള്ള; മരവിപ്പുള്ള.

*To* Stun, *v. a.* തരിപ്പിക്കുന്നു, മരവിപ്പിക്കുന്നു, വിറങ്ങലിപ്പിക്കുന്നു; ബൊധകെടവരുത്തുന്നു.

Stung, *pret. & part. pass. of To* Sting, കുത്തി, കുത്തിയ, കടിച്ചു, കടിച്ച.

Stunk, *pret. of To* Stink, നാറി.

*To* Stunt, *v. a.* വളരാതാക്കുന്നു.

Stupe, *s.* ചൂടു പിടിപ്പിച്ച മരുന്നുകളിൽ മുക്കി മുറിക്കും വ്രണത്തിനും വെച്ച തുണി.

*To* Stupe, *v. a.* ചൂടു പിടിപ്പിച്ച മരുന്നുകളിൽ തുണി മുക്കി മുറിക്കു എങ്കിലും വ്രണത്തിന എങ്കിലും വെക്കുന്നു; വെതുമ്പുന്നു; വെതുമ്പിയ മരുന്ന വെച്ചുകെട്ടുന്നു.

Stupefaction, *s.* ബുദ്ധിഭ്രമം, ബുദ്ധിമാന്ദ്യം, ബുദ്ധികെട, ബൊധകെട, മൂഢത, ചുണകെട.

Stupendous, *a.* അത്ഭുതമുള്ള, ആശ്ചൎയ്യമുള്ള.

Stupid, *a.* മന്ദമായുള്ള, മന്ദബുദ്ധിയുള്ള, വിഡ്ഢിത്വമുള്ള മന്ഥരമായുള്ള, കുന്തയുള്ള, നിൎബുദ്ധിയുള്ള, ബുദ്ധിഭ്രമമുള്ള, മൂഢതയുള്ള, ഭൊഷത്വമുള്ള.

*A stupid fellow*, വിട്ടുവിഡ്ഢി, കുന്തൻ, മുട്ടാളൻ, തടിയൻ.

Stupidity, *s.* ബുദ്ധിമാന്ദ്യത, മന്ദത, വിഡ്ഢിത്വം, മന്ഥരത, കുന്തത, ബുദ്ധിഭ്രമം, ഭൊഷത്തരം, മൂഢത, ജഡത, ജളത; പൊട്ടത്തരം, മുട്ടാളത്വം, മൊഴ.

Stupifier, *s.* മന്ദപ്രദം, മന്ദപ്രദൻ.

*To* Stupify, *v. a.* മന്ദിപ്പിക്കുന്നു, മൊഹിപ്പിക്കുന്നു, ഭ്രമിപ്പിക്കുന്നു, ബുദ്ധിമയക്കംവരുത്തുന്നു.

Stupor, *s.* ബുദ്ധിമാന്ദ്യം, ബൊധകെട, ബൊധമില്ലായ്മ, ഉണൎച്ചയില്ലായ്മ; ഭ്രമം, ബുദ്ധിഭ്രമം.

*To* Stuprate, *v. a.* ബലാൽസംഗം ചെയ്യുന്നു, ദൊഷപ്പെടുത്തുന്നു.

Stupration, *s.* ബലാൽസംഗം, സാഹസം, പുലയാട്ടു.

Sturdiness, *s.* സിദ്ധാന്തം, കട്ടപ്പം, കഠിനത; ഉറപ്പു, സ്ഥിരത; ബലം, ധൈൎയ്യം, മുരടത്വം, മുരട്ടുശീലം, മുറണ്ട, കൊഴുപ്പു.

Sturdy, *s.* കട്ടപ്പമുള്ള, സിദ്ധാന്തമുള്ള; ഉറപ്പുള്ള, സ്ഥിരമായുള്ള, ബലമുള്ള; മുരടത്വമുള്ള, മുറണ്ടുള്ള, മുരട്ടുശീലമുള്ള; കൊഴുപ്പുള്ള.

Sturgeon. *s.* വിശെഷമായുള്ള ഒരു ജാതി കടൽ മീൻ.

Sturk, *s.* ഇളംകാള, ഇളംപശു.

*To* Stutter, *v. n.* വിക്കുന്നു, കൊഞ്ഞിപ്പറയുന്നു; കുഴറുന്നു, നാവിടറുന്നു.

Stutter, *s.* വിക്കു, വിക്കൽ, കൊഞ്ഞവാക്കു.

Stutterer, *s.* വിക്കൻ, കൊഞ്ഞൻ.

Sty, *s.* പന്നിക്കൂടു; ഒരു ദുസ്ഥലം.

Stygian, *a.* നരകസംബന്ധമുള്ള, മഹാദുഷ്ടതയുള്ള.

Style, *s.* എഴുതുന്ന വാചകരീതി; സംസാരരീതി; സ്ഥാനം, സ്ഥാനപ്പെർ; നാമധെയം; എഴുത്താണി, നാരായം; മുനക്കുരു; സൂൎയ്യഘടികാരത്തിന്റെ സൂചി; പൂവിന്റെ അല്ലി.

*Style of Court*, ന്യായസ്ഥലത്തിലെ മൎയ്യാദ.

*To* Style, *v. a.* ചൊല്ലുന്നു, പെർവിളിക്കുന്നു, പെരിടുന്നു; പെരെടുക്കുന്നു.

Styptic, *a.* പരിബന്ധിക്കുന്ന, രക്തവും മററും നിൎത്തുന്ന; വരട്ടുന്ന.

Styptic, *s.* മലംബന്ധിക്കുന്ന മരുന്ന, വരട്ടുന്ന മരുന്ന.

Stypticity, *s.* രക്തപ്രതിബന്ധകം.

Suasible, *a.* എളുപ്പത്തിൽ ബൊധം വരതക്ക.

Suasive, *a.* ബൊധം വരുത്താകുന്ന.

Suavity, *s.* മാധുൎയ്യം, മനൊരസം, ഇൻപം; നയശീലം.

Sub, (സമാസത്തിൽ) കീഴെ, താഴെ, താണ.

Subacid, *a.* അല്പംപുളിയുള്ള, പുളിരെഖയുള്ള.

Subacrid, *a.* അല്പം എരിവുള്ള, എരിവിന്റെ ഛായയുള്ള.

*To* Subact, *v. a.* കീഴാക്കുന്നു, കീഴടക്കുന്നു.

Subaction, *s.* കീഴാക്കുക, കീഴടക്കം.
Subaltern, *a.* താണ, കീഴ്പെട്ട, കീഴ്തരമായുള്ള, കൊച്ച, ചെറിയ.
Subaltern, *s.* പട്ടാളത്തിൽ കിഴുദ്യൊഗസ്ഥൻ, താണസ്ഥാനക്കാരൻ.
Subalternate, *a.* മാറിമാറി വരുന്ന.
Subastringent, *a.* അല്പം പരിബന്ധിക്കുന്ന, അല്പം ചവൎപ്പുള്ള.
Subchanter, *s.* രണ്ടാം ഗായകപ്രമാണി.
Subclavian, *a.* തൊളിന കീഴുള്ള, കക്ഷത്തിന കീഴുള്ള.
Subconstellation, *s.* നീചനക്ഷത്രം.
Subcutaneous, *a.* തൊലിക്കകത്തുള്ള, തൊലിക്കു കീഴുള്ള.
Subdeacon, *s.* റൊമ്മാപള്ളിയിൽ താണശുശ്രൂഷസ്ഥാനമുള്ളവൻ.
Subdean, *s.* പ്രധാന പള്ളിയിൽ രണ്ടാം പ്രമാണി.
Subdecuple, *a.* പത്തിലൊരു അംശമുള്ള.
*To* Subdiversify, *v. a.* രണ്ടാമത ചിത്രവിചിത്രമാക്കുന്നു; വീണ്ടും വ്യത്യാസംവരുത്തുന്നു.
*To* Subdivide, *v. a.* രണ്ടാമത വിഭാഗിക്കുന്നു, പിന്നെയും പകിടുന്നു, വീണ്ടും വിഭജിക്കുന്നു, കഴിച്ചതിനെ രണ്ടാമത കഴിക്കുന്നു.
Subdivision, *s.* രണ്ടാം വിഭാഗം, രണ്ടാം പിരിവ, രണ്ടാം കഴിപ്പ.
Subdolous, *a.* ഉപായമുള്ള, വഞ്ചനയുള്ള, കൃത്രിമമുള്ള.
*To* Subduce, *To* Subduct, *v. a.* നീക്കുന്നു, തള്ളുന്നു, കിഴിക്കുന്നു, ഹരിക്കുന്നു.
Subduction, *s.* ഹരണം, നീക്കം, തള്ളൽ, കിഴിപ്പ, ഹരിപ്പ.
*To* Subdue, *v. a.* അടക്കുന്നു, കീഴടക്കുന്നു, അമൎത്തുന്നു, ദമിപ്പിക്കുന്നു; ജയിക്കുന്നു, വെല്ലുന്നു; കീഴ്പെടുത്തുന്നു, ഒതുക്കുന്നു, വഴക്കുന്നു.
Subduer, *s.* അടക്കുന്നവൻ, ജയിക്കുന്നവൻ.
Subduple, Subduplicate, *a.* അൎദ്ധമായുള്ള, രണ്ടുപങ്കിൽ ഒരു പങ്കുള്ള.
Subjacent, *a.* കീഴായുള്ള, കീഴെ കിടക്കുന്ന.
*To* Subject, *v. a.* കീഴിലാക്കുന്നു, കീഴാക്കുന്നു, കീഴ്പെടുത്തുന്നു, കീഴടക്കുന്നു; അടിമയാക്കുന്നു; സ്വാധീനമാക്കുന്നു, വഴക്കുന്നു; ഉൾപ്പെടുത്തുന്നു, അപകടപ്പെടുത്തുന്നു; ചുമത്തുന്നു, ചുമതലപ്പെടുത്തുന്നു, ഏല്പെടുത്തുന്നു.
Subject, *a.* കീഴായുള്ള, പരവശമായുള്ള, പരാധീനമായുള്ള; ഉൾപ്പെട്ട, അപകടമുള്ള; ഹേതുവായുള്ള; ഏല്പെട്ട.
Subject, *s.* ഒരുത്തന കീഴുള്ളവൻ, കുടിയാൻ, കുടി, പ്രജ; കാൎയ്യം, സംഗതി, വൃത്താന്തം; കൎമ്മം.
Subjected, *a.* കീഴാക്കപ്പെട്ട, കീഴടക്കപ്പെട്ട; പരാധീനമായുള്ള; ഉൾപ്പെട്ട; അപകടത്തിലുള്ള; ചുമതലപ്പെട്ട, ഏല്പെട്ട.
Subjection, *s.* കീഴാക്കുക, കീഴ്പെടുത്തൽ; അടങ്ങിയിരിക്കുക; കീഴടക്കം; പരാധീനത; ഒതുക്കം; സ്വാധീനത, വശത, വശം: വണക്കം, വഴക്കം; നിഗ്രഹം.
Subjective, *a.* കാൎയ്യത്തൊടുചെൎന്ന.
Subingression, *s.* രഹസ്യമായുള്ള ഉൾപ്രവെശനം, ഗൂഢവഴി.
*To* Subjoin, *v. a.* കൂടെ കൂട്ടുന്നു; വിശെഷാൽ കൂട്ടിചെൎക്കുന്നു.
Subitaneous, *a.* പെട്ടന്നുള്ള, നിനച്ചിരിയാതെയുള്ള, ദ്രുതിയുള്ള, ഞെട്ടുന്നനെയുള്ള.
*To* Subjugate, *v. a.* ജയിക്കുന്നു, കീഴടക്കുന്നു; അമൎത്തുന്നു; താഴ്ത്തുന്നു; ഒതുക്കുന്നു; വഴക്കുന്നു.
Subjugation, *s.* ജയിക്കുക, കീഴാക്കുക, കീഴടക്കം, അമൎച്ച; ഒതുക്കം, വഴക്കം.
Sudjunction, *s.* കൂടെ കൂട്ടുക, അവസാനത്തിൽ കൂട്ടിചെൎക്കുക.
Subjunctive, *a.* മറ്റൊന്നിനൊട കൂട്ടിചെൎത്ത, കൂടെ കൂട്ടീട്ടുള്ള.
Sublapsary, *a.* മനുഷ്യന അധഃപതനം വന്ന ശെഷം ചെയ്തിട്ടുള്ള.
Sublation, *s.* ഹരണം, നീക്കം.
Sublevation, *s.* ഉയൎത്തുക, ഉന്നതപ്പെടുത്തുക.
Sublimable, *a.* ശുദ്ധി ചെയ്യാകുന്ന, പുടമിടാകുന്ന.
Sublimate, *s.* രസഭസ്മം, പുടമിട്ട ഭസ്മം.
*To* Sublimate, Sublime, *v. a.* അഗ്നികൊണ്ട തിളെപ്പിക്കുന്നു, പുടമിടുന്നു; ശുദ്ധിവരുത്തുന്നു; വെക്കുന്നു; മെലെ ഉയൎത്തുന്നു, ഉന്നതമാക്കുന്നു; വൎദ്ധിപ്പിക്കുന്നു, നന്നാക്കുന്നു.
Sublimation, *s.* പുടപ്രയൊഗം, വെപ്പുമുറ; ഉയൎത്തുക, ഉന്നതി.
Sublime, *a.* ഉയൎന്ന, ഉയരമുള്ള, ഉന്നതമായുള്ള; ശ്രെഷ്ഠമായുള്ള; വിശെഷമായുള്ള; പൊങ്ങിയ; മൊടിയുള്ള, വലിപ്പമുള്ള; ഗൎവ്വമുള്ള.
Sublimity, *s.* ഉയൎച്ച, ഉന്നതി, ഉയരം; പൊക്കം; ശ്രെഷ്ഠത, മുഖ്യത; വിശെഷത, മാഹാത്മ്യം, വലിപ്പം; പ്രൌഢത, ഗൎവ്വം, ഡംഭം.
Sublingual, *a.* നാവിന കീഴെയുള്ള.
Sublunar, Sublunary, *a.* ചന്ദ്രന കീഴെയുള്ള, ഭൂമിസംബന്ധമുള്ള.

**Submarine**, *a.* സമുദ്രത്തിന കീഴെയുള്ള.

*To* **Submerge**, *v. a.* വെള്ളത്തിൽ മുക്കുന്നു, നിമഗ്നനംചെയ്യുന്നു; മുക്കികൊല്ലുന്നു; വെള്ളത്തിൽ താക്കുന്നു.

**Submersion**, *s.* വെള്ളത്തിലുള്ള മുക്കൽ, മുക്കുക, നിമഗ്നനം, മുക്കികൊല്ലുക; മുഴുകൽ.

**Submiss, Submissive**, *a.* വിനയമുള്ള, വണക്കമുള്ള, താണ്മയുള്ള, കീഴടക്കമുള്ള, അനുസരണമുള്ള, പ്രണയമുള്ള.

**Submission**, *s.* വിനയം, വണക്കം, വഴങ്ങൽ, താണ്മ, മനൊതാണ്മ, താഴ്ച; കീഴടക്കം, അനുസരണം, വശം.

**Submissiveness**, *s.* വിനയം, വണക്കം, അനുസരണം.

*To* **Submit**, *v. a.* താഴ്ത്തുന്നു, കീഴ്പ്പെടുത്തുന്നു; എല്പിക്കുന്നു; ബൊധിപ്പിക്കുന്നു, അറിയിക്കുന്നു; ആലൊചനത്തിന വിടുന്നു, ഗുണദൊഷിക്കുന്നു.

*To* **Submit**, *v. n.* വിനയപ്പെടുന്നു, വണങ്ങുന്നു, കീഴടങ്ങുന്നു, അനുസരിക്കുന്നു.

**Submultiple**, *s.* ഒററ പങ്ക, ഒരു സമഭാഗം, എഴിൽ ഒന്ന.

**Subnascent**, *a.* കീഴെ ഉണ്ടാകുന്ന.

**Suboctave, Suboctuple**, *a.* എട്ടിൽ ഒന്നായുള്ള.

**Subordinacy, Subordinancy**, *s.* കീഴായുള്ള ഇരിപ്പ, കീഴിരിപ്പ; കീഴായ്മ: താണസ്ഥാനം; കീഴ്ത്തരം.

**Subordinate**, *a.* കീഴുള്ള, കീഴായുള്ള, താണ, രണ്ടാമത്തെ; കീഴ്ത്തരമായുള്ള; അപ്രധാനമായുള്ള, ഉപസജ്ജനമായുള്ള.

**Subordinate**, *s.* കീഴാൾ, രണ്ടാമൻ, രണ്ടാം പ്രമാണി.

**Subordination**, *s.* കീഴായ്മ, കീഴിരിപ്പ, താണസ്ഥാനം; അപ്രധാനത; താണയവസ്ഥ; വണങ്ങൽ, അനുസരണം.

*To* **Suborn**, *v. a.* നെരല്ലാതെ വശീകരിക്കുന്നു; രഹസ്യമായി പാട്ടിലാക്കുന്നു; കൊഴകൊടുത്ത സമ്മതം വരുത്തുന്നു.

**Subornation**, *s.* ദുഷ്പ്രവൃത്തി ചെയ്യുന്നതിന ഒരുത്തന കൈക്കൊഴ കൊടുക്കുന്ന കുററം.

**Suborner**, *s.* കൈക്കൂലികൊടുത്ത വശീകരിക്കുന്നവൻ, കൈക്കൊഴക്കാരൻ.

**Subpœna**, *s.* ഹാജർ കല്പന.

**Subquadruple**, *a.* നാലൊന്നായുള്ള, കാൽ.

**Subquintuple**, *a.* അഞ്ചിലൊന്നായുള്ള.

**Subrector**, *s.* പ്രമാണിയുടെ താഴെയുള്ളവൻ, രണ്ടാം പ്രമാണി.

**Subreption**, *s.* വ്യാജസമ്പാദനം.

**Subreptitious**, *a.* വ്യാജസമ്പാദനമായുള്ള, കൃത്രിമമായുള്ള, ഉപായത്തിൽ കൈക്കലാക്കിയ.

*To* **Subscribe**, *v. a.* സമ്മതിച്ച ഒപ്പിടുന്നു; പെരെഴുതി സാക്ഷിപ്പെടുത്തുന്നു; സമ്മതിക്കുന്നു; ധൎമ്മത്തിനും മററും ഇത്രകൊടുക്കാമെന്ന കയ്യെഴുത്തിടുന്നു, വരികൊടുക്കുന്നു; കൂട്ടത്തിൽ കൂടുന്നു.

**Subscriber**, *s.* ഒപ്പിടുന്നവൻ; ധൎമ്മശെഖരത്തിലും മററും കൂടുന്നവൻ.

**Subscription**, *s.* കീഴെ എഴുതിയ എഴുത്ത, സമ്മത ഒപ്പ, സാക്ഷിയൊപ്പ; കയ്യൊപ്പ; ധൎമ്മകാൎയ്യത്തിനും മററും കൊടുക്കുന്ന പണം, വരി.

**Subsecutive**, *a.* ക്രമത്തിലുള്ള, ക്രമൊല്ലംഘമായുള്ള, പിന്തുടരുന്ന.

**Subsequence**, *s.* പിന്തുടൎച്ച, പിൻവരവ, ക്രമൊല്ലംഘത; പിമ്പ, പ്രത്യക്.

**Subsequent**, *a.* ക്രമെണയുള്ള, ക്രമൊല്ലംഘമായുള്ള, പിന്തുടരുന്ന, പിമ്പുള്ള, പിന്നാലെയുള്ള, പിൻവരുന്ന.

*To* **Subserve**, *v. a.* ഉപയൊഗിപ്പിക്കുന്നു, ഉപകരിപ്പിക്കുന്നു, സഹായിക്കുന്നു; കീഴ്പണിയം ചെയ്യുന്നു.

**Subserviency**, *s.* കീഴ്പണിയം, പാരതന്ത്ര്യം; പരവശത; ഉപയൊഗം; കൂട്ടസഹായം.

**Subservient**, *a.* കീഴ്പണിയം ചെയ്യുന്ന, പരതന്ത്രമായുള്ള; കീഴിലായുള്ള; ഉപയൊഗമുള്ള, ഉപയുക്തമായുള്ള, കൂടെ സഹായിക്കുന്ന; ഒത്താശയുള്ള.

*To* **Subside**, *v. n.* താഴുന്നു, താണുപൊകുന്നു, കുറഞ്ഞുപൊകുന്നു; അടിയിൽ പതിയുന്നു; അമരുന്നു; വിടുന്നു; ഒതുങ്ങുന്നു.

**Subsidence, Subsidency**, *s.* താഴ്ച, അടിയിൽ പതിയുക; അമൎച്ച; വിടൽ; ഒതുക്കം, ഒതുങ്ങൽ; കുറവ.

**Subsidiary**, *a.* ഉതകുന്ന, സഹായിക്കുന്ന, ഉപയൊഗമുള്ള; ഉപബലമായുള്ള.

*To* **Subsidize**, *v. a.* സഹായത്തിന കപ്പം കൊടുക്കുന്നു.

**Subsidy**, *s.* സഹായം, ഒത്താശ; കപ്പം, സഹായത്തിനുള്ള പണം.

*To* **Subsign**, *v. n.* താഴെ ഒപ്പിടുന്നു; പിന്നെ ഒപ്പിടുന്നു.

*To* **Subsist**, *v. n.* ഇരിക്കുന്നു, സ്ഥിതിചെയ്യുന്നു, നടക്കുന്നു; ഉപജീവിക്കുന്നു, പിഴെക്കുന്നു, കഴിഞ്ഞുകൂടുന്നു, ജീവിച്ചിരിക്കുന്നു.

**Subsistence**, *s.* സ്ഥിതി, ജീവിതം; ഉപജീവനം, പിഴെപ്പ, വൃത്തി, കഴിച്ചിൽ.

**Subsistent**, *a.* സ്ഥിതിചെയ്യുന്ന, ജീവിതമായുള്ള, ഉള്ള, ഇരിക്കുന്ന.

**Subsisting**, *a.* സ്ഥിതമായുള്ള, ഇരിക്കുന്ന.

**Substance**, *s.* വസ്തു; സാരം: സത്ത, സാക്ഷാലുള്ളത; കാതൽ; മൂൎത്തി; അൎത്ഥം, ദ

വിണം, ദ്രവ്യം, ധനം: കഴമ്പ; കളി; ശരീരം.

Substantial, *a.* വസ്തുവുള്ള; സാരമുള്ള; മൂൎത്തിയുള്ള; സാക്ഷാലുള്ള, പരമാൎത്ഥമുള്ള; കാൎയ്യമുള്ള; ഉറപ്പുള്ള, കളിയുള്ള, വണ്ണമുള്ള, പുഷ്ടിയുള്ള; ദൃഢതയുള്ള; ഐശ്വൎയ്യമുള്ള, വസ്തുവകയുള്ള, പൊകമുള്ള.

Substantiality, *s.* മൂൎത്തിത്വം; കാൎയ്യം, സാക്ഷാലുള്ളത, ബലം.

*To* Substantialize, *v. a.* വസ്തുവാക്കുന്നു; നിശ്ചയംവരുത്തുന്നു, പരമാൎത്ഥമാക്കുന്നു.

Substantially, *ad.* സാക്ഷാൽ; ഉറപ്പൊടെ, ബലമായി, കളിയായി.

Substantialness, *s.* ഉറപ്പ, ബലം, സാക്ഷാൽ ശക്തി, ഗൌരവം.

Substantials, *s. plu.* സാരാംശങ്ങൾ, പ്രധാന കാൎയ്യങ്ങൾ.

*To* Substantiate, *v. a.* ഉള്ളതാക്കുന്നു, ജീവിച്ചിരിക്കുമാറാക്കുന്നു; സ്ഥിതിയാക്കുന്നു, സ്ഥിതിവരുത്തുന്നു.

Substantive, *s.* ഒരു വസ്തുവിന്റെ പെർ പറയുന്ന പദം, വിശെഷ്യപദം.

Substantive, *a.* ഉള്ളതിനെ കാട്ടുന്നതായുള്ള, ഉള്ള; സാക്ഷാലുള്ള, പരാശ്രയമില്ലാത്ത.

Substitute, *s.* പകരക്കാരൻ, പിണിയാൾ, ആൾപെർ.

*To* Substitute, *v. a.* പകരമായിട്ടാക്കുന്നു, പ്രതിപകരമാക്കുന്നു, ഒരുത്തനെ പകരമായി വെക്കുന്നു; ഒന്നിന പകരം മറെറാന്ന വെക്കുന്നു.

Substitution, *s.* പകരമായിട്ടാക്കുക; പിണ; വകമാററം.

*To* Substract, *v. a.* കിഴിക്കുന്നു, ഹരിക്കുന്നു, നീക്കുന്നു, തള്ളുന്നു.

Substraction, *s.* കിഴിപ്പ, ഹരണം; നീക്കം, തള്ളൽ; കിഴിപ്പുകണക്ക.

Substratum, *s.* കീഴെയുള്ള അടുക്ക, അടിപ്പട, തട്ടി.

Substruction, *s.* കീഴ്ചുണി; മുട്ട, ഊന്ന, ആധാരം.

Subsultive, Subsultary, *a.* തെറിക്കുന്ന, തത്തിപ്പൊകുന്ന, ചാടിച്ചാടിപ്പൊകുന്ന.

*To* Subtend, *v. n.* കീഴൊട്ടുണ്ടാലുന്നു, കീഴൊട്ട നീളുന്നു; വാലുന്നു.

Subtense, *s.* വളവിന കീഴൊട്ടുള്ള നട്ടവര.

Subterfluent, *a.* കീഴെ ഒഴുകുന്ന, വാലുന്ന.

Subterfuge, *s.* ഒഴികഴിവ, ഉപായം, തന്ത്രം, കൌശലം; നിൎവ്വാഹം, പൊരുത്തുവരുത്തം, നീക്കുപൊക്ക.

Subterranean, Subterraneous, *a.* ഭൂമിക്ക കീഴെയിരിക്കുന്ന, കീഴെയുള്ള.

Subtile, *a.* നെരിയ, കൊഴുപ്പില്ലാത്ത, നെൎമ്മയുള്ള; സൂക്ഷ്മമായുള്ള, ലെശമായുള്ള; മിനുസമുള്ള; തന്ത്രമുള്ള, കൃത്രിമമുള്ള, കൌശലമുള്ള, വഞ്ചനയുള്ള; കുശാഗ്രിയമായുള്ള; നന്നായി കൃത, പുടമിട്ട.

Subtileness, *s.* നെപ്പ്, നെൎമ്മ, സൂക്ഷ്മം; തന്ത്രം, കൃത്രിമം, ഉപായം.

*To* Subtiliate, *v. a.* നെപ്പിക്കുന്നു; പുടമിടുന്നു; സൂക്ഷ്മമാക്കുന്നു; ക്ലിപ്പിക്കുന്നു.

Subtiliation, *s.* നെപ്പിക്കുക.

*To* Subtilize, *v. a.* നെപ്പിക്കുന്നു, നെൎമ്മയാക്കുന്നു; ശുദ്ധിവരുത്തുന്നു, പുടമിടുന്നു; സൂക്ഷ്മം വരുത്തുന്നു.

Subtility, *s.* നെപ്പ്, നെൎമ്മ; പുടം; സൂക്ഷ്മം; അധികക്രൂരത; ഉപായം, തന്ത്രം, കൌശലം.

Subtle, *a.* ഉപായമുള്ള, കൌശലമുള്ള, കൃത്രിമമുള്ള.

Subtlety, *s.* ഉപായം, കൌശലം, കൃത്രിമം; കുശാഗ്രിയബുദ്ധി, സൂക്ഷ്മബുദ്ധി.

Subtly, *ad.* ഉപായത്തൊടെ, കൌശലത്തൊടെ, സൂക്ഷ്മത്തൊടെ.

*To* Subtract, *v. a.* കിഴിക്കുന്നു, ഹരിക്കുന്നു; നീക്കുന്നു, തള്ളുന്നു.

Subtraction, *s.* കിഴിപ്പ, ഹരണം, നീക്കം, തള്ളൽ; കിഴിപ്പുകണക്ക.

Subtrahend, *s.* കിഴിപ്പാനുള്ള തുക; ഹാരകം.

Subversion, *s.* കീഴ്മെൽ മറിച്ചിൽ; വിനാശം; വീഴ്ച: ഛത്രഭംഗം.

Subversive, *a.* നാശകരമായുള്ള, വിനാശകരമായുള്ള; നിൎമ്മൂലമാക്കുന്ന.

*To* Subvert, *v. a.* നശിപ്പിക്കുന്നു, കീഴ്മെൽ മറിക്കുന്നു; തള്ളിയിടുന്നു, നിൎമ്മൂലമാക്കുന്നു; വക്കുളാക്കുന്നു.

Subverter, *s.* നാശകൻ, വിനാശകൻ.

Suburb, *s.* ഉപഗ്രാമം, ഉപപുരം; പെട്ട, ഖെടകം.

Suburban, *a.* ഉപഗ്രാമത്തിലിരിക്കുന്ന, ഉപപുരിയിൽ പാൎക്കുന്ന.

Subworker, *s.* കീഴ്പ്പെലക്കാരൻ, കീഴെയുള്ള സഹായക്കാരൻ, കീഴ്ചുണിയക്കാരൻ.

Succedaneous, *a.* മറെറാന്നിന പകരം ഉതകുന്ന.

Succedaneum, *s.* മറെറാന്നിന പകരം വെക്കപ്പെട്ടത.

*To* Succeed, *v. n.* & *a.* ക്രമെണ പിന്തുടരുന്നു; മറെറാരുത്തന്റെ പിന്നാലെ വരുന്നു, മറെറാരുത്തൻ വിട്ട സ്ഥലത്തൊ സ്ഥാനത്തൊ വരുന്നു; സ്ഥാനം പ്രാപിക്കുന്നു; സാധിക്കുന്നു, ഫലിക്കുന്നു; കൈക്കൂടുന്നു, ഭാഗ്യയാകുന്നു; കാൎയ്യം സാധിക്കുന്നു; വായ്ക്കുന്നു; അഭിലാഷം പ്രാപിക്കു

ന്നു; വാഴുന്നു: സാധിപ്പിക്കുന്നു; ജയിക്കുന്നു; ശുഭപ്പെടുത്തുന്നു.
**Succeeding**, *a.* പിന്നത്തെ, പിൻവരുന്ന.
**Success**, *s.* സിദ്ധി; സാദ്ധ്യം; ഫലം; കാൎയ്യസിദ്ധി, ജയം; ശുഭം; വാഴ്ച; വാഴ്വു.
**Successful**, *a.* ഭാഗ്യമുള്ള, ഭാഗ്യവശമായുള്ള; സാധിക്കുന്ന, സാദ്ധ്യമുള്ള; ഫലിതമായുള്ള; ജയമുള്ള.
**Successfulness**, *s.* ഇഷ്ടലാഭം, അഭിലാഷസിദ്ധി, ഫലപ്രാപ്തി.
**Succession**, *s.* പിന്തുടൎച്ച, സംഗതികളുടെ പിന്തുടൎച്ച; ഒരുത്തന്റെ സ്ഥാനത്ത വരുന്നത; അനുക്രമം, യഥാക്രമം: പാരമ്പൎയ്യം; സന്തതി, അനന്തരം; അനന്തരസ്ഥാനം; അവകാശസ്ഥാനം.
**Successive**, *a.* ക്രമെണ പിന്തുടരുന്ന, പിന്നാലെവരുന്ന, യഥാക്രമമുള്ള, പരമ്പരമായുള്ള.
**Successively**, *ad.* ക്രമെണ, യഥാക്രമമായി.
**Successless**, *a.* നിൎഭാഗ്യമായുള്ള, അസാദ്ധ്യമായുള്ള, അപജയമുള്ള.
**Successor**, *s.* പിൻവരുന്നവൻ, പിന്നത്തവൻ; ഒരുത്തന്റെ സ്ഥലത്ത വരുന്നവൻ; അനന്തരവൻ.
**Succinct**, *a.* മടക്കിയ, തെറുത്തുകെററിയ; ചുരുക്കമായുള്ള, സംക്ഷെപമായുള്ള.
**Succinctly**, *ad.* ചുരുക്കത്തിൽ, സംക്ഷെപമായി.
*To* **Succour**, *v. a.* സഹായിക്കുന്നു, സഹായം ചെയ്യുന്നു, ഒത്താശ ചെയ്യുന്നു, തുണെക്കുന്നു, ആദരിക്കുന്നു.
**Succour**, *s.* സഹായം, തുണ, ഒത്താശ, ഉപകാരം, ആദരവ, രക്ഷ; സഹായി.
**Succourer**, *s.* സഹായി, സഹായക്കാരൻ, ഉപകാരക്കാരൻ.
**Succourless**, *a.* സഹായമില്ലാത്ത, ആദരവില്ലാത്ത, ആധാരമില്ലാത്ത.
**Succulent**, *a.* നീരുള്ള, രസമുള്ള, സാരമുള്ള, ചാറുള്ള.
*To* **Succumb**, *v. n.* അടങ്ങുന്നു, അമരുന്നു, ഉൾപ്പെടുന്നു, ഒതുങ്ങുന്നു; വണങ്ങുന്നു, വഴങ്ങുന്നു, കീഴടങ്ങുന്നു; തൊല്ക്കുന്നു.
**Succussion**, *s.* കുലുക്കം, തുള്ളിത്തുള്ളിയുള്ള നടക്കം.
**Such**, *pron.* അപ്രകാരമുള്ള, ഇപ്രകാരമുള്ള, അങ്ങിനത്തെ, ഇങ്ങിനത്തെ.
*To* **Suck**, *v. a.* വായകൊണ്ട വലിക്കുന്നു; മുലകുടിക്കുന്നു, ചപ്പുന്നു, കുടിക്കുന്നു; വലിച്ചുകുടിക്കുന്നു.
*To* **Suck**, *v. n.* വലിയുന്നു, ഉണ്ണുന്നു.
**Suck**, *s.* മുലകുടി; മുലപ്പാൽ.
**Sucker**, *s.* നീർ വലിക്കുന്ന വസ്തു; വലിക്കുന്നതിനുള്ള കുഴൽ; ചെടിയുടെയും മററും ചുവട്ടിൽനിന്ന മുളെക്കുന്ന ക്രമ്പ; കിളിച്ചിൽ, ഇളന്തണ്ട.
**Sucket**, *s.* പലഹാരം, മധുരയപ്പം.
*To* **Suckle**, *v. a.* മുലകൊടുക്കുന്നു, മുലപ്പാൽ കൊടുക്കുന്നു; വളൎക്കുന്നു; ഊട്ടുന്നു.
**Suckling**, *s.* മുലകുടിക്കുന്ന ശിശു, മുലകുടിക്കുന്ന കുഞ്ഞാട.
**Suction**, *s.* ചപ്പൽ, മുലകുടി; വലിവ.
**Sudation**, *s.* വിയൎപ്പ, സ്വെദം.
**Sudatory**, *s.* അനൽവീട; സ്വെദസ്ഥാനം.
**Sudden**, *a.* പെട്ടന്നുള്ള, യദൃച്ഛയായുള്ള, അസംഗതിയായുള്ള, നിനച്ചിരിയാതുള്ള; ഉടനുള്ള; തിടുക്കമുള്ള, സാഹസമുള്ള, ദുഷ്കോപമുള്ള, മുറിമൊഴിയുള്ള.
*On a sudden*, പൊടുന്നനെ, നിനച്ചിരിയാതെ.
**Suddenly**, *ad.* പെട്ടന്ന, പൊടുന്നനവെ, യദൃച്ഛയായി, ഉടനെ, ഞെടുഞെട, ഞെടുന്നനെ, നിനച്ചിരിയാതെ, വലിയെ, അകസ്മാൽ, ഝടിതി.
**Suddenness**, *s.* അസംഗതി, അകാരണം, അഹെതു; ഝടിതി, ഞെട്ടൽ.
**Sudorific**, *a.* വിയൎപ്പുണ്ടാക്കുന്ന, സ്വെദകരമായുള്ള.
**Sudorific**, *s.* വിയൎപ്പിക്കുന്ന മരുന്ന, സ്വെദകരമായുള്ള ഔഷധം.
**Sudorous**, *a.* വിയൎപ്പുള്ള, സ്വെദമുള്ള.
**Suds**, *s.* ചവൎക്കാരവും വെള്ളവും കൂടിയത, അഴക്കുവെള്ളം.
*To be in the suds*, ബുദ്ധിമുട്ടിലകപ്പെടുന്നു, വിഷമത്തൊടിരിക്കുന്നു.
*To* **Sue**, *v. a.* അന്യായം ബൊധിപ്പിക്കുന്നു, വഴക്കാടുന്നു, വ്യവഹരിക്കുന്നു.
*To* **Sue**, *v. n.* യാചിക്കുന്നു, അപെക്ഷിക്കുന്നു, സങ്കടംബൊധിപ്പിക്കുന്നു.
**Suet**, *s.* മൃഗങ്ങളുടെ അകത്തെ നൈമാല, നെയ്യ, കൊഴുപ്പ.
**Suety**, *a.* നെയ്യുള്ള, കൊഴുപ്പുള്ള.
*To* **Suffer**, *v. a. & n.* സഹിക്കുന്നു, പൊറുക്കുന്നു; അനുഭവിക്കുന്നു, താങ്ങുന്നു; ഇടകൊടുക്കുന്നു, അനുവദിക്കുന്നു; കഷ്ടപ്പെടുന്നു, പെടുന്നു, പാടുപെടുന്നു, അരിഷ്ടിക്കുന്നു; വിഷമിക്കുന്നു, ഞെരുങ്ങുന്നു.
**Sufferable**, *a.* പൊറുക്കാകുന്ന, സഹ്യമായുള്ള; പെടത്തക്ക; അനുവദിക്കാകുന്ന.
**Sufferance**, *s.* പീഡ, അരിഷ്ടത; ക്ഷമ, പൊറുതി, പൊറുപ്പ, തിതിക്ഷ; അനുജ്ഞ, അനുവാദം.
**Sufferer**, *s.* കഷ്ടപ്പെടുന്നവൻ; നഷ്ടമനുഭവിക്കുന്നവൻ; അനുവാദം കൊടുക്കുന്നവൻ.

Suffering, *s.* വെദന, കഷ്ടം, പീഡ, കഷ്ടാനുഭവം, പാട.

*To* Suffice, *v. n.* മതിയാകുന്നു, മുഴുകുന്നു, തൃപ്തിയാകുന്നു; തികയുന്നു.

*To* Suffice, *v. a.* മതിയാകുന്നു, തൃപ്തിയാകുന്നു; സന്തുഷ്ടിവരുത്തുന്നു, പ്രസാദിപ്പിക്കുന്നു.

Sufficiency, *s.* മതി, വെണ്ടുന്നത; തൃപ്തി, അലംഭാവം; പിടിപ്പ, പിടിപ്പത.

Sufficient, *a.* മതിയായുള്ള, പൊന്ന, വെണ്ടുന്നതായുള്ള, പിടിപ്പതായുള്ള, യഥൊചിതമായുള്ള.

*To* Suffocate, *v. a.* മുട്ടിക്കുന്നു, വീൎപ്പുമുട്ടിക്കുന്നു, തിക്കുമുട്ടിക്കുന്നു.

Suffocation, *s.* മുട്ടൽ, വീൎപ്പുമുട്ട, തിക്കുമുട്ടൽ, ശ്വാസംമുട്ടൽ; വെവ.

Suffocative, *a.* വീൎപ്പുമുട്ടിക്കുന്ന, തിക്കുമുട്ടിക്കുന്ന.

Suffragan, *s.* മെത്രാപ്പൊലീത്തന കീഴിരിക്കുന്ന ബിശൊപ്പ.

Suffrage, *s.* സമ്മതച്ചീട്ടി, സമ്മതം, അനുവാദം.

*To* Suffuse, *v. a.* മീതെചിക്കുന്നു, മീതെ പരത്തുന്നു, മീതെ മൂടുന്നു, മീതെ വ്യാപിപ്പിക്കുന്നു, മീതെ പൂശുന്നു.

Suffusion, *s.* മീതെ ചികൽ, മീതെ പരത്തൽ.

Sugar, *s.* പഞ്ചസാര, ശുദ്ധശൎക്കരാ, മധുരം.

*To* Sugar, *v. a.* പഞ്ചസാര കൂട്ടിച്ചെൎക്കുന്നു, പഞ്ചസാരകൂട്ടി മധുരിപ്പിക്കുന്നു.

Sugarcandy, *s.* കല്ക്കണ്ടം.

Sugarplum, *s.* ഒരു വക പലഹാരം.

Sugary, *a.* പഞ്ചസാരയുടെ രുചിയുള്ള, മധുരമുള്ള.

*To* Suggest, *v. a.* സൂചിപ്പിക്കുന്നു, തൊന്നിക്കുന്നു; ഉപദെശിക്കുന്നു; മൊഹിപ്പിക്കുന്നു; ഗൂഢമായി പറയുന്നു; അനുഭാവം കാട്ടുന്നു.

Suggestion, *s.* സൂചകം, തൊന്നൽ, ഉപദെശം, അറിയിക്കുക; അനുഭാവം.

Suicide, *s.* തന്നെ താൻ കൊല്ലുക, പ്രാണത്യാഗം; ആത്മഹത്തി, ആത്മഘാതകൻ.

Suit, *s.* കൂട്ട, കൂട്ടം, ഇണ; ഒരുടുപ്പുവസ്ത്രം; തരംചെൎന്നത; അപെക്ഷ; സംകടം; വശീകരണം, ലളിതം, സരസം, നയവാക്ക; പിണ്ണുടച്ച; വഴക്ക, വ്യാജ്യം, വ്യവഹാരം.

*To* Suit, *v. a.* ഇണക്കുന്നു, ചെൎച്ചയാക്കുന്നു, അനുയൊജിപ്പിക്കുന്നു, ചെൎക്കുന്നു; ചെലാക്കുന്നു, കൊള്ളിക്കുന്നു; പാങ്ങാക്കുന്നു; ഇഷ്ടപ്പെടുത്തുന്നു; ഉടുപ്പിക്കുന്നു.

*To* Suit, *v. n.* ഇണങ്ങുന്നു, ചെരുന്നു; അനുയൊജിക്കുന്നു, കൊള്ളുന്നു, ചെലാകുന്നു, പാങ്ങാകുന്നു; ഉചിതമാകുന്നു, യുക്തമാകുന്നു, തരമാകുന്നു.

Suitable, *a.* ഇണക്കമുള്ള, ചെൎച്ചയുള്ള, യൊജ്യതയുള്ള, കൊള്ളാകുന്ന, ഉചിതമായുള്ള, യുക്തമായുള്ള; ചെലുള്ള, പ്രശംസിതമായുള്ള, തക, യഥാൎത്ഥമായുള്ള.

Suitableness, *s.* ഇണക്കം, അനുയൊജ്യത, യൊജ്യത, ചെൎച്ച; പൊരുത്തം.

Suite, *s.* പരിജനം, അനുചരന്മാർ; യഥാക്രമം.

Suiter, Suitor, *s.* കാൎയ്യസ്ഥൻ, അപെക്ഷക്കാരൻ, സങ്കടക്കാരൻ, അൎത്ഥി; സ്ത്രീവശീകരക്കാരൻ, മൊഹിപ്പിക്കുന്നവൻ.

Suitress, *s.* അപെക്ഷക്കാരി, സങ്കടക്കാരി; ലളിതക്കാരി.

Sulcated, *a.* പൊഴിയുള്ള, തടമുള്ള, ജരയുള്ള.

Sulkiness, *s.* ദുൎമ്മുഖം, ദുശ്ശീലം, പുളിപ്പ, ദുശ്ശാഠ്യം.

Sulky, *a.* ദുൎമ്മുഖമായുള്ള, വക്രമായുള്ള, ദുശ്ശീലമുള്ള, പുളിപ്പുള്ള.

Sullen, *a.* ദുൎമ്മുഖമുള്ള, ദുശ്ശീലമുള്ള, കുണ്ഠിതമുള്ള; ദുൎഗ്ഗുണമുള്ള; ദുശ്ശാഠ്യമുള്ള, അപ്രസാദമുള്ള; മന്ദബുദ്ധിയുള്ള; മൂടലുള്ള, ഇരുട്ടുള്ള.

Sullenness, *s.* ദുൎമ്മുഖം, ദുശ്ശീലം, കുണ്ഠിതം; ദുൎഗ്ഗുണം; ദുശ്ശാഠ്യം; മന്ദബുദ്ധി; മൂടൽ.

*To* Sully, *v. a.* ദുഷിക്കുന്നു, അഴുക്കാക്കുന്നു, കറയാക്കുന്നു, മലിനതപ്പെടുത്തുന്നു.

Sulphur, *s.* ഗന്ധകം, കീടഘ്നം, ധാതുവൈരി.

Sulphureous, *a.* ഗന്ധകമുള്ള, ഗന്ധകംപൊലെയുള്ള, ഗന്ധകംകൊണ്ടുണ്ടാക്കിയ.

Sulphuric-acid, *s.* ഗന്ധകദ്രാവകം.

Sulphury, *a.* ഗന്ധകമുള്ള, ഗന്ധകംകൂട്ടീട്ടുള്ള.

Sultan, *s.* സുൽത്താൻ; തുൎക്കിരാജ്യത്തിലെ രാജാവ.

Sultana, *s.* സുൽത്താന്റെ ഭാൎയ്യ.

Sultriness, *s.* അത്യുഷ്ണം, വെവ; പുഴുക്കൽ; കാററില്ലായ്മ.

Sultry, *a.* അത്യുഷ്ണമുള്ള, വെവുള്ള; അതിപുഴുക്കമുള്ള.

Sum, *s.* തുക, സംഖ്യ, കണക്ക; പണസംഖ്യ; സംക്ഷെപകണക്ക; തിരട്ട; ആകത്തുക; തീൎച്ച.

*To* Sum, *v. a.* കണക്കുകൂട്ടുന്നു; തുകകൂട്ടുന്നു; അടക്കുന്നു, ഒതുക്കുന്നു, സംക്ഷെപിക്കുന്നു.

Sumless, *a.* അസംഖ്യമായുള്ള, കണക്കുകൂടാത്ത.

Summarily, *ad.* ചുരുക്കത്തിൽ, കുറുക്കായി.

Summary, *a.* ചുരുക്കമായുള്ള, സംക്ഷെപമുള്ള.

**Summary**, *s.* ചുരുക്കം, സംക്ഷെപണം; സംക്ഷെപം, സംഗ്രഹം: ചുരുക്കത്തിലുള്ള വിവരം.

**Summer**, *s.* വെനൽകാലം, ഉഷ്ണകാലം, ഗ്രീഷ്മകാലം, ഉഷ്ണൊപഗമം.

**Summerhouse**, *s.* തൊട്ടത്തിൽ ഒരു ചെറുപുര, വെനൽചെരി.

**Summerset**, *s.* ഒതിരം മറിച്ചിൽ, വൈരം ചാട്ടം.

*To turn or play a summerset*, ഒതിരം മറിയുന്നു, വൈരം ചാടുന്നു.

**Summit**, *s.* മെലെ അഗ്രം, ശിഖരം, കൊടുമുടി; മുകൾ, ഉയച്ച, ചൂഡം.

*To* **Summon**, *v. a.* സമൻ കല്പന അയക്കുന്നു, കല്പിച്ചുവിളിപ്പിക്കുന്നു.

**Summoner**, *s.* കല്പന അയക്കുന്നവൻ, വിളിപ്പിക്കുന്നവൻ.

**Summons**, *s.* സമൻകല്പന, വിളി.

**Sumpter**, *s.* ചുമട്ടുകുതിര, പെറുന്നകുതിര.

**Sumption**, *s.* കൈക്കൊള്ളുക, ധാരണം.

**Sumptuary**, *a.* പണച്ചിലവു സംബന്ധിച്ച, വ്യയത്തൊടുചെൎന്ന.

**Sumptuous**, *a.* അധികച്ചിലവറ്റുള്ള, ധാരാളച്ചിലവുള്ള; ബഹുമൂല്യമുള്ള; കൊലാഹലമുള്ള.

**Sumptuosity, Sumptuousness**, *s.* ബഹുചിലവറ്റു, ധാരാളച്ചിലവ.

**Sun**, *s.* ആദിത്യൻ, സൂൎയ്യൻ, ഛായാപതി, അംശുമാൻ; കതിരവൻ, ഭാനു; മഹാശൊഭയുള്ള വസ്തു; വെയിൽ.

*Under the sun*, ഭൂമിയിൽ.

*To* **Sun**, *v. a.* വെയിലത്ത വെക്കുന്നു, വെയിലത്തിടുന്നു.

**Sunbeam**, *s.* സൂൎയ്യകിരണം, ആദിത്യരശ്മി, കതിർ.

**Sunbeat**, *part. a.* വെയിൽ തട്ടിയ, വെയിൽ കൊണ്ട വന്ന.

**Sunbright**, *a.* സൂൎയ്യനെ പൊലെ കാന്തിയുള്ള.

**Sunburnt**, *part. a.* വെയിൽതട്ടിച്ചുവന്ന; വെയിൽ കൊണ്ട നിറഭെദംവന്ന, വെയിൽ കൊണ്ട കറിഞ്ഞ.

**Sunday**, *s.* ഞായറാഴ്ചദിവസം, ഞായർ, സൂൎയ്യവാരം, ഭാനുവാരം.

*To* **Sunder**, *v. a.* പിരിക്കുന്നു, വെർപെടുക്കുന്നു, വിഭജിക്കുന്നു.

**Sundial**, *s.* സൂൎയ്യഘടികാരം.

**Sundry**, *a.* ചില, പല, അനെകം; പുറവകയായുള്ള, ചില്ലറ.

**Sunflower**, *s.* സൂൎയ്യ കാന്തി പൂ.

**Sung**, *pret. & part. pass. of To* Sing, പാടി, പാടിയ.

**Sunk**, *pret & part. pass. of To* Sink, താണു, താഴ്ന്നി, താണ, താഴ്ന്നിയ; മുങ്ങി, മുങ്ങിയ, മുക്കി, മുക്കിയ.

**Sunless**, *a.* വെയിലില്ലാത്ത, ഉഷ്ണമില്ലാത്ത.

**Sunlike**, *a.* സൂൎയ്യനെപൊലെയുള്ള.

**Sunny**, *a.* വെയിൽ തട്ടുന്ന, വെയിലുള്ള: ശൊഭയുള്ള.

**Sunrise, Sunrising**, *s.* സൂൎയ്യൊദയം, ഉദയകാലം, ഉദയസമയം.

**Sunset**, *s.* സൂൎയ്യാസ്തമനം, അസ്തമനം, ദിനാന്തം; വൈകുന്നെരം.

**Sunshine**, *s.* വെയിൽ, ആതപം, ദ്യൊതം, പ്രകാശം.

**Sunshiny**, *a.* വെയിലുള്ള, സൂൎയ്യപ്രഭയുള്ള.

*To* **Sup**, *v. a. & n.* ചപ്പുന്നു; വാ നിറെ കുടിക്കുന്നു; അത്താഴം ഉണ്ണുന്നു, അത്താഴംകഴിക്കുന്നു, രാത്രിഭക്ഷണം കഴിക്കുന്നു.

**Sup**, *s.* മിടർ, ഒരു കവിൾ വെള്ളം.

**Super**, (സമാസത്തിൽ) അതി, അധികം; മെലെ.

**Superable**, *a.* ജയിക്കപ്പെടതക്ക; ജിത്യമായുള്ള, സാദ്ധ്യമായുള്ള.

*To* **Superabound**, *v. n.* അധികം വളരുന്നു, അതിപൂൎണ്ണമായിരിക്കുന്നു, അതിയായുണ്ടാകുന്നു; സുഭിക്ഷമാകുന്നു.

**Superabundance**, *s.* അധികവളച്ച, മഹാപരിപൂൎണ്ണം, അതിപൂൎണ്ണത; സുഭിക്ഷം, അധികത്വം; അതിസമൃദ്ധി.

**Superabundant**, *a.* അധികവളച്ചയുള്ള, അതിപൂൎണ്ണമായുള്ള; സുഭിക്ഷമുള്ള, അധികമായുള്ള; അതിസമൃദ്ധിയുള്ള.

*To* **Superadd**, *v. a.* അതിയായിക്കൂട്ടുന്നു, ഉള്ളതിനൊട വിശെഷാൽ കൂട്ടുന്നു.

**Superadvenient**, *a.* അതിവൎദ്ധനയുള്ള; അറിയാതെ വന്നുചെരുന്ന, നിനച്ചിരിയാതെ ഉണ്ടാകുന്ന.

**Superannuate**, *a.* അധികവയസ്സുകൊണ്ട ക്ഷീണിച്ച, അധികവയസ്സുചെന്ന.

**Superb**, *a.* അതിവിശെഷമായുള്ള, മഹാമൊടിയുള്ള; മഹത്തായുള്ള, കൊലാഹലമായുള്ള, ദിവ്യമായുള്ള.

**Supercargo**, *s.* കച്ചവടകപ്പലിൽ ചുമതലക്കാരൻ.

**Supercelestial**, *a.* ആകാശത്തിന മെലായുള്ള.

**Supercilious**, *a.* ഡംഭമുള്ള, അഹംഭാവമുള്ള, അകനിന്ദയുള്ള; കട്ടപ്പമുള്ള, ഗൎവ്വമുള്ള.

**Superciliousness**, *s.* ഡംഭം, അഹംഭാവം, അകനിന്ദ, കട്ടപ്പം, ഗൎവ്വം.

**Supereminence**, *s.* അതിശ്രെഷ്ഠത, മഹാപ്രധാനത.

**Supereminent**, *a.* അതിശ്രെഷ്ഠതയുള്ള, മഹാ പ്രധാനമായുള്ള.

*To* **Supererogate**, *v. a.* മുറെക്കവെണ്ടുന്നതിൽ അധികം ചെയ്യുന്നു.

**Supererogation**, *s.* മുറെക്കവെണ്ടുന്നതിൽ അധികമുള്ള പ്രവൃത്തി.

**Superexcellent**, *a.* അധികശ്രെഷ്ഠമായുള്ള, മഹാ വിശെഷമായുള്ള; അതിശൊഭനമായുള്ള.

**Superfice, Superficies**, *s.* പുറഭാഗം, ബഹിൎഭാഗം; മെല്പാട.

**Superficial**, *a.* പുറഭാഗത്തുള്ള, ബഹിൎഭാഗത്തുള്ള; ആഴമില്ലാത്ത, താല്പൎയ്യമില്ലാത്ത; ഉത്താനമായുള്ള; അല്പജ്ഞാനമുള്ള; സാരമില്ലാത്ത.

**Superficially**, *ad.* ആഴമില്ലാതെ, പുറമെ, ബഹിൎഭാഗത്ത; ഉള്ളിൽഗ്രഹിക്കാതെ; ജാഗ്രതകൂടാതെ; ശൊധനകൂടാതെ.

**Superfine**, *a.* മഹാ നെൎമ്മയുള്ള, മഹാ സൂക്ഷ്മമായുള്ള, അതിശൊഭനമായുള്ള, മഹാ മിനുസമുള്ള; മഹാ വാസനയുള്ള, മഹാ ഭംഗിയുള്ള.

**Superfluent**, *a.* മീതെ പൊങ്ങുന്ന, നീററിൽ പൊങ്ങുന്ന.

**Superfluity, Superfluousness**, *s.* അധികത, അധികത്വം, വെണ്ടുന്നതിൽ അധികം, തികഞ്ഞുശെഷിപ്പ.

**Superfluous**, *a.* ആവശ്യമുള്ളതിൽ അധികമുള്ള, ആവശ്യമില്ലാത്ത, അധികത്വമുള്ള.

**Superflux**, *s.* വെണ്ടുന്നതിൽ അധികമായുള്ളത, അധികത.

**Superhuman**, *a.* അതിമാനുഷമായുള്ള, ദിവ്യമായുള്ള.

**Superincumbent**, *a.* മറെറാന്നിൻെറ മെൽ കിടക്കുന്ന.

*To* **Superinduce**, *v. a.* വിശെഷാൽഉൾപ്പെടുത്തുന്നു; വിശെഷാൽ വരുത്തുന്നു.

*To* **Superintend**, *v. a.* മെൽവിചാരം ചെയ്യുന്നു; നടത്തുന്നു, നിൎവ്വഹിക്കുന്നു.

**Superintendence, Superintendency**, *s.* മെൽവിചാരം, അദ്ധ്യക്ഷത, മെലധികാരം, മെല്നണിയം.

**Superintendent**, *s.* വിചാരിപ്പുകാരൻ, മെൽവിചാരകാരൻ; കാൎയ്യക്കാരൻ, അദ്ധ്യക്ഷൻ, അധികാരി.

**Superior**, *s.* പ്രവരൻ, വരൻ, അദ്ധ്യക്ഷൻ, അധിപൻ, പരിവൃഢൻ, മെലാവ, ശ്രെഷ്ഠൻ, മെലാര.

**Superior**, *a.* വിശെഷമായുള്ള, പ്രവരമായുള്ള, അധികംനല്ല, മെൽത്തരമായുള്ള; അഗ്രഗണ്യമായുള്ള, ശ്രെഷ്ഠമായുള്ള, വലിപ്പമുള്ള.

**Superiority**, *s.* മുഖ്യത, അതിശ്രെഷ്ഠത, വിശെഷത, പ്രധാനത, വലിപ്പം, പ്രഭാവം, പ്രവരത, അധീശത്വം.

**Superlation**, *s.* അതിപുകഴ്ച, അധികപ്രശംസ; അധികവൎണ്ണനം, പൊലിപ്പ.

**Superlative**, *a.* അത്യതിയായുള്ള, എല്ലാററിലും അധികമായുള്ള, മഹാ അധികമായുള്ള.

**Superlatively**, *ad.* അത്യതിയായി, എല്ലാററിലെക്കാൾ.

**Superlunar**, *a.* ചന്ദ്രന മീതെയുള്ള.

**Supernal**, *a.* മെലായുള്ള, ഉന്നതിയുള്ള, ആകാശത്തെ സംബന്ധിച്ചുള്ള, ദിവ്യമായുള്ള.

**Supernatant**, *a.* മീതെ നീന്തുന്ന, പൊങ്ങി ഒഴുകുന്ന.

**Supernatural**, *a.* സ്വഭാവത്തിനമെലുള്ള, അത്ഭുതമായുള്ള, അതിതരമായുള്ള, ദൈവനിൎമ്മിതമായുള്ള; ദിവ്യമായുള്ള.

**Supernumerary**, *a.* തുകയിലധികമായുള്ള, സംഖ്യയിൽ വെണ്ടുന്നതിൽ അധികമായുള്ള.

*To* **Superscribe**, *v. a.* മെൽവിലാസം എഴുതുന്നു; പുറത്തെഴുതുന്നു.

**Superscription**, *s.* മെൽവിലാസം, പുറത്തെഴുത്ത, മെലെഴുത്ത, ഉപരിലെഖനം, മെൽവാചകം.

*To* **Supersede**, *v. a.* ബലമില്ലാതാക്കുന്നു; തള്ളിക്കളയുന്നു, ഉപെക്ഷിക്കുന്നു; മാററിക്കളയുന്നു; നിൎത്തൽചെയ്യുന്നു, ഇല്ലായ്മചെയ്യുന്നു.

**Superstition**, *s.* അതിഭക്തി, കപടഭക്തി.

**Superstitious**, *a.* അതിഭക്തിയുള്ള, വീൺഭക്തിയുള്ള.

*To* **Superstrain**, *v. a.* അധികബലമായി വലിക്കുന്നു, അധികം മുറുക്കുന്നു.

*To* **Superstruct**, *v. a.* മീതെ കെട്ടിയുണ്ടാക്കുന്നു, മെലെ പണിയുന്നു.

**Superstruction**, *s.* മെലെ കെട്ടിയുണ്ടാക്കിയ പുര, മെല്പുര.

**Superstructure**, *s.* വല്ലതിൻെറയും മെലെ പണിത പുര, മെല്പുര.

**Supervacaneous**, *a.* അതിയായുള്ള, ആവശ്യമില്ലാത്ത.

*To* **Supervene**, *v. n.* വിശെഷാൽ വന്നുകൂടുന്നു, പുതുമയായി ഉണ്ടാകുന്നു.

**Supervenient**, *a.* വിശെഷാലുള്ള, വിശെഷാലുണ്ടായ, കൂടുതലുള്ള.

*To* **Supervise**, *v. a.* മെൽവിചാരം ചെയ്യുന്നു.

**Supervisor**, *s.* മെൽവിചാരകാരൻ, മെലാൾ.

**Supine**, *a.* മലൎന്നുകിടക്കുന്ന, ഊൎദ്ധ്വമുഖമായുള്ള; മടിയുള്ള, അജാഗ്രതയുള്ള, ഉദാസീനതയുള്ള.

**Supine**, *s.* വ്യാകരണത്തിൽ ക്രിയാപദം

സംബന്ധിച്ചുള്ള ഒരു വിധം ചൊല്ല.

**Supineness**, *s.* മലപ്പ്; മയക്കം, മടി, അജാഗ്രത.

**Supinely**, *ad.* മയക്കത്തോടെ, മടിയൊടെ, അജാഗ്രതയൊടെ.

**Supper**, *s.* അത്താഴം, രാത്രിഭക്ഷണം, നക്തഭൊജനം.

**Supperless**, *a.* അത്താഴമില്ലാത്ത, രാത്രിഭൊജനം കഴിക്കാത്ത.

*To* **Supplant**, *v. a.* സ്ഥാനം മാററുന്നു, സ്ഥാനഭ്രഷ്ടാക്കുന്നു; ജയിക്കുന്നു, ആട്ടിക്കളയുന്നു; വിരട്ടിക്കളയുന്നു.

**Supplanter**, *s.* സ്ഥാനഭ്രഷ്ടവരുത്തുന്നവൻ, ഘെമകാരൻ.

**Supple**, *a.* വളയുന്ന, വഴങ്ങലുള്ള, മയമുള്ള, എളുപ്പത്തിൽ വഴങ്ങുന്ന; മരിക്കമുള്ള, ഇണക്കമുള്ള; ലാളനമുള്ള.

*To* **Supple**, *v. a.* വളെക്കുന്നു, വഴക്കുന്നു, മയമാക്കുന്നു; ഇണക്കുന്നു, മരിക്കമാക്കുന്നു.

**Supplement**, *s.* കൂട്ട, പൂൎത്തി, ന്യൂനപൂരണം.

**Supplemental, Supplementary**, *a.* കൂടപ്പെട്ട, പൂൎത്തിയുള്ള, ന്യൂനപൂരണമായുള്ള.

**Suppleness**, *s.* വളച്ചിൽ, വഴക്കം, വഴങ്ങൽ, മയം, ഇണക്കം, മരിക്കം; മയഗുണം, ഇണക്കശീലം.

**Suppletory**, *s.* ന്യൂനത്തെ തീൎപ്പാൻ ഉതകുന്നത, ന്യൂനപൂരണം.

**Suppliant**, *a.* യാചിക്കുന്ന, അപെക്ഷിക്കുന്ന, അൎത്ഥിക്കുന്ന.

**Suppliant, Supplicant**, *s.* അപെക്ഷക്കാരൻ, യാചകൻ, അൎത്ഥി; കാപ്പട്ടൻ.

*To* **Supplicate**, *v. a.* വിനയത്തൊടെ യാചിക്കുന്നു, അൎത്ഥിക്കുന്നു, അപെക്ഷിക്കുന്നു, കെഞ്ചുന്നു.

**Supplication**, *s.* വിനയമുള്ള അപെക്ഷ, യാചന, പ്രാൎത്ഥന.

*To* **Supply**, *v. a.* കുറവ തീൎക്കുന്നു, പൂൎത്തിയാക്കുന്നു, നികത്തുന്നു; ആവശ്യമുള്ളതിനെ കൊടുക്കുന്നു, ഉണ്ടാക്കി കൊടുക്കുന്നു, കൊടുക്കുന്നു; ഉപകരിക്കുന്നു; മറെറാരുത്തന പകരം ചെയ്യുന്നു; വീട്ടിൽ വെണ്ടുന്ന തട്ടുമുട്ടുകളെ അടുപ്പിക്കുന്നു.

**Supply**, *s.* കുറവുതീൎക്കുക, ഉതവി, ഉപകാരസഹായം, കൂട്ടിയകൊപ്പ, ശെഖരിപ്പ.

*To* **Support**, *v. a.* ആദരിക്കുന്നു, രക്ഷിക്കുന്നു, ഉപജീവനം കൊടുക്കുന്നു; താങ്ങുന്നു, ഊന്നുകൊടുക്കുന്നു; സഹിക്കുന്നു.

*To support life*, ഉപജീവനം കഴിക്കുന്നു, പിഴെക്കുന്നു.

**Support**, *s.* ആദരം, സംരക്ഷണം, സഹായം, താങ്ങ, ഊന്ന, ആധാരം, മുട്ട; ഉപജീവനം; അഹൊവൃത്തി.

**Supportable**, *a.* താങ്ങാകുന്ന, സഹ്യമായുള്ള, സഹിക്കാകുന്ന.

**Supporter**, *s.* രക്ഷിക്കുന്നവൻ: മുട്ടുകാൽ, ഊന്ന; ആധാരം; ആദരിക്കുന്നവൻ, ആശ്രയിപ്പിക്കുന്നവൻ; രക്ഷകൻ, സഹായി.

**Supposable**, *a.* ഊഹിക്കാകുന്ന, തൊന്നതക്ക.

*To* **Suppose**, *v. a.* ഊഹിക്കുന്നു, സങ്കല്പിക്കുന്നു, തൊന്നുന്നു, മനംചൊല്ലുന്നു; നിനെക്കുന്നു, നിരൂപിക്കുന്നു; ഭാവിക്കുന്നു; മനസ്സിൽ യന്ത്രിക്കുന്നു, വിചാരിക്കുന്നു.

**Suppose, Supposal**, *s.* ഊഹം, തൊന്നൽ, മനംചൊല്ല.

**Supposition**, *s.* ഊഹം, മനംചൊല്ല; പക്ഷം, നിനവ; സങ്കല്പനം.

**Supposititious**, *s.* മിത്ഥ്യയായുള്ള, കള്ളത്രാണമായുള്ള, വ്യാജമായുള്ള, സാക്ഷാലുള്ളതല്ലാത്ത, മാറാട്ടമായുള്ള.

**Suppository**, *s.* മലദ്വാരത്തിൽ കൂടി അകത്ത കെററുന്നതിനുള്ള ഒരു വക കൊഴുത്ത ഔഷധം.

*To* **Suppress**, *v. a.* അമൎക്കുന്നു, അമൎച്ച വരുത്തുന്നു; അടക്കുന്നു; നിൎത്തുന്നു; മറെക്കുന്നു; ഒതുക്കുന്നു; അറിയിക്കാതിരിക്കുന്നു, പറയാതിരിക്കുന്നു; പ്രസിദ്ധപ്പെടുത്താതിരിക്കുന്നു; പിടിക്കുന്നു, പുറത്തുവിടാതിരിക്കുന്നു.

**Suppression**, *s.* അമൎച്ച, അമൎത്തൽ; അടക്കുക; നിൎത്തൽ, പിടിത്തം, അടപ്പ; മറെക്കുക; അറിയിക്കാതിരിക്കുക; പ്രസിദ്ധപ്പെടുത്താതിരിക്കുക, ഉള്ളിൽ വെക്കുക.

*To* **Suppurate**, *v. a. & n.* ചലം വെപ്പിക്കുന്നു, പഴുപ്പിക്കുന്നു; ചലംവെക്കുന്നു, പഴുക്കുന്നു.

**Suppuration**, *s.* ചലംവെപ്പ, പഴുപ്പ, പൃയം, ചലവിക്കുക.

**Suppurative**, *a.* ചലവിപ്പിക്കുന്ന.

**Supputation**, *s.* ഗണനം, കണക്ക, ഗണിതം.

*To* **Suppute**, *v. a.* ഗണിക്കുന്നു, കണക്കകൂട്ടുന്നു, എണ്ണുന്നു.

**Supra**, (സമാസത്തിൽ) മെലെ, മുമ്പെ.

**Supremacy**, *s.* പരത്വം, പ്രാധാന്യത, മുഖ്യത, അത്യുന്നതി, അതിശ്രെഷ്ഠത, ഠരംശിത്വം; മെലധികാരം.

**Supreme**, *a.* പരത്വമായുള്ള, മഹാ പ്രധാനമായുള്ള, മുഖ്യമായുള്ള, അതിശ്രെഷ്ഠതയുള്ള, ഠരംശിത്വമുള്ള, മെലധികാരമുള്ള.

*The Supreme Being*, പരാപരവസ്തു.

**Supremely**, *ad.* മഹാ പ്രധാനമായി, അതിവിശെഷമായി, മുഖ്യമായി.

Sur, (സമാസത്തിൽ) മെൽ, മെലെ, മീതെ; അധികം, അതി.
Sural, *a.* കാലിന്റെ വണ്ണയൊടുചെന്ന, ജംഘസംബന്ധിച്ച.
Surance, *s.* ഉറപ്പ, നിശ്ചയം, ഭദ്രം.
*To* Surbate, *v. a.* നടപ്പുകൊണ്ട കാൽ കഴയുന്നു; തളൎച്ചവരുത്തുന്നു, ക്ഷീണിപ്പിക്കുന്നു, ബുദ്ധിമുട്ടിക്കുന്നു, ഉപദ്രവിക്കുന്നു.
*To* Surcease, *v. n.* നിന്നുപൊകുന്നു, അറുന്നു, മാറുന്നു; നടപ്പില്ലാതാകുന്നു.
*To* Surcease, *v. a.* നിൎത്തുന്നു, നിൎത്തൽ ചെയ്യുന്നു.
Surcease, *s.* മാററം, നിൎത്തൽ.
Surcharge, *s.* അതിഭാരം.
*To* Surcharge, *v. a.* അതിഭാരം ചുമത്തുന്നു, അധികം നിറെക്കുന്നു, അധികച്ചിലവു കൂട്ടുന്നു.
Surcingle, *s.* കുതിരപ്പുറത്ത ഭാരം മുറുക്കുന്ന വാറ; നടുക്കെട്ട.
Surcle, *s.* ചിനപ്പ, കിളിച്ചിൽ, ചുള്ളിക്കൊമ്പ.
Surcoat, *s.* ഒരു വക മെൽകുപ്പായം.
Surd, *a.* ചെവി കെൾക്കാത്ത; കെൾക്കാത്ത, ശബ്ദിക്കാത്ത.
Surdity, *s.* ചെവികെൾക്കായ്മ; ഭൊഷത്വം, മൂഢത.
Sure, *a.* നിശ്ചയമുള്ള, തെററാത്ത, പിഴെക്കാത്ത; നിയതമായുള്ള; വിശ്വാസമുള്ള, നിസ്സംശയമായുള്ള, സംശയമില്ലാത്ത; ഉറപ്പുള്ള, ഭദ്രമായുള്ള, നിശ്ശങ്കമായുള്ള.
*To be sure,* സംശയമില്ല.
*To make sure,* വെസ്ഥവരുത്തുന്നു.
Sure, Surely, *ad.* നിശ്ചയമായി, സംശയംകൂടാതെ, നിസ്സംശയം.
Surefooted, *a.* അടിഉറപ്പിച്ചിട്ടുള്ള, കാൽ ഉതെക്കാത്ത, കാലുറവുള്ള.
Sureness, *s.* നിശ്ചയം, ഉറപ്പ.
Suretiship, *s.* ജാമ്യം, ഉത്തരവാദം.
Surety, *s.* നിശ്ചയം, ഉറപ്പ; ആധാരം; സൂക്ഷം; സ്ഥൈൎയ്യം; ഈടനില; ജാമ്യം, ഉത്തരവാദം; ചെതത്തിനുള്ള ഉത്തരവാദം; ജാമ്യക്കാരൻ, ഉത്തരവാദി.
Surf, *s.* ഒടിച്ചുകുത്ത, മുന്തിര, അല.
Surface, *s.* മെൽഭാഗം, പുറഭാഗം, മെൽപാട, ബഹിൎഭാഗം; വെളിമ്പുറം.
*To* Surfeit, *v. a.* അജീൎണ്ണപ്പെടുത്തുന്നു, അധികം തൃപ്തിപ്പെടുത്തുന്നു.
*To* Surfeit, *v. n.* അജീൎണ്ണപ്പെടുന്നു, അധികം തൃപ്തിപ്പെടുന്നു.
Surfeiter, *s.* ബഹു ഭക്ഷണക്കാരൻ.
Surge, *s.* ഉല്ലൊലം, കല്ലൊലം, തിരമാല, ഒളം.
*To* Surge, *v. n.* ഉല്ലൊലം പൊങ്ങുന്നു, മെലൊട്ട ഉയരുന്നു, പൊങ്ങുന്നു; ഒളം പൊങ്ങിമറിയുന്നു.
Surgeon, *s.* ശസ്ത്രവൈദ്യൻ, വൈദ്യൻ.
Surgery, *s.* ശസ്ത്രപ്രയൊഗം, ശസ്ത്രക്രിയ.
Surgy, *a.* തിരയുള്ള; കല്ലൊലം പൊങ്ങുന്ന, തിരമറിയുന്ന.
Surliness, *s.* ദുശ്ശീലം, ദുൎമ്മുഖം; ദുരാചാരം; പുളിപ്പ.
Surly, *a.* ദുശ്ശീലമുള്ള, ദുൎമ്മുഖമുള്ള; ദുരാചാരമുള്ള, പുളിപ്പുള്ള.
*To* Surmise, *v. a.* ഊഹിക്കുന്നു, നിരൂപിക്കുന്നു, സംശയിക്കുന്നു, തൊന്നുന്നു, മനംചൊല്ലുന്നു, ശങ്കിക്കുന്നു.
Surmise, *s.* ഊഹം, നിരൂപണം, സംശയം, അനുമാനം, മനംചൊല്ല, തൊന്നൽ, വിതൎക്കം.
*To* Surmount, *v. a.* മെലെ കെറുന്നു, മെൽകൊള്ളുന്നു; ജയിക്കുന്നു, വെല്ലുന്നു; അതിക്രമിക്കുന്നു, കടക്കുന്നു, കവിയുന്നു.
Surmountable, *a.* ജയിക്കാകുന്ന, ജിത്യമായുള്ള.
Surname, *s.* വംശപ്പെർ, വീട്ടുപെർ, കുഡുംബനാമം, മറുനാമം.
*To* Surname, *v. a.* മറുപെരിടുന്നു, കുഡുംബപ്പെരിടുന്നു.
*To* Surpass, *v. a.* അതിക്രമിക്കുന്നു, കെറിമറിയുന്നു; കടക്കുന്നു, കവിയുന്നു, അധികരിക്കുന്നു.
Surpassing, *part. a.* അതിക്രമിക്കുന്ന, കവിയുന്ന, കടന്നുകെറുന്ന, അതിശ്രെഷ്ഠമായുള്ള, അധികമായുള്ള.
Surplice, *s.* പട്ടക്കാരുടെ വെള്ളവസ്ത്രം, വെള്ളനിലയങ്കി.
Surplus, Surplusage, *s.* ശെഷിപ്പ, ശിഷ്ടം, മിച്ചം, അധികം, കൈവാശി.
Surprisal, Surprise, *s.* അറിയാതെ അടുക്കുക; അത്ഭുതം, വിസ്മയം, ആശ്ചൎയ്യം; ഭ്രമം.
*To* Surprise, *v. a.* അറിയാതെ ചെല്ലുന്നു: അത്ഭുതപ്പെടുത്തുന്നു, വിസ്മയിപ്പിക്കുന്നു; ഭ്രമിപ്പിക്കുന്നു.
Surprising, *a.* അത്ഭുതപ്പെടുത്തുന്ന, അത്ഭുതമായുള്ള, ആശ്ചൎയ്യമുള്ള, ഭ്രമിപ്പിക്കുന്ന.
*To* Surrender, *v. a.* ഒഴിയുന്നു, ഒഴിഞ്ഞുകൊടുക്കുന്നു, കൊടുക്കുന്നു, വിടുന്നു, എല്പിക്കുന്നു; എല്പിച്ചുകൊടുക്കുന്നു.
*To* Surrender, *v. n.* അടങ്ങുന്നു, കീഴടങ്ങുന്നു, അനുസരിക്കുന്നു, വഴങ്ങുന്നു.
Surrender, *s.* ഒഴിച്ചിൽ, ഒഴിഞ്ഞുകൊടുക്കുക, കൈവെടിച്ചിൽ; എല്പിക്കുക; കീഴടങ്ങൽ
Surreption, *s.* അത്ഭുതം, പെട്ടന്നുള്ള അതിക്രമം; പെട്ടന്നുള്ള കവൎച്ച.

**Surreptitious**, *a.* കപടമായി ചെയ്തിട്ടുള്ള, ഗൂഢമായി ചെയ്തിട്ടുള്ള, വഞ്ചനായി കൈകലാക്കീട്ടുള്ള.

**Surrogate**, *s.* ദൈവസഭയുടെ കാൎയ്യങ്ങളിൽ പ്രതികൎമ്മി; കാൎയ്യക്കാരൻ, ആൾപ്പെർ.

*To* **Surround**, *v. a.* ചുററുന്നു, വളയുന്നു, ചുററും വളെക്കുന്നു, വളഞ്ഞുകൊള്ളുന്നു, ചൂഴുന്നു.

**Surtout**, *s.* ഒരു വക പുറം കുപ്പായം.

*To* **Survene**, *v. n.* വന്നുകൂടുന്നു, വിശെഷാൽ കൂടുന്നു, അധികപ്പെടുന്നു.

*To* **Survey**, *v. a.* ചുററും നൊക്കുന്നു; മെൽവിചാരം ചെയ്യുന്നു; വിചാരണ ചെയ്യുന്നു; കണ്ടളക്കുന്നു; കണ്ടെഴുതുന്നു; നൊക്കി തിട്ടംവരുത്തുന്നു.

**Survey**, *s.* ചുററുമുള്ളനൊട്ടം; മെൽവിചാരം; അളവ, കണ്ടെഴുത്ത.

**Surveyor**, *s.* മെൽവിചാരക്കാരൻ; നിലം അളക്കുന്നവൻ, കണ്ടെഴുത്തുകാരൻ.

**Surveyorship**, *s.* മെൽവിചാരസ്ഥാനം, നിലം അളക്കുന്നവന്റെ സ്ഥാനം.

*To* **Survive**, *v. n. & a.* ജീവനൊടെ ശെഷിക്കുന്നു, ശെഷിച്ചിരിക്കുന്നു, പിന്നെയും ജീവിച്ചിരിക്കുന്നു; അധികമായി ജീവിക്കുന്നു.

**Survivor**, *s.* ശെഷക്കാരൻ, ജീവനൊട്ടു ശെഷിക്കുന്നവൻ.

**Susceptibility**, *s.* കൈക്കൊള്ളുക, സ്വീകാരം, പററ; അംഗീകാരം.

**Susceptible, Susceptive**, *a.* കൈക്കൊള്ളതക്ക, സ്വീകരിക്കതക്ക, പററുന്ന, പിടിക്കുന്ന, അംഗീകാൎയ്യമായുള്ള.

**Susception**, *s.* കൈക്കൊള്ളുക, സ്വീകരണം, പററ.

**Suscipiency**, *s.* കൈക്കൊള്ളുക, സ്വീകാരം, പററ.

**Suscipient**, *s.* കൈക്കൊള്ളുന്നവൻ, സ്വീകാരി, പററുന്നവൻ, അംഗീകരിക്കുന്നവൻ.

*To* **Suscitate**, *v. a.* ഉത്സാഹിപ്പിക്കുന്നു, ചുണപ്പിക്കുന്നു, ഉണൎത്തുന്നു.

*To* **Suspect**, *v. a. & n.* സംശയിക്കുന്നു, അനുമാനിക്കുന്നു, ശങ്കിക്കുന്നു, ശങ്കതൊന്നുന്നു; ഊഹിക്കുന്നു.

*To* **Suspend**, *v. a.* തൂക്കുന്നു, തൂക്കിവെക്കുന്നു, ഞാത്തുന്നു; മുടക്കുന്നു, നിൎത്തുന്നു, നിൎത്തിവെക്കുന്നു; കുറെ കാലത്തെക്ക മാററി നിൎത്തുന്നു, തടയുന്നു; നീക്കം ചെയ്യുന്നു; നാൾനീക്കം ചെയ്യുന്നു: താമസിപ്പിക്കുന്നു.

**Suspense**, *s.* അനുമാനം, നിശ്ചയമില്ലായ്മ, സംശയസ്ഥാനം; ഖണ്ഡിതമില്ലായ്മ; മാററി നിൎത്തൽ, മുടക്ക, തടവ.

**Suspense**, *a.* നിശ്ചയമില്ലാത്ത; മുടങ്ങിയിരിക്കുന്ന; സംശയിച്ചിരിക്കുന്ന, സംശയം കൊണ്ട തീരാതെകിടക്കുന്ന.

**Suspension**, *s.* തൂക്കുക, തൂക്കിവെക്കുക, തൂക്കം, തൂങ്ങൽ; ഞാത്ത, ഞാല്ല; നിൎത്തിവെക്കുക; നിൎത്തൽ; മുടക്കം; തടവ; നാൾനീക്കം; താമസം.

**Suspicion**, *s.* അനുമാനം, സംശയം, ദുശ്ശങ്ക; ശങ്കാവിഷം; വിതൎക്കം.

**Suspicious**, *a.* സംശയമുള്ള, ശങ്കതൊന്നുന്ന, ദുശ്ശങ്കയുള്ള, ശങ്കാവിഷമുള്ള, വിതൎക്കമുള്ള.

**Suspiciousness**, *s.* സംശയം, അനുമാനം, ശങ്കതൊന്നൽ.

*To* **Suspire**, *v. n.* നെടുവീൎപ്പിടുന്നു, ശ്വാസംവലിക്കുന്നു, എങ്ങുന്നു.

*To* **Sustain**, *v. a.* ആദരിക്കുന്നു, താങ്ങുന്നു; മുട്ടുകൊടുക്കുന്നു; സംരക്ഷണം ചെയ്യുന്നു; പൊഷിക്കുന്നു; ഉപജീവനം കൊടുക്കുന്നു; സഹായിക്കുന്നു, ഉപകാരം ചെയ്യുന്നു, ആശ്വസിപ്പിക്കുന്നു; സഹിക്കുന്നു, പൊറുക്കുന്നു; കൊള്ളുന്നു, ഏല്ക്കുന്നു; അനുഭവിക്കുന്നു: കാത്തുരക്ഷിക്കുന്നു; നടത്തുന്നു.

**Sustainable**, *a.* ആദരിക്കാകുന്ന; താങ്ങാകുന്ന; സഹായിക്കാകുന്ന; സഹിക്കാകുന്ന, പൊറുക്കാകുന്ന.

**Sustainer**, *s.* ആദരിക്കുന്നവൻ, രക്ഷിക്കുന്നവൻ; സഹിക്കുന്നവൻ.

**Sustenance**, *s.* ജീവനം, ആദരവ, സഹായം; ഉപജീവനം, അഹൊവൃത്തി, പിഴെപ്പ, നിത്യനിദാനം.

**Sustentation**, *s.* ആദരം, താങ്ങ; സംരക്ഷണം; ഉപജീവനം, പിഴെപ്പ, ജീവധാരണം, അഹൊവൃത്തി.

*To* **Susurrate**, *v. n.* കുശുകുശുക്കുന്നു, മന്ത്രിക്കുന്നു.

**Susurration**, *s.* കുശുകുശുപ്പ, മന്ത്രം.

**Sutler**, *s.* ഭക്ഷണസാധനങ്ങളെ വില്ക്കുന്നവൻ, തീൻ കൊപ്പുകൾ വില്ക്കുന്നവൻ.

**Suttle**, *s.* ചരക്കുകളുടെ ഒത്തതൂക്കം, ശരിഇട.

**Suture**, *s.* മുറിവുകളെ കുത്തികെട്ടുക; സന്ധിബന്ധനം.

**Swab**, *s.* വെള്ളവും മററും ഒപ്പുന്നതിനുള്ള ഒരു സാധനം, തുടെക്കുന്നതിനുള്ള പഴന്തുണികെട്ട, പിഴിതുണി.

*To* **Swab**, *v. a.* തറ ഒപ്പി തുടെക്കുന്നു.

*To* **Swaddle**, *v. a.* അപ്പൊൾ പിറന്ന കുട്ടിക്ക തുണിചുററികെട്ടുന്നു; കുറുവടികൊണ്ട അടിക്കുന്നു.

**Swaddle**, *s.* ശിശുക്കളെ ചുററികെട്ടുന്ന വസ്ത്രം.

Swaddlingband, } *s.* അപ്പൊൾ ജനിച്ച
Swaddlingcloth, } ശിശുവിനെ ചുററി കെട്ടുന്ന വസ്ത്രം, ജീൎണ്ണവസ്ത്രം.

*To* Swag, *v. n.* ഭാരംകൊണ്ട താഴുന്നു; കനംകൊണ്ട അമുങ്ങുന്നു; തൂങ്ങുന്നു.

*To* Swagger, *v. n.* ഇളകുന്നു, വൻപുപറയുന്നു, ഊററം പറയുന്നു, മിടുക്കുപറയുന്നു, തടിമുറണ്ട പറയുന്നു; ആത്മപ്രശംസ ചെയ്യുന്നു.

Swagger, *s.* ഇളകുമ്പൻ, വൻപുവാക, ഊററവാക, തടിമിടുക്ക, തടിമുറണ്ട, ആത്മപ്രശംസ.

Swaggerer, *s.* വൻപൻ, ഊററക്കാരൻ, തടിമിടുക്കു പറയുന്നവൻ, ഇളകുന്നവൻ.

Swaggy, *a.* കനത്തുതൂങ്ങുന്ന.

Swain, *s.* ബാലകൻ, ചെറുപ്പക്കാരൻ, കൃഷിച്ചെക്കൻ; കന്നുകാലിച്ചെക്കൻ; പ്രിയൻ, ചുററക്കാരൻ.

Swallow, *s.* മീവൽപക്ഷി.

*To* Swallow, *v. a.* വിഴുങ്ങുന്നു, ഗ്രസിക്കുന്നു; ഇറക്കുന്നു: വിഴുങ്ങിക്കളയുന്നു: ഉള്ളിലെക്ക വലിച്ചുകളയുന്നു.

Swallow, *s.* വിഴുങ്ങൽ; കുരൽനാഴി, കണ്ഠം.

Swam, *pret. of* *To* Swim, നീന്തി.

Swamp, *s.* ചളുപ്പുനിലം, ഛതുപ്പുനിലം.

Swampy, *a.* ചളുപ്പുള്ള, ഊററുള്ള, ഛതുപ്പുള്ള.

Swan, *s.* അന്നം, അരയന്നം, ഹംസം.

Swanskin, *s.* മഹാ മൃദുവായുള്ള ഒരു വക കമ്പിളി.

Swap, *ad.* അതിതിടുക്കത്തൊടെ, വെഗത്തിൽ, പെട്ടന്ന, പൊടുന്നനവെ.

*To* Swap, *v. a.* തമ്മിൽ മാററുന്നു, പകരത്തിന പകരം കൊടുക്കുന്നു.

Sward, *s.* ഉപ്പിട്ട പന്നിയിറച്ചിയുടെ തൊലി; ഭൂമിയുടെ മെൽപുറം, നിലത്തിന്റെ മെൽഭാഗം; പുൽസ്ഥലം.

Sware, *pret. of* *To* Swear, ആണയിട്ടു.

Swarm, *s.* തെനീച്ചക്കൂട്ടം; കൂട്ടം, പുരുഷാരം, ജനത്തിരക്ക; ജനക്കൂട്ടം, സഞ്ചയം.

*To* Swarm, *v. n.* തെനീച്ചകൾ പൊലെ കൂട്ടിൽനിന്ന കൂട്ടമായി പറന്നുപൊകുന്നു; പുരുഷാരം കൂടുന്നു, തിരക്കി കൂടുന്നു, തിങ്ങുന്നു; കൂട്ടമായി ഉണ്ടാകുന്നു.

Swart, Swarth, *a.* കറുപ്പുള്ള; പിംഗലവൎണ്ണമുള്ള, ഇരുണ്ടനിറമുള്ള.

Swarthiness, *s.* ഇരുണ്ടനിറം, പിംഗലവൎണ്ണം.

Swarthy, *a.* ഇരുണ്ടമുഖമുള്ള, പിംഗലവൎണ്ണമുള്ള, ഇരുൾമയുള്ള.

*To* Swash, *v. n.* ഇരെക്കുന്നു, തൊള്ളയിടുന്നു, അമളിക്കുന്നു.

Swash-buckler, *s.* ഇരച്ചിലുള്ള ശണ്ഠക്കാരൻ.

Swasher, *s.* ഇരച്ചിൽകാരൻ, ഊററക്കാരൻ.

*To* Swathe, *v. a.* ചുററികെട്ടുന്നു, നാടാചുററിബന്ധിക്കുന്നു.

*To* Sway, *v. a.* കയ്യിൽ പിടിച്ചു ഒങ്ങുന്നു, ആച്ചുന്നു, എളുപ്പത്തിൽ പിടിച്ചു ചെയ്യുന്നു; ഭാരംകൊണ്ട ചായിക്കുന്നു: ഒരു വശത്തെക്ക ചായിക്കുന്നു; മനസ്സു ചായിക്കുന്നു; ഭരിക്കുന്നു, വാഴുന്നു; നടത്തുന്നു, കല്പിക്കുന്നു; മടക്കുന്നു, ബൊധം വരുത്തുന്നു.

*To* Sway, *v. n.* ഭാരപ്പെടുന്നു, ഭാരംകൊണ്ട ചായുന്നു, ഭാരമായി തൂങ്ങുന്നു; അധികാരമുണ്ടാകുന്നു; അധികാരം നടക്കുന്നു.

Sway, *s.* ഭാരം; ചായിച്ചിൽ, ചായിവ; ശക്തി, കൎത്തവ്യത, അധികാരം, വാഴ്ച; കല്പന; വ്യാപാരശക്തി; നടത്തൽ.

*To* Sweal, *v. n.* ഉരുകുന്നു, ഉരുകിച്ചെതപ്പെടുന്നു.

*To* Swear, *v. n.* ആണയിടുന്നു, സത്യം ചെയ്യുന്നു.

*To* Swear, *v. a.* സത്യം ചെയ്യിക്കുന്നു; സത്യംചെയ്തു സാക്ഷി ബൊധിപ്പിക്കുന്നു.

Swearer, *s.* ആണയിടുന്നവൻ, സത്യം ചെയ്യുന്നവൻ.

Swearing, *s.* ആണയിടുക, ദൈവപരീക്ഷ.

Sweat, *s.* വിയൎപ്പ, സ്വെദം; അദ്ധ്വാനം, പ്രയത്നം; ആവി, വെവുവെള്ളം, ചൂട, വെവ.

*To* Sweat, *v. n.* & *a.* വിയൎക്കുന്നു, വിയൎപ്പിക്കുന്നു, സ്വെദിക്കുന്നു, സ്വെദിപ്പിക്കുന്നു; പ്രയാസപ്പെടുന്നു, അദ്ധ്വാനം ചെയ്യുന്നു.

Sweaty, *a.* വിയൎപ്പുള്ള, സ്വെദമുള്ള, ചൂടുള്ള; പ്രയാസപ്പെടുന്ന, അദ്ധ്വാനപ്പെടുന്ന.

*To* Sweep, *v. a.* ചൂൽകൊണ്ട അടിക്കുന്നു, അടിച്ചുവാരുന്നു, അടിക്കുന്നു, തൂക്കുന്നു, തൂത്തിറക്കുന്നു; വാരികൊണ്ടുപൊകുന്നു; ആഡംബരത്തൊടെ നടത്തുന്നു; തുടെക്കുന്നു; തണ്ടായം വലിക്കുന്നു.

*To* Sweep, *v. n.* ഇരച്ചിലൊടെ കടന്നുപൊകുന്നു, ഡംഭത്തൊടെ നടന്നുപൊകുന്നു, വീശുന്നു; കൈ നീട്ടിവലിക്കുന്നു; ഒഴുകുന്നു.

Sweep, *s.* ചൂൽകൊണ്ട അടിച്ചുവാരുക, തൂക്കൽ, തുടെപ്പ: വീച്ച; നീട്ടിവലി; വിനാശം.

Sweepings, *s.* കുപ്പ, കുറുമ്മൻ, ചവറ.

Sweepnet, *s.* വലിയ വീച്ചുവല.

Sweepstake, *s.* പന്തയം എല്ലാം കിട്ടുന്നവൻ, ചട്ടത്തിലുള്ള വിരുത.

**Sweepy**, *a.* അതിവെഗത്തിൽ കടന്നുപൊകുന്ന.

**Sweet**, *a.* മധുരമുള്ള, സ്വാദുള്ള, രുചികരമായുള്ള, രസമുള്ള; മനൊഹരമായുള്ള, വാസനയുള്ള; സുഗന്ധമുള്ള; കണ്ണാമൃതമായുള്ള; കണ്ണിന ഇൻപമുള്ള; മയമുള്ള, മൃദുവായുള്ള; ഇഷ്ടമുള്ള; പുതിയ, പച്ച, ചീത്തയല്ലാത്ത.

**Sweet**, *s.* മധുരം, രസം; മനൊഹരം; ഒമൽവാക്ക; വാസന, പരിമളം.

**Sweetbread**, *s.* കിടാവിന്റെ കരളിറച്ചി.

**Sweetbrier**, *s.* സുഗന്ധമുള്ള ഒരു ചെടി.

*To* **Sweeten**, *v. a. & n.* മധുരിപ്പിക്കുന്നു, മധുരിക്കുന്നു; മയമാക്കുന്നു; ശമിപ്പിക്കുന്നു, സാവധാനമാക്കുന്നു; ഇൻപമാക്കുന്നു, ഇൻപമാകുന്നു; ഇഷ്ടമാക്കുന്നു, ഇഷ്ടമാകുന്നു.

**Sweetener**, *s.* രസിപ്പിക്കുന്നവൻ, സാവധാനമാക്കുന്നവൻ; മധുരദ്രവ്യം.

**Sweetflag**, *s.* വയമ്പ.

**Sweetheart**, *s.* പ്രിയൻ, പ്രിയ.

**Sweeting**, *s.* ഒമൽവാക്ക.

**Sweetish**, *a.* മധുരഭാവമുള്ള, ചൊറിമധുരമുള്ള.

**Sweetly**, *ad.* മധുരമായി, രസമായി, ഇൻപമായി.

**Sweetmeat**, *s.* മധുരയപ്പം, പലഹാരം.

**Sweetness**, *s.* മധുരം, മാധുൎയ്യം, മധുരഗുണം; മനൊഹരം, വാസന; ഇൻപം; ഇഷ്ടം, രസം; മയം; മൃദുത്വം.

**Sweetscented**, *a.* സുഗന്ധമുള്ള, പരിമളമുള്ള.

**Sweetwilliam**, **Sweetwillow**, *s.* തൊട്ടത്തിൽ ഉള്ള ഒരു നല്ല പൂ.

*To* **Swell**, *v. n.* വീങ്ങുന്നു, വീക്കുന്നു; പൊങ്ങുന്നു; കൊപിക്കുന്നു; നീരുണ്ടാകുന്നു; മുഴെക്കുന്നു: ഗൎവ്വിക്കുന്നു; ഉന്മെഷപ്പെടുന്നു; വലുതായിട്ട കാണ്മാറാകുന്നു.

*To* **Swell**, *v. a.* വീങ്ങിക്കുന്നു, വീൎപ്പിക്കുന്നു; പൊക്കുന്നു; വലിതാക്കുന്നു, ഉയൎത്തുന്നു; ഗൎവ്വിപ്പിക്കുന്നു.

**Swell**, *s.* വീങ്ങൽ, വീക്കം, പൊങ്ങൽ; കൊപം.

**Swelling**, *s.* വീക്കം, വീൎപ്പ; നീർ; മുഴ; വീങ്ങൽ, തിണൎപ്പ.

*To* **Swelter**, *v. n.* ഉഷ്ണംകൊണ്ട വെദനപ്പെടുന്നു: വെവുന്നു; ചൂടുകൊണ്ട ഉണങ്ങിപൊകുന്നു, കരിയുന്നു.

*To* **Swelter**, *v. a.* ഉണക്കുന്നു, ചൂടുകൊണ്ട ഉണക്കുന്നു.

**Sweltry**, *a.* വെവുള്ള, ഉഷ്ണിച്ചവീൎപ്പുമുട്ടുന്ന.

**Swept**, *pret. & part. pass. of To* Sweep, ചൂൽകൊണ്ട അടിച്ചു, അടിച്ചു.

*To* **Swerve**, *v. n.* ഉഴന്നുനടക്കുന്നു, അലഞ്ഞുനടക്കുന്നു; തെറ്റുന്നു, പിഴെക്കുന്നു, വഴിതെറ്റുന്നു: മാറുന്നു, വിട്ടുകളയുന്നു.

**Swift**, *a.* വെഗമുള്ള, ചുറുക്കുള്ള, ക്ഷിപ്രമുള്ള, ത്വരിതമുള്ള, ദ്രുതമായുള്ള.

**Swift**, *s.* മീവൽപക്ഷി.

**Swiftly**, *ad.* വെഗത്തിൽ, ഝടിതി, തീവ്രമായി, ചുറുക്കെ.

**Swiftness**, *s.* വെഗത, ചുറുക്ക, ക്ഷിപ്രം, തീവ്രം, ത്വരിതം, ദ്രുതം; മിടുക്ക.

*To* **Swig**, *v. n.* മൊന്തിക്കുടിക്കുന്നു, കൂട്ടുകൂടെ കുടിക്കുന്നു, വലിയ മിടറായി വിഴുങ്ങുന്നു.

*To* **Swill**, *v. a.* അതിയായി കുടിക്കുന്നു; അലക്കുന്നു; മുക്കിനനെക്കുന്നു; ലഹരിപിടിപ്പിക്കുന്നു.

**Swill**, *s.* അതിയായുള്ള കുടി.

**Swiller**, *s.* മഹാ കുടിയൻ, മുക്കുടിയൻ.

*To* **Swim**, *v. n.* പൊങ്ങുന്നു; നീന്തുന്നു, നീന്തിക്കളിക്കുന്നു; പൊങ്ങി ഒഴുകുന്നു; ഒഴുകിപ്പൊകുന്നു; ഉഴഞ്ഞുനടക്കുന്നു; തലതിരിയുന്നു, തല ചുറ്റുന്നു; സംപൂൎണ്ണതയുണ്ടാകുന്നു.

**Swimmer**, *s* നീന്തുന്നവൻ.

**Swimming**, *s.* നീന്തൽ, പൊന്തൽ; തലതിരിച്ചിൽ, തല ചുറ്റൽ.

**Swimmingly**, *ad.* തടവക്കൂടാതെ, എളുപ്പത്തിൽ, നന്നായി.

*To* **Swindle**, *v. a.* തക്കിടികൊണ്ട വഞ്ചിക്കുന്നു, വഞ്ചിച്ചെടുക്കുന്നു.

**Swindler**, *s.* വഞ്ചകൻ, തക്കിടിക്കാരൻ.

**Swindling**, *s.* വഞ്ചന, തക്കിടി.

**Swine**, *s.* പന്നി, ഒറ്റിയാൻ, പിടിപ്പന്നി, സൂകരം.

**Swineherd**, *s.* പന്നികളെ മെയിക്കുന്നവൻ, സൂകരപാലൻ.

*To* **Swing**, *v. n.* ഉഴിഞ്ഞാലാടുന്നു, ഇങ്ങൊട്ടും അങ്ങൊട്ടും ആടുന്നു, ആടുന്നു; തൂങ്ങുന്നു.

*To* **Swing**, *v. a.* ഉഴിഞ്ഞാലാട്ടുന്നു, ഇങ്ങൊട്ടും അങ്ങൊട്ടും ആട്ടുന്നു; ആട്ടുന്നു; വീശുന്നു, ചുഴറ്റി എറിയുന്നു.

**Swing**, *s.* ആട്ടം; തൂക്കം; ഉഴിഞ്ഞാൽ; ആട്ടുകയർ; ആട്ടുകട്ടിൽ, തൂക്കുപ്പാട; ഒട്ടം; തന്നിഷ്ട നടപ്പ.

*To* **Swinge**, *v. a.* ചുള്ളികൊൽ കൊണ്ട അടിക്കുന്നു, ശിക്ഷിക്കുന്നു.

**Swinging**, *a.* മഹാ വലിയ.

**Swinging-cot**, *s.* ഉഴിഞ്ഞാൽകട്ടിൽ, തൂക്കുമഞ്ചം.

**Swingingly**, *ad.* എററവും, വളരെ.

*To* **Swingle**, *v. n.* ഇഷ്ടംപൊലെ ആടുന്നു; വക്കനാര ചതെക്കുന്നു.

Swinish, *a.* പന്നിപൊലെയുള്ള, പന്നി സ്വഭാവമുള്ള.
Switch, *s.* ചെറുവടി, കൊൽ.
*To* Switch, *v. a.* ചെറുവടികൊണ്ട അടിക്കുന്നു, വാറുകൊണ്ട അടിക്കുന്നു.
Swivel, *s.* കുഴലാണി, തിരിയാണി; തിരികതക ചെറുപീരങ്കി.
Swollen, Swoln, *part. pass. of To* Swell, വീൎത്ത, വീങ്ങിയ.
*To* Swoon, *v. n.* മൊഹിക്കുന്നു, മൊഹാലസ്യപ്പെടുന്നു, മൂൎച്ശിക്കുന്നു; തളരുന്നു, മന്ദിക്കുന്നു, മയങ്ങുന്നു.
Swoon, *s.* മൊഹം, മൊഹാലസ്യം, മൂൎച്ശനം, ബൊധകെട.
*To* Swoop, *v. a.* ചാടിപ്പിടിക്കുന്നു, റാഞ്ചുന്നു.
Swoop, *s.* പെട്ടന്ന പാഞ്ഞിറങ്ങിപിടിക്കുക, റാഞ്ചൽ.
*To* Swop, *v. a.* പകരത്തിന പകരംകൊടുക്കുന്നു, തമ്മിൽ മാററുന്നു.
Sword, *s.* വാൾ, വെട്ടുവാൾ, കരപാലം, കരവീരകം; ന്യായപ്രതിക്രിയ; അധികാരചിഹ്നം, മുദ്രവാൾ.
Swordcutler, *s.* വാളുണ്ടാക്കുന്നവൻ, വാൾവില്ക്കുന്നവൻ.
Swordfish, *s.* വാൾമീൻ.
Swordknot, *s.* വാളിന്റെ പൊടിപ്പ, കാഞ്ചി, ഞാലി.
Swordman, Swordsman, *s.* വാളെടുത്ത വെട്ടുന്നവൻ, വാൾകാരൻ; വാളെറുകാരൻ, വാൾപയററുകാരൻ.
Swordplay, *s.* വാളെറ, വാൾപയററ.
Swore, *pret. of To* Swear, ആണയിട്ടു.
Sworn, *part. pass. of To* Swear, ആണയിട്ട, സത്യം ചെയ്ത.
Swung, *pret. & part. pass. of To* Swing, ആടി, ആടിയ.
Sycamore, *s.* കാട്ടത്തിവൃക്ഷം.
Sycophant, *s.* മുഖസ്തുതിക്കാരൻ, പ്രശംസക്കാരൻ; ഇഷ്ടംപറയുന്നവൻ, തക്കാരി; എഷണിക്കാരൻ, കുണ്ടണിക്കാരൻ.
Syllabic, Syllabical, *a.* അംശവാക്കൊട്ടചെൎന്ന, അംശവാക്കുള്ള.
Syllable, *s.* അംശവാക്ക, ഒററപ്പദം; അക്ഷരം.
Syllabus, *s.* ചുരുക്കൽ, സംക്ഷെപണം, സാരസംഗ്രഹം, സംഹിത.
Syllogism, *s.* മൂന്ന ന്യായങ്ങളുള്ള തൎക്കം, വ്യവഹാരയുക്തി.
Syllogistic, Syllogistical, *a.* തൎക്കസംബന്ധമുള്ള, വ്യവഹാരവാക്കുള്ള, യുക്തിയുള്ള.
Sylphs, *s.* വനദെവത.
Sylvan, *a.* കാട്ടുസംബന്ധിച്ച.

Symbol, *s.* ചുരുക്കം; സംക്ഷെപം; സാദൃശ്യം; ദൃഷ്ടാന്തം; മാതൃക, ഉപമാനം, പ്രതിനിധി; ചിഹ്നം, അടയാളം.
Symbolical, *a.* സദൃശമായുള്ള, ഉപമാനമായുള്ള; പ്രതിനിധിയായുള്ള; അടയാളമായുള്ള.
*To* Symbolize, *v. a. & n.* സാദൃശ്യപ്പെടുത്തുന്നു, സാദൃശ്യപ്പെടുന്നു; ദൃഷ്ടാന്തപ്പെടുത്തുന്നു, ദൃഷ്ടാന്തപ്പെടുന്നു; അടയാളപ്പെടുത്തുന്നു.
Symmetrian, Symmetrist, *s.* തിട്ടംനൊക്കുന്നവൻ, സൂക്ഷ്മംവിചാരിക്കുന്നവൻ.
Symmetrical, *a.* ലക്ഷണമുള്ള, തിട്ടമുള്ള, സൂക്ഷ്മമുള്ള, ഇണക്കമുള്ള.
Symmetry, *s.* നല്ലതിട്ടം, സുലക്ഷണം, സൂക്ഷ്മം; ശരി; ഒത്തകണക്ക; ചെച്ച; നല്ലയിണക്കം, അനുരൂപത.
*To* Symmetrize, *v. a.* നല്ല തിട്ടംവരുത്തുന്നു.
Sympathetic, Sympathetical, *a.* മമതയുള്ള; പരതാപദുഃഖമുള്ള, പരിതാപമുള്ള, മനസ്സുരുക്കമുള്ള, ആൎദ്രതയുള്ള.
*To* Sympathize, *v. n.* മമതകാട്ടുന്നു, പരിതപിക്കുന്നു, കൂടെതപിക്കുന്നു, മനസ്സലിവ തൊന്നുന്നു.
Sympathy, *s.* മമത, പരതാപദുഃഖം, മനസ്സുരുക്കം, അലിവ, ആൎദ്രബുദ്ധി.
Symphonious, *a.* സ്വരവാസനയുള്ള, സ്വരച്ചെൎച്ചയുള്ള, മെളക്കൊഴുപ്പുള്ള.
Symphony, *s.* മെളക്കൊഴുപ്പ, മെളിപ്പ, സ്വരച്ചെൎച്ച.
Symposiac, *a.* ഉന്മെഷമുള്ള, ഉല്ലാസമുള്ള.
Symptom, *s.* ലക്ഷണം, അടയാളം, കുറി; അനുബന്ധം, അനുഭാവം.
Symptomatic, *a.* ലക്ഷണമായുള്ള, അടയാളമായുള്ള, കൂടെചെരുന്ന.
Synagogue, *s.* യെഹൂദന്മാരുടെ പള്ളി.
Synalepha, *s.* അക്ഷരലൊപം.
Synchronical, *a.* ഒരു കാലത്തിങ്കൽ തന്നെ സംഭവിക്കുന്ന, ഒരു സമയത്ത തന്നെ ഉണ്ടാകുന്ന.
Synchronism, *s.* ഒരു കാലത്തിങ്കൽ തന്നെ ഉണ്ടാകുന്ന കാൎയ്യങ്ങളുടെ യൊജ്യത, കാൎയ്യച്ചെൎച്ച.
Synchronous, *a.* ഒരു സമയത്ത സംഭവിക്കുന്ന.
Syncope, *s.* മൊഹം, മൊഹാലസ്യം, ബൊധകെട, മൂൎച്ശനം, കശ്മലം; വചനലൊപം, സമാസം.
Syndic, *s.* കാൎയ്യക്കാരൻ, അധികാരി, ന്യായാധിപതി.
*To* Syndicate, *v. a.* തീൎപ്പുനിശ്ചയിക്കുന്നു, വിധിക്കുന്നു, തീൎപ്പുനടത്തുന്നു.

Syndrome, *s.* യൊജിച്ചചെയ്യു പ്രവൃത്തി, യൊജിപ്പ.
Synecdoche, *s.* ഉപലക്ഷണം, സംക്ഷെപണം.
Synecphonesis, *s.* രണ്ടുപാദം ഒന്നായിട്ടു ലൊപിപ്പിക്കുക, സമസനം.
Synod, *s.* സഭകാൎയ്യത്തിനായിട്ടു കൂടിയ സംഘം, സുനൊദ, വൈദീക യൊഗം.
Synodical, *a.* സുനൊദ സംബന്ധമുള്ള.
Synonyma, *s.* ഏകാൎത്ഥമുള്ള പെരുകൾ.
Synonyme, *s.* ഏകാൎത്ഥമുള്ള വാക്ക.
*To* Synonymise, *v. a.* ഏകാൎത്ഥമുള്ള പല വാക്കുകൾ കൊണ്ടു ഒരു കാൎയ്യം പറയുന്നു.
Synonymous, *a.* ഏകാൎത്ഥമായുള്ള.
Synonymy, *s.* ഏകാൎത്ഥമുള്ള പല വാക്കുകൾ കൊണ്ടു ഒരു കാൎയ്യം പറയുന്നത.
Synopsis, *s.* ചുരുക്കൽ, സംക്ഷെപണം, സംഗ്രഹം: സംഗതി വിവരം, കാൎയ്യസാരം.
Synoptical, *a.* സംക്ഷിപ്തമായുള്ള.
Syntactical, *a.* സന്ധിക്കപ്പെട്ട, കൂട്ടിച്ചെൎക്കപ്പെട്ട; വാക്കപ്രയൊഗരീതിയൊടചെൎന്ന.
Syntax, *s.* പദച്ചെൎച്ച; വാക്കുകളുടെ പ്രയൊഗരീതി.
Synthesis, *s.* സംയൊജനം, കൂട്ടിച്ചെൎക്കുക, യൊഗം, കൂട്ടൽ, കൂട്ട, സമാഹാരം.
Syphon, *s.* See Siphon, ഒരു കുഴൽ.
Syringe, *s.* പീച്ചാങ്കുഴൽ, വസ്തി.
*To* Syringe, *v. a.* പീച്ചാങ്കുഴൽ കൊണ്ടു പീച്ചുന്നു, വസ്തിപിടിക്കുന്നു.
Syrtis, *s.* സമുദ്രത്തിലെ മണൽതിട്ട, ചുഴിമണൽ; ചതുപ്പുനിലം.
System, *s.* ചട്ടം, ചട്ടവട്ടം, നിബന്ധനം, രീതി, ക്രമം, അനുക്രമം; യന്ത്രം; സൂത്രം.
Systematic, *s.* ചട്ടമുള്ളവൻ, യഥാക്രമകാരൻ.
Systematical, *a.* ചട്ടമുള്ള, ക്രമമുള്ള, യഥാക്രമമുള്ള.
*To* Systematize, *v. a.* ചട്ടമിടുന്നു, ചട്ടം വെക്കുന്നു; ക്രമമാക്കുന്നു.
Systole, *s.* (വൈദ്യത്തിൽ) ഹൃദയച്ചുരുങ്ങൽ; (വ്യാകരണത്തിൽ) നീണ്ടപദത്തെയും മറ്റും ചുരുക്കുന്നത.

---

## T.

Tabby, *s.* ഒരു വക പട്ട.
Tabby, *a.* വരയുള്ള, പുള്ളിയുള്ള, പല വൎണ്ണമുള്ള, നിറഭെദമുള്ള.
Tabefaction, *s.* ക്ഷയം, ക്ഷയിക്കുക, മെലിച്ചിൽ.
*To* Tabefy, *v. a. & n.* ക്ഷയിപ്പിക്കുന്നു, ക്ഷയിക്കുന്നു, മെലിയുന്നു.
Tabernacle, *s.* കൂടാരം, ദൈവാലയം.
*To* Tabernacle, *v. n.* കൂടാരത്തിൽ പാൎക്കുന്നു.
Tabid, *a.* രൊഗം കൊണ്ടു ക്ഷയിക്കുന്ന, ക്ഷയിച്ച.
Tabidness, *s.* ക്ഷയലക്ഷണം, ക്ഷയരൊഗഭാവം.
Tablature, *s.* ചുവരിന്മെലൊ തട്ടുപലകയിന്മെലൊ ഉള്ള ചിത്രം എഴുത്ത.
Table, *s.* മെശ, മെശപ്പലക, പീഠം; നിരപ്പുള്ള സ്ഥലം; ഭക്ഷണമെശെക്കിരിക്കുന്നവർ; മെശെക്കുള്ള ഭക്ഷണസാധനങ്ങൾ; എഴുത്തുപലക; സംഗതികളുടെ വിവരം, വിവരക്കണക്ക, വരിച്ചാൎത്ത; സംഗ്രഹം, ചുരുങ്ങിയ വിവരം; കരു.
*To turn the tables,* കാൎയ്യം മറിച്ചുകളയുന്നു, അവസ്ഥഭെദംവരുത്തുന്നു.
Table-book, *s.* വിവരക്കണക്കപുസ്തകം.
Table-cloth, *s.* മെശത്തുപ്പട്ടി, മെശമെൽ വിരിക്കുന്ന തുണി.
Tableman, *s.* കരു; ഭക്ഷണസമയത്ത നില്ക്കുന്ന ഭൃത്യൻ.
Tabler, *s.* വിട്ടുതികാരൻ.
Tables, *s. plu.* പകിട കളിക്കുന്നതിനുള്ള പലക, കളം.
Tablet, *s.* ചെറിയ മെശ, ചെറിയ ചതുരപ്പലക; എഴുത്തുള്ള പലക.
Tabletalk, *s.* ഭക്ഷണംകഴിക്കുന്ന സമയത്തുള്ള സംസാരം, വെടിവാക്ക.
Tabour, *s.* തമ്മിട്ടം, തുടി, ഉടുക്ക, നടമിഴാവ, പണവം.
*To* Tabour, *v. a.* ഉടുക്കകൊട്ടുന്നു, തുടി കൊട്ടുന്നു.
Tabourer, *s.* തുടികൊട്ടുന്നവൻ, മദ്ദളക്കാരൻ, മൌരജികാരൻ.
Tabret, *s.* തുടി, മുരജം.
Tabular, *a.* കള്ളികളായി ഉണ്ടാക്കീട്ടുള്ള, വിവരം തിരിച്ചിട്ടുള്ള, ചതുരം ചതുരമായി വരച്ച, കള്ളികളായി എഴുതിയ.
Tabulated, *a.* മെൽപുറം നിരപ്പുള്ള.
Tache, *s.* കുടുക്ക, കൊക്കി, കൊളുത്ത; കുഴ.
Tacit, *a.* മൌനമായുള്ള, ഉരിയാടാത്ത, പറയാതെ സമ്മതിക്കുന്ന, മിണ്ടാത്ത.
*Tacit consent,* പറയാതെയുള്ള സമ്മതം, മൌനാനുവാദം.
Taciturn, *a.* തൂഷ്ണീംശീലമുള്ള, മൌനശീലമുള്ള.
Taciturnity, *s.* മൌനം, മൌനത, തൂഷ്ണീംശീലം; തൂഷ്ണീകത.
*To* Tack, *v. a.* കെട്ടിയിടുന്നു, കൂട്ടിച്ചെൎക്കുന്നു; എഴുതിച്ചെൎക്കുന്നു; എക്കുന്നു; തുന്നു

ന്നു, കൂട്ടിയുന്നുന്നു; കപ്പൽ തിരിക്കുന്നു.

*To tack about*, കപ്പൽ പിൻതിരിക്കുന്നു; മറെറാരു ഉപായം ചെയ്യുന്നു.

Tack, *s.* ചെറിയ ആണി, ഇറങ്ങ; കപ്പൽ കയറ; കപ്പലിന്റെ തിരിച്ചിൽ.

*To hold tack*, സ്ഥിരമായി നില്ക്കുന്നു.

Tackle, *s.* കൊപ്പുകൾ, കരുക്കൾ, ആയുധങ്ങൾ; കപ്പലിന്റെ കയറുകൾ.

Tackled, *a.* എച്ചകയറുകൾകൊണ്ടു ഉണ്ടാക്കപ്പെട്ട.

Tackling, *s.* കപ്പൽ കൊപ്പു; പണിമുട്ടുകൾ.

Tactic, *a.* യുദ്ധവൈദഗ്ദ്ധ്യത്തൊടു ചെൎന്ന, അണിനിരത്തുന്ന സമ്പ്രദായത്തൊടു ചെൎന്ന.

Tactics, *s.* യുദ്ധസാമൎത്ഥ്യം, യുദ്ധത്തിൽ വ്യൂഹത്തെ ക്രമപ്പെടുത്തുന്ന വിദ്യ, പടനിരത്തുന്ന സമ്പ്രദായം; വ്യൂഹനിദാനം.

Tactile, *a.* തൊടാകുന്ന, സ്പൎശിക്കാകുന്ന.

Taction, *s.* സ്പൎശനം, തൊടൽ, തട്ട.

Tadpole, *a.* ഉരുത്തിരിയാത്ത തവളക്കുഞ്ഞ, തവളമുട്ടിൽ.

Taffeta *or* Taffety, *s.* ഒരു വക നെൎത്ത പട്ട.

Tag, *s.* ഒരു നാടയുടെ അററത്ത ഇടുന്ന തകിട്ടുസൂചി; നീചവസ്തു.

*To* Tag, *v. a.* നാടയുടെ അററത്ത തകിട്ടുസൂചിയിടുന്നു, ഒന്നിച്ചുകൂട്ടുന്നു.

Tag-rag, *s.* ഹീനമനുഷ്യർ, നീചജനങ്ങൾ.

Tagtail, *s.* വാലിൽ നിറഭെദമുള്ള ഒരു വക പുഴു.

Tail, *s.* വാൽ, പുഛം, ബാലം; അററം, വസ്ത്രത്തിന്റെ കര; പിൻപുറം; കീഴ്ഭാഗം.

*To turn tail*, ഒടിപ്പൊകുന്നു, വാൽതാക്കുന്നു.

Tailed, *a.* വാലുള്ള.

Tailor, *s.* തയ്യൽക്കാരൻ, തുന്നക്കാരൻ, കുപ്പായപണിക്കാരൻ, പാണൻ.

*To* Taint, *v. a.* പകരുന്നു, പിടിപ്പിക്കുന്നു; വഷളാക്കുന്നു, കറപ്പെടുത്തുന്നു, ചീത്തയാക്കുന്നു; അപവാദം ചുമത്തുന്നു.

Taint, *s.* കറ, പകച്ച; വഷളത്വം, മലിനത; കളങ്കം, കുററം.

Taintless, *a.* കറയില്ലാത്ത, കളങ്കമില്ലാത്ത.

Tainture, *s.* കറ, കളങ്കം, മലിനത; അപവാദം.

*To* Take, *v. a.* എടുക്കുന്നു, വാങ്ങുന്നു, മെടിക്കുന്നു, കൈക്കൊള്ളുന്നു; കയ്യേല്ക്കുന്നു; പരിഗ്രഹിക്കുന്നു; പിടിക്കുന്നു; പിടിച്ചുപറിക്കുന്നു; രസിപ്പിക്കുന്നു; ഗ്രഹിക്കുന്നു; പ്രയൊഗിക്കുന്നു, കൊള്ളിക്കുന്നു; കൊള്ളുന്നു; വശപ്പെടുത്തുന്നു: ബൊധിക്കുന്നു, സമ്മതിക്കുന്നു; ഉരുത്തിരിക്കുന്നു; കയ്യിൽ പിടിക്കുന്നു; മനസ്സിൽ ഗ്രഹിക്കുന്നു; ധരിക്കുന്നു, ഉൾകൊള്ളുന്നു; (മരുന്ന) സെവിക്കുന്നു, കുടിക്കുന്നു; തെരിഞ്ഞെടുക്കുന്നു; പെടുക്കുന്നു; എടുത്തുകൊണ്ടുപൊകുന്നു; പററുന്നു, പിടിച്ചിരിക്കുന്നു; എല്ക്കുന്നു; അംഗീകരിക്കുന്നു, സ്വീകരിക്കുന്നു; സഹിക്കുന്നു; ചാടികടക്കുന്നു; അനുഭവിക്കുന്നു; ഊഹിക്കുന്നു; തൊന്നുന്നു; കൂലിക്കു മെടിക്കുന്നു, പാളത്തിന പിടിക്കുന്നു; പിന്തുടരുന്നു; എല്പെടുന്നു; ഗൎഭംധരിക്കുന്നു; ദീനം പിടിക്കുന്നു.

*To take away*, എടുത്തുകൊണ്ടുപൊകുന്നു: മാററികളയുന്നു, നീക്കിവെക്കുന്നു.

*To take care*, സൂക്ഷിക്കുന്നു, കരുതികൊള്ളുന്നു; ജാഗ്രതയായിരിക്കുന്നു; വിചാരിക്കുന്നു.

*To take course*, വഴിനൊക്കുന്നു.

*To take down*, അമൎക്കുന്നു, താഴ്ത്തുന്നു; വിഴുങ്ങുന്നു, കുടിക്കുന്നു, ഇറക്കുന്നു.

*To take effect*, ഫലിക്കുന്നു, തട്ടുന്നു.

*To take from*, കുറെക്കുന്നു; കിഴിക്കുന്നു; എടുത്തുകളയുന്നു.

*To take heed*, കരുതുന്നു, സൂക്ഷിക്കുന്നു.

*To take heed to*, ശ്രദ്ധിക്കുന്നു, ജാഗ്രതപ്പെടുന്നു.

*To take in*, ഉൾപ്പെടുത്തുന്നു, അടക്കികൊള്ളുന്നു; ഗ്രഹിക്കുന്നു, മനസ്സിലാക്കുന്നു; ചെൎത്തുകൊള്ളുന്നു, കൈക്കൊള്ളുന്നു; ജയിക്കുന്നു; കുറെക്കുന്നു, ചുരുക്കുന്നു; കബളിപ്പിക്കുന്നു, വഞ്ചിക്കുന്നു.

*To take in hand*, ചുമതല എല്ക്കുന്നു, കയ്യേല്ക്കുന്നു.

*To take notice*, സൂക്ഷിച്ചുനൊക്കുന്നു, പ്രമാണിക്കുന്നു, കൂട്ടാക്കുന്നു.

*To take oath*, ആണയിടുന്നു, സത്യം ചെയ്യുന്നു.

*To take off*, ബലമില്ലാതാക്കുന്നു; നശിപ്പിക്കുന്നു; നീക്കികളയുന്നു; പുറകൊട്ടുവാങ്ങുന്നു; വിഴുങ്ങികളയുന്നു; വിലെക്കു വാങ്ങുന്നു; പെൎത്തെടുക്കുന്നു, പകൎത്തുന്നു; മാററികളയുന്നു.

*To take order with*, നിരത്തുന്നു; മുറ എല്ക്കുന്നു.

*To take out*, പുറത്തെടുക്കുന്നു.

*To take part*, പങ്കുകൂടുന്നു.

*To take place*, സംഭവിക്കുന്നു, ഇടകൂടുന്നു.

*To take up*, പലിശെക്കു വാങ്ങുന്നു; തയ്യാറാക്കുന്നു; പറഞ്ഞുബൊധിക്കുന്നു; പെരുമാറുന്നു; ആരംഭിക്കുന്നു; ചുററികെട്ടുന്നു; അടക്കംപിടിക്കുന്നു; പിടിക്കുന്നു, തടവുചെയ്യുന്നു; എടുക്കുന്നു; സമ്മതിക്കുന്നു; ശാസിച്ചുപറയുന്നു; വെച്ചി

ടംഉടങ്ങുന്നു; പൊന്തിക്കുന്നു, പൊക്കുന്നു, പൊക്കിയെടുക്കുന്നു; സ്വാധീനമാക്കുന്നു; മറ്റൊരുത്തന്റെ പെക്ക നടത്തുന്നു; കൊള്ളുന്നു; ധരിക്കുന്നു; പിരിക്കുന്നു, ശെഖരിക്കുന്നു.

*To take upon*, ഉപയൊഗപ്പെടുത്തുന്നു; സംബന്ധപ്പെടുത്തുന്നു; വെഷം ധരിക്കുന്നു; ചെക്കുന്നു; ക്ഷമതലപ്പെടുന്നു; എല്ക്കുന്നു; അധികാരം എല്ക്കുന്നു.

*To* Take, *v. n.* വഴിപിടിക്കുന്നു; ചായുന്നു; ഫലിക്കുന്നു; ഉറെക്കുന്നു, പിടിക്കുന്നു; കൊള്ളുന്നു.

*To take after*, പിന്നാലെ നടക്കുന്നു, കണ്ടുപഠിക്കുന്നു.

*To take in*, ഉൾപെടുന്നു; അകപ്പെടുന്നു; കുറയുന്നു, ചുരുങ്ങുന്നു; തട്ടിക്കുന്നു.

*To take in hand*, കയ്യെല്ക്കുന്നു, എല്പ്പെടുന്നു.

*To take in with*, ചെൎന്നുകൂടുന്നു.

*To take on*, നന്നായി കൊള്ളുന്നു; പറുന്നു; ദുഃഖിക്കുന്നു, ആകുലപ്പെടുന്നു; ക്ഷീണിക്കുന്നു.

*To take to*, ചെരുന്നു; വാത്സല്ലിക്കുന്നു; മനസ്സുവെക്കുന്നു; വഴിനൊക്കുന്നു, ക്രടക്രടെ ചെല്ലുന്നു.

*To take up*, തടവുചെയ്യുന്നു; നന്നാകുന്നു.

*To take up with*, സന്തുഷ്ടിപ്പെടുന്നു; വിടുതിപാൎക്കുന്നു.

*To take with*, ഇഷ്ടമാകുന്നു, പ്രിയമാകുന്നു.

Taken, *part. pass. of To* Take, എടുത്ത, എടുക്കപ്പെട്ട.

Taking, *s.* പിടിത്തം; ഭയം; വിഷമം; പരവശം, പ്രയാസം, വിഷാദം.

Tale, *s.* കഥ, കെട്ടുകഥ, കൃതി, പ്രബന്ധം, വൃത്താന്തം; കള്ളക്കഥ, പുനസ്സൂക്ഷ്മി; സ്വകാൎയ്യം വെളിപ്പെടുത്തുക; എണ്ണം, ലക്കം, കണക്ക, തുക.

Talebearer, *s.* കള്ളക്കഥക്കാരൻ, പിശുനൻ, കുരളക്കാരൻ, എഷണിക്കാരൻ, നണയൻ, പുനസ്സൂക്ഷ്മിക്കാരൻ.

Talebearing, *s.* പിശുനത, കുരള, എഷണി, പുനസ്സൂക്ഷ്മി, നണ.

Talent, *s.* താലന്തുതൂക്കം, നാണയ തൂക്കം, ഒര ഇട; വരം; സമൎത്ഥത: പാടവം, പ്രവീണത; ബുദ്ധി.

Talented, *a.* സമൎത്ഥതയുള്ള, പാടവമുള്ള.

Talisman, *s.* യന്ത്രം, യന്ത്രപ്രയൊഗം, ആഭിചാരയന്ത്രം.

*To* Talk, *v. n.* പറയുന്നു, സംസാരിക്കുന്നു; ജല്പിക്കുന്നു, വായാടുന്നു; വാദിക്കുന്നു, സംഭാഷണം ചെയ്യുന്നു.

Talk, *s.* സംസാരം, വാക്ക; സംഭാഷണം; ശ്രുതി, ആഖ്യാനം.

Talk, *or* Talc, *s.* അഭ്രം, കാക്കപ്പൊന്ന.

Talkative, *s.* വാചാടതയുള്ള, വാഗ്വൈഭവമുള്ള, ചാതുൎയ്യമുള്ള, വായാട്ടമുള്ള; ജല്പമായുള്ള.

*A Talkative person*, വാചാലൻ, വാഗ്മി, വായാടി.

Talkativeness, *s.* വാചാലത, വാഗ്മിത്വം, വാഗ്വൈഭവം, വായാട്ടം, ജല്പനം.

Talker, *s.* സംസാരി, വാചാലൻ, വാഗ്മി, വാഗ്വൈഭവക്കാരൻ, ജല്പാകൻ; വമ്പുവാക്കുകാരൻ.

Talking, *s.* സംസാരം, സംഭാഷണം, വാക്ക.

Tall, *a.* ശരീരവളൎച്ചയുള്ള, നെടുക്കമുള്ള, നെടിയ, ഉയൎച്ചയുള്ള, ഉയൎന്ന; പൊക്കമുള്ള; ഉന്നതമായുള്ള, ഉച്ചമായുള്ള.

Tallage, *s.* ഇറവരി, തീരുവ, ചുങ്കം.

Tallow, *s.* കൊഴുപ്പ, നെയ്യ.

Tallowchandler, *s.* നെയ്യുകൊണ്ട തിരികൾ ഉണ്ടാക്കുന്നവൻ.

Tally, *s.* മറ്റൊരു കൊലിനൊട ഒപ്പമായി കണ്ടിക്കപ്പെട്ട കൊൽ; ഒന്നൊടൊന്ന ശരിയായിരിക്കുന്നത; ഇണ, ഒത്തത.

*To* Tally, *v. a.* ഒപ്പിക്കുന്നു, തരം ഒപ്പിക്കുന്നു, പാകമാക്കുന്നു, ശരിയാക്കുന്നു, ഒപ്പിച്ചുകണ്ടിക്കുന്നു, ഇണെക്കുന്നു.

*To* Tally, *v. n.* ഒക്കുന്നു, ഒത്തിരിക്കുന്നു; തരം ഒക്കുന്നു, പാകമാകുന്നു; ശരിപ്പെട്ടിരിക്കുന്നു; ഇണങ്ങുന്നു, ചെരുന്നു.

Tallyman, *s.* മുമ്പിൽ കൂട്ടി കടമായിട്ടു കൊടുക്കുന്ന വിക്രായകൻ.

Talmud, *s.* യെഹൂദന്മാരുക്കുള്ള പാരമ്പൎയ്യ പുസ്തകം.

Tallness, *s.* വളൎച്ച, ഉയൎച്ച, നെടുക്കം, നീളം, പൊക്കം; ഉന്നതി.

Talon, *s.* റാഞ്ചുന്ന പക്ഷിയുടെ നഖം.

Tamarind, *s.* പുളി, വാളൻപുളി, അമ്ലം, അമ്ലിക.

Tambac, *s.* തമ്പാക്ക.

Tambarine, Tambour, *s.* മിഴാവ, മുരജം.

Tame, *a.* ഇണക്കമുള്ള, മരിക്കമുള്ള, സാധുവായുള്ള; അടക്കമുള്ള, ദമിതമായുള്ള; ഉണൎച്ചയില്ലാത്ത, ചൊടിപ്പില്ലാത്ത.

*To* Tame, *v. a.* അടക്കുന്നു, ഇണക്കുന്നു, മരുക്കുന്നു: അമൎക്കുന്നു, വഴക്കുന്നു; ഒതുക്കുന്നു, ജയിക്കുന്നു.

Tamable, *a.* ഇണക്കാകുന്ന, മരുങ്ങുന്ന, വഴങ്ങുന്ന.

Tameness, *s.* ഇണക്കം, മരിക്കം, വഴക്കം, സാധുത്വം.

Tamer, *s.* ഇണക്കുന്നവൻ, ദമി.
Tamkin, *s.* വലിയ തൊക്കിന്റെ കുഴാമുഖം അടെക്കുന്ന അടെപ്പു, മൂടി.
Tammy, Taminy, *s.* ഇളന്തരം ചകലാസ്സ.
*To* Tamper, *v. a.* മരുന്നപ്രയൊഗത്തിൽ എൎപ്പെടുന്നു; അൎഹതയില്ലാത്ത കാൎയ്യത്തിലുൾപെടുന്നു; പരീക്ഷിക്കുന്നു; വ്യാപരിക്കുന്നു, ഇടപെടുന്നു.
*To* Tan, *v. a.* തൊൽ പതമിടുന്നു, പതം വരുത്തുന്നു, ഊറെക്കിടുന്നു; വെയിൽകൊണ്ടു കറുപ്പിക്കുന്നു, തവിട്ടുവൎണ്ണം ഇടുന്നു.
Tang, *s.* ദുസ്വാദ: ചുവ; രുചി; കാരം; തല്ല; ശബ്ദം, നാദം.
*To* Tang, *v. n.* അടിക്കുന്നു, നിനദിക്കുന്നു.
Tangent, *s.* നെരെയുള്ള ഒരു രെഖ, രെഖ, നെൎവര.
Tangible, *a.* തൊട്ടറിയാകുന്ന, സ്പൎശിക്കതക്ക, സ്പൎശനംകൊണ്ടറിയാകുന്ന.
Tangibility, *s.* സ്പൎശനം കൊണ്ടറിയാകുന്നത.
*To* Tangle, *v. a.* ചുറ്റിപ്പിണെക്കുന്നു, എൎപ്പെടുത്തുന്നു; അകപ്പെടുത്തുന്നു; കുടുക്കുന്നു; താറുമാറാക്കുന്നു; കുഴപ്പിക്കുന്നു.
*To* Tangle, *v. n.* ചുറ്റിപ്പിണെയുന്നു, അകപ്പെടുന്നു; കുടുങ്ങുന്നു, കുഴങ്ങുന്നു.
Tangle, *s.* ചുറ്റിപ്പിണച്ചിൽ, പിണക്കം, കുടുക്ക.
Tank, *s.* കുളം, ജലാശയം, വാപി.
Tankard, *s.* മൂടിയുള്ള ഒരു വലിയ പാനപാത്രം.
Tanner, *s.* തൊൽകൊല്ലൻ, തൊൽ ഊറെക്കിടുന്നവൻ, ചെമ്മാൻ.
Tanpit, *s.* തൊൽ പതംവരുത്തുവാനുള്ള കുഴി.
Tantalism, *s.* അപഹാസമായി ആശപ്പെടുത്തുക.
*To* Tantalize, *v. a.* അപഹാസമായി ആശപ്പെടുത്തുന്നു, ദുൎമ്മൊഹിപ്പിക്കുന്നു.
Tantamount, *a.* തുല്യമായുള്ള, ശരാശരിയായുള്ള; ഒരുപൊലെയുള്ള.
Tantivy, *ad.* ബദ്ധപ്പാടൊടെ, അതിവെഗത്തിൽ.
*To* Tap, *v. a.* മിടിക്കുന്നു, തട്ടുന്നു, മെൽതൊടുന്നു; പാത്രം തുറക്കുന്നു, വീപ്പതുളെക്കുന്നു.
Tap, *s.* മിടിപ്പ, തട്ടൽ; വീപ്പയുടെ ദ്വാരത്തിൽ ഇടുന്ന തിരുകാണി; ചെറുകുഴൽ.
Tape, *s.* നാടാ, കച്ച.
Taper, *s.* മെഴുകുതിരി.
*To* Taper, *v. n.* തലനെക്കുന്നു, ചുവടു തുടങ്ങി മെലൊട്ടു കൂൎക്കുന്നു, കൂൎത്തുതീരുന്നു.
Tapering, *a.* കൂൎത്ത, കൂൎത്തുതീൎന്ന.
Tapestry, *s.* ചിത്രകംബളം, ചിത്രകമ്പളം, തിരശ്ശീല.
Taperoot, *s.* ആണിവെര, തായിവെര, നാരായ വെര.
Tar, *s.* കീൽ; ഒരു വക ചെഞ്ചല്യം.
*To* Tar, *v. a.* കീൽ പൂശുന്നു, ചെഞ്ചല്യമിടുന്നു.
Tarantella, *s.* ഒരു വക ആട്ടം, കളി.
Tarantula, *s.* വിഷച്ചിലന്തി, ഉറുമാപ്പുലി.
Tardigradous, *a.* പതുക്കെ നടക്കുന്നവൊക്കുന്ന, ഇഴഞ്ഞുനടക്കുന്ന.
Tardily, *ad.* താമസമായി, ദീൎഘസൂത്രമായി, മന്ദതയൊടെ, സാവധാനത്തിൽ.
Tardiness, *s.* മന്ദത, താമസം, ദീൎഘസൂത്രം, സാവധാനം.
Tardy, *a.* മന്ദതയുള്ള, താമസമുള്ള, ദീൎഘസൂത്രമുള്ള; ചുറുകില്ലാത്ത; അജാഗ്രതയുള്ള.
Tare, *s.* കള.
Tare, *s.* താര.
Target, Targe, *s.* പരിച.
Targum, *s.* കൽദായ ഭാഷയിൽ മൊശെയുടെ അഞ്ചു പുസ്തകവ്യാഖ്യാനം.
Tariff, *s.* താരിപ്പ, ചരക്കുകളുടെ തീരുവച്ചാൎത്ത: നിരക്ക.
*To* Tarnish, *v. a.* & *n.* കറപ്പെടുത്തുന്നു, മുഷിക്കുന്നു, മങ്ങിക്കുന്നു; കറപ്പെടുന്നു, മങ്ങുന്നു, മുഷിയുന്നു.
Tarpawling, *s.* കീൽപായ.
Tarriance, *s.* താമസം, പാൎപ്പ, തങ്ങൽ.
Tarrier, *s.* ഒരു വക ചെറിയ നായാട്ടുനായ; താമസിക്കുന്നവൻ.
*To* Tarry, *v. n.* താമസിക്കുന്നു, പാൎക്കുന്നു; കാത്തിരിക്കുന്നു, തങ്ങുന്നു.
Tarry, *a.* കീൽ പൂശിയ: കീൽ ചെൎത്ത.
Tart, *a.* പുളിപ്പുള്ള; കൎശനമുള്ള.
Tart, *s.* ഒരു ഫലാഹാരം.
Tartan, *s.* ഒരു വക ചകലാസ്സ.
Tartane, *s.* ഒററ പാമരമുള്ള ഒരു ചെറിയ കപ്പൽ.
Tartar, *s.* വീഞ്ഞിന്റെ മട്ടു; താൎത്തരിദെശക്കാരൻ.
Tartarean, Tartareous, *a.* നരകമായുള്ള.
*To* Tartarize, *v. a.* ക്ഷാരമാക്കുന്നു.
Tartly, *ad.* പുളിപ്പായി, ചവൎപ്പായി; കൎശനത്തൊടെ, മൂൎച്ചയൊടെ.
Tartness, *s.* പുളിപ്പ, ചവൎപ്പ; കൎശനം, മൂൎച്ച, രൂക്ഷത.
Task, *s.* ചുമത്തിയ വെല; പാഠം; അദ്ധ്വാനം.
*To take to task*, ശാസിക്കുന്നു.
*To* Task, *v. a.* വെല ചുമത്തുന്നു.
Taskmaster, *s.* ചുമത്തിയ വെല എടുപ്പിക്കുന്നവൻ, വിചാരിപ്പുകാരൻ.

**Tassel**, *s.* പൊടിപ്പ, കഞ്ചം.
**Tasselled**, *a.* പൊടിപ്പുള്ള.
**Tasses**, *s. plu.* കാൽപടച്ചട്ട.
**Tastable**, *a.* രുചികാകുന്ന, രുചിയുള്ള.
*To* **Taste**, *v. a. & n.* രുചിനൊക്കുന്നു, ആസ്വദിക്കുന്നു, രസിക്കുന്നു; രുചിക്കുന്നു; അനുഭവിക്കുന്നു; ബൊധിക്കുന്നു; അറിയുന്നു.
**Taste**, *s.* രുചി, രസം സ്വാദു; ആസ്വാദം, രസന; ആസ്വാദനം; അനുഭവം.
**Tasteful**, *a.* രുചികരമായുള്ള, രസവൽ; സ്വാദുകരമായുള്ള.
**Tasteless**, *a.* രുചിയില്ലാത്ത, രസമില്ലാത്ത, അരുചിയുള്ള.
**Tastelessness**, *s.* അരുചി, രുചിയില്ലായ്മ, രസകെട.
**Taster**, *s.* രുചിനൊക്കുന്നവൻ; മദ്യംകുടിക്കുന്ന പാത്രം.
*To* **Tatter**, *v. a.* ചീന്തുന്നു, കീന്തുന്നു, കീറുന്നു.
**Tatter**, *s.* ചീന്തൽ, കീന്തൽ, കീറൽ; കീറത്തുണി, പഴന്തുണി.
**Tatterdemallion**, *s.* പഴന്തുണിയിടുന്നവൻ.
*To* **Tattle**, *v. n.* ജല്പിക്കുന്നു, വായാടുന്നു, വെറുതെ സംസാരിക്കുന്നു.
**Tattle**, *s.* ജല്പം, വായാട്ടം, വെറുതെയുള്ള സംസാരം, വാചാടം, വീൺവാക്ക.
**Tattler**, *s.* ജല്പനൻ, വായാടി, വാചാടൻ.
**Tattoo**, *s.* ജാഗരണ ഭെരിനാദം; ഒരു വക മട്ടകുതിര.
**Tavern**, *s.* മദ്യസ്ഥലം, സത്രം, കള്ളുകട, ചാരായം വില്ക്കുന്നസ്ഥലം, മദിരാഗൃഹം.
**Tavernkeeper**, *s.* മദിരാഗൃഹക്കാരൻ, സത്രക്കാരൻ, മദ്യംവില്ക്കുന്നവൻ, കള്ളുകടക്കാരൻ.
**Taught**, *pret. & part. pass. of To* Teach, പഠിപ്പിച്ചു, പഠിപ്പിക്കപ്പെട്ട.
*To* **Taunt**, *v. a.* നിന്ദിച്ചുപറയുന്നു, ധിക്കരിക്കുന്നു, അപഹസിക്കുന്നു; കുറെടി പറയുന്നു.
**Taunt**, *s.* നിന്ദാവാക്ക, ധിക്കാരം, അപഹാസം, കുറെടി.
**Taunter**, *s.* നിന്ദക്കാരൻ, അപഹാസക്കാരൻ, കുറെടിപറയുന്നവൻ.
**Tautology**, *s.* അനുലാപം, ദ്വാത്രിരുക്തം, ആവൎത്തിച്ചുപറയുക; മുഷ്ഠ്ഭാഷ.
*To* **Taw**, *v. a.* വെളുത്ത തൊൽ ഊറെക്കിടുന്നു.
**Taw**, *s.* കളിക്കുന്നതിനുള്ള ഒരു ഉണ്ടകല്ല.
**Tawdriness**, *s.* നീച അലങ്കാരം.
**Tawdry**, *a.* നീച അലങ്കാരമുള്ള.
**Tawny**, *a.* കുരാൽനിറമുള്ള, പിംഗലമായുള്ള, കപിലമായുള്ള, കഡാരമുള്ള.

**Tax**, *s.* കരം, വരി, ചുങ്കം; കുററം ചുമത്തൽ.
*To* **Tax**, *v. a.* കരംപതിക്കുന്നു, വരിയിടുന്നു; കുററംചുമത്തുന്നു, ചുമത്തുന്നു.
**Taxable**, *a.* കരംപതിക്കതക്ക; ചുമത്തതക്ക.
**Taxation**, *s.* കരംപതിവ, കണ്ടെഴുത്ത, വരിയിടുക; കരം, ചുങ്കം; കുററംചുമത്തൽ, അപവാദം.
**Taxgatherer**, *s.* കരംപിരിക്കുന്നവൻ; പ്രവൃത്തികാരൻ.
**Tea**, *s.* തെയില.
*To* **Teach**, *v. a.* പഠിപ്പിക്കുന്നു, ഉപദെശിക്കുന്നു; ചൊല്ലികൊടുക്കുന്നു; കാണിക്കുന്നു; അറിയിക്കുന്നു, ഗ്രഹിപ്പിക്കുന്നു; അദ്ധ്യാപനം ചെയ്യുന്നു; അഭ്യസിപ്പിക്കുന്നു, വശമാക്കുന്നു.
**Teachable**, *a.* പഠിക്കശീലമുള്ള, ഇണക്കമുള്ള.
**Teachableness**, *s.* പഠിക്കശീലം, പഠിപ്പാനുള്ള വാസന, ഇണക്കം.
**Teacher**, *s.* പഠിപ്പിക്കുന്നവൻ, ആശാൻ, അദ്ധ്യാപകൻ, പണ്ഡിതൻ, ഗുരു, ഗുരുഭൂതൻ; ഉപദെശി.
**Teacup**, *s.* തെയിലനീർ കുടിക്കുന്നതിനുള്ള പാത്രം, കുഴികിണ്ണം.
**Tead, Tede**, *s.* ചൂട്ട, പന്തം.
**Teague**, *s.* ധിക്കാരത്തിൽ ഒരു ഐയർലാന്തകാരൻ.
**Teak**, *s.* തെക്ക, തെക്കമരം.
**Teakettle**, *s.* തെയിലെക്ക വെള്ളം കാച്ചുന്ന പാത്രം.
**Teal**, *s.* എരണ്ട.
**Team**, *s.* വണ്ടിക്ക കൂട്ടിയിണക്കുന്ന കുതിരക്കൂട്ടമൊ കാളക്കൂട്ടമൊ, ഏർ കുതിര, ഏർ കാള.
**Teapot**, *s.* തെയിലനീർവാററുന്ന പാത്രം.
**Tear**, *s.* കണ്ണുനീർ, ബാഷ്പം; നെത്രാംബു; ഈററ, നനവ.
**Tear**, *s.* ചീന്തൽ, കീറൽ, മാന്തൽ; പിളൎപ്പ, പൊളിപ്പ.
*To* **Tear**, *v. a.* ചീന്തുന്നു, കീറുന്നു, കീറികളയുന്നു; മാന്തുന്നു; പിളൎക്കുന്നു, പറിക്കുന്നു, പറിച്ചുകളയുന്നു, പിഴുന്നു; ചിതറിക്കുന്നു; വലിച്ചുകളയുന്നു; പിടിച്ചുപറിക്കുന്നു.
**Tear**, *v. n.* കൊട്ടുകൊപപ്പെടുന്നു, ക്രൊധിക്കുന്നു; പിളരുന്നു, കീറിപ്പൊകുന്നു.
**Tearful**, *a.* കണ്ണുനീർ നിറഞ്ഞ, കരയുന്ന.
**Tearless**, *s.* കണ്ണുനീരില്ലാത്ത.
*To* **Tease**, *v. a.* ആട്ടിൻ രൊമംചീകുന്നു; ചകലാസ്സ ചീക്കുന്നു; അലട്ടുന്നു, മുഷിപ്പിക്കുന്നു, അസഹ്യപ്പെടുത്തുന്നു; മുരച്ചിൽ വരുത്തുന്നു; ഉപദ്രവിക്കുന്നു, പീഡിപ്പിക്കുന്നു.

